# ശ്രീ
# ചൈതന്യചരിതാവലി

വൈശ്രവണത്തു രാമൻനമ്പൂതിരി



ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,
പുറനാട്ടുകര, – 680551, തൃശ്ശൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# Sri Chaitanyacharitavali

(Malayalam)

By Vaisravanathu Raman Namboodiri

Published by

Swami Sakrananda
President, Sri Ramakrishna Ashrama
Puranattukara, Trichur.

First Edition: August, 1979

Copies 1000

Printed at
Prabuddhakeralam Press,
Puranattukara, Trichur.



Price: Rs. 15. 00.

# മുഖവുര

''ഒരിക്കൽ വൃന്ദാവനത്തിൽ രാധയെപ്പോലെ ശ്രീകൃഷ്ണനും തന്റെ മാധുര്യം സ്വയം ആസ്വദിക്കണമെന്നാഗ്രഹിച്ചു. എന്നാലിതു് രാധയെപ്പോലെതന്നെ, താനും തന്നിലനുരക്തനാകാതെ തികച്ചും സാധ്യമായിരുന്നില്ല. അതിനാൽ അദ്ദേഹം വൃന്ദാവനത്തിലെ രാധയുടെയും കൃഷ്ണന്റെയും എല്ലാ ഭാവങ്ങളുമുൾക്കൊള്ളുന്ന ഒരു രൂപം കൈക്കൊണ്ടു. ഈ രൂപത്തിൽ കൃഷ്ണൻ സ്വന്തം മാധുര്യവും മോഹനതയും ആസ്വദിച്ചു. ഈ രൂപമാണു് രാധാകൃഷ്ണന്മാരുടെ മിളിതരൂപമായ ഗൗരാംഗൻ.'' ചൈതന്യമഹാപ്രഭുവിനെപ്പററി ബംഗാളിലെ വൈഷ്ണവന്മാരുടെ ഇടയിലുള്ള വിശ്വാസമാണു് ഇതു്.

പ്രേമഭക്തിയുടെ പരമമായ രൂപം അറിയണമെങ്കിൽ ചൈതന്യചരിതം അറിയണം. ജ്ഞാനികളുടെയും കർമ്മികളുടെയും ഭക്തന്മാരുടെയും ഇടയിൽ ഇന്നു കാണുന്ന വാദവിവാദങ്ങളിലൊന്നും ശ്രദ്ധിക്കാതെ ബ്രഹ്മാനന്ദാനുഭൂതിയിലേയ്ക്കുള്ള മാർഗ്ഗം കാണിച്ചുതരികയാണു് ചൈതന്യദേവൻ ചെയ്യുന്നതു്. ഇന്നു് ഭക്തിമാർഗ്ഗം അറിയപ്പെടുന്നിടത്തെല്ലാം ചൈതന്യൻ ശ്ലാഘിക്കപ്പെടുന്നു, പഠിക്കപ്പെടുന്നു, പൂജിക്കപ്പെടുന്നു. ശ്രീചൈതന്യമഹാപ്രഭുവിന്റെ പ്രഭാവം ഇന്നു് സർവ്വവിദിതവും സർവ്വസമ്മതവുമാണു്.

വിദേശീയാക്രമണത്തിന്റെ പ്രചണ്ഡകല്ലോലങ്ങളിൽപ്പെട്ടു് ചിന്താശക്തിയും ആത്മാഭിമാനവും നശിച്ചു് മാനസികമായും സാംസ്കാരികമായും ആധ്യാത്മികമായും അധഃപതിച്ച ഭാരതീയജനസമുദായത്തിൽ ഭക്തിപ്രസ്ഥാനത്തിന്റെ പുനഃപ്രതിഷ്ഠകൊണ്ടു് ഒരു നവോത്ഥാനം

സൃഷ്ടിക്കുകയാണ് ചൈതന്യദേവൻ ചെയ്തത്. ഈശ്വരാരാധനയിലൂടെ യഥാർത്ഥജീവിതമാർഗ്ഗം കാണിച്ചുകൊടുത്ത് ആത്മവിശ്വാസത്തിലൂടെ അവരുടെ ധൈര്യവും മനശ്ശക്തിയും അദ്ദേഹം വീണ്ടെടുത്തു. ജനങ്ങൾ അദ്ദേഹത്തെ ഒരു അവതാരപുരുഷനായി ഇന്നും ആരാധിച്ചുവരുന്നു.

ജീവിതസാഫല്യം നേടുവാൻ കലികാലത്ത് ഭക്തിയാണ് സുഗമമായ മാർഗ്ഗമെന്ന് ശ്രീരാമകൃഷ്ണദേവനും അഭിപ്രായപ്പെടുന്നുണ്ട്. ആ വിഷയത്തിൽ ഏററവുമധികം പ്രചോദനം നൽകുവാൻ കഴിവുള്ള ഒന്നാണ് ചൈതന്യദേവൻെറ ചരിത്രം. ബംഗാളിൽ ജനിച്ച ആ യോഗീശ്വരൻെറ ജീവിതത്തെപ്പററി കേരളീയർ സാമാന്യേന അജ്ഞരാണ്. അതാണ് ഈ പുസ്തകത്തിൻെറ പ്രകാശനത്തിന്ന് ഞങ്ങൾക്കു പ്രേരകമായിത്തീർന്നത്. വൈശ്രവണത്ത് ശ്രീ രാമൻനമ്പൂതിരി കേരളത്തിലെ ഭക്തലോകത്തിന്ന് സുപരിചിതനായ ഒരു വ്യക്തിയാണ്. ഭക്ത്യാചാര്യനായ മഹാപ്രഭുവിൻെറ ചരിത്രം ശരിയായ വിധത്തിൽ എഴുതുവാൻ ഇത്രയും അർഹതയുള്ള വേറെ ആളുണ്ടാവുമോ എന്നു സംശയമാകുന്നു. അതുകൊണ്ട് ഈ പുസ്തകപ്രകാശനത്തിൽ ഞങ്ങൾക്ക് ഏററവും വലിയ ചാരിതാർത്ഥ്യമാണുള്ളത്. ശ്രീമദ്ഭാഗവതത്തെപ്പോലെതന്നെ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ വളർത്തുവാൻ കഴിവുള്ള ചൈതന്യദേവൻെറ ചരിത്രം ഇങ്ങനെ സമ്പൂർണ്ണരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചതിൽ ഞങ്ങൾക്ക് വലിയ സന്തോഷമുണ്ട്. അദ്ദേഹത്തിൻെറ അനുഗ്രഹം എല്ലാവരിലുമുണ്ടാകട്ടെ!

പ്രകാശകൻ.

# അവതാരിക

"പ്രേമഭക്തിയുടെ അത്യുച്ചാവസ്ഥ ശ്രീരാധാപ്രേമത്തിലാണ് കാണപ്പെടുന്നതു് എന്നുള്ളതു് സർവ്വവിദിതമാണ്. പിന്നെ അതിന്റെ ദിവ്യമാധുര്യം നമുക്ക് ആസ്വദിക്കുവാൻ കഴിയുന്നതു് സാക്ഷാൽ പ്രേമാവതാരമായ മഹാപ്രഭു ശ്രീചൈതന്യദേവന്റെ പുണ്യചരിതത്തിലാകുന്നു. അവിടുത്തെ ദിവ്യചരിതാമൃതം പാനം ചെയ്യുന്നവരുടെ മനസ്സ് അനായാസേന സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയിലേയ്ക്കു് ആകർഷിക്കപ്പെടുന്നു. ഇത്രയും പവിത്രവും പുണ്യവുമായ ഒരു ദിവ്യചരിതം അതിദുർലഭമായേ ലോകത്തിൽ കാണപ്പെടുകയുള്ളു. ആ പുണ്യചരിതം ബംഗാളിയിലും സംസ്കൃതഭാഷയിലുമാണ് അധികം എഴുതപ്പെട്ടിട്ടുള്ളതു്. ആ ഭാഷകറ അറിയാത്ത കേരളീയർക്കുപോലും ഈ അലൌകികമായ പ്രേമമാധുരി ആസ്വദിക്കുവാനുള്ള ഒരു സുവർണ്ണാവസരം ഉണ്ടാക്കിക്കൊടുക്കണമെന്നുള്ള ആഗ്രഹമാണ് "ശ്രീചൈതന്യചരിതാവലി" ഇപ്പ്രകാരം മലയാളഭാഷയിൽ എഴുതുവാനുള്ള കാരണം.

ബംഗാളിഭാഷയിൽ എഴുതിയിട്ടുള്ള അധികം ഗ്രന്ഥങ്ങളിലും ആ പാവനചരിതത്തോടുകൂടിത്തന്നെ കുറെ അനാവശ്യവാദകോലാഹലങ്ങളും അദ്വൈതമതഖണ്ഡനങ്ങളും മററും എഴുതപ്പെട്ടതായി കാണപ്പെടുന്നു. എന്നാൽ അതിവിനീതനായ മഹാപ്രഭു ഒന്നിനേയും ഖണ്ഡിച്ചിട്ടില്ല. മാത്രമല്ല, ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം ഈ ഭേദമെല്ലാം അധികാരിഭേദമനുസരിച്ചാണെന്ന് അവിടവിടെ അവിടുന്നു വ്യക്തമാക്കിയിട്ടുമുണ്ടു്. കാശിയിൽ വെച്ച് മഹാപ്രഭുവും അവിടുത്തെ സന്ന്യാസിമാരിൽ

സർവ്വപ്രധാനിയായ പ്രകാശാനന്ദസ്വാമിയും തമ്മിൽ നടക്കുന്ന സംഭാഷണത്തിൽ ഭക്തിയുടെ ദിവ്യപ്രഭാവം ശാസ്ത്രീയമായിത്തന്നെ മഹാപ്രഭുവിൻെറ ശ്രീമുഖത്തിൽ നിന്നു് കേട്ടു് സ്വാമിജി ആശ്ചര്യസ്തബ്ധനായി ചോദിച്ചു: ''എന്നാൽ ശ്രീശങ്കരഭഗവത്പാദർ ജ്ഞാനത്തിന്നു് പ്രാധാന്യം നല്കിക്കൊണ്ടു് ബ്രഹ്മസൂത്രങ്ങൾക്കും മററും ഭാഷ്യങ്ങൾ എഴുതിയതു് എന്തുകൊണ്ടു് ?'' ഉടൻ മഹാപ്രഭു പറഞ്ഞു: ''ഹൃദയത്തിന്നു് ദ്രവീഭാവമുള്ള പുണ്യാത്മാക്കൾക്കേ ഈ ദിവ്യഭക്തി സിദ്ധിക്കുകയുള്ളു. അതില്ലാത്തവരും ബുദ്ധിശക്തിപ്രധാനികളുമായ ആയിരമായിരം ജനങ്ങളെ അനുഗ്രഹിക്കുവാൻ വേണ്ടിയാണു് ഭഗവത്പാദർ അപ്രകാരം ചെയ്തതു്. അവതാരപുരുഷന്മാർ ഓരോ മഹത് കാര്യങ്ങൾക്കായി അവതരിക്കുന്നു. അതാതു കാര്യം നിർവ്വഹിച്ചു് അന്തർദ്ധാനം ചെയ്യുകയും ചെയ്യുന്നു. അവരുടെ പ്രവൃത്തികൾ പരസ്പരവിരുദ്ധങ്ങളല്ല. പരസ്പരപൂരകങ്ങളാണു്.'' ഇപ്രകാരമേ അവിടുന്നു് അരുളിച്ചെയ്തിട്ടുള്ളു. അല്ലാതെ ഒന്നിനേയും അവിടുന്നു് നിന്ദിക്കുകയോ ഖണ്ഡിക്കുകയോ ചെയ്തിട്ടില്ല. അതുകൊണ്ടു് ഈ വാദകോലാഹലങ്ങളിൽപ്പെടാതെ അവിടുത്തെ പവിത്രലീലകൾ അനുസന്ധാനം ചെയ്യുകയാണു് നമ്മുടെ കടമ. പിന്നെ അവിടുത്തെ പുണ്യചരിതത്തിലെ അവസാനത്തെ പന്ത്രണ്ടു കൊല്ലം അവിടുന്നു് ആടിയ അതിപാവനമായ ''ഗംഭീരലീലകൾ'' അധികം ഗ്രന്ഥങ്ങളിലും സ്പർശിച്ചിട്ടുമില്ല. ഇതെല്ലാം മനസ്സിൽവെച്ചു് ഈ പോരായ്മകൾ തീർത്തു് അവിടുത്തെ ദിവ്യചരിതം, ജീവിതം മുഴുവൻ ഭഗവത് ചിന്തയിൽത്തന്നെ നയിക്കുന്ന പരമഭാഗവതനായ പ്രഭുദത്തബ്രഹ്മചാരിജി ഹിന്ദിയിൽ അതിസുന്ദരമായി എഴുതിയിട്ടുണ്ടു്. 'ശ്രീചൈതന്യചരിതാവലി' എന്ന പേരിൽ അതു് അഞ്ചു ഖണ്ഡങ്ങളായി പ്രസിദ്ധീകരിച്ചിട്ടുമുണ്ടു്. അതിനെ അവലംബിച്ചുകൊണ്ടാണു് മലയാളത്തിലുള്ള

ഈ പുസ്തകം എഴുതിയിട്ടുള്ളതു്. ശ്രീമതി നെടിയംവീട്ടിൽ ചിന്നമ്മ ''ശ്രീഗൌരാംഗൻ'' എന്ന പേരിൽ മഹാപ്രഭുവിൻെറ ചരിതം മലയാളത്തിൽ എഴുതിയിട്ടുണ്ടു്. പക്ഷേ അതിലും മഹാപ്രഭുവിൻെറ ദിവ്യലീല (അവസാനത്തെ പന്ത്രണ്ടുകൊല്ലത്തെ) സ്പർശിച്ചിട്ടില്ല. മഹാപ്രഭു തൻെറ ദിവ്യദിവ്യമായ ലീലയുടെ അന്ത്യഭാഗം സുമാർ പന്ത്രണ്ടു സംവത്സരം സൂര്യനുദിക്കുന്നതും അസ്തമിക്കുന്നതും അറിയാതെ പ്രേമോന്മത്തനായി ആടിയതു് സ്പൃശിക്കാതെ പോയാൽ അതു് അപൂർണ്ണമായിത്തന്നെ ഇരിക്കുകയേയുള്ളു. ഇതിൽ ഗംഭീരലീലകളും ഒരുവിധം സ്പർശിച്ചിട്ടുണ്ടു്.

ഇതു് ശ്രീ ഗുരുവായൂരപ്പൻ മാസികയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചതാണു്. പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെന്നു് പലരും ആവശ്യപ്പെടുന്നു. ഈ സംഗതി വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിലെ ശക്രാനന്ദസ്വാമിജി, മൃഡാനന്ദസ്വാമിജി മുതലായവരെ അറിയിച്ചപ്പോൾ അവർ സസന്തോഷം നിർവ്വഹിക്കാമെന്നു് സദയം ഏററു. ഈ സംഗതി സങ്കീർത്തനട്രസ്റ്റ് പ്രസിഡൻണ്ടു് പരമഭാഗവതനമായ ശ്രീ ആഞ്ഞം മാധവൻ നമ്പൂതിരിയെ അറിയിച്ചപ്പോൾ അദ്ദേഹം തൻെറ അകൈതവമായ സന്തോഷം പ്രകടിപ്പിച്ചു് എഴുതിയിട്ടുമുണ്ടു്. മഹാപ്രഭുവിൻെറ സുമംഗളമായ ഈ പുണ്യചരിതം ശ്രീരാമകൃഷ്ണാശ്രമത്തിൻെറ മഹനീയ മേൽനോട്ടത്തിൽ പ്രസിദ്ധീകൃതമായിത്തീർന്നു്, വെറും ഭൌതികവസ്തുക്കളുടെ മാത്രം പിന്നാലെ അഹോരാത്രം ഓടിനടന്നു് ഉത്തരോത്തരം അധികമധികം ദുഃഖമനുഭവിക്കുന്ന ആയിരമായിരമാളുകൾക്കു് സർവ്വേശ്വരപ്രേമംവഴി മനസ്സിന്നു ശാന്തിയും സമാധാനവും പ്രദാനം ചെയ്യട്ടെ! കൃപാമൂർത്തിയായ തൃത്തിരുവടി സർവ്വത്ര കൃപാമൃതം വർഷിക്കട്ടെ!

വൈശ്രവണത്തു് രാമൻനമ്പൂതിരി

# വായിക്കുമ്പോൾ ശ്രദ്ധിക്കുക

| പേജ് | വരി | |
|---|---|---|
| 13 | 13 | യഥാ വിദാസിനഃ എന്നതു് ഒന്നിച്ചുചേർത്തു വായിക്കുക, (യഥാ+അവിദാസിനഃ) |
| 45 | 14 | 'ജീവിതം മുഴുവൻ എന്നതു്'' ആവശ്യമില്ല. |
| 168 | 3 | 'കൃപാവർണ്ണൻ' എന്നതു 'കൃപാർണ്ണവൻ' എന്നാണു് വേണ്ടതു്. |
| 196 | 17 | സങ്കീർത്തനാനന്ദത്തിൽ എന്നാക്കി വായിക്കുക. |
| 293 | 22 | 'വേഗം' എന്നതു് 'നേരം' എന്നാക്കുക. |
| 401 | | 'ഹരിദാസൻ' എന്നതെല്ലാം 'കൃഷ്ണദാസൻ' എന്നാക്കുക. |
| 403 | 10 | ,, ,, ,, |
| 504 | 1 | 'അരൂപൻ' എന്നതു് 'അനൂപൻ' എന്നാക്കുക. |
| 538 | 25 | ,, ,, ,, |
| 542 | 3, 5 | ,, ,, ,, |

# ശ്രീ
# ചൈതന്യചരിതാവലി

## അധ്യായം ഒന്നു്

### ശ്രീചൈതന്യദേവൻെറകാലത്തെ ഭാരതം

വിക്രമസംവത്സരം പതിനാറാം നൂററാണ്ടിൻെറ മധ്യകാലത്താണു് മഹാപ്രഭു ശ്രീചൈതന്യദേവൻെറ അവതാരമുണ്ടായതു്. അവിടുന്നു സുമാർ ഒരമ്പതു സംവത്സരത്തോളം ഈ ഭൂമിയിൽ പ്രകാശിച്ചു് ഭാഗ്യവാന്മാരായ ഭക്തന്മാരെ നിത്യനൂതനമായ ശ്രീകൃഷ്ണപ്രേമപീയൂഷം പാനം ചെയ്യിച്ചു് ലീലയാടി. ആ കാലത്തെ ആധുനികഭാരതത്തോടു് ഒന്നു താരതമ്യപ്പെടുത്തി നോക്കുക. അജഗജാന്തരം മാററങ്ങൾ വന്നിട്ടുണ്ടു്. രാഷ്ട്രീയം, സാമുദായികം, ആർത്ഥികം, ധാർമ്മികം എന്നിപ്രകാരമുള്ള സർവ്വസ്ഥിതികളിലും വലിയ പരിവർത്തനം വന്നിരിക്കുന്നു. ഭോഗലമ്പടന്മാരായ അന്നത്തെ മുസ്ലീം ചക്രവർത്തിമാരുടെ ഐശ്വര്യസൂചകങ്ങളായ കഥകൾ ഇന്നു വെറും ചരിത്രത്തിൻെറ ഏടുകളിൽ മാത്രം അവശേഷിച്ചിരിക്കുന്നു. ഹിന്ദുക്കളുടെ ആചാരവിചാരങ്ങളിലും വലുതായ മാററം സംഭവിച്ചിരിക്കുന്നു. അന്നത്തെ ഹിന്ദുസ്ത്രീകൾ ലക്ഷക്ക

ണക്കിൽ തങ്ങളുടെ മരിച്ചുപോയ ഭർത്താക്കന്മാരുടെ ദേഹത്തോടുകൂടി സാനന്ദം ചിരിച്ചുകൊണ്ടു് അഗ്നിയിൽ പ്രവേശിച്ചിരുന്നു. ഇന്നത്തെ സ്ത്രീകരം ഇതു വിശ്വസിക്കുന്ന കാര്യംതന്നെ വിഷമമായിരിക്കുന്നു. ഭക്തന്മാരുടെ ആദശ്പ്രേമം, നിഷ്കപടത, ശ്രദ്ധ ഇവയെല്ലാം ഈ ഇരുപതാം നൂററാണ്ടിൽ കണികാണുവാൻപോലും കഴിയുമോ? അവയെല്ലാം ആ മഹാപുരുഷന്മാരോടുകൂടിത്തന്നെ അന്തദ്ധാനം ചെയ്തുകഴിഞ്ഞിരിക്കുന്നു.

മഹാപ്രഭുവിന്റെ അവതാരകാലം ഒരു വലിയ പരിവത്തനഘട്ടമായിരുന്നു. അന്നു ഭാരതത്തിലെ സവ്വഭാഗങ്ങളിലും രാഷ്ട്രീയവും സാമുദായികവും ധാമ്മികവുമായ വിപ്ലവങ്ങരം നടന്നുകൊണ്ടിരുന്നു. അതുവരെ ഭാരതത്തിന്റെ മുഴവൻ രാജാവു് ഡൽഹിയിലെ രാജാവായിരുന്നു. ഡൽഹി ജയിച്ചാൽ ഭാരതം മുഴവൻ ജയിച്ചു എന്നായിരുന്നു അതുവരെയുള്ള വിചാരം. അന്നു് ഡൽഹിയിലെ സിംഹാസനത്തിൽ ശോഭിച്ചിരുന്നതു് ലോദീവംശജരായ രാജാക്കന്മാരായിരുന്നു. എന്നാൽ ആ രാജാക്കന്മാരിൽ വീര്യം തൊട്ടുകളിക്കുവാൻപോലുമുണ്ടായിരുന്നില്ല. ആ വംശം ഊദ്ധ്വശ്വാസം വിട്ടുകൊണ്ടിരിക്കുകയായിരുന്നു. അഫ്ഗാനിസ്ഥാനിലെ സർദാർമാർ ലോദീവംശത്തെ നശിപ്പിക്കുവാൻ കിണഞ്ഞു പരിശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതുകൊണ്ടു് അവർ കാബൂളിലെ ചക്രവത്തിയായിരുന്ന ബാബറെ ക്ഷണിച്ചു. ബാബറെപ്പോലെ രാജ്യത്തെ ഉത്തരോത്തരം വലുതാക്കുവാനാഗ്രഹിക്കുന്ന ഒരു ചക്രവത്തി ഈ സുവണ്ണാവസരം നഷ്ടപ്പെടുത്തുമോ? പഞ്ചാബിലെ ഭരണകത്താവായ ദൌളത്ഖാൻ അദ്ദേഹത്തെ സഹായിച്ചു. ക്രസ്ത്വബ്ദം 1526-ൽ ബാബർ ഭാരതത്തെ ആക്രമിക്കുകയും പാനിപത്തിലെ സുപ്രസിദ്ധയുദ്ധത്തിൽവെച്ചു് ഇബ്രാഹിംലോദിയെ തോല്പിച്ചു് ദില്ലിയി

ലെ ചക്രവത്തിയായിത്തീരുകയും ചെയ്തു. അദ്ദേഹത്തിന്നു ശേഷം അദ്ദേഹത്തിൻെറ പുത്രൻ ഹുമയൂൺ ദില്ലിയിലെ സിംഹാസനത്തിൽ അഭിഷിക്തനായി. രാജപുത്താനയിൽ രാണാസാംഗ ഹിന്ദുധമ്മത്തിൻെറ രക്ഷയെ മുൻനിത്തി ബാബക്കു വിരുദ്ധമായി വിപ്ലവമാരംഭിച്ചു. ഘോരയുദ്ധമുണ്ടായി. എന്നാൽ അതിൽ ബാബർ വിജയശ്രീലാളിതനായി. രാണാസാംഗ തോററു് ഓടി. പഞ്ചാബിലും അനേകം ചെറിയ ചെറിയ രാജ്യങ്ങരം സ്വതന്ത്രങ്ങളെന്നു പ്രഖ്യാപിക്കപ്പെട്ടു. പവ്വതപ്രാന്തങ്ങളിലുള്ള അനേകം രാജാക്കന്മാരും തങ്ങരം സ്വതന്ത്രരെന്നു കരുതിയിരുന്നു.

ദക്ഷിണഭാരതത്തിലും വിജയനഗരസാമ്രാജ്യം അസ്തമിച്ചിരുന്നു. അഹമ്മദനഗർ, ബീജാപുർ, ഗോൽഗുണ്ഡ, ബീദർ, ബരാർ ഈ അഞ്ചു രാജ്യങ്ങളും സ്വതന്ത്രങ്ങളായി പ്രഖ്യാപിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ബംഗാരം, ബീഹാർ, ഉഡീസാ മുതലായ സ്ഥലങ്ങളിലും ചെറിയ ചെറിയ രാജ്യങ്ങരം വന്നുകഴിഞ്ഞിരുന്നു. ഇപ്രകാരം ഭാരതം മുഴുവൻ രാഷ്ട്രീയവിപ്ലവകോലാഹലം വ്യാപിച്ചിരുന്നു. ഈ രാജ്യങ്ങരം പരസ്പരം യുദ്ധം ചെയ്യുകയും മററുള്ളവയെ കീഴടക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു. ഇടയ്ക്കു മുസൽമാൻ രാജാക്കന്മാർ മററുള്ളവരെ കീഴടക്കുവാൻ ഹിന്ദുരാജാക്കന്മാരുടെയും ഹിന്ദുരാജാക്കന്മാർ മുഹമ്മദീയരാജാക്കന്മാരുടെയും കൂട്ടുപിടിച്ചിരുന്നു. അന്നു ഭാരതത്തിൽ ഒരു ഏകച്ഛത്രാധിപതിയായ ചക്രവത്തിയുണ്ടായിരുന്നില്ല. അതു് രാഷ്ട്രത്തിൻെറ പരിവത്തനകാലഘട്ടമായിരുന്നു. ആക്കു് അധികം കയ്യൂക്കുണ്ടോ, അധികം സൈന്യമുണ്ടോ ആ ആരം രാജാവായി വാണിരുന്നു. ദില്ലിയിലെ ചക്രവത്തിയും അതു സമ്മതിച്ചിരുന്നു. ഇപ്രകാരമായിരുന്നു രാഷ്ട്രീയസ്ഥിതി.

സാമുദായികസ്ഥിതിയെപ്പററിയും കുറച്ചു ചിന്തിച്ചു നോക്കാം. മുസൽമാന്മാർ ഇവിടെ വന്നിട്ടു് അനേകം

നൂററാണ്ടുകളായിരുന്നു. എന്നാലും ഹിന്ദുക്കരം യാഥാസ്ഥിതികമനഃസ്ഥിതി കാരണം ഒരു വിധവും അവരോട്ട് അടുത്തിരുന്നില്ല. മുസൽമാന്മാരോടുകൂടി കുറച്ചെങ്കിലും സംസർഗ്ഗം വന്നുപോവുകയോ അല്ലെങ്കിൽ അവർ തൊട്ട ഭക്ഷണസാധനം ഭക്ഷിക്കുകയോ ചെയ്തുപോയവർ ജാതിഭ്രഷ്ടരായി കരുതപ്പെട്ടു. പിന്നെ അവരുടെ ഉദ്ധരണത്തിന്നു് ഒരു മാർഗ്ഗവും ഉണ്ടായിരുന്നില്ല. താണവക്കു് ഉയന്നവരിൽനിന്നു് കുറേ ദ്രോഹങ്ങളും അനുഭവിക്കേണ്ടതായി വന്നിരുന്നു. അതുകൊണ്ടു് അനേകം താഴ്ന്ന വർഗ്ഗക്കാർ ഹിന്ദുമതം വിട്ടു് ഇസ്ലാംമതം സ്വീകരിച്ചിരുന്നു. ബംഗാളിൽ ഇതു് മററു സ്ഥലങ്ങളേക്കാരം അധികമായിരുന്നു. ഇപ്രകാരം സമുദായവും പ്രാചീനമായ വർണ്ണാശ്രമധർമ്മവും ഛിന്നഭിന്നമായിത്തീന്നിരുന്നു.

ധാർമ്മികസ്ഥിതിയും വളരെ ദുഷിച്ചുപോയിരുന്നു. വൈദികധർമ്മങ്ങളുടെ നേരെ ആളുകരം ഉദാസീനരായിരുന്നു. ശാക്തേയപദ്ധതികരംക്കായിരുന്നു അന്നു് അധികം പ്രചാരം. അതിൻെറ പേരിൽ ഹിംസകരം പലതും നടന്നിരുന്നു. സ്ത്രീകളിലും പണ്ടത്തെ പാതിവ്രത്യനിഷ്ഠ നഷ്ടപ്രായമായിരുന്നു. ലോകസമ്പ്രദായത്തെ തൃപ്തിപ്പെടുത്തുവാൻവേണ്ടി സ്ത്രീകളെ ഭർത്താക്കന്മാരുടെ ശവശരീരങ്ങളോടുകൂടി ബലാൽക്കാരേണ ദഹിപ്പിക്കുവാൻ തുടങ്ങിയിരുന്നു. താണ ജാതിക്കാക്കു് ഈശ്വരാരാധനയ്ക്കുപോലും അധികാരമില്ലെന്നു് കരുതപ്പെട്ടു. ധാർമ്മികകൃത്യങ്ങരം പോലും ചെയ്യുവാൻ സ്ത്രീകരംക്കു് അധികാരമില്ലാതായി. ഒരു പുതിയ ധാർമ്മികപദ്ധതിക്കായി ജനങ്ങരം സർവ്വത്ര ആഗ്രഹിക്കുവാൻ തുടങ്ങി. ഈ കാലഘട്ടത്തിലാണു് ഭാരതത്തിൻെറ പല ഭാഗങ്ങളിലുമായി അനേകം മഹാപുരുഷന്മാർ ആവിർഭവിച്ചതു്. അവരെല്ലാം അതാതു സ്ഥലങ്ങളിൽ വൈഷ്ണവധർമ്മത്തെ പ്രചരിപ്പിച്ചു. അതുകൊണ്ടു് ഈ കാലഘട്ടത്തെ വൈഷ്ണവയുഗമെന്നുതന്നെ പറയാം.

ആദ്യം കാശിയിൽ ശ്രീരാമാനന്ദസ്വാമി ആവിർഭവിച്ചു. വൈരാഗിസമ്പ്രദായത്തിലെ ആദി ആചാര്യനായി ഇദ്ദേഹം കരുതപ്പെടുന്നു. ഭക്തിമാർഗ്ഗത്തിൽ ജാതിഭേദത്തിനു സ്ഥാനമില്ലെന്നു് ഇദ്ദേഹം ഉദ്ഘോഷിച്ചു. എല്ലാവർക്കും സർവ്വേശ്വരഭജനത്തിന്നു് തുല്യാധികാരമുണ്ടെന്നായിരുന്നു ഇദ്ദേഹത്തിൻെറ സിദ്ധാന്തം. ഇദ്ദേഹം എല്ലാ ജാതിക്കാരേയും ശിഷ്യരായി സ്വീകരിക്കുകയും ചെയ്തു. ആ ശിഷ്യരിൽവെച്ചു് ഏററവും പ്രധാനിയായിരുന്നു കബീർദാസൻ. കബീർ വലിയ ഭക്തനും ജ്ഞാനിയും നിർഭയനുമായിരുന്നു. രൈദാസൻ, നാമദേവൻ മുതലായ മഹാത്മാക്കളും ഈ കാലഘട്ടത്തിൽതന്നെയാണു് ആവിർഭവിച്ചതു്. ഇവരെല്ലാം വൈഷ്ണവധർമ്മത്തെത്തന്നെ പ്രചരിപ്പിച്ചു.

ഈ കാലഘട്ടത്തിൽത്തന്നെയായിരുന്നു ഗുരു നാനാക്കും ജീവിച്ചിരുന്നതു്. അദ്ദേഹം പലതവണ ഭാരതം മുഴുവൻ പര്യടനം നടത്തി. അവസാനം പഞ്ചാബിൽ വന്നു് താമസമുറപ്പിച്ചു. ഇദ്ദേഹത്തിൻെറ ഉപദേശങ്ങൾക്കു് ജനങ്ങളിൽ വലിയ മാററം വരുത്തുവാൻ കഴിഞ്ഞു. ആയിരക്കണക്കിൽ ആളുകൾ ഇദ്ദേഹത്തിൻെറ ശിഷ്യരായിത്തീർന്നു. ഈ പരമ്പരയിൽ ഉണ്ടായ ഗുരു ഗോവിന്ദസിംഹൻ ജനങ്ങളെ സംഘടിതരാക്കി സിക്കു് സംഘടനയുണ്ടാക്കി.

ദക്ഷിണഭാരതത്തിൽ മഹാത്മാവായ രാമദാസജി ശ്രീരാമഭക്തി പ്രചരിപ്പിച്ചു. അദ്ദേഹത്തിൻെറ പ്രധാന ശിഷ്യനായിരുന്ന ഛത്രപതി ശിവാജി കേവലം രാജ്യലോലുപനായിരുന്ന ഒരു വീരൻമാത്രമായിരുന്നില്ല, അദ്ദേഹം പരമഭക്തനായ ഒരു വൈഷ്ണവൻകൂടിയായിരുന്നു. അദ്ദേഹത്തിൻെറ യുദ്ധങ്ങളുടെ പ്രധാന ലക്ഷ്യം ധർമ്മത്തിൻെറയും ഗോബ്രാഹ്മണരുടെയും രക്ഷയായിരുന്നു. അദ്ദേഹംവഴി മഹാരാഷ്ട്രത്തിൽ ഭജനകീർത്തനങ്ങൾക്കും ഭക്തിക്കും വലിയ പ്രചാരമുണ്ടായി.

മഹാരാഷ്ട്രത്തിലെ സുപ്രസിദ്ധ ഭക്തനായിരുന്ന ശ്രീതുകാറാംജിയും ഈ കാലത്തുതന്നെയായിരുന്നു ആവിർഭവിച്ചതു്. അദ്ദേഹം അത്യദ്ഭുതകരമായ ഭക്തിപ്രഭാവത്താൽ മഹാരാഷ്ട്രത്തെ മുഴുവൻ അതിപരിശുദ്ധമാക്കിത്തീർത്തു. അദ്ദേഹം ശ്രീപാണ്ഡുരംഗ ഭക്തിലഹരിയിൽ ആറാടി സ്വയം കീർത്തനങ്ങൾ നിർമ്മിച്ചു് പാടിക്കൊണ്ടിരുന്നു. കരുണാനിധിയായ പാണ്ഡുരംഗൻ പരമസന്തുഷ്ടനായി ദർശനം കൊടുക്കുകയും അദ്ദേഹത്തോടുകൂടി സദാ ക്രീഡിക്കുകയും ചെയ്തിരുന്നു. അദ്ദേഹംവഴി മറാട്ടിഭാഷയ്ക്കും മഹാരാഷ്ട്രത്തിന്നും വലിയ അഭിവൃദ്ധിയും ക്ഷേമവും ഭവിച്ചു.

ഈ കാലഘട്ടത്തിൽ മഹാത്മാവായ വല്ലഭാചാര്യനും ശ്രീഗോകുലത്തിൽ വസിച്ചിരുന്നു. ഇദ്ദേഹം ശുദ്ധാദ്വൈതത്തിലെ പരമാചാര്യനായി ഗണിക്കപ്പെടുന്നു. ബാലകൃഷ്ണോപാസകനുമായിരുന്നു ഇദ്ദേഹം. ഇദ്ദേഹംവഴി ഭാരതത്തിലെ പല ഭാഗങ്ങളിലും ശ്രീകൃഷ്ണഭക്തിക്കു് വലിയ പ്രചാരമുണ്ടായി. ഗുജറാത്തു്, കത്തിയാവാഡു് മുതലായ സ്ഥലങ്ങളിലാണു് ഈ സമ്പ്രദായത്തിന്നു് അധികം അഭിവൃദ്ധിയുണ്ടായതു്. അദ്ദേഹത്തിന്റെ പുത്രന്മാരും പരമവൈഷ്ണവന്മാരായിരുന്നു. ഈ സന്ദർഭത്തിലാണു് ബംഗാളിൽ ശ്രീചൈതന്യമഹാപ്രഭു അവതരിച്ചതു്. അന്നത്തെ ബംഗാളിലെ സ്ഥിതി എന്തായിരുന്നു? മഹാപ്രഭുവിന്റെ അവതാരംകൊണ്ടു് അതിന്നു് എന്തു മാററം സംഭവിച്ചു എന്നെല്ലാം അടുത്ത അധ്യായങ്ങളിൽനിന്നു് നമുക്കു ഗ്രഹിക്കുവാൻ കഴിയും.

# അധ്യായം രണ്ടു്

## ശ്രീചൈതന്യദേവൻെറകാലത്തെ ബംഗാൾ

മഹാപ്രഭു ശ്രീചൈതന്യദേവൻ, ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീവിവേകാനന്ദസ്വാമികൾ, അരവിന്ദഘോഷ് മുതലായ മഹാത്മാക്കളുടെ അവതാരങ്ങളാൽ ബംഗാൾ അതിപാവനമായിത്തീൎന്നിരിക്കുന്നു. ചൈതന്യദേവൻെറ ലീലാരംഗമായ പ്രദേശത്തെ വൃന്ദാവനംപോലെ പാവനമായി ഭക്തന്മാർ ഗണിക്കുന്നു. പ്രേമാവതാരമായ മഹാപ്രഭുവിൻെറ അവതാരലീലാസ്ഥാനം വൃന്ദാവനമായി കരുതുന്നതു് ഉചിതംതന്നെ.

അന്നു ബംഗാളിൽ ശക്ത്യുപാസനയ്ക്കായിരുന്നു അധികം പ്രാധാന്യം നൽകപ്പെട്ടിരുന്നതു്. അതിൻെറ പേരിൽ അവിടെ അനേകം ഹിംസകൾ പ്രതിവൎഷം നടന്നിരുന്നു. ചൈതന്യദേവൻെറ കാലത്തു ബംഗാൾ വളരെ ദുഷിച്ചിരുന്നു. ശക്തിപൂജയുടെ പേരിൽ വാമമാൎഗ്ഗികൾ മദ്യം, മാംസം മുതലായ പഞ്ചമകാരങ്ങളുടെ പ്രചാരകന്മാരായിരുന്നു. ഈശ്വരൻെറ പേരിൽ അനേകം സാധുമൃഗങ്ങളെ ബലിയൎപ്പിച്ചിരുന്നു. വൈഷ്ണവധൎമ്മത്തെ അവർ പരിഹസിച്ചിരുന്നു. വിദ്യയുടെ ലക്ഷ്യം വെറും വാദകോലാഹലം മാത്രമായിരുന്നു. ഭക്തിപൂൎവ്വം സൎവ്വേശ്വരാരാധന ചെയ്യുന്നതു പഠിപ്പില്ലാത്തവരുടെ പ്രവൃത്തിയായി ഗണിച്ചിരുന്നു. അയിത്തപ്പിശാചു് സൎവ്വരുടെയും ശിരസ്സിൽ നൃത്തം വെച്ചിരുന്നു. താണജാതിക്കാരെ തൊട്ടുപോയാൽ തീരാത്ത ഭ്രഷ്ടായി കരുതപ്പെട്ടിരുന്നു. സ്ത്രീകൾ മുസൽമാന്മാരോടു സംസാരിച്ചുപോയാൽ പതിതകളായിക്കഴിഞ്ഞു. ഈവക കാരണങ്ങളാൽ ഹിന്ദുക്കളുടെ സംഖ്യ ദിനംപ്രതി കുറഞ്ഞു

വരുകയും മുസൽമാന്മാരുടെ സംഖ്യ വർദ്ധിച്ചുവരുകയും ചെയ്തു.

ബംഗാളിൽ ബ്രാഹ്മണർ, വൈദ്യർ, കായസ്ഥന്മാർ ഈ മൂന്നു തരക്കാരാണ് അധികം വിദ്യാസമ്പന്നരും കലീനരുമായി കരുതപ്പെടുന്നത്. ഇതിൽ കായസ്ഥരെ ബ്രാഹ്മണർ ശൂദ്രരായിത്തന്നെ കരുതുന്നു. മഹാപ്രഭുവിന്റെ കാലത്ത് കായസ്ഥർ നല്ല പഠിപ്പുള്ളവരായിരുന്നു. അവർക്ക് നല്ല ബുദ്ധിശക്തിയും ഉണ്ടായിരുന്നു. അവർ ആചാരസമ്പ്രദായങ്ങളെ അത്ര വകവെച്ചിരുന്നില്ല. അവർ ബ്രാഹ്മണരേപ്പോലെ മുഹമ്മദീയരിൽനിന്ന് അത്ര അധികം അകന്നിരുന്നതുമില്ല. അതുകൊണ്ട് ബംഗാളിലെ അധികം രാജാക്കന്മാരും ജമീന്ദാർമാരും ഈ കായസ്ഥന്മാരായിരുന്നു. രാജശക്തിയും ശാസനശക്തിയും ഇവരുടെ കയ്യിൽ തന്നെ ആയിരുന്നതിനാൽ അനേകം പണ്ഡിതന്മാരായ ബ്രാഹ്മണരും ഇവരുടെ ദർബാറിൽ ഉണ്ടായിരുന്നു. ഈ കാരണങ്ങളാൽ ശൂദ്രരാണെങ്കിലും ഇവർ ക്ഷത്രിയരായി ഗണിക്കപ്പെട്ടിരുന്നു. ബ്രാഹ്മണർ ഇവരെ ശാസ്ത്രം പഠിപ്പിക്കുകയും യജിപ്പിക്കുകയും നിഃസംകോചം ചെയ്തിരുന്നു. അവരിൽ പലരുടേയും പേരുകൾ മുഹമ്മദീയരുടേതുപോലെ ആയിരുന്നു. ബുദ്ധിമന്തഖാൻ, രാമചന്ദ്രഖാൻ എന്നെല്ലാം പേരുകൾ ഉണ്ടായിരുന്നു. മഹാപ്രഭുവിന്റെ അവതാരകാലത്തു ഗൌഡദേശത്തിലെ ഭരണാധികാരി സുബുദ്ധിഖാനായിരുന്നു. അദ്ദേഹത്തെ ഭൃത്യനായ ഹുസേൻഖാൻ പദച്യുതനാക്കി സ്വയം അധികാരമേററു. അദ്ദേഹം ഭരണനിർവ്വഹണാർത്ഥം അനേകം കാജിമാരെ അവിടവിടെ നിയോഗിച്ചു. ജമീന്ദാർമാർക്ക് പല അധികാരങ്ങളുംകൊടുത്തു. ഇപ്രകാരം അധികാരം സിദ്ധിച്ചവർ മുഹമ്മദീയരോ കായസ്ഥരോ ആയിരുന്നു. നവദ്വീപിൽ ചാന്ദഖാൻ എന്നു പേരായ ഒരു കാജിയെ നിയോ

ഗിച്ചു. ജഗന്നാഥൻ, മാധവൻ (ജഗായി, മധായി) എന്ന രണ്ടു ക്രൂരരായ ബ്രാഹ്മണരേയും അധികാരികളാക്കി.

നവദ്വീപം അന്ന് ബംഗാളിലെ ഏററവും പ്രസിദ്ധമായ വിദ്യാകേന്ദ്രമായിരുന്നു. അവിടെ അനേകം സംസ്കൃതവിദ്യാലയങ്ങൾ ഉണ്ടായിരുന്നു. ധാരാളം വിദ്യാർത്ഥികൾ ദൂരദൂരദേശങ്ങളിൽനിന്നു വരുകയും വിദ്യ അധ്യയനംചെയ്തു മടങ്ങിപ്പോയി നവദ്വീപിന്റെ പേരു് ഉജ്ജ്വലമാക്കുകയും ചെയ്തിരുന്നു. ലോകപ്രസിദ്ധന്മാരായ അനേകം പണ്ഡിതന്മാരെ നവദ്വീപം ലോകത്തിന്നു പ്രദാനം ചെയ്തിട്ടുണ്ടു്. വാസുദേവസാർവ്വഭൌമൻ മുതലായ സുപ്രസിദ്ധ പണ്ഡിതന്മാർ അന്നു നവദ്വീപിൽ പഠിപ്പിച്ചുകൊണ്ടിരുന്നു. ഗംഗാതീരം ശാസ്ത്രാർത്ഥവാദകോലാഹലങ്ങൾകൊണ്ടു സദാ മുഖരിതമായിരുന്നു. ഈ അവസരത്തിലാണ് പ്രേമാവതാരമായ മഹാപ്രഭുവിന്റെ ആവിർഭാവമുണ്ടായതു്! അവിടുന്ന് ഒഴുക്കിയ ഭക്തിഗംഗയുടെ പുണ്യപ്രവാഹത്തിൽ ശുഷ്കങ്ങളായ വാദകോലാഹലങ്ങളെല്ലാം ഒഴുകിപ്പോയി. അവിടുന്നു പ്രകാശിപ്പിച്ച ദിവ്യപ്രേമത്തിന്റെ പ്രഭാവത്താൽ നവദ്വീപം ധന്യധന്യവും ഭക്തന്മാരുടെ അഭയകേന്ദ്രവുമായിത്തീർന്നു.

# അധ്യായം മൂന്ന്

## പൂർവ്വജന്മാർ

ഒരു പരമഭാഗവതനെ പുത്രനായി ലഭിക്കുവാൻ കഴിഞ്ഞ മാതാവിന്റെ ജന്മം കൃതാർത്ഥമാണെന്നു പറയാം. ശചീദേവി അപ്രകാരമുള്ള ഭാഗ്യവതിയായ ഒരു മാതാവായിരുന്നു. വിശ്വരൂപൻ, ശ്രീകൃഷ്ണചൈതന്യൻ എന്ന

രണ്ടു മഹാപുരുഷന്മാരുടെ മാതാവാകുവാൻ യോഗ്യം സിദ്ധി ച്ച അവർ ഭാഗ്യവതികളിൽവെച്ച് ഭാഗ്യവതിതന്നെയാ യിരുന്നു. മഹാപ്രഭുവിൻെറ മാതൃസ്ഥാനം വഹിക്കുവാൻ കഴിഞ്ഞ അവർ ജഗന്മാതാവ് എന്ന സ്ഥാനംതന്നെ പ്രാപിച്ചു.

മഹാപ്രഭുവിൻെറ പൂർവ്വജന്മാർ മുമ്പ് 'സിൽഹട്ട്' നിവാസികളായിരുന്നു. ഈ സ്ഥലം ആസാം സംസ്ഥാ നത്തിൽപ്പെട്ടതും ബംഗാളിനോടു തൊട്ടു കിടക്കുന്നതുമാ കുന്നു. ഈ നഗരത്തിൽ വേദാജവംശജനും ധാർമ്മികനും വിദ്വാനും ഉപേന്ദ്രമിശ്രൻ എന്നു സുപ്രസിദ്ധനുമായ ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. ഇദ്ദേഹത്തിന്ന് ഏഴു പുത്ര ന്മാരുണ്ടായിരുന്നു. അതിൽ ജഗന്നാഥമിശ്രനെന്ന സുപ്ര സിദ്ധ പുത്രന്നാണ് മഹാപ്രഭുവിൻെറ പിതൃസ്ഥാനം വഹിക്കുവാനുള്ള സുദുർല്ലഭയോഗ്യം സിദ്ധിച്ചതു്.

പണ്ഡിത് ജഗന്നാഥമിശ്രൻ അച്ഛൻെറ അനുജ്ഞ യോടുകൂടി സംസ്കൃതം പഠിക്കുവാൻ നവദ്വീപിൽ വരു കയും ഗംഗാദാസജിയുടെ വിദ്യാലയത്തിൽ ചേർന്നു പഠി ക്കുവാൻ തുടങ്ങുകയും ചെയ്തു. കുശാഗ്രബുദ്ധിയായതി നാൽ അല്പകാലംകൊണ്ടു കാവ്യശാസ്ത്രങ്ങൾ അധ്യയനം ചെയ്ത് 'പുരന്ദർ' എന്ന ബിരുദം കരസ്ഥമാക്കി. ഇദ്ദേഹ ത്തിൻെറ ബുദ്ധി, ചാതുര്യം, സൗന്ദര്യം മുതലായ ഗുണഗ ണങ്ങൾ കണ്ടു നവദ്വീപിലെ പ്രസിദ്ധ പണ്ഡിതനായി രുന്ന നീലാംബരചക്രവർത്തി തൻെറ ജ്യേഷ്ഠകന്യകയായ ശചീദേവിയെ ഇദ്ദേഹത്തിന്നും ചെറിയ പുത്രിയെ ചന്ദ്ര ശേഖര ആചാര്യരത്നത്തിന്നും വിവാഹം ചെയ്തുകൊടുത്തു.

പണ്ഡിത് ജഗന്നാഥമിശ്രൻ വിവാഹാനന്തരം 'സിൽഹട്ടി'ലേയ്ക്കു മടങ്ങാതെ നവദ്വീപിൽ മായാപൂർ എന്ന സ്ഥലത്തു താമസമുറപ്പിച്ചു. നവദ്വീപിലെ ആ പ്രാചീനസ്ഥലങ്ങൾ മിക്കതും ഇന്നു പതിതപാവനി

യായ ഗംഗയുടെ പ്രവാഹത്തിൽ ലയിച്ചുപോയിരിക്കുന്നു. മഹാപ്രഭുവിന്റെ കീർത്തിയും നാമവും ഇന്നു് അവിടെ അവശേഷിക്കുന്നു.

ജഗന്നാഥമിശ്രനു ശചീദേവിയിൽ എട്ടു പുത്രിമാരുണ്ടായി. അവരെല്ലാം കുട്ടിക്കാലത്തുതന്നെ പരലോകം പ്രാപിച്ചു. അതുകൊണ്ടു മിശ്രദമ്പതിമാരുടെ ജീവിതം ദുഃഖപൂർണ്ണവും ചിന്താഗ്രസ്തവുമായിത്തീർന്നു. ഗൃഹസ്ഥജീവിതത്തിൽ സന്താനശൂന്യത വളരെ ദുഃഖപ്രദമാണു്. എന്നാൽ കുട്ടികൾ ജനിച്ചു് അക്കാലത്തു മരിക്കുന്നതു് അതിലുമധികം ദുഃഖകരമാകുന്നു. കരുണാനിധിയായ തന്തിരുവടി സർവ്വാത്മനാ തന്നെ ആശ്രയിക്കുന്നവരെ ഉപേക്ഷിക്കുകയില്ലല്ലോ. അവിടുത്തെ കൃപാകടാക്ഷത്താൽ വളരെ താമസിയാതെതന്നെ ശചീദേവിയുടെ ഗർഭത്തിൽനിന്നു് വിശ്വരൂപനെന്ന ഒരു പുത്രരത്നമുണ്ടായി. അതിമോഹന സ്വരൂപനായ ഈ പുത്രനെ പ്രാപിച്ച മാതാപിതാക്കന്മാർ പരമസന്തുഷ്ടരായിത്തീർന്നു. വിശ്വരൂപനു് സുമാർ എട്ടു-പത്തു വയസ്സായപ്പോൾ പരമഭാഗ്യവാന്മാരായ ആ മാതാപിതാക്കളുടെ പുത്രനായി പ്രേമാവതാരമായ മഹാപ്രഭു ശ്രീചൈതന്യദേവൻ ആവിർഭവിച്ചു.

# അധ്യായം നാല്

**അവതാരം**

തന്നെ പ്രാപിക്കുവാനുള്ള അക്ലിഷ്ടസുന്ദരമാർഗ്ഗം ഏകാന്തഭക്തി ഒന്നുമാത്രമാണെന്നു തന്തിരുവടിതന്നെ സ്വയം ശ്രീമദ്ഭാഗവതത്തിലും ഭഗവദ്ഗീതയിലും പലതവണ അരുളിച്ചെയ്തിട്ടുണ്ടു്. യജ്ഞാദികൾ, തപസ്സു്, യോഗം,

ജ്ഞാനം ഇവകൊണ്ടൊന്നും അപ്രകാരം അനായാസേന തന്നെ പ്രാപിക്കുവാൻ കഴിയുകയില്ലെന്നും തന്തിരുവടി പല ഘട്ടങ്ങളിലും ഉദ്ഘോഷിച്ചിട്ടുണ്ട്. ഇത്രയും മഹത്തായ ഭക്തി സിദ്ധിക്കുവാൻ ഭാഗ്യം സിദ്ധിച്ച ഭാഗവതന്റെ മഹിമ ആക്ക് വർണ്ണിക്കുവാൻ കഴിയും? 'ഭക്തൻ ഭഗവാന്റെ സാകാരവിഗ്രഹമാകുന്നു. "ഞാൻ ഭക്തദാസനാകുന്നു, എന്റെ നേരെ ചെയ്യുന്ന അപരാധങ്ങളെല്ലാം ഞാൻ ക്ഷമിക്കും. എന്നാൽ ഭക്തന്റെ നേരെ ചെയ്യുന്ന അപരാധലേശംപോലും ഞാൻ ക്ഷമിക്കുകയില്ല. ഞാൻ എന്നെയും എന്നിലുള്ള ബ്രഹ്മാണ്ഡകോടികളെയും ഭാഗവതന്മാരുടെ പാദപാംസുക്കളെക്കൊണ്ട് ശുദ്ധീകരിക്കുവാനായി അവരുടെ പിന്നാലെ സദാ ഓടിനടക്കുന്നു." ഇപ്രകാരമാണ് തന്തിരുവടി രോമാഞ്ചിതകളേബരനായി ഉദ്ഘോഷിക്കുന്നതു്. ഹാ ഹാ! ഭക്തിയുടെ ദിവ്യപ്രഭാവം എത്ര വിചിത്രം!

കരുണാനിധിയായ ശ്രീകൃഷ്ണൻ ഹസ്തിനാപുരത്തിൽ വസിക്കുമ്പോരം ഒരു ദിവസം രാത്രി മഹാരാജാവു് ധർമ്മപുത്രർ ഭഗവത്സമീപത്തിലേയ്ക്കു ചെന്നു. അപ്പോരം തന്തിരുവടി സമാധിയിൽ ലയിച്ചിരിക്കുകയായിരുന്നു. ധർമ്മപുത്രർ വളരെ നേരം തൊഴുതുകൊണ്ടു സമീപത്തിൽത്തന്നെനിന്നു. സമാധിയിൽനിന്നു് ഉണർന്നപ്പോരം അവിടുന്നു ധർമ്മപുത്രരെ കാണുകയും ഈ സമയത്തു വരുവാനുള്ള കാരണം ചോദിക്കുകയും ചെയ്തു. ധർമ്മപുത്രർ സമാധാനം പറഞ്ഞു: "അതെല്ലാം ഞാൻ പിന്നെ പറഞ്ഞുകൊള്ളാം. ഇപ്പോരം ഒരു വലിയ സംശയം വന്നിരിക്കുന്നു, അതു തീർത്തുതന്നാലും. ബ്രഹ്മാദികളും ഋഷീശ്വരന്മാരുമെല്ലാം നിന്തിരുവടിയെത്തന്നെ സദാ ധ്യാനിക്കുന്നു. അപ്രകാരമുള്ള നിന്തിരുവടി ഇപ്പോരം ആരെയാണ് ധ്യാനിച്ചതെന്നു് അറിയുവാൻ വലിയ കൗതുകം തോന്നുന്നു."

തന്തിരുവടി മന്ദഹാസപൂർവ്വമരുളിച്ചെയ്തു: ''ഞാൻ തന്നെ സർവ്വർക്കും ഭജനീയനെന്നതു സത്യംതന്നെ. എന്നാൽ ഭക്തൻ എനിക്കും ഭജനീയനാകുന്നു. സർവ്വവും എന്നിൽ അർപ്പിച്ചു് എന്നെത്തന്നെ ആശ്രയിക്കുവാനും ശരശയനത്തിൽ കിടന്നാലും ഒരു പീഡയുമറിയാതെ നിരന്തരം എന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവനുമായ ശ്രീഭീഷ്മ പിതാമഹനെയാണു് ഞാനിപ്പോൾ ധ്യാനിച്ചതു്.''

തന്തിരുവടിയുടെ അനിതരസാധാരണമായ ഭക്തവാത്സല്യത്തിന്നു് ഇതിലധികം ഒരു ദൃഷ്ടാന്തം മറെറന്തു വേണം? ആ കാരുണ്യമൂർത്തി ഭക്താനുഗ്രഹാർത്ഥം അനന്തകോടി അവതാരങ്ങൾ ആവശ്യം വരുമ്പോഴെല്ലാം സ്വീകരിക്കുന്നു. ''അവതാരാ ഹ്യസംഖ്യേയാ ഹരേഃ സത്വനിധേർദ്വിജാഃ, യഥാ വിദാസിനഃ കുല്യാഃ സരസഃ സ്യുഃ സഹസ്രശഃ'' എന്നു ശ്രീമദ് ഭാഗവതമുദ്ഘോഷിക്കുന്നതു പോലെ, വററാത്ത മഹാസരസ്സിൽനിന്നു് അനേകായിരം വെള്ളച്ചാലുകൾ ഉണ്ടാവുന്നതുപോലെ പരിപൂർണ്ണ സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയുടെ അവതാരങ്ങൾ അനന്തങ്ങളാകുന്നു. അവിടത്തെ കൃപകൂടാതെ ആർക്കും ഭക്തിയോ ജ്ഞാനമോ ഒന്നും സിദ്ധിക്കുകയുമില്ല. ആത്മാരാമനും നിത്യതൃപ്തനുമായ അവിടേയ്ക്കു് ഒന്നും ചെയ്യേണ്ടതായിട്ടില്ല. എങ്കിലും അവിടുന്നു ലോകമംഗളത്തിന്നും ഭാഗവതന്മാരെ ആനന്ദപാരാവാരത്തിലാറാടിക്കുന്നതിന്നുമായി അതാതു കാലത്തിന്നു യോജിച്ച തരത്തിൽ അവതാരങ്ങൾ എടുത്തു പലപല ലീലകളുമാടുന്നു.

വിക്രമസംവത്സരം 1542 ഫാൽഗുനമാസത്തിലെ വെളുത്ത വാവു്. ഭാരതവർഷത്തിൽ ഒററംമുതൽ മറേറ അററംവരെ ആനന്ദകോലാഹലം കളിയാടുന്ന ഒരു സുദിനമാണു് ഇതു്. ഹിന്ദുക്കളെല്ലാം തങ്ങളുടെ ഗൃഹങ്ങളെല്ലാം അടിച്ചുവാരി വൃത്തിയാക്കി അലംകരിച്ചിരുന്നു. വളരെ

കാലം പണ്ടു പ്രഹ്ലാദൻ അഗ്നിയിൽ പ്രവേശിച്ചു ഭക്തിയുടെ നിരതിശയ മാഹാത്മ്യം ലോകത്തിൽ പ്രഖ്യാപനം ചെയ്ത സുദിനമാണ് ഇതു്. ഹിരണ്യകശിപുവിൻെറ സഹോദരിയായ ഹോളി വരപ്രഭാവത്താൽ സുരക്ഷിതയായി പ്രഹ്ലാദനെ കൊല്ലുവാനദ്ദേശിച്ചുകൊണ്ടു് അദ്ദേഹത്തെ മടിയിൽവെച്ചു് അഗ്നിയിൽ ചെന്നിരുന്നു. എന്നാൽ ഭക്തദ്രോഹത്താൽ വരപ്രഭാവം നഷ്ടപ്പെട്ടതുകൊണ്ടു് അവരം ഒരുപിടി ചാമ്പലായിത്തീൎന്നു. പ്രഹ്ലാദൻെറ ഒരു രോമം പോലും കരിഞ്ഞതുമില്ല. ഭക്തലോകത്തിന്നു് അപാരമായ ആനന്ദം ഉണ്ടായി. അന്നുമുതൽ ഈ ഹോളിസുദിനം അതിപവിത്രമായി ഗണിക്കപ്പെടുന്നു. ജനങ്ങരം പരസ്പരവിദ്വേഷവും കലഹവുമെല്ലാം ഈ മംഗളാവസരത്തിൽ മറന്നുകളയുന്നു, ഈ സുദിനത്തിൽ ശത്രുമിത്രഭേദം കൂടാതെ സൎവ്വരെയും സസ്നേഹമാലിംഗനം ചെയ്യുകയും ചെയ്യുന്നു. ഹോളി എല്ലാ കൊല്ലവും വരാറുണ്ടു്! എന്നാൽ ഈ കൊല്ലത്തിലെ ഹോളിക്കു് ഒരു പ്രത്യേകത ഉണ്ടായിരുന്നു. പ്രേമമൂൎത്തിയായ ശ്രീ ചൈതന്യദേവൻ അന്നാണു് ആവിർഭവിച്ചതു്. ഭക്തവൃന്ദങ്ങളുടെ ഹൃദയസാഗരത്തിൽ ആനന്ദകല്ലോലങ്ങരം വിശിഷ്യ അടിച്ചുകൊണ്ടിരുന്നു.

ശ്രീജഗന്നാഥമിശ്രജി തൻെറ ഗൃഹത്തിൻെറ ഒരു മൂലയിൽ ഇരിക്കുകയായിരുന്നു. മിശ്രജി വലിയ ധനികനൊന്നുമല്ല. ബ്രാഹ്മണക്കു സ്വാഭാവികമായിട്ടുള്ള തപസ്സു് അദ്ദേഹത്തിനും ധനമായുണ്ടായിരുന്നു. ഗൃഹം ചെറുതാണെങ്കിലും നല്ല വൃത്തിയുള്ളതായിരുന്നു. ആ സ്ഥലമെല്ലാം ചാണകംകൊണ്ടുമെഴുകി വൃത്തിയാക്കിയിട്ടുണ്ടു്. മിററത്തു് തുളസിച്ചെടി നട്ടിട്ടുണ്ടു്. ഒരു ഭാഗത്തു് ഒരു പശു അലംകൃതയായി കിടന്നു് അയവിറക്കുന്നു. ചെമ്പുകൊണ്ടും പിച്ചളകൊണ്ടുമുള്ള പാത്രങ്ങരം സൂര്യകിരണം തട്ടി മിന്നിക്കൊണ്ടിരുന്നു. മിശ്രജി ഊണുകഴിച്ചു് ഒരു പുസ്തകമെടുത്തു വായിക്കുവാൻ തുടങ്ങി.

മൂന്നാമത്തെ യാമത്തിൽ ശചീദേവിക്ക പ്രസവവേദന ആരംഭിച്ചു. അതുകൊണ്ടു് ദേവി ചന്ദ്രശേഖരാചാര്യൻെറ പത്നിയായ തൻെറ ചെറിയ സഹോദരിയെ വിളിച്ചുവരുത്തി. സാവകാശത്തിൽ പ്രസവവേദനയും അതോടുകൂടി ത്തന്നെ ഭക്തജനങ്ങളുടെ ആനന്ദവും വദ്ധിക്കുവാൻ തുടങ്ങി. സൂര്യൻ അസ്തമിച്ചു മട്ടായി. ആഹ്ലാദകരനായ ചന്ദ്രൻ ശ്രീചൈതന്യചന്ദ്രൻെറ ഉദയം കാത്തുകൊണ്ടിരിക്കുകയായിരുന്നു. ഈ അവസരം നോക്കി രാഹു ചന്ദ്രനെ ഗ്രസിക്കുവാനാരംഭിച്ചു.

ഈ പുണ്യകാലം പ്രമാണിച്ചു നവദ്വീപിൻെറ പല ഭാഗങ്ങളിലും ഗംഗാസ്നാനാൎത്ഥം ജനങ്ങൾ ആയിരക്കണക്കിൽ വന്നുകൂടിയിരുന്നു. അവരുടെ കണ്ഠങ്ങളിൽനിന്നു പുറപ്പെടുന്ന തിരുനാമങ്ങളുടെ സുമധുരശബ്ദങ്ങൾകൊണ്ടു് ആകാശം മുഖരിതമായി. മുഹമ്മദീയർപോലും ഹിന്ദുക്കളെ പരിഹസിക്കുവാനാണെങ്കിലും "ഹരി ബോൽ, ഹരി ബോൽ" എന്നു് ഉച്ചത്തിൽ പറഞ്ഞു. ഈ സുമംഗളാവസരത്തിലാണു് തിരുനാമമാഹാത്മ്യം ലോകത്തിൽ പ്രഖ്യാപനം ചെയ്യുവാനായി മഹാപ്രഭു ആവിർഭവിച്ചതു്.

ഈ വൎത്തമാനമറിഞ്ഞപ്പോൾ ജഗന്നാഥമിശ്രജിക്കുണ്ടായ ആനന്ദത്തിനു് അതിരുണ്ടായിരുന്നില്ല. ഈ വാൎത്ത ക്ഷണത്തിൽ ചുററുപാടും പരന്നു. അദ്വൈതാചാര്യരുടെ പത്നി, ശ്രീവാസൻെറ പത്നി മുതലായി ശചീദേവിയുടെ അന്തരംഗസഖിമാരെല്ലാം കാഴ്ചദ്രവ്യങ്ങളുമെടുത്തു പുത്രദശനാൎത്ഥം സാനന്ദം വന്നുചേന്നു.

ഈ വാൎത്തയറിഞ്ഞു ദേവിയുടെ പിതാവായ നീലാംബരചക്രവൎത്തിയും സസന്തോഷം അവിടെ എത്തി. അദ്ദേഹം സുപ്രസിദ്ധനായ ഒരു ജ്യോതിഷിയുമായിരുന്നു. അദ്ദേഹം പുത്രദശനാനന്തരം ജാതകമെല്ലാം നോക്കി ആനന്ദഭരിതനായി. "ഈ കുട്ടി ഒരു മഹാപുരുഷനായിത്തീരും,

ഇദ്ദേഹംവഴി അനേകായിരം ആളുകഠം നിത്യശാന്തിയടയും''എന്നു് അദ്ദേഹം മിശ്രജിയോടു പറഞ്ഞു അദ്ദേഹമാനന്ദസാഗരത്തിലാറാടി. തൻെറ ശക്തിയനുസരിച്ചു് ശ്രദ്ധാഭക്തിപൂർവ്വം പല ദാനങ്ങളും ചെയ്തു. ആ ദിവസം ഇപ്രകാരം ആനന്ദകോലാഹലത്തിൽത്തന്നെ കഴിഞ്ഞുകൂടി.

## അദ്ധ്യായം അഞ്ചു്

ദേവകീവസുദേവന്മാർക്കും കൗസല്യാദശരഥന്മാർക്കും ഉണ്ടായ അതേ നിരതിശയാനന്ദമാണു് മിശ്രദമ്പതിമാർക്കും അനുഭവപ്പെട്ടതു്. എട്ടു കന്യകമാർ മരിച്ചതിനുശേഷമാണു് ആ ദമ്പതിമാർക്കു വിശ്വരൂപൻ പുത്രനായി ജനിച്ചതു്. ആ മനോഹര ബാലൻെറ ദർശനത്താൽത്തന്നെ ആ ദമ്പതിമാർ ആനന്ദഭരിതരായി. എന്നാൽ ആ ബാലൻെറ മുഖത്തു ബാലോചിതമായ ചാഞ്ചല്യമല്ല, ശാന്തിയാണു് കളിയാടിയിരുന്നതു്. ഇപ്പോഠം സർവ്വാകർഷകനായ ഈ ദിവ്യബാലൻെറ ദർശനഭാഗ്യംകൂടി സിദ്ധിച്ചപ്പോഠം അവർ ആനന്ദസാഗരത്തിലാറാടി.

സാധാരണ കുട്ടികഠം പത്തു മാസമാണല്ലോ ഗർഭത്തിൽ വസിക്കാറുള്ളതു്. എന്നാൽ ഈ കുട്ടി പതിമൂന്നു മാസം മുഴുവൻ ഗർഭത്തിൽ വസിച്ചു. ഇത്രയുമധികം ഗർഭത്തിൽ ഇരുന്നതിനാൽ കുട്ടി അരോഗദൃഢഗാത്രനായി. വർണ്ണം തനി തങ്കത്തിൻേറതായിരുന്നു. കമലംപോലെ അതിസുന്ദരമായ മുഖം, കറുത്തു ചുരുണ്ട മോഹനമായ മുടി, ആജാനുബാഹുക്കഠം—ഇപ്രകാരം സുന്ദരാവയവങ്ങളോടുകൂടിയ ആ മോഹന ബാലനെ കണ്ടു മാതാവു നിന്നിമേഷയായി നോക്കിനിന്നു. കരുണാനിധിയായ സർവ്വേശ്വരൻെറ പ്രസാദംതന്നെ ഇതു് എന്നു് അവർ കരുതി.

കുട്ടി വലുതാവുംതോറും ചഞ്ചലതയും വർദ്ധിച്ചു. വിശ്വരൂപൻ എത്രത്തോളം ശാന്തനായിരുന്നുവോ, അത്രത്തോളം അധികം ചഞ്ചലനമായി. ഒരു മാസമായപ്പോഴം തന്നെ മുട്ടുകുത്തി നടക്കുവാൻ തുടങ്ങി. വല്ലവരെയും കണ്ടാൽ കളകള എന്നു ചിരിച്ചു മുട്ടുകുത്തി ഓടും. മാതാവു് ഓടിച്ചെന്നു വാരിയെടുത്തു് ഉമ്മവെയ്ക്കും. എന്നാൽ മാതാവിന്നും എളുപ്പത്തിൽ പിടിക്കുവാൻ കഴിഞ്ഞിരുന്നില്ല. ആദ്യമാദ്യം കുട്ടി ഇടയ്ക്കു വല്ലാതെ നിലവിളിച്ചിരുന്നു. നിലവിളി മാററുവാൻ മാതാവു പലതും ചെയ്തുനോക്കി. എന്നാൽ ഒരു ഫലവുമുണ്ടായില്ല. അപ്പോഴം ദേവി ''ഹരി ഹരി ബോൽ, ബോൽ ഹരി ബോൽ, മുകുന്ദ മാധവ ബോൽ'' എന്നിപ്രകാരം തിരുനാമങ്ങൾ പാടി സാവധാനം ആട്ടുവാൻ തുടങ്ങി. ആശ്ചര്യം ! ഇതു കേട്ട ഉടൻതന്നെ കുട്ടി നിശ്ശബ്ദനായി. മാതാവിന്നു വലിയ ആശ്വാസമായി. പിന്നെ നിലവിളിക്കുവാൻ തുടങ്ങിയാലുടൻ ശചീദേവി ഈ തിരുനാമങ്ങൾ പാടുവാൻ തുടങ്ങിയിരുന്നു. അപ്പോളെല്ലാം കുട്ടി നിശ്ശബ്ദനായിത്തീരും. ചുററുപാടുമുള്ള സ്ത്രീകളെല്ലാം ആ കുട്ടിയെ വളരെ അധികം സ്നേഹിച്ചിരുന്നു. ഗൃഹജോലികൾ കഴിഞ്ഞാലുടൻ അവർ ദേവിയുടെ ഗൃഹത്തിൽ എത്തും. ദേവിയുടെ സ്വഭാവം അതിമധുരമായിരുന്നു. വരുന്നവരെയെല്ലാം പ്രേമപൂർവ്വം സൽക്കരിക്കുകയും അവരോടുകൂടി സല്ലപിക്കുകയും പതിവായിരുന്നു. ഇതുകൊണ്ടു് അധികം സ്ത്രീകളും ദേവിയുടെ ഗൃഹത്തിൽത്തന്നെ അധികസമയവും വന്നുകൂടും. അവരും ''ഹരിബോൽ'' എന്ന പാട്ടു പാടി കുട്ടിയെ ആനന്ദിപ്പിച്ചുവന്നു. ഇപ്രകാരം മിശ്രദമ്പതികളുടെ ഗൃഹം തിരുനാമഘോഷത്താൽ സദാ മുഖരിതമായി.

കുട്ടിക്കു നാലുമാസം പ്രായമായി. മിശ്രജി കുട്ടിയുടെ നാമകരണത്തിന്നുള്ള ഒരുക്കങ്ങളെല്ലാം ചെയ്തു. പണ്ഡിതന്മാരായ ബ്രാഹ്മണരെ വരുത്തി. വേദപാഠങ്ങളും ഹോമ

ങ്ങളുമെല്ലാം നടന്നു. കുട്ടിക്കു വിശ്വംഭരൻ എന്നു നാമകരണം ചെയ്തു. എന്തു പേരിട്ടാലും വിളിക്കുമ്പോൾ ചില മാററങ്ങളെല്ലാം വരുത്താറുണ്ടല്ലോ. വിശ്വംഭരനെ അധികമാളുകളും നിമായി എന്ന ഓമനപ്പേരിൽ വിളിച്ചു വന്നു. തന്മൂലം നവദ്വീപിൽ വിശ്വംഭരൻ ഈ പേരിലാണ് അധികമായും അറിയപ്പെട്ടിരുന്നതു്. നാമകരണസംസ്കാരം കഴിഞ്ഞ ഉടൻതന്നെ പിതാവു് ഒന്നു പരീക്ഷിക്കുവാൻ തീരുമാനിച്ചു. കുറെ പുസ്തകങ്ങൾ എടുത്തുകൊണ്ടുവന്നുവെച്ചു മിശ്രജി പറഞ്ഞു: ''ഇതിൽനിന്നു് ഒരു പുസ്തകമെടുക്കൂ.'' സാധാരണയായി കാഴ്ചയിൽ അധികം സുന്ദരങ്ങളായ വസ്തുക്കളാണല്ലോ കുട്ടികളെ ആകർഷിക്കുക. എന്നാൽ ഈ ബാലൻ ശ്രീമദ്ഭാഗവതമാണു് എടുത്തതു്. ഇതു കണ്ടു സർവ്വരും സന്തോഷിച്ചു. എല്ലാവരും ഈ കുട്ടി ഭാവിയിൽ ഒരു മഹാപണ്ഡിതനും മഹാത്മാവുമായിത്തീരുമെന്നു് ഐകകണ്ഠ്യേന പ്രഖ്യാപനം ചെയ്തു.

## ആറാമദ്ധ്യായം

### പ്രേമപ്രവാഹം

പ്രേമത്താൽ ഓതപ്രോതമായ ഈ ജഗത്തിൽ ജീവന്നു്, അതിൻെറ ക്ഷുദ്രതകാരണം, പൂർണ്ണമായ പ്രേമപീയൂഷം ആസ്വദിക്കുവാൻ കഴിയുകയില്ല. ഹാഹാ! സുഖദുഃഖങ്ങളിൽ സമഭാവം വരുകയും സർവ്വത്ര ആത്മദർശനം സിദ്ധിക്കുകയും ചെയ്താൽ ഉണ്ടാവുന്ന പരമാനന്ദം എത്ര നിരതിശയം! ആ നിരതിശയാനന്ദം ദുർലഭം ചില മഹാപുരുഷന്മാർക്കേ ആസ്വദിക്കുവാൻ കഴിയൂ. മഹാപുരുഷന്മാരിൽ ആ പ്രേമം ജന്മം മുതല്ക്കുതന്നെ പ്രകടമായിക്കാണാം.

അവർ സർവ്വ പ്രാണികളെയും സമഭാവത്തിൽ സ്നേഹിക്കുന്നു. ഋഷീശ്വരന്മാരുടെ പുണ്യാശ്രമങ്ങളിൽ ജാത്യാ പരസ്പരശത്രുക്കളായ ഹിംസ്രജന്തുക്കളും പരസ്പരസ്നേഹിതന്മാരെപ്പോലെ പ്രേമപൂർവ്വം വർത്തിക്കുന്നു. മഹാപുരുഷന്മാർ ഹിംസ്രജന്തുക്കളെപ്പോലും പ്രേമശക്തിയാൽ ഹഠാദാകർഷിക്കുന്നു.

ശചീദേവിയുടെ ഗൃഹാങ്കണത്തിൽ തിരുനാമഘോഷം സദാ നടന്നുകൊണ്ടിരിക്കുന്നു. നിമായിയുടെ അപൂർവ്വ സൗന്ദര്യവും മോഹനമന്ദഹാസവും ചുററുമുള്ള സ്ത്രീകളെ ബലാൽ ആകർഷിച്ചു. അവർക്കു നിമായിയെ കാണാതെ ഒരുനിമിഷം പോലും ഇരിക്കുവാൻ കഴിയാതെയായി. തങ്ങളുടെ കുട്ടികളുടെ നേരെ പ്രേമം പൊഴിക്കുമ്പോൾ മാതാപിതാക്കന്മാരുടെ ഹൃദയത്തിൽ അനിർവ്വചനീയമായ ഒരു വികാരം ഉണ്ടാവുന്നതു സ്വാഭാവികമാണ്. ചുററുമുള്ള സ്ത്രീകൾ നിമായിയെ എത്രത്തോളം സ്നേഹിക്കുന്നുവോ, അത്രത്തോളമധികം മാതാവ് നിമായിയെ അലംകരിക്കുവാനും തുടങ്ങി.

കുട്ടിക്കായി പലരും നല്ലനല്ല പട്ടുവസ്ത്രങ്ങളും ആഭരണങ്ങളും കൊണ്ടുവന്നു സമ്മാനിച്ചിരുന്നു. മാതാവ് അതെല്ലാം എടുത്ത് അണിയിക്കുവാൻ തുടങ്ങി. ഒരുദിവസം മാതാവു കുട്ടിയെ തേച്ചു കളിപ്പിച്ചു കറുത്തുചുരുണ്ട കേശപാശങ്ങൾ ചിക്കി വൃത്തിയാക്കി. ഒരു മഞ്ഞപ്പട്ടുകൊണ്ടുള്ള കുപ്പായം ധരിപ്പിച്ചു. കൈകളിൽ രത്നഖചിതങ്ങളായ വളകൾ ധരിപ്പിച്ചു അരയിൽ അരഞ്ഞാണും പാദങ്ങളിൽ ചിലമ്പും അണിയിച്ചു. കമലദളംപോലെ നീണ്ട കണ്ണുകളിൽ കൺമഷി എഴുതി. കണ്ണാപ്പെടാതിരിക്കുവാനായി നെററിയിൽ ഇടത്തു ഭാഗത്ത് ഒരു കറുത്ത പൊട്ടും തൊടുവിച്ചു ഇപ്രകാരമലംകരിച്ചു പുത്രൻെറ സുന്ദരമുഖത്തേയ്ക്കു മാതാവു നിർന്നിമേഷദൃഷ്ടിയായി നോക്കുവാൻ തുടങ്ങി.

അപൂർവ്വമായ ആ സൗന്ദര്യമാധുരി പാനം ചെയ്തു് ആ ഭാഗ്യവതി സർവ്വവും മറന്നു. ഇത്രയുമായപ്പോഠം വിശ്വരൂപൻ വന്നു ചോദിച്ചു: ''അമ്മേ, ഭക്ഷണം തയ്യാറായോ?''

മാതാവു പറഞ്ഞു: ''നിൻെറ പെറിയ ഈ സഹോദരൻ ഒന്നിന്നും സമ്മതിക്കുകയില്ലല്ലോ. എന്തൊരു വികൃതിക്കുട്ടി, കണ്ണുതെററിയാൽ വീട്ടിൽനിന്നു് ഓടിപ്പോകും. പിന്നെ അവനെ കണ്ടു പിടിക്കുന്നതു വിഷമംതന്നെ.''

വിശ്വരൂപൻ: ''ഇവനെ ഞാൻ നോക്കിക്കൊള്ളാം. അമ്മ അടുക്കളയിൽ നിശ്ശങ്കം പ്രവർത്തിച്ചോളൂ.''

ഇത്രയും പറഞ്ഞു വിശ്വരൂപൻ നിമായിയെ എടുത്തു. അമ്മ അടുക്കളയിൽത്തന്നെ ഭക്ഷണം പാകം ചെയ്തുകൊണ്ടിരുന്നു. വിശ്വരൂപൻ വെയിലത്തു ചെന്നിരുന്നു. വിശ്വരൂപനെപ്പോലെയുള്ള ഒരാഠക്കു് എത്രനേരം ഒരു കുട്ടിയെ കളിപ്പിച്ചുകൊണ്ടിരിക്കുവാൻ കഴിയും? അവൻ നിമായിയെ അവിടെ ഇരുത്തി പുസ്തകം വായിക്കുവാൻ തുടങ്ങി. വായിച്ചുവായിച്ചു് അതിൽത്തന്നെ ലയിച്ചു. കുട്ടി മുട്ടുകുത്തി മുററത്തിൻെറ മറെറാരു ഭാഗത്തു് എത്തിച്ചേർന്നു. അവിടെ ഒരു കൂററൻ സർപ്പം യാദൃച്ഛികമായി വന്നുകൂടിയിരുന്നു. നിമായിക്കു പുതിയൊരു കളിക്കോപ്പു കിട്ടിയതിൽ വലിയ ആനന്ദമായി. അതിനോടുകൂടി കളിയും തുടങ്ങി.

അടുക്കളപ്പണിയിലായിരുന്നുവെങ്കിലും മാതാവിൻെറ മനസ്സു് നിമായിയിലായിരുന്നു. കുട്ടികളുടെ ശബ്ദം കേഠക്കാതായപ്പോഠം അവർ വിളിച്ചുചോദിച്ചു: ''വിശ്വരൂപ, നിമായി അവിടെത്തന്നെ ഇല്ലേ?''

നിദ്രയിൽനിന്നു് ഉണർന്നമാതിരി പെട്ടെന്നു പുസ്തകത്തിൽനിന്നു കണ്ണെടുത്തു. നാലുഭാഗവും നോക്കികൊണ്ടു വിശ്വരൂപൻ പറഞ്ഞു: ''അമ്മേ, നിമായിയെ ഇവിടെയൊന്നും കാണുന്നില്ല.''

മാതാവിൻെറ ഹൃദയത്തിൽ ഒരു കൂരമ്പു തറച്ചതു പോലെയായി. അവർ പരിഭ്രമിച്ച് അതിവേഗത്തിൽ ഓടി പുറത്തുവന്നു. വിശ്വരൂപനും എഴുന്നേററു. രണ്ടാളും നിമായിയെ അന്വേഷിക്കുവാൻ തുടങ്ങി. മുററത്തിൻെറ മറുവശത്തു സപ്പത്തെ കളിപ്പിച്ചുകൊണ്ടിരിക്കുന്ന നിമായിയെ കണ്ടു രണ്ടാളും ഭയചകിതരായി. മാതാവ് ഉറക്കെ നിലവിളിച്ചു. ഇതുകേട്ട് അടുത്തുള്ള സ്ത്രീപുരുഷന്മാരെല്ലാം ഓടിയെത്തി. സപ്പം ഫണം വിടത്തി കടപിടിച്ചിരിക്കുന്നു. ഒരു കാലിൽ അതു ചുററീട്ടുണ്ട്. നിമായി ഒരു കൈകൊണ്ട് അതിൻെറ ഫണത്തിൽ തൊട്ടു തലോടുന്നു. സൂര്യപ്രകാശത്തിൽ അതിൻെറ കറുത്ത ശരീരം മിന്നിക്കൊണ്ടിരുന്നു. നിമായിക്ക് ഒരു ചിന്തയുമില്ല. ചിരിക്കുമ്പോഠം മുമ്പിലുള്ള രണ്ടു പല്ലുകഠം മോഹനമായി പ്രകാശിച്ചിരുന്നു. കണ്ടവരെല്ലാം പരിഭ്രാന്തരായി. ശചീദേവി എല്ലാം മറന്ന് കുട്ടിയെ എടുക്കുവാനായി ഓടി. ഉടൻതന്നെ ആ ഘോരസപ്പം ഒരു മടയിലേയ്ക്കു പ്രവേശിച്ചു മറഞ്ഞുകളഞ്ഞു. നിമായി ചിരിച്ചുചിരിച്ച് അമ്മയുടെ സമീപത്തിൽ എത്തി. മാതാവു പ്രിയപുത്രനെ സസ്നേഹം മാറോടണച്ചു ഗാഢഗാഢം ആലിംഗനം ചെയ്തു. ആ സമയത്തു് മാതാവിന്നും മററുള്ളവക്കമുണ്ടായ ആനന്ദത്തെപ്പററി ആക്ക വണ്ണിക്കുവാൻ കഴിയും? കുട്ടിയെ സകുശലം രക്ഷിച്ചതിൽ സവ്വരും ഈശ്വരനോടു നന്ദിപറഞ്ഞു. ഭയംകൊണ്ടുള്ള ഉപദ്രവങ്ങഠം വരാതിരിക്കുവാൻ പലരും പലതും ചെയ്തു. ചിലർ പറഞ്ഞു: ''ഇതു കുലദേവതയായിരിക്കാം. അല്ലെങ്കിൽ കുട്ടിക്ക് ആപത്തു വന്നേനെ.'' മററുചിലർ ചുംബിച്ചുകൊണ്ടു പറഞ്ഞു: ''നിമായി, ഇത്ര വികൃതി കാണിക്കുന്നതു് എന്താണ്? മറെറാരു കളിസ്സാധനവും കിട്ടിയില്ലേ'' ഇതു കേട്ടു നിമായി അവരുടെ മുഖത്തു നോക്കി ചിരിച്ചു. ഇപ്രകാരമുള്ള കുട്ടിയുടെ ചാപല്യങ്ങഠം കണ്ടു മാതാവ് അധികമധികം ശ്രദ്ധിക്കുവാൻ

തുടങ്ങി. കുട്ടി അത്രത്തോളം അധികം ചാപല്യം കാണി ക്കുവാനും തുടങ്ങി.

ഒരു ദിവസം നിമായി പുറത്തു കളിച്ചുകൊണ്ടിരിക്കു കയായിരുന്നു. ആഭരണങ്ങൾ അണിയിച്ചിട്ടുണ്ട്. ഒരു കള്ളൻ ആ വഴിക്കു വന്നു. ആഭരണങ്ങൾ അണിഞ്ഞ കുട്ടിയെ കണ്ട് അവൻെറ മനസ്സിൽ ചില നീചവിചാര ങ്ങൾ കടന്നുകൂടി. അവൻ കുട്ടിയെ എടുത്തു് ഒരേകാന്ത സ്ഥാനത്തേയ്ക്കു കൊണ്ടുപോയി.

നിമായിയെ സ്പർശിച്ചതോടുകൂടി അവൻെറ ഹൃദയ ത്തിൽ വലുതായ ഒരു പരിവർത്തനമുണ്ടായി. അവനു തൻെറ നീചകൃത്യത്തിൽ പശ്ചാത്താപം വന്നുതുടങ്ങി. താമരത്താരുപോലെ അതിസുന്ദരമായ ശ്രീപാദം അവ ൻെറ മാറിടത്തിലേയ്ക്കു തൂങ്ങിക്കിടന്നിരുന്നു. അത്രം മന്ദ ഹാസസുന്ദരമായ ശ്രീമുഖവും അവൻ ധ്യാനപൂർവ്വം നോക്കി. അവൻെറ ഹൃദയം അലിഞ്ഞു ദ്രവീഭവിച്ചു. മഹാപാപി യായ ആ കള്ളനായിരുന്നു ഈ അവതാരത്തിൽ അവിടു ത്തെ കൃപയ്ക്കു് പാത്രീഭൂതനായ ആദ്യത്തെ ഭാഗ്യവാൻ.

നിമായിയെ വീട്ടിൽ കാണാതെ സർവ്വരും പരിഭ്രാന്ത രായി. മിശ്രജി പലതവണയന്വേഷിച്ചു ഗംഗാതീരംവരെ പോയിനോക്കി. പക്ഷേ ഫലമൊന്നുമുണ്ടായില്ല. ശചീ ദേവി ഉന്മത്തയെപ്പോലെ അടുത്തുള്ള ഗൃഹങ്ങളിലെല്ലാം അന്വേഷിച്ചു. സ്ത്രീകൾ പറഞ്ഞു: ''കുട്ടി വലിയ വികൃ തിതന്നെ. ഇവിടെത്തന്നെ വല്ല ദിക്കിലും കളിക്കുന്നു ണ്ടാവും. പരിഭ്രമിക്കാതിരിക്കൂ.'' ഇപ്രകാരം പറഞ്ഞു് അവരും അന്വേഷിക്കുവാൻ തുടങ്ങി. വിശ്വരൂപനും കുറേ നേരം അന്വേഷിച്ചു നടന്നു.

ചോരൻെറ ഹൃദയത്തിന്നു പെട്ടെന്നു മാററം സംഭവിച്ചു വല്ലോ. അന്നു് അവൻെറ അവസാനത്തെ മോഷണമാ

യിരുന്നു. അവൻ ഉടൻ കുട്ടിയെ പശ്ചാത്താപപൂർവ്വം പൂർവ്വസ്ഥാനത്തുതന്നെ കൊണ്ടുവന്നു വിട്ടു.

നിമായിയെ കണ്ട ഉടൻ ആളുകൾ ഓടിയെത്തി. ദാഹപീഡിതന്നു് ശീതളജലം കിട്ടിയതുപോലെയും ബുഭുക്ഷിതന്നു് അന്നം കിട്ടിയതുപോലെയും സർവ്വരും നിമായിയെ പ്രാപിച്ച് ആനന്ദലഹരിയിൽ ആറാടി. മാതാപിതാക്കന്മാർ ഓടിവന്നു ഗാഢഗാഢം ആലിംഗനംചെയ്തു. സ്ത്രീകൾ "ഹരി ബോൽ" എന്ന തിരുനാമഗാനങ്ങൾ കൊണ്ടു് ആകാശത്തെ മുഖരിതമാക്കി.

# അധ്യായം ഏഴ്

## അലൌകികബാലൻ

ശചീദേവിയുടെ ഭാഗ്യത്തെ ആൎക്ക വൎണ്ണിക്കുവാൻ കഴിയും ? ദേവിയാകുന്ന മുത്തുച്ചിപ്പിയിൽ ലോകത്തിന്നു മുഴുവൻ ശാന്തിയും സുഖവും പ്രദാനംചെയ്യുന്ന മഹാപ്രഭുവാകുന്ന പുത്രരത്നം ആവിർഭവിച്ചുവല്ലോ! ആ അദ്ഭുതബാലൻ ആരായിരുന്നുവെന്നു ദേവിപോലും അറിഞ്ഞിരുന്നില്ല. നിമായിയെസ്സംബന്ധിച്ച സർവ്വവും ദിവ്യമായിരുന്നു. എല്ലാ ചേഷ്ടകളും അലൗകികങ്ങളായിരുന്നു. കാണുമ്പോൾ കുട്ടിയെപ്പോലെ തോന്നപ്പെട്ടാലും നിമായി മഹാപണ്ഡിതന്മാരെപ്പോലും അദ്ഭുതപരതന്ത്രരാക്കത്തക്ക വാക്കുകളാണു് പറഞ്ഞിരുന്നതു്. ഏതോ മഹാപുരുഷനോ ദേവനോ തന്റെ പുത്രഭാവത്തിൽ വന്നതാണോ എന്നുപോലും പലപ്പോഴും ദേവിക്കു തോന്നിയിരുന്നു. ഇടയ്ക്കു പുത്രസ്നേഹാതിശയത്തിൽ അതെല്ലാം മറക്കുകയും ചെയ്തിരുന്നു.

ഒരു ദിവസം മാതാവു തന്റെ ഗൃഹത്തിൽ ഒരു ദിവ്യപ്രകാശം വ്യാപിച്ചതായി കണ്ടു. സൂക്ഷിച്ചു നോക്കിയ

പ്പോരം അനേകം ദിവ്യപുരുഷന്മാർ നിമായിയെ പൂജിക്കു ന്നതായും സ്തുതിക്കുന്നതായും കണ്ടു. ഇതു കണ്ടു മാതാവു ഭയ ചകിതയായി. വേഗത്തിൽ ഗൃഹാന്തർഭാഗത്തു ചെന്നപ്പോരം അവിടെ സസുഖം കിടന്നു് ഉറങ്ങുന്ന നിമായിയെ കണ്ടു. ദേവി ഈ സംഗതികളെല്ലാം മിശ്രജിയോടു പറഞ്ഞു. അ ദ്ദേഹം മറുപടി പറഞ്ഞു: ''നിമായി സാധാരണ പുരുഷ നല്ലെന്നു ഞാൻ മുമ്പുതന്നെ അറിഞ്ഞിരിക്കുന്നു.''

മറെറാരു ദിവസം തൻെറ മുററത്തു വജ്രാങ്കുശാദിചി ഹ്നങ്ങളാൽ അലംകൃതമായ ചെറിയ ചെറിയ പാദചിഹ്ന ങ്ങരം കണ്ടു ദേവി ആശ്ചര്യപ്പെട്ടു. ആ ദിവ്യചിഹ്നങ്ങരം ദേവി മിശ്രജിക്കു കാട്ടിക്കൊടുത്തു. പരമഭാഗ്യവാന്മാരാ യ ആ ദമ്പതിമാർ പാവനമായ ആ ചരണധൂളി ശിര സ്സിൽ ധരിച്ചു. മിശ്രജി പറഞ്ഞു: ''നമ്മുടെ ഇഷ്ടമൂത്തി യായ ബാലഗോപാലൻ ദിവ്യദേഹമെടുത്തു് ഇവിടെ ലീ ലയാടുവാൻ തുടങ്ങിയതുപോലെ തോന്നുന്നു. ഇതു നമ്മുടെ പരമഭാഗ്യംതന്നെ.'' അവർ തങ്ങളുടെ പ്രിയപുത്രൻെറ പാദങ്ങളിലും ഈ ചിഹ്നങ്ങരം കണ്ടു. ഇതു നീലാംബര ചക്രവത്തിയെ കാണിച്ചപ്പോരം അദ്ദേഹം പറഞ്ഞു: ''ജാതകം കണ്ടു ഉടൻ ഞാൻ പറഞ്ഞില്ലേ ഇതു സാധാരണ പുരുഷനല്ലെന്നു് ? ഈ ബാലൻവഴി ലക്ഷക്കണക്കിൽ ആളുകരം നിത്യാനന്ദമടയും.''

ഒരു ദിവസം മിശ്രജി നിമായിയോടു പറഞ്ഞു: ''കുട്ടി, അകത്തുനിന്നു പുസ്തകം എടുത്തുകൊണ്ടുവരു. നിമായി ചിരിച്ചുകൊണ്ടു് അകത്തേയ്ക്കു പോയി. നിമായിയുടെ പാദങ്ങളിൽനിന്നു് ചിലമ്പൊലി കേരംക്കുന്നതുപോലെ മിശ്രജിക്കു തോന്നി. അദ്ദേഹം ശചീദേവിയോടു ചോദി ച്ചു—'' നിമായിയുടെ പാദങ്ങളിൽ ചിലമ്പണിഞ്ഞിട്ടു ണ്ടോ?'' ദേവി മറുപടി പറഞ്ഞു:'' ഞാൻ ചിലമ്പൊന്നും ധരിപ്പിച്ചിട്ടില്ല.'' മിശ്രജി ഇതു കേട്ടു് ആശ്ചര്യസ്തബ്ധ

നായി. അപ്പോഴസ്സും നിമായി പുസ്തകം അവിടെവെച്ചു പോവുകയും ചെയ്തിരുന്നു.

മറെറാരു ദിവസം എന്തോ സംഗതിക്ക മാതാവുമായി വഴക്കടിച്ചു. നിമായി ബാലസഹജമായ ചാപല്യം ധാരാളം പ്രകടിപ്പിച്ചു. മാതാവു് വളരെ പറഞ്ഞു നോക്കി എങ്കിലും ഒരു കാര്യവുമുണ്ടായില്ല. അപ്പോഠ ദേവി കറഞ്ഞൊരു കോപഭാവം പ്രകടിപ്പിച്ചു പുറത്തുപോകവാൻ തുടങ്ങി. നിമായി തന്റെ അതിമൃദുവായ കൈകൊണ്ടു് മാതാവിനെ പ്രഹരിച്ചു. നിമായിയുടെ സ്പർശമാത്രത്താൽ മാതാവിന്റെ ഹൃദയത്തിൽ പുത്രന്റെ അലൗകികലീലകഠ അഹമഹമികയാ നൃത്തമാടുവാൻ തുടങ്ങി. അവർ തന്റെ ഭാഗ്യത്തെ പ്രശംസിച്ചു. ഈ ദിവ്യപുത്രന്റെ ആഗ്രഹം നിറവേററാൻ തന്റെ ദാരിദ്ര്യം സമ്മതിക്കുന്നില്ലല്ലോ എന്ന വിചാരവും കൂട്ടത്തിൽ ഉണ്ടായി. അതുകൊണ്ടുള്ള ദുഃഖത്താൽ അവർ മൂർച്ഛിച്ചു താഴെ വീണു. ഇതു കണ്ടു നിമായി പരിഭ്രമിച്ചു. മാതാവിനെ ശുശ്രൂഷിച്ചു. ദേവിക്ക ക്രമേണ ബോധം വന്നു. അമ്മയെ കെട്ടിപ്പിടിച്ചുകൊണ്ടു് നിമായി പറഞ്ഞു: ''എനിക്കു് എന്തോ ഒരബദ്ധം പററിപ്പോയി. ഇനി ഞാനമ്മയെ ഇപ്രകാരം ക്ലേശിപ്പിക്കുകയില്ല.''

വേറേ ഒരു ദിവസം നിമായി ഉറക്കേ കരയുവാൻ തുടങ്ങി. എന്തു വേണമെന്നു് മാതാപിതാക്കന്മാർ ചോദിച്ചപ്പോഠ ഹിരണ്യപണ്ഡിതന്റെ ഗൃഹത്തിൽ പൂജാത്ഥമുണ്ടാക്കിയ നിവേദ്യം ഇപ്പോഠത്തന്നെ കിട്ടണമെന്നു വാശിപിടിച്ചു. പൂജക്കു തയ്യാറാക്കിയ നിവേദ്യം പൂജ കഴിയാതെ എങ്ങനെ കുട്ടിക്ക കൊടുക്കം? എല്ലാവരും മുഖത്തോടുമുഖം നോക്കിനിന്നു. നിമായി ഏങ്ങലടിച്ചു കരഞ്ഞുകൊണ്ടിരുന്നു. ''ഭഗവാനുള്ള നിവേദ്യം പൂജ കഴിയാതെ ഭക്ഷിക്കാമോ? പൂജ കഴിയട്ടെ. ഞാൻ പോയി

മേടിച്ചുകൊണ്ടുവന്നതരാം. പൂജ കഴിയാതെ ഭക്ഷിച്ചാൽ വലിയ പാപമുണ്ട്. നിലവിളിക്കാതിരിക്കു.'' മാതാവു് വളരെ പറഞ്ഞുനോക്കി.

മാതാവിൻെറ ഈ വാക്കുകളൊന്നും ഫലിച്ചില്ല. നിമായി നിലവിളിച്ചുകൊണ്ടേ ഇരുന്നു. ഈ സംഗതി ആരോ ചെന്നു് ആ ബ്രാഹ്മണനോടു പറഞ്ഞു. അദ്ദേഹം വലിയ വൈഷ്ണവനും മിശ്രജിയുടെ ഒരു സ്നേഹിതനുമായിരുന്നു. നിമായിയും പലതവണ അവിടെ പോയിട്ടുണ്ട്. നിമായിക്കു് ഇന്നു് ഇവിടെ ഈ നിവേദ്യം തയ്യാറാക്കിയ സംഗതി എങ്ങനെ അറിയുവാൻ കഴിഞ്ഞുവെന്നു് ആ ഗൃഹത്തിലുള്ള വർ അദ്ഭുതപ്പെട്ടു. ഏതായാലും അവർ നിവേദിക്കുവാനുള്ള മധുരസാധനങ്ങൾ എടുത്തുകൊണ്ടു നിമായിയുടെ അടുത്തുവന്നു. നിമായി എല്ലാററിൽനിന്നും കുറേശ്ശെ എടുത്തു ഭക്ഷിച്ചു ശാന്തനായി. മാതാവിന്നു് ഈ സംഗതികൾ കൊണ്ടു വലിയ വിചാരമായി. വല്ല ഭൂതങ്ങളുടെയോ മറേറാ ആവേശമായിരിക്കുമോ എന്നവർ ഭയപ്പെട്ടു. അതിൻെറ ശാന്തിക്കായി ദേവി പല വഴിപാടുകളും പ്രാൎത്ഥനകളും നടത്തി.

നിമായിക്കു് ഏകദേശം അഞ്ചു വയസ്സായി. എഴുതുവാനുള്ള ഉപകരണങ്ങൾ എല്ലാം കൊടുത്തു. ലീലാലോലനായ നിമായി ആദ്യം അതിൽ ഒട്ടും ശ്രദ്ധിച്ചില്ല. ഇടയ്ക്കു നെററിയിൽ നീണ്ട ഗോപി തൊട്ടു മാതാവിനോടു പറയും: ''ഗൃഹത്തിൽ ഒരു വൈഷ്ണവൻ വന്നിരിക്കുന്നു. കുറച്ചു ഭക്ഷണം തരുമോ?'' അമ്മ ഇതു കണ്ടും കേട്ടും ചിരിക്കും; മടിയിൽ വെച്ചു ചുംബിക്കും; സ്നേഹപൂൎവ്വം പറയും: ''കളിച്ചു നടന്നാൽ മതിയോ? ഇനി കുറച്ചു പഠിക്കുകയും വേണ്ടേ? മററു കുട്ടികളെല്ലാം ഈ പ്രായത്തിൽ വായിക്കുവാൻ തുടങ്ങുന്നു.''

മാതാവിൻെറ വാക്കുകൾ കേൾക്കുമ്പോൾ നിമായി ചിരിക്കും. വേഗത്തിൽ ഊണു കഴിച്ചു് കളിക്കുവാനോടും.

മററു കുട്ടികളെയെല്ലാം നൃത്തം പഠിപ്പിക്കും. ഇടയ്ക്കു കുട്ടികളോടുകൂടി ഒന്നിച്ചു നൃത്തം വെയ്ക്കുകയും പൊടിയിൽ കിടന്നു് ഉരുളുകയും ചെയ്യും. ഇടയ്ക്കു ''ഹരിബോൽ'' എന്ന തിരുനാമഘോഷം മുഴക്കുകയും ചെയ്യും. വഴിപോക്കർ ഈ മോഹനലീലകൾ കണ്ടു നിന്നിമേഷദൃഷ്ടികളായി നോക്കിനില്ക്കുക പതിവായിരുന്നു.

പിതാവു പഠിപ്പിക്കുവാൻ എത്രയേറെ ആഗ്രഹിച്ചിരുന്നുവോ, അത്രത്തോളം നിമായി കളിയിൽത്തന്നെ സമയം കഴിച്ചുകൂട്ടി. ബാലസഹജമായ ചാപല്യം വർദ്ധിച്ചുകൊണ്ടേ വന്നു.

# അധ്യായം എട്ടു്

## ബാലലീല

ബാലലീലപോലെ ഈശ്വരസൃഷ്ടിയും കേവലം ലീലാമാത്രമാണെന്നു് ശ്രീവേദവ്യാസാദി മഹാത്മാക്കൾ ഉദ്ഘോഷിക്കുന്നു. കുട്ടികൾക്കു ഹാനിലാഭങ്ങളുടെ പ്രശ്നമേ ഇല്ല. അവർ ദ്വന്ദ്വാതീതന്മാരാണു്. അവരുടെ ആനന്ദം നിരുപമമാകുന്നു. വലുതാവുംതോറും ലാഭഹാനികളെപ്പററിയുള്ള ചിന്തകൾ വരുവാൻ തുടങ്ങുന്നു. അപ്പോൾ അവർ അനുഭവിക്കുന്ന ആ ആനന്ദം ക്രമത്തിൽ കുറഞ്ഞു കുറഞ്ഞു ലുപ്തമായിത്തീരുന്നു.

കുട്ടികളുടെ ലീലതന്നെ എത്ര ആനന്ദകരം ! അപ്പോൾ ദിവ്യബാലന്മാരുടെ ലീലകൾ എത്രമാത്രം അത്യാനന്ദപ്രദമായിരിക്കണം ! നിമായി അലൌകികബാലനായിരുന്നു. ആ ബാലൻെറ സർവ്വലീലകളും ദിവ്യങ്ങളും അതിമധുരങ്ങളുമായിരുന്നു.

ഒരു ദിവസം നഗ്നനായി ദേഹം മുഴുവൻ ഭസ്മം പൂശിക്കൊണ്ടു് അസ്ഥികരം ഇട്ടിരുന്ന അപവിത്രസ്ഥാനത്തിരുന്നു പാട്ടുപാടുവാൻ തുടങ്ങി. ഇതറിഞ്ഞു മാതാവു് ഓടിവന്നു കൈപിടിച്ചു ഭയപ്പെടുത്തിക്കൊണ്ടു പറഞ്ഞു. "നീ എന്താണു് ഇങ്ങനെ വികൃതി കാണിക്കുന്നതു്? ബ്രാഹ്മണബാലനു് ഈ അശുദ്ധസ്ഥാനത്തു് ഇരിക്കാമോ?"

നിമായി മറുപടി പറഞ്ഞു: "സ്ഥാനത്തിന്നു് ശുദ്ധ്യശുദ്ധികരം ഉണ്ടോ? ഉണ്ടെങ്കിൽത്തന്നെ സർവ്വേശ്വരപൂജ ചെയ്യാത്ത സ്ഥലമാണു് അപവിത്രം. ഞാനിവിടെ തന്തിരുവടിയെ പൂജിക്കുകയാണു്. അപ്പോരം ഈ സ്ഥാനം എങ്ങനെ അശുദ്ധമാവും?"

മാതാവു് പറഞ്ഞു: "വാദിക്കാതെ വേഗം പോയി കുളിക്കു."

നിമായി പിന്നെയും അവിടെത്തന്നെ ഇരുന്നു പാടുകയാണു്. മാതാവു് ബലാൽ കൊണ്ടുപോയി കുളിപ്പിച്ചു സ്വയം കുളിക്കുകയും ചെയ്തു.

ഇടയ്ക്കു പട്ടിക്കുട്ടികളെ പിടിച്ചുകൊണ്ടുവന്നു പാലും മററും കൊടുക്കും. മാതാവു് അവയെ ഓടിച്ചാൽ നിലവിളി കൂട്ടും. ഇടയ്ക്കു പക്ഷികളെ പിടിക്കുവാനോടും. മററു ചില സമയം പശുക്കുട്ടികളുടെ വാൽ പിടിച്ചു് അവ ഓടുമ്പോരം പിന്നാലെ ഓടും. ചുററുമുള്ള ഗൃഹങ്ങളിലെല്ലാം നിസ്സങ്കോചം ചെല്ലും. സ്ത്രീകരം പറയും: "നിമായി, മിഠായി തരാം, ഒന്നു നൃത്തം ചെയ്യൂ." അപ്പോരം പറയും: "ആദ്യം മിഠായി തരൂ, എന്നാൽ നൃത്തം ചെയ്യാം?" മിഠായി കിട്ടിയാലുടൻ കൈ ഉയർത്തിപ്പിടിച്ചു നൃത്തം ചെയ്യും. ഇപ്രകാരം ദിനംപ്രതി ഗൃഹംതോറും നടന്നു പഴം, മിഠായി മുതലായവ ഭക്ഷിച്ചിരുന്നു. കുട്ടുകാക്കു ധാരാളം കൊടുക്കുകയും ചെയ്തിരുന്നു. സർവ്വരുടെയും മനസ്സു തൻെറ ബാലലീലകളാൽ ആകർഷിച്ചിരുന്നു.

ഒരു ദിവസം നിമായി ഓടിവന്നു മാതാവിനോട്ട പറഞ്ഞു:''അമ്മേ, വിശപ്പു സഹിക്കുന്നില്ല, വല്ലതും തരു.''

മാതാവ്' പാലുകൊണ്ടുണ്ടാക്കിയ ഒരുതരം പലഹാരം കൊടുത്തുകൊണ്ടു പറഞ്ഞു: ''ഇതു തിന്നു. ഉടൻ ഞാൻ ഊണു തയ്യാറാക്കാം.''

ഇപ്രകാരം പറഞ്ഞു മാതാവ്' അടുക്കളയിൽ പോയി. കുറച്ചു കഴിഞ്ഞു വന്നു നോക്കുമ്പോൾ നിമായി മണ്ണു തിന്നുന്നതായി കണ്ടു ചോദിച്ചു: ''നീ എന്തേ ഇപ്രകാരം മണ്ണു തിന്നുന്നതു' ഉണ്ണി ?

നിമായി ചിരിച്ചുകൊണ്ടു പറഞ്ഞു: ''അമ്മ എനിക്കു മണ്ണല്ലേ തന്നതു' ? അപ്പോൾപ്പിന്നെ മറെറന്താണ്' ഞാൻ തിന്നുക ?

മാതാവു പറഞ്ഞു: ''ഞാൻ പാലുകൊണ്ടുള്ള ചിവുര യല്ലേ തന്നതു' ?

നിമായി 'അതും മണ്ണിൻെറ വികാരം, മണ്ണുതന്നെ.'

മാതാവ്' ''നീ പറഞ്ഞതു ശരിതന്നെ. പക്ഷെ എല്ലാ ററിൻെറയും ഉപയോഗം ഒന്നല്ലല്ലോ. കുടം മണ്ണാണ്'. എങ്കിലും അതിൽ വെള്ളംകൊണ്ടുവരാൻ കഴിയും. മണലും മണ്ണാണ്'. അതിൽ അതു പററുകയില്ലല്ലോ ?

നിമായി ''ഓ, അങ്ങനെയോ ? എന്തുകൊണ്ട്' അതു' ആദ്യം പറഞ്ഞില്ല ? മേലാൽ ഞാനങ്ങനെ ചെയ്യില്ല.''

ഇപ്രകാരം ലീലാലോലനായ നിമായി തൻെറ ബാലസഹജമായ ലീലകൾകൊണ്ട്' മാതാവിനെ ആനന്ദഭരിതയാക്കി. മാതാവ്' ഇടയ്ക്കു നിമായിയുടെ അർത്ഥഗർഭങ്ങളായ വാക്കുകൾ കേട്ട്' ആശ്ചര്യപ്പെടുകയും ഇടയ്ക്കു സർവ്വവും മറന്ന്' ആനന്ദസാഗരത്തിൽ ആറാടുകയും ചെയ്തിരുന്നു.

# അധ്യായം ഒമ്പതു്

## ചഞ്ചലത

നിമായിയുടെ സർവ്വലീലകളും ദിവ്യങ്ങളായിരുന്നു. സാധാരണ കുട്ടികളെപ്പോലെ അവിടുന്നു ചാപല്യം കാണിച്ചിരുന്നുവെങ്കിലും അതിലും ഒരലൗകികമാധുര്യം അനുഭവപ്പെട്ടിരുന്നു. ആരുടെ അടുത്തു ചാപല്യം കാണിച്ചിരുന്നുവോ, അവർക്കു് നിമായിയോടു് കോപമോ ദ്വേഷമോ തീരേ തോന്നിയിരുന്നില്ല. മാത്രമല്ല സ്നേഹം അധികമധികം വർദ്ധിച്ചുവരികയും ചെയ്തിരുന്നു.

ഒരു ദിവസം മിശ്രജി ഗംഗാസ്നാനം കഴിഞ്ഞു മടങ്ങിവരുമ്പോൾ വഴിക്കു പരമഭാഗവതനായ ഒരു ബ്രാഹ്മണനെ കണ്ടു. അദ്ദേഹത്തിൻെറ മുഖത്തു ബ്രഹ്മതേജസ്സു കളിയാടിക്കൊണ്ടിരുന്നു. നെററിയിൽ ഗോപി; കഴുത്തിൽ തുളസിമാല; സദാ പാവനമായ തിരുനാമം ചുണ്ടിൽ. മിശ്രജി അദ്ദേഹത്തെ അതിഥിയായി വരിച്ചു. മിശ്രജിയുടെ ശ്രദ്ധാതിശയം കണ്ടു ബ്രാഹ്മണനു് ആ ക്ഷണം തിരസ്കരിക്കുവാൻ കഴിഞ്ഞില്ല. മിശ്രജിയോടുകൂടിത്തന്നെ അദ്ദേഹം ഗൃഹത്തിലേയ്ക്കു വന്നു.

ഗൃഹത്തിൽ വന്നു മിശ്രജി ആ ബ്രാഹ്മണൻെറ പാദങ്ങൾ കഴുകിച്ചു് ആ പാവനജലം സകുടുംബം ശിരസ്സിൽ ധരിച്ചു. അനന്തരം അർഘ്യാദികൾ സമർപ്പിച്ചു വിധിപ്രകാരം പൂജിച്ചു. ബ്രാഹ്മണൻ സ്വയം പാകംചെയ്തു ഭക്ഷിക്കുന്ന ആളായിരുന്നു. മിശ്രദമ്പതിമാർ സ്വയംപാകത്തിനുള്ളതെല്ലാം ഒരുക്കിക്കൊടുത്തു. ഭക്ഷണസാധനങ്ങളെല്ലാം തയാറായപ്പോൾ ബ്രാഹ്മണൻ അതു് ഭഗവാനു നിവേദിക്കുവാനായി ഇരുന്നു ധ്യാനിച്ചു തുടങ്ങി. ഉടൻ നിമായി അവിടെ വന്നു് അവയിൽ നിന്നെല്ലാം കുറെശ്ശ

എടുത്തു ഭക്ഷിക്കുവാനും തുടങ്ങി. കണ്ണു തുറന്നു നോക്കിയപ്പോൾ നിമായി അതു ഭക്ഷിക്കുന്നതായിട്ടാണു് ബ്രാഹ്മണൻ കണ്ടതു്. ഇതെന്തു് എന്നു പെട്ടെന്നു ചോദിച്ചു. ഇതു കേട്ട ഭീതനെപ്പോലെ നിമായി അവിടെനിന്നു് ഓടിക്കളഞ്ഞു. ശബ്ദം കേട്ട മിശ്രജിയും ശചീദേവിയും അവിടെ ഓടിയെത്തി. മിശ്രജി നിമായിയെ തല്ലുവാനായി ഓടിയെത്തി. നിമായി അമ്മയുടെ മടിയിൽ അഭയം പ്രാപിച്ചു. ബ്രാഹ്മണൻ ഓടിവന്നു മിശ്രജിയോടു പറഞ്ഞു:''അങ്ങു പണ്ഡിതനല്ലേ? കുട്ടിക്കു് എന്തറിയാം? കോപിക്കാതിരിക്കു. എനിക്കു് ഇന്നതു ഭക്ഷിക്കണമെന്നു നിർബ്ബന്ധമില്ല.''

മിശ്രദമ്പതിമാരുടെ പ്രാർത്ഥനഹേതുവായി ബ്രാഹ്മണൻ രണ്ടാമതും വെയ്ക്കുവാൻ തുടങ്ങി. നിമായി അവിടെ ചെല്ലാതിരിക്കുന്നതിനു് ശചീദേവി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. യാദൃച്ഛികമായി ദേവി ഒരു കാര്യത്തിന്നു ഗൃഹാന്തർഭാഗത്തേയ്ക്കു പോയി. ബ്രാഹ്മണൻ ഭക്ഷണം പാകം ചെയ്തു ഭഗവാന്നു് അർപ്പിക്കുവാനായി ധ്യാനം തുടങ്ങി. ശബ്ദംകേട്ടു കണ്ണു തുറന്നപ്പോൾ നിമായി അന്നം കഴിക്കുന്നതായും പരിപ്പും മററുമെടുത്തു മേൽതേയ്ക്കുന്നതായും കണ്ടു. അപ്പോഴേയ്ക്കും ദേവിയും അവിടെ ഓടിയെത്തി. കോലാഹലം കേട്ട മിശ്രജിയും അവിടെ വന്നുചേൎന്നു. ഇത്തവണ അദ്ദേഹത്തിന്നു സഹിച്ചില്ല. കുട്ടിയെ പിടിച്ചു് അടിക്കുവാൻ ഭാവിച്ചു അപ്പോൾ ബ്രാഹ്മണൻ തടഞ്ഞുകൊണ്ടു പറഞ്ഞു: അരുതരുതു്. ഇന്നു് എനിക്കു ഭക്ഷിക്കാൻ യോഗമില്ലെന്നതാണു് വാസ്തവം. സംഭീതനായി നോക്കി നില്ക്കുന്ന കുട്ടിയെ കണ്ടു ദേവിക്കു വല്ലുതായ ദയ തോന്നി. അവർ ആ ഓമനയെ വാരിയെടുത്തു മാറോടണച്ചു.

ബ്രാഹ്മണൻ വരുന്നതിന്നു മുമ്പുതന്നെ വിശ്വരൂപൻ പാഠശാലയിലേയ്ക്കു പോയിക്കഴിഞ്ഞിരുന്നു. അപ്പോഴേയ്ക്കും അദ്ദേഹവും മടങ്ങിവന്നു. അതിഥിയുടെ പാദങ്ങളെ

വന്ദിച്ചു നിശ്ശബ്ദനായിനിന്നു. അദ്ദേഹത്തിന്റെ അനുപമ സൗന്ദര്യവും ഗാംഭീര്യവും കണ്ടു് അതിഥി ആശ്ചര്യഭരിതനായി മിശ്രജിയോടു ചോദിച്ചു: തേജസ്വിയായ ഈ കുമാരൻ ആരുടെ പുത്രനാണു് ?''

മിശ്രജി ലജ്ജിതനായി സത്യമറിയിച്ചു. വിശ്വരൂപനും സംഗതികളെല്ലാം അറിഞ്ഞു ആ ബ്രാഹ്മണനോടു തൊഴുതുകൊണ്ടു പറഞ്ഞു: ''ഹേ മഹാത്മാവേ, ഒരിക്കൽക്കൂടി അവിടുന്നു ഭക്ഷണം പാകംചെയ്യാലും. ഇനി നിമായി ശല്യം ചെയ്യാതെ ഞാൻ നോക്കിക്കൊള്ളാം.''

ബ്രാഹ്മണൻ പ്രേമപൂർവ്വം ഉത്തരം പറഞ്ഞു: ''എന്റെ ഭക്ഷണത്തെപ്പററി വിചാരപ്പെടാതിരിക്കുക, എനിക്കു ഫലമൂലങ്ങൾമാത്രം കഴിച്ചും ഇടയ്ക്കു് അതും കഴിക്കാതെ കേവലം ഉപവാസം കിടന്നും ദിവസം നയിക്കേണ്ടതായിവരാറുണ്ടു്. അഭ്യാസമുള്ളതുകൊണ്ടു് ഇതിൽ എനിക്കു് ഒരു വിഷമവുമില്ല. എന്തെങ്കിലും ഫലമൂലാദികൾ ഉണ്ടെങ്കിൽ അതുകൊണ്ടു് ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം.''

വിശ്വരൂപൻ വിനീതനായി പറഞ്ഞു: ''അവിടേയ്ക്കു് ഒന്നിലും ആഗ്രഹമില്ലെന്നു ഞങ്ങൾക്കു് അറിയാം. എന്നാൽ അവിടുന്നു ഭക്ഷിച്ചാലേ ഞങ്ങൾക്കു സന്തോഷമുള്ളൂ. എന്റെ പൂജ്യരായ മാതാപിതാക്കന്മാർ ഇതിൽ വളരെ വ്യസനിക്കുന്നു. ഒരിക്കൽക്കൂടി പാകം ചെയ്യുവാൻ അവിടുത്തോടു പറയുവാൻപോലും അവക്കു ധൈര്യമില്ല. ഞങ്ങളുടെ സന്തോഷത്തിന്നായി ഒരിക്കൽക്കൂടി പാകം ചെയ്യാലും.''

വിശ്വരൂപന്റെ വാക്കിൽ ഭക്തിയും വിനയവും ആകർഷണവും ഉണ്ടായിരുന്നു. അതിനെ തിരസ്കരിക്കുവാൻ ബ്രാഹ്മണന്നു കഴിഞ്ഞില്ല. അദ്ദേഹം മൂന്നാമത്തു പാകം ചെയ്യുവാൻ തുടങ്ങി.

ഇത്തവണ മാതാവും വിശ്വരൂപനും നിമായിയെ അടുത്തുതന്നെ കിടത്തി ഉറക്കി. ഭക്ഷണം പാകം ചെയ്തു

കഴിഞ്ഞപ്പോഴയ്ക്കും നേരം രാത്രിയായി. ഈശ്വരസങ്കല്പത്താൽ അപ്പോൾ എല്ലാവക്കും ഉറക്കം വന്നു. ഭക്ഷണം പാകം ചെയ്തു ബ്രാഹ്മണൻ തന്തിരുവടിക്കു സമപ്പിക്കുവാൻ തുടങ്ങിയപ്പോൾ ആ കരുണാണ്ണവൻ എട്ടു തൃക്കൈകളോടുകൂടി ബ്രാഹ്മണന്റെ മുമ്പിൽ ആവിർഭവിച്ചു. ശംഖു്, ചക്രം, ഗദാ, പത്മം ഇവ നാലു തൃക്കൈകളിൽ ശോഭിച്ചിരുന്നു. ഒരു തൃക്കൈയിൽ വെണ്ണ എടുത്തു മറേറ തൃക്കൈകൊണ്ടു് അതു ഭക്ഷിക്കുന്നു. രണ്ടു തൃക്കൈകളിൽ മോഹനമായ വേണു ശോഭിച്ചിരുന്നു. തന്തിരുവടി ചിരിച്ചുകൊണ്ടു് അരുളിച്ചെയ്തു: ''നീ എന്നെ വിളിക്കുന്നു, ഞാൻ ബാലഭാവത്തിൽ അടുത്തു വന്നപ്പോൾ നീ എന്നെ മനസ്സിലാക്കിയില്ല. ഞാൻ പ്രസന്നനായിരിക്കുന്നു. എന്തു വേണമെങ്കിലും ചോദിച്ചുകൊള്ളുക.''

ബ്രാഹ്മണൻ ഗദ്ഗദകണ്ഠനായി തൊഴുതുകൊണ്ടു പറഞ്ഞു: ''അല്പനായ ഞാൻ അനന്തപ്രഭാവനായ അവിടുത്തെ മായയെ എങ്ങനെ അറിയും? ഞാൻ തപസ്സോ ധ്യാനമോ മററു പുണ്യകമ്മങ്ങളോ ഒന്നും ചെയ്തിട്ടില്ല. എന്നിട്ടും നിന്തിരുവടി ഈ അധമനിൽപ്പോലും കൃപാകടാക്ഷം വർഷിച്ചു. ഇതു് അവിടുത്തെ കരുണയല്ലാതെ മറെറന്താണു്? അവിടുത്തെ ഈ ദിവ്യമംഗളവിഗ്രഹം എന്റെ ഹൃദയകമലത്തിൽ സദാ നൃത്തമാടട്ടെ. ഇതല്ലാതെ മറെറാരു വരവും ഞാനാഗ്രഹിക്കുന്നില്ല.''

അപ്രകാരംതന്നെ എന്നരുളിച്ചെയ്തു് തന്തിരുവടി അന്തർദ്ധാനം ചെയ്തു.

ഉടൻ എല്ലാവരും ഉണന്നു. നിമായി അടുത്തുതന്നെ കിടന്നു് ഉറങ്ങിയിരുന്നു. മാതാവിന്നു സമാധാനമായി. ബ്രാഹ്മണൻ ഭക്ഷണം കഴിച്ചു പ്രസന്നനായിരിക്കുന്നുവെന്നു കണ്ടു് വലിയ സന്തോഷമായി. ബ്രാഹ്മണൻ പിറേറ ദിവസം പ്രഭാതത്തിൽ മനസ്സുകൊണ്ടു നിമായിയെ വന്ദിച്ചു് അവിടെനിന്നു പോയി.

സ്ത്രീകഠം ഇടയ്ക്കു നിമായിയോടു ചിരിച്ചുകൊണ്ടു ചോദിക്കും: ''ബ്രാഹ്മണബാലനായ നീ എല്ലാ ഗൃഹങ്ങളിലും ചെന്നു പലഹാരങ്ങളും മററും കഴിക്കുന്നതു് ഉചിതമാണോ? ജാതിഭ്രംശം വരില്ലേ?''

നിമായി ചിരിച്ചുകൊണ്ടു മറുപടി പറയും: ''ഞങ്ങഠം ഗോപബാലന്മാർ; എവിടെനിന്നു കിട്ടിയാലും ഞങ്ങഠം കഴിക്കും. തരൂ, ഇപ്പോഠം കാണിച്ചുതരാം.''

ഇതുകേട്ടു സവ്വരും ചിരിക്കുകയും നിമായിക്കു മധുര പലഹാരങ്ങഠം കൊടുക്കുകയും ചെയ്തിരുന്നു.

## അദ്ധ്യായം പത്തു്

### അദ്വൈതാചാര്യരുടെ പാഠശാല

എത്രതന്നെ വികൃതി കാട്ടിയാലും മിശ്രദമ്പതിമാക്കു നിമായിയിലുള്ള പ്രേമം അനുദിനം വദ്ധിച്ചുകൊണ്ടേ വന്നു. മിശ്രജി സ്വാഭാവികമായും കുറഞ്ഞൊന്നു ക്ഷോഭിച്ചുവെന്നു വന്നേയ്ക്കാം. മാതൃഹൃദയത്തിൽ ക്ഷോഭം ഒരിക്കലും വരുകയില്ല. കുട്ടികളുടെ സുമധുരവാണിയിൽ അനിർവ്വചനീയമായ ഒരു ശക്തിയുണ്ടു്. മാതാവിന്നു് ഒടുക്കത്തെ കുട്ടിയിൽ ഉണ്ടാകുന്ന സ്നേഹം സ്വതവേതന്നെ അധികമായിരിക്കും. വാദ്ധക്യത്തിലുണ്ടായ കുട്ടിയായതിനാൽ മിശ്രജിക്കും കൂടുതൽ വാത്സല്യമായിരുന്നു. അതുകൊണ്ടു് അദ്ദേഹവും അധികം ക്ഷോഭിക്കാറില്ല.

ക്രമത്തിൽ നിമായി അച്ഛൻെറകൂടെ ഗംഗാസ്നാനത്തിന്നു പോകുവാൻ തുടങ്ങി. വിശ്വരൂപൻ മുമ്പിൽ മുണ്ടും എണ്ണയും മററുമെടുത്തു നടക്കും. മിശ്രജി പിന്നാലെയും നടക്കും. മദ്ധ്യത്തിൽ നിമായി, ഇടയ്ക്കു് അച്ഛൻെറ കൈ പിടിച്ചും ഇടയ്ക്കു ജ്യേഷ്ഠൻെറ വസ്ത്രം പിടിച്ചും

നടക്കും. ഇടയ്ക്കു പല പല ചോദ്യങ്ങളും ചോദിക്കും. ഇടയ്ക്കു രണ്ടാളെയും വിട്ടു് ഒററയ്ക്കു നടക്കും. അപ്പോഠം വിശ്വരൂപൻ വാരിയെടുക്കും. അച്ഛനും ജ്യേഷ്ഠനും സന്ധ്യാവന്ദനം ചെയ്യാൽ താനും അതു് അനുകരിക്കും. ഇടയ്ക്കു കളി കഴിഞ്ഞു മണലിൽ കിടന്നു് ഉരുളും. അച്ഛൻ വാരിയെടുത്തു പിന്നെയും കുളിപ്പിക്കും. ഗൃഹത്തിൽ വന്നാൽ ഇതെല്ലാം അമ്മയോടു പറയും. സ്ത്രീകഠം ചോദിച്ചു: ''നിമായി, നീ എങ്ങനെയാണു് സന്ധ്യാവന്ദനം ചെയ്യുതു്?'' അപ്പോഠം പത്മാസനത്തിൽ ഇരുന്നു കണ്ണടച്ചു് ചുണ്ടുകഠം ചലിപ്പിച്ചുകൊണ്ടു മന്ത്രിക്കും. സ്ത്രീകഠം ഇതു കണ്ടു ചിരിച്ചു മണ്ണുകപ്പും. ഇങ്ങനെ തൻെറ ലീലകളാൽ സർവ്വരെയുമാനന്ദിപ്പിച്ചിരുന്നു.

ഇടയ്ക്കു മിശ്രജി ക്ഷേത്രത്തിൽ പോകുമ്പോഠം നിമായിയെയുംകൂടെ കൊണ്ടുപോയിരുന്നു. ഒരിക്കൽ അങ്ങനെ ദർശനത്തിനു പോയപ്പോഠം മിശ്രജി തൊഴുതു പ്രദക്ഷിണം ചെയ്യുന്നതു കണ്ടു നിമായിയും അപ്രകാരമെല്ലാം ചെയ്തു. പ്രസാദം കൊടുത്തപ്പോഠം പഞ്ചാമൃതമെന്നു കരുതി നിമായി അതു് ഉടൻ കഴിച്ചു. കയ്പ്പു സഹിക്കാതെ തുപ്പുവാൻ തുടങ്ങിയപ്പോഠം ഇതു കഴിക്കുവാനുള്ളതല്ല, കുറിയിടുവാനുള്ളതാണു് എന്നു പൂജാരി സ്നേഹപൂർവ്വം പറഞ്ഞു. ''എന്നാൽ എന്തുകൊണ്ടു് അതു മുമ്പുതന്നെ പറഞ്ഞില്ല?'' നിമായി പരിഭവിച്ചു. പൂജാരി വേഗം കുറച്ചു മധുരമുള്ള പ്രസാദം കൊടുത്തു. നിമായി അത്യന്തം സന്തുഷ്ടനായി. ഗൃഹത്തിൽ മടങ്ങിവന്നു് ഈ സംഗതികഠം എല്ലാം അഭിനയപൂർവ്വം അമ്മയെ പറഞ്ഞു കേഠപ്പിച്ചു.

ക്രമേണ ഗംഗയിലേയ്ക്കു സ്നാനാർത്ഥം ഒററയ്ക്കു പോയിത്തുടങ്ങി. അവിടെ ചെന്നു മണൽകൊണ്ടു കൂട്ടുകാരോടുകൂടി പലതരം ക്രീഡകളും ചെയ്യും. മിശ്രജി പലപ്പൊഴും പറഞ്ഞുനോക്കിയിരുന്നു: ''നിമായി, സദാ ഇങ്ങനെ കളി

ച്ചാൽ മതിയോ? കുറച്ചൊക്കെ പഠിക്കുകയും വേണ്ടേ!'' എന്നാൽ നിമായി അതിൽ ഒട്ടും ശ്രദ്ധിച്ചില്ല. കുട്ടികളെയുംകൂട്ടി ദിവസം മുഴുവൻ കളിച്ചുതന്നെ കഴിച്ചുകൂട്ടി.

നിമായി പഠിക്കാത്തതിൽ മിശ്രജിക്കു വലിയ കോപം വന്നു. നിമായിയെ അടിക്കുവാനായി ഗംഗാതീരത്തിലേയ്ക്കു് ഓടിച്ചെന്നു; ശചീദേവി മിശ്രജിയുടെ പിന്നാലെയും. ക്രുദ്ധനായ പിതാവിനെ കണ്ടു ഭയം നടിച്ചു നിമായി ഗൃഹത്തിലേയ്ക്കു് ഓടി. വഴിക്കു് അമ്മയെ കണ്ടപ്പോ‍ാൾ അമ്മയുടെ മുമ്പിൽ തൂങ്ങി അഭയം തേടി ദീർഘശ്വാസം വിടുന്നതു കണ്ടു് അമ്മ പറഞ്ഞു: ''നീ വല്ലാതെ വികൃതി കാട്ടുന്നു. ആരു പറഞ്ഞാലും കേൾക്കുന്നില്ല. ഇന്നു് അച്ഛന്റെ കൈയിൽനിന്നു നല്ല അടി കിട്ടും.'' അപ്പോഴയ്ക്കും മിശ്രജിയും അവിടെ എത്തി. അദ്ദേഹം നിമായിയുടെ കൈപിടിച്ചു വലിച്ചു. എന്തു വേണമെന്നറിയാതെ ദേവി മിണ്ടാതെ നിന്നു. വഴിപോക്കർ മിശ്രജിയെ പറഞ്ഞു സമാധാനിപ്പിച്ചു: ''നിമായി കുട്ടിയല്ലേ? സാവകാശത്തിൽ പഠിക്കുവാൻ തുടങ്ങും. കുട്ടിയുടെ നേരെ കോപിക്കുന്നതു് അങ്ങയ്ക്കു ഭൂഷണമല്ല.'' മിശ്രജി ഒരു വിധം ശാന്തനായി. പിന്നെ, അദ്ദേഹത്തിന്നു് ഇതിനെപ്പററി വലിയ പശ്ചാത്താപം തോന്നുകയുമുണ്ടായി.

ഒരു ദിവസം രാത്രി ഒരു മഹാപുരുഷൻ സ്വപ്നത്തിൽ വന്നു തന്നോടു് ഇപ്രകാരം പറഞ്ഞതായി മിശ്രജിക്കു തോന്നി. ''പണ്ഡിത്ജി, താങ്കൾ പുത്രനെ ഒരു സാധാരണ കുട്ടിയായിമാത്രമാണു് കരുതുന്നതു്. ഇതു ദിവ്യനായ ഒരു മഹാപുരുഷനാണു്. അതുകൊണ്ടു പുത്രന്റെ നേരെ ഇപ്രകാരം ക്ഷോഭിക്കുന്നതു ശരിയല്ല.''

സ്വപ്നത്തിൽത്തന്നെ അദ്ദേഹം അതിന്നു സമാധാനം പറഞ്ഞു: ''പുത്രൻ ആരുമായിക്കൊള്ളട്ടെ, പുത്രനെ കഴിയുന്നതും വിദ്യാസമ്പന്നനാക്കേണ്ടതു പിതൃധർമ്മമാണു്. അതു ചെയ്യാൻ ഞാൻ കഴിയുന്നതും ശ്രമിക്കും.''

ദിവ്യപുരുഷൻ: ''പുത്രൻ സർവ്വശാസ്ത്രസ്വരൂപനാണെങ്കിൽ പിന്നെ പഠിപ്പിക്കുന്നതിന്റെ ആവശ്യകത എന്ത്?''

മശ്രുജി പറഞ്ഞു: ''ആവശ്യമുണ്ടെങ്കിലും ഇല്ലെങ്കിലും പിതാവിന്റെ ധർമ്മമനുഷ്ഠിക്കുന്നത് എന്റെ കടമയാണ്. അതു ഞാൻ നിർവ്വഹിച്ചേ പററൂ.''

ഇതു കേട്ട് ആ ദിവ്യപുരുഷൻ പ്രസന്നനായി അന്തർധാനംചെയ്തു.

പ്രായം കൂടുന്തോറും നിമായിയുടെ ദേഹകാന്തി അധികമധികം വർദ്ധിച്ചുവന്നു. ഹൃഷ്ടപുഷ്ടമായ ശരീരം. നാലോ അഞ്ചോ കുട്ടികൾ ഒന്നിച്ചു കൂടിയാലും നിമായിയെ തോല്പിക്കുവാൻ കഴിഞ്ഞിരുന്നില്ല. കല്പടകൾ ഇറങ്ങുമ്പോൾ രണ്ടും നാലും എണ്ണം വിട്ടുവിട്ടു ചാടി ഇറങ്ങും.

കുമാരിമാർ പൂജാസാധനങ്ങളുമെടുത്ത് ഗംഗാതീരത്തിലേയ്ക്കു വന്നിരുന്നു. അവരെ സമീപിച്ചു നിമായി പറയും: ''ആ പലഹാരങ്ങളും മററും എനിക്കു സമർപ്പിച്ചേയ്ക്കൂ. ഞാൻ നിങ്ങൾക്ക് അഭീഷ്ടവരം തരാം.''

ആ പെൺകുട്ടികൾ നിമായിയുടെ അനിതരസാധാരണമായ രൂപലാവണ്യം കണ്ടു സന്തോഷിച്ചു മിഠായി മുതലായവ കൊടുക്കുകയും ചെയ്തിരുന്നു. നിമായി അവരോട് ഇപ്രകാരം പറയുക പതിവായിരുന്നു: ''സുന്ദരനായ പതിയെ പ്രാപിക്കും'' മററു ചിലരോടു പറയും: ''നിങ്ങൾക്ക് അഞ്ചു കുട്ടികൾ ഉണ്ടാവും.'' അവർ കൃത്രിമമായ കോപം നടിച്ചുകൊണ്ടു പറയും: ''ഇങ്ങനെ ഓരോന്നു പറഞ്ഞാൽ മേലാൽ പലഹാരം തരുകയില്ല.'' കൊടുക്കാതെ പോയാൽ പറയും: ''വിരൂപനായ പതിയെ പ്രാപിക്കും.'' ചിലരോടു പറയും: ''എന്നെ പൂജിച്ചാൽ സർവ്വാഭീഷ്ടങ്ങളും സിദ്ധിക്കും. ഞാൻ പ്രത്യക്ഷദൈവമാണ്.

ഈ കുട്ടികളിൽ ലക്ഷ്മീദേവി എന്ന നിഷ്ഠപടയായ ഒരു കുട്ടിയും ഗംഗാപൂജ ചെയ്യാൻ നിത്യവും വന്നു

കൊണ്ടിരുന്നു. നിമായിയെക്കുറിച്ച് അവൾക്ക സ്വാഭാവി കമായിത്തന്നെ വലിയ സ്നേഹമായിരുന്നു. നിമായിയെ കണ്ടാലുടൻ അവളുടെ ഹൃദയത്തിൽ അനിർവ്വചനീയമായ ഒരാനന്ദമുണ്ടാവും. നിമായി ഇവളോട് മധുരസാധനങ്ങൾ ചോദിക്കാറില്ല. തന്റെ ഉപഹാരം നിമായി സ്വീകരി ച്ചെങ്കിൽ എത്ര നന്നായേനെ എന്ന് അവൾ ആഗ്രഹി ച്ചിരുന്നു. എന്നാൽ ചോദിക്കാതെ കൊടുക്കുന്നതിൽ സങ്കോചവും ഉണ്ടായിരുന്നു.

ഒരു ദിവസം ലക്ഷ്മീദേവി പൂജാസാധനങ്ങളുമെടുത്തു വരുമ്പോൾ നിമായി അവളോട് പറഞ്ഞു: ''നീ എന്നെ പൂജിക്കു.'' ഇതു കേട്ട് ആ കന്യക സശ്രദ്ധം, സാനന്ദം നിമായിയെ പൂജിക്കുവാൻ തുടങ്ങി. വിറയ്ക്കുന്ന തന്റെ മൃദുഹസ്തങ്ങൾകൊണ്ട് നിമായിയുടെ നെററിയിൽ ചന്ദനം ധരിപ്പിച്ചു. മാലയും നൈവേദ്യവുമർപ്പിച്ചു. അനന്തരം ദണ്ഡനമസ്കാരം ചെയ്തു വന്ദിച്ചു. ദേവതുല്യനും ഗുണവാനും പരമസുന്ദരനുമായ പതിയെ ലഭിക്കട്ടെ എന്ന് നിമായി അവളെ ആശീർവ്വദിക്കുകയും ചെയ്തു. ഇതു കേട്ട് ആ സാധു കന്യക ലജ്ജാപരവശയായി അവിടെനിന്ന് ഓടി. കാലാന്തരത്തിൽ നിമായിയുടെ പ്രഥമപത്നിയാകുവാനുള്ള മഹാഭാഗ്യം അവൾക്കുതന്നെയാണ് സിദ്ധിച്ചതു്.

നിമായി എല്ലാ കുട്ടികളുടെയും പ്രധാനിയായി കരു തപ്പെട്ടിരുന്നു. വികൃതിയിലും നിമായിതന്നെയായിരുന്നു ഒന്നാമൻ. എല്ലാ കുട്ടികളും അദ്ദേഹത്തെ അത്യധികം സ്നേഹിച്ചിരുന്നു. അദ്ദേഹത്തിന്റെ കല്പന കിട്ടിയാൽ എന്തു ചെയ്യുവാനും അവർ സന്നദ്ധരായിരുന്നു. സർവ്വരെ യും തന്റെ വശത്താക്കുവാനുള്ള ഒരദ്ഭുതശക്തി നിമായിക്കു ബാല്യംമുതല്ക്കുതന്നെ ഉണ്ടായിരുന്നു.

ഇടയ്ക്കു ഗംഗയിൽ ചാടി കുട്ടികളോടുകൂടി നീന്തിക്ക ളിക്കും. ഇടയ്ക്കു കളിക്കുന്നവരുടെ സമീപത്തിൽ കുളിയിട്ടു

ചെന്നു പെട്ടെന്നു കാൽ കടന്നുപിടിക്കും. അവർ പരിഭ്രമിച്ചു നിലവിളി കൂട്ടും. ഇടയ്ക്കു അവർ മിശ്രദമ്പതികളുടെ സമീപം ചെന്നു ആവലാതിപ്പെടും. ശചീദേവി നല്ല വാക്ക പറഞ്ഞു അവരെയെല്ലാം ആശ്വസിപ്പിക്കും. ''ഞങ്ങൾ വളരെ പറഞ്ഞുനോക്കുന്നുണ്ടു. എന്നാൽ നിമായി മഹാവികൃതിയാണു. ഒന്നും കേൾക്കുന്നില്ല. മേലാൽ ഇങ്ങനെ കാണിക്കുന്നുവെങ്കിൽ നല്ല ശിക്ഷ കൊടുത്തുകൊള്ളുക'' എന്നിപ്രകാരം അവരോടു പറയും.

നിമായിക്കു ഇപ്പോൾ സുമാർ അഞ്ചുവയസ്സായി. മാതാപിതാക്കൾക്കു നിമായിയുടെ ബാലചാപല്യത്തിൽ വലിയ ആനന്ദമാണു ഉണ്ടായിരുന്നതു. ഒരു ദിവസം ഭോജനം തയ്യാറായിക്കഴിഞ്ഞിരുന്നു. എന്നാൽ വിശ്വരൂപൻ പാഠശാലയിൽനിന്നു വന്നിരുന്നില്ല. അദ്ദേഹം അദ്വൈതാചാര്യരുടെ പാഠശാലയിൽ പഠിക്കുകയായിരുന്നു. പാഠശാല മിശ്രജിയുടെ ഗൃഹത്തിൻെറ സമീപത്തിൽത്തന്നെയായിരുന്നു. മാതാവു നിമായിയോടു പറഞ്ഞു: ''നിമായി, ജ്യേഷ്ഠൻ ഇതുവരെയും പാഠശാലയിൽനിന്നു വന്നിട്ടില്ല. വേഗം ചെന്നു കൂട്ടിക്കൊണ്ടുവരു.'' ഇതു കേട്ട ഉടൻ നിമായി പാഠശാലയിലേയ്ക്കു ഓടി.

നിമായിയുടെ സ്വർണ്ണവർണ്ണമായ ശരീരം സൂര്യകിരണം തട്ടി മിന്നി. നിർമ്മലമായ വസ്ത്രം ദേഹത്തിൽ ശോഭിച്ചു. നീണ്ട കമലദളംപോലെ സുന്ദരമായ നേത്രം ശ്രീമുഖചന്ദ്രൻെറ ശോഭയെ ദ്വിഗുണീഭവിപ്പിച്ചിരുന്നു. ആചാര്യസമീപം പ്രാപിച്ച നിമായി ചിരിച്ചുകൊണ്ടു ജ്യേഷ്ഠനോടു പറഞ്ഞു; ''ഭക്ഷണം തയ്യാറായിരിക്കുന്നു. അമ്മ വിളിക്കുന്നു. നമുക്കു പോവുക.''

വിശ്വരൂപൻ നിമായിയെ എടുത്തു സ്നേഹപൂർവ്വം പറഞ്ഞു: ''ആചാര്യജിയെ നമസ്കരിക്കു.''

നിമായി ലജ്ജ കാരണം സഹോദരൻെറ മടിയിൽ ത്തന്നെ പററിക്കിടന്നു. ആചാര്യൻെറ അനുജ്ഞ വാങ്ങി വിശ്വരൂപൻ ഗൃഹത്തിലേയ്ക്കു പോകുവാൻ പുറപ്പെട്ടു. നിമായി ജ്യേഷ്ഠൻെറ വസ്ത്രം പിടിച്ചുകൊണ്ടു പിന്നാലെയും. ആചാര്യൻ നിമായിയെ ധ്യാനപൂർവ്വം നോക്കി. ഇന്നു് ആദ്യമായിട്ടാണു് ആചാര്യൾ നിമായിയെ നല്ല വണ്ണം ദർശിക്കുവാൻ സാധിച്ചതു്. കണ്ട ഉടൻതന്നെ വൈദ്യുതശക്തിപോലെ ഏതോ ഒരു ശക്തിവിശേഷം തൻെറ ശരീരത്തിൽ പെട്ടെന്നു പ്രവേശിച്ചതുപോലെ അദ്ദേഹത്തിന്നു തോന്നി. തൻെറ ഇഷ്ടമൂർത്തി കൃപാതിശയത്താൽതന്നെ അനുഗ്രഹിക്കുവാനായി ഈ ബാലഭാവത്തിൽ വന്നതായി അദ്ദേഹത്തിന്നു തോന്നി. അദ്ദേഹം നിമായിയുടെ ശ്രീപാദപത്മങ്ങളിൽ മനസാ നമസ്കരിച്ചു. ആ ഭാവം പുറത്തു കാണിയ്ക്കാതെതന്നെ വിശ്വരൂപനോടു ചോദിച്ചു: ''ഇതു് വിശ്വൻെറ സഹോദരൻ തന്നെയല്ലേ?''

വിശ്വരൂപൻ മറുപടി പറഞ്ഞു: ''അതേ, ഇതു് എൻെറ അനുജൻതന്നെയാണു്. അവിടത്തെ മുമ്പിൽ നിശ്ശബ്ദനായി നില്ക്കുന്നു. എന്നാൽ ഗംഗാതീരത്തിലും മററും വലിയ ബഹളം കൂട്ടുന്നവനാണു്.''

ആചാര്യൻ ഇതു കേട്ടു ചിരിച്ചു. നിമായി വിശ്വരൂപൻെറ വസ്ത്രങ്ങളിൽ മറഞ്ഞുനിന്നുകൊണ്ടു് ആചാര്യജിയെ നോക്കി. ഈ ദർശനത്തിൽ ആചാര്യൻ ബോധാതീതാവസ്ഥ പ്രാപിച്ചു. ഈ അദ്വൈതാചാര്യരാണു് നിമായി അവതാരമാണെന്നു പിന്നീടു് ഉദ്ഘോഷിച്ചതു്. ആ ലീലകളിൽ മുഖ്യപാർഷദനായിത്തീർന്നതും ഇദ്ദേഹംതന്നെയാകുന്നു. അതുകൊണ്ടു് അദ്വൈതാചാര്യരെപ്പററി കൂടുതൽ അറിയുന്നതു് അത്യാവശ്യമായിത്തീർന്നിരിക്കുന്നു.

# അധ്യായം പതിനൊന്നു്

## അദ്വൈതാചാര്യർ

അദ്വൈതാചാര്യർ ഗൗരാംഗധർമ്മത്തിൻെറ പ്രധാന സ്തംഭവും ഗൗരലീലകളുടെ ആദിപ്രവർത്തകനുമായി കരുതപ്പെടുന്നു. അദ്ദേഹം വയോവൃദ്ധനും വിദ്യാവൃദ്ധനുമാണെങ്കിലും ശ്രീഗൗരാംഗൻെറ (നിമായിയുടെ) ശ്രീപാദരജസ്സു ശിരസ്സിൽ ധരിച്ചു. ഗൗരാംഗനു മുമ്പു് അവതീർണ്ണനായി ലീലാരംഗം ഒരുക്കിയെങ്കിലും അദ്വൈതൻ ഗൗരാംഗനു ശേഷമേ ദേഹത്യാഗം ചെയ്തുള്ളു.

ആചാര്യരുടെ പിതാവായ കുബേരതർക്കപഞ്ചാനനൻ ന്യായശാസ്ത്രത്തിൽ അദ്വിതീയപണ്ഡിതനായിരുന്നു. അദ്ദേഹത്തിൻെറ യശസ്സു് എങ്ങും വ്യാപിച്ചിരുന്നു. സന്തതിയുണ്ടായിരുന്നില്ല എന്ന ഒരേ ഒരു ദുഃഖം മാത്രമേ അദ്ദേഹത്തിന്നുണ്ടായിരുന്നുള്ളു. അതുകൊണ്ടു് അദ്ദേഹവും ധർമ്മപത്നി ലാഭാദേവിയും സദാ ചിന്താഗ്രസ്തരായി വർത്തിച്ചു. ആദ്യമാദ്യം അവർക്കുണ്ടായ സന്തതികളെല്ലാം അകാലമൃത്യുവിന്നിരയായിത്തീർന്നു. അതു കാരണം ഈ ദമ്പതികൾ തങ്ങളുടെ വാസസ്ഥാനം വിട്ടു് നവദ്വീപിൽ താമസമാക്കി. പിന്നെ ഈ ദമ്പതികൾക്കുണ്ടായ ദിവ്യസന്താനമാണു് കമലാക്ഷൻ. ഈ കമലാക്ഷൻതന്നെയാണു് അദ്വൈതാചാര്യരെന്നു സുപ്രസിദ്ധനായിത്തീർന്നതു്.

ബാലനായ കമലാക്ഷൻ ആദ്യം മുതല്ക്കുതന്നെ വിനയശീലനും സമർത്ഥനും ബുദ്ധിമാനും ഭഗവദ്ഭക്തനുമായിരുന്നു. ആ കാലത്തു ബംഗാളിൽ ശാക്തേയമതത്തിന്നും വാമമാർഗ്ഗത്തിന്നും വലിയ പ്രചാരമായിരുന്നു. അനേകം പ്രാണികളെ ബലിയർപ്പിച്ചിരുന്നു. വലിയ പണ്ഡിതന്മാരും പ്രമാണിമാരും ഇതിനെ അനുകൂലിച്ചിരുന്നു.

ഇതെല്ലാം കണ്ടു കമലാക്ഷൻ വ്യസനിക്കുകയും കരുണാനിധിയായ ഈശ്വരനോടു പ്രാൎത്ഥിക്കുകയും ചെയ്തിരുന്നു. ''ഹേ കൃപാമൂൎത്തേ, ജനങ്ങൾക്കു സദ്ബുദ്ധി എപ്പോൾ ഉണ്ടാവും? അവരുടെ അജ്ഞത എപ്പോൾ നശിക്കും? അവിടുന്നു് കൃപാമൃതം വൎഷിപ്പിച്ചാലും.'' കമലാക്ഷൻ ബാല്യം മുതല്ക്കുതന്നെ നിൎഭയനുമായിരുന്നു. സത്യം പറയുന്നതിൽ അദ്ദേഹം ആരെയും ഭയപ്പെട്ടിരുന്നില്ല.

ഒരിക്കൽ കാളീമാതാവിനെ ഉദ്ദേശിച്ചു് ഒരു വലിയ ഉത്സവം നടത്തപ്പെട്ടു. കമലാക്ഷനും അതിൽ സംബന്ധിച്ചിരുന്നു. കാളിക്കു് അനേകം പ്രാണികളെ ബലി അൎപ്പിച്ചിരുന്നു. കീൎത്തനത്തിന്നായി ദൂരദിക്കുകളിൽനിന്നു് അനേകം പ്രസിദ്ധന്മാരെ വരുത്തിയിട്ടുണ്ടായിരുന്നു. കമലാക്ഷൻ കാളിയെ നമസ്കരിക്കാതെ അവരുടെ കൂട്ടത്തിൽ ചെന്നിരിപ്പായി. ഇതുകണ്ടു മഹാരാജാവു് ദിവ്യസിംഹന്നു് വലിയ അദ്ഭുതം തോന്നി. തന്റെ രാജസഭയിലെ സുപ്രസിദ്ധ പണ്ഡിതന്റെ ഒരു പുത്രൻ ദേവിയെ വന്ദിക്കാതെ ഇരിക്കുന്നതു കണ്ടു് അദ്ദേഹം ക്രുദ്ധനായി പറഞ്ഞു: ''ദേവി സൎവ്വലോകജനനിയാകുന്നു. സൎവ്വപ്രാണികളും അവിടുത്തെ സന്തതികളുമാകുന്നു. ആ ദേവിയെ ഇങ്ങിനെ വന്ദിക്കാതെ ഇരിക്കുന്നതു് എന്തു്?''

ബാലനായ കമലാക്ഷൻ കോപപൂൎവ്വം പറഞ്ഞു: ''സ്വപുത്രന്മാരെ ഭക്ഷിക്കുന്നവൾ മാതാവല്ല, രാക്ഷസിയാണു്. പുത്രൻ ഒരുപക്ഷേ കുപുത്രനായിത്തീൎന്നേയ്ക്കാം. എന്നാൽ മാതാവു് ഒരിക്കലും കുമാതാവായിത്തീരുകയില്ല. കരുണാനിധിയും സച്ചിദാനന്ദമൂൎത്തിയുമായ തന്തിരുവടിയെ വന്ദിച്ചാൽ സൎവ്വരും വന്ദിതരായിത്തീരും. നിങ്ങൾ ദേവീദേവന്മാരുടെ പേരിൽ തങ്ങളുടെ വാസനകളെ വളൎത്തുകയാകുന്നു.''

ഇതു കേട്ടു രാജാവു നിശ്ശബ്ദനായി. പിതാവായ തൎക്കപഞ്ചാനനനും വളരെ പറഞ്ഞുനോക്കി. എന്നാൽ ബാല

നായ കമലാക്ഷൻ തൻെറ ആദർശത്തിൽ ഉറച്ചുനിന്നു. അദ്ദേഹം പറഞ്ഞു: ''ഹിംസ നടക്കുന്ന സ്ഥാനം അപവിത്രമായ ശ്മശാനമാണു്, പൂജാസ്ഥാനമല്ല.''

കുട്ടിയുടെ യുക്തിയുക്തമായ വാക്കുകൾ കേട്ട സർവ്വരും അദ്ഭുതപ്പെട്ടു. മഹാരാജാവു് അദ്ദേഹത്തെ പ്രശംസിച്ചു. ഇപ്രകാരം കുട്ടിക്കാലം മുതല്ക്കുതന്നെ അദ്ദേഹം ദയാലുവും നിർഭയനുമായ ഒരു വൈഷ്ണവനായിത്തന്നെ വളർന്നുവന്നു.

വേദവേദാന്തങ്ങളിലും ന്യായശാസ്ത്രങ്ങളിലും അദ്ദേഹത്തെപ്പോലെ അഗാധപണ്ഡിതന്മാർ സുദുർല്ലഭമായിരുന്നു. പിതാവിൻെറ മരണശേഷം അദ്ദേഹത്തിൻെറ ആജ്ഞയനുസരിച്ചു് ആചാര്യജി ഗയയിൽ ചെന്നു ശ്രാദ്ധമൂട്ടി. ആചാര്യജി ഇപ്പോൾ യുവാവായിത്തീർന്നിരിക്കുന്നു. ബാല്യം മുതല്ക്കുതന്നെ ഹൃദയത്തിൽ അങ്കുരിച്ച പ്രേമഭാവത്തെ അദ്ദേഹത്തിൻെറ വിദ്യാഭ്യാസവും വയസ്സും വർദ്ധിപ്പിച്ചു. ലോകമംഗളത്തെപ്പററി അദ്ദേഹം സദാ ചിന്തിച്ചുകൊണ്ടിരുന്നു. ആദ്യം മുതല്ക്കുതന്നെ അദ്ദേഹം വിരക്തനായിരുന്നു. മാതാപിതാക്കളുടെ ദേഹത്യാഗാനന്തരം അദ്ദേഹം ഭാരതത്തിലെ സുപ്രസിദ്ധ പുണ്യക്ഷേത്രങ്ങളിലെല്ലാം ചെന്നു ദർശനം ചെയ്തു. സേതു, രാമേശ്വരം, ശിവകാഞ്ചി, വിഷ്ണുകാഞ്ചി മധുര മുതലായ പുണ്യസ്ഥലങ്ങൾ ദർശിച്ചു. ശ്രീമാധ്വാചാര്യരുടെ പുണ്യാശ്രമത്തിൽ ചെന്നുചേർന്നു. അവിടെ ശ്രീമാധവേന്ദ്രപുരിജിയും ഉണ്ടായിരുന്നു. ഈ മാധവേന്ദ്രപുരിജിയാണു് സംന്യാസിമാരിൽ ആദ്യം ഭക്തി പ്രചരിപ്പിച്ച പുണ്യാത്മാവു്. ഇദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ ഈശ്വരപുരി, പരമാനന്ദപുരി, ബ്രഹ്മാനന്ദപുരി, ശ്രീരംഗപുരി, ശ്രീപുണ്ഡരീക വിദ്യാനിധി, ശ്രീരഘുപതി ഉപാധ്യായൻ മുതലായവർ സുപ്രസിദ്ധരായിരുന്നു. ഈശ്വരപുരി ഇവരിൽവെച്ചു വിശിഷ്യ അന്തരംഗശിഷ്യനായിരുന്നു. ശ്രീചൈതന്യ

ദേവന്റെ ദീക്ഷാഗുരുവായിത്തീരുവാനുള്ള മഹാഭാഗ്യം ഇദ്ദേഹത്തിന്നാണു് സിദ്ധിച്ചതു്.

ശ്രീമാധവേന്ദ്രപുരി അദ്വൈതാചാര്യരെക്കണ്ടു് അതി പ്രസന്നനായിത്തീൎന്നു. ആചാര്യരുടെ വിനയം, ഭക്തി, വിദ്യ, ദേശപ്രേമം ഇവ കണ്ടു മാധവേന്ദ്രപുരി ഗദ്ഗദകണ്ഠനായി. അദ്ദേഹം അദ്വൈതനെ മാറോടണച്ചു ശ്രീകൃഷ്ണമന്ത്രമുപദേശിച്ചു. ആചാര്യർ തന്റെ സങ്കടമറിയിച്ചപ്പോൾ ഗുരുദേവൻ ഇപ്രകാരമാശ്വസിപ്പിച്ചു. ഭക്തഭയസംഹാരിയായ തന്തിരുവടിതന്നെ ലോകത്തിൽ ഭക്തിയെ പ്രകാശിപ്പിച്ചു് അഭയമരുളും. ആ കരുണാമൂൎത്തി താമസിക്കാതെതന്നെ അവതാരമെടുത്തു ലോകത്തെ അനുഗ്രഹിക്കും. ഗുരുദേവന്റെ വാക്കിൽ പൂൎണ്ണമായി വിശ്വസിച്ചു് ആചാര്യർ നവദ്വീപിലേയ്ക്കുതന്നെ മടങ്ങുകയും അവിടെ തന്തിരുവടിയെ ആരാധിച്ചുകൊണ്ടു് ആ സുദിനം തന്നെ കാത്തുകൊണ്ടിരിക്കുകയും ചെയ്തു.

ആചാര്യരുടെ ഭക്തികൊണ്ടും വിഭക്തികൊണ്ടും അതി പ്രസന്നനായ മാധവേന്ദ്രപുരി ഗൗഡദേശത്തു യാത്ര ചെയ്തപ്പോൾ കുറച്ചുദിവസം ആചാര്യജിയുടെ ഗൃഹത്തിൽ താമസിച്ചു. അന്നെല്ലാം പണ്ഡിതന്മാരുടെ പ്രധാന തൊഴിൽ വെറും വാദകോലാഹലം നടത്തുകയായിരുന്നു. സുപ്രസിദ്ധ പണ്ഡിതനായിരുന്ന ദിഗ്വിജയി തക്പഞ്ചാനനൻ ആചാര്യജിയുടെ വാഗ്വിലാസത്തിന്റെയും പാണ്ഡിത്യത്തിന്റെയും മുമ്പിൽ പരാജിതനായിപ്പോയി. അതു കൊണ്ടു് ആചാര്യരുടെ കീൎത്തി സൎവ്വത്ര പരന്നു.

ദീക്ഷാഗുരുവായ മാധവേന്ദ്രപുരിയുടെ ആജ്ഞയനുസരിച്ചു് ആചാര്യർ ഗൃഹസ്ഥാശ്രമം സ്വീകരിച്ചു. അദ്ദേഹം ഗൃഹസ്ഥനാണെങ്കിലും ഒന്നിലും സക്തനാവാതെ ഒരു മഹാഭാഗവതനായിത്തന്നെ ജീവിതം നയിച്ചു. ഭക്താവതംസമായ ഹരിദാസനും ഇദ്ദേഹത്തിന്റെ സമീപത്തിൽത്തന്നെ വന്നുചേൎന്നു. ഹരിദാസൻ യവനനാണെങ്കിലും പര

ഭാഗവതനായിരുന്നു. അതുകൊണ്ട് ആചാര്യർ ഇദ്ദേഹത്തെ ശ്രീമദ്ഭാഗവതവും ഗീതയും മററും പഠിപ്പിച്ചു. ഒരു മുഹമ്മദീയനെ ശിഷ്യനായി സ്വീകരിച്ചു ഗൃഹത്തിൽ താമസിപ്പിക്കുന്നതിൽ ബ്രാഹ്മണരും പണ്ഡിതന്മാരുമെല്ലാം അദ്ദേഹത്തെ വിമർശിക്കുവാൻ തുടങ്ങി. എന്നാൽ സത്യനിഷ്ഠനും പരമഭാഗവതനുമായ അദ്ദേഹം അതു തീരെ വകവെച്ചില്ല. ആചാര്യർ വെറും പണ്ഡിതനായിരുന്നില്ല, ഭഗവത്സേവാനന്ദലഹരിയിലാറാടുന്ന ഒരു മഹാഭാഗവതനുമായിരുന്നു. അദ്ദേഹം വെറും പുസ്തകപ്പുഴുക്കളായ പണ്ഡിതന്മാരുടെ ക്ഷുദ്രവാദങ്ങളെ എങ്ങനെ ചെവിക്കൊള്ളും ?

ശാസ്ത്രപാണ്ഡിത്യം എത്രയുണ്ടെങ്കിലും അതനുസരിച്ചു ജീവിതം നയിക്കാത്തപക്ഷം അതു വ്യർത്ഥംതന്നെ. വൈദ്യശാസ്ത്രം കണ്ഠസ്ഥമാക്കിയതുകൊണ്ടുമാത്രം ആരോഗ്യം സിദ്ധിക്കുകയില്ലല്ലോ. ആചാര്യർ ജീവിതം മുഴുവൻ ശാസ്ത്രങ്ങളനുസരിച്ചു ജീവിതം നയിക്കുന്ന പുണ്യാത്മാവായിരുന്നു. അദ്ദേഹം തൻെറ സുചിന്തിതമായ അഭിപ്രായം പ്രചരിപ്പിക്കുവാൻ ഒരു പാഠശാല സ്ഥാപിച്ചു. പകൽ മുഴുവനും ശാസ്ത്രപാഠങ്ങൾ നടത്തുകയും രാത്രി അന്തരംഗശിഷ്യന്മാരോടുകൂടി തന്തിരുവടിയുടെ കീർത്തനങ്ങൾ പാടി ആനന്ദിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ പാഠശാലയിൽ ഭക്തിയെപ്പററിയുള്ള ചർച്ച സദാ നടന്നിരുന്നു. അതുകൊണ്ട് ആസ്തികന്മാരും ഭാഗവതന്മാരുമെല്ലാം അദ്ദേഹത്തിൻെറ നേരെ വലിയ ശ്രദ്ധാലുക്കളായിരുന്നു. വിശ്വരൂപനും നിമായിയുമെല്ലാം പുത്രരായി ആവിർഭവിച്ചതു് ശചീദേവിയിൽ ആചാര്യർ അനുഗ്രഹവൃഷ്ടി ചെയ്തതിനാലാണെന്നു കരുതപ്പെടുന്നു. ആചാര്യർ പാഠശാലയിൽ നടത്തുന്ന ഭക്തിശാസ്ത്രചർച്ചകളിൽ വിശ്വരൂപൻ സശ്രദ്ധം പങ്കുകൊണ്ടിരുന്നു. ആ വിശ്വരൂപൻെറ സ്വഭാവത്തെപ്പററിയും വൈരാഗ്യത്തെപ്പററിയും കുറഞ്ഞൊന്നു ഗ്രഹിക്കുവാൻ നമുക്കു് അടുത്ത അദ്ധ്യായത്തിൽ ശ്രമിക്കാം.

# അദ്ധ്യായം പന്ത്രണ്ട്

## വിശ്വരൂപൻ

അനേകലക്ഷം യോനികളിൽ ഭ്രമിച്ചതിന്നുശേഷമാണ് ജീവന്നു മനുഷ്യജന്മം സിദ്ധിക്കുന്നതു്. ഭോഗങ്ങൾ മററു ജന്മങ്ങളിലും അനുഭവിക്കാം. എന്നാൽ സ്വസ്വരൂപമറിഞ്ഞു നിത്യാനന്ദമനുഭവിക്കുവാൻ മനുഷ്യജന്മത്തിലേ സാധിക്കൂ. മനുഷ്യജീവിതത്തിന്റെ ലക്ഷ്യം ത്യാഗമാണു്, ഭോഗമല്ല. ഈ ലക്ഷ്യം ബാല്യത്തിൽത്തന്നെ സാക്ഷാത്കരിച്ച പുണ്യാത്മാവായിരുന്നു നിമായിയുടെ ജ്യേഷ്ഠഭ്രാതാവായ വിശ്വരൂപൻ.

വിശ്വരൂപന്നു് ഇപ്പോൾ പതിനാറു വയസ്സായി. ഉത്കൃഷ്ടകുലത്തിൽ വന്നു ജനിച്ച യോഗഭ്രഷ്ടനെപ്പോലെയായിരുന്നു വിശ്വരൂപൻ. അദ്ദേഹം തന്റെ ബന്ധുവായ ലോകനാഥനോടല്ലാതെ മററാരോടും അധികം സംസാരിക്കുകപോലും പതിവില്ലായിരുന്നു. അവർ ഏകാന്തത്തിൽ ഇരുന്നു് അനേകം മണിക്കൂറുകൾ ആധ്യാത്മികകാര്യങ്ങളെപ്പററി ചർച്ച ചെയ്തിരുന്നു. വിശ്വരൂപന്നു പതിനാറു വയസ്സായി എന്നു കണ്ടു് മാതാപിതാക്കന്മാർ തങ്ങളുടെ പ്രിയപുത്രന്റെ വിവാഹത്തെപ്പററി ചിന്തിക്കുവാൻ തുടങ്ങി. എന്നാൽ വിശ്വരൂപന്റെ വിചാരങ്ങളിൽ ഗാംഭീര്യം അനുദിനം വർദ്ധിച്ചുകൊണ്ടേ വന്നു. അദ്ദേഹം തന്റെ പ്രേമത്തെ ഗൃഹത്തിന്റെ ഭിത്തികൾക്കുള്ളിൽ പരിമിതമാക്കിവെയ്ക്കുവാൻ തീരെ ഇഷ്ടപ്പെട്ടില്ല. അദ്ദേഹം സർവ്വാത്മകനായ തന്തിരുവടിയെത്തന്നെ തന്റെ പ്രേമത്തിന്റെ കേന്ദ്രമാക്കിക്കഴിഞ്ഞിരുന്നു. ഈ കോലാഹലപൂർണ്ണമായ സംസാരത്തിൽ നിന്നു് എങ്ങനെ മുക്തിനേടാമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. വിവാഹാലോചനയെപ്പററി

കേട്ടതോടുകൂടി അദ്ദേഹത്തിൻെറ വൈരാഗ്യാഗ്നി ആളിക്കത്തുവാൻ തുടങ്ങി. ഭോഗങ്ങളനുഭവിച്ചുകൊണ്ട് ഗൃഹത്തിൽ ഇരുന്നാൽ തനിക്കു പരമശാന്തി സിദ്ധിക്കുമോ? ഗൃഹത്തിൽ ബദ്ധനായാൽ പരമലക്ഷ്യം പ്രാപിക്കുവാൻ കഴിയുമോ? തന്തിരുവടിയിലേയ്ക്കു പ്രവഹിക്കേണ്ടതായ പ്രേമപ്രവാഹത്തെ നിസ്സാരവസ്തുക്കളിലേയ്ക്കു തുറന്നുവിടുകയോ? ഇത്തരം ചിന്തകളിൽ അദ്ദേഹം രാവും പകലും മുഴുകി.

ഒരു ദിവസം ലോകനാഥൻ ഏകാന്തത്തിൽവെച്ചു ചോദിച്ചു: ''ഇത്ര വലിയ വിചാരത്തിൽ പെടുവാനുള്ള കാരണമെന്താണ്.''

ഒന്നുമില്ല എന്ന് ആദ്യം പറഞ്ഞുനോക്കിയെങ്കിലും ലോകനാഥൻ വിട്ടില്ല. പിന്നെയും പറഞ്ഞു: ''താങ്കൾ പറഞ്ഞാലുമില്ലെങ്കിലും എനിക്കറിയാം. മാതാപിതാക്കന്മാർ വിവാഹശ്രമം തുടങ്ങിയിരിക്കുന്നു. താങ്കൾ ഈ ബന്ധത്തിൽ പെടുകയില്ലെന്നും എനിക്കു നല്ലവണ്ണമറിയാം. താങ്കൾക്ക് സർവ്വവും വിടുവാൻ കഴിയും. എന്നാൽ എന്നെ ഉപേക്ഷിക്കരുതേ എന്ന ഒരു വിനീത പ്രാർത്ഥന എനിക്കുണ്ട്. ഇതു് എൻെറ അന്തിമപ്രാർത്ഥനയാണ്.''

വിശ്വരൂപൻ അദ്ദേഹത്തെ ആലിംഗനംചെയ്തുകൊണ്ടു പറഞ്ഞു: ''സഹോദര, താങ്കൾ എന്താണ് പറയുന്നതു്? അങ്ങനെ വല്ലതും സംഭവിക്കുകയാണെങ്കിൽത്തന്നെയും താങ്കളോടു പറയാതെ ഒന്നും ചെയ്യുകയില്ല. താങ്കൾ എൻെറ പുറമേയുള്ള പ്രാണനാകുന്നു.''

രണ്ടു സഹോദരന്മാരും ഭക്ഷണത്തിന്നായി താന്താങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു പോയി. വിശ്വരൂപൻ ഇപ്പോൾ കുറെ ദിവസമായി ഭക്ഷണത്തിന്നുമാത്രമേ ഗൃഹത്തിലേയ്ക്കു പോവാറുള്ളു. മററു സമയങ്ങളിലെല്ലാം അദ്വൈതാചാര്യരുടെ പാഠശാലയിൽത്തന്നെ ശാസ്ത്രാർത്ഥചിന്തയിലും

ആത്മീയസാധനകളിലും സമയം നയിച്ചുപോന്നു. അതു കൊണ്ടു് അദ്ദേഹത്തിന്റെ മാനസികാവസ്ഥയെപ്പററി മാതാപിതാക്കന്മാക്കുപോലും വേണ്ടത്ര അറിവുണ്ടായിരുന്നില്ല. ഇടയ്ക്കിടെ നിമായി വന്നു വിളിച്ചാൽ ഗൃഹത്തിലേയ്ക്കു പോകും. അപ്പോഠം നിമായിയോടു് നാലു വാക്കു സംസാരിക്കും; അല്ലാതെ മിശ്രജിയോടുപോലും അധികം സംസാരിക്കാറില്ല.

വിശ്വരൂപന്റെ വൈരാഗ്യം ഉച്ചകോടിയിയിൽ എത്തി. സവ്വേശ്വരനൊഴിച്ചു മറെറല്ലാം നിസ്സാരമെന്നും അവിടുന്നു മാത്രമാണു് ആപദ്ബാന്ധവനെന്നും അദ്ദേഹം സുവ്യക്തമായി ഗ്രഹിച്ചു. അദ്ദേഹം വിചാരിച്ചു; ഈ സംസാരികഠം ദയാപാത്രങ്ങളാകുന്നു. എന്തെല്ലാം മനോരാജ്യക്കോട്ടകളാണു് ഇവർ കെട്ടുന്നതു്? കാലമൂത്തിയായ തന്തിരുവടിയുടെ ഒരു സങ്കല്പമാത്രത്താൽ അവയെല്ലാം നിലംപതിക്കുന്നു. ഇവർ പറയുന്നു: ''ഇപ്പോഠം ഭോഗങ്ങഠം അനുഭവിക്കാം. കുറച്ചു കഴിയട്ടെ, പിന്നെ ഭഗവദ്ഭജനം ചെയ്യാം.'' എന്നാൽ ഈ ശരീരാദികളെല്ലാം ക്ഷണഭംഗുരങ്ങളാണെന്നു് ഇവർ ഓക്കുന്നതേ ഇല്ല. അതുകൊണ്ടു സവ്വവും വിട്ടു തന്തിരുവടിയെത്തന്നെ സവ്വാത്മനാ ശരണം പ്രാപിച്ചു ഞാൻ ഈ സുവണ്ണാവസരത്തെ കൃതാത്ഥമാക്കും. ആരോഗ്യമെല്ലാം ക്ഷയിച്ചു് ഒന്നിനും കൊള്ളരുതാതായാൽപ്പിന്നെ പശ്ചാത്തപിച്ചിട്ടു് എന്തു കാര്യം? ആരോഗ്യമുള്ളപ്പോഠംത്തന്നെ കരുണാനിധിയായ തന്തിരുവടിയെ ആശ്രയിക്കണം. ഗൃഹത്തിൽ തീപിടിക്കുമ്പോഠം കിണർ കുഴിക്കുവാൻ തുടങ്ങീട്ടു കാര്യമെന്തു്? അതുകൊണ്ടു് പ്രഹ്ലാദൻ പറയുന്നതുപോലെ, കൗമാരത്തിൽത്തന്നെ ഭാഗവതധമ്മങ്ങളെ ആചരിക്കണം. തന്തിരുവടിയിൽ ആത്മസമപ്പണം ചെയ്യണം. എന്നാൽമാത്രമേ രക്ഷയുള്ളു. മരണസമയമാസന്നമാവുമ്പോഠം മററു ബന്ധുക്കഠംക്കു് എന്തു ചെയ്യുവാൻ കഴിയും? ആ സമയത്തെ

ദുരന്തപീഡ കുറച്ചെങ്കിലും ഒന്നു ഭോഗിച്ചേടുക്കുവാൻ ആക്കെങ്കിലും കഴിയുമോ? ഇല്ല. ഇല്ല, നിശ്ചയം. ആപദ്ബാന്ധവനായ തന്തിരുവടിക്കുമാത്രമേ അപ്പോഠം രക്ഷിക്കുവാൻ കഴിയുകയുള്ളൂ. മരണസമയത്തു് ആയിരമായിരം വിഷയചിന്തകഠം വന്നുകൊണ്ടിരിക്കെ തന്തിരുവടിയുടെ സ്മരണ എങ്ങനെ സിദ്ധിക്കും? അതിന്നു ദീഘകാലത്തെ നിരന്തരാഭ്യാസം തന്നെ വേണം.—ഇപ്രകാരമെല്ലാം ചിന്തിച്ചു സവ്വവും വിട്ടു തന്തിരുവടിയിൽ ആത്മസമപ്പണം ചെയ്യുവാൻതന്നെ ആ പുണ്യാത്മാവു തീരുമാനിച്ചു.

# അധ്യായം പതിമൂന്നു്

## വിശ്വരൂപൻെറ ഗൃഹത്യാഗം

മമത്വമാകുന്നു ബന്ധനഹേതു. അതു മനഃകല്പിതവുമാകുന്നു. അതിനെ ഉപേക്ഷിക്കുവാൻ ശക്തനായിത്തീന്നാൽ അവൻ മുക്തനായിക്കഴിഞ്ഞു. സ്വപരഭേദഭ്രമം പിന്നെ ആ പുണ്യാത്മാവിനെ ബാധിക്കുകയില്ല. സവ്വേശ്വരസ്വരൂപേണ സവ്വത്തെയും ദശിക്കുന്നു. വിശ്വരൂപൻ ഗൃഹത്യാഗത്തിന്നുതന്നെ തീരുമാനിച്ചു. ഗൃഹത്തിലിരുന്നാൽ പല പല പ്രലോഭനങ്ങഠംക്കും വശംവദനായിത്തീന്നേയ്ക്കാം. ഇപ്രകാരം തീരുമാനിച്ചു് അദ്ദേഹം ഒരു ദിവസം ഒരു പുസ്തകമെടുത്തു മാതാവിനോടു പറഞ്ഞു: ''ഈ പുസ്തകം നിമായിക്കുള്ളതാണു്. അവൻ വലുതായാൽ ഇതു കൊടുക്കണം, മറക്കരുതു്.''

മാതാവു് ''നീ എവിടെയ്ക്കും പോകുന്നില്ലല്ലോ? അവൻ വലുതായാൽ നിനക്കുതന്നെ അതു കൊടുത്തുകൂടേ?''

വിശ്വരൂപൻ തൻെറ ഭാവങ്ങളെ മറച്ചുകൊണ്ടു പറഞ്ഞു: ''ശരി, ഞാനുണ്ടെങ്കിൽ ഞാൻതന്നെ കൊടുത്തുകൊള്ളാം. എങ്കിലും അമ്മ ഈ സംഗതി മറക്കരുതു്.''

നാലു ദിവസത്തിന്നകം വിശ്വരൂപൻ തനിക്കു നഷ്ടപ്പെടുവാൻ പോകുന്നുവെന്നു് സാധുവായ ആ മാതാവു തീരെ അറിഞ്ഞിരുന്നില്ല. വിശ്വരൂപൻെറ മോഹനസ്വരൂപം പിന്നെ ഒരിക്കലും തനിക്കു കാണുവാൻ കഴികയില്ലെന്നു മാതാവു സ്വപ്നേപി വിചാരിച്ചിരുന്നില്ല. ശചീദേവി ഗൃഹജോലികളിൽത്തന്നെ ഏർപ്പെട്ടു.

തണുപ്പുകാലമായിരുന്നു; മഞ്ഞു വീണുകൊണ്ടിരുന്നു. ജനങ്ങൾ രാത്രി തണുത്തുവിറച്ചു ചുരുണ്ടുകൂടി കിടന്നുറങ്ങുന്നു. ചുററും നിശ്ശബ്ദത വ്യാപിച്ചിരുന്നു. എന്നാൽ വിശ്വരൂപന്നു് എങ്ങനെ ഉറക്കം വരും? അദ്ദേഹം ഭാവിയെ ഉത്കൃഷ്ടമാക്കുവാനുള്ള ചിന്തയിൽ പെട്ടിരിക്കുകയായിരുന്നു. ഗൃഹത്തിൻെറ ഒരു ഭാഗത്തു മാതാവു കിടന്നുറങ്ങിയിരുന്നു. അടുത്തുതന്നെ നിമായിയും തൻെറ മോഹനനേത്രങ്ങൾ ചിമ്മി കിടന്നിരുന്നു. മിശ്രജി മറെറാരു ഭാഗത്തു കട്ടിയുള്ള പുതപ്പുകൊണ്ടു പുതച്ചു കിടന്നിരുന്നു. വിശ്വരൂപൻ ധ്യാനപൂർവ്വം പിതാവിൻെറ നേരെ നോക്കി. തലയിലെ രോമങ്ങൾ എല്ലാം നരച്ചിരിക്കുന്നു. മുഖത്തു ചുളിവുകൾ വീണിരിക്കുന്നു. ഗൃഹത്തെപ്പററി ചിന്തിച്ചു ചിന്തിച്ചു് അദ്ദേഹത്തിൻെറ സ്വഭാവം തന്നെ ചിന്താമയമായിക്കഴിഞ്ഞിരുന്നു. ഉറക്കത്തിലും ഏതോ ഒരു ചിന്തയിൽപ്പെട്ടതുപോലെ കാണപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ മുഖത്തേയ്ക്കു നോക്കിയപ്പോൾ വിശ്വരൂപൻ ക്ഷണനേരം തൻെറ നിശ്ചയത്തിൽനിന്നു വിചലിതനായി. അദ്ദേഹത്തിൻെറ മാനസസരസ്സിൽ ഇപ്രകാരമുള്ള വിചാരപരമ്പരകൾ ഓളം വെട്ടി: അച്ഛൻ വൃദ്ധനായിരിക്കുന്നു. ജീവിക്കുവാൻ സ്ഥിരമായി ഒരു മാർഗ്ഗവുമില്ല. നിമായി ഇപ്പോഴും വെറും ചെറിയ കുട്ടി, ഈ ഘട്ടത്തിൽ ഞാൻ എങ്ങനെ ഗൃഹം വിട്ടുപോകും?

ഉടൻതന്നെ ബോധമുദിച്ചു: കഷ്ടം, ഞാനെന്താണു് വിചാരിച്ചതു്? ബ്രഹ്മാണ്ഡകോടികളുടെ സൃഷ്ടിസ്ഥിതി

സംഹാരങ്ങൾ മററാരുടെയും സഹായം കൂടാതെ ലീലയാ നടത്തുന്ന തന്തിരുവടിയെ സർവ്വാവലംബമെന്നു കരുതാതെ താനാണു് കർത്താവും രക്ഷിതാവുമെന്നു മിത്ഥ്യയായി ഞാനഹംകരിക്കുന്നു. ആ വിശ്വംഭരൻതന്നെ സർവ്വവും നടത്തുന്നു. മനുഷ്യൻ വെറും നിമിത്തമാത്രം. ഇപ്രകാരം ചിന്തിച്ചു് അദ്ദേഹം മാതാപിതാക്കന്മാരെ നമസ്കരിക്കുകയും നിമായിയെ പ്രേമപൂർവ്വം ഒന്നു നോക്കുകയും ചെയ്തു. ഗൃഹത്തിൽനിന്നു പുറത്തു കടന്നു്, നേരേ ഗംഗാതീരത്തിലേയ്ക്കു നടന്നു. അവിടെ ലോകനാഥൻ കാത്തുനിന്നിരുന്നു. രണ്ടാളും അന്യോന്യം കണ്ടു സന്തുഷ്ടരായി. അടുത്ത ചിന്ത ഗംഗ എങ്ങനെ കടക്കാമെന്നായി. ആ കൊടും രാത്രിയിൽ തോണി കിട്ടുകയില്ല. ഉടൻ ഗംഗ കടക്കാതിരുന്നാൽ തങ്ങളുടെ യാത്ര ദുസ്സാധമായും തീരും. ആരെങ്കിലും ഈ വാർത്തയറിഞ്ഞാൽ പിന്നെ രക്ഷയില്ല. ആ രണ്ടു യുവാക്കളും ധീരന്മാരായിരുന്നു. ഭഗവാന്റെ തിരുനാമങ്ങൾ ഉച്ചരിച്ചുകൊണ്ടു് അവർ പതിതപാവനിയായ ഗംഗയിലേയ്ക്കു് എടുത്തുചാടി. സംസാരദാവാഗ്നിയിൽനിന്നു മോചനം സിദ്ധിക്കുവാനായി അവർ ഗംഗാമാതാവിന്റെ സുശീതളമായ മടിയിലേയ്ക്കു പ്രവേശിച്ചു. സർവ്വേശ്വരകരുണയാൽ ആപത്തൊന്നും കൂടാതെ അവർ അക്കരെ ചെന്നു പററി. വസ്ത്രമെല്ലാം നനഞ്ഞിരുന്നു. എന്നാൽ ശരീരത്തിൽ മമതയില്ലാതിരുന്നതിനാൽ ശീതോഷ്ണാദികളൊന്നുംതന്നെ അവരെ ബാധിച്ചില്ല. അവർ മുന്നോട്ടു നടന്നു.

ഇതിനുശേഷമുള്ള വിശ്വരൂപന്റെ വർത്തമാനമൊന്നും ശരിക്കു് അറിഞ്ഞുകൂടാ. ഇദ്ദേഹം ശങ്കരാരണ്യനെന്ന പേരിൽ സന്ന്യാസം സ്വീകരിച്ചുവെന്നും പ്രസിദ്ധ പുണ്യക്ഷേത്രമായ പണ്ഡരപുരത്തിൽവെച്ചു ദേഹത്യാഗം ചെയ്തുവെന്നും പറയപ്പെടുന്നു. അദ്ദേഹം തന്റെ ദിവ്യശക്തി ഈശ്വരപുരിക്കു പ്രദാനം ചെയ്തു; അദ്ദേഹത്തിൽനിന്നു് അതു നിത്യാനന്ദജിക്കു സിദ്ധിച്ചുവെന്നും കരുതപ്പെടുന്നു.

പ്രഭാതമായി. മിശ്രജി എഴുന്നേററു നോക്കിയപ്പോ‍ാം വിശ്വരൂപനെ അവിടെ കണ്ടില്ല. ഇത്ര പ്രഭാതത്തിൽ അദ്ദേഹം എഴുന്നേററു പോവാറില്ല. പിതാവിന്നു വലിയ ശങ്കയായി. ഒരു പക്ഷേ ഇന്നു കുറച്ചധികം നേരത്തെ സ്നാനത്തിന്നു പോയിരിക്കാമെന്നു് ആദ്യം കരുതി. എന്നാൽ ജലപാത്രവും വസ്ത്രവും അവിടെത്തന്നെ കണ്ടു. കുറച്ചുനേരം നിശ്ശബ്ദനായിനിന്നു. അദ്ദേഹത്തിന്നു സഹിക്കാതായി. ശചീദേവിയോടു വർത്തമാനമറിയിച്ചു. അവരും വലിയ വിചാരത്തിൽ പെട്ടു. ദേവി പറഞ്ഞു: ''ഒരു പക്ഷേ ശാസ്ത്രവിചാരാർത്ഥം ലോകനാഥൻെറ ഗൃഹത്തിലേയ്ക്കു പോയിട്ടുണ്ടാവാം.'' മിശ്രജി ഉടൻ അവിടെ ചെന്നു നോക്കി, വിശ്വരൂപനെ അവിടെയും കണ്ടില്ല. അത്രതന്നെയല്ല, ലോകനാഥനും അവിടെ ഉണ്ടായിരുന്നില്ല.

രണ്ടു ഗൃഹത്തിലെ ആളുകളും ശോകസാഗരത്തിൽ മഗ്നരായി. ശചീദേവി ഓടി അദ്വൈതാചാര്യരുടെ ഗൃഹത്തിൽചെന്നു. അവിടെയും വിശ്വരൂപനില്ല. വിശ്വരൂപൻ ഗൃഹം വിട്ടു പോയി എന്ന വാർത്ത ക്ഷണത്തിൽ സർവ്വത്ര പരന്നു. നാലുഭാഗത്തുനിന്നും മിശ്രജിയുടെ സ്നേഹിതന്മാരും ബന്ധുക്കളും വരാൻ തുടങ്ങി. അദ്വൈതാചാര്യരും ശിഷ്യസംഘങ്ങളോടുകൂടി അവിടെ എത്തി. പലരും പലവിധം പറയുവാൻ തുടങ്ങി.

മിശ്രജിയുടെ കണ്ണുകളിൽനിന്നു് അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. ഒരു ശബ്ദവും പുറപ്പെട്ടില്ല. അദ്ദേഹം കീഴ്പോട്ടുതന്നെ നോക്കി ഇരുന്നു. ബന്ധുക്കൾ പലതും പറഞ്ഞു് ആശ്വസിപ്പിച്ചുനോക്കി. എന്നാൽ ഒന്നിന്നും അദ്ദേഹം ഒരു സമാധാനവും പറഞ്ഞില്ല.

കല്ലുകൾപോലും അലിയത്തക്കവണ്ണം കരുണാപൂർണ്ണമായി ശചീദേവി നിലവിളിക്കുവാൻ തുടങ്ങി. കുട്ടിയെ കാണാതായ പശുവിനെപോലെ ദേവി ഉച്ചത്തിൽ നില

വിളിച്ചു. അവർ ഇപ്രകാരം പ്രലപിച്ചു: ''വത്സ, നീ വൃദ്ധരായ ഈ മാതാപിതാക്കളെയെല്ലാം അഗതികളാക്കി വിട്ടു പൊയ്ക്കളഞ്ഞുവോ? അതിരിക്കട്ടെ, ചെറിയ സഹോദരനായ നിമായിയെപ്പോലും നീ ത്യജിച്ചുവെന്നോ? അവൻ നിന്നെ കൂടാതെ എങ്ങനെ ജീവിക്കും? നീ ഇത്ര നിർദ്ദയനാണെന്നു ഞങ്ങൾ തീരെ കരുതിയിരുന്നില്ല.''

മാതാവിൻെറ നിലവിളി കേട്ടു നിമായിയും ഉച്ചത്തിൽ നിലവിളിക്കുവാൻ തുടങ്ങി. നിലവിളിച്ചു നിലവിളിച്ചു നിമായി മോഹാലസ്യപ്പെട്ട് താഴെ വീണു. ചുററുപാടുമുള്ള സ്ത്രീകൾ ഓടിവന്നു നിമായിയെ എടുത്തു; മുഖത്തു വെള്ളം തളിച്ചു പലതരം ശുശ്രൂഷകൾ ചെയ്തു. സ്ത്രീകൾ ദേവിയെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഇപ്പോൾ ഇനി നിലവിളിച്ചിട്ട് എന്തു കാര്യം? ധൈര്യമവലംബിക്കൂ. നിങ്ങളുടെ പുത്രൻ ചീത്ത കാര്യമൊന്നുമല്ലല്ലോ ചെയ്തത്. അദ്ദേഹം ഈ വംശത്തിലെ അനേകം തലമുറകളെ ഉദ്ധരിച്ചു, ഭഗവദ്ഭക്തിയെക്കാൾ വലുതു മറെറന്താണ്? തന്തിരുവടിക്കുവേണ്ടി മറെറല്ലാം വിടുന്നതാണല്ലോ പരമധർമ്മം. ഇപ്പോൾ നിമായിയെത്തന്നെ യഥാവിധി വളർത്തി ധൈര്യമവലംബിക്കൂ. നിങ്ങളുടെ നിലവിളി കേട്ട് ഈ കുട്ടിയും ശോകാർത്തനായി നിലം പതിച്ചു. വേഗം നിലവിളി നിർത്തി സമാശ്വസിക്കൂ.''

ഇതെല്ലാം കേട്ടു മാതാവ് ഒരുവിധം ധൈര്യമവലംബിച്ചു. നിമായിക്കും ക്രമേണ ബോധം വന്നു. അവിടുന്നു തൻെറ അശ്രുക്കൾ തുടച്ചു മാതാവിനോടു പറഞ്ഞു: ജ്യേഷ്ഠൻ പോയതുകൊണ്ടു വിചാരപ്പെടാതിരിക്കൂ. ഞാൻ വലുതായാൽ അമ്മയെ വേണ്ടപോലെ ശുശ്രൂഷിച്ചുകൊള്ളാം.''

ജനങ്ങൾ മിശ്രജിയോടു പറഞ്ഞു: ''അങ്ങു പണ്ഡിതൻ, ധൈര്യമവലംബിക്കൂ. നമുക്ക് അദ്ദേഹത്തെ അന്വേഷിച്ച് എങ്ങനെയും കൊണ്ടുവരുവാൻ സാധിക്കും.''

മിശ്രജി മറുപടി പറഞ്ഞു: ''വിശ്വരൂപൻ കുട്ടിയൊന്നുമല്ലല്ലോ. അവൻെറ ത്യാഗം ഈ വംശത്തെ മുഴുവൻ ഉദ്ധരിക്കത്തക്ക മഹാപുണ്യകർമ്മവുമല്ലേ? അതിൻെറ മഹത്വം ഗ്രഹിക്കത്തക്ക ബോധം നമുക്കില്ലെന്നുമാത്രം. ഏതായാലും അവൻെറ ആഗ്രഹമതാണെങ്കിൽ, കരുണാനിധിയായ വിശ്വംഭരൻ ആ ആഗ്രഹം സഫലമാക്കിത്തീർക്കട്ടെ, അതിനാണ് നിങ്ങൾ പ്രാർത്ഥിക്കേണ്ടതു്.''

ഇതു കേട്ട സർവ്വരും മിശ്രജിയെ പ്രശംസിച്ചു.

# അദ്ധ്യായം പതിനാല്

## അദ്ധ്യയനത്തിനുള്ള ആഗ്രഹം

പുത്രസ്നേഹത്തിൻെറ ശക്തി അനുപമമാകുന്നു. അതു കാരണം മഹാപണ്ഡിതന്മാർപോലും വെറും പാമരന്മാരെന്നപോലെ കർത്തവ്യാകർത്തവ്യങ്ങളെപ്പററി അറിയുവാൻ അശക്തരായിത്തീരുന്നു. തന്തിരുവടിയുടെ മായാശക്തി അതിവിചിത്രംതന്നെ. അതിൻെറ പ്രഭാവം പണ്ഡിതപാമരഭേദമില്ലാതെ സർവ്വരെയും മോഹിപ്പിക്കുന്നു.

പണ്ഡിത് ജഗന്നാഥമിശ്രൻ നല്ല വിദ്വാനും കുലീനനുമായ ബ്രാഹ്മണനായിരുന്നു. അദ്ദേഹം വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ ഒട്ടും ഉദാസീനത കാണിക്കുന്നവനല്ല. എന്നിട്ടും വിശ്വരൂപൻെറ വിയോഗം ഹേതുവായി അദ്ദേഹം തൻെറ കർത്തവ്യം വിസ്മരിച്ചു. അവിചാരിതമായി വിശ്വരൂപൻ തന്നെ വിട്ടുപോയതുകൊണ്ടു് അദ്ദേഹത്തിൻെറ ഹൃദയത്തിൽ വലുതായ ഒരു മുറിവു് ഏററതുപോലെയായി. ഈ വിയോഗത്തിൻെറ പ്രധാന കാരണം പുത്രൻെറ വിദ്യാതിശയമാണെന്നു് അദ്ദേഹം കരുതി. ''ഞാൻ

വിശ്വരൂപനെ ഇത്രയുമധികം പഠിപ്പിച്ചിരുന്നില്ലെങ്കിൽ, ഒരു പക്ഷേ എനിക്കു ഈ ആപത്തു വരില്ലായിരുന്നു. അതുകൊണ്ടു നിമായിയെ ഞാനധികം പഠിപ്പിക്കുകയില്ല''. ഇതായിരുന്നു അദ്ദേഹത്തിൻെറ വിചാരം. ഹാ, എന്തൊരു മോഹാതിശയം!

നിമായിയും ആദ്യം പഠിപ്പിൽ തീരെ ശ്രദ്ധിച്ചിരുന്നില്ല. കളിയിലായിരുന്നു പ്രധാനശ്രദ്ധ. എന്നാൽ വിശ്വരൂപൻ വീട്ട് വിട്ടതോടുകൂടി നിമായിയുടെ സ്വഭാവത്തിന്നു വലിയൊരു മാററം സംഭവിച്ചു. കളിയും ചാപല്യവും തീരെ വിട്ടു. നല്ലവണ്ണം പഠിക്കുവാൻ തുടങ്ങി. മാതാപിതാക്കന്മാരുടെ നേരെ സൗമ്യഭാവം കാണിക്കുവാൻ തുടങ്ങി. എന്നാൽ പിതാവിന്നു ഇതിൽ ആനന്ദമല്ല തോന്നിയതു്. അദ്ദേഹം വിചാരിച്ചു: ''ഞാൻ പ്രതീക്ഷിച്ച അതേ ഭയംതന്നെ ഇപ്പോഴ വന്നിരിക്കുന്നു. നിമായിയും വിശ്വരൂപനെപ്പോലെതന്നെ ശ്രദ്ധിച്ചു പഠിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഇവൻെറ ബുദ്ധി വിശ്വരൂപൻെറ ബുദ്ധിയേക്കാൾ ഒട്ടും കുറഞ്ഞതല്ല. വർണ്ണമാല മുഴുവൻ ഒരേ ദിവസംകൊണ്ടു പഠിച്ചുകഴിഞ്ഞിരിക്കുന്നു. സ്വതന്ത്രമായി പഠിക്കുവാൻ വിട്ടാൽ ഇവനും, ഒരു പക്ഷേ, വിശ്വരൂപനെപ്പോലെതന്നെ വീടുവിട്ടു പോയേയ്ക്കാം.'' ഇപ്രകാരം വിചാരിച്ചു് ഒരു ദിവസം മിശ്രജി നിമായിയെ അടുത്തു വിളിച്ചു പറഞ്ഞു: ''നിമായി, എൻെറ വാക്കു് അനുചിതമോ ഉചിതമോ ആയിക്കൊള്ളട്ടെ, അതിനെ നീ മാനിക്കണം.''

നിമായി വിനീതമായി പറഞ്ഞു: ''അവിടുന്നു കല്പിച്ചാലും; ഞാനവിടുത്തെ ആജ്ഞയെ ധിക്കരിക്കുമോ? അവിടുത്തെ കല്പനയനുസരിച്ചു് എന്തും ഞാൻ ചെയ്യും.''

മിശ്രജി പറഞ്ഞു: ''എന്നാൽ നീ ഇന്നുമുതൽ പഠിപ്പു നിർത്തണം. അതാണു് എനിക്കു് ഇഷ്ടം.''

വിശ്വരൂപൻ ഗൃഹം വിട്ട ദിവസം മുതൽ നിമായി മാതാപിതാക്കളുടെ ആജ്ഞയെ ഒരിക്കലും ലംഘിക്കാറില്ല. പിതാവിൻെറ വാക്കു കേട്ട കീഴ്പോട്ട നോക്കിക്കൊണ്ടു പറഞ്ഞു: ''അവിടുത്തെ ആജ്ഞ എന്തോ, അതു ഞാൻ അനുസരിക്കും.'' ഇത്രയും പറഞ്ഞു നിമായി അകത്തു പോയി മാതാവിനോട്ട് ഈ വിവരമെല്ലാം പറഞ്ഞു. പിറേറ ദിവസം മുതൽ പഠിപ്പു തീരെ വിടുകയും ചെയ്തു.

പണ്ടത്തെ കളിയും ചാപല്യവും എല്ലാം പിന്നെയുമാരംഭിച്ചു. മററു കുട്ടികളെയും കൂട്ടി ഗംഗാതീരത്തു ചെന്നു കളിച്ചുകൊണ്ടിരിക്കും. ഇടയ്ക്ക് ആളുകളുടെ മേൽ വെള്ളം മുക്കിയൊഴിക്കും. ഇടയ്ക്കു സ്ത്രീകളുടെ വസ്ത്രങ്ങൾ എടുത്ത് ഗംഗയിലേയ്ക്ക് എറിയും. ജനങ്ങൾ മിശ്രജിയുടെ അടുത്ത് ആവലാതി പറയുവാൻ തുടങ്ങി. നിമായിയെ വിളിച്ച് ഇപ്രകാരം വികൃതി കാട്ടരുതെന്നു പറഞ്ഞാൽ പതുക്കെ പറയും: ''പിന്നെ ഞാനെന്തു ചെയ്യും? പഠിക്കുവാനവിടുന്നു സമ്മതിക്കുന്നില്ലല്ലോ ? ഗൃഹത്തിൽ നിശ്ശബ്ദനായിരിക്കുക സാധ്യമല്ല.'' ഇതു കേട്ട പിതാവ് ഒന്നും പറയുവാൻ ശക്തനാകാതെ മൗനിയായിത്തന്നെ ഇരുന്നുപോയി.

ഒരു ദിവസം കീറിപ്പൊളിഞ്ഞ ഒരു വസ്ത്രമെടുത്തു കണ്ണു കെട്ടി മറെറാരു കുട്ടിയുടെ ചുമൽപിടിച്ചു ഗൃഹംതോറും ഭിക്ഷയാചിക്കുവാൻ തുടങ്ങി. കുറെ കുട്ടികൾ ഒന്നിച്ചു കൈകൊട്ടിച്ചിരിച്ചുകൊണ്ടു പിന്നാലെയും. ഗൃഹങ്ങളിൽ ചെന്നു പറയും: ''ഈ അന്ധബാലനു കുറച്ചു ഭക്ഷണം തരു. ഭഗവാൻ മംഗളം ചെയ്യും.'' സ്ത്രീകൾ ഇതു കണ്ടു ചിരിക്കുകയും ഭക്ഷണസാധനങ്ങൾ സ്നേഹപുരസ്സരം കൊടുക്കുകയും ചെയ്യും. ഇപ്രകാരം നടന്നുനടന്നു സ്വഗൃഹത്തിലും എത്തി. മാതാവ് അടുക്കളയിൽ ഭക്ഷണം പാകം ചെയ്യുകയായിരുന്നു. നിമായി വിളിച്ചു പറഞ്ഞു: ''ഭഗവാനാശീർവ്വദിക്കട്ടെ, ഈ അന്ധനു കുറച്ചു ഭക്ഷണം തരണേ.'' മാതാവു പുറത്തു

ചെരുകയും ഇതു കണ്ടു വ്യസനത്തോടും ആശ്ചര്യത്തോടുംകൂടി പറയുകയും ചെയ്തു: "നിമായി, നീ എന്താണു് ചെയ്യുന്നതു്? ബ്രാഹ്മണബാലൻ ഇപ്രകാരം ഗൃഹംതോറും തെണ്ടി നടക്കുന്നതു് ഉചിതമോ? ഈ കളി നന്നല്ല."

ഉടൻ കണ്ണുകെട്ടിയതു് അഴിച്ചു നിമായി പറഞ്ഞു: "നിർധനനും അജ്ഞനുമായ ബ്രാഹ്മണബാലൻ അന്ധതുല്യനാകുന്നു. അവന്നു് ഇപ്രകാരം ഭിക്ഷയാചിക്കുവാനല്ലാതെ മററന്തു ചെയ്യുവാൻ കഴിയും? എന്നെ ഒന്നും പഠിപ്പിക്കാതിരുന്നാൽ ഭിക്ഷാടനംതന്നെ വേണ്ടിവരും."

ഇതു കേട്ട മാതാവിൻെറ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. നിമായിയെ പ്രേമപൂർവ്വം കളിപ്പിക്കുകയും ക്ഷേണം കൊടുക്കുകയും ചെയ്തു.

നിമായി നിത്യവും കല്പിച്ചുകൂട്ടി ഇങ്ങനെ എന്തെങ്കിലും വികൃതികൾ ചെയ്തുകൊണ്ടിരുന്നു. ആരെങ്കിലും എന്തെങ്കിലും സാമാനം കൊണ്ടുവന്നാൽ അതുവേണമിതുവേണമെന്നിപ്രകാരം ശാഠ്യം പിടിച്ചിരുന്നു. ഒരിക്കൽ ശാഠ്യം പിടിച്ചാൽ പിന്നെ അതു കിട്ടാതെ വിടുകയുമില്ല.

ഇതെല്ലാം വാങ്ങുവാൻ ഇവിടെ പണമുണ്ടോ? ഇതൊന്നുമാലോചിക്കാതെ ശാഠ്യം പിടിക്കാമോ? ഇപ്രകാരം മാതാവു് ഇടയ്ക്കു് ഉപദേശിച്ചാൽ നിമായി ചിരിച്ചുകൊണ്ടു പറയും: "ഒന്നും പഠിപ്പിക്കാതിരുന്നാൽ ഇതെല്ലാം ഞാൻ എങ്ങനെ അറിയും?" വിശ്വരൂപനെപ്പററി ഓക്കുമ്പോൾ മിശ്രജിയുടെ അടുത്തുചെന്നു പഠിപ്പിക്കുവാൻ പറയുവാനും ധൈര്യം വന്നിരുന്നില്ല.

ദിനംപ്രതി ചാപല്യം വർദ്ധിച്ചുതന്നെ വന്നു. സമീപത്തുള്ള സ്ത്രീകൾ ശചീമാതാവിനോടു പറഞ്ഞു: "നിമായി പറയുന്നതു ശരിയല്ലേ? പഠിപ്പിക്കാതിരുന്നാൽ ശരിയായ മാർഗ്ഗമെങ്ങനെ സ്വീകരിക്കും? നിമായി പഠിക്കുവാനാഗ്ര

ഹിക്കുന്നുവെന്നതുതന്നെ വലിയ ഭാഗ്യമല്ലേ? ഞങ്ങളുടെ കുട്ടികൾ അടിച്ചാൽപ്പോലും പഠിക്കുകയില്ല. നിമായി അപ്രകാരമല്ലല്ലോ. ഇവനെ പഠിക്കുവാനനുവദിക്കു.''

ശചീദേവി മിശ്രജിയുടെ സമീപത്തിൽ ചെന്നു വളരെ പറഞ്ഞു് അദ്ദേഹത്തെ ഒരുവിധം സമ്മതിപ്പിച്ചു. മാതാവു പറഞ്ഞു: ''പഠിച്ചവരെല്ലാം സംന്യസിക്കാറില്ലല്ലോ. അങ്ങനെയാണു് യോഗമെങ്കിൽ അതു് ആക്കും തടുക്കുവാൻ സാധിക്കയുമില്ല.'' മററു പലരും ഈ അഭിപ്രായം ശരിവെച്ചു. അവസാനം അദ്ദേഹം ഒരുവിധം, മനസ്സില്ലാമനസ്സോടെ പഠിക്കുവാനനുവാദം കൊടുത്തു. നിമായി പരമസന്തുഷ്ടനായി. അന്നു മുതൽ ചപലതകളെല്ലാം വിട്ടു നല്ലവണ്ണം പഠിക്കുവാൻ തുടങ്ങി.

മാതാവു് സ്നേഹപൂർവ്വം പറഞ്ഞു: ''നിമായി, ഞങ്ങൾക്കു നീ മാത്രമാണു് ഒരേ ഒരു സഹായം. നീ മാത്രമാണു് വൃദ്ധരായ ഞങ്ങളുടെ ഊന്നുവടി. നീ വിശ്വരൂപനെപ്പോലെ ഞങ്ങളെ അനാഥരാക്കി വിട്ടുപോകരുതേ.''

നിമായി മാതാവിനെ സ്നേഹപൂർവ്വം പലതും പറഞ്ഞു് ഒരുവിധമാശ്വസിപ്പിച്ചു.

## അധ്യായം പതിനഞ്ചു്

### ഉപനയനം

സംസ്കാരത്തെ അനുസരിച്ചാണു് ജീവിതത്തിന്റെ അഭിവൃദ്ധി നിലകൊള്ളുന്നതു്. നിയന്ത്രണം ഉന്നതിയുടെ മഹത്തായ സാധനമാകുന്നു. ഈ നിയന്ത്രണത്തെ അടിസ്ഥാനമാക്കിത്തന്നെയാണു് വർണ്ണാശ്രമധർമ്മങ്ങൾ എല്ലാം വിധിച്ചിട്ടുള്ളതു്. ദ്വിജാദികൾക്കു ഗർഭാധാനം മുതൽ പല

പല സംസ്കാരങ്ങളുമുണ്ട്. അതിൽവെച്ച സർവ്വപ്രധാനം ഉപനയനസംസ്കാരമാണ്. അതില്ലാതെ ഒരാരം വേദശാസ്ത്രാദികളുടെ അധ്യയനത്തിന്ന് അധികാരിയായിത്തീരുന്നില്ല. പണ്ട് ഒരു കുട്ടി പഠിക്കുവാൻ യോഗ്യനായിത്തീന്നാൽ അവനെ ഗുരുസമീപത്തിലേയ്ക്കു കൊണ്ടുപോവുകയും ഗുരു അവനെ സ്വീകരിച്ചു വേദാദികരം പഠിപ്പിക്കുകയും ചെയ്തിരുന്നു. ഈ സംസ്കാരത്തിന്നാണ് ഉപനയനസംസ്കാരമെന്നു പറയുന്നതു്. ഇന്നു് ഇതെല്ലാം നാമമാത്രമായിത്തീന്നിരിക്കുന്നു. എങ്കിലും മഹത്തായ ഒരു സംസ്കാരത്തിൻെറ സ്മാരകമായി അതു് ഇന്നും നാമമാത്രമായിട്ടെങ്കിലും അവശേഷിക്കുന്നുവെന്നുള്ളതു സന്തോഷകരംതന്നെ.

ഇന്നു നിമായിയുടെ യജ്ഞോപവീതസംസ്കാരമാണ്. ഗൃഹത്തിൽ വലിയ ഒരുക്കങ്ങരം എല്ലാം ചെയ്തിട്ടുണ്ട്. മിശ്രജി തൻെറ ശക്തിക്കൊത്തവണ്ണം ഈ മംഗളകർമ്മം ആഘോഷിക്കുവാൻ തീരുമാനിച്ചു വലിയ ഒരു മണ്ഡപം തയ്യാറാക്കി. അതിൽ ഒരു ഭാഗത്തു പണ്ഡിതന്മാരായ ബ്രാഹ്മണരും പിന്നിലായി മിശ്രജിയുടെ ബന്ധുക്കളും ഇരുന്നു. സ്ത്രീകരം മംഗളഗാനങ്ങരം പാടി. ഗൃഹദ്വാരത്തിൽ വാദ്യങ്ങരം മുഴങ്ങി. ഹോമാദികരം ചെയ്യുവാനായി ആചാര്യന്മാരായ സുദർശനൻ, വിഷ്ണുപണ്ഡിതൻ മുതലായവർ ഇരിക്കുന്നുണ്ട്. ക്ഷൗരമെല്ലാം കഴിപ്പിച്ചു നിമായിയെ മണ്ഡപത്തിലേയ്ക്കു കൊണ്ടുവന്നു. ആചാര്യൻ തൻെറ കൈകൊണ്ടുതന്നെ നിമായിയെ പീതവസ്ത്രമുടുപ്പിച്ചു. കൃഷ്ണമൃഗചർമ്മം ധരിപ്പിച്ചു. കയ്യിൽ ദണ്ഡവും കൊടുത്തു. നിമായി ബ്രഹ്മചാരിവേഷത്തിൽ ഏററവും ശോഭിച്ചു. പിതാവിനെ അഭിവാദ്യം ചെയ്യുകയും അഗ്നിയിൽ ഹോമം ചെയ്തു യജ്ഞോപവീതം ധരിക്കുകയും ചെയ്തു. മിശ്രജി ഒരു വസ്ത്രംകൊണ്ടു മറച്ചു പുത്രൻെറ ചെവിയിൽ ഗായത്രി ഉപദേശിച്ചു. മന്ത്രം ശ്രവിച്ച ഉടൻ ഒരു ദിവ്യഭാവം മനസ്സിൽ ഉദിക്കുകയും നിമായി ബോധരഹിതനാ

യി നിലംപതിക്കുകയും ചെയ്തു. രണ്ടു കണ്ണുകളിൽനിന്നും അശ്രുക്കൾ ധാരധാരയായി പ്രവഹിച്ചിരുന്നു. പ്രാണസ്പന്ദനം വളരെ മന്ദഗതിയിലായി. പുകകൊണ്ടു തുടുത്തിരുന്ന കണ്ണുകൾ പകുതി തുറന്നിട്ടുണ്ട്. ഈ സ്ഥിതി കണ്ടു സർവ്വരും പരിഭ്രമിച്ചു. മിശ്രജി ഉടൻ വെള്ളം കൊണ്ടുവന്നു മുഖത്തു തളിച്ചു. ചിലർ അടുത്തു നിന്നു വീശുവാൻ തുടങ്ങി. ക്രമേണ സാവകാശത്തിൽ മോഹാലസ്യം തീർന്നു. ഇതു കണ്ടു സർവ്വരും അദ്ഭുതപരവശരായി. ഉണർന്നപ്പോൾ നിമായി ചോദിച്ചു: ''പിതാജി, ഞാനിപ്പോൾ എന്തു ചെയ്യണം?'' ഭിക്ഷ എടുക്കണമെന്നു് പിതാവു പറഞ്ഞു.

ബ്രഹ്മചാരി ഗുരുഗൃഹത്തിൽ ഭിക്ഷ എടുത്തു ജീവിക്കണമെന്നാണു് വിധി. ഇന്നും അതിൻെറ സൂചകമായി ഒരു ദിവസം ഭിക്ഷ എടുക്കാറുണ്ടു്. നിമായിക്കു് ഭിക്ഷ എടുക്കുവാനുള്ള ഒരു സഞ്ചി കൊടുത്തു. നിമായിയുടെ ഹൃദയത്തിൽ ഈ സംസ്കാരംകൊണ്ടു് വലുതായ ഒരു മാററമുണ്ടായി. മുഖത്തു് അപൂർവ്വമായ ഒരു ബ്രഹ്മതേജസ്സു കളിയാടുവാൻ തുടങ്ങി. ഭിക്ഷയ്ക്കായി പുറപ്പെട്ടപ്പോൾ അവിടുന്നു സാക്ഷാൽ വാമനമൂർത്തിയെപ്പോലെ ശോഭിച്ചു. ആദ്യം മാതാവിൻെറ സമീപത്തിലും പിന്നെ മററുള്ളവരുടെ അടുത്തും ഭിക്ഷയ്ക്കായി പോയി. ആചാര്യൻെറ ഉപദേശമനുസരിച്ചു് ''ഭവതി, ഭിക്ഷാംദേഹി'' എന്നു പറഞ്ഞു ഭിക്ഷാപാത്രം കാണിച്ചു. സ്ത്രീകൾ അത്യന്തം സന്തോഷിച്ചു പല സാധനങ്ങളും ഭിക്ഷയായി കൊടുത്തു.

അപ്പോൾ ഒരു വൃദ്ധബ്രാഹ്മണൻ വടി കുത്തിക്കൊണ്ടു പെട്ടെന്നു് അവിടെ എത്തി നിമായിയെ വിളിച്ചു. നിമായി അടുത്തെത്തിയപ്പോൾ ഉടൻ ഒരു അടയ്ക്കു എടുത്തു ഭിക്ഷയായി കൊടുത്തു. നിമായി അതു് ഉടൻ ഭക്ഷിക്കുകയും ഭാവാവേശത്തിൽ ഗംഭീരനായി മാതാവിനോടു പറയുകയും ചെയ്തു: ''ഇന്നുമുതൽ ഏകാദശിദിവസം ഭക്ഷിക്ക

ത്തു്." മാതാവും ഭാവാവേശത്തിൽ "അങ്ങനെതന്നെ, ഹരിവാസരത്തിൽ മേലാൽ അന്നം കഴിക്കുകയില്ല" എന്നു പ്രതിജ്ഞ ചെയ്യുകയും ചെയ്തു.

ഇത്രയും പറഞ്ഞു നിമായി ബോധരഹിതനായി താഴെ വീണു. കുറച്ചു കഴിഞ്ഞു നിദ്രയിൽനിന്നു് ഉണന്നതുപോലെ എഴുന്നേററു. മിശ്രജി ചോദിച്ചു: "നിമായി, നീ എന്താണു് പറഞ്ഞിരുന്നതു് ?" ഇതിനെപ്പററി തനിക്കു് ഒന്നും അറിഞ്ഞുകൂടെന്നു നിമായി മറുപടി പറഞ്ഞു. ആളുകൾ പലതും പറയുവാൻ തുടങ്ങി. ചിലർ ഭൂതാവേശമായിരിക്കും എന്നും മററു ചിലർ ദിവ്യപുരുഷന്മാരുടെ ആവേശമാവാം എന്നും പറഞ്ഞു. ഭക്തന്മാർ ആകട്ടെ "സാക്ഷാൽ ശ്രീഹരിയുടെതന്നെ ആവേശമാവാനാണു് വഴി" എന്നു പറഞ്ഞു. യജ്ഞോപവീതസംസ്കാരം മുതൽ നിമായിയെ ഗൗരഹരി എന്നു വിളിച്ചുതുടങ്ങി.

പിന്നെ ക്രമത്തിൽ സമാവർത്തനസംസ്കാരവും നടത്തപ്പെട്ടു. പുത്തൻവസ്ത്രമുടുത്തു ഗൗരഹരി പുറത്തു വന്നു. പിതാവിനെയും മററു പൂജ്യന്മാരെയുമെല്ലാം വന്ദിച്ചു. സവ്വരും ആശീർവ്വദിച്ചു.

നിമായി ആദ്യം കുറച്ചു ദിവസം സുദർശനപണ്ഡിതൻ, വിഷ്ണുപണ്ഡിതൻ എന്നിവരുടെ സമീപത്തിൽ ചെന്നു പഠിച്ചു. പിന്നെ ഗംഗാദാസജിയുടെ സുപ്രസിദ്ധപാഠശാലയിലേയ്ക്കു പഠിക്കുവാൻ പോയിത്തുടങ്ങി. ഗംഗാദാസൻ വ്യാകരണത്തിൽ അദ്വിതീയപണ്ഡിതനായിരുന്നു. അദ്ദേഹത്തിൻെറ പേർ ദൂരദിക്കുകളിൽപ്പോലും പരന്നിരുന്നു. അദ്ദേഹത്തിൻെറ അടുത്തു ഗൗരാംഗനും വ്യാകരണം പഠിക്കുവാൻ തുടങ്ങി.

# അധ്യായം പതിനാറ്

## ജഗന്നാഥമിശ്രന്റെ ചരമം

പിതാവായ ജഗന്നാഥമിശ്രന്റെ ആശാലത അതിവേഗം വളൎന്നുവന്നു. അതു പൂക്കുവാൻ തുടങ്ങി. തന്റെ ആശാലത താമസിക്കാതെ ഫലിക്കുവാൻ തുടങ്ങുമെന്നു് അദ്ദേഹം ആശിച്ചിരുന്നു. തന്റെ പ്രിയപുത്രനെ നവവധുവിനോടുകൂടി കാണുവാൻ ഉടൻ സംഗതിവരുമെന്നു് അദ്ദേഹം കരുതി. എന്നാൽ ഈശ്വരസങ്കല്പം മററു വിധത്തിലായിരുന്നു. പുത്രന്റെ വിവാഹോത്സവത്തിൽ ഈ ശരീരത്തോടുകൂടി സംബന്ധിക്കുവാൻ മിശ്രജിക്കു ഭാഗ്യമുണ്ടായില്ല. നിമായിക്കു് ഇപ്പോൾ പതിനൊന്നു വയസ്സായിരിക്കുന്നു. കൃത്യസമയത്തു പഠിക്കുവാൻ പോവുകയും മടങ്ങിവന്നു ദിവസേന പിതാവിന്റെ പാദങ്ങളെ വന്ദിക്കുകയും ചെയ്തിരുന്നു. ഒരു ദിവസം പിതാവു ജ്വരബാധിതനായി കിടക്കുന്നതു കണ്ടു പരിഭ്രമിച്ചു് നിമായി അമ്മയോടു ചോദിച്ചു: ''അമ്മേ, അച്ഛന്നു് എന്താണു്?''

മാതാവു വ്യസനപൂർവ്വം പറഞ്ഞു: ''പിതാവിന്നു് ജ്വരം ബാധിച്ചിരിക്കുന്നു.''

നിമായി പിതാവിന്റെ സമീപം ചെന്നിരുന്നു. മൃദുലകോമളങ്ങളായ കൈകൾകൊണ്ടു് പിതാവിന്റെ നെററിയിൽ തലോടുവാൻ തുടങ്ങി. നിമായിയുടെ കരസ്പർശംകൊണ്ടു് പിതാവിന്നു് അല്പം ശാന്തി കിട്ടി. അദ്ദേഹം ക്ഷീണസ്വരത്തിൽ പറഞ്ഞു: ''കുറച്ചു വെള്ളം തരു.''

നിമായി വെള്ളം കൊടുത്തു. തന്റെ വസ്ത്രംകൊണ്ടു പിതാവിന്റെ മുഖം തുടച്ചു. ഇപ്പോൾ എങ്ങനെ ഇരിക്കുന്നു എന്നു ചോദിക്കുകയും ചെയ്തു.

ഒന്നു തിരിഞ്ഞു കിടന്നു് അദ്ദേഹം പറഞ്ഞു: "ഇപ്പോഠം കുറച്ചു സുഖമുണ്ടു്. ഭയപ്പെടുവാനൊന്നുമില്ല. ഇന്നു പഠിക്കുവാൻ പോയില്ലേ?"

നിമായി പറഞ്ഞു: "അവിടുത്തെ ദീനം ഭേദപ്പെടുന്നതുവരെ ഞാൻ പഠിക്കുവാൻ പോകുന്നില്ല."

മിശ്രജി നിശ്ശബ്ദനായി കിടന്നു. നിമായി വ്യസനഭാവത്തിൽ പിതൃസമീപത്തിൽത്തന്നെ ഇരുന്നു. ദിവസങ്ങറംകുറേ കഴിഞ്ഞു. ദീനം ഭേദപ്പെട്ടില്ല. വലിയ വൈദ്യന്മാരെ വിളിക്കത്തക്ക ധനസ്ഥിതിയും മിശ്രജിക്കു് ഉണ്ടായിരുന്നില്ല. അടുത്തുള്ള വൈദ്യനെ വിളിച്ചു ചികിത്സിപ്പിച്ചിരുന്നു. പക്ഷേ രോഗം മൂർച്ഛിക്കയാണുണ്ടായതു്.

മിശ്രജി ജീവിതത്തിൽ നിരാശനായിത്തീർന്നിരുന്നു. തന്റെ അന്ത്യസമയം ആസന്നമായെന്നു് അദ്ദേഹത്തിനു തോന്നി. അദ്ദേഹം ശചീദേവിയോടു ക്ഷീണസ്വരത്തിൽ പറഞ്ഞു: "എനിക്കു് ജീവിതാശ ഇല്ലാതായിരിക്കുന്നു. ഈ ശരീരംകൊണ്ടു് എന്റെ ആശാലത ഫലിച്ചു കാണുമെന്നു തോന്നുന്നില്ല. ശ്രീരഘുനാഥന്റെ ഇച്ഛ അപ്രകാരമാണെങ്കിൽ അങ്ങനെ ആവട്ടെ. എന്നിൽനിന്നു ഭവതിക്കു് ഒരു സുഖവും സിദ്ധിച്ചില്ല. രഘുനാഥന്റെ സങ്കല്പമായിരിക്കാം. ഇനി അധികനേരം ഞാൻ ജീവിക്കുകയില്ല. നിമായിയെ നല്ലവണ്ണം നോക്കണേ."

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും ശ്വാസങ്ങളുടെ ഉപദ്രവം കണ്ടുതുടങ്ങി. പിന്നെ ഒന്നും പറയുവാൻ കഴിഞ്ഞില്ല. ശ്വാസംവലി വർദ്ധിച്ചു. ശചീദേവി തേങ്ങിത്തേങ്ങി കരയുവാൻ തുടങ്ങി.

ഈ സ്ഥിതി കണ്ടു നിമായി പിതാവിനെ കട്ടിലിൽനിന്നു താഴെ ഇറക്കി ദർഭാസനത്തിൽ കിടത്തി. മിശ്രജി സാവകാശത്തിൽ പറഞ്ഞു: "എന്നെ ഗംഗാതീരത്തിലേക്കു കൊണ്ടുപോവൂ." ആജ്ഞയനുസരിച്ചു നിമായിയും

മാതാവുംകൂടി അദ്ദേഹത്തെ ഗംഗാതീരത്തിലേയ്ക്കു നയിച്ചു. പിതാവു് എന്നെന്നേയ്ക്കുമായി തങ്ങളെ വിട്ടുപോവാറായി എന്നറിഞ്ഞു കരഞ്ഞുകൊണ്ടു നിമായി ചോദിച്ചു: "പിതാജി, ഞങ്ങളെ ആരുടെ കൈയിലാണു് അവിടുന്നു് ഏല്പിക്കുന്നതു്?"

മിശ്രജി തന്റെ ബലഹീനങ്ങളായ കൈകൾ നിമായിയുടെ ശിരസ്സിൽ വെച്ചുകൊണ്ടു പറഞ്ഞു: "ഞാൻ നിങ്ങളെ ആ വിശ്വംഭരന്റെ തൃക്കൈകളിൽത്തന്നെ അർപ്പിച്ചു പോവുന്നു. ആ കൃപാമൂർത്തിതന്നെ നിങ്ങളെ രക്ഷിക്കും."

ഇത്രയും പറഞ്ഞു മിശ്രജി തന്റെ നശ്വരശരീരത്തെ പതിതപാവനിയായ ഗംഗയിൽ ഉപേക്ഷിച്ചു. നിമായിയും ശചീദേവിയും നിലവിളിക്കുവാൻ തുടങ്ങി. സംബന്ധികളും ബന്ധുക്കളും അവരെ ഒരുവിധമാശ്വസിപ്പിച്ചു. നിമായി ശേഷക്രിയകളെല്ലാം യഥാവിധി ചെയ്തു. പിതാവിന്റെ അന്ത്യത്തിൽ നിമായിക്കു വലിയ ദുഃഖമുണ്ടായി. ശചീദേവിക്കു ലോകം ശൂന്യമായി തോന്നി. ആസമയത്തിൽ ഭർത്താവു തങ്ങളെ വിട്ടു പോയതിൽ ദേവിക്കുണ്ടായ വ്യസനത്തിന്നു് ഒരതിർത്തിയുമുണ്ടായിരുന്നില്ല. അവസാനം നിമായിതന്നെ മാതാവിനെ ഒരുവിധമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: "അമ്മേ, മൃത്യു സർവ്വർക്കും എന്നെങ്കിലും ഒരു ദിവസം വരാതെ ഇരിക്കുകയില്ലല്ലോ. പിതാവോടുകൂടി ഒന്നിച്ചിരിക്കുവാനുള്ള ഭാഗ്യം നമുക്കു് ഇത്രയേയുള്ളു. എന്തു ചെയ്യാം? അപരിഹാര്യമായ ഇതിൽ അവിടുന്നു വ്യസനിക്കാതിരിക്കു. അവിടുന്നു വ്യസനിക്കുന്നതു കാണുമ്പോൾ എന്റെ ഹൃദയം പിളരുന്നു. അവിടുത്തെ സർവ്വഥാ സേവിക്കുവാൻ ഇവനുണ്ടല്ലോ."

പുത്രന്റെ സ്നേഹപൂർണ്ണമായ വാക്കുകൾ കേട്ടു ശചീദേവി ഒരുവിധമാശ്വസിച്ചു.

# അധ്യായം പതിനേഴ്

## പ്രേമവും ത്യാഗവും

ബുദ്ധിമാന്മാരായ കുട്ടികൾ അധ്യാപകന്മാരുടെ പ്രേമത്തിന്നു പാത്രീഭൂതരാകാറുണ്ട്. എന്നാൽ അവർ സരളസ്വഭാവന്മാരും എല്ലാവരുമായി ഒരുപോലെ പെരുമാറുവാൻ കഴിവുള്ളവരുമായാൽ സർവ്വരുടെയും പ്രേമപാത്രമായിത്തീരും. നിമായി അപ്രകാരമുള്ള ഒരു ബാലനായിരുന്നു. അദ്ദേഹം സർവ്വരെയും ചിരിപ്പിക്കുന്നതിലും ആകർഷിക്കുന്നതിലും അദ്വിതീയനായിരുന്നു.

ഗംഗാദാസജിയുടെ പാഠശാലയിൽ വളരെ വിദ്യാർത്ഥികൾ പഠിച്ചിരുന്നു. അതിൽ നിമായിയെക്കാൾ പ്രായമേറിയവർ ഇരുപത്തിഅഞ്ച് — ഇരുപത്തിആറു വയസ്സുള്ളവർകൂടി ഉണ്ടായിരുന്നു. എന്നാൽ നിമായിക്കു പതിമൂന്നു പതിന്നാലു വയസ്സേ ആയിരുന്നുള്ളു. സഹപാഠികളിൽ വലിയ ബുദ്ധിമാന്മാരുമുണ്ടായിരുന്നു. പ്രസിദ്ധകവിയായ മുരാരിഗുപ്തൻ, കമലാകാന്തൻ, ആചാര്യകൃഷ്ണാനന്ദൻ മുതലായവർ അവരിൽപ്പെടും. നിമായി സർവ്വരോടും വാദപ്രതിവാദങ്ങൾ നടത്തും. വിശേഷിച്ചും വൈഷ്ണവവിദ്യാർത്ഥികളെ കലശൽകൂട്ടുകയും ചെയ്യും.

മുരാരിഗുപ്തന്നു പ്രായമധികമായിരുന്നു. നിമായി അദ്ദേഹത്തെ വാദത്തിൽ പലപ്പോഴും പരാജിതനാക്കും. നിമായിയുടെ അനുപമമായ ബുദ്ധിശക്തി കണ്ടു മുരാരി ആശ്ചര്യപ്പെട്ടിരുന്നു. ഇടയ്ക്കു പരാജിതനായി വ്യസനിക്കുമ്പോൾ മുരാരിയെ നിമായി സ്നേഹപൂർവ്വം തലോടി ആശ്വസിപ്പിക്കും. മുരാരിക്കു നിമായിയുടെ നേരെ വലിയ സ്നേഹമായി. എന്തെന്നില്ലാത്ത ഒരാകർഷണവും തോന്നാതിരുന്നില്ല.

വിദ്യാർത്ഥികളും അധ്യാപകന്മാരുമെല്ലാം നിമായിയുടെ ബുദ്ധിശക്തിയെയും വാക്പാടവത്തെയും സ്നേഹത്തെയും മുക്തകണ്ഠം പ്രശംസിച്ചു. സന്ധ്യയ്ക്കു ഗംഗാതീരത്തിൽ പണ്ഡിതന്മാരും വിദ്യാർത്ഥികളുമെല്ലാം ശാസ്ത്രാർത്ഥവാദം നടത്തിവന്നു. അതിൽ നിമായിയാണ് പ്രധാനി. അന്ന് അച്ചടിയില്ലാത്തതിനാൽ ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളുമെല്ലാം ഹൃദിസ്ഥമാക്കേണ്ടിയിരുന്നു. അതിബുദ്ധിമാന്മാർക്ക് മാത്രമേ ഗുരു പറഞ്ഞതു മറക്കാതെ ചിന്തിക്കുവാൻ കഴിഞ്ഞിരുന്നുള്ളൂ. അവരാണ് മററു സഹപാഠികളെപ്പോലും പറഞ്ഞുകൊടുത്തു യഥാവിധി ചിന്തിപ്പിച്ചിരുന്നതു്. അതുകൊണ്ടു വിദ്യാർത്ഥികളെല്ലാം നിമായിയെ ഗുരുവിനെപ്പോലെത്തന്നെ മാനിച്ചുപോന്നു. നിമായി സ്വതസ്സിദ്ധമായ ബുദ്ധിശക്തികൊണ്ടും കഴിവുകൊണ്ടും എല്ലാ സഹപാഠികളെയും സ്നേഹബദ്ധരാക്കിത്തീർത്തു.

നിമായി വ്യാകരണത്തിൽ 'പഞ്ചീടികാ' എന്ന ഗ്രന്ഥത്തിന്ന് ഒരു വ്യാഖ്യാനമെഴുതി. അതു വിദ്യാർത്ഥികളുടെ ഇടയിൽ വലിയ പ്രചാരമുള്ളതായിത്തീർന്നു. വലിയ വലിയ പണ്ഡിതന്മാരും അതിനെ മുക്തകണ്ഠം പ്രശംസിച്ചു. അതുകാരണം നിമായിയുടെ കീർത്തി സർവ്വത്ര വ്യാപിച്ചു. അലങ്കാരത്തിലും അദ്ദേഹം അതിപ്രസിദ്ധനായിത്തീർന്നു. നവദ്വീപത്തിൽ ന്യായശാസ്ത്രത്തിന്നു പ്രത്യേകം സ്ഥാനമുണ്ടായിരുന്നു. വാസുദേവസാർവ്വഭൌമന്റെ വിദ്യാലയമാണ് ന്യായത്തിൽ ഏററവും ശ്രേഷ്ഠമായി കരുതപ്പെട്ടിരുന്നതു്. ജഗദീശൻ, ഭവാനന്ദൻ, ദീധിതികാരൻ മുതലായ മഹാപണ്ഡിതന്മാരെല്ലാം ഈ വിദ്യാലയത്തിൽ പഠിച്ചവരാണ്. നിമായിയും അതിൽ ചേർന്നു പഠിക്കുവാൻ തുടങ്ങി. നിമായിയുടെ ലോകോത്തര ബുദ്ധിശക്തിയും വാക്ചാതുര്യവും സരളസ്വഭാവവും കാരണം വിദ്യാർത്ഥികളെല്ലാം അദ്ദേഹത്തെ സ്നേഹിക്കുവാൻ തുടങ്ങി. നിമായി അസാമാന്യബുദ്ധിസമ്പന്നനും ചതുരനു

മുണ്ടെന്നു് ആചാര്യനും ഗ്രഹിക്കുവാൻ തുടങ്ങി. അന്നു് അവിടെ പഠിക്കുന്ന വിദ്യാർത്ഥികളിൽ ദീധിതികാരനാണു് ഏററവും ബുദ്ധിമാനായി കരുതപ്പെട്ടിരുന്നതു്. തന്റെ ബുദ്ധിശക്തിയിലും കഴിവിലും അദ്ദേഹത്തിനു പരിപൂർണ്ണവിശ്വാസമുണ്ടു്. ഭാരതത്തിലെ ഏററവും ശ്രേഷ്ഠനായ ന്യായശാസ്ത്രകാരൻ താനായിത്തീരണമെന്നു് അദ്ദേഹമാശിച്ചു. അദ്ദേഹവും നിമായിയും വലിയ മൈത്രിയിലാണു്. നിമായി അദ്ദേഹത്തിന്റെ വാസസ്ഥലത്തു ചെന്നു ശാസ്ത്രീയസംഭാഷണങ്ങളിൽ പലപ്പോഴും ഏർപ്പെടും. നിമായി ന്യായശാസ്ത്രത്തിലും അദ്വിതീയ പണ്ഡിതനായിത്തീരുമെന്നു് അദ്ദേഹം ക്ഷണത്തിൽ ഗ്രഹിച്ചു; അത്രതന്നെയല്ല, നിമായി തന്നെ പരാജിതനാക്കുമോ എന്നുപോലും ഭയപ്പെട്ടു. തന്റെ ബുദ്ധിശക്തിയിൽ പൂർണ്ണവിശ്വാസമുള്ളതിനാൽ അദ്ദേഹം ഒരുവിധം തന്റെ മനസ്സിനെ ആശ്വസിപ്പിച്ചു.

രഘുനാഥനെന്നായിരുന്നു ദീധിതികാരന്റെ പേർ. ഒരു ദിവസം ഗുരുനാഥൻ വളരെ വിഷമമുള്ള ഒരു ചോദ്യം അദ്ദേഹത്തോടു ചോദിച്ചു. ആദ്യം രഘുനാഥനു ശരിക്കുള്ള സമാധാനം തോന്നിയില്ല. അദ്ദേഹം അതിനെപ്പററി തന്നെ ചിന്തിച്ചുകൊണ്ടിരുന്നു. ഭക്ഷണംപോലും കഴിക്കാതെ ഉച്ചതിരിയുന്നതുവരെ അതേ ചിന്തയിൽത്തന്നെ കഴിച്ചുകൂട്ടി. അപ്പോഴേയ്ക്കും ഒരുവിധം സമാധാനം കണ്ടുകിട്ടി. ഉടൻ ഗുരുസമീപം ചെന്നു അതു് അറിയിച്ചു. ഗുരു ഏററവും പ്രസന്നനായി. പിന്നെ വാസസ്ഥലത്തു വന്നു ഭക്ഷണം പാകംചെയ്യുവാൻ തുടങ്ങി. പാഠശാലയിൽ രഘുനാഥനെ കാണാത്തതിനാൽ നിമായി അദ്ദേഹത്തെ അന്വേഷിച്ചുകൊണ്ടു് അപ്പോഴേ അവിടെ വന്നു. രഘുനാഥൻ ഭക്ഷണം പാകംചെയ്യുന്നതു കണ്ടു ചോദിച്ചു: "ഇന്നു് എന്താണു് അസമയത്തൊരു വെപ്പുപണി?"

രഘുനാഥൻ കാരണമെല്ലാം പറഞ്ഞു കേൾപ്പിച്ചു. നിമായി പറഞ്ഞു: "അത്ര വിഷമമുള്ള ചോദ്യം ഞാനും ഒന്നും കേട്ടുകൊള്ളട്ടെ."

രഘുനാഥൻ അതു പറഞ്ഞു കേൾപ്പിച്ചു. കുറഞ്ഞൊന്നാലോചിച്ചു നിമായി ചിരിച്ചുകൊണ്ടു പറഞ്ഞു: "ഇതാണോ ഇത്ര വലിയ ചോദ്യം? ഇതിന്നു സമാധാനം കാണ്മവാൻ ഇത്ര വളരെ സമയം വേണ്ടിവന്നുവോ?"

രഘുനാഥൻ ആവേശപൂർവ്വം പറഞ്ഞു: "എന്നാൽ താങ്കൾ ഇതിന്നുള്ള ഉത്തരമൊന്നു പറയൂ, കേൾക്കട്ടെ."

ഉടൻ നിമായി അതു സരളമായ രീതിയിൽ വളരെ ഭംഗിയിൽ പറഞ്ഞു കേൾപ്പിച്ചു. രഘുനാഥന്റെ ആശ്ചര്യത്തിന്നു് അതിരില്ലാതായി. അത്രതന്നെയല്ല. താൻ വളരെ ദിവസമായി കെട്ടിയുണ്ടാക്കിയ മനോരാജ്യക്കോട്ടകളെല്ലാം നിലംപതിച്ചതായി അദ്ദേഹത്തിന്നു തോന്നി. രഘുനാഥന്റെ മുഖഭാവത്തിൽനിന്നു് ഇതെല്ലാം ഗ്രഹിച്ചു നിമായി. "ഇപ്പോൾ ഭക്ഷണം കഴിക്കൂ, പിന്നെ കാണാം" എന്നു പറഞ്ഞു് അവിടെനിന്നു പോയി. രഘുനാഥൻ ഒരുവിധം ഭക്ഷണം കഴിച്ചു പാഠശാലയിലേയ്ക്കുതന്നെ പോയി.

ഇപ്പോൾ നിമായിക്കു സുമാർ പതിനാറു വയസ്സായിരിക്കുന്നു. അദ്ദേഹത്തിന്റെ നീണ്ടു ചുരുണ്ട നീലകുന്തളങ്ങൾ, തേജസ്സുററ മുഖം, അരോഗദൃഢമായ ശരീരം, നീണ്ട സുന്ദരനേത്രങ്ങൾ, മധുരഭാഷണം, മനോഹരമന്ദഹാസം ഇവയോരോന്നും സർവ്വരെയും ബലാൽ ആകർഷിച്ചിരുന്നു. നിമായി തങ്ങളെയാണു് ഏററവുമധികം സ്നേഹിക്കുന്നതെന്നു സർവ്വർക്കും തോന്നിയിരുന്നു. നിമായിക്കു് ആരിലും വിദ്വേഷമുണ്ടായിരുന്നില്ല. സർവ്വരെയും ഒരുപോലെ സ്നേഹിച്ചുവന്നു. അതുകൊണ്ടു് സർവ്വരും അദ്ദേഹത്തെ സ്വന്തമെന്നു കരുതി.

ന്യായപാഠം കഴിഞ്ഞപ്പോരം നിമായി ന്യായശാസ്ത്ര ത്തെസ്സംബന്ധിച്ചം ഒരു ഗ്രന്ഥമെഴുതി. രഘുനാഥനും തൻെറ ജഗൽപ്രസിദ്ധമായ ദീധിതിഗ്രന്ഥം എഴുതിവരു കയായിരുന്നു. നിമായിയുടെ ഗ്രന്ഥത്തെപ്പററി അറിഞ്ഞ പ്പോരം അതു കണ്ടാൽക്കൊള്ളാമെന്നുള്ള തൻെറ ആഗ്രഹം നിമായിയെ അറിയിക്കകയും ചെയ്തു. നിമായി ചിരിച്ച കൊണ്ടു പറഞ്ഞു: ''ന്യായത്തെപ്പോലുള്ള കഠിനവിഷയ ങ്ങളിൽ ഞാനെന്തു് എഴുതും ? അതെല്ലാം അങ്ങയെപ്പോ ലെയുള്ള പണ്ഡിതന്മാരുടെ പ്രവൃത്തിയല്ലേ ? ഞാൻ വി നോദാത്ഥം കേവലം ചിലതു കുറിച്ച എന്നുമാത്രം''

രഘുനാഥൻ ആഗ്രഹപൂവ്വം പറഞ്ഞു: ''എന്തെങ്കിലു മാവട്ടെ. വിരോധമില്ലെങ്കിൽ ഒന്നു കാണിച്ചുതരിക.'' നിമായി വിനയപൂർവ്വം പറഞ്ഞു: ''അങ്ങയെപ്പോലുള്ള വർ കാണുവാനാഗ്രഹിക്കുന്നതുതന്നെ എൻെറ ഭാഗ്യമാ കുന്നു. നാളെ തീച്ചയായും കാണിച്ചുതരാം.''

പിറെറദിവസം പാഠശാലയിൽനിന്നു മടങ്ങുമ്പോരം ബോട്ടിൽ ഇരുന്നുകൊണ്ടു നിമായി തൻെറ ഗ്രന്ഥം വായി ച്ചകേരംപ്പിക്കുവാൻ തുടങ്ങി. കേരംക്കുംതോറും രഘുനാ ഥൻെറ കണ്ണുകളിൽനിന്നു സങ്കടാശ്രുക്കരം പ്രവഹിക്കു വാൻ തുടങ്ങി. വായനയിൽ തന്മയീഭവിച്ചിരുന്നതി നാൽ നിമായി ആദ്യം ഇതു് അറിഞ്ഞില്ല. ഒരിക്കൽ രഘുനാഥൻെറ നേരേ നോക്കിയപ്പോരം അതു കണ്ടു് ആശ്ചര്യചകിതനായി ചോദിച്ചു: ''സഹോദരാ, എന്തി നാണു് നിലവിളിക്കുന്നതു് ?''

രഘുനാഥൻ കണ്ണീർ തുടച്ചുകൊണ്ടു പറഞ്ഞു: ''ഞാൻ സ്വഹൃദയം മറച്ചുവെച്ചു മറെറാരപരാധംകൂടി ചെയ്യുവാനാ ഗ്രഹിക്കുന്നില്ല. എൻെറ ഗ്രന്ഥം സവ്വശ്രേഷ്ഠമാവണമെ ന്നായിരുന്നു എൻെറ ആഗ്രഹം. അങ്ങയുടെ ഈ ഗ്രന്ഥം കേട്ടതോടുകൂടി എൻെറ ആകാശക്കോട്ടകളെല്ലാം നിലം

പതിച്ചിരിക്കുന്നു. ഇതിന്റെ മുമ്പിൽ എന്റെ ഗ്രന്ഥം, സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങുപോലെ, നിഷ്പ്രഭമായി ത്തീന്നിരിക്കുന്നു. ഈ സങ്കടം സഹിക്കുവാൻ കഴിയാതെ വന്നതിനാലാണു് ഞാൻ പൊട്ടിക്കരഞ്ഞതു്.''

നിമായി ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇത്ര നിസ്സാര കാര്യത്തിന്നു കരയുകയോ ? ഞാനങ്ങയ്ക്കുവേണ്ടി പ്രാണനെപ്പോലുമുപേക്ഷിക്കുവാൻ സന്നദ്ധനാണു്. അപ്പോറം ഈ ഗ്രന്ഥത്തിന്റെ കാര്യം വിശിഷ്യ പറയണമോ. ''

ഇത്രയും പറഞ്ഞു നിമായി തന്റെ ശ്രേഷ്ഠമായ ആ ഗ്രന്ഥം ഗംഗയിലേയ്ക്കു് എറിഞ്ഞുകളഞ്ഞു. അതിന്റെ ഏടുകറം ഗംഗാപ്രവാഹത്തിൽ ആ മഹാത്മാവിന്റെ ത്യാഗത്തിന്റെയും പ്രേമത്തിന്റെയും ഗാനങ്ങറം പാടുന്നുവോ എന്നു തോന്നുംവണ്ണം നൃത്തംവെച്ചുകൊണ്ടിരുന്നു.

രഘുനാഥൻ നിമായിയെ പ്രേമപൂർവ്വം ഗാഢഗാഢമാലിംഗനം ചെയ്തു. ഗദ്ഗദകണ്ഠനായി പറഞ്ഞു: ''സഹോദര, അങ്ങയെപ്പോലെയുള്ള മഹാത്മാക്കറംക്കു മാത്രമേ ഇത്രയും മഹത്തായ ത്യാഗം ചെയ്യുവാൻ കഴിയുകയുള്ളു. ഞങ്ങറം വെറും ലോകപ്രശംസയാഗ്രഹിക്കുന്നവരാണു്, കീടതുല്യരാണു്. അവിടുത്തെ ത്യാഗത്തിന്റെയും പ്രേമത്തിന്റെയും മഹിമ ലോകത്തിൽ ആചന്ദ്രതാരം ഗാനം ചെയ്യപ്പെടും''

ഇപ്രകാരം പറഞ്ഞു് അവർ താന്താങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു പോയി. അന്നു മുതൽ നിമായി തന്റെ തക്ക്പാഠവും പാഠശാലയിലേയ്ക്കുള്ള യാത്രയുമവസാനിപ്പിച്ചു. ഗൃഹത്തിൽത്തന്നെ ജ്യേഷ്ഠന്റെയും പിതാവിന്റെയും അനേകം ശ്രേഷ്ഠഗ്രന്ഥങ്ങറം ഉണ്ടായിരുന്നു. അവ സശ്രദ്ധം പഠിക്കുന്നതിൽത്തന്നെ ഗൗരാംഗൻ ആമഗ്നനായി.

# അധ്യായം പതിനെട്ട്

## വിവാഹം

വടവൃക്ഷത്തിന്റെ ബീജത്തിൽ ഒരു മഹാവൃക്ഷം അവ്യക്തരൂപത്തിൽ ഒളിഞ്ഞിരിക്കുന്നു. ബീജത്തിന്റെ അദ്ഭുതശക്തിയറിയാത്ത സാമാന്യലോകം അതിനെയും സാമാന്യബീജംപോലെമാത്രമെ ഗണിക്കുന്നുള്ളു. ക്ഷുദ്രങ്ങളായ ചെടികൾ ആറുമാസംകൊണ്ടു നശിച്ചുപോകുന്നു. വടവൃക്ഷമാകട്ടെ, ഉത്തരോത്തരം വദ്ധിച്ച് ഒരു മഹാവൃക്ഷമായിത്തീരുന്നു. അതിന്റെ ശീതളച്ഛായയിൽ ഇരുന്നുകൊണ്ട് അനേകായിരം പ്രാണികൾ ആനന്ദിക്കുന്നു.

നിമായി ബാല്യം മുതല്ക്കുതന്നെ അതിബുദ്ധിമാനായി കാണപ്പെട്ടിരുന്നു. എങ്കിലും സാമാന്യജനങ്ങൾ അദ്ദേഹത്തെ മററുള്ള ബുദ്ധിമാന്മാരെപ്പോലെ നല്ലൊരദ്ധ്യാപകനായിത്തീരുമെന്നുമാത്രമേ ആദ്യം കരുതിയിരുന്നുള്ളു. ശാസ്ത്രജ്ഞന്മാരായ വലിയ പണ്ഡിതന്മാരും അജ്ഞരെപ്പോലെതന്നെ സംസാരബദ്ധരാണല്ലോ. വലിയ പണ്ഡിതന്മാരായിത്തീരുമ്പോൾ അവരുടെ ഭോഗസാമഗ്രികൾ അധികം വിലപിടിച്ചതായിത്തീരുമെന്നുമാത്രമേ വ്യത്യാസമുള്ളു. സ്വർണ്ണച്ചങ്ങലയും ഇരിമ്പുചങ്ങലയും രണ്ടും ബന്ധിക്കുന്ന കാര്യത്തിൽ തുല്യങ്ങളാണല്ലോ. സാധാരണപണ്ഡിതന്മാരെപ്പോലെ നിമായിയും വലിയൊരു ഭോഗിയായിത്തീരുമെന്നേ അവരും കരുതിയിരുന്നുള്ളു. അല്ലാതെ, അവിടുന്ന് ഒരു മഹാപുരുഷനായിത്തീരുമെന്നും അവിടത്തെ ആശ്രയിച്ച് ലക്ഷക്കണക്കിൽ ജനങ്ങൾ മഹാത്യാഗികളായിത്തീരുമെന്നും അവർ തീരെ കരുതിയിരുന്നില്ല. ഇതിൽ അദ്ഭുതമൊന്നുമില്ല. സാധാരണക്കാർക്ക് ഇതിലധികം എന്തറിയുവാൻ കഴിയും?

ഇപ്പോഠം നിമായിക്ക് പതിനാറു വയസ്സായിരിക്കുന്നു. വ്യാകരണത്തിലും ന്യായശാസ്ത്രത്തിലും അലംകാരത്തിലും നിമായി മഹാപണ്ഡിതനായിക്കഴിഞ്ഞിരിക്കുന്നു. ഇപ്പോഠം പഠിപ്പു നിൎത്തേണ്ടതായിവന്നു. ഗൃഹത്തിൽ വൃദ്ധയായ മാതാവുമാത്രമേയുള്ളു. ജീവിക്കുവാൻ മാൎഗ്ഗമൊന്നുമില്ല. പിതാവു് ധനം സമ്പാദിച്ചുവെച്ചിരുന്നില്ല. ജീവിക്കുവാൻ സ്വയം യത്നിച്ചു സമ്പാദിക്കേണ്ടതായിവന്നു. നിമായിയുടെ ബുദ്ധിശക്തിയും പഠിപ്പിക്കുവാനുള്ള കഴിവും വാക്ചാതുൎയ്യവുമെല്ലാം നവദ്വീപിൽ സുപ്രസിദ്ധമായിക്കഴിഞ്ഞിരുന്നു. നവദ്വീപിൽ മുകുന്ദസഞ്ജയൻ എന്ന ഒരു ക്ഷേത്രധനികൻ ഉണ്ടായിരുന്നു. അദ്ദേഹം തന്റെ പുത്രനായ പുരുഷോത്തമസഞ്ജയനെ പഠിപ്പിക്കുവാനായി നിമായിയോടു് അഭ്യൎത്ഥിച്ചു. അതനുസരിച്ചു് നിമായി അദ്ദേഹത്തിന്റെ ചണ്ഡീമണ്ഡപത്തിൽത്തന്നെ ഒരു പാഠശാല തുറന്നു. ഈ വാൎത്തയറിഞ്ഞു് വിദ്യാൎത്ഥികഠം നാലു ഭാഗത്തുനിന്നും വന്നുകൂടി. നിമായി അവരെ പഠിപ്പിക്കുവാനും തുടങ്ങി. കുറച്ചു ദിവസംകൊണ്ടു് വിദ്യാൎത്ഥികളുടെ സംഖ്യ വൎദ്ധിച്ചു. നിമായി ശിഷ്യരുടെ അടുത്തു് ഗുരുവിന്റെ ഗാംഭീൎയ്യഭാവമല്ല പ്രകടിപ്പിച്ചിരുന്നതു്. പ്രിയപ്പെട്ട ഒരു സ്നേഹിതന്റെ ഭാവത്തിലായിരുന്നു അദ്ദേഹത്തിന്റെ പെരുമാററം. അതുകൊണ്ടു് എല്ലാ വിദ്യാൎത്ഥികളും അദ്ദേഹത്തെ അത്യധികം സ്നേഹിച്ചു. കുറച്ചു ദിവസംകൊണ്ടു് നിമായിയുടെ പാഠശാല അതിപ്രസിദ്ധമായിത്തീൎന്നു.

ഒരു ദിവസം നിമായി പാഠശാലയിൽനിന്നു് ഗൃഹത്തിലേയ്ക്കു മടങ്ങിവരുകയായിരുന്നു. വഴിക്കുവെച്ചു് വല്ലഭാചാൎയ്യജിയുടെ പുത്രി ലക്ഷ്മീദേവിയെ കാണുവാനിടയായി. ഇതിന്നു മുമ്പും പലതവണ ഈ ബാലികയെ കണ്ടിട്ടുണ്ടു്. എന്നാൽ ഇപ്പോഴത്തെ ദൎശനത്തിൽ ഒരു വിശേഷമുണ്ടായി. അന്യോന്യം അസാധാരണമായ ഒരാകൎഷണം രണ്ടുപേൎക്കും അനുഭവപ്പെട്ടു. രണ്ടാളും അന്യോന്യം പ്രേമ

പൂർവ്വം നോക്കി. ലക്ഷ്മീദേവി നിമായിയുടെ പാദപത്മങ്ങളിൽ മാനസികപ്രണാമം ചെയ്തു ഗംഗയിലേയ്ക്കു പോയി. നിമായി ഗൃഹത്തിലേയ്ക്കും പോന്നു.

വേിതവ്യത്യസ്തുള്ള ഭാരം സർവ്വത്ര തുറന്നുതന്നെ കിടക്കും. അന്നുതന്നെ ബൽവാരിഘടക് എന്ന മിശ്രജിയുടെ സ്നേഹിതനായ ഒരു ബ്രാഹ്മണൻ ശചീദേവിയുടെ സമീപത്തിൽ വന്നു പറഞ്ഞു: "നിമായിക്കു് ഇപ്പോൾ പ്രായമായല്ലോ. ഇനി താമസിയാതെ വിവാഹത്തിനുള്ള ആലോചന തുടങ്ങണം. വല്ലഭാചാര്യജിക്കു് ഒരു പുത്രിയുണ്ടു്. അവൾ സുശീലയും ബുദ്ധിമതിയും സുന്ദരിയുമാണു്; നമ്മുടെ നിമായിക്കു് സർവ്വഥാ അനുരൂപയാണു്. നിങ്ങൾക്കു സമ്മതമാണെങ്കിൽ ഞാൻ ആചാര്യജിയോടു് ഇതിനെപ്പററി സംസാരിക്കാം."

മാതാവും പുത്രന്റെ വിവാഹത്തെപ്പററി ചിന്തിക്കുവാൻ തുടങ്ങിയിരുന്നു. പക്ഷേ നിമായിയുടെ അഭിപ്രായമറിയാതെ ഒന്നും ഉറപ്പിച്ചു പറയുവാൻ അവർ ആഗ്രഹിച്ചില്ല. ദേവി പറഞ്ഞു: "കുറച്ചു കഴിയട്ടെ, അതല്ലേ നല്ലതു്?"

നിർദ്ധനനായ വല്ലഭാചാര്യജിയുടെ പുത്രിയോടുകൂടിയുള്ള ഈ വിവാഹം മാതാവു് ഇഷ്ടപ്പെടുന്നില്ല എന്നാണു് ഇതു കേട്ടു് ആ ബ്രാഹ്മണൻ ഗ്രഹിച്ചതു്. അദ്ദേഹം മടങ്ങിപ്പോയി. വഴിക്കുവെച്ചു് യാദൃച്ഛികമായി നിമായിയെ കാണുവാനിടയായി. നിമായി ചിരിച്ചുകൊണ്ടു ചോദിച്ചു: "മഹാശയ, ഇപ്പോൾ എവിടെനിന്നു വരുന്നു?"

കുറഞ്ഞൊരു അസന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: "വല്ലഭാചാര്യജിയുടെ പുത്രിയോടുകൂടി അങ്ങയുടെ വിവാഹം ആലോചിക്കുവാനായി ശചീദേവിയുടെ സമീപത്തിലേയ്ക്കു പോയിരുന്നു. അവർ അതു് ഇഷ്ടപ്പെടുന്നില്ല. അങ്ങയുടെ അഭിപ്രായമെന്താണു്?"

നിമായി ഒന്നു ചിരിച്ചു; അല്ലാതെ ഒന്നും മറുപടി പറഞ്ഞില്ല. ഗൃഹത്തിൽ എത്തി മാതാവിനോടു ചോദിച്ചു: ''ഘടക്മഹാശയൻ ഉദാസീനഭാവത്തിൽ പോകുന്നതു കണ്ടു. വല്ലഭാചാര്യജിയുടെ ബന്ധം അവിടേയ്ക്ക് എന്തു കൊണ്ട് ഇഷ്ടപ്പെട്ടില്ല ?

നിമായിക്ക് ഈ ബന്ധം ഇഷ്ടമാണെന്ന് മാതാവു ഗ്രഹിച്ചു. പിറേറ ദിവസംതന്നെ ഘടക്മഹാശയനെ വിളിച്ചുവരുത്തി പറഞ്ഞു: ''ഇന്നലെ പറഞ്ഞ ബന്ധം എനിക്ക് ഇഷ്ടമാണ്. അങ്ങുതന്നെ ആചാര്യജിയുടെ അടുത്തു ചെന്ന് എല്ലാം പറഞ്ഞു ശരിപ്പെടുത്തണം. ഇവിടെ അതിന്നു മററാരാണ് ഉള്ളതു് ? സ്വന്തം കുട്ടിയെപ്പോലെ നിമായിയെ കരുതി എല്ലാം ശരിപ്പെടുത്തിയാലും.''

ഘടക് വല്ലഭാചാര്യജിയെ ഈ വിവരമെല്ലാം അറിയിച്ചു. ആചാര്യജിയുടെ ആനന്ദത്തിന്ന് അതിരില്ലാതായി. ഇത്രയും സുപ്രസിദ്ധനും സുന്ദരകളേബരനുമായ നിമായിയെ ജാമാതാവായി സിദ്ധിക്കുന്നതു് മഹാഭാഗ്യമായി അദ്ദേഹം കരുതി. അദ്ദേഹം പരമസന്തുഷ്ടനായി ഘടക്കിനോടു പറഞ്ഞു: ''ഇതു ഞങ്ങളുടെയെല്ലാം പൂർവ്വ പുണ്യമാണ്. അല്ലെങ്കിൽ ഇത്രയും പണ്ഡിതനും ജനങ്ങൾക്കെല്ലാം ഒരുപോലെ പ്രിയപ്പെട്ടവനുമായ നിമായിയെ എനിക്ക് എങ്ങനെ ജാമാതാവായി സിദ്ധിക്കും ? എന്നാൽ എൻെറ പരിതഃസ്ഥിതി താങ്കൾക്ക് അറിയാമല്ലൊ. സ്ത്രീധനം തരുവാൻ എൻെറ വശം ഒന്നുമില്ല. അഞ്ചു കടുക്ക സ്ത്രീധനമായി ഞാൻ ശ്രദ്ധാപൂർവ്വം സമപ്പിക്കും. അതു സമ്മതമാണെങ്കിൽ എപ്പോഴും വേണമെങ്കിലും ഈ കമ്മം നടത്തുവാൻ ഞാൻ സന്നദ്ധനാണ്.''

ഘടക് അദ്ദേഹത്തോടു പറഞ്ഞു: ''ഇതിനെപ്പററി താങ്കൾ വിചാരപ്പെടേണ്ടാ, ശചീദേവി സംസ്കാരസമ്പ

ന്നയാണു്. പണത്തിൽ കൊതിയുള്ളവളല്ല. സുശീല യായ വധുവിനെയാണു് അവർ ആഗ്രഹിക്കുന്നതു്."

ഘടകൻ ശചീദേവിയെ സംഗതികളെല്ലാം അറിയിച്ചു. രണ്ടു ഭാഗത്തും വിവാഹത്തിന്നുള്ള ഒരുക്കങ്ങൾ തുടങ്ങി. നിശ്ചിതദിവസം നിമായി ബന്ധുക്കളോടും ശിഷ്യഗണ ങ്ങളോടുംകൂടി ആചാര്യഗൃഹം പ്രാപിച്ചു. വിധിപ്രകാരം ലക്ഷ്മീദേവിയെ പാണിഗ്രഹണം ചെയ്തു. ഹോമവും സപ്തപദിയുമെല്ലാം വിധിപ്രകാരം നടന്നു. വിവാഹ കർമ്മം മംഗളമായി നടന്നു.

പിറേറ ദിവസം നിമായി പത്നീസമേതനായി ഗൃഹ ത്തിലേയ്ക്കു മടങ്ങി. മാതാവു് മററു സ്ത്രീകളോടുകൂടി വധു വിനെ സ്നേഹപൂർവ്വം സ്വീകരിച്ചു. യോഗ്യയായ വധുവി നോടുകൂടി പുത്രനെ കണ്ടു് മാതാവു് ആനന്ദഭരിതയായി.

## അദ്ധ്യായം പത്തൊമ്പതു്

കല്ക്കണ്ടം എവിടെ കടിച്ചാലും മധുരിക്കും; ആകൃതി എന്തായാലും ലഡ്ഡുവിന്റെ സ്വാദിന്നു മാററമില്ല. അതു പോലെതന്നെ പ്രേമം ശുദ്ധമാണെങ്കിൽ അനിർവ്വചനീയ മായ സുഖത്തെ നിശ്ചയമായും പ്രദാനം ചെയ്യും. പ്രേമ പൂർവ്വമാണെങ്കിൽ ആലിംഗനം ചെയ്താലും ഭർത്സനം ചെ യ്താലും ഒരേവിധമാനന്ദംതന്നെ സിദ്ധിക്കും.

ഇപ്പോഴം നിമായി വെറും വിദ്യാർത്ഥിയല്ല, സുപ്രസി ദ്ധപണ്ഡിതനായിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ അദ്ദേഹം സാധാരണപണ്ഡിതന്മാരെപ്പോലെ ഗാംഭീര്യം തീരെ പ്രക ടിപ്പിച്ചിരുന്നില്ല. സർവ്വരോടും സമഭാവത്തിൽ വർത്തി ച്ചിരുന്നു. ലോകം സാധാരണ ഭ്രമിക്കുന്ന മാനപ്രതിഷ്ഠാ ദികളിൽ അദ്ദേഹത്തിന്നു തീരെ ഭ്രമമുണ്ടായിരുന്നില്ല.

പാഠശാലയിൽ വിദ്യാർത്ഥികളെ നല്ലവണ്ണം പഠിപ്പിച്ചിരുന്നു. എന്നാൽ ഇടയ്ക്കിടെ അവരെ ചിരിപ്പിക്കത്തക്കവണ്ണം നേരംപോക്കുകൾ പറയുകയും ചെയ്തിരുന്നു. പഠിപ്പു കഴിഞ്ഞാൽ പിന്നെ വിദ്യാർത്ഥികളെ സ്നേഹിതന്മാരെപ്പോലെ കരുതിയിരുന്നു. അവരോടുകൂടി ഗംഗാതീരത്തു ചെന്നു് ഇടയ്ക്കു വാദകോലാഹലം നടത്തുകയും ഇടയ്ക്കു കളിക്കുകയും മററു ചിലപ്പോൾ ജലക്രീഡ ചെയ്യുകയും പതിവായിരുന്നു. ഈഷ്യാലുക്കളായ ചിലർ ഇതിനെപ്പററി ആക്ഷേപിച്ചിരുന്നു. എന്നാൽ നിമായി അതു തീരെ വകവെച്ചില്ല.

ആ കാലത്തു് അദ്വൈതാചാര്യരുടെ പാഠശാലയിൽ മുകന്ദദത്തൻ എന്ന ഒരു ബ്രഹ്മചാരി പഠിച്ചിരുന്നു. അദ്ദേഹം പരമവൈഷ്ണവനായിരുന്നു. അദ്ദേഹത്തിൻെറ കണ്ഠം സുമധുരമായിരുന്നു. അദ്ദേഹം ആചാര്യരുടെ സഭയിൽ ഭഗവത്പരങ്ങളായ പുണ്യകീർത്തനങ്ങൾ സുമധുരമായി പാടിക്കൊണ്ടിരുന്നു. നിമായിക്കു് അദ്ദേഹത്തെ വളരെ സ്നേഹമാണു്. എന്നാൽ ഇടയ്ക്കിടെ പുറമേയ്ക്കു കലശൽകൂട്ടുകയും ചെയ്തിരുന്നു. അദ്ദേഹത്തെ കണ്ടാലുടൻ ന്യായശാസ്ത്രത്തെസ്സംബന്ധിച്ച ചില ചോദ്യങ്ങൾ ചോദിച്ചിരുന്നു. അപ്പോൾ അദ്ദേഹം തൊഴുതുകൊണ്ടു പറയും: ''ക്ഷമിക്കണം. എനിക്കു് ന്യായശാസ്ത്രമൊന്നുമറിഞ്ഞുകൂടാ. ഞാൻ വൈഷ്ണവശാസ്ത്രം അധ്യയനംചെയ്യുന്നു.''

ഇതു കേട്ടാലുടൻ നിമായി പറയും: ''നല്ലതു്, എന്നാൽ വൈഷ്ണവൻെറ ലക്ഷണം എന്തെന്നു പറയൂ.''

അപ്പോൾ മുകന്ദദത്തൻ വിനീതനായി പറയും: ''സഹോദര, ഞാൻ തോററു, സമ്മതിക്കാം. അങ്ങയോടു വാദിക്കുവാൻ എനിക്കു സാമർത്ഥ്യമെവിടെ? സമയമെവിടെ?'' ഇത്രയും പറഞ്ഞു് ഒരുവിധം അവിടെനിന്നു് ഓടി രക്ഷപ്രാപിച്ചിരുന്നു.

ഒരു ദിവസം നിമായിയെ വഴിക്കു ദൂരത്തുനിന്നു കണ്ട മുകുന്ദദത്തൻ മറെറാരു വഴിക്കു പോകുവാൻ തുടങ്ങി. അതു കണ്ടു് നിമായി ഉറക്കെ വിളിച്ചു പറഞ്ഞു: "സ്നേഹിത, ആ വൈഷ്ണവന്മാരെ കാണുവാൻപോലും വയ്യെന്നുവെച്ചു് ഓടുകയാണോ? എത്ര ദിവസം ഇങ്ങനെ ഓടുമെന്നു് ഒന്നു കാണാമല്ലോ. ഒരു ദിവസം ഞാനും വൈഷ്ണവനായിത്തീരും. അപ്പോഠം താങ്കഠം എൻെറ പിന്നാലെ ഓടിനടക്കും." ഇതെല്ലാം കേട്ടുകൊണ്ടു മുകുന്ദദത്തൻ നിശ്ശബ്ദനായി ഗംഗാതീരത്തിലേക്കു പോയി. നിമായി പാഠശാലയിലേക്കും പോയി.

നവദ്വീപത്തിൽ അന്നു് വൈഷ്ണവന്മാർ കുറച്ചേ ഉണ്ടായിരുന്നുള്ളു. അദ്വൈതാചാര്യരായിരുന്നു അവരുടെയെല്ലാം നേതാവു്. അവർ ആചാര്യജിയുടെ അടുത്തു ചെന്നു് തങ്ങളുടെ സങ്കടം ഇടയ്ക്കിടെ അറിയിച്ചിരുന്നു. അപ്പോഴെല്ലാം ആചാര്യർ ഇപ്രകാരം പറഞ്ഞു് അവരെ ആശ്വസിപ്പിച്ചുകൊണ്ടുമിരുന്നു: "നിങ്ങഠം പരിഭ്രമിക്കേണ്ട. കരുണാനിധിയായ സർവ്വേശ്വരൻതന്നെ ഉടൻ ഇവിടെ ഭക്തിപ്രവാഹമുണ്ടാക്കും. അതിൽ സ്നാനംചെയ്തു് ലക്ഷക്കണക്കിന്നു് ആളുകഠം കൃതാർത്ഥരായിത്തീരും"

നിമായി വൈഷ്ണവന്മാരെ കളിയാക്കുന്നതിനെയെല്ലാം അവർ ആചാര്യരെ പറഞ്ഞു കേഠപ്പിച്ചു. അപ്പോഠം ആചാര്യർ പറഞ്ഞു: "നിമായി, വാസ്തവത്തിൽ, വലിയ വൈഷ്ണവനാണു്. പക്ഷേ ഇപ്പോഠം അതു പുറമേയ്ക്കു വ്യക്തമാക്കിക്കഴിഞ്ഞിട്ടില്ലെന്നുമാത്രം. അതെല്ലാം അടുത്തുതന്നെ നടക്കും."

നിമായി തൻെറ സഹജമായ സ്നേഹംകൊണ്ടും ചാപല്യംകൊണ്ടും സർവ്വരേയുമാനന്ദിപ്പിച്ചു. എത്രതന്നെ കളിയാക്കിലും വൈഷ്ണവന്മാരെയും എന്തോ ഒരാകർഷണം അദ്ദേഹത്തോടു് അധികമധികം അടുപ്പിച്ചിരുന്നു.

# അധ്യായം ഇരുപതു്

## ഈശ്വരപുരി നവദ്വീപത്തിൽ

വലിയ വലിയ വിദ്വാന്മാരും ധാർമ്മികന്മാരുമെല്ലാം ഗൃഹസ്ഥാശ്രമത്തെ അതിശ്രേഷ്ഠമെന്നു വർണ്ണിക്കുവാനുള്ള കാരണം അതിഥിസേവയുടെ നിരതിശയമാഹാത്മ്യമാണു്. ഗൃഹസ്ഥന്നു് അവിടെ ഇരുന്നുതന്നെ തൻെറ ശക്തിയനുസരിച്ചു് മററുള്ളവരെ സേവിക്കുവാനുള്ള സുവർണ്ണാവസരം സിദ്ധിക്കുന്നു. വിശപ്പുകൊണ്ടു പീഡിതരായി വലയുന്നവർക്കു ഭക്ഷണവും ദാഹപീഡിതർക്കു ജലവും ആശ്രയമില്ലാത്തവർക്കു് ആശ്രയവും കൊടുത്തു ശുശ്രൂഷിക്കുന്നതിനെക്കാരം വലുതായ എന്തൊരു പുണ്യകർമ്മമാണുള്ളതു്?

ആ മഹാധർമ്മമനുഷ്ഠിക്കുന്ന പുണ്യാത്മാവായ ഗൃഹസ്ഥൻെറ ഗൃഹത്തെപ്പററി ഒന്നു ചിന്തിച്ചു നോക്കുക. അടിച്ചു വൃത്തിയാക്കി മെഴുകിയ ചെറിയ ഗൃഹം, മുററത്തു് തുളസിച്ചെടി, ഒരു ഭാഗത്തു് കുങ്കുമാദികളാൽ അലംകരിച്ചതും ഹൃഷ്ടപുഷ്ടയായി അയവിറക്കുന്നതുമായ പശു, മറുവശത്തു് കളിച്ചുകൊണ്ടിരിക്കുന്ന കുട്ടികരം, അടുക്കളയിൽ തന്തിരുവടിയുടെ തിരുനാമങ്ങരം ഉച്ചരിച്ചുകൊണ്ടു് ഗൃഹജോലികരം നിർവ്വഹിക്കുന്ന പത്നി—അപ്പോരം ഗൃഹപതി അവിടെ വന്നുചേരുന്നു. ഭക്ഷ്യസാധനങ്ങളെല്ലാം തന്തിരുവടിക്കു സമർപ്പിക്കുന്നു. ഇത്രയും ചെയ്തു് ഗൃഹദ്വാരത്തിൽ വന്നു് അതിഥികരം ആരെങ്കിലുമുണ്ടോ എന്നു് ചുററും നോക്കുന്നു. അപ്പോഴതാ വിരക്തനായ ഒരു കൗപീനധാരി ഗൃഹത്തിലേക്കു വരുന്നതായി കാണുന്നു. ഗൃഹസ്ഥൻ അദ്ദേഹത്തെ അഭിവാദ്യപൂർവ്വം വന്ദിച്ചു് ഭിക്ഷക്കു ക്ഷണിക്കുന്നു. ആ മഹാത്മാവു ഗൃഹസ്ഥൻെറ ഭക്തിശ്രദ്ധകരം കണ്ടു സന്തുഷ്ടനായി ഭിക്ഷക്കു സമ്മതിക്കുന്നു. യോഗ്യനായ അതിഥിയെ

പ്രാപിച്ച് ആ ദമ്പതിമാർ സന്തോഷഭരിതരായിത്തീരുന്നു. അദ്ദേഹത്തിൻെറ പാദം കഴുകിച്ച് ആ പുണ്യതീർത്ഥം ശിരസ്സിൽ വഹിക്കുന്നു. ശ്രദ്ധാപുരസ്സരം ഭിക്ഷ സമർപ്പിക്കുന്നു. ആ മഹാത്മാവ് ഭിക്ഷ സ്വീകരിച്ചു സന്തുഷ്ടനായി പോകുന്നു. ആ ദമ്പതിമാർ കുട്ടികളോടും ആശ്രിതന്മാരോടും കൂടി ഭിക്ഷാവശിഷ്ടം സശ്രദ്ധം സ്വീകരിക്കുന്നു. ഇപ്രകാരമുള്ള ഗൃഹസ്ഥൻെറ ധർമ്മത്തെക്കാറം വലുതായ ധർമ്മം മറ്റെന്താണ്?

നിമായി സംന്യാസത്തിനുമുമ്പ് ആദർശഗൃഹസ്ഥനായിരുന്നു. അവിടത്തെ വൃദ്ധമാതാവ് പ്രേമത്തിൻെറ പ്രത്യക്ഷമൂർത്തിയായിരുന്നു. ഗൃഹത്തിൽ വരുന്നവരെയെല്ലാം പ്രേമപൂർവ്വം സ്വീകരിച്ച് പുത്രനിർവ്വിശേഷം ഭോജനാദികറം കൊടുത്തു ശുശ്രൂഷിച്ചിരുന്നു. ലക്ഷ്മീദേവി കോമളപ്രകൃതിയായിരുന്നു. നിമായി രസികശിരോമണിയുമായിരുന്നു. രണ്ടോ നാലോ അതിഥികറം കൂടാതെ അദ്ദേഹം ആഹാരം കഴിക്കുകതന്നെ പതിവില്ല. ലക്ഷ്മീദേവി അവക്കെല്ലാം ക്ഷണം പാകം ചെയ്യുകയും എല്ലാവരെയും ശ്രദ്ധാപൂർവ്വം ഊട്ടുകയും ചെയ്തിരുന്നു. ഇടയ്ക്കിടെ പത്തും പതിനഞ്ചും അതിഥികറം വന്നുചേരും. അവരെയെല്ലാം നിമായി സ്വാഗതം ചെയ്തു സത്കരിച്ചുപോന്നു. എതെങ്കിലും ഒരു വൈഷ്ണവസാധു നഗരത്തിൽ വന്നാൽ അദ്ദേഹത്തെ ഗൃഹത്തിലേയ്ക്കു ക്ഷണിച്ച് യഥാവിധി പൂജിക്കുകയും സത്കരിക്കുകയും ചെയ്തിരുന്നു.

വൈഷ്ണവസാധുക്കളിൽ അഗ്രഗണ്യനായ ശ്രീമാധവേന്ദ്രപുരിയുടെ അന്തരംഗശിഷ്യന്മാരിൽ പ്രധാനിയായിരുന്നു ഈശ്വരപുരി. ഭക്തശിരോമണിയായ മാധവേന്ദ്രപുരി നശ്വരശരീരം വിട്ട് നിത്യാനന്ദം പ്രാപിച്ചുകഴിഞ്ഞിരുന്നു. അവസാനസമയത്ത് അദ്ദേഹത്തിൻെറ ഗദ്ഗദരുദ്ധമായ കണ്ഠത്തിൽനിന്ന് ഈ ശ്ലോകമാണ് നിർഗ്ഗളിച്ചത്:

"അയി ദീനദയാർദ്ര, നാഥ, ഹേ
മഥുരാനാഥ, കദാവലോക്യസേ
ഹൃദയം ത്വദലോകകാതരം
ദയിത, ഭ്രാമ്യതി കിം കരോമ്യഹം"

"ദീനന്മാരിലുള്ള അപാരകരുണയാൽ ആർദ്രനും മഥുരാനാഥനുമായ ഹേ സ്വാമിൻ, എന്നാണ് അവിടന്നു ദർശനത്തിന്നു വിഷയനായിത്തീരുക? എൻെറ ഹൃദയം അവിടുത്തെ ദർശനം സിദ്ധിക്കാത്തതിനാൽ അതികാതരമായിത്തീൎന്നു നാലുഭാഗത്തുമോടുന്നു. ഹേ ശ്യാമ, ഞാനെന്തു ചെയ്യട്ടെ?" ആ മഹാത്മാവ് തൻെറ പൂൎണ്ണപ്രേമം അന്ത്യസമയത്തു് പ്രിയശിഷ്യനായ ഈശ്വരപുരിക്കു പ്രദാനം ചെയ്തു. ഈശ്വരപുരി ആ പ്രേമത്താൽ മത്തനായി. പിന്നെ പുണ്യതീൎത്ഥങ്ങളിൽ ചുററിസ്സഞ്ചരിച്ചു. സുമധുരമായ തിരുനാമം സദാ ഉച്ചരിച്ചുകൊണ്ടും ഉന്മത്തമൂകജഡാദികളെപ്പോലെ അവിടവിടെ പാററിത്തിരിഞ്ഞു. നവദ്വീപത്തിൽ എത്തിച്ചേൎന്നു; അദ്വൈതാചാര്യരുടെ ഗൃഹസമീപത്തിൽ വന്നു.

കണ്ട ഉടൻതന്നെ ഈ പുണ്യാത്മാവ് ഒരു പരമഭാഗവതനാണെന്നു് ആചാര്യജി ഗ്രഹിച്ചു. പിന്നെ തൻെറ ഗുരുദേവനായ ശ്രീമാധവേന്ദ്രപുരിയുടെതന്നെ അന്തരംഗശിഷ്യനാണെന്നറിഞ്ഞപ്പോഠ ആചാൎയ്യരുടെ ആനന്ദത്തിന്നു് ഒരതിരുമില്ലാതായിത്തീൎന്നു. ആചാര്യർ ഇദ്ദേഹത്തെ ഗൃഹത്തിൽകൊണ്ടുവന്നു് യഥാവിധി പൂജിക്കുകയും കുറച്ചു കാലം അവിടെ താമസിച്ച് തന്നെ അനുഗ്രഹിക്കണമെന്നു പ്രാൎത്ഥിക്കുകയും ചെയ്തു. ഈ പ്രാൎത്ഥനയനുസരിച്ച് ആ മഹാത്മാവ് കുറച്ചുകാലം അവിടെ താമസിക്കുകയും ഭഗവത്കഥകഠ പറഞ്ഞു് ആചാര്യജിയെയും മററും ആനന്ദസാഗരത്തിൽ ആറാടിക്കുകയും ചെയ്തു.

നവദ്വീപത്തിൽ വസിക്കുമ്പോഠ ഈശ്വരപുരി നിമായിയുടെ പേരും മഹത്ത്വവും പലരിൽനിന്നും

കേട്ടിരുന്നു. എന്നാൽ അദ്ദേഹം വൈഷ്ണവന്മാരെ കളിയാക്കുന്നവെന്നും മററും കേട്ടതുകൊണ്ട് ആദ്യം അവിടെ ചെന്നുകാണുകയുണ്ടായില്ല.

ഒരു ദിവസം യാദൃച്ഛികമായി ഈശ്വരപുരി നിമായിയെ കണ്ടുമുട്ടി. നിമായി സന്ന്യാസിയെ ശ്രദ്ധാപൂർവ്വം നമസ്കരിച്ചു വന്ദിച്ചു. ഈ ദർശനത്തിൽ ഈശ്വരപുരിക്ക് അത്യന്തം ആനന്ദമുണ്ടായി. നിമായിയുടെ അനുപമമായ രൂപമാധുര്യം കണ്ട് ഈശ്വരപുരി മന്ത്രമുഗ്ദ്ധനെപ്പോലെ നിന്നിമേഷദൃഷ്ടിയായി നോക്കിനിന്നു. അടിമുതൽ മുടിവരെ പിന്നെയും പിന്നെയും നോക്കി. എത്ര നോക്കീട്ടും അദ്ദേഹത്തിന്റെ കണ്ണുകൾക്കു തൃപ്തി വന്നില്ല. അദ്ദേഹം വിചാരിച്ചു: ''ഇതു് ഏതോ ഒരു മഹാപുരുഷനാണ്. ലോകത്തെ മോഹിപ്പിക്കുവാൻ മനുഷ്യനായി നടിക്കുന്ന ഒരു അദ്ഭുതശക്തിയാണ്, സംശയമില്ല.''

നിമായി ഭിക്ഷയ്ക്കായി ക്ഷണിച്ചു. ആ ക്ഷണം പുരിമഹാശയൻ സസന്തോഷം സ്വീകരിക്കുകയും ചെയ്തു. നിമായി അദ്വൈതാചാര്യരുടെ ഗൃഹത്തിൽനിന്ന് ഈശ്വരപുരിയെ സ്വഗൃഹത്തിലേയ്ക്കു കൊണ്ടുവന്നു. ശചീമാതാവ് അദ്ദേഹത്തെ യഥാവിധി സത്കരിച്ചു. ഭോജനാനന്തരം കുറച്ചുനേരം ഭഗവത്പരങ്ങളായ കാര്യങ്ങൾ സംസാരിച്ചശേഷം നിമായിയും ഈശ്വരപുരിയും ആചാര്യരുടെ ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങി.

നിമായി പിന്നെ ഇടയ്ക്കിടെ പുരിമഹാശയനുമായി ബന്ധപ്പെട്ടിരുന്നു. അന്ന് ഈശ്വരപുരി ശ്രീകൃഷ്ണലീലാമൃതം എന്ന ഒരു ഗ്രന്ഥം നിർമ്മിച്ചുകൊണ്ടിരുന്നു. അതിൽ വല്ല തെററുകളുമുണ്ടെങ്കിൽ തീർത്തുതരണമെന്ന് ഈശ്വരപുരി നിമായിയോട് അഭ്യർത്ഥിച്ചു. നിമായി വിനീതനായി പറഞ്ഞു: ''ഭഗവല്ലീലാപ്രസംഗത്തിൽ അബദ്ധം വരുമോ? ഭക്തിപൂർവ്വം തന്തിരുവടിയുടെ ലീലകൾ ആന

ന്ദസാഗരത്തിലാറാടിക്കൊണ്ടു പാടുന്നതെല്ലാം ശുദ്ധം തന്നെ. തന്തിരുവടിയുടെ തിരുനാമങ്ങളുടെയോ ലീലയുടെയോ ബന്ധമില്ലാതിരുന്നാൽ അതിസുന്ദരവാക്കുകൾ പോലും കാക്കകളുടെ ക്രീഡാസ്ഥാനമായ ചളിക്കണ്ടു പോലെ നിന്ദ്യമാകുന്നു. ഹംസങ്ങൾ അതിൽ രമിക്കുകയില്ല. ഭഗവാൻ ഭാവഗ്രാഹിയാകുന്നുവല്ലോ. ഈ ദുർബ്ബല്യഭാഷയ്ക്കു് അവിടുത്തെ ശരിക്കു വർണ്ണിക്കുവാൻ കഴിയുമോ? ശുദ്ധഭാവന ഒന്നുമാത്രമാണു് അവിടുത്തെ പ്രസന്നനാക്കുന്നതു്.

'മൂർഖോ വദതി വിഷ്ണായ ധീരോ വദതി വിഷ്ണവേ
ഉഭയോസ്തു സമം പുണ്യം ഭാവഗ്രാഹീ ജനാർദ്ദനഃ.'

അജ്ഞൻ രാമായ എന്നതുപോലെ വിഷ്ണായ എന്നു പറയുന്നു, പണ്ഡിതൻ വിഷ്ണവേ എന്നും പറയുന്നു. എന്നാൽ രണ്ടാളുകൾക്കും പുണ്യം തുല്യമാകുന്നു. എന്തെന്നാൽ തന്തിരുവടി ഭാവഗ്രാഹിയാണു്. അല്ലാതെ ഭാഷ നോക്കിയല്ല അവിടുന്നു് അനുഗ്രഹിക്കുന്നതു്.''

ഇതു കേട്ടു് ഈശ്വരപുരി ഏററവും സന്തോഷിച്ചു. എന്നാലും ഒന്നു പരിശോധിക്കണമെന്നു് ഈശ്വരപുരി പറയുകയും നിമായിയെ ചൊല്ലിക്കേൾപ്പിക്കുകയുംചെയ്തു. അതു കേട്ട നിമായി ഏററവും ആനന്ദിച്ചു. തന്റെ ഉള്ളിൽ ഒളിഞ്ഞിരുന്ന ഭക്തി അതുവഴി അധികമധികം വികസിക്കുകയും ചെയ്തു. പുരിമഹാശയൻ കുറച്ചു ദിവസം അവിടെ താമസിച്ചു് ഗയയിലേയ്ക്കു പോയി.

# അധ്യായം ഇരുപത്തൊന്നു്

വിധിയുടെ സങ്കല്പം ആക്കം അറിയുകയില്ല. ഭോജ്യ പദാർത്ഥങ്ങൾ ധാരാളമുള്ളവക്കു ദഹനശക്തിയില്ല. ദഹന ശക്തിയുള്ളവക്കു ഭോജ്യവസ്തുക്കൾ വേണ്ടത്ര കിട്ടുന്നില്ല. വിദ്വാന്മാക്കു ധനമില്ല. ധനം വേണ്ടതിലധികമുള്ള വക്കു വിദ്യയും ബുദ്ധിയുമില്ല. ധനികക്കു സന്തതിയില്ല. അധികം സന്തതിയുള്ളവക്കു് അവരെ പോഷിപ്പിക്കുവാനുള്ള ധനമില്ല. ബ്രഹ്മസൃഷ്ടിയിൽ വലിയ പൊരുത്തക്കേടുണ്ടെന്നു് കവികൾ പറയുന്നു. സുവർണ്ണം എത്ര സുന്ദരം, അതിൽ സുഗന്ധം കൂടിയുണ്ടെങ്കിൽ എത്രയധികം നന്നായേനെ. സുമധുരമായ കരിമ്പിനു ഫലം കൂടിയുണ്ടായിരുന്നുവെങ്കിൽ പിന്നത്തെ കഥ പറയേണ്ടതുണ്ടോ? സുഗന്ധിയായ ചന്ദനവൃക്ഷത്തിൽ പുഷ്പം കൂടിയുണ്ടായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു! വിദ്വാന്മാക്കു വേണ്ടത്ര ധനം കൂടിയുണ്ടായിരുന്നുവെങ്കിൽ എന്തായിരിക്കും സ്ഥിതി? വിദ്വാന്മാക്കു ജീവിക്കുവാൻ മററുള്ളവരെ ആശ്രയിക്കേണ്ടിവരുന്നു!

നമ്മുടെ കഥാപുരുഷന്റെ കാലത്തു് ഭാരതഭൂമിയിൽ സംസ്കൃതവിദ്യക്കു് ഇന്നത്തെപ്പോലെ ദുർഗ്ഗതിയുണ്ടായിരുന്നില്ല. സംസ്കൃതവിദ്യാഭ്യാസമില്ലാത്തവർ സഭ്യരായിത്തന്നെ ഗണിക്കപ്പെട്ടിരുന്നില്ല. ബംഗാളിൽ ബ്രാഹ്മണർ മാത്രമല്ല, കായസ്ഥരും വൈശ്യരും മററു കുലീനന്മാരുമെല്ലാം സംസ്കൃതപണ്ഡിതന്മാരായിരുന്നു. പണ്ഡിതന്മാർ പഠിപ്പിച്ചോ രാജസഭയിൽ പങ്കുകൊണ്ടോ ജീവിതം നയിച്ചുപോന്നു.

നിമായി വലിയ പണ്ഡിതനും ഗുണസമ്പന്നനും പരമസുന്ദരനും തേജസ്വിയുമായിരുന്നു. ദാരിദ്ര്യം അദ്ദേഹ

ത്തെയും വിട്ടില്ല. എന്നാൽ നിമായി അതിനെ തീരെ വകവെച്ചില്ല. അന്നു് സുപ്രസിദ്ധപണ്ഡിതന്മാർ ശിഷ്യസംഘങ്ങളോടുകൂടി ദേശവിദേശങ്ങളിൽ സഞ്ചരിച്ചിരുന്നു. ഗൃഹസ്ഥന്മാർ ധനം, പട്ടുവസ്ത്രം മുതലായവ കൊടുത്തു് അവരെ മാനിച്ചും വന്നിരുന്നു. നിമായിക്കും പൂർവ്വബംഗാളിൽ യാത്ര ചെയ്യുവാൻ ആഗ്രഹമുണ്ടായി. അമ്മയുടെ അനുജ്ഞയോടുകൂടി നിമായി യാത്ര പുറപ്പെട്ടു. അപ്പോഴും ലക്ഷ്മീദേവിയെ പിതൃഗൃഹത്തിൽ കൊണ്ടുപോയാക്കി.

ഗംഗാനദി കടന്നു നിമായി ശിഷ്യസംഘപരിവേഷ്ടിതനായി പത്മാനദിയുടെ തീരപ്രദേശത്തുള്ള രാഢദേശത്തിൽ എത്തി. ബംഗാളിൽ ഗംഗ രണ്ടു ധാരയായി ഒഴുകുന്നു. ഒന്നു് പത്മാ എന്നും മറേറതു് ഭാഗീരഥി എന്നും വിളിക്കപ്പെടുന്നു. ബ്രഹ്മപുത്രയ്ക്കും പത്മാനദിക്കും ഇടയിലുള്ള ഈ ദേശമാണു് രാഢദേശമെന്നു പറയപ്പെടുന്നതു്.

നിമായി വളരെ ഉത്സാഹഭരിതനായി പൂർവ്വബംഗാളിലെ പല സ്ഥലങ്ങളിലും സഞ്ചരിച്ചു. ജനങ്ങൾ അവിടുത്തെ സസന്തോഷം സ്വീകരിച്ചു. ഇവിടെ നിമായി അല്പവും ചാഞ്ചല്യം കാണിച്ചില്ല; വൈഷ്ണവന്മാരെ വിമർശിച്ചതുമില്ല. അത്രതന്നെയല്ല, പോയ ദിക്കുകളിലെല്ലാം ഭക്തിയെ പ്രചരിപ്പിച്ചതാനും. ഭഗവന്നാമത്തിന്റെ നിരതിശയമഹിമയും, ഭക്തിയോഗത്തിന്റെ ശ്രേഷ്ഠതയും, കലികാലത്തു് മററു സാധനകളുടെ അസാധ്യതയും സുവ്യക്തമാക്കി. എന്നാൽ ഒരു പണ്ഡിതന്റെ നിലയ്ക്കാണു് ഇതെല്ലാം അന്നു വ്യക്തമാക്കിയിരുന്നതു്. പൂർണ്ണമായ ഭക്തിപ്രവാഹം വരാനിരിക്കുന്നതേയുള്ളൂ. എങ്കിലും നിമായിയുടെ വാക്കുകളിൽനിന്നു് അവിടെയുള്ളവർക്കു് വലിയ ആശ്വാസവും ലാഭവുമുണ്ടായി. അവർ ഭഗവന്നാമത്തിന്റെയും ഭക്തിയുടെയും മഹത്ത്വം ഗ്രഹിച്ചു. പിന്നെ നിത്യാനന്ദജി അവിടുത്തെ ആജ്ഞയനുസരിച്ച് അതു

പുഷ്പിതവും ഫലാന്വിതവുമാക്കിത്തീർത്തു. ഇപ്രകാരം യാത്രചെയ്തു് അവിടുന്നു ദിവസങ്ങൾ സാനന്ദം നയിച്ചു.

ഒരു ദിവസം നിമായി ഏകാന്തസ്ഥാനത്തു് ഇരിക്കുമ്പോൾ തേജസ്വിയായ ഒരു ബ്രാഹ്മണൻ തന്റെ സമീപത്തിലേയ്ക്കു വരുന്നതായി കണ്ടു. വന്ന ഉടൻതന്നെ ആ ബ്രാഹ്മണൻ നിമായിയുടെ പാദങ്ങളെ ഭക്തിപൂർവ്വം വന്ദിച്ചു. നിമായി വേഗമെഴുന്നേററു് അദ്ദേഹത്തെ ഗാഢമായി ആലിംഗനംചെയ്തു് ആദരപൂർവ്വം അദ്ദേഹത്തോടു പറഞ്ഞു: 'അവിടുന്നു് എന്താണു് ചെയ്യുന്നതു് ? ഞങ്ങൾ വെറും കുട്ടികൾ, അവിടുന്നു ഞങ്ങൾക്കെല്ലാം പൂജനീയൻ.''

ബ്രാഹ്മണൻ നിമായിയുടെ പാദം പിടിച്ചു കണ്ണീരൊഴുക്കി കരഞ്ഞുകൊണ്ടിരുന്നു. മഹാപ്രഭു ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''എന്താണു് സങ്കടം? പറയൂ. കരുണാമൂർത്തിയായ ഭഗവാൻ അങ്ങേയ്ക്കു മംഗളം ചെയ്യട്ടെ.''

ബ്രാഹ്മണൻ പറഞ്ഞു: ''ഞാൻ അധമനും സാധനകൾ ഒന്നും യഥാവിധി ചെയ്യാത്തവനുമാകുന്നു. ഈ ജീവിതത്തിലെ സാധ്യമെന്തു്, സാധനയെന്തു് ? ഇതൊന്നും ഞാൻ തീരെ അറിയുന്നില്ല. ഞാൻ സദാ സർവ്വേശ്വരനോടു്, ഹേ ഭഗവൻ, സാധ്യസാധനജ്ഞാനംതന്നനുഗ്രഹിച്ചാലും എന്നിപ്രകാരം പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അന്തർയ്യാമിയായ ഭഗവാൻ എന്റെ പ്രാർത്ഥന കേട്ടു. ഇന്നലെ രാത്രി ഉറക്കത്തിൽ ഒരു മഹാപുരുഷൻ വന്നു് എന്നോടു പറഞ്ഞു: 'പൂർവ്വബംഗാളിൽ ഇപ്പോൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന നിമായി എന്ന പണ്ഡിതൻ ഒരു സാധാരണ മനുഷ്യനല്ല; അതു സാക്ഷാൽ ശ്രീനാരായണൻതന്നെയാകുന്നു. അദ്ദേഹത്തിന്റെ സമീപത്തിൽ ചെല്ലു. സാധ്യസാധനതത്വത്തിന്റെ രഹസ്യമെല്ലാം അദ്ദേഹം പറഞ്ഞുതരും.' ഉണർന്ന ഉടൻതന്നെ ഞാനിങ്ങോട്ടു് ഓടി. ഇതാ അവിടുത്തെ ദർശനത്താൽ ഞാൻ കൃതാർത്ഥനായിരിക്കുന്നു.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഹേ മഹാഭാഗ, അങ്ങയിൽ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ കരുണാമൃതം വർഷിച്ചിരിക്കുന്നു. അതുകൊണ്ടു് അങ്ങു സർവ്വത്ര ഭഗവദ്ഭാവം കാണുന്നു. അതനുസരിച്ചു് സ്വപ്നവും കാണുന്നു. ഈ സംഗതി മററാരോടും പറയരുതു്.''

ബ്രാഹ്മണൻ അപ്പോഠം തൊഴുതുകൊണ്ടു പറഞ്ഞു: ''അവിടന്നു് എന്നെ വഞ്ചിക്കരുതു്. ഞാൻ സർവ്വാത്മനാ അവിടത്തെ ശരണം പ്രാപിക്കുന്നു. എൻെറ സംശയങ്ങഠം തീർത്തു് അനുഗ്രഹിച്ചാലും.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''നല്ലതു്, അങ്ങയുടെ സംശയമെന്താണു് ?''

തപനമിശ്രൻ ദീനഭാവത്തിൽ ചോദിച്ചു: ''ഈ കലികാലത്തു് ഏററവും ശ്രേഷ്ഠവും സരളവുമായ നിത്യാനന്ദസാധനം എന്തെന്നു് അരുളിച്ചെയ്താലും.''

മഹാപ്രഭു കുറച്ചുനേരം നിശ്ശബ്ദനായിരുന്നു് പ്രേമപൂർവ്വം പറഞ്ഞു: ''ഈശ്വരപ്രാപ്തിയാണു് മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം. അതിന്നു് യുഗഭേദമനുസരിച്ചു് പല സാധനാസമ്പ്രദായങ്ങളും പറയപ്പെട്ടിരിക്കുന്നു. സത്യയുഗത്തിൽ ധ്യാനവും ത്രേതായുഗത്തിൽ യജ്ഞാദികളും ദ്വാപരത്തിൽ പൂജാദികളും സാധനമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. കലികാലത്താകട്ടെ, തന്തിരുവടിയുടെ തിരുനാമസങ്കീർത്തനാദികഠംതന്നെ സർവ്വപ്രധാനം.

'ഹരേർന്നാമ ഹരേർന്നാമ ഹരേർന്നാമൈവ കേവലം
കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ.'

കലികാലത്തു് തന്തിരുവടിയുടെ തിരുനാമമൊന്നുമാത്രമേ ഗതിയുള്ളു. മററൊരു ഗതിയുമില്ല എന്നു് പ്രതിജ്ഞ ചെയ്യുന്നു എന്നാണു് ഋഷീശ്വരന്മാർ ഉദ്ഘോഷിക്കുന്നതു്. ജനങ്ങഠം ഹരിനാമത്തിൻെറ മഹിമയറിയാ

ത്തെ മററു പലതിന്റെയും പിന്നാലെ ഭ്രമിച്ച് ഓടിനടക്കുന്നു. അത് അറിഞ്ഞവർ പിന്നെ ഒന്നിലും ഭ്രമിക്കുകയില്ല. ഏററവും പരമസാരമായ നിഗൂഢരഹസ്യം പറയാം; അതിനെ മൂലമന്ത്രമായി അറിഞ്ഞാലും:

'സംസാരസർപ്പദഷ്ടാനാമേകമേവ സുഭേഷജം
സർവ്വദാ സർവ്വകാലേഷു സർവത്ര ഹരിചിന്തനം.'

'സംസാരസർപ്പത്താൽ ഗ്രസ്തരായവർക്കും തന്തിരുവടിയുടെ നിരന്തരസ്മരണതന്നെയാണ് ദിവ്യൗഷധം. അതുകൊണ്ട് ആ സ്മരണസ്ഥായി അവിടത്തെ തിരുനാമങ്ങൾ തന്നെ 'ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ' എന്നിപ്രകാരം ഭക്തിപൂർവ്വം സദാ കീർത്തനം ചെയ്യണം. ഇതു നിരന്തരം കീർത്തനംചെയ്താൽ സാധ്യതത്ത്വം സ്വയം പ്രകാശിച്ചുകൊള്ളും. അല്ലാതെ ബുദ്ധിശക്തികൊണ്ടോ തർക്കങ്ങൾകൊണ്ടോ ഇതു പ്രകാശിക്കുകയില്ല.''

മഹാപ്രഭുവിന്റെ ശ്രീമുഖത്തിൽനിന്ന് ഇതു കേട്ട് ആ ബ്രാഹ്മണനു നിരതിശയമായ ആനന്ദമുളവായി. കണ്ണുകളിൽനിന്ന് ആനന്ദാശ്രുക്കൾ പ്രവഹിച്ചു. മഹാപ്രഭുവിന്റെ ശ്രീപാദം പിടിച്ചു കരഞ്ഞുകൊണ്ട് അദ്ദേഹം പ്രാർത്ഥിച്ചു: ''മഹാപ്രഭോ, ഇപ്പോൾ എന്റെ സംശയങ്ങളെല്ലാം തീർന്നു. അവിടത്തെ ശ്രീപാദപത്മസമീപത്തിൽത്തന്നെ വസിക്കുവാനനുവദിച്ചാലും.''

മഹാപ്രഭു പറഞ്ഞു: ''ഇപ്പോൾ കാശിയിൽചെന്നു വസിക്കുക, ഞാനവിടെ വരാം.''

മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ച് ആ ബ്രാഹ്മണൻ കാശിക്കുപോയി. അവിടന്നു നവദ്വീപിലേക്കു മടങ്ങുവാനും തുടങ്ങി.

## അധ്യായം ഇരുപത്തിരണ്ടു്

പത്നി ഗൃഹസ്ഥാശ്രമത്തിലെ സർവ്വശ്രേഷ്ഠവും സർവ്വ പ്രധാനവുമായ ഘടകമാകുന്നു. അവരു കാര്യാലോചന യിൽ മന്ത്രിയും ശുശ്രൂഷചെയ്യുന്നതിൽ ദാസിയും ഭുജിപ്പി ക്കുന്നതിൽ മാതൃതുല്യയും ധർമ്മകാര്യങ്ങളിൽ അർദ്ധാംഗിനി യുമാകുന്നു. ആരുടെ ഗൃഹത്തിൽ ഇപ്രകാരമുള്ള പതിവ്രത യായ പത്നിയുണ്ടോ, ആ ഗൃഹസ്ഥന്നു് വേറെ ഒന്നും വേണ്ട തില്ല.

ലോകപ്രിയനായ നിമായിയുടെ പതിവ്രതയായ പത്നി ലക്ഷ്മീദേവി സർവ്വഗുണസമ്പന്നയായിരുന്നു. അ വർ പതിയെ സ്വപ്രാണങ്ങളെക്കാളധികം സ്നേഹിക്കുക യും ശ്വശ്രുവിനെ ഭക്തിപൂർവ്വം സേവിക്കുകയും ചെയ്തിരുന്നു. ലക്ഷ്മീദേവി എന്ന പേർ അന്വത്ഥമായിരുന്നു. അവർ മനുഷ്യലോകത്തിൽ അവതരിച്ച സാക്ഷാൽ ലക്ഷ്മീദേവി തന്നെയായിരുന്നു.

നിമായി പൂർവ്വബംഗാളിൽ യാത്ര ചെയ്ത സമയത്തു് ലക്ഷ്മീദേവി പിതൃഗൃഹത്തിലായിരുന്നുവല്ലോ. പതി യാത്ര പുറപ്പെട്ടപ്പോരം ദേവി തന്റെ സ്വാമിയുടെ പാദ ങ്ങരം കെട്ടിപ്പിടിച്ചു തേങ്ങിത്തേങ്ങി കരഞ്ഞു. നിമായി അവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഇപ്രകാരം ദുഃഖിക്കരുതു്, ഞാൻ വേഗത്തിൽ തിരിച്ചുവരും. അധി കം ദിവസം താമസിക്കുകയില്ല.''

ഇതു് അവരുടെ അന്തിമസംയോഗമാണെന്നു് അന്നു് ആരും അറിഞ്ഞില്ല.

നിമായി ശിഷ്യസംഘങ്ങളോടുകൂടി പൂർവ്വബംഗാളി ലേയ്ക്കു തിരിച്ചു. ലക്ഷ്മീദേവി പതിയുടെ വിയോഗത്തിൽ പിടയുവാൻ തുടങ്ങി. ആ വിയോഗത്തിൽ ലോകം

അവൾക്കു ശൂന്യപ്രായമായിത്തോന്നി. അവർ സദാ ദുഃഖിതയായി ദിവസങ്ങൾ എണ്ണിത്തുടങ്ങി. ഭക്ഷണം രുചിക്കാതായി. അഗ്നിമാന്ദ്യവും വന്നുകൂടി. പിതാവു് വൈദ്യന്മാരെ കാണിച്ചു. എന്നാൽ വെറും ലൗകികന്മാരായ വൈദ്യന്മാർക്കു് എന്തു ചെയ്യുവാൻ കഴിയും? വാതപിത്തകഫങ്ങളെ ഒഴിച്ചു് മറ്റൊന്നും അവർക്കു് അറിഞ്ഞുകൂടാ. ക്രമത്തിൽ ദേവിയുടെ ശരീരം അധികമധികം ക്ഷീണിക്കുവാൻ തുടങ്ങി. ആർക്കും ദേവിയുടെ ജീവിതത്തിൽ ആശപോലുമില്ലാതായി. പതിദർശനത്തിലുള്ള ആശ ഒന്നുമാത്രമായിരുന്നു ഇത്രയും ദിവസങ്ങൾതന്നെ ശരീരത്തെ നിലനിർത്തിയതു്. അവരുടെ ആ ആഗ്രഹം സഫലമായില്ല. അവസാനം, വിയോഗം സഹിക്കാതെ സ്വാമിയുടെ പാദങ്ങളെത്തന്നെ ധ്യാനിച്ചുകൊണ്ടു് അവർ ശരീരം വിട്ടു. പതിയുടെ വരവുതന്നെ പ്രതീക്ഷിച്ചുകൊണ്ടു് അവർ പുണ്യലോകം പ്രാപിച്ചു. ഗൃഹത്തിലുള്ളവർ അത്യന്തം ദുഃഖിതരായി. അവർ പ്രലപിച്ചുകൊണ്ടു് സംസ്കാരാദികൾ ഒരുവിധം നിർവ്വഹിച്ചു.

നിമായി പൂർവ്വബംഗാളിലേയ്ക്കു പോയി മാസങ്ങൾ കഴിഞ്ഞിരുന്നു. ഗൃഹത്തെപ്പറ്റിയുള്ള ചിന്ത നിമായിയുടെ ഹൃദയത്തിൽ വന്നു. ഗൃഹത്തിൽ എന്തോ അനിഷ്ടസംഭവമുണ്ടായതായി നിമായിക്കു തോന്നി. തന്റെ വിയോഗത്തിൽ ലക്ഷ്മീദേവിക്കുള്ള പീഡാതിശയത്തെപ്പറ്റി വിചാരം വന്നു. ഉടൻ നവദ്വീപിലേയ്ക്കു മടങ്ങുവാൻ തീരുമാനിച്ചു. വിദ്യാഭ്യാസാർത്ഥം പുതിയ കുറെ വിദ്യാർത്ഥികളും ഒന്നിച്ചു പുറപ്പെട്ടു്, അവരോടെല്ലാംകൂടി നിമായി കുറച്ചു ദിവസംകൊണ്ടു് നവദ്വീപത്തിൽ മടങ്ങിയെത്തി.

അവിടത്തെ ആഗമനവാർത്തകേട്ടു് സ്നേഹിതന്മാരും ശിഷ്യസംഘവും ബന്ധുക്കളുമെല്ലാം ഗൃഹത്തിലേയ്ക്കു വരുവാൻ തുടങ്ങി. നിമായി എല്ലാവരേയും സ്നേഹപൂർവ്വം സ്വീകരിച്ചു.

നിമായി ഗൃഹത്തിൽ വന്ന ഉടൻതന്നെ പ്രേമശീലയായ മാതാവിന്റെ പാദങ്ങളെ വന്ദിച്ചു. മാതാവിന്റെ മുഖം വാടിയിരുന്നു. അവർ പുത്രവധുവിന്റെ ദേഹത്യാഗത്താലും പുത്രന്റെ വിയോഗത്താലും അത്യന്തം ദുഃഖിതയായിരുന്നു. കുറെ ദിവസത്തെ വിയോഗത്തിന്നുശേഷം പുത്രനെ കണ്ടപ്പോൾ അവരുടെ സന്തോഷത്തിന്നു് അതിരില്ലായിരുന്നു. അവർ പുത്രന്റെ ശരീരത്തിൽ സസ്നേഹം തലോടുവാൻ തുടങ്ങി. കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകിയിരുന്നു. നിമായി ചിരിച്ചുകൊണ്ടു ചോദിച്ചു: അമ്മേ, എല്ലാം കുശലംതന്നെയല്ലേ? യാത്ര ഇത്രദിവസം പിടിക്കുമെന്നു് ഞാൻ കരുതിയിരുന്നില്ല.

പുത്രന്റെ ഈ ചോദ്യം കേട്ടു് മാതാവു നിശ്ശബ്ദയായി ഇരുന്നു. അപ്പോൾ മറ്റൊരു സ്ത്രീ ലക്ഷ്മീദേവി പരലോകം പ്രാപിച്ച വർത്തമാനമറിയിച്ചു. ഉടൻ അവിടുത്തെ മുഖത്തു് ദുഃഖശോകം പ്രകടമായി കാണപ്പെട്ടു. കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ഇതു കണ്ടു മാതാവു് ഉറക്കെ നിലവിളിക്കുവാൻ തുടങ്ങി. നിമായി തന്റെ ശോകം ഒരുവിധം ഒതുക്കി മാതാവിനെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഈശ്വരസങ്കല്പത്തെ ആക്കു തടുക്കുവാൻ കഴിയും? ഇത്ര സമയത്തേയ്ക്കു മാത്രമേ നമുക്കു് അവരുടെ സംയോഗം വിധിച്ചിട്ടുള്ളൂ.''

മാതാവു നിലവിളിച്ചുകൊണ്ടുതന്നെ പറഞ്ഞു: ''അവസാനഘട്ടത്തിലും അവർ സ്വാമിയുടെ വരവിനെപ്പററി ത്തന്നെ ചോദിച്ചിരുന്നു. ഇപ്രകാരം സർവ്വഗുണസമ്പന്നയായ ഒരു വധുവിനെ ഇനി കിട്ടുവാൻ വിഷമംതന്നെ. അവർ സാക്ഷാൽ ലക്ഷ്മീദേവിതന്നെയായിരുന്നു.''

മഹാപ്രഭു പറഞ്ഞു: ''അമ്മേ, ആശ്വസിക്കൂ. എത്രതന്നെ പ്രലപിച്ചാലും അവർ ഇനി മടങ്ങിവരുകയില്ലല്ലോ. എല്ലാമീശ്വരസങ്കല്പമെന്നറിഞ്ഞു സമാധാനിക്കൂ.''

പുത്രൻെറ ഈ വാക്കുകൾ കേട്ടു് ദേവി ഒരുവിധം ധൈര്യമവലംബിച്ചു. നിമായിയോടു് സ്നാനാദികൾ കഴിച്ചു വരുവാൻ പറഞ്ഞു.

ഭോജനം തയ്യാറാക്കി പുത്രനെ ഊട്ടി. നിമായി യാത്രയെപ്പററി പലതും പറഞ്ഞു് മിത്രങ്ങളെയും മററും സന്തോഷിപ്പിച്ചു. പിറേറ ദിവസം മുതൽ പണ്ടത്തെ പ്പോലെ പാഠശാലയിൽ പഠിപ്പിക്കുവാനും തുടങ്ങി.

## അധ്യായം ഇരുപത്തിമൂന്നു്

പ്രതിഭ എന്നതു് ഈശ്വരദത്തമായ ഒരു ദിവ്യശക്തിയാകുന്നു. പ്രതിഭാസമ്പന്നന്മാർ തങ്ങളുടെ ആ ശക്തിവിശേഷത്താൽ ലോകത്തെ മുഴുവൻ ആശ്ചര്യചകിതമാക്കിത്തീക്കുന്നു. ചിലരിൽ സ്വരതാളാദിജ്ഞാനവും ചിലരിൽ കവിത്വവും മററു ചിലരിൽ വാഗ്മിത്വവും ജന്മസിദ്ധമായി കാണപ്പെടുന്നു. അതു് കാലക്രമത്തിൽ ഉത്തരോത്തരം വികസിക്കുന്നുമുണ്ടു്. ചില വലിയ പണ്ഡിതന്മാക്കുപോലും സഭയിൽ വരുമ്പോൾ ഒന്നും പറയുവാൻ കഴിയുന്നില്ല. നേരെമറിച്ചു്, അത്ര വലിയ പാണ്ഡിത്യമൊന്നുമില്ലെങ്കിലും ഏതു ചോദ്യങ്ങൾക്കും മറുപടി പറയുവാൻ കഴിയുന്നവരെയും കാണുന്നുണ്ടു്. ഇതു് പ്രതിഭയുടെ ചമത്കാരവിശേഷമാകുന്നു.

പണ്ടു് സംസ്കൃതത്തിന്നു് ഭാരതത്തിൽ നല്ല പ്രചാരമുണ്ടായിരുന്നു. രാജസഭയിൽ പണ്ഡിതന്മാർ മാന്യസ്ഥാനം വഹിച്ചിരുന്നു. രാജാക്കന്മാരും ധനികരുമെല്ലാം അവരെ സർവ്വവിധത്തിലും പ്രോത്സാഹിപ്പിച്ചുകൊണ്ടുമിരുന്നു. ആ പണ്ഡിതന്മാർ തങ്ങളുടെ പാണ്ഡിത്യത്തെ വ്യക്തമാക്കുവാൻ ദിഗ്വിജയം നടത്തിയിരുന്നു. ശിഷ്യസംഘ

ങ്ങളോടുകൂടി സഞ്ചരിച്ച പ്രതിവാദികളെയെല്ലാം ജയിച്ച തങ്ങളുടെ അനുപമപാണ്ഡിത്യംകൊണ്ടു് ലോകത്തെ ആശ്ചര്യപ്പെടുത്തിയിരുന്നു. ഇപ്രകാരമുള്ള മഹാപണ്ഡി തന്മാരുടെ ദിഗ്വിജയയാത്ര ഇടയ്ക്കിടെ ഉണ്ടായിക്കൊണ്ടി രുന്നു. വലിയ പണ്ഡിതന്മാർപോലും ഇവരോടു വാദത്തി ന്നു പലപ്പോഴും പുറപ്പെടാറില്ല.

കാശ്മീരിൽനിന്നു കേശവശാസ്ത്രി എന്ന ഒരു സുപ്രസി ദ്ധപണ്ഡിതൻ തന്റെ ശിഷ്യസംഘങ്ങളോടുകൂടി നവദ്വീ പത്തിൽ വന്നുചേന്നു. അന്നു് നവദ്വീപം വിദ്യാകേന്ദ്ര മായി ഗണിക്കപ്പെട്ടിരുന്നു. നവദ്വീപം ജയിച്ചാൽ ഭാരതം മുഴുവൻ ജയിച്ചു എന്നായിരുന്നു അന്നത്തെ വിചാരം.

വിദ്യാർത്ഥികരം നിമായിയുടെ അടുത്തു വന്നു പറഞ്ഞു: "കാശ്മീരിൽനിന്നു് ഒരു മഹാപണ്ഡിതൻ ദിഗ്വിജയാർത്ഥം വന്നിട്ടുണ്ടു്. ഇവിടെയുള്ള പണ്ഡിതന്മാരെല്ലാം അദ്ദേഹ ത്തെ ഭയപ്പെടുന്നു. ആരും വാദത്തിന്നു ചെല്ലുന്നില്ല. അദ്ദേ ഹത്തിന്നു് സരസ്വതി പ്രത്യക്ഷമാണത്രേ. സരസ്വതി യോടു വാദം നടത്തുവാൻ ആക്ക കഴിയും ? അതുകൊണ്ടു് ആ പണ്ഡിതന്നു് വലിയ അഹങ്കാരം വന്നിരിക്കുന്നു."

ഇതു കേട്ടു് നിമായി പറഞ്ഞു: "എത്ര വലിയ പണ്ഡി തനും വാചാലനുമായിക്കൊള്ളട്ടെ, അഹംകാരിയുടെ അ ഹംകാരം ശ്രീഹരി നശിപ്പിക്കുകതന്നെ ചെയ്യും. രാവണൻ, നരകാസുരൻ മുതലായവരുടെ അഹംകാരത്തെപ്പോലും തന്തിരുവടി പൊടിപൊടിയാക്കിയില്ലേ? അപ്പോരം ഈ കാശ്മീരിപണ്ഡിതന്റെ കാര്യം പിന്നെ പറയണമോ?"

ഈ പണ്ഡിതൻ ഗംഗയിൽ ഏതു കടവിലാണു് വരാറുള്ളതെന്നറിഞ്ഞു് നിമായി തന്റെ ശിഷ്യസംഘങ്ങ ളോടുകൂടി അവിടെ ചെന്നു് ശാസ്ത്രാർത്ഥവാദം ചെയ്യുവാൻ തീരുമാനിച്ചു.

ദിഗ്വിജയിയോടുകൂടി ഗംഗാതീരത്തുവെച്ചു് ശാസ്ത്രാത്ഥവാദം നടത്താനാണു് നിമായി തീരുമാനിച്ചതു്. വലിയ സഭയിൽവെച്ചായാൽ അതു്, ഒരു പക്ഷേ, അദ്ദേഹത്തിന്നു് അപമാനമായേക്കാം. അങ്ങനെ ഒരാളെയുമപമാനിക്കുവാൻ നിമായിക്കു് ഒട്ടും താത്പര്യമുണ്ടായിരുന്നില്ല. അതുകൊണ്ടാണു് ഗംഗാതീരത്തുവെച്ചു് സംഭാഷണം നടത്താമെന്നു തീരുമാനിച്ചതു്.

സന്ധ്യാസമയമായിരുന്നു. ഗംഗ കളകളശബ്ദം മുഴക്കികൊണ്ടു് ഒഴുകിയിരുന്നു. തന്റെ നാഥന്റെ സമീപത്തിലേയ്ക്കു് അതിവേഗത്തിൽ ഗമിക്കുകയാണു്. അതിന്നു സംസാരികളുടെ വാക്കുകൾ ഒന്നും കേൾക്കുവാൻതന്നെ സമയമില്ല. പക്ഷികൾ തങ്ങളുടെ കൂട്ടകളിലേയ്ക്കുതന്നെ പറന്നുപോയിക്കൊണ്ടിരുന്നു. ഭഗവാൻ സൂര്യൻ അസ്താചലത്തിലേയ്ക്കു പുറപ്പെട്ടിരിക്കുന്നു. സന്ധ്യാദേവിയെ പ്രസന്നയാക്കുവാനായി ചന്ദ്രൻ തന്റെ സംപൂർണ്ണകലകളോടുകൂടി ഉദിച്ചു് ലോകത്തെ ശീതളമാക്കുവാൻ തുടങ്ങി. വിദ്യാത്ഥികൾ ഗംഗാതീരത്തു് ശാസ്ത്രാത്ഥവാദം ചെയ്തുകൊണ്ടിരുന്നു. ഈ അവസരത്തിൽ ദിഗ്വിജയിയായ കേശവശാസ്ത്രി രണ്ടുനാലു ശിഷ്യന്മാരോടുകൂടി അവിടെ വന്നു. ഗംഗയെ വന്ദിച്ചു് സന്ധ്യാവന്ദനം ചെയ്തു് ശാസ്ത്രാത്ഥവാദം നടത്തുന്ന സ്ഥലത്തേയ്ക്കു ചെന്നു.

നിമായി അദ്ദേഹത്തെ വന്ദിച്ചു് ഇരിക്കുവാനപേക്ഷിച്ചു. ദിഗ്വിജയി അവരുടെയെല്ലാമപേക്ഷയനുസരിച്ചു് അവിടെ ഇരുന്നു. വിദ്യാത്ഥികൾ ശാസ്ത്രാത്ഥവാദമെല്ലാം നിത്തിയതു കണ്ടു് അദ്ദേഹം ചോദിച്ചു: ''എന്താണു് ശാസ്ത്രചച്ച നിത്തിയതു്? അതു നടക്കട്ടെ.''

ആരും ഒന്നും സംസാരിച്ചില്ല. അപ്പോൾ അദ്ദേഹം നിമായിയോടു ചോദിച്ചു: ''നിങ്ങൾ ഏതു പാഠശാലയിൽ പഠിക്കുന്നു?''

ഉടൻ ഒരു വിദ്യാർത്ഥി പറഞ്ഞു: "ഇതു നവദ്വീപത്തിലെ പ്രഖ്യാതവിദ്വാനായ നിമായിപണ്ഡിതനാണ്."

ദിഗ്വിജയി സുപ്രസന്നനായി നിമായിയെ തലോടിക്കൊണ്ടു പറഞ്ഞു: "ഹോ, അങ്ങു നിമായിപണ്ഡിതനാണോ? ഞാനങ്ങയുടെ പേർ കേട്ടിട്ടുണ്ട്. അങ്ങ് ഇവിടെയുള്ള പണ്ഡിതന്മാരുടെ ശിരോരത്നമാണല്ലൊ. അങ്ങ് എന്തെങ്കിലും ഒരു സൂത്രാർത്ഥം പറയൂ."

നിമായി തൊഴുതുകൊണ്ടു വിനീതനായി പറഞ്ഞു: അതെല്ലാം അങ്ങയെപ്പോലുള്ള മഹാപണ്ഡിതന്മാർ ചെയ്യേണ്ടതാണ്. ഞാൻ അവിടുത്തെ ശിഷ്യശിഷ്യനാകുവാൻ പോലും യോഗ്യനല്ല. പിന്നെ എന്താണ് കേൾപ്പിക്കുക? അവിടുന്നു തൻെറ ബുദ്ധിശക്തികൊണ്ടും കവിതാപാടവം കൊണ്ടും ലോകത്തെ മുഴുവൻ ജയിച്ചിരിക്കുന്നു. കവിതാരചനയിലുള്ള അവിടുത്തെ സാമർത്ഥ്യാതിശയം ഞങ്ങൾ കേട്ടിട്ടുണ്ട്. അതു കേൾക്കുവാൻ ഞങ്ങൾ അത്യുത്സുകരായിരിക്കുന്നു. ഏതെങ്കിലും ഒരു കവിത കേൾപ്പിക്കുവാൻ കൃപചെയ്യാലും."

ഇതു , കേട്ട് ദിഗ്വിജയി ചിരിച്ചു. അദ്ദേഹത്തിനു തൻെറ ലോകോത്തരമായ കവിത്വം പ്രകടിപ്പിക്കുവാനുള്ള അവസരം നവദ്വീപത്തിൽ സിദ്ധിച്ചിരുന്നില്ല. ഇപ്പോൾ അവസരം സിദ്ധിച്ചതിനാൽ അതിസന്തുഷ്ടനായി പറഞ്ഞു: "ഏതു വിഷയത്തെപ്പററിയുള്ള കവിതയാണ് ഉടനുണ്ടാക്കി കേൾപ്പിക്കേണ്ടതു്? പറയൂ."

നിമായി സാവധാനം പറഞ്ഞു: "ഭഗവതിയായ ഗംഗയുടെ മഹിമതന്നെയാവട്ടെ വിഷയം. എന്നാൽ കാവ്യാമൃതാസ്വാദനത്തോടുകൂടി കണ്ണും പവിത്രമായി തീരുമല്ലോ".

ഇതു കേട്ട ഉടൻ ദിഗ്വിജയിയുടെ കണ്ഠത്തിൽനിന്നു് കവിതാമൃതധാര ഇടമുറിയാതെ പ്രവഹിക്കുവാൻ തുടങ്ങി.

എല്ലാം പുതിയ പുതിയ ശ്ലോകങ്ങളായിരുന്നു. ഇടവേള തീരെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ മുഖത്തിൽ നിന്നു് സരസ്വതി പ്രവഹിക്കുകതന്നെയായിരുന്നു.

വിദ്യാർത്ഥികളെല്ലാം ആശ്ചര്യസ്തബ്ധരും നിർന്നിമേഷ ദൃഷ്ടികളുമായി നോക്കിയിരുന്നു. വിദ്യാർത്ഥികളുടെ ഭാവമറിഞ്ഞു് ദിഗ്വിജയി അതിപ്രസന്നനായിത്തീരുകയും ഇരട്ടി ഉത്സാഹത്തോടുകൂടി യമകവും അനുപ്രാസവുമുള്ള ശ്ലോകങ്ങൾ നിർമ്മിച്ചു് സുമധുരമായി പാടുകയും ചെയ്തു. ഒരു നാഴികയ്ക്കുള്ളിൽ നൂറു ശ്ലോകങ്ങൾ പൂർത്തിയായി നിശ്ശബ്ദനായി. അവിടെ ഒരേകാന്തത വ്യാപിച്ചു. ഈ അമൃതധാരയെ സ്വീകരിക്കുവാൻ പതിതപാവനിയായ ഗംഗപോലും കുറച്ചു നേരത്തേയ്ക്കു് തന്റെ കളകളശബ്ദം നിർത്തിയോ എന്നു തോന്നും. ആ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ടു് നിമായി പറഞ്ഞു: ''ഇന്നു ഞങ്ങൾ അവിടുത്തെ ശ്രീമുഖത്തിൽനിന്നു നിർഗ്ഗളിച്ച അമൃതപ്രവാഹം പാനംചെയ്തു കൃതാർത്ഥരായി. അവിടുത്തെപ്പോലെയുള്ള ലോകോത്തരകവികളെ ഞങ്ങൾ ഇതുവരെ കണ്ടിട്ടില്ല. ഇതിന്റെ ഗുണദോഷങ്ങൾ മററാർക്കും അറിയുക സാധ്യമല്ല. അതുകൊണ്ടു് അവിടുന്നു തന്നെ ഒരു ശ്ലോകത്തിന്റെ ഗുണദോഷങ്ങൾ വ്യാഖ്യാനിച്ചു കേൾപ്പിച്ചാലും.''

കുറച്ചു ഗർവ്വത്തോടുകൂടി ദിഗ്വിജയി പറഞ്ഞു: ''കേശവന്റെ കവിതയിൽ ആർക്കും ദോഷം കാണുവാൻ കഴിയില്ല. വ്യാഖ്യാനിക്കണമെങ്കിൽ വ്യാഖ്യാനിക്കാം. ഏതു ശ്ലോകമാണു് ഇതിൽ വ്യാഖ്യാനിക്കേണ്ടതെന്നു പറയു.''

ഒരിക്കൽമാത്രം കേട്ട ശ്ലോകങ്ങളിൽ നിന്നു് ഒന്നെടുത്തു കാണിക്കുവാൻ ആർക്കും കഴിയുകയില്ലെന്നായിരുന്നു ദിഗ്വിജയിയുടെ വിചാരം. എന്നാൽ നിമായി ഉടനെതന്നെ ഈ ശ്ലോകം ചൊല്ലി:

''മഹത്വം ഗംഗായാഃ സതതമിദമാഭാതി നിതരാം
യദേഷാ ശ്രീവിഷ്ണോശ്ചരണകമലോത്പത്തിസുഭഗാ
ദ്വിതീയശ്രീ ലക്ഷ്മീരിവ സുരനരൈരർച്ച്യചരണാ
ഭവാനീഭർത്തുര്യ്യാ ശിരസി വിഭവത്യദ്ഭുതഗുണാ''

ഇതു കേട്ട് ദിഗ്വിജയിയുടെ ആശ്ചര്യത്തിന് അതിരില്ലാതായി. അദ്ദേഹത്തിന്റെ മുഖം മങ്ങി. എല്ലാവരും നിമായിയുടെ നേരെ അദ്ഭുതത്തോടുകൂടി നോക്കി. ദിഗ്വിജയി പറഞ്ഞു: ''ഞാനതിവേഗത്തിൽ കവിതകരം ചൊല്ലി. അങ്ങ് അതു് എങ്ങനെ കണ്ഠസ്ഥമാക്കി?''

നിമായി വിനീതമായി പറഞ്ഞു: ''ഇതെല്ലാം അവിടുത്തെ കൃപകൊണ്ടാണ് സാധിച്ചതു്.''

ദിഗ്വിജയി വ്യാഖ്യാനിക്കുവാൻ തുടങ്ങി. ഉപമ, അനുപ്രാസം മുതലായ ഗുണങ്ങരം കാണിച്ചു നിശ്ശബ്ദനായി. അപ്പോരം നിമായി പറഞ്ഞു: ''അവിടുത്തെ അനുവാദമുണ്ടെങ്കിൽ ഞാനും ഇതിന്റെ ഗുണദോഷങ്ങളെപ്പററി കുറഞ്ഞൊന്നു വ്യാഖ്യാനിക്കാം.''

സരസ്വതിയിൽനിന്നു വരം സിദ്ധിച്ച തന്റെ കവിതയിൽ ഒരു സാധാരണപണ്ഡിതൻ ദോഷം കാണുകയോ? ദിഗ്വിജയി തന്റെ ഈ ഭാവം പ്രകടമാക്കാതെ പുറമേയ്ക്കു പ്രസന്നത നടിച്ചുകൊണ്ടു പറഞ്ഞു: ''നല്ലതു്, ഗുണദോഷങ്ങരം വ്യാഖ്യാനിക്കു.''

നിമായി പറഞ്ഞു: ''ഈ ശ്ലോകം വളരെ നന്നായിട്ടുണ്ടു്. അനേകം ഗുണദോഷങ്ങരം പറയുവാനുണ്ടെങ്കിലും പ്രധാനമായി അഞ്ചു ഗുണങ്ങളും ദോഷങ്ങളും ഇതിനുണ്ടു്. ആദ്യത്തെ ഗുണം ശബ്ദാലങ്കാരമാണു്. ആദ്യപാദത്തിൽ അഞ്ചു തകാരങ്ങളും മൂന്നാമത്തെ പാദത്തിൽ അഞ്ചു രേഫങ്ങളും നാലാമത്തെ പാദത്തിൽ നാലു ഭകാരങ്ങളും സുന്ദരമാകുംവണ്ണം ചേർത്തിട്ടുണ്ടു്. ഇതു കാരണം ഇതിൽ

ശബ്ദാലംകാരമുണ്ട്. രണ്ടാമത്തെ ഗുണം 'പുനരുക്തിവദാഭാസ'മാകുന്നു. കേൾക്കുമ്പോൾ പുനരുക്തിപോലെ തോന്നും. എന്നാൽ ഭിന്നാർത്ഥങ്ങളാകയാൽ ആ ദോഷം വരുകയുമില്ല. ഇതാണ് പുനരുക്തിവദാഭാസം. 'ശ്രീ ലക്ഷ്മീരിവ' എന്ന ദിക്കിൽ ശ്രീശബ്ദവും ലക്ഷ്മീശബ്ദവും സമാനാർത്ഥങ്ങളായി തോന്നിയാലും ഐശ്വര്യപൂർണ്ണയായ ലക്ഷ്മീദേവിയെപ്പോലെ എന്നാണ് അർത്ഥം. ഇവിടെ അതു ഗുണമാണ്. മൂന്നാമത്തെ ഗുണം അർത്ഥാലംകാരമാണ്. ലക്ഷ്മീരിവ എന്നിപ്രകാരം ഗംഗയെ ലക്ഷ്മിയോടു് ഉപമിച്ചതു് മനോഹരമായിട്ടുണ്ട്. നാലാമത്തെ ഗുണം വിരോധാഭാസാലംകാരമാണ്. ജലത്തിൽനിന്നു് കമലമുണ്ടാവുന്നു, കമലത്തിൽനിന്നു ജലം ഉണ്ടാവാറില്ല. ഇവിടെ പാദാംബുജത്തിൽനിന്നു് ഗംഗ ഉണ്ടായതായി പറഞ്ഞിരിക്കുന്നു. ഇതു വിരുദ്ധമാണ്. എങ്കിലും തന്തിരുവടി സർവ്വസമർത്ഥനായതിനാൽ ഇവിടെ വിരോധമില്ലതാനും. അപ്പോൾ വിരോധാഭാസമായി. അഞ്ചാമത്തെ ഗുണം അനുമാനാലംകാരമാണ്. ഇവിടെ സാദ്ധ്യം ഗംഗയുടെ മഹത്വവർണ്ണനയാണ്. വിഷ്ണുപാദജന്യത്വം അതിലേയ്ക്കു ഹേതുവായി പറഞ്ഞിരിക്കുന്നു.''

ഇപ്രകാരം അഞ്ചു ഗുണങ്ങൾ പറഞ്ഞു് നിമായി മൗനമവലംബിച്ചു. സർവ്വരും നിമായിയുടെ നേരെ നിന്നിമേഷദൃഷ്ടികളായി നോക്കിയിരുന്നു.

ഈ ഗുണങ്ങൾ കേട്ടിട്ടും ദിഗ്വിജയിക്കു് പ്രസന്നതയല്ല ഉണ്ടായതു്. ഉള്ളിലുള്ള വ്യസനം പ്രകടിപ്പിക്കാതെ പറഞ്ഞു: ''ദോഷമുണ്ടെന്നല്ലേ പറഞ്ഞതു്? എന്നാൽ അതും കാണിക്കൂ.''

നിമായി ഗംഭീരഭാവത്തിൽ പറയുവാൻ തുടങ്ങി: ''ഗുണങ്ങളെപ്പോലെ ദോഷങ്ങളും കുറെയുണ്ട്. അതിൽ അഞ്ചു ദോഷങ്ങൾ പ്രധാനങ്ങളാണ്. ആദ്യത്തെ ദോഷം

'അവിമൃഷ്ടവിധേയാംശം' എന്നതാണ്. ഒന്നിനെ അനുവദിച്ചിട്ട വേണം എന്തെങ്കിലും വിധിക്കാൻ. ആദ്യം വിധേയത്തെ പറഞ്ഞാൽ ഈ ദോഷം വരും. ഇവിടെ ഗംഗയുടെ മാഹാത്മ്യമാണ വിധേയം. അതു് ആദ്യംതന്നെ പറഞ്ഞതിനാൽ ഇവിടെ ഈ ദോഷമുണ്ടു്. രണ്ടാമത്തെ ദോഷവും ഇതുതന്നെയാണു്. 'ദ്വിതീയശ്രീ ലക്ഷ്മീരിവ' എന്ന ദിക്കിൽ ദ്വിതീയത്വമാണു് വിധേയം. അതു് ആദ്യം പറഞ്ഞു. പിന്നെ സമാസത്തിൽപ്പെട്ടതുകൊണ്ടു് അതു ഗൗണമാണു്. അതിന്നു ലക്ഷ്മീസമത പ്രകാശിപ്പിക്കുവാനുള്ള കഴിവു കുറഞ്ഞുപോകുന്നു. മൂന്നാമത്തെ ദോഷം 'വിരുദ്ധമതി'യാണു്. 'ഭവാനീഭർത്തുഃ' എന്ന പദം കേട്ടാൽ ഭവാൻെറ പതിയുടെ സ്വാമി വേറെ ആരോ ഉണ്ടെന്നാണു് തോന്നുക. ഭവാൻെറ ബോധമാണു് വേണ്ടതെങ്കിൽ ഭവാൻെറ പതിയുടെ സ്വാമി എന്നു പറയേണ്ടതില്ലല്ലോ. ഇതു വലിയ ഒരു ദോഷമാണു്. നാലാമത്തെ ദോഷം പുനരുക്തിയാകുന്നു. ക്രിയയോടുകൂടി അന്വയിച്ചുകഴിഞ്ഞു പിന്നെയും ചില വിശേഷണങ്ങളെ പറഞ്ഞാൽ പുനരുക്തിദോഷമുണ്ടു്. ഇവിടെ 'വിഭവതി' എന്ന ക്രിയ പറഞ്ഞതിന്നുശേഷം 'അദ്ഭുതഗുണാ' എന്ന വിശേഷണം കൊടുത്തിരിക്കുന്നു. അഞ്ചാമത്തെ ദോഷം ഭഗ്നക്രമമാകുന്നു. മററു ചരണങ്ങളിൽ അനുപ്രാസാദ്യലങ്കാരങ്ങൾ ഉണ്ടാവുകയും ഒന്നിൽ മാത്രം അതില്ലാതിരിക്കുകയും ചെയ്താൽ അതു ഭഗ്നക്രമമെന്ന ദോഷമാണു്. അങ്ങയുടെ ഈ ശ്ലോകത്തിൽ മൂന്നു പാദങ്ങളിലും അനുപ്രാസമുണ്ടു്. രണ്ടാമത്തെ പാദത്തിൽ മാത്രം അതില്ല.''

നിമായി ബൃഹസ്പതിയെപ്പോലെ നിർഭീകനായി വ്യാഖ്യാനിക്കുന്നു. സർവ്വരും ആ വാഗ്ധോരണി കേട്ടു് ആശ്ചര്യസ്തബ്ധരായി അദ്ദേഹത്തിൻെറ നേരേതന്നെ നോക്കിയിരിക്കുന്നു. ദിഗ്വിജയി നോക്കുവാൻപോലും ധൈര്യമി

ല്ലാതെ കീഴ്പ്പോട്ടു നോക്കിയിരുന്നു. ഉള്ളിലുള്ള വ്യസനാതിരേകം അദ്ദേഹത്തിൻെറ മുഖത്തു കണ്ണാടിയിലെന്നപോലെ പ്രകാശിച്ചിരുന്നു. അദ്ദേഹം ഒന്നും മിണ്ടിയില്ല. വിദ്യാർത്ഥികറം ചിരിക്കുവാൻ തുടങ്ങി. നിമായി അവരെ തടഞ്ഞുകൊണ്ടു പറഞ്ഞു:''ബാലചാപല്യംകാരണം ഞാൻ ഇതു പറഞ്ഞുപോയി. ക്ഷമിക്കണം. നേരം അധികമായി. ഇപ്പോഠം നമുക്കു പിരിയാം. നാളെക്കാണാം. ഗുണദോഷമിശ്രമല്ലാതെ ഈ ലോകത്തിൽ ഒന്നുമില്ലല്ലോ. കാളിദാസകവിതകളിൽപ്പോലും ഈ ദോഷങ്ങഠം കാണാം.''

എല്ലാവരും തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങി.

# അധ്യായം ഇരുപത്തിനാല്

## ദിഗ്വിജയിയുടെ വൈരാഗ്യം

കല്കണ്ടത്തിൻെറ മാധുര്യമറിയാത്തവനാണ് മററു നിസ്സാരവസ്തുക്കളിൽ ഭ്രമിക്കുന്നതു്. അതുപോലെ വിരക്തന്നു മാത്രമേ വാസ്തവമായ ആനന്ദമാസ്വദിക്കുവാൻ കഴിയുകയുള്ളൂ. അതിന്നു ഭാഗ്യമില്ലാത്തവരാണ് ഭോഗങ്ങളുടെ പിന്നാലെ ഓടുന്നതു്. വൈരാഗ്യമാകട്ടെ, പശ്ചാത്താപത്തിൽനിന്നാണ് സിദ്ധിക്കുന്നതു്. മഹാപുരുഷന്മാരുടെ സംസർഗ്ഗംവഴി തങ്ങളുടെ പൂർവ്വകർമ്മങ്ങളിൽ പശ്ചാത്താപമുദിക്കുമ്പോഠം വൈരാഗ്യം സിദ്ധിക്കുന്നു. വൈരാഗ്യമില്ലാതെ ശരിക്കുള്ള ത്യാഗം സാധ്യമല്ല. ത്യാഗത്തിൻെറ സന്തതികളാണ് സുഖവും ശാന്തിയും. ''ത്യാഗാത് ശാന്തിരനന്തരം'' എന്നു് ഗീതയുമുദ്ഘോഷിക്കുന്നു.

ദിഗ്വിജയിയുടെ ഏററവും വലിയ ഇച്ഛ ലോകത്തിൽ തനിക്കു് അനുപമയായ കീർത്തി സമ്പാദിക്കണം

എന്നായിരുന്നു. അതിന്നുവേണ്ടിയാണ് ഈ ദിഗ്വിജയ യാത്രയെല്ലാം ചെയ്തതു്. ഇന്നു് ഒരു യുവാവു് തന്റെ പ്രതി ഷ്ഠയെയെല്ലാം ക്ഷണനേരംകൊണ്ടു് നിലംപതിപ്പിച്ചു. തന്റെ പ്രസിദ്ധിയെല്ലാം ചാമ്പലായി—ഇപ്രകാരം ചിന്തിച്ചുകൊണ്ടു് അദ്ദേഹം ഗംഗയിൽനിന്നു മടങ്ങി സ്വസ്ഥാനത്തു വന്നു് നിശ്ശബ്ദനായി കട്ടിലിൽ കിടന്നു. ഒന്നിച്ചുള്ളവർ ഭക്ഷണം കഴിക്കുവാൻ വളരെ നിർബ്ബന്ധിച്ചു നോക്കി. എന്നാൽ സുഖമില്ല എന്നു പറഞ്ഞു് അദ്ദേഹം അതു നിരസിച്ചു. അദ്ദേഹം ഇപ്രകാരം ആത്മഗതം ചെയ്തു: "ഇന്നു് എനിക്കു് എന്തു പററി ? വലിയ വലിയ പണ്ഡി തന്മാർപോലും എന്റെ ചോദ്യം ഗ്രഹിക്കുവാൻതന്നെ ശക്തരാകാറില്ല. ഈ യുവാവായ നിമായിയുടെ മുമ്പിൽ എനിക്കു് ഒന്നും പറയുവാൻ കഴിഞ്ഞില്ലല്ലോ." സരസ്വ തീദേവിയുടെ നേരെ അദ്ദേഹത്തിന്നു കോപം വന്നു. അദ്ദേ ഹം വിചാരിച്ചു: "ഞാൻ എത്ര പരിശ്രമിച്ചാണു് സര സ്വതീമന്ത്രം സിദ്ധിവരുത്തി ദേവിയെ പ്രത്യക്ഷയാക്കി യതു്! സദാ എന്റെ ജിഹ്വാഗ്രത്തിൽ വർത്തിച്ചുകൊള്ളാ മെന്നു് വരവും ദേവി തന്നിരുന്നു. ഇപ്പോഠം അതെല്ലാം വ്യർത്ഥമായിപ്പോയല്ലോ! ദേവി ഇപ്പോഠം എവിടെപ്പോ യി?" ഈ ചിന്തയിൽത്തന്നെ പെട്ടു് അദ്ദേഹം ഒന്നു മയങ്ങി.

സ്വപ്നത്തിൽ സരസ്വതീദേവി വന്നു പറഞ്ഞു: "വത്സാ, നിന്റെ ഈ പരാജയം നിന്റെതന്നെ ക്ഷേമത്തിന്നാ കുന്നു. ദിഗ്വിജയംകൊണ്ടു് അങ്ങേയ്ക്കു് വലിയ അഹംകാരം വന്നുകൂടി. അതു് ആത്മതത്ത്വത്തെ മറച്ചുകളയും. ഇപ്പോഠം ആ അഹംകാരം നശിച്ചതും എന്റെ കരുണയായി അറി യൂ. പിന്നെ, നിമായിയെ സാധാരണമനുഷ്യനായി ഗണിക്കരുതു്. നിമായി പ്രേമതത്ത്വത്തെ ലോകത്തിൽ പ്രചരിപ്പിക്കുവാനായി അവതരിച്ച സാക്ഷാൽ ശ്രീനാരാ

യണനാണ്. അദ്ദേഹത്തെ സർവ്വാത്മനാ ശരണം പ്രാപിക്കു. അങ്ങേയ്ക്കു പരമമംഗളം വരും.''

ഇത്രയുമായപ്പോൾ ദിഗ്വിജയിയുടെ കണ്ണുകൾ തുറന്നു. സൂര്യദേവൻ തന്റെ സുവർണ്ണകിരണങ്ങൾകൊണ്ട് കിഴക്കു ദിക്കിനെ ശോഭായമാനമാക്കിയിരുന്നു. അദ്ദേഹം ഉടൻ എഴുന്നേറ്റു നഗ്നപാദനും നഗ്നശിരസ്സനുമായി നിമായിയുടെ ഗൃഹത്തിലേയ്ക്ക് ഏകാകിയായി പോയി. എല്ലാവരും ഇതു കണ്ട് അദ്ഭുതപ്പെട്ടു. വലിയ ആഭാടത്തോടുകൂടി ആന പ്പുറത്തും മററും സഞ്ചരിച്ചിരുന്ന അദ്ദേഹം ഒററയ്ക്ക് നഗ്ന പാദനായി പോവുന്നതു് കണ്ടു സർവ്വരും കൗതുകത്തോടു കൂടി നോക്കിനിന്നു. അദ്ദേഹം കുട്ടികളോടു ചോദിച്ചറി ഞ്ഞു് നിമായിയുടെ ഗൃഹത്തിലേയ്ക്കു ചെന്നു.

ഈ സമയം നിമായി ഗംഗാസ്നാനം കഴിഞ്ഞുവന്ന് തുളസിക്കു വെള്ളമൊഴിക്കുകയായിരുന്നു. ദിഗ്വിജയി തന്റെ ഗൃഹത്തിലേയ്ക്ക് ഒററയ്ക്കു വരുന്നതായി കണ്ട് ഓടി ച്ചെന്ന് സ്വാഗതംചെയ്തു. ദിഗ്വിജയി വന്ന ഉടൻതന്നെ ഗൗരാംഗന്റെ പാദങ്ങളിൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. മഹാപ്രഭു വേഗമദ്ദേഹത്തെ എഴുനേല്പിച്ചു ഗാഢഗാഢമാലിംഗനംചെയ്തു പറഞ്ഞു: ''മഹാരാജ്, അവിടുന്ന് എന്താണ് ചെയ്യുന്നതു്? ജഗത്പൂജ്യനായ അവിടുന്ന് പുത്രതുല്യനായ എന്റെയടുക്കൽ ഇപ്രകാരം ചെയ്യുന്നതു യുക്തമല്ല. എന്നെ ആശീർവ്വദിക്കു.''

ഗദ്ഗദകണ്ഠനായി ദിഗ്വിജയി പറഞ്ഞു: ''അഹംകാരാഗ്നിയിൽ മുമ്പുതന്നെ ദഗ്ദ്ധപ്രായനായ എന്നെ ഇനിയും ദഹിപ്പിക്കരുതേ. കൃപചെയ്തു് ഉദ്ധരിച്ചാലും.''

മഹാപ്രഭു അദ്ദേഹത്തെ കൈപിടിച്ച് അകത്തു കൊണ്ടുപോയി പറഞ്ഞു: ''അവിടുന്ന് ഇപ്പോൾ ഇവിടെ വന്നതുകൊണ്ട് എന്റെ ഗൃഹം അതിപവിത്രമായിത്തീ ന്നിരിക്കുന്നു. എന്റെ ജീവിതം സഫലമായി.''

ദിഗ്വിജയി കീഴ്പ്പോട്ടുതന്നെ നോക്കി നിശ്ശബ്ദനായി കേട്ടുകൊണ്ടിരുന്നു. ഒന്നും മറുപടി പറഞ്ഞില്ല. അതുകൊണ്ട് മഹാപ്രഭു പിന്നെയും പറഞ്ഞു: "ഇന്നലെ എൻെറ മുഖത്തുനിന്നു വന്ന ശബ്ദങ്ങൾ ബാലസഹജമായ ചാപല്യമെന്നു കരുതി ക്ഷമിച്ചാലും."

ദിഗ്വിജയി അധീരനായി പറഞ്ഞു: "ഹേ പ്രഭോ, അവിടുന്ന് ഇനി ഇവനെ അധികം മോഹിപ്പിച്ചു വഞ്ചിക്കരുതേ. സരസ്വതീദേവി ഇന്നലെ രാത്രി എല്ലാ സംഗതികളും എന്നോടു പറഞ്ഞിരിക്കുന്നു. അതുകൊണ്ട് എൻെറ ഉദ്ധാരണത്തിന്നുള്ള മാർഗ്ഗമരുളിച്ചെയ്താലും."

മഹാപ്രഭു പറഞ്ഞു: "അവിടുന്ന് എന്തു പറയുന്നു? സർവ്വശാസ്ത്രങ്ങളുടെയും മർമ്മമറിയുന്നവനാണല്ലോ അവിടുന്ന്. എന്നാലും എന്നെ ബഹുമാനയുക്തനാക്കണമെന്ന് കരുതി ചോദിക്കുകയാണ്. അത് അവിടുത്തെ ഔദാര്യം. കല്പനയനുസരിച്ച് യഥാമതി പറയാം: സർവ്വേശ്വരൻെറ ശ്രീപാദപത്മങ്ങളിൽ പ്രേമത്തെ വർദ്ധിപ്പിക്കുന്നതേതോ, അതാണ് പരമധർമ്മം; അതാണ് പരമകർത്തവ്യം. മററു ഭോഗസാമഗ്രികളും പാണ്ഡിത്യവുമെല്ലാം ഭോഗങ്ങൾക്കു കൊള്ളാം. അല്ലാതെ ആ പ്രേമലാഭത്തിന്ന് അവകൊണ്ട് ഒരു കാര്യവുമില്ല.

'വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ.'

ഇടമുറിയാതെയുള്ള ശബ്ദപ്രവാഹവും ശാസ്ത്രവ്യാഖ്യാനത്തിലുള്ള പാടവവും വിദ്വത്ത്വവുമെല്ലാം ഭുക്തിക്കു കൊള്ളാം. മുക്തിക്കു കൊള്ളുകയില്ല. നിസ്സാരഭോഗങ്ങൾ കൊണ്ടോ അനിത്യമായ സ്വർഗ്ഗംകൊണ്ടോ എന്തു കാര്യം? സർവ്വേശ്വരൻെറ ശ്രീപാദപത്മങ്ങളെ സർവ്വാത്മനാ ശരണം പ്രാപിക്കുകയാണ് നിത്യാനന്ദത്തിൻെറ ഏകമാത്രസാധനം. അതിന്നുവേണ്ടിയാണ് മനുഷ്യൻ യത്നിക്കേണ്ടത്."

ന്നു ദിഗ്വിജയി തൊഴുതുകൊണ്ടു ചോദിച്ചു: "ഇപ്പോാം എന്തു ചെയ്യണമെന്നു് അരുളിച്ചെയ്താലും. ഈ വണിക്കുകളുടെ വ്യാപാരത്തിൽ ഇപ്പോാം ഈയുള്ളവൻ വിരക്തനായിത്തീൎന്നിരിക്കുന്നു."

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: അവിടുന്നു മഹാഭാഗ്യവാനാണു്. പുത്രൈഷണയും വിത്തൈഷണയും വളരെ വിഷമിച്ചു്, ഒരു പക്ഷേ, മനുഷ്യൻ കടന്നേക്കാം. എന്നാൽ ലോകൈഷണ കടക്കുവാൻ മഹാത്മാക്കാംക്കുപോലും കഴിയുന്നില്ല. അവിടേയ്ക്കു് അതിലും വൈരാഗ്യം സിദ്ധിച്ചുവെന്നതു് തന്തിരുവടിയുടെ കൃപയാണു്. കൎത്തവ്യത്തിന്റെ മൂലമന്ത്രമായി ഈ ശ്ലോകത്തെ ഞാൻ കരുതുന്നു:

ധൎമ്മം ഭജസ്വ സതതം ത്യജ ലോകധൎമ്മാൻ
സേവസ്വ സാധുപുരുഷാൻ ജഹി കാമതൃഷ്ണാം
അന്യസ്യ ദോഷഗുണചിന്തനമാശു ത്യക്ത്വാ
സേവാകഥാരസമഹോ നിതരാം പിബ ത്വം.

ധൎമ്മം നിരന്തരമാചരിക്കു, ലോകധൎമ്മങ്ങളെ സദാ ഉപേക്ഷിക്കു, സജ്ജനസംഗം ചെയ്യൂ, അവരെ ശുശ്രൂഷിക്കു, ഭോഗതൃഷ്ണ ബഹിഷ്കരിക്കു, മററുള്ളവരുടെ ദോഷങ്ങളെയും ഗുണങ്ങളെയും തീരെ ചിന്തിക്കാതെ തന്തിരുവടിയുടെ സേവാനന്ദാമൃതരസം പാനം ചെയ്യൂ."

മഹാപ്രഭുവിന്റെ ആജ്ഞയെ ശിരസാ വഹിച്ചു് ദിഗ്വിജയി തന്റെ കൂടാരത്തിലേയ്ക്കുതന്നെ മടങ്ങി. പരമവിരക്തനായിത്തീൎന്ന ആ പുണ്യാത്മാവു കൈവശമുള്ള സൎവ്വവും ജനങ്ങാംക്കായി വിതരണംചെയ്തു. തന്റെ കൂട്ടുകാരോടെല്ലാം വിടവാങ്ങി ഭഗവച്ചിന്താപരനായി ഉടൻ എവിടെയ്ക്കോ പൊയ്ക്കളഞ്ഞു. പിന്നെ അദ്ദേഹത്തെപ്പററി ആരും ഒന്നും കേട്ടിട്ടില്ല.

ദിഗ്വിജയി നിമായിയുടെ ശിഷ്യത്വം സ്വീകരിച്ച വാർത്ത കേട്ട് സർവ്വരും ആശ്ചര്യപ്പെട്ടു. നിമായിയുടെ കീർത്തി സർവ്വത്ര പരന്നു. അദ്ദേഹത്തിന്റെ പാഠശാലയിലേയ്ക്കു വിദ്യാർത്ഥികൾ അഹമഹമികയാ വരുവാൻ തുടങ്ങി.

## അധ്യായം ഇരുപത്തിയഞ്ച്

ബാഹ്യസൗന്ദര്യത്തെക്കാൾ ആന്തരസൗന്ദര്യമാണ് ലോകത്തെ അധികം ആകർഷിക്കുന്നത്. വിരൂപൻപോലും ആന്തരികസൗന്ദര്യമുണ്ടെങ്കിൽ സർവ്വരെയുമാകർഷിക്കുന്നു. ഹൃദയശുദ്ധിതന്നെയാണ് ആന്തരസൗന്ദര്യം. നിമായിയെപ്പോലെ ലോകസുന്ദരനായ ഒരാൾക്ക് ആന്തരസൗന്ദര്യംകൂടിയുണ്ടെങ്കിൽ സ്ഥിതി എന്തായിരിക്കും? അപ്രകാരമുള്ള പുണ്യാത്മാക്കൾ ചരാചരങ്ങളെ മുഴുവൻ ആകർഷിക്കുന്നു.

നിമായി അപ്രകാരമുള്ള ഒരു മഹാത്മാവായിരുന്നു. അദ്ദേഹത്തിന്റെ ഹൃദയം അത്യന്തം കോമളവും പവിത്രവും വിശാലവുമായിരുന്നു. അതിൽ മനുഷ്യരുടെ നേരെ മാത്രമല്ല സർവ്വപ്രാണികളുടെയും നേരേ പ്രേമം സംപൂർണ്ണമായി പ്രകാശിച്ചിരുന്നു. ദേഹസൗന്ദര്യം നിരുപമവുമായിരുന്നു. അതുകൊണ്ട് സർവ്വരും നിമായിയെ അത്യധികം സ്നേഹിച്ചുവന്നു. അദ്ദേഹം ഇപ്പോൾ കുട്ടിയല്ല, ലോകപ്രസിദ്ധനായ മഹാപണ്ഡിതനായിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും സ്വഭാവമാധുര്യത്താൽ സർവ്വരും അദ്ദേഹത്തെ സ്വന്തം സഖാവായി കരുതിയിരുന്നു. അദ്ദേഹം നഗരത്തിൽ തെരുവുതോറും സഞ്ചരിക്കുകയും സർവ്വരെയും ആനന്ദിപ്പിക്കുകയും ചെയ്തിരുന്നു. കച്ചവടക്കാർ തങ്ങളുടെ സാമാനങ്ങൾ വിലകൂടാതെതന്നെ അദ്ദേഹത്തിനു സ

മപ്പികയോൺ ഉത്സുകമായിരുന്നു. നീലാംബരചക്രവർത്തി യുടെ ഗൃഹത്തിന്റെ സമീപത്തിൽ കുറെ ഗോപഗൃഹ ങ്ങൾ ഉണ്ടായിരുന്നു. അവർ പാലും വെണ്ണയും സന്ദേ ഹം കൊണ്ടുവന്നു സമർപ്പിച്ചിരുന്നു. നിമായി തന്റെ കൂടെയുള്ള വിദ്യാർത്ഥികൾക്ക് അതു കൊടുക്കുകയും ചെ യ്തിരുന്നു.

ശ്രീധരൻ എന്നു പേരായ ഒരു സാധു കച്ചവടക്കാരൻ വലിയ ഭഗവദ്ഭക്തനായിരുന്നു. അദ്ദേഹം വലിയ ദരി ദ്രനുമായിരുന്നു. ആ ഭക്തൻ ഭഗവന്നാമങ്ങൾ ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടിരുന്നു. ചിലർ അദ്ദേഹത്തെ സമീപി ച്ചു പറഞ്ഞു: ''ഇത്ര ഉറക്കെ നാമം ജപിക്കുന്നതു് എന്തി നാണ്? ഈശ്വരൻ ചെകിടനല്ലല്ലോ.''

അപ്പോൾ ശ്രീധരൻ പറഞ്ഞു: ''നിങ്ങൾ വെറും ലൗ കികകാര്യങ്ങളിൽത്തന്നെ സദാ മുഴുകിയിരിക്കുന്നു. ഒരി ക്കലും ഭഗവന്നാമം ഉച്ചരിക്കുന്നില്ല. എന്നാൽ ചെവി കൊണ്ടെങ്കിലും അതു കേൾക്കുവാനുള്ള ഭാഗ്യം നിങ്ങൾക്ക സിദ്ധിക്കട്ടെ എന്നു കരുതിയാണു് ഉറക്കെ ജപിക്കുന്നതു്.''

ഈ ഭക്തന്റെ പീടികയിൽ നിമായി നിത്യവും പോയിരുന്നു. ഉണ്ണിപ്പിണ്ടി, ഇല മുതലായവയായിരുന്നു അദ്ദേഹം വിററിരുന്നതു്. പലപ്പോഴും അവിടെ ചെന്നു് അവ വാങ്ങുകയും നേരംപോക്കായി വില പിശകുകയും ചെയ്തിരുന്നു. കാലാന്തരത്തിൽ ശ്രീധരൻ മഹാപ്രഭുവി ന്റെ അന്തരംഗശിഷ്യനായിത്തീർന്നു. ശ്രീധരന്റെ ഉണ്ണി പ്പിണ്ടി വൈഷ്ണവന്മാരുടെ ഇടയിൽ സുപ്രസിദ്ധമായി ത്തീർന്നു.

ഒരു ദിവസം അദ്വൈതാചാര്യരുടെ സ്നേഹിതനും ജഗന്നാഥമിശ്രന്റെ ആപ്തമിത്രവുമായ ശ്രീവാസൻ വഴി ക്കുവെച്ചു് നിമായിയെ കണ്ടു. ശ്രീവാസനെ കണ്ടു നിമായി വന്ദിച്ചു. ആശീർവ്വാദംചെയ്തു ശ്രീവാസൻ പറഞ്ഞു:

''ഇപ്പോഠം താങ്കഠം കുട്ടിയല്ലാതായിത്തീൻവല്ലോ. ഇനി ചാപല്യം നിൎത്തു. ഒരു യഥാൎത്ഥവൈഷ്ണവനായിത്തീരുവാൻ ശ്രമിക്കൂ. അങ്ങയുടെ വന്ദ്യപിതാവു് പരമവൈഷ്ണവനായിരുന്നുവല്ലൊ.''

നിമായി പറഞ്ഞു: ''കുറച്ചുദിവസംകൂടി ഇങ്ങനെ കഴിഞ്ഞുകൊള്ളട്ടെ. പിന്നെ ഞാൻ ഒരു വൈഷ്ണവനായിത്തീൎന്നുകൊള്ളാം. അപ്പോഠം വൈഷ്ണവന്മാരായ നിങ്ങളെല്ലാം എന്റെ പിന്നാലെ വരും.''

ശ്രീവാസൻ പറഞ്ഞു: ''നല്ല കാൎയ്യം പിന്നെയാവാമെന്നു നീട്ടിവെയ്ക്കരുതു്. ഉടൻതന്നെ ആരംഭിക്കേണ്ടതാണു്.''

നിമായി ചിരിച്ചുകൊണ്ടു ചോദിച്ചു: ''എന്നാൽ ഏതു മൂൎത്തിയിലാണു് ഞാൻ ശ്രദ്ധവെയ്ക്കേണ്ടതു്? അവിടുന്നുതന്നെ പറഞ്ഞുതന്നാലും.''

ശ്രീവാസൻ പറഞ്ഞു: ''അവരവരുടെ രുചിഭേദമനുസരിച്ചു് ഏതു ഭാവത്തിലും ഭഗവാനെ ആരാധിക്കാം.''

നിമായിക്കു നല്ലവണ്ണമറിയാം, വൈഷ്ണവന്മാർ സോഽഹംഭാവത്തിനു വിരോധികളാണെന്നു്. അതുകൊണ്ടു് നേരംപോക്കായി തത്കാലം നിമായി പറഞ്ഞു: ''എനിക്കു് സോഽഹംഭാവത്തിലാണു് ശ്രദ്ധ. അപ്പോഠം ഞാൻതന്നെയാണു് ബ്രഹ്മം. പിന്നെ ആരെ സേവിക്കും?''

ഇതു കേട്ടു് ശ്രീവാസൻ ചെവി പൊത്തിക്കൊണ്ടു പറഞ്ഞു. ''ഇപ്രകാരമുള്ള വാക്കു് ഒരു വൈഷ്ണവന്റെ പുത്രൻ പറയുവാൻപോലും പാടില്ല. ഇപ്പോഴും താങ്കഠംക്കു് കുട്ടിക്കളിയേ ആയിട്ടുള്ളു.''

നിമായി പറഞ്ഞു: ''നോക്കിക്കൊള്ളൂ. ഒരു ദിവസം നിങ്ങളെല്ലാം എന്റെ പിന്നാലെ ഓടി നടക്കുവാൻ തുടങ്ങും.''

ഇത്രയും പറഞ്ഞു് നിമായി ഗൃഹത്തിലേയ്ക്കു പോയി. ഇതു കേട്ടു് ശ്രീവാസന്നു് വലിയ ആനന്ദമുണ്ടായി. അദ്ദേഹം വിചാരിച്ചു: "പണ്ഡിതനും ലോകപ്രിയനുമായ നിമായി വൈഷ്ണവനായാൽ വൈഷ്ണവധമ്മത്തിന്റെ കൊടിക്കൂറ ദേശം മുഴുവൻ പാറിക്കളിക്കുവാൻ തുടങ്ങും."

കാലാന്തരത്തിൽ ശ്രീവാസന്റെ വിചാരം സത്യമായിത്തന്നെ പരിണമിച്ചു. വൈഷ്ണവധമ്മത്തിന്റെ വിജയദുന്ദുഭികൊണ്ടു് ദേശം മുഴുവൻ മുഖരിതമായി. ഭക്തിഭാഗീരഥിയുടെ വേലിയേററത്തിൽ എല്ലാ ഭേദഭാവങ്ങളും മുങ്ങിപ്പോയി.

## അധ്യായം ഇരുപത്തിയാറു്

ഏകസന്താനമായ പ്രിയപുത്രന്റെ വധു പരലോകം പ്രാപിച്ചാൽ മാതാവിന്നുണ്ടാവുന്ന സങ്കടം അനിർവ്വചനീയമാണു്. ഗൃഹം ശൂന്യപ്രായമായി തോന്നും. പ്രിയപുത്രനെ കാണുമ്പോൾ മാതാവിന്റെ ഹൃദയം പിളരും. പുത്രൻ സ്വന്തം കൈകൊണ്ടു് എന്തെങ്കിലും പണിയെടുക്കുമ്പോൾ വധുവിന്റെ സ്മരണകൊണ്ടു് മാതാവിന്റെ നേത്രങ്ങൾ അശ്രുപൂണ്ണങ്ങളാവും. ലക്ഷ്മീദേവി ദേഹത്യാഗം ചെയ്തു മുതൽ ശചീമാതാവിന്റെ സ്ഥിതി ഇതായിരുന്നു. നിമായിയെ കണ്ടാൽ ശചീമാതാവു നിലവിളിക്കുവാൻ തുടങ്ങും.

നിമായിക്കു യോജിച്ച ഒരു കുലീനയായ കന്യകയെ കിട്ടുകയാണെങ്കിൽ തന്റെ ഗൃഹത്തെ ആനന്ദഭരിതമാക്കാം എന്നു് ആ മാതാവു് ആഗ്രഹിച്ചു. ഗംഗാതീരത്തു വരുന്ന കന്യകമാരെ ഈ ഭാവത്തിൽ മാതാവു നോക്കുകയും അവരിൽനിന്നു് യോഗ്യയായ ഒരുവളെ തിരഞ്ഞെടുക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു.

ആ കന്യകമാരിൽ സുശീലയും സുന്ദരിയുമായ ഒരുവളെ മാതാവ് നിത്യവും കണ്ടിരുന്നു. അവരെ ത്രിസന്ധ്യയ്ക്കും ഗംഗാതീരത്തു് മിക്കവാറും നിത്യവും കണ്ടിരുന്നു. ഇടയ്ക്കു് ഗംഗയിൽ സ്നാനം ചെയ്യുന്നതായും ഇടയ്ക്കു് ദേവപൂജ ചെയ്യുന്നതായും ഇടയ്ക്കു് ഗൃഹത്തിലേയ്ക്കു മടങ്ങുന്നതായും കണ്ടിരുന്നു. അവർ എപ്പോഴും എവിടെവെച്ചു കണ്ടാലും മാതാവിനെ ശ്രദ്ധാഭക്തിപുരസ്സരം വന്ദിച്ചിരുന്നു. മാതാവും പ്രസന്നയായി ഇപ്രകാരം ആശീർവ്വദിച്ചിരുന്നു: ''ഭഗവത് കരുണയാൽ കുട്ടിക്കു് യോഗ്യനായ പതിയെ ലഭിക്കട്ടെ.'' ഇതുകേട്ടു് ലജ്ജകൊണ്ടു് അവൾ ശിരസ്സു താഴ്ത്തിപ്പോവുകയും ചെയ്തിരുന്നു.

ഒരു ദിവസം ശചീമാതാവ് ആ കന്യകയെ വിളിച്ചു ചോദിച്ചു: ''കുട്ടി, എന്താണ് പേരു് ?''

അവൾ ലജ്ജയോടുകൂടി പറഞ്ഞു: ''വിഷ്ണുപ്രിയാ.''

മാതാവു വിചാരിച്ചു: ''ഹാ എത്ര നല്ല പേരു് ! സുന്ദരമായ രൂപത്തിന്നും അനുപമമായ ശീലത്തിന്നും അനുരൂപംതന്നെ ഈ പേർ.''

പിന്നെയും മാതാവു ചോദിച്ചു: ''അച്ഛന്റെ പേർ എന്താണ് ?''

വിഷ്ണുപ്രിയ കുറച്ചുനേരം ലജ്ജഹേതുവായി ഒന്നും പറയാതെ നിന്നു. അപ്പോൾ മാതാവു പറഞ്ഞു: ''അച്ഛന്റെ പേർ പറയുന്നതിൽ എന്താണ് സങ്കോചം ? പറയൂ.''

ലജ്ജയോടും സങ്കോചത്തോടുംകൂടി വിഷ്ണുപ്രിയ പറഞ്ഞു: ''രാജപണ്ഡിത്.''

ഉടൻ മാതാവു ചോദിച്ചു: ''പണ്ഡിത് സനാതനമിശ്രന്റെ പുത്രിയാണോ ?''

വിഷ്ണുപ്രിയ ലജ്ജിച്ചു മിണ്ടാതെ നിന്നു. പിന്നെയും രണ്ടു മൂന്നു ചോദ്യങ്ങൾ ചോദിച്ചു് മാതാവ് അവരെ യാത്രയാക്കി.

വിഷ്ണുപ്രിയയുടെ രൂപസൗശീല്യാദിഗുണഗണങ്ങളം ശചീമാതാവിനെ ആകർഷിച്ചുകഴിഞ്ഞിരുന്നു. ഈ ബാലി കയെ പുത്രവധുവായി കിട്ടിയെങ്കിൽ എത്ര നന്നായിരുന്നു വെന്നു് അവർ ചിന്തിക്കുവാൻ തുടങ്ങി. വിഷ്ണുപ്രിയയുടെ നേരെയുള്ള പ്രേമം വർദ്ധിച്ചു. വിഷ്ണുപ്രിയയ്ക്കു് മാതാവി ന്റെ നേരെയുള്ള ഭക്തിയും വർദ്ധിച്ചുവന്നു. സനാതനമിശ്ര നോടു് ഒന്നു് ആലോചിച്ചാലോ എന്നു് മാതാവു് ഇടയ്ക്കു് ആലോചിച്ചിരുന്നു. എന്നാൽ ഇത്രയും ധനാഢ്യനായ ഒരു രാജപണ്ഡിതൻ ഒരു വിധവയുടെ പുത്രനു് തന്റെ പ്രിയ പുത്രിയെ വിവാഹംചെയ്തുകൊടുക്കുമോ എന്ന സംശയ ത്താൽ ചോദിക്കുവാൻ ധൈര്യമുണ്ടായില്ല.

ഒരു ദിവസം ശചീമാതാവു് കാശീനാഥമിശ്രഘടക്കി നെ വിളിച്ചുവരുത്തി പറഞ്ഞു: ''താങ്കൾ സനാതനമിശ്ര ജിയുടെ പുത്രിയെ കണ്ടിട്ടുണ്ടോ?''

ഘടക്കു് പറഞ്ഞു: ''ഉണ്ടു്. വളരെ നല്ല സ്വഭാവമുള്ള വളും സുന്ദരിയുമാണു്. നിങ്ങളുടെ പുത്രവധുവായി തീരു വാൻ സർവ്വഥാ യോഗ്യയാണു്.''

മാതാവു പറഞ്ഞു: ''ശരിതന്നെ. എന്നാൽ സനാതന ജി ഈ ദരിദ്രകുടുംബമായുള്ള ബന്ധം ഇഷ്ടപ്പെടുമോ?''

ഘടക്കു് പറഞ്ഞു: ''മാതാജി, എന്തു പറയുന്നു? നിമായിയെപ്പോലെ ലോകപ്രിയനും മഹാപണ്ഡിതനു മായ ഒരാളെ ജാമാതാവായി കിട്ടുന്നതു് ആരാണു് മഹാ ഭാഗ്യമായി കരുതാതിരിക്കുക? അദ്ദേഹം സസന്തോഷം ഇതു സ്വീകരിക്കും, സംശയമില്ല. ഇന്നുതന്നെ ഞാനദ്ദേഹ ത്തെ കണ്ടു് വൈകുന്നേരം വിവരമറിയിക്കാം.''

ഇത്രയും പറഞ്ഞു് ഘടക്കു് അവിടെനിന്നു പോയി.

സനാതനപണ്ഡിതനും ഇതു കുറേ ദിവസമായി ആഗ്ര ഹിച്ചിരുന്നു. എന്നാൽ ലോകപ്രസിദ്ധനായ നിമായി

ഇതു സമ്മതിക്കുമോ എന്ന ഭയത്താൽ തന്റെ ആഗ്രഹം പുറത്തു പ്രകടിപ്പിച്ചില്ലെന്നുമാത്രം. ഈ ഘട്ടത്തിലാണ് ഘടക്ക് വന്ന് ഈ സംഗതി പറഞ്ഞതു്. ഘടക്ക് പറഞ്ഞു: ''അങ്ങേയ്ക്കു് ഇതിലധികം യോഗ്യനായ ഒരു ജാമാതാവിനെ കിട്ടുകയില്ല.''

സനാതനമിശ്രൻ സന്തോഷം പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു: ''എനിക്കും വളരെ ദിവസമായി ഈ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ നിമായി സമ്മതിക്കുമോ എന്ന സംശയത്താൽ ഞാനിതു വ്യക്തമാക്കിയില്ല എന്നു മാത്രം.''

ഘടക്ക് പറഞ്ഞു: ''അതിനെപ്പററി ചിന്തിക്കേണ്ട. മാതാവു് ഈ ബന്ധം ഇഷ്ടപ്പെടുന്നു. മാതാവിന്റെ ആഗ്രഹത്തിന്നു വിപരീതമായി നിമായി ഒന്നും ചെയ്യുകയുമില്ല.''

ഈ സംഗതി അറിഞ്ഞപ്പോരം സനാതനപണ്ഡിത് ജിയുടെ ഗൃഹത്തിലുള്ളവക്കു് അത്യാനന്ദമുണ്ടായി. അവർ പറഞ്ഞു: ''ഇത്ര ദിവസവും ഗംഗാസ്നാനം ചെയ്തതിന്റെയും വിഷ്ണുപൂജ ചെയ്തതിന്റെയും ഫലം ഇപ്പോരം കിട്ടിക്കഴിഞ്ഞു. സാക്ഷാൽ ശ്രീവിഷ്ണുവിന്നു തുല്യനായ പതിയെത്തന്നെ പ്രാപിക്കുവാനുള്ള മഹാഭാഗ്യമാണല്ലോ ഇപ്പോരം സിദ്ധിച്ചിരിക്കുന്നതു്.''

ഘടക് അന്നു വൈകുന്നേരംതന്നെ സനാതനമിശ്രജിയുടെ സമ്മതം വാങ്ങി ശചീമാതാവിന്റെ സമീപമെത്തി. വിവാഹദിവസം തീരുമാനിക്കപ്പെട്ടു.

നിമായിക്കു് വലിയ ആത്ഥികസ്ഥിതിയുണ്ടായിരുന്നില്ലല്ലോ. അതുകൊണ്ടു് നവദ്വീപിലെ വലിയ ധനികരായ ബുദ്ധിമന്തഖാനും മുകുന്ദസംജയനും വിവാഹത്തിന്റെ സർവ്വ ചെലവുകളും സ്വയം ഏറെറടുത്തു. വിദ്യാത്ഥികളും അങ്ങേയററം എല്ലാററിന്നും തയ്യാറായി വിവാഹദിവസം കാത്തിരുന്നു.

നവദ്വീപിലെ സർവ്വ പണ്ഡിതന്മാരോടും വിദ്യാർത്ഥികളോടും ദേശപ്രധാനികളോടുംകൂടി നിമായി വിവാഹത്തിന്നു പുറപ്പെട്ടു. പലതരം വാദ്യങ്ങൾ മുഴങ്ങി. സനാതനജി വിവാഹസംഘത്തിലെ സർവ്വരേയും യഥായോഗ്യം സ്വാഗതം ചെയ്തു സ്വീകരിച്ചു. സുമുഹൂർത്തത്തിൽ വേദഘോഷത്തോടും ലാജഹോമത്തോടുംകൂടി പാണിഗ്രഹണകർമ്മം സമംഗളം നടന്നു. വിഷ്ണുപ്രിയ പതിയുടെ പാദത്തിൽ ആത്മാർപ്പണം ചെയ്തു.

പുത്രനെ വിഷ്ണുപ്രിയയോടുകൂടി കണ്ടു് ശചീമാതാവിന്റെ ആനന്ദത്തിന്നു് അതിരില്ലാതായി. യോഗ്യയായ പുത്രവധുവിനെ തന്നതിൽ മാതാവു് സർവ്വേശ്വരനോടു നന്ദി പ്രകടിപ്പിച്ചു.

## അദ്ധ്യായം ഇരുപത്തിയേഴ്

മനുഷ്യൻ പ്രാകൃതികവികാരങ്ങളിൽനിന്നു് ഉയരുമ്പോൾ അവന്റെ മനസ്സിൽമാത്രമല്ല, ശരീരത്തിലും പെട്ടെന്നു വലിയ പരിവർത്തനം വരുന്നു. ഈ ഘട്ടത്തിൽ പാഞ്ചഭൗതികമായ ഈ ശരീരംതന്നെ അധികദിവസം നില്ക്കുക വിഷമമായിത്തീരുന്നു. അതു് ചിലപ്പോൾ സർവ്വേശ്വരസങ്കല്പത്താൽ ലോകഹിതാർത്ഥം കുറച്ചു കാലത്തേയ്ക്കു നിലനിന്നുവെന്നും വരാം. ശങ്കരാചാര്യർ, വിവേകാനന്ദസ്വാമികൾ, ജ്ഞാനേശ്വരൻ, രാമതീർത്ഥൻ മുതലായവരുടെ ദേഹം അധികകാലം നിലനില്ക്കാതിരിക്കുവാനുള്ള കാരണം, ഒരു പക്ഷേ, ഇതുതന്നെയായിരിക്കാം.

നിമായിക്കും ആ പരിവർത്തനത്തിന്നുള്ള സമയമാസന്നമായി. ഇത്രയും ദിവ്യമായ പ്രേമത്തിന്റെ അനുപമപ്രഭാവം മററാരിലും ഇതുവരെ ഉണ്ടായിട്ടുണ്ടോ എന്ന

കാര്യം സംശയമാണു്. ആ നിരതിശയപ്രേമത്തെ വർണ്ണി ക്കവാൻ ഭാഷയ്ക്കു ശക്തിയില്ല.

പെട്ടെന്നു് ഒരുന്മാദഭാവം നിമായിയിൽ വന്നുകൂടി. മാതാവും മററുള്ളവരുമെല്ലാം ഭയപ്പെട്ടു. ഹിതൈഷികളാ യ ആളുകരം ഒരുവിധം വിഷമിച്ചു് അദ്ദേഹത്തെ ശയ്യ യിൽ പിടിച്ചു കിടത്തി. വിദ്യാർത്ഥികളും സ്നേഹിതന്മാ രും മററും ശയ്യയ്ക്കു ചുററും ഇരുന്നു. നിമായി ഉന്മത്തനെ പ്പോലെ പറയുവാൻ തുടങ്ങി: ''ഞാൻ സാക്ഷാൽ വിഷ്ണു വാകുന്നു. നിങ്ങരം എന്നെ പൂജിച്ചുകൊള്ളുക, ലോക ത്തിൽ ഞാൻമാത്രമേ പൂജനീയനായിട്ടുള്ളു. നിങ്ങരം നിര ന്തരം ശ്രീകൃഷ്ണകീർത്തനം ചെയ്യുക. ആ കൃഷ്ണൻതന്നെ ശര ണീകരണീയൻ. മറെറല്ലാം നിസ്സാരം.'' ഇപ്രകാരം എന്തെല്ലാമോ പറഞ്ഞുകൊണ്ടിരുന്നു.

ഈ ഉന്മാദഭാവത്തെപ്പററി ഓരോരുത്തർ ഓരോവിധം പറയുവാൻ തുടങ്ങി. ചിലർ ഭൂതബാധയാണെന്നും മററു ചിലർ അധികം ശാസ്ത്രചിന്തനം ചെയ്കതിനാൽ മസ്തിഷ്കം ചൂടുപിടിച്ചതാണെന്നും പറയുവാൻ തുടങ്ങി. വൈദ്യന്മാർ വാതരോഗമാണെന്നും വിധിച്ചു.

ഈ വിവരമറിഞ്ഞു് ബുദ്ധിമന്തഖാൻ, മുകുന്ദസംജയൻ മുതലായ സജ്ജനങ്ങരം വൈദ്യന്മാരെയുംകൂട്ടി നിമായി യുടെ അടുത്തു് ഓടിയെത്തി. എല്ലാവരും പരിഭ്രമിച്ചു. വിലപിടിച്ച മരുന്നുകളും എണ്ണകളും ഉപയോഗിച്ചുനോ ക്കി. ക്രമത്തിൽ ഉപദ്രവങ്ങരം കുറഞ്ഞൊന്നു ശമിക്കുകയും സ്വസ്ഥത കിട്ടുകയും ചെയ്തു. പണ്ടത്തെപ്പോലെ പാഠ ശാലയിലേയ്ക്കു പഠിപ്പിക്കുവാൻ പോയിത്തുടങ്ങി.

പക്ഷേ ഇതോടുകൂടി സ്വഭാവത്തിൽ വലിയൊരു പരിവർത്തനം വന്നു. പണ്ടുണ്ടായിരുന്ന ചാഞ്ചല്യമെല്ലാം ഇല്ലാതായി. ഒരു ഗംഭീരഭാവം വന്നുചേന്നു. വൈഷ്ണ

വന്മാരെ കളിയാക്കിയിരുന്നതു തീരെ നിന്നു. ഇതു കണ്ടു് വൈഷ്ണവന്മാർ പറഞ്ഞു: 'സ്വസ്ഥത സിദ്ധിച്ചതു ഭഗവത് കരുണതന്നെ. ഇനി കുറേ ശ്രീകൃഷ്ണസങ്കീർത്തനം ചെയ്യു!'

നിമായി ആ ആജ്ഞ ശിരസാ വഹിച്ചു. ഈ സ്വഭാവപരിവർത്തനത്തിൽ വൈഷ്ണവന്മാക്ക് വലിയ സന്തോഷമുണ്ടായി. അന്നുമുതൽ പഠിപ്പിക്കുമ്പോഠം വിദ്യാർത്ഥികഠംക്കു് ധാർമ്മികമായ ഉപദേശവും കൊടുക്കുവാൻ തുടങ്ങി. സന്ധ്യാവന്ദനം ചെയ്യാതെ വരുന്നവരെ അതിൻെറ മഹത്ത്വം പറഞ്ഞു് ശരിയായ മാർഗ്ഗത്തിലേയ്ക്കു നയിക്കുവാൻ ശ്രമിച്ചു. വിദ്യാർത്ഥികഠം പ്രേമപൂർവ്വമുള്ള ഉപദേശം കൊണ്ടു് ക്രമേണ ധാർമ്മികരായിത്തീരുവാൻ തുടങ്ങി.

നിമായിയുടെ ഹൃദയത്തിൽ പ്രേമത്തിൻെറ വ്യക്തമായ ആവിർഭാവം ഗയാദർശനത്തോടുകൂടിയാണു് തുടങ്ങുന്നതു്. ഇപ്പോഠം അതിൻെറ പൂർവ്വാംഗമേ ആയിട്ടുള്ളു. ആ പ്രേമതരംഗിണി ഗയയിൽനിന്നു് ആവിർഭവിച്ചു് നവദ്വീപത്തിലൂടെ ഒഴുകി നീലാചലത്തിൽ ചെന്നു് സമുദ്രത്തിൽ പര്യവസാനിക്കുന്നു. ആ പ്രേമഗംഗയിൽ സ്നാനം ചെയ്തു് കോടിക്കണക്കിൽ ജനങ്ങഠം മുക്തരായിത്തീൻവെന്നു് നമുക്കു് ശ്രീമഹാപ്രഭുവിൻെറ ഭാവിജീവിതകഥകളിൽനിന്നു ഗ്രഹിക്കുവാൻ സാധിക്കും.

# അദ്ധ്യായം ഇരുപത്തെട്ട്

''താവത് കർമ്മാണി കുർവ്വീത ന നിർവ്വിദ്യേത യാവതാ
മത്കഥാശ്രവണാദൗ വാ ശ്രദ്ധാ യാവന്ന ജായതേ.''

ഏതുവരെ പൂർണ്ണമായ വൈരാഗ്യം സിദ്ധിക്കുന്നില്ലയോ, ഏതുവരെ ആ ലീലാലോലനായ തന്തിരുവടിയുടെ ദിവ്യലീലകളുടെ ശ്രവണകീർത്തനാദികളിൽ ശ്രദ്ധയുദി

കന്നില്ലയോ, അതുവരെമാത്രം കർമ്മം ചെയ്യുക എന്നാണ് തന്തിരുവടി ഏകാദശത്തിൽ ഉദ്ഘോഷിക്കുന്നതു്. കർമ്മം ഹൃദയശുദ്ധിക്കു കാരണമാണ്. ഹൃദയം ശുദ്ധമായാൽ വൈരാഗ്യം, ജ്ഞാനം ഇവ വഴി ബുദ്ധിക്കു നിത്യാനന്ദം സിദ്ധിക്കും. ഹൃദയപ്രധാനികൾക്ക് സജ്ജനസംസർഗ്ഗം വഴി ലീലാശ്രവണാദികളിൽ ശ്രദ്ധയും തന്തിരുവടിയിൽ ഭക്തിയുമുദിക്കുന്നു. അപ്പോൾ മുക്തിയെപ്പോലും ദൂരത്തു വലിച്ചെറിയത്തക്ക നിരതിശയാനന്ദം സ്വയം സിദ്ധിക്കുന്നു. ഹൃദയശുദ്ധിവരെ കർമ്മം ചെയ്യണം. അതു് തന്തിരുവടിയിൽ അർപ്പിച്ചു ചെയ്യുകയും വേണം. അല്ലാത്തവർക്കു ഭക്തിയോ ജ്ഞാനമോ ഒന്നും സിദ്ധിക്കുകയില്ല.

മഹാപ്രഭുവിൻെറ ജീവിതം ഭക്തിപ്രധാനമാണ്. പരിശുദ്ധപ്രേമമാണ് അവിടെ ആരംഭംമുതൽ അവസാനം വരെ കാണപ്പെടുന്നതു്. മററു മാർഗ്ഗങ്ങളോടു വിദ്വേഷത്തിൻെറ ഗന്ധംപോലുമില്ല. ഉത്തരോത്തരം പ്രേമത്തെ വർദ്ധിപ്പിക്കുക എന്നതാണ് അവിടുത്തെ ഉപദേശങ്ങളുടെ സാരസർവ്വസ്വം. അവിടുത്തെ ഹൃദയത്തിൽ സങ്കുചിതവിചാരങ്ങൾക്കു സ്ഥാനമേ ഇല്ല. അവിടുത്തെ അനുയായികളിൽ കാലക്രമേണ വന്നുകൂടിയ സാമ്പ്രദായികവിചാരങ്ങൾക്കെല്ലാം അവർതന്നെയാണ് ഉത്തരവാദികൾ, അവിടുന്നല്ലതന്നെ.

നിമായിയുടെ രണ്ടാമത്തെ വിവാഹം കഴിഞ്ഞു. വിഷ്ണുപ്രിയ പരമസാധ്വിയും സുശീലയുമായിരുന്നു. അവർ പതിയെ തൻെറ സർവ്വസ്വമായി കരുതി സേവിച്ചു. എന്നാലും നിമായിയുടെ മനസ്സിൽ ഒരുദാസീനഭാവം ദിനംപ്രതി അധികമധികം വന്നു് സ്ഥാനം പിടിക്കുവാൻ തുടങ്ങി. പണ്ടത്തെ ചഞ്ചലതയും പ്രസരിപ്പുമെല്ലാം എവിടെയോ പോയ്മറഞ്ഞു. ഏകാന്തത്തിലിരുന്നു്

ചിന്താസാഗരതരംഗങ്ങളിൽ മുങ്ങിയും പൊങ്ങിയും മണിക്കൂറുകൾ നയിച്ചു. സാംസാരികകാര്യങ്ങളിൽ ഒരു താത്പര്യവുമില്ലാതായി. ഏതോ ഒന്നിനുവേണ്ടി അദ്ദേഹത്തിന്റെ ഹൃദയം സദാ പിടഞ്ഞുകൊണ്ടിരുന്നു. ഏതോ ഒന്നിന്റെ പോരായ്മ അനുഭവിക്കുവാൻ തുടങ്ങി. ഈ സ്വഭാവപരിവർത്തനം കണ്ടു് സ്നേഹിതന്മാരും ബന്ധുക്കളുമെല്ലാം ചിന്താവിഷ്ടരായി. ഹൃദയത്തിൽ പ്രബലമായ ഒരു ഭാവത്തിന്റെ ആഗമനമാസന്നമാവുമ്പോൾ ഇപ്രകാരം ഒരനുഭവം വരാറുണ്ടു്. ഈ ഘട്ടത്തിലാണു് തീർത്ഥയാത്രകൾക്കു് ആഗ്രഹം വർദ്ധിക്കുക. തീർത്ഥയാത്രയിൽ പുണ്യാത്മാക്കളായ മഹാപുരുഷന്മാരുടെ സംഗത്തിന്നുള്ള അവസരം സിദ്ധിക്കുന്നു. ആ മഹാത്മാക്കളുടെ സംഗംകൊണ്ടും ഉപദേശംകൊണ്ടും മനസ്സിൽ ശാന്തിയുദിക്കുന്നു. നിമായിക്കും ഇവ്വിധം തീർത്ഥയാത്ര ചെയ്യാനുള്ള ആഗ്രഹമുണ്ടായി.

ബംഗാളിൽ അന്നു് സകാമകർമ്മങ്ങൾക്കായിരുന്നു വലിയ സ്ഥാനം. പിതൃകർമ്മങ്ങൾക്കു് വലിയ മഹത്വം കല്പിച്ചിരുന്നു. അതിൽ ഗയാശ്രാദ്ധത്തിന്നു് ഏററവുമുന്നതമായ സ്ഥാനമുണ്ടായിരുന്നു. അതുകൊണ്ടു് ഗയാശ്രാദ്ധത്തിന്നു ലക്ഷക്കണക്കിൽ ആളുകൾ വന്നുകൂടിയിരുന്നു. ഇത്തവണ നിമായിയും മററുള്ളവരോടുകൂടി പോകുവാൻ തീരുമാനിച്ചു. എന്നാൽ സകാമകർമ്മത്തിലുള്ള ശ്രദ്ധയല്ലായിരുന്നു അദ്ദേഹത്തെ അതിന്നു പ്രേരിപ്പിച്ചതു്. മഹാത്മാക്കളുടെ ദർശനവും തന്നിലുള്ള ഏതോ ഒന്നിന്റെ അഭാവത്തെ തീർക്കലുമായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം.

# അധ്യായം ഇരുപത്തൊമ്പത്

വിജയദശമിദിവസമാണ് ഭഗവാൻ ശ്രീരാമചന്ദ്രൻ ലങ്കാവിജയത്തിന്നായി പുറപ്പെട്ടത്. ഇന്നും ആ മംഗള ദിവസത്തെ ഗൃഹംതോറും ആഘോഷിക്കുന്നു. ഇതാണ് വർഷുത്തുവിന്റെ അവസാനദിവസമെന്നു കരുതപ്പെടുന്നു. രാജാക്കന്മാർ ദിഗ്വിജയത്തിന്നു പുറപ്പെടുന്നതും കച്ചവടക്കാർ വാണിജ്യത്തിന്ന് വിദേശങ്ങളിലേയ്ക്കു പുറപ്പെടുന്നതും ഈ സുദിനത്തിൽത്തന്നെ. സന്ന്യാസിമാർ ചാതുർമ്മാസ്യത്തിന്നുശേഷം ഈ ദിവസംതന്നെയാണ് സഞ്ചാരത്തിന്നു പുറപ്പെടുന്നത്. തീർത്ഥയാത്രക്കാരും ഈ സുദിനത്തെത്തന്നെ തങ്ങളുടെ യാത്രാരംഭത്തിന്നു തിരഞ്ഞെടുക്കുന്നു. ഇത്തവണ അനേകമാളുകൾ ഗയായാത്രാർത്ഥം നവദ്വീപിൽനിന്നു പുറപ്പെട്ടിരുന്നു. നിമായിയും കൂട്ടത്തിൽ മാതാവിന്റെ ആജ്ഞ വാങ്ങി പുറപ്പെട്ടു.

ശ്രീകൃഷ്ണകീർത്തനം പാടിക്കൊണ്ട് അവർ മന്ദരമെന്ന സ്ഥാനത്ത് എത്തി. അവിടെവെച്ച് നിമായിയെ ശക്തിയായ പനി ബാധിച്ചു. കൂട്ടുകാരെല്ലാം വലിയ ചിന്തയിൽപ്പെട്ടു. പലതും ചെയ്തുനോക്കി. ഒരു ഫലവുമുണ്ടായില്ല. അപ്പോൾ നിമായിതന്നെ അതിന്നുള്ള ഔഷധം പറഞ്ഞുകൊടുത്തു. അവിടുന്നു പറഞ്ഞു: ''ഇത് സാധാരണ ഔഷധങ്ങൾകൊണ്ടു ഭേദപ്പെടുകയില്ല. ഇതിന്നുള്ള ഒരേ ഒരുപായം തന്തിരുവടിയുടെ കൃപ സമ്പാദിക്കുകയാണ്. ഭഗവത്പ്രസാദത്തിന്ന് ഏററവും പ്രധാനമായ സാധനം ബ്രാഹ്മണപൂജയാകുന്നു. ശ്രീമദ്ഭാഗവതത്തിൽ ബ്രാഹ്മണനാണ് അവിടുത്തെ മുഖ്യമായ മുഖമെന്ന് തന്തിരുവടി തന്നെ സുസ്പഷ്ടം അരുളിച്ചെയ്തിട്ടുണ്ട്:

നാഹം തഥാദ്മി യജമാനഹവിര്‌വിതാനേ
ശ്ചോതദ്ഘൃതപ്ലുതമദൻ ഹുതഭുങ്മുഖേന
യദ് ബ്രാഹ്മണസ്യ മുഖതശ്ചരതോഽനുഘാസം
തുഷ്ടസ്യ മയ്യവഹിതൈർ നിജകർമ്മപാകൈഃ.

(ഭാ. 3. 16. 8)

''സർവ്വസ്വവും എന്നിലർപ്പിച്ചു് എന്നെത്തന്നെ ശരണം പ്രാപിച്ച ബ്രഹ്മജ്ഞനായ മഹാത്മാവിന്റെ ശ്രീമുഖത്തിലൂടെ എപ്രകാരം ഞാൻ ഭുജിക്കുന്നുവോ, അപ്രകാരം യജമാനൻ അഗ്നിദ്വാരാ അർപ്പിക്കുന്ന നെയ്യ് ഒഴുകുന്ന ഹവിസ്സു പോലും ഞാൻ സ്വീകരിക്കുന്നില്ല. അപ്രകാരമുള്ള ബ്രാഹ്മണന്റെ പാദതീർത്ഥമാണു് ഈ രോഗശമനത്തിനുള്ള ദിവ്യൗഷധം.''

ഇതു കേട്ടു് ഒരു വിദ്യാർത്ഥി ചോദിച്ചു: ''ശരിയായ ബ്രാഹ്മണനാണെങ്കിൽ ഇതെല്ലാം ശരിതന്നെ. എന്നാൽ ഇന്നത്തെ ബ്രാഹ്മണർ ബ്രാഹ്മണാധമരാണു്. അവരെ ഇപ്രകാരം മാനിക്കുന്നതു് ശരിയോ?''

കുറച്ചുനേരം നിശ്ശബ്ദനായി ഇരുന്നതിന്നുശേഷം മഹാപ്രഭു പറഞ്ഞു: ''അങ്ങു പറഞ്ഞതു് ഒരു തരത്തിൽ ശരി തന്നെ. എന്നാൽ ശരിയായ ഒരു സാധകൻ മറ്റുള്ളവരുടെ ഗുണദോഷങ്ങളെപ്പററി ചിന്തിക്കരുതു്. സംസാരത്തിൽ സർവ്വവും ഗുണദോഷമിശ്രമാണു്. ഒരു ദോഷവുമില്ലാതെ ഒന്നും ഉണ്ടാവുകയില്ല. മററുള്ളവരുടെ ദോഷങ്ങളെപ്പററി ചിന്തിച്ചാൽ അവരവരുടെ മനസ്സാണു് നീചനീചമായിത്തീരുന്നതു്. ഈ പരമാർത്ഥത്തെ അധികമാളുകളും അറിയുന്നില്ല. അതുകൊണ്ടു് ശാസ്ത്രത്തെ മാനിച്ചു് ശ്രദ്ധാപൂർവ്വം ബ്രാഹ്മണനെ സേവിക്കുക. തന്തിരുവടിപോലും തന്റെ മാറത്തു ചവിട്ടിയ ഭൃഗുമഹർഷിയുടെ പാദങ്ങളെ 'എന്റെ വജ്രകഠിനമായ മാറത്തു തട്ടിയതിനാൽ അവിടുത്തെ പാദങ്ങൾ മുറിഞ്ഞുവോ' എന്നു ചോദിച്ചുകൊണ്ടു ശുശ്രൂഷിച്ചില്ലേ? അത്ര മാത്രമല്ല, ഇങ്ങോട്ടു ദ്രോഹിക്കു

ന്നവരെപ്പോലും അങ്ങോട്ടു ശുശ്രൂഷിക്കുന്നവരാണ്‌ തന്റെ പ്രീതിക്കു പാത്രീഭൂതരായിത്തീരുന്നത്‌ എന്നുപോലും അവിടുന്ന്‌ അരുളിച്ചെയ്തിട്ടുണ്ട്‌. അതുകൊണ്ട്‌ നിങ്ങൾ പോയി ഏതെങ്കിലും ഒരു ബ്രാഹ്മണന്റെ പാദോദകം കൊണ്ടുവന്നാലും.''

ഈ ആജ്ഞ കേട്ട്‌ ചില വിദ്യാർത്ഥികൾ ഉടൻ പോയി ഒരു വൈഷ്ണവബ്രാഹ്മണന്റെ പാദതീർത്ഥംകൊണ്ടു വന്നു. അതു മഹാപ്രഭു പാനംചെയ്തു. ഉടൻ പനിനിന്നു. എല്ലാവരുമാശ്ചര്യപ്പെട്ടു. ബ്രാഹ്മണഭക്തി ലോകത്തിൽ പ്രചരിപ്പിക്കുവാനുള്ള അവിടുത്തെ ഒരു ലീലയായിരുന്നു ഇതു്‌. പിന്നെ എല്ലാവരും മുന്നോട്ടു പോവുകയും ഗയയിൽ ചെന്നുചേരുകയും ചെയ്തു.

ബ്രഹ്മകുണ്ഡത്തിൽ സ്നാനതർപ്പണാദികൾ ചെയ്തു നിമായിയും അനുയായികളും ശ്രീവിഷ്ണുപാദദർശനാർത്ഥം പോയി. ശ്രീപാദപത്മങ്ങളിൽ പുഷ്പമാല്യങ്ങൾ അർപ്പിച്ചു. പണ്ടമാർ വിഷ്ണുപാദാബ്‌ജത്തിന്റെ മാഹാത്മ്യം ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടിരുന്നു: ''ഈ ശ്രീപാദപത്മങ്ങളിൽനിന്നാണ്‌ പതിതപാവനയായ ഗംഗ ആവിർഭവിച്ചതു്‌. ഈ ശ്രീപാദപത്മങ്ങളെത്തന്നെയാണ്‌ സാക്ഷാൽ ശ്രീഭഗവതി സദാ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നതു്‌. യോഗീശ്വരന്മാർ സദാ ധ്യാനിക്കുന്നതു്‌ ഈ ശ്രീപാദകമലംതന്നെ. ഗയാസുരന്ന്‌ സദ്‌ഗതി കൊടുത്തതും ഈ പാദപത്മംതന്നെ.''

അവിടെ വലിയ തിരക്കുണ്ടായിരുന്നു. സർവ്വരും തിരുനാമഘോഷം മുഴക്കിയിരുന്നു. ഉടൻതന്നെ നിമായി ബാഹ്യബോധരഹിതനായി; ശരീരംവിറയ്ക്കുവാൻതുടങ്ങി. കണ്ണുകളിൽനിന്ന്‌ ആനന്ദാശ്രുക്കൾ പ്രവഹിച്ചു. ബാഹ്യബോധമില്ലാതെ വീഴുവാൻ തുടങ്ങിയതോടുകൂടി തേജസ്വിയായ ഒരു സന്ന്യാസിവര്യൻ പിന്നിൽനിന്നു പിടിച്ചു.

ഉടൻ കൂട്ടുകാരെല്ലാംകൂടി എടുത്തു തിരക്കിൽനിന്നു വിട്ടു് മററൊരു സ്ഥലത്തു കൊണ്ടുചെന്നു കിടത്തി. കുറച്ചു കഴിഞ്ഞപ്പോൾ കുറഞ്ഞൊരു ബോധംവന്നു. ഉണർന്നപ്പോൾ നാലു ഭാഗത്തും നോക്കുവാൻ തുടങ്ങി. പെട്ടെന്നു് നിമായിയുടെ ദൃഷ്ടി ആ സന്ന്യാസിയിൽ പതിഞ്ഞു. അവിടുന്നു് ഉടൻ ചാടിയെഴുന്നേററു് പ്രേമപൂർവ്വം അദ്ദേഹത്തെ ഗാഢഗാഢമാലിംഗനംചെയ്തു. അവിടുത്തെ സ്പർശമാത്രത്താൽ സന്ന്യാസി ബാഹ്യബോധരഹിതനായി. രണ്ടാളും പ്രേമസാഗരമഗ്നരായി ആനന്ദാശ്രുക്കൾ ഒഴുക്കി. കാണികൾ ഇതെല്ലാം കണ്ടു് കൗതുകപൂർവ്വം നോക്കിനിന്നു.

കുറച്ചു കഴിഞ്ഞപ്പോൾ സന്ന്യാസിക്കു ബോധമുണ്ടായി. നിമായിയുടെ കൈ പിടിച്ചു് ഇരുത്തി പ്രേമപൂർവ്വം പറഞ്ഞു: "നിമായി, ഇന്നു ഞാൻ ധന്യധന്യനായി. എന്തെന്നാൽ, ഇന്നു് എനിക്കു് അങ്ങയുടെ ദർശനമഹാഭാഗ്യം സിദ്ധിച്ചുവല്ലോ. നവദ്വീപത്തിൽവെച്ചുതന്നെ എനിക്കു് അനിർവ്വചനീയമായ എന്തോ ഒരാകർഷണം അങ്ങയോടു തോന്നിയിരുന്നു. പലരും അന്നു് അങ്ങയെ വിമർശിച്ചിരുന്നു. അതു ശരിയല്ലെന്നു് അന്നുതന്നെ എനിക്കു തോന്നിയിരുന്നു. ഇപ്പോൾ അങ്ങയുടെ മഹിമ ഗ്രഹിക്കുവാൻ ഭാഗ്യം സിദ്ധിച്ചതിനാൽ ഞാൻ കൃതകൃത്യനായിരിക്കുന്നു." ഇത്രയും പറഞ്ഞപ്പോഴേയ്ക്കും അദ്ദേഹത്തിന്നു് ശബ്ദം പുറപ്പെടാതെയായി.

ഇതു കേട്ടു് നിമായി പറഞ്ഞു: "പ്രഭോ, ഇന്നു് എന്റെ ഗയായാത്ര സഫലമായി. എന്റെ വംശം ഉദ്ധരിക്കപ്പെട്ടു. എന്തെന്നാൽ, അവിടുത്തെ സുദുർല്ലഭമായ ദർശനം സിദ്ധിച്ചുവല്ലോ. ഗയാശ്രാദ്ധംകൊണ്ടു് പിതൃക്കൾക്കു മുക്തി സിദ്ധിക്കുന്നു. എന്നാൽ അവിടുത്തെപ്പോലെയുള്ള മഹാത്മാക്കളുടെ ദർശനത്താൽ അനേകായിരം തലമുറകൾ മുക്തരായിത്തീരുന്നു."

ഇപ്രകാരം പറഞ്ഞുകൊണ്ടു് നിമായി സന്ന്യാസിയുടെ പാദങ്ങളെ വന്ദിച്ചു. സന്ന്യാസി കാൽ വിടുവിച്ച് പ്രേമപൂർവ്വം ആലിംഗനംചെയ്തു. സന്ന്യാസിമാരിൽ ഭക്തിബീജം അങ്കുരിതമാക്കിയ മാധവേന്ദ്രപുരിയുടെ അന്തരംഗശിഷ്യനായ ഈശ്വരപുരിയായിരുന്നു ഇതു്. നവദ്വീപിൽ വെച്ച് ആദ്യം നിമായിയെ കണ്ടപ്പോാംതന്നെ നിമായിയുടെ ദിവ്യതേജസ്സിലും അനുപമമായ രൂപമാധുര്യത്തിലും അദ്ദേഹം മുഗ്ദ്ധനായിക്കഴിഞ്ഞിരുന്നു. അന്നു മുതല്ക്കുതന്നെ ഈശ്വരപുരിയുടെ ഹൃദയത്തിൽ പ്രേമമയമായ മൂർത്തി കളിയാടുവാൻ തുടങ്ങിയിരുന്നു. ഇപ്പോാം യാദൃച്ഛികമായി കണ്ടുമുട്ടിയപ്പോാം രണ്ടാളും പ്രേമമഹാസാഗരത്തിൻെറ കല്ലോലങ്ങളിൽ നിമഗ്നരായിത്തീർന്നു. ഈശ്വരപുരിയുടെ അനുജ്ഞ വാങ്ങി നിമായിയും കൂട്ടരും തങ്ങളുടെ വാസസ്ഥലത്തേയ്ക്കുതന്നെ മടങ്ങി.

## അധ്യായം മുപ്പതു്

ആരുടെ ഹൃദയത്തിൽ മുരളീമനോഹരനായ തന്തിരുവടിയുടെ ദിവ്യമംഗളസ്വരൂപം സദാ നൃത്തമാടുന്നുവോ, അവരാകുന്നു ധന്യധന്യന്മാർ. അവിടുത്തെ വേണുഗാനാമൃതം ശ്രോത്രപുടംകൊണ്ടു പാനംചെയ്യുന്നവരും അവിടുത്തെ ശ്രീപാദപത്മങ്ങളിൽത്തന്നെ വണ്ടുകാംപോലെ സദാ രമിക്കുന്നവരുമായ ഭാഗവതന്മാർതന്നെ കൃതകൃത്യന്മാർ. അവർ സ്വയം പരിശുദ്ധരാണെന്നുമാത്രമല്ല, പുണ്യതീർത്ഥങ്ങളെപ്പോലും പവിത്രീകരിക്കുകയും ചെയ്യുന്നു.

അദ്വൈതാചാര്യർ മുതലായ പുണ്യാത്മാക്കാം യാതൊരു പ്രേമപ്രവാഹത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നുവോ,

അതിന്റെ ഉത്ഭവസ്ഥാനമായിത്തീന്നതു് ഈ ഗയാപുണ്യ ക്ഷേത്രമാണു്.

നിമായി കൂട്ടകാരോടുകൂടി ഭോജനം തയ്യാറാക്കുകയായിരുന്നു. തയ്യാറായി വാങ്ങിവെയ്ക്കുവാൻ തുടങ്ങുമ്പോഠം പുരീമഹാശയൻ ദൂരത്തിൽനിന്നു വരുന്നതായി കണ്ടു. ഉടൻ നിമായി ഓടിച്ചെന്നു് അദ്ദേഹത്തിന്റെ ശ്രീപാദങ്ങളിൽ വീണു വന്ദിച്ചു. പുരി പ്രേമപൂർവ്വം ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു: ''ശരിക്കു സമയത്തുതന്നെ എത്തി.''

നിമായി വിനയപൂവ്വം പറഞ്ഞു: ''അവിടുത്തെപ്പോലെയുള്ള മഹാത്മാക്കളുടെ ദശ്നം പൂവ്വപുണ്യാതിശയത്താൽ മാത്രം കിട്ടുന്നു. ഭോജനം തയ്യാറായിരിക്കുന്നു, ഭിക്ഷ സ്വീകരിച്ചാലും.''

പുരീമഹാശയൻ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇതുകൊണ്ടു് എന്നെ ഊട്ടിയാൽ താങ്കഠം എന്തു ഭക്ഷിക്കും ?''

നിമായി ഉത്തരം പറഞ്ഞു: ''അവിടുന്നാണു് അന്നത്തിന്റെ യഥാത്ഥാധികാരി. ഈയുള്ളവൻ കേവലം പാചകൻ; ആജ്ഞാപിച്ചാൽ വീണ്ടും വെച്ചുകൊള്ളാം.''

ഭിക്ഷ കഴിക്കാതെ സമ്മതിക്കുകയില്ലെന്നു് പുരീമഹാശയൻ കണ്ടു. അതുകൊണ്ടു് മന്ദഹാസപൂവ്വം പറഞ്ഞു: ''രണ്ടാമതും വെയ്ക്കുന്നതിന്റെ ആവശ്യകത എന്തു് ? ഇതു തന്നെ രണ്ടു ഭാഗമാക്കി നമുക്കു കഴിക്കാമല്ലൊ.''

നിമായി അതു സമ്മതിച്ചു. അതിഥിയുടെ ശ്രീപാദങ്ങഠം കഴുകിച്ചു് ആ പുണ്യതീത്ഥം ശിരസ്സിൽ ധരിച്ചു്, ഒരാസനത്തിൽ ഇരുത്തി യഥാവിധി അദ്ദേഹത്തെ പൂജിച്ചു. പുരി നിമായിയുടെ പ്രാത്ഥനയനുസരിച്ചു് ഭിക്ഷയേറ്റിരുന്നു. നിമായിയെപ്പോലുള്ള ഒരാഠം വിളമ്പുമ്പോഠം ആക്കാണു് മതി വരുക ? നിബ്ബന്ധപൂവ്വം പിന്നെയും

പിന്നെയും നിമായി വിളമ്പുകയും പുരീമഹാശയൻ പ്രേമത്തിന്നടിമപ്പെട്ടു് അതെല്ലാം കഴിക്കുകയും ചെയ്തു. രണ്ടാമതും പാകംചെയ്തു് നിമായിയും ഭക്ഷിച്ചു. പിന്നെ രണ്ടാളും പരസ്പരം സല്ലപിക്കുവാൻ തുടങ്ങി. നിമായി തൊഴുതുകൊണ്ടു പറഞ്ഞു: ''ഭഗവൻ, വളരെ ദിവസമായി ഞങ്ങൾ ഭോഗലമ്പടരായി ജീവിതം വ്യർത്ഥമാക്കിക്കളയുന്നു. ഇപ്പോഴ് തന്തിരുവടിയുടെ കൃപാകടാക്ഷത്താൽ അവിടത്തെ ശ്രീപാദങ്ങളെ ശരണം പ്രാപിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചു. ശ്രീകൃഷ്ണപ്രേമപീയൂഷം തന്നു് ഞങ്ങളെ അനുഗ്രഹിച്ചാലും.''

പുരി മറുപടി പറഞ്ഞു: ''അവിടുന്നു സ്വയം ശ്രീകൃഷ്ണസ്വരൂപനാകുന്നു. ലോകത്തെ മുഴുവൻ പ്രേമസാഗരത്തിലാറാടിക്കുവാൻ അവിടേയ്ക്കു വിഷമമില്ലല്ലൊ.''

നിമായി വിനയപൂർവ്വം പറഞ്ഞു: ''അവിടുന്നു് എന്നെ വഞ്ചിക്കരുതു്. എന്റെ പ്രാർത്ഥന സ്വീകരിച്ചാലും. ശ്രീകൃഷ്ണമന്ത്രം ഉപദേശിച്ചു് എന്നെ അനുഗ്രഹിച്ചാലും.''

പുരി പറഞ്ഞു: ''ഞാൻ സർവ്വസ്വവും അങ്ങേയ്ക്കു തരുവാൻ സന്നദ്ധനാണു്. എന്നാൽ പ്രേമമെന്തെന്നുപോലും അറിയാത്ത ഞാൻ അതു വിതരണംചെയ്യുവാൻ എങ്ങനെ ശക്തനായിത്തീരും ?''

കണ്ണുകളിൽ അശ്രുക്കൾ നിറച്ചുകൊണ്ടു് നിമായി പറഞ്ഞു: ''അവിടുന്നു പ്രേമമൂർത്തിയാകുന്നു. അവിടെയ്ക്കു ലോകത്തെ പ്രേമാമൃതം പാനംചെയ്യിക്കുവാൻ ഒരു വിഷമവും ഇല്ലെന്നു് എനിക്കു നല്ലവണ്ണമറിയാം.''

പുരി പറഞ്ഞു: ''അതിന്നുള്ള ശക്തി അവിടേയ്ക്കുമാത്രമേയുള്ളു. എങ്കിലും അവിടുന്നു് ഗുരുസ്ഥാനം തന്നു് എന്നെ അനുഗ്രഹിക്കുവാനാഗ്രഹിക്കുകയാണെങ്കിൽ ആ ആജ്ഞയെ തിരസ്കരിക്കുവാനും ഞാൻ ശക്തനല്ല.''

ഇത്രയും പറഞ്ഞു് മന്ത്രദീക്ഷയ്ക്കുള്ള പുണ്യതിഥി തീരുമാനിച്ചു.

ദീക്ഷാദിവസം വന്നു. നിമായി ആനന്ദാതിശയത്തോടുകൂടി ദീക്ഷയ്ക്കു തയ്യാറായി. നിശ്ചിതസമയത്തു് പുരീമഹാശയൻ എഴുന്നള്ളി. നിമായി അദ്ദേഹത്തിന്റെ പാദധൂളി ശിരസ്സിൽ ധരിച്ചു. തന്തിരുവടിയുടെ സുമധുരങ്ങളായ തിരുനാമങ്ങൾ ഉച്ചരിച്ചു് പുരീമഹാശയൻ "ഗോപീജന - വല്ലഭായ നമഃ" എന്ന ദശാക്ഷരമന്ത്രം ഉപദേശിച്ചു. മന്ത്രം ശ്രവിച്ച ഉടൻ നിമായി പ്രേമപരവശനായി താഴെ വീണു. ബാഹ്യബോധം തീരെ ഇല്ലാതായി. കുറച്ചുനേരം കഴിഞ്ഞു് ഉപചാരങ്ങൾ പലതും ചെയ്തു് ഒരുവിധം ബാഹ്യബോധമുണ്ടായി. ഇടയ്ക്കു ചിരിക്കുകയും ഇടയ്ക്കു കരയുകയും ഇടയ്ക്കു് ആനന്ദനൃത്തമാടുകയും ഇടയ്ക്കു് "ഹേ കൃഷ്ണ, അവിടുന്നു് എന്നെ വിട്ടു് എങ്ങോട്ടു് പോയി ? എന്നെക്കൂടി കൊണ്ടുപോകൂ" എന്നിപ്രകാരം പറഞ്ഞു കരയുകയും ചെയ്തിരുന്നു. ഇടയ്ക്കു് തന്റെ വിദ്യാർത്ഥികളോടും കൂട്ടുകാരോടും പറയും: "നിങ്ങൾ ഗൃഹത്തിലേയ്ക്കു പോയാലും, ഞാനിപ്പോൾ ഗൃഹത്തിലേയ്ക്കില്ല, വൃന്ദാവനത്തിൽ ചെന്നു് എന്റെ പ്രാണസർവ്വസ്വമായ കൃഷ്ണനോടുകൂടിത്തന്നെ വസിക്കും. മാതാവിനെ നമസ്കരിച്ചു് അങ്ങയുടെ പുത്രൻ ഉന്മത്തനായിരിക്കുന്നുവെന്നു് അറിയിക്കണം."

കൂട്ടുകാർ അവിടുത്തെ ആശ്വസിപ്പിക്കുവാൻ പലതും ചെയ്തുനോക്കി. ഒന്നും ഫലിച്ചില്ല. രാത്രിയായി, എല്ലാവരും നിദ്രയിലാണ്ടു. എന്നാൽ പ്രേമോന്മത്തനായ നിമായിക്കു് നിദ്രയെവിടെ? എല്ലാവരുമുറങ്ങിയപ്പോൾ അവിടുന്നു് എഴുന്നേററു പ്രേമോന്മത്തനായി വൃന്ദാവനത്തിലേയ്ക്കു് ഓടുവാൻ തുടങ്ങി. എന്നാൽ പെട്ടെന്നു് ഒരശരീരിവാക്കുണ്ടായി: "അങ്ങു് ഇപ്പോൾ നവദ്വീപിൽ ചെന്നു് പ്രേമസന്ദേശം പരത്തൂ. അതു കഴിഞ്ഞു് വൃന്ദാവനത്തിലേയ്ക്കു വരൂ." ഇതു കേട്ടു് അവിടുന്നു് സ്വസ്ഥാനത്തേയ്ക്കു തന്നെ മടങ്ങി തന്റെ കൂട്ടുകാരുടെ മധ്യത്തിൽത്തന്നെ ചെന്നു കിടന്നു.

# അധ്യായം മുപ്പത്തിഒന്നു്

പ്രേമോന്മത്തരായ ഭാഗവതന്മാരുടെ ദർശനം സ്വപ്ന ത്തിൽപ്പോലും സിദ്ധിച്ചവർ പുണ്യാത്മാക്കളാകുന്നു. അ പ്പോൾ ആ മഹാത്മാക്കളുടെ നിരന്തരസംസർഗ്ഗം സിദ്ധിച്ചു വരുടെ മഹിമാതിശയത്തെപ്പററി ആൎക്ക വൎണ്ണിക്കുവാൻ കഴിയും ? ഭഗവത്സംഗികളുടെ സംഗം സുമധുരവും ആന ന്ദദായകവുമാണു്. ക്ഷണനേരത്തെ ആ സംഗം സംസാര ത്തിൽനിന്നു് ലോകത്തെ ഉദ്ധരിക്കുന്നു.

നിമായിക്കു് മന്ത്രദീക്ഷ കൊടുത്തതിന്നുശേഷം ഈശ്വ രപുരി എവിടെ പോയി എന്നു് ആൎക്കുമറിഞ്ഞുകൂടാ. ജഗത്പൂജ്യനും പ്രേമാവതാരവുമായ നിമായി ലോക ശിക്ഷാൎത്ഥം തന്നെ ഗുരുവായി വന്ദിക്കും—ഈ വിചാരം അദ്ദേഹത്തിന്നു് അസഹനീയമായി തോന്നിയിരിക്കാം. ഏതായാലും മന്ത്രദീക്ഷാദിവസംതന്നെ പുരീമഹാശയൻ അന്തർഹിതനായി. പിന്നെ അദ്ദേഹത്തെപ്പററി ആർക്കും ഒന്നുമറിഞ്ഞുകൂടാ.

പ്രഭാതത്തിൽ നിമായി എഴുനേററു. കണ്ണീർകണ ങ്ങൾകൊണ്ടു് വസ്ത്രം മുഴുവൻ നനഞ്ഞിരുന്നു. രാത്രി മുഴു വൻ 'ഹേ കൃഷ്ണ, എന്നെ ഒററയ്ക്കുവിട്ടു് അവിടുന്നു് എ ങ്ങോട്ടു് എഴുന്നള്ളി?' എന്നിപ്രകാരം പറഞ്ഞു് നിരന്തരം രോദനംചെയ്തുകൊണ്ടിരുന്നു. ഈ സ്ഥിതി കണ്ടു് കൂട്ടുകാർ അധികം ദിവസം ഇവിടെ താമസിക്കുന്നതു് ഉചിതമല്ലെ ന്നു കരുതി, ഒരുവിധം വിഷമിച്ചു് അവിടുത്തെ കൂട്ടി അവർ നവദ്വീപിലേയ്ക്കുതന്നെ മടങ്ങി. അവിടേയ്ക്കു ബാഹ്യ ബോധമുണ്ടായിരുന്നില്ല. ''ഹേ പ്രാണനാഥ, കൃഷ്ണ, ഇവ നെ ഉദ്ധരിക്കു'' എന്നിപ്രകാരം പറഞ്ഞു് രോദനം ചെയ്തു കൊണ്ടിരുന്നു. അവിടുന്നു മടക്കയാത്രയിൽ വിദ്യാർത്ഥി കളുടേയും മററും സഹായത്തോടുകൂടി ഈശ്വരപുരിയുടെ

ജന്മസ്ഥാനമായ കമാരഹട്ടഗ്രാമത്തിലെത്തി. മഹാപ്രഭു ആ ഗ്രാമത്തെ ദൂരത്തിൽനിന്നുതന്നെ നമസ്കരിച്ചു. ആ ഗ്രാമത്തിലെ ധൂളി അവിടുന്നു് ലോകശിക്ഷാർത്ഥം സഭക്തി കം ശിരസ്സിൽ ധരിച്ചു. ഈ ഗ്രാമത്തിലെ ശ്വാവുപോലും തനിക്കു വന്ദനീയനാണെന്നു് അവിടുന്നു പറഞ്ഞു് ക്രമത്തിൽ അവിടുന്നു നവദ്വീപിൽ എത്തിച്ചേർന്നു.

നിമായി ഗയയിൽനിന്നു മടങ്ങിവന്ന വർത്തമാനമറിഞ്ഞു് ആളുകൾ കാണുവാനായി അഹമഹമികയാ വന്നുതുടങ്ങി. എല്ലാവരെയും അവിടുന്നു് യഥായോഗ്യം സ്വീകരിച്ചു. എല്ലാവരെയും യാത്രയാക്കിയതിന്നുശേഷം മഹാപ്രഭു സ്നാനാദികൾ കഴിച്ചു. നിമായിയിൽ വന്ന മാററം കണ്ടു് സർവ്വരുമാശ്ചര്യപ്പെട്ടു. മാതാവിന്നു് അതിനെപ്പററി ഒന്നും ചോദിക്കുവാൻതന്നെ ധൈര്യമുണ്ടായില്ല.

ഉച്ചതിരിഞ്ഞതിന്നുശേഷം സദാശിവകവിരാജ്, മുരാരിഗുപ്തൻ മുതലായ അന്തരംഗമിത്രങ്ങൾ വന്നു് ഗയായാത്രയെപ്പററി ചോദിക്കുവാൻ തുടങ്ങി. മഹാപ്രഭു പറഞ്ഞു: ''ഇതിനെപ്പററി ഞാൻ എന്തു പറയട്ടെ. അവിടെ ചെന്നപ്പോൾ ഞാൻ പ്രേമോന്മത്തനായിത്തീർന്നു. വിഷ്ണുപാദപത്മങ്ങളുടെ മാഹാത്മ്യശ്രവണത്താൽ ഞാൻ ബാഹ്യബോധരഹിതനായിത്തീർന്നു''. ഇത്രയും പറഞ്ഞപ്പോൾ ഉടൻ അവിടുന്നു ബാഹ്യബോധരഹിതനായി താഴെ വീണു. ഇതു കണ്ടു് സർവ്വരും പരിഭ്രാന്തരായി. അവിടുത്തെ കണ്ണുകളിൽനിന്നു് അശ്രു ധാരധാരയായി ഒഴുകിയിരുന്നു. ദീർഘശ്വാസം വിട്ടിരുന്നു. ശരീരം മുഴുവൻ രോമാഞ്ചിതമായിരുന്നു. ''ഹേ കൃഷ്ണ, പ്രാണനാഥ, അവിടുന്നു് എവിടെ ച്ചെന്നു് ഒളിച്ചിരിക്കുന്നു?'' ഇപ്രകാരം പറഞ്ഞു് ഇടയ്ക്കിടെ രോദനംചെയ്തിരുന്നു. പലരും ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു. അതെല്ലാം വ്യർത്ഥമായി. കുറച്ചുകഴിഞ്ഞു് കുറഞ്ഞൊരു ബാഹ്യബോധം വന്നപ്പോൾ ''ഇന്നു് എൻെറ പ്രകൃതി

സ്വാസ്ഥമല്ല. അതുകൊണ്ടു് നാളെ ശുക്ലാംബരബ്രഹ്മചാരിയുടെ ഗൃഹത്തിൽവന്നു് ഞാൻ യാത്രയെപ്പററി യഥാശക്തി പറയാൻ ശ്രമിക്കാം'' എന്നു പറഞ്ഞു് എല്ലാവരെയും യാത്രയാക്കി.

പിറേറദിവസം ബ്രഹ്മചാരിജിയുടെ ഗൃഹത്തിൽ മുരാരിഗുപ്തൻ മുതലായവരെല്ലാം യഥാസമയം വന്നുചേൎന്നു. മഹാപ്രഭുവും എത്തി. വന്ന ഉടൻതന്നെ ''ഹേ കൃഷ്ണ, ദീനബന്ധോ, അവിടന്നു് എവിടെ? ഹേ സ്നേഹിതന്മാരെ, എൻെറ സൎവ്വസ്വമായ കൃഷ്ണൻെറ സമീപത്തിലേയ്ക്കു് എന്നെ നയിക്കുവിൻ'' ഇത്രയും പറഞ്ഞു് അവിടന്നു താഴെ വീണു. അകത്തു് ഒളിച്ചിരുന്ന ഗദാധരൻ ഇതു കേട്ടു് പ്രേമോന്മത്തനായി ഓടിവരികയും ബോധരഹിതനായി താഴെ വീഴുകയും ചെയ്തു.

കുറച്ചുകഴിഞ്ഞു് മഹാപ്രഭു പ്രകൃതിസ്ഥനായി. ഗദാധരനു് ക്രമേണ ബാഹ്യബോധം വന്നു. മഹാപ്രഭു ഗദാധരനെ ആലിംഗനംചെയ്തുകൊണ്ടു പറഞ്ഞു: ''ഹേ സഹോദര, അങ്ങുതന്നെയാണു് ധന്യൻ. അങ്ങയുടെ ജന്മം സാൎത്ഥകമായിരിക്കുന്നു. എൻെറതാകട്ടെ, ഇതുവരെ വ്യൎത്ഥമായിപ്പോയി. എനിക്കു് ശ്രീകൃഷ്ണൻെറ പ്രേമം തന്നു് അനുഗ്രഹിക്കു.''

സൎവ്വരും ഇതു കണ്ടു പ്രേമോന്മത്തരായി. സന്ധ്യയോടെ തോടുകൂടി സൎവ്വരും തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങി.

പിറേറദിവസം മഹാപ്രഭു തൻെറ ഗുരുവായ ഗംഗദാസ് പണ്ഡിതൻെറ ഗൃഹത്തിൽ ചെന്നു. ഗുരു പ്രേമപൂൎവ്വം ആലിംഗനംചെയ്തു് എല്ലാ വൎത്തമാനങ്ങളും ചോദിച്ചറിഞ്ഞു: ''വിദ്യാൎത്ഥികളെല്ലാം അങ്ങയുടെ വരവു കാത്തുകൊണ്ടിരിക്കുകയാണു്. മററാരുടെയുമടുത്തു ചെന്നു പഠിക്കുവാൻ അവർ ഇഷ്ടപ്പെടുന്നില്ല. ഇനി ഒട്ടും താമസി

ക്കാതെ പഠിപ്പിക്കുവാൻ തുടങ്ങുകയല്ലേ?'' മഹാപ്രഭു പറഞ്ഞു: ''കഴിയുന്നതും ശ്രമിച്ചുകൊള്ളാം. ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ കൃപചെയ്യുകയാണെങ്കിൽ എല്ലാം സാധിക്കും.'' ഇത്രയും പറഞ്ഞു് ഗുരുവിനെ വന്ദിച്ചു് ഗൃഹത്തിലേയ്ക്കു തന്നെ മടങ്ങി.

ജനങ്ങൾ മഹാപ്രഭുവിൽ വന്ന മാററങ്ങളെപ്പററി കേട്ടു് പലവിധം പറയുവാൻ തുടങ്ങി. ചിലർ പറഞ്ഞു: ''നിമായിയെപ്പോലുള്ള സർവ്വപ്രിയനായ ഒരു മഹാപണ്ഡിതൻ പരമഭാഗവതനായി എന്നുള്ളതു് വൈഷ്ണവന്മാരുടെ ഭാഗ്യമാണു്.'' മററു ചിലർ പറഞ്ഞു: ''പെട്ടന്നുള്ള ഈ മാററം എങ്ങനെ വന്നുവെന്നതു് ഈശ്വരന്നുമാത്രമറിയാം.'' ഇപ്രകാരം പലരും തങ്ങളുടെ ബുദ്ധിയനുസരിച്ചു് പലവിധം പറയുവാൻ തുടങ്ങി.

## അദ്ധ്യായം മുപ്പത്തിരണ്ടു്

സർവ്വേശ്വരപ്രേമം ഹൃദയത്തിൽ വികസിക്കുവാൻ തുടങ്ങിയാൽ മറെറാരു ചിന്തയും ഹൃദയത്തിൽ പ്രവേശിക്കുക തന്നെയില്ല. കല്ക്കണ്ടത്തിൻെറ മാധുര്യമാസ്വദിച്ച ജിഹ്വ മററു നിസ്സാരവസ്തുക്കളുടെ മാധുര്യത്തെ കാംക്ഷിക്കുമോ? സ്ഥായിയായ ഈശ്വരപ്രേമം സിദ്ധിച്ചുകഴിഞ്ഞാൽ ആ പുണ്യാത്മാവു് പ്രേമോന്മത്തനായിത്തീരുന്നു. ആ പ്രേമിക്കു് ഓരോ ക്ഷണവും തൻെറ പ്രേമസർവ്വസ്വത്തോടു ചേരുവാനുള്ള പിടച്ചിലാണു്. തൻെറ പ്രിയതമൻ തന്നെ ഇഷ്ടപ്പെടുന്നുണ്ടോ ഇല്ലയോ എന്ന നോട്ടംപോലും അദ്ദേഹത്തിന്നില്ല. സദാ തൻെറ പ്രേമസർവ്വസ്വത്തെ ചിന്തിച്ചു് വിരഹവ്യാകുലനായി വർത്തിക്കും. മഹാപ്രഭുവിൻെറ പ്രേമം ഇപ്രകാരമുള്ളതായിരുന്നു. അവിടുത്തെ ഹൃദയസരസ്സിൽ

നിന്നു നിർഗ്ഗമിച്ച പ്രേമപ്രവാഹം ഉത്തരോത്തരം വർദ്ധിച്ചു കൊണ്ടുതന്നെ വന്നു. ആ പ്രേമഗംഗ മററു ക്ഷുദ്രനദികൾ പോലെ വററിയിരുന്നില്ല.

ഗയയിൽനിന്നു മടങ്ങിവന്നമുതൽ മഹാപ്രഭുവിന്റെ അവസ്ഥ വിചിത്രമായിത്തീന്നു. ഇടക്കു കരയുകയും ഇടക്കു ചിരിക്കുകയും ഇടക്കു നൃത്തംചെയ്യുകയുമായി. രാത്രി ഉറക്കമേ ഇല്ലാതായി. രാത്രി മുഴുവൻ കണ്ണുനീർകണങ്ങൾകൊണ്ടു് വസ്ത്രങ്ങൾ നനച്ചുകൊണ്ടിരിക്കും. ഹേ കൃഷ്ണ, എന്നു പറഞ്ഞു് ദീഘശ്വാസം വിടുകയും ചെയ്യും. വിഷ്ണുപ്രിയ ഇതെല്ലാം കണ്ടു ഭയപ്പെട്ടു. വിവരം ശചീദേവിയോടു പറഞ്ഞു. മാതാവു് എന്തു ചെയ്യണമെന്നറിയാതെ തന്തിരുവടിയോടു് ഇപ്രകാരം പ്രാത്ഥിച്ചു: ''ഹേ അശരണശരണ, കൃപാസിന്ധോ, ഈ ദീനയും അഗതിയുമായ എന്റെ പ്രാണസർവ്വസ്വമായ നിമായിയിൽ കൃപാമൃതം വർഷിക്കേണമേ! ഞാൻ ധനമോ ഭോഗങ്ങളോ ആഗ്രഹിക്കുന്നില്ല. എന്റെ ജീവിതസർവ്വസ്വവും കണ്ണിലുണ്ണിയുമായ നിമായി സ്വസ്ഥനായിത്തീരട്ടെ.'' പുത്രന്റെ ഈ അവസ്ഥ കണ്ടും കേട്ടും മാതാവു് അത്യന്തം വ്യസനിച്ചു.

മഹാപ്രഭുവിന്നു സ്നാനം, സന്ധ്യാവന്ദനം, ഭക്ഷണം മുതലായവയൊന്നുംതന്നെ ചെയ്യുവാൻ കഴിയാതെയായി. തന്തിരുവടിയുടെ സുമധുരമായ തിരുനാമം കൃഷ്ണ കൃഷ്ണ എന്നിപ്രകാരം നിരന്തരം കീത്തിച്ചുകൊണ്ടിരുന്നു. തന്തിരുവടിയുടെ ലീലകളല്ലാതെ മറെറാന്നും പറയുവാനോ കേൾക്കുവാനോ കഴിയാതായി. പ്രാണസർവ്വസ്വമായ കൃഷ്ണനെയല്ലാതെ മറെറാന്നും അവിടുന്നു് അറിയാതായി.

വിദ്യാത്ഥികളുടെ നിബ്ബന്ധം സഹിക്കാതെ അവിടുന്നു പാഠശാലയിലേക്കു് ഇടക്കു പോയിരുന്നു. എന്നാൽ ഭഗവത്പരങ്ങളായ കാര്യങ്ങളല്ലാതെ മറെറാന്നും പഠിപ്പി

ക്കുവാൻ കഴിഞ്ഞില്ല. അവിടുന്നു പറഞ്ഞു: "ഈ ലൗകിക ശാസ്ത്രങ്ങളിൽ എന്തുണ്ട്? അവിടുത്തെ തിരുനാമംതന്നെ ഏകസാരം. അതുതന്നെ സുമധുരം. അതു പഠനംചെയ്യുക. സർവ്വക്കും ഏകാവലംബം തന്തിരുവടിയാകുന്നു. പ്രപഞ്ച കോടികളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെല്ലാം അവിടുത്തെ ഒരേ ഒരു സങ്കല്പത്താൽ നടക്കുന്നു. ആ സർവ്വശക്തനും ലീലാലോലനുമായ തന്തിരുവടിയുടെ ലീലകളും തിരുനാമങ്ങളും പ്രേമപൂർവ്വം നിരന്തരം കീർത്തിക്കുക. അതുതന്നെ നിത്യാനന്ദസാധനം. അതുതന്നെ ജീവിത ലക്ഷ്യം." ഇത്രയും പറഞ്ഞ് മഹാപ്രഭു കീർത്തനങ്ങൾ പാടുവാൻ തുടങ്ങി.

ഇതു കേട്ട് വിദ്യാർത്ഥികളിൽ അധികം പേരും ആനന്ദരേിതരായി. എന്നാൽ ശാസ്ത്രപാണ്ഡിത്യംതന്നെ സർവ്വസ്വമെന്നു കരുതുന്ന ചിലർ പറഞ്ഞു:—"ഗുരോ, അവിടുന്ന് എന്താണു പറയുന്നത്? ഭക്തിശാസ്ത്രം പഠിക്കുവാനല്ലല്ലോ ഞങ്ങൾ ഇവിടെ വന്നിട്ടുള്ളത്. തർക്കം, വ്യാകരണം മുതലായ ശാസ്ത്രങ്ങൾ പഠിപ്പിച്ചാലും."

നിമായി പറഞ്ഞു: "ഇന്ന് എന്റെ മനസ്സു സ്വസ്ഥമല്ല. നാളെ പഠിപ്പിക്കുവാൻ ശ്രമിക്കാം. ഇന്നു നമുക്കു ഗംഗയിൽ പോയി കുറച്ചുനേരം വിഹരിക്കാം."

ഇത്രയും പറഞ്ഞ് നിമായി വിദ്യാർത്ഥികളെയുമൊന്നിച്ചുകൂട്ടി ഗംഗയിലേക്കു പോവുകയും വളരെനേരം അതിൽ വിഹരിക്കുകയും ചെയ്തു. പിന്നെ എല്ലാവരും തങ്ങളുടെ ഗൃഹങ്ങളിലേക്കുതന്നെ മടങ്ങി.

പിറേറ ദിവസം മഹാപ്രഭു പാഠശാലയിലേക്കു പോയി. വിദ്യാർത്ഥികളെല്ലാം വന്നുചേർന്നു. ഓരോരുത്തരും ഓരോരോ ചോദ്യങ്ങൾ ചോദിക്കുവാൻ തുടങ്ങി. മഹാപ്രഭു അതിന്നെല്ലാം ഭഗവത്പരങ്ങളായ ഉത്തരങ്ങൾ കൊടുക്കുവാനും തുടങ്ങി.

ഒരു വിദ്യാർത്ഥി ചോദിച്ചു: "വർണ്ണസിദ്ധി എങ്ങനെ വേിക്കുന്നു?"

മഹാപ്രഭു മറുപടി പറഞ്ഞു: "തന്തിരുവടിയുടെ ദൃഷ്ടി കൊണ്ടാണ് സർവ്വവും സിദ്ധിക്കുന്നതു്."

വിദ്യാർത്ഥികൾ: "അവിടുന്നു് എന്തൊക്കെയോ പറയുന്നു. ശാസ്ത്രീയകാര്യം പറഞ്ഞുതന്നാലും."

മഹാപ്രഭു: "തന്തിരുവടിയുടെ ശ്രീപാദസേവയിലാണു് സർവ്വശാസ്ത്രങ്ങളുടെയും സാരം കിടക്കുന്നതു്."

ഇതു കേട്ടു് വിദ്യാർത്ഥികൾ അന്നത്തെ പാഠവും അവസാനിപ്പിച്ചു. അവർ മഹാപ്രഭുവിൻെറ ഗുരുവായ ഗംഗാദാസജിയുടെ അടുത്തു ചെന്നു് ഇതെല്ലാം പറഞ്ഞു. അവിടുന്നുതന്നെ വേണ്ടവിധം പറഞ്ഞു് ഇതു ശരിപ്പെടുത്തണമെന്നു് അവർ പ്രാർത്ഥിച്ചു.

ഗംഗാദാസജി വലിയ പണ്ഡിതനായിരുന്നു. എന്നാൽ അദ്ദേഹം ഭക്തിരസാനഭിജ്ഞനായിരുന്നു. ഈശ്വരനെപ്പററി അദ്ദേഹത്തിന്നു് ഉദാസീനഭാവമായിരുന്നു. അതുകൊണ്ടു് വിദ്യാർത്ഥികളുടെ വാക്കുകൾ കേട്ടു് അദ്ദേഹം ചിരിച്ചു. വിദ്യാർത്ഥികളോടു് ഇപ്രകാരം പറഞ്ഞു: "ഞാനും ഇതു കേട്ടു. ഇത്രയും വലിയ പണ്ഡിതനായിട്ടും നിമായിക്കു് എന്തുപററി എന്നറിഞ്ഞുകൂടാ. ഇതെല്ലാം പഠിപ്പില്ലാത്തവക്കു കൊള്ളാം. ബ്രാഹ്മണൻ നിരന്തരം ശാസ്ത്രാധ്യയനാധ്യാപനാദികളിൽത്തന്നെ തൽപരനായി വർത്തിക്കേണ്ടതാണു്. ഏതായാലും ഇപ്പോൾ നിങ്ങൾ പോയാലും. നാളെ നിമായിയെ ഇങ്ങോട്ടു് ഒന്നയക്കുക. ഞാൻ എല്ലാം ശരിപ്പെടുത്തിക്കൊള്ളാം."

ഇതു കേട്ടു് വിദ്യാർത്ഥികൾ തങ്ങളുടെ സ്ഥാനങ്ങളിലേക്കുതന്നെ മടങ്ങി.

ആചാര്യ ഗംഗാദാസജീയുടെ ആഗ്രഹമറിഞ്ഞു പിറേറ ദിവസം മഹാപ്രഭു രണ്ടു വിദ്യാൎത്ഥികളേയും ഒന്നിച്ചുകൂട്ടി ആചാര്യസമീപത്തിലേയ്ക്കു പോയി. അവിടുന്നു ഭക്തി പൂർവ്വം ആചാര്യപാദങ്ങളെ വന്ദിച്ചു. ഗുരു വാത്സല്യാതിരേകത്തോടുകൂടി അവിടത്തെ ആലിംഗനം ചെയ്യുകയും ഇരിക്കുവാൻ നിൎബ്ബന്ധിക്കുകയും ചെയ്തു. കല്പനയനുസരിച്ച് അവിടുന്ന് ആസനത്തിൽ ഇരുന്നു. ആചാര്യർ പ്രേമപൂർവ്വം പറഞ്ഞു: ''നിമായി അങ്ങ് എന്റെ പ്രിയശിഷ്യനാകുന്നു. ഞാൻ പുത്രനിൎവ്വിശേഷം അങ്ങയെ സ്നേഹിക്കുന്നു. പ്രിയപ്പെട്ടവരുടെ മുമ്പിൽവെച്ച് അവരുടെ മഹിമ പറയരുതെന്ന് ശാസ്ത്രങ്ങൾ പറയുന്നുണ്ട്. എങ്കിലും പരമാൎത്ഥം പറയാതെ ഇരിക്കുന്നതും ഉചിതമല്ല. അങ്ങ് എന്റെ വിദ്യാലയത്തിന്റെ പേർ സാൎത്ഥകമാക്കി. അങ്ങയെപ്പോലുള്ള വിദ്യാൎത്ഥികളെ പഠിപ്പിച്ചതിനാൽ എന്റെ പരിശ്രമം സഫലമായി. അങ്ങ് അപാരപാണ്ഡിത്യത്താൽ ജഗത്പ്രസിദ്ധനായി. ഞാൻ വളരെ സന്തുഷ്ടനായിരിക്കുന്നു.''

ആചാര്യമുഖത്തിൽനിന്ന് തന്നെക്കുറിച്ചുള്ള പ്രശംസ കേട്ട മഹാപ്രഭു ഒന്നും ശബ്ദിക്കാതെ കീഴ്പോട്ടു നോക്കി ത്തന്നെ നിന്നു. ആചാര്യർ പിന്നെയും പറയുവാൻ തുടങ്ങി: ''അങ്ങ് വിദ്യാഭ്യാസാനന്തരം അധ്യാപനത്തിൽ ഏൎപ്പെട്ടു. അതിൽ അനിതരസാധാരണമായ യശസ്സു സമ്പാദിക്കുകയും ചെയ്തു. വിദ്യാൎത്ഥികളെല്ലാം അങ്ങയുടെ സ്വഭാവത്തെയും പഠിപ്പിക്കുന്ന രീതിയെയും മുക്തകണ്ഠം പ്രശംസിക്കുന്നു. അവർ ഇനി അങ്ങയെ വിട്ട് മററാരുടെ സമീപത്തിലും ചെന്നു പഠിക്കുകയില്ലത്രേ. എന്നാൽ ഇന്നലെ അവർ ഇവിടെ വന്നു ചില സങ്കടങ്ങളെല്ലാം ബോധിപ്പിച്ചിട്ടുണ്ട്. അങ്ങ് ഇടയ്ക്കു കരയുകയും ഇടയ്ക്കു ചിരിക്കുകയും ഇടയ്ക്കു നാമസങ്കീൎത്തനം ചെയ്തു നൃത്തം വെയ്ക്കുകയുമാണെന്നും പണ്ടത്തെപ്പോലെ അവരെ പഠിപ്പിക്കുന്നില്ലെ

ന്നും ആവലാതിപ്പെടുന്നു. ഇത്രയും വിദ്വാനായ അങ്ങ് വെറും അജ്ഞരെപ്പോലെ ഇപ്രകാരം ചെയ്യുന്നതെന്താണ്? പറയൂ.''

മഹാപ്രഭു ഒന്നും പറഞ്ഞില്ല. നിശ്ശബ്ദനായിനിന്നു. അപ്പോൾ ഗുരു പിന്നെയും പറയുവാൻ തുടങ്ങി: ''അങ്ങയുടെ അച്ഛനും മുത്തച്ഛനും വലിയ പണ്ഡിതന്മാരായിരുന്നു. അങ്ങും മഹാപണ്ഡിതനായിത്തീർന്നു. അങ്ങയുടെ ബുദ്ധിശക്തിയും വിദ്യയും കണ്ടിട്ടുകൊണ്ടാണ് സനാതന മിശ്രൻ തന്റെ പ്രിയപുത്രിയെ അങ്ങയ്ക്കു വിവാഹം ചെയ്തു തന്നതു്. നവദ്വീപിലെ പണ്ഡിതന്മാരെല്ലാം അങ്ങയെ ഏററവും മാനിക്കുന്നു. വിദ്യാർത്ഥികളും അങ്ങയെ അനിതരസാധാരണമായി മാനിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നു. എന്നിട്ടും അങ്ങ് ഈ അജ്ഞന്മാരുടെ പിടിയിൽ എങ്ങനെ പെട്ടു? അധ്യാപകന്റെ സ്ഥാനം പൂർവ്വപുണ്യത്താലാണ് സിദ്ധിക്കുന്നതു്. അതിൽ എന്താണ് ഇപ്പോൾ കുറച്ചു ദിവസമായി അശ്രദ്ധ വന്നിരിക്കുന്നതു്? പറയൂ. ഇനി വിദ്യാർത്ഥികളെ നല്ലവണ്ണം പഠിപ്പിക്കുവാൻ ശ്രമിക്കണം.''

മഹാപ്രഭു വിനീതമായി പറഞ്ഞു: ''അവിടുത്തെ ആജ്ഞ പാലിക്കുവാൻ കഴിയുന്നതും ശ്രമിച്ചുകൊള്ളാം. എന്തു ചെയ്യട്ടെ, ഏതോ ഒരു ശക്തി എന്റെ മനസ്സിനെ ബലാൽ ആകർഷിക്കുന്നു.''

ഗംഗാദാസജി സ്നേഹപൂർവ്വം പറഞ്ഞു: ''എല്ലാം ശരിപ്പെട്ടുകൊള്ളും. മനസ്സിനെ നിയന്ത്രിക്കണം. നാളെമുതൽ വിദ്യാർത്ഥികളെ സശ്രദ്ധം പഠിപ്പിക്കുവാൻ ശ്രമിക്കൂ.''

മഹാപ്രഭു അപ്രകാരംതന്നെ എന്നു പറഞ്ഞു് ഗുരുവിനെ വന്ദിച്ച് വിദ്യാർത്ഥികളോടുകൂടി ഗൃഹത്തിലേയ്ക്കുതന്നെ പോന്നു.

# അധ്യായം മുപ്പത്തിമൂന്നു്

ഏതൊരു ഹൃദയത്തിൽ തന്തിരുവടിയുടെ ദിവ്യമംഗള സ്വരൂപം നൃത്തമാടുന്നുവോ, അവിടെ പിന്നെ മററുള്ളവയ്ക്കു സ്ഥാനമുണ്ടോ? യാതൊരാളുടെ മനസ്സാകുന്ന ഭ്രമരം തന്തിരുവടിയുടെ ലീലാമൃതപാനത്താൽ മത്തമാണോ, യാതൊരാളുടെ ചിത്തത്തെ ലീലാലോലനായ തന്തിരുവടി അപഹരിച്ചിട്ടുണ്ടോ, ആ പുണ്യാത്മാവു് പിന്നെ മറെറാന്നിൻെറയും നേരെ നോക്കുകപോലുമില്ല. ആ മഹാത്മാവിൻെറ നാവു നിരന്തരം അവിടുത്തെ തിരുനാമാമൃതം തന്നെ പാനം ചെയ്തുകൊണ്ടേ ഇരിക്കും. അതു പിന്നെ സാംസാരികവസ്തുക്കളെപ്പററി ശബ്ദിക്കുകതന്നെയില്ല. ആ പുണ്യാത്മാവിൻെറ സർവ്വസ്വവും അവിടുത്തെ ദിവ്യ ലീലകളും തിരുനാമങ്ങളും മാത്രമായിത്തീരുന്നു.

മഹാപ്രഭുവിൻെറ സർവ്വേന്ദ്രിയങ്ങളും ഇപ്പോഠം കൃഷ്ണമയമായിത്തീന്നിരിക്കുന്നു. അവസ്ക്കു മറെറാന്നു ചിന്തിക്കുവാനും കാണുവാനും വണ്ണിക്കുവാനും കേഠക്കുവാനും മററും കഴിയുകയില്ല. ആചാര്യൻെറ ആജ്ഞയനുസരിച്ചു പിറേറ ദിവസം കഴിയുന്നതും മനസ്സു് ഉറപ്പിച്ചു പഠിപ്പിക്കുവാനായി പാഠശാലയിലേക്കു പോയി. വിദ്യാത്ഥികഠ ധാതുക്കളെപ്പററി ചോദിക്കുവാൻ തുടങ്ങി. അവിടുന്നു് ഭാവാവേശത്തോടുകൂടി പറഞ്ഞു: ''സർവ്വധാതുക്കളുടെയും ആദികാരണം ആ സച്ചിദാനന്ദമൂത്തിതന്നെ. ഹാ ഹാ! ആ ലീലാലോലൻ കോടികന്ദപ്പസുന്ദരമായ സ്വരൂപം പ്രകടിപ്പിച്ചു സർവ്വരുടെയും മനസ്സിനെ ആകഷിക്കുന്നു. തന്നെ ഹിംസിക്കുവാൻ വന്നവക്കുപോലും നിത്യാനന്ദം വാരിക്കോരി കൊടുത്ത അവിടുത്തെ കരുണയെപ്പററി എന്തു പറയട്ടെ!''

ഇതു കേട്ട് വിദ്യാൎത്ഥികളിൽ ചിലർ പറഞ്ഞു: "അവിടുന്നു പിന്നെയും വൈഷ്ണവസിദ്ധാന്തം വ്യാഖ്യാനിക്കുവാൻ തുടങ്ങുന്നു. സൂത്രാൎത്ഥങ്ങളെ വ്യാഖ്യാനിച്ചു പറഞ്ഞു തന്നാലും."

മഹാപ്രഭു പറഞ്ഞു: "ഇതല്ലാതെ മറെറാന്നും ഇപ്പോൾ എനിക്കു് അറിഞ്ഞുകൂടാ."

വിദ്യാൎത്ഥികൾ പറഞ്ഞു: "ഇങ്ങനെയായാൽ ഞങ്ങളുടെ പഠിപ്പ് എങ്ങനെ പൂൎത്തിയാവും?"

മഹാപ്രഭു ക്രമേണ ഭാവാവേശത്തിൽനിന്ന് ഉണൎന്നു് അവരോടു പറഞ്ഞു: "ഞാനെന്തു ചെയ്യട്ടെ. എൻെറ മനസ്സു സ്വസ്ഥമല്ല. ഈ സ്ഥിതിയിൽ ശാസ്ത്രപാഠം നടത്തുക സാധ്യമല്ല. നിങ്ങൾ ഏതെങ്കിലും അധ്യാപകരെ സമീപിച്ചു് അധ്യയനം പൂൎത്തിയാക്കുക."

ഇതു കേട്ട് വിദ്യാൎത്ഥികൾ കരഞ്ഞുകൊണ്ടു പറഞ്ഞു: "ഹേ ഗുരുദേവ, ഞങ്ങൾക്കു് ഏകാവലംബം അവിടുന്നാണു്. അവിടുത്തെപ്പോലെ വാത്സല്യനിധിയായ ഒരധ്യാപകനെ ഞങ്ങൾക്കു് എവിടെ കിട്ടും? അവിടുന്നു് ഞങ്ങളെ ഉപേക്ഷിക്കരുതു്."

അവരുടെ വാക്കുകൾ കേട്ട് മഹാപ്രഭു കണ്ണീർ ഒഴുക്കിക്കൊണ്ടു പറഞ്ഞു: "സഹോദരന്മാരെ, നിങ്ങൾ എനിക്കു പ്രാണതുല്യരാണു്. നിങ്ങളുടെ വിയോഗത്തിൽ എനിക്കും അപാരമായ സങ്കടമുണ്ടു്. പക്ഷേ ഞാൻ എന്തു ചെയ്യും? തന്തിരുവടിയെസ്സംബന്ധിച്ചല്ലാതെ മറെറാന്നും ചിന്തിക്കുവാനും പഠിപ്പിക്കുവാനും ഞാൻ ശക്തനല്ല."

വിദ്യാൎത്ഥികൾ പറഞ്ഞു: "അവിടുത്തെ അസ്വാസ്ഥ്യം മാറുന്നതുവരെ പാഠം വേണ്ടാ. എന്നാലും ഞങ്ങളെ ഉപേക്ഷിക്കരുതു്."

*

മഹാപ്രഭു പറഞ്ഞു: ''ഞാനെന്തു ചെയ്യും? ഞാൻ എന്തെങ്കിലും ചെയ്യുവാൻ തുടങ്ങിയാൽ ശ്യാമളവർണ്ണനായ ഒരു സുന്ദരബാലൻ എന്റെ മുമ്പിൽ വന്ന് മുരളി മോഹനമായി വിളിക്കുവാൻ തുടങ്ങുന്നു. ആ മോഹനശബ്ദം കേട്ടാൽ സർവ്വവും മറന്നുപോവുന്നു. ഞാൻ ഉന്മത്തനെപ്പോലെയായിത്തീരുന്നു. പിന്നെ എനിക്ക് ഒന്നും പ്രവർത്തിക്കുവാൻ കഴിയുന്നില്ല.''

ഇത്രയും പറഞ്ഞ് അവിടുന്നു പൊട്ടിക്കരഞ്ഞു. വിദ്യാർത്ഥികളും ഇതു കണ്ടു കരഞ്ഞു, ആ സ്ഥലം ദീനരോദനം കൊണ്ടു പ്രതിധ്വനിച്ചു. ഇതു കേട്ട് അനേകമാളുകൾ അവിടെ വന്നുകൂടി.

മഹാപ്രഭു കണ്ണീർ ഒഴുക്കിക്കൊണ്ടു പറഞ്ഞു: ''പ്രിയപ്പെട്ട വിദ്യാർത്ഥികളെ, നിങ്ങൾ പുസ്തകങ്ങൾ കെട്ടിവെയ്ക്കുവിൻ. ഇന്നു മുതൽ ഞാൻ നിങ്ങളുടെ അധ്യാപകനോ നിങ്ങൾ എന്റെ വിദ്യാർത്ഥികളോ അല്ല. നിങ്ങൾ പ്രിയസഖാക്കളാണ്. എനിക്ക് കൃഷ്ണപ്രേമം ഉണ്ടാകുവാൻ അനുഗ്രഹിച്ചാലും.''

ഇതു കേട്ട് വിദ്യാർത്ഥികൾ വിനയപൂർവ്വം, ''അവിടുത്തെ ശ്രീമുഖത്തിൽനിന്നു പഠിച്ചതു് ഹൃദയത്തിൽ സ്ഥായിയായി നില്ക്കട്ടെ. മറ്റാരുടെയും അടുത്തു ചെന്നു പഠിക്കുവാൻ തോന്നാതിരിക്കട്ടെ. അവിടുത്തെ ശ്രീപാദസ്മരണ സദാ നില്ക്കട്ടെ'' എന്നു പ്രാർത്ഥിച്ചു.

ഇത്രയും പറഞ്ഞ് അവർ മഹാപ്രഭുവിനെ നമസ്കരിച്ചു. അവിടുന്ന് എല്ലാവരെയും പ്രത്യേകം പ്രത്യേകം പ്രേമപൂർവ്വം ആലിംഗനംചെയ്തു. അവർ കൃതാർത്ഥരാവുകയും ഹരിബോൽ, ഹരിബോൽ എന്നു കീർത്തിക്കുകയും ചെയ്തു.

മഹാപ്രഭു പറഞ്ഞു: ''നമ്മൾ ഇത്രയുംകാലം ഒന്നിച്ചു വസിച്ചു. നിങ്ങൾ എന്റെ ആത്മസുഹൃത്തുക്കളാണ്.

കൃഷ്ണകീർത്തനമാകുന്ന അമൃതസേചനത്താൽ എൻെറ ഹൃദയത്തിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന വിരഹജ്വാല ശാന്തമാക്കുവിൻ. കൃഷ്ണരസായനം പാനംചെയ്യിച്ച് എന്നെ നീരോഗനാക്കുവിൻ. നിങ്ങൾ എല്ലാവരുംകൂടി തന്തിരുവടിയുടെ ദിവ്യമംഗളങ്ങളായ തിരുനാമങ്ങളെ ഉച്ചത്തിൽ കീർത്തിപ്പാലും.''

വിദ്യാർത്ഥികൾ: ''ഞങ്ങൾക്കു സങ്കീർത്തനത്തെപ്പററി എന്തറിയാം? അവിടുന്നു പഠിപ്പിച്ചുതന്നാൽ ഞങ്ങൾ അതുപ്രകാരം ചെയ്യാം.''

മഹാപ്രഭു പറഞ്ഞു: ''സങ്കീർത്തനം ഒട്ടും ക്ലിഷ്ടമല്ല. വളരെ സരളമാണ്.''

ഇത്രയും പറഞ്ഞു് അവിടുന്നു് താളം പിടിച്ചു പാടുവാൻ തുടങ്ങി: ''ഹരയേ നമഃ കൃഷ്ണ ഗോവിന്ദായ നമഃ'' വിദ്യാർത്ഥികൾ എല്ലാം അതു് ഏററുപാടി. തിരുനാമത്തിൻെറ ആ സുമധുരശബ്ദംകൊണ്ടു് ആകാശം മുഖരിതമായി. ഇതു കേട്ടു് ആകൃഷ്ടരായ ജനങ്ങൾ നാലു ഭാഗത്തുനിന്നും ഓടിയെത്തി. നവദ്വീപിൽ ഇതു പുത്തനായിരുന്നു. കൂട്ടായി ചെയ്യപ്പെടുന്ന സങ്കീർത്തനം മഹാപ്രഭുവിൻെറ പാഠശാലയിൽവെച്ചാണ് ആദ്യം ആരംഭിച്ചതു്.

എല്ലാവരും കീർത്തനാനന്ദത്തിൽ ലയിച്ചു. അവിടെ ആനന്ദസാഗരം അലയടിക്കുവാൻ തുടങ്ങി. കുറേ നേരം കഴിഞ്ഞതു് ആരുമറിഞ്ഞില്ല. ക്രമേണ എല്ലാവർക്കും ബാഹ്യബോധം വന്നു. എല്ലാവരുടെ നേത്രങ്ങളിൽനിന്നും പ്രേമാശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. മഹാപ്രഭു ഒരിക്കൽക്കൂടി എല്ലാവരെയുമാലിംഗനംചെയ്തു. വിദ്യാർത്ഥികൾ ഗദ്ഗദകണ്ഠരായി പറഞ്ഞു: ''ഞങ്ങളുടെ പഠിപ്പെല്ലാം നിന്നു. അതു് എന്തെങ്കിലുമായിക്കൊള്ളട്ടെ. അവിടുത്തെ സ്മൃതി ഞങ്ങളുടെ ഹൃദയത്തിൽ അനശ്വരമായി കുടി

കൊള്ളേണമേ എന്നാണ് ഞങ്ങളുടെ പ്രാൎത്ഥന.'' മഹാപ്രഭു തൃക്കൈകൊണ്ടു് അവരെ തലോടി ആശ്വസിപ്പിച്ചു. അവിടത്തെ സ്പൎശത്താൽ അവരുടെ വിരഹപീഡ വൎദ്ധിച്ചു. കണ്ണീർ ഒഴുക്കിക്കൊണ്ടു് പിന്നെയും ശ്രീപാദങ്ങളെ വന്ദിച്ചു. കാണികൾക്കു് അധികംനേരം ഈ ദൃശ്യം കണ്ടുനില്ക്കുവാൻ കഴിഞ്ഞില്ല. അവരും മുഖം മറച്ചു കണ്ണീർ ഒഴുക്കി. മഹാപ്രഭു എല്ലാവരെയും ഒരുവിധമാശ്വസിപ്പിച്ചു് താന്താങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ യാത്രയാക്കി. അവിടുന്നു് ഗംഗയിൽ സ്നാനംചെയ്തു് ഗൃഹത്തിലേയ്ക്കും മടങ്ങി.



# ഭാഗം രണ്ട്

## അധ്യായം ഒന്ന്

ഭഗവത്പ്രേമം ഹൃദയത്തിൽ ഉദിച്ചാൽ സൽഗ്ഗുണ ഗണങ്ങളും അവിടെ സ്വയം വന്നുചേരുന്നു. അപ്പോഠം ഒരില ഇളകിയാൽപ്പോലും അതു് തൻെറ പ്രാണപ്രിയ ൻെറ പാദധ്വനിയായി തോന്നും. ആരെങ്കിലും തൻെറ പ്രേമസർവ്വസ്വത്തിൻെറ ലീലകളെ പറയുന്നതു കേട്ടാൽ ഹൃദയത്തിൽ ആനന്ദസാഗരം തിരയടിക്കുവാൻ തുടങ്ങും.

മഹാപ്രഭു തൻെറ ശിഷ്യന്മാരോടുകൂടി കീർത്തനങ്ങഠം പാടിക്കൊണ്ടു് ഗൃഹത്തിലേയ്ക്കു വരുകയായിരുന്നു. വഴിക്കു് രതാഗർഭാചാര്യൻെറ ഗൃഹം കണ്ടു. ആചാര്യർ മഹാപ്രഭു വിൽ അത്യാദരവുള്ള ഒരു ബ്രാഹ്മണനായിരുന്നു. അദ്ദേ ഹം മഹാപ്രഭുവിനെ കണ്ടു് ആദരപൂർവ്വം വിളിച്ചുവരുത്തി സത്കരിച്ചു. രണ്ടാളും ശാസ്ത്രീയ കാര്യങ്ങഠം ചർച്ച ചെ യ്യുവാൻ തുടങ്ങി. കൂട്ടത്തിൽ ആചാര്യർ ശ്രീമദ്ഭാഗവത ത്തിൽനിന്നു് ഒരു ശ്ലോകം സംഗീതികം പാടി:

''ശ്യാമം ഹിരണ്യപരിധിം വനമാല്യബർഹ-
ധാതുപ്രവാളനടവേഷമനുവ്രതാംസേ
വിന്യസ്തഹസ്തമിതരേണ ധുനാനമബ്ജം
കർണ്ണോൽപലാളകകപോലമുഖാബ്ജഹാസം.''

''യജ്ഞപത്നിമാർ തന്തിരുവടിയെ ദർശിച്ച സുന്ദര ഘട്ടമാണു് പ്രകൃതം. നീലമേഘശ്യാമളനും പീതാംബരാ ലംകൃതനും വനമാല, മയിൽപീലി, ഗൈരികാദിധാതു ക്കഠം, തളിരുകഠം ഇവയാൽ അലംകൃതനും തൻെറ സമീപ

ത്തു നിൽക്കുന്ന ഒരു ഗോപബാലൻെറ ചുമലിലേയ്ക്കു് ഒരു തൃക്കൈവെച്ചു നില്ക്കുന്നവനും മറേറ തൃക്കൈകൊണ്ടു് ഒരു ചെന്താമരപ്പൂവു് എടുത്തു ചുററിക്കുന്നവനും കണ്ണുകളിൽ കരിങ്കുവളപ്പൂവു ധരിച്ചവനും നെററിയിൽ വീണുകിടക്കുന്ന കുറുനിരകളോടുകൂടിയവനും മനോഹരമായ കപോലപ്രദേശത്തോടും ശ്രീമുഖത്തു കളിയാടുന്ന മന്ദഹാസത്തോടുകൂടിയവനുമായ തന്തിരുവടിയെ യജ്ഞപത്നിമാർ ദർശിച്ചു.'' ഇതു കേട്ട ഉടൻ മഹാപ്രഭു ആനന്ദാതിശയത്താൽ നൃത്തം ചെയ്യുകയും മോഹാലസ്യപ്പെട്ടു വീഴുകയും ചെയ്തു.

ഇതു കണ്ടു് സർവ്വരും സ്തബ്ധരായി നിന്നു. പ്രേമത്തിൻെറ ഇത്രയും പ്രബലമായ പ്രവാഹം ഇതുവരെ മററാരിലും കണ്ടിട്ടില്ല. അവിടുന്നു പ്രേമവിഹ്വലനായി പറഞ്ഞു: ''അവിടത്തെ ഈ ദിവ്യമംഗളവിഗ്രഹം ദർശിച്ച യജ്ഞപത്നിമാർ ധന്യധന്യകൾതന്നെ. അതു ദർശിച്ചു കൃതാർത്ഥനാകുവാൻ എനിക്കു് എന്നു സാധിക്കും?'' ഇപ്രകാരം പറഞ്ഞുകൊണ്ടു് മഹാപ്രഭു രത്നഗർഭനെ ഗാഢമായി ആലിംഗനം ചെയ്തു. അവിടത്തെ സ്പർശമാത്രത്താൽ രത്നഗർഭനും പ്രേമോന്മത്തനായി ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങി. അദ്ദേഹം ഉന്മത്തഭാവത്തിൽ ആ പദ്യം പിന്നെയും പിന്നെയും ഉച്ചരിച്ചു. അതു കേൾക്കുംതോറും മഹാപ്രഭുവിൻെറ പ്രേമോന്മാദം ഉത്തരോത്തരം വർദ്ധിച്ചു. കുറേ നേരം കഴിഞ്ഞു കുറഞ്ഞൊരു ബാഹ്യബോധം വന്നതിനുശേഷം, ഗംഗാസ്നാനം ചെയ്തു് എല്ലാവരും തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കു തന്നെ പോയി. രത്നഗർഭാചാര്യർ ഇപ്രകാരം അവിടത്തെ കൃപയ്ക്കു പാത്രീഭൂതനായി.അദ്ദേഹത്തിന്നു് ഈ മഹാഭാഗ്യം സിദ്ധിച്ചതു് അനന്തകോടി ജന്മങ്ങളിലെ സുകൃതസിദ്ധി പരിപാകത്താലാണെന്നു കരുതപ്പെടുന്നു. ഈ ഭാഗ്യം ലഭിച്ചവർ ധന്യധന്യന്മാർതന്നെ.

# അദ്ധ്യായം രണ്ടു്

ഭക്തന്മാർ ദാസ്യം, സഖ്യം, വാത്സല്യം, ശാന്തം, മധുരം ഇപ്രകാരം അഞ്ചു ഭാവങ്ങൾവഴി തന്തിരുവടിയെ സേവിക്കുന്നു. ഉപാസനയിൽ ഈ അഞ്ചു ഭാവങ്ങളാണു് മുഖ്യങ്ങൾ. ദാസ്യഭാവം മറ്റെല്ലാഭാവങ്ങളിലും ഓതപ്രോതമായി കിടപ്പുണ്ടു്. അതു കൂടാതെ മറ്റൊരു ഭാവത്തിലേയ്ക്കും എത്തുവാൻ കഴിയുകയില്ല. ദാസനാകുവാൻ കഴിവുള്ളവനുമാത്രമേ സ്വാമിയാകുവാൻ കഴിയുകയുള്ളു. ''ഞാൻ ഭക്തദാസനാണു്, എന്നെയും എന്നിലുള്ള ബ്രഹ്മാണ്ഡകോടികളെയും ശുദ്ധീകരിക്കുവാനായി ഞാൻ അവരുടെ പിന്നാലെ ഓടിനടക്കുന്നു.'' ഇപ്രകാരം തന്തിരുവടി അരുളിച്ചെയ്യുവാനുള്ള കാരണമിതുതന്നെ.

മഹാപ്രഭു ലോകസംഗ്രഹാർത്ഥം ദാസാനുദാസനായ ഒരു ഭക്തന്റെ ഭാവം പ്രകടിപ്പിക്കുവാൻ തുടങ്ങി. എന്നാൽ അവിടുന്നു ലോകമര്യാദയെ ഉല്ലംഘിച്ചില്ല എന്നതു് അവിടുത്തെ അവതാരലീലയിലെ ഒരു വിശേഷമാണു്.

വാദകോലാഹലങ്ങളും അധ്യാപനവും എന്നെന്നേയ്ക്കുമായി അവസാനിച്ചു. സാംസാരികചിന്തകളെല്ലാം വിട്ടു. ഒരേ ഒരു സർവ്വേശ്വരചിന്തമാത്രം അവശേഷിച്ചു.

നിത്യവും അവിടുന്നു ഗംഗാസ്നാനത്തിനു പോയിരുന്നു. അവിടെ കാണുന്ന ഭാഗവതന്മാരെയെല്ലാം വന്ദിക്കുകയും അവരുടെ ആശീർവ്വാദം സ്വീകരിക്കുകയും ചെയ്തിരുന്നു. അവരുടെ പാദങ്ങളിൽ വീണു് ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു: ''പരമഭാഗവതന്മാരായ നിങ്ങളുടെ അനുഗ്രഹം ഒന്നുമാത്രമാണു് എനിക്കു് ഏകാവലംബം. നിങ്ങൾ ഈ ദീനദീനനിൽ കരുണ ചെയ്താലും. നിങ്ങൾ കാരുണ്യമൂർത്തികളു

ല്ലേ? കൃഷ്ണപ്രേമം തന്ന് എന്നെ അനുഗ്രഹിച്ചാലും.'' ഭാഗവതന്മാരെ സേവിക്കുന്നതിൽ മഹാപ്രഭുവിന്ന് അനുപമമായ ആനന്ദമുണ്ടായിരുന്നു. വൃദ്ധവൈഷ്ണവന്മാർ ഇപ്രകാരം ഉപദേശിച്ചിരുന്നു: ''തന്തിരുവടിതന്നെ സദാ സ്മരണീയൻ. അവിടുത്തെ ലീലകളും തിരുനാമങ്ങളും ശ്രവിക്കുകയും കീർത്തിക്കുകയും ചെയ്യുക. മാതാവും പിതാവും ഗുരുവും ബന്ധുവുമെല്ലാം അവിടുന്നുതന്നെ. ആ കാരുണ്യമൂർത്തിയിൽ ആത്മസമർപ്പണം ചെയ്യുക.'' ഇപ്രകാരമുള്ള അവരുടെ ഉപദേശം ശ്രദ്ധാപൂരസ്സരം കേൾക്കുകയും അവരെ വന്ദിച്ച് അവരുടെ പാദധൂളി ശിരസ്സിൽ ധരിക്കുകയും ചെയ്തിരുന്നു. വൈഷ്ണവന്മാർ ഇതു കണ്ട് സന്തുഷ്ടരായി പറഞ്ഞു: ''നിമായി ഭ്രാന്തനായിത്തീർന്നിരിക്കുന്നുവെന്നു പറയുന്നതു് വെറും അബദ്ധംതന്നെ. ഇദ്ദേഹം കൃഷ്ണപ്രേമത്താൽ മത്തനായിരിക്കുകയാണ്. ഇത്രയും ധന്യധന്യനായ പുത്രനെ പ്രസവിച്ച ശചീമാതാവ് കൃതാർത്ഥതന്നെ.''

മാതാവാകട്ടെ, മഹാപ്രഭുവിൻെറ ഈ അവസ്ഥ കണ്ട് ദീനഭാവത്തിൽ തന്തിരുവടിയോടു പ്രാർത്ഥിച്ചു: ''ഹേ പ്രഭോ, ഈ വിധവയുടെ ഏകാവലംബമായ ഈ നിമായിയിൽ കൃപാമൃതം വർഷിച്ചാലും. വൃദ്ധയും അനാഥയുമായ ഇവളുടെ നേരെ കടാക്ഷം പതിപ്പിച്ചാലും. പതി പരലോകം പ്രാപിച്ചു, ജ്യേഷ്ഠപുത്രൻ ഇവളെ നിത്യദുഃഖത്തിൽ തള്ളി എവിടേയ്ക്കോ പോയ്ക്കളഞ്ഞു. നിമായി വൃദ്ധയായ ഈ അന്ധയുടെ ഒരേ ഒരു ഊന്നുവടിയാകുന്നു. ഹേ അശരണശരണ, നിമായിയെ വേഗം രോഗമുക്തനാക്കിയാലും.''

മാതാവ് സർവ്വരുടെ മുമ്പിലും തൻെറ ദുഃഖത്തെ അറിയിച്ചിരുന്നു. പലരും പലപ്രകാരത്തിൽ അഭിപ്രായപ്പെട്ടു. ചിലർ വാതരോഗമാണെന്നും മററു ചിലർ ഉന്മാദമാണെന്നും വേറെ ചിലർ ഭൂതാവേശമാണെന്നും അഭിപ്രായപ്പെട്ടു.

അവർ തങ്ങളുടെ ബുദ്ധിക്കനുസരിച്ച് ഓരോരോവിധം പ്രതിവിധിയും നിർദ്ദേശിച്ചു. ഇതെല്ലാം കേട്ട ദീനയായ മാതാവ് എന്തു വേണമെന്നറിയാതെ വിഷമിച്ചു. വിഷ്ണുപ്രിയയെ ചിന്തിച്ചും മാതാവ് വളരെ വ്യസനിച്ചു. വിഷ്ണുപ്രിയയ്ക്കു ഭക്ഷണത്തിലോ കുളിയിലോ ഒന്നും തീരെ ശ്രദ്ധയില്ലാതായിത്തീർന്നു. പതിയുടെ ദുഃഖപൂർണ്ണമായ ഈ സ്ഥിതി കണ്ടു് അവർ അതിവിവശയായി. മാതാവിൻെറ നിർബ്ബന്ധം സഹിക്കാതാകുമ്പോൾമാത്രം ഒന്നോ രണ്ടോ ഉരുള ഭക്ഷിക്കും. എല്ലാംകൊണ്ടും മാതാവിൻെറ ദുഃഖം ഇരട്ടിച്ചു. അവക്ക് ഇത്ര വലിയ ദുഃഖം വാർദ്ധക്യത്തിൽ അസഹ്യമായിരുന്നു. എങ്കിലും വിശ്വരൂപൻെറയും മഹാപ്രഭുവിൻെറയും മാതാവാകുവാനുള്ള മഹാഭാഗ്യം സിദ്ധിച്ച അവർ അതും ഒരുവിധം സഹിച്ചു. മററുള്ള സ്ത്രീകൾ അതിന്നുള്ള ശക്തി സിദ്ധിക്കുകയില്ല.

ശ്രീവാസൻ മഹാപ്രഭുവിൻെറ പിതാവിൻെറ വലിയ സ്നേഹിതനായിരുന്നു. അദ്ദേഹം ഇതെല്ലാം കേട്ട വിചാരിച്ചു: 'ഇതു രോഗമോ ഉന്മാദമോ ഒന്നുമാണെന്നു തോന്നുന്നില്ല. പരമഭാഗവതന്മാർക്കുമാത്രമുണ്ടാകുന്ന ദിവ്യവികാരങ്ങളാണു് നിമായിക്കു് എന്നാണു തോന്നുന്നതു്. ഏതായാലും നേരിട്ടുചെന്നു് ഒന്നു പരിശോധിക്കാം. ഇപ്രകാരം വിചാരിച്ചു് ശ്രീവാസൻ മഹാപ്രഭുവിൻെറ ഗൃഹത്തിലേയ്ക്കു പോയി.

മഹാപ്രഭു അപ്പോൾ തുളസിക്കു വെള്ളമൊഴിച്ചു പ്രദക്ഷിണം വെയ്ക്കുകയായിരുന്നു. പിതൃതുല്യനായ ശ്രീവാസനെ കണ്ടു് അവിടുന്നു് ഓടിവന്നു് ആലിംഗനം ചെയ്തു. അവിടുത്തെ സ്പർശമാത്രത്താൽ ഇടിമിന്നൽപോലെ ഒരദ്ഭുതശക്തി തന്നിലേയ്ക്കു പ്രവഹിച്ചതായി അദ്ദേഹത്തിന്നു തോന്നി. രോമാഞ്ചമുണ്ടായി. പ്രേമസാഗരത്തിലാറാടി അദ്ദേഹം നിർന്നിമേഷദൃഷ്ടിയായി അവിടുത്തെ ശ്രീമുഖത്തേയ്ക്കു നോക്കിനിന്നു.

മഹാപ്രഭു അദ്ദേഹത്തെ പ്രേമപൂർവ്വം കൊണ്ടുപോയി ആസനസ്ഥനാക്കുകയും പാദാഭിവന്ദനം ചെയ്ത് കണ്ണുനീർ ഒഴുക്കിക്കൊണ്ടു രോദനംചെയ്യുകയും ചെയ്തു മാതാവും അവിടെ എത്തി പുത്രൻെറ സ്ഥിതി ഒരുവിധം പറഞ്ഞറിയിച്ചു.

ശ്രീവാസൻ പറഞ്ഞു: ''നിമായിക്കു രോഗമാണെന്നു പറയുന്നവർക്കാണ് രോഗം. ഇതു് പരമഭക്തിയുടെ ചിഹ്നങ്ങളാകുന്നു. ഇത്രയും പുണ്യാത്മാവായ പുത്രനെ പ്രസവിക്കുവാൻ ഭാഗ്യം സിദ്ധിച്ച അവിടുന്നു ധന്യധന്യയാകുന്നു.''

ശ്രീവാസൻെറ വാക്കുകൾ കേട്ടു ശചീമാതാവിന്നു കുറച്ചാശ്വാസമായി. മഹാപ്രഭു ശ്രീവാസനോടു പറഞ്ഞു: ''ഇന്നു് അവിടുത്തെ ദർശനംഹേതുവായി എനിക്കു് ശാന്തി സിദ്ധിച്ചു. എല്ലാവരും എനിക്കു രോഗമാണെന്നു പറയുന്നു. അതുകൊണ്ടു് മാതാവിന്നും വിഷ്ണുപ്രിയയ്ക്കും അതിയായ ദുഃഖമുണ്ടു്. അവരുടെ ദുഃഖംകാരണം എൻെറ ഹൃദയവും വ്രണപ്പെട്ടിരിക്കുന്നു.''

ശ്രീവാസൻ പറഞ്ഞു: ''അങ്ങയിൽക്കൂടി അനേകായിരമാളുകൾ നിത്യശാന്തിയടയുമെന്നു് എൻെറ ഹൃദയം പറയുന്നു. അവിടുന്നു് ഭക്തന്മാർക്കു് ആരാധ്യനും ഏകാവലംബവുമായിത്തീരും. തിരുനാമത്തിൻെറയും ഭക്തിയുടെയും ദിവ്യപ്രഭാവം ലോകത്തിൽ പരത്തുവാനായി തന്തിരുവടി തന്നെ ഈ രൂപത്തിൽ ആവിർഭവിച്ചതായി എനിക്കു തോന്നുന്നു.''

മഹാപ്രഭു അരുളിച്ചെയ്തു: ''ഞാനവിടുത്തേയ്ക്കു പുത്രതുല്യനാകുന്നു. തന്തിരുവടിയിലും അവിടുത്തെ ഭക്തന്മാരിലും ഭക്തി ഉത്തരോത്തരം വർദ്ധിക്കുവാൻ എന്നെ അനുഗ്രഹിച്ചാലും. മറെറാരാഗ്രഹവും എനിക്കില്ല.''

ശ്രീവാസൻ പറഞ്ഞു: ''അവിടുന്നാണു് എന്നെ അപ്രകാരമനുഗ്രഹിക്കേണ്ടതു്. അല്ലാതെ ഭക്തിയുടെ ഗന്ധം

പോലും സിദ്ധിക്കാത്ത ഞങ്ങാംക്ക് എന്തു ചെയ്യുവാൻ കഴിയും?'' ഇപ്രകാരം രണ്ടാളും പരിശുദ്ധഹൃദയത്തോടുകൂടി കുറെ നേരം അന്യോന്യം സംഭാഷണം ചെയ്തു. പിന്നെ ശ്രീവാസൻ അവിടുത്തെ അനുമതിയോടുകൂടി സ്വഗൃഹത്തിലേയ്ക്കു മടങ്ങി.

## അധ്യായം മൂന്ന്

തന്തിരുവടി സവ്വത്ര വ്യാപിച്ചിരിക്കുന്നു. എങ്കിലും ഓരോ വസ്തുവിൻെറയും നൈമ്മല്യത്തിൻെറ തോതനുസരിച്ച് അവിടുത്തെ സ്വരൂപോപലബ്ധി ഭിന്നഭിന്നഭാവത്തിൽ ഭവിക്കുന്നു. ചന്ദ്രിക ചന്ദ്രകാന്തമണിയിലും കണ്ണാടിയിലും മൺകട്ടയിലുമെല്ലാം സമഭാവത്തിൽ പതിക്കുന്നു. ചന്ദ്രകാന്തം അതിൻെറ സ്പർശമാത്രത്തിൽ അലിഞ്ഞുപോകുന്നു, മൺകട്ട അപ്രകാരം അലിയുന്നില്ലല്ലോ. അതുപോലെ തന്തിരുവടിയുടെ കൃപ പതിഞ്ഞാൽ ഭക്തൻെറ അതിപരിശുദ്ധമായ ഹൃദയം ഉടൻ തന്തിരുവടിയിൽ ലയിച്ചുപോകുന്നു. മലിനമനസ്സ് അപ്രകാരം ലയിക്കുന്നില്ല.

മഹാപ്രഭുവിൻെറ പുതിയ ഈ മാററത്തെപ്പററി നവദ്വീപിൽ മുഴുവൻ ചച്ച നടന്നിരുന്നു. വൈഷ്ണവന്മാരെല്ലാം അദ്വൈതാചാര്യരുടെ ഗൃഹത്തിൽ ഒന്നിച്ചുകൂടുന്നതു് ഒരു പതിവായി. അവിടെവെച്ച് വൈഷ്ണവധമ്മങ്ങളെപ്പററി പല ചച്ചകളും നടന്നു. നിമായിയുടെ പുതിയ മാററം പ്രേമഭക്തിയുടെ രൂപാന്തരമാണെന്നു് അതിൽ അധികമാളുകളും കരുതിപ്പോന്നു. എന്നാൽ ഇതുവരെ ഭക്തന്മാരെ കളിയാക്കിയിരുന്ന നിമായിയിൽ പെട്ടെന്നുള്ള ദിവ്യഭക്തിയുടെ ഈ ആവിർഭാവം എങ്ങനെ എന്നു് ചിലർ സംശയിക്കാതിരുന്നില്ല. ആചാര്യർ അവരുടെ അഭിപ്രായമറിഞ്ഞു് ഇപ്ര

കാരം പറഞ്ഞു: ''ഭക്തപരിപാലകനായ തന്തിരുവടി തന്നെ അവതാരമെടുത്തു് ഭക്തിയെ പരിപാലിക്കണമെന്ന പ്രാർത്ഥനാപൂർവ്വം ഞാൻ ഗംഗാജലം, തുളസി ഇവകൊണ്ടു് നിത്യവും തന്തിരുവടിയെ സേവിച്ചുകൊണ്ടേ ഇരുന്നു. ഇന്നലെ രാത്രി സ്വപ്നത്തിൽ എനിക്കു് ഒരു ദിവ്യദർശനം കിട്ടി. ഈ നിമായി സാക്ഷാൽ തന്തിരുവടിയുടെ അവതാരമാണെന്നും അവിടുന്നു് അടുത്തുതന്നെ തൻെറ ദിവ്യഭാവം വ്യക്തമാക്കി ഭക്തിയെയും ഭക്തന്മാരെയും പരിപാലിക്കുമെന്നും ഞാൻ ഈ ദർശനംവഴി വ്യക്തമായി ഗ്രഹിച്ചു.''

ഇത്രയും പറഞ്ഞപ്പോഴയ്ക്കും ആചാര്യജിയുടെ കണ്ഠം ഗദ്ഗദത്തോടുകൂടിയതായിത്തീർന്നു. അവിടുത്തെ ഭക്തവാത്സല്യത്തെ ഓർത്തു് അദ്ദേഹം രോദനം ചെയ്തു. എല്ലാവരുടെയും കണ്ണുകളിൽ പ്രേമാശ്രു നിറഞ്ഞു. വൈഷ്ണവന്മാരുടെ ഭാഗ്യത്തെപ്പററി സ്മരിച്ചു് എല്ലാവരുടെയും ഹൃദയം ആനന്ദസാഗരത്തിൽ ആറാടി.

മഹാപ്രഭുവിന്നു് ഇപ്പോഠം ഭഗവല്ലീലയും സജ്ജനസംഗവുമല്ലാതെ മറെറാന്നും രുചിക്കാതായി. അവിടുന്നു് ഭക്തന്മാരോടുകൂടി സദാ ഭഗവല്ലീലകഠം വർണ്ണിച്ചും ഭഗവന്നാമങ്ങഠം കീർത്തിച്ചും സമയം കഴിച്ചു. ഒരു ദിവസം അവിടുന്നു ഗദാധരനോടു പറഞ്ഞു: ''അദ്വൈതാചാര്യർ നവദ്വീപിലെ ഭാഗവതന്മാരിൽവെച്ചു് അഗ്രഗണ്യനാകുന്നു. അദ്ദേഹത്തെ സമീപിച്ചു് പരിശുദ്ധമായ പാദപാംസു ശിരസ്സിൽ ധരിച്ചു് നമുക്കു കൃതാർത്ഥരാവാം.''

മഹാപ്രഭുവിൻെറ ആഗ്രഹമറിഞ്ഞു് ഗദാധരൻ അദ്ദേഹത്തെയുംകൂട്ടി ആചാര്യഗൃഹം പ്രാപിച്ചു. ആ സമയത്തു് എഴുപതു വയസ്സുതികഞ്ഞ ആചാര്യജി അതിശ്രദ്ധാപൂർവ്വം തുളസീപൂജ ചെയ്യുകയായിരുന്നു. മുടിയെല്ലാം നരച്ചു ശ്വേതവർണ്ണമായിരുന്നു. മുഖത്തു് ഒരു ദിവ്യതേജസ്സു കളിയാടിയിരുന്നു. ഭക്തിപൂർവ്വം ഒരു സ്തോത്രം ചൊല്ലുന്നുമുണ്ടായിരു

ന്നു. കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകിയിരുന്നു. ഇതെല്ലാം കണ്ടു് മഹാപ്രഭു മൂർച്ഛിച്ചു താഴെ വീണു.

തന്റെ ഇഷ്ടമൂർത്തി മുന്നിൽ മൂർച്ഛിതനെപ്പോലെ കിടക്കുന്നതു കണ്ടു് ആചാര്യജി അവിടുത്തെ ശ്രീപാദപത്മങ്ങളെ ഭക്തിപുരസ്സരം പൂജിച്ചു. ഇതു കണ്ടു് ഗദാധരൻ ആശ്ചര്യചകിതനായി പറഞ്ഞു: ''ജ്ഞാനവൃദ്ധനും വയോവൃദ്ധനും പരമഭാഗവതനുമായ അവിടുന്നു് ഈ കുട്ടിയുടെ പാദങ്ങളെ പൂജിച്ച് ഇദ്ദേഹത്തിൽ പാപം കേററിവെയ്ക്കുന്നുവോ? എന്താണു് ഇപ്രകാരം ചെയ്യുന്നതു്?''

ആചാര്യർ പറഞ്ഞു: ''കുറച്ചു ദിവസങ്ങൾക്കുള്ളിൽ ഈ കുട്ടിയുടെ ദിവ്യപ്രഭാവം നിങ്ങൾ അറിയും, വൈഷ്ണവന്മാരെല്ലാം ഇദ്ദേഹത്തെ പൂജിച്ചു കൃതാർത്ഥരാവും. ഇപ്പോൾ ഇതു കണ്ടു് അങ്ങു് ആശ്ചര്യപ്പെടുന്നുണ്ടാവാം. എന്നാൽ കുറച്ചു കഴിയുമ്പോൾ ഈ ഭ്രമങ്ങളെല്ലാം തനിയേ തീരും.''

മഹാപ്രഭുവിന്നു് കുറഞ്ഞൊരു ബാഹ്യബോധമുണ്ടായപ്പോൾ അവിടുന്നു് ആചാര്യരുടെ പാദങ്ങൾ പിടിച്ചു കണ്ണുനീർപൊഴിച്ചുകൊണ്ടു പറഞ്ഞു: ''പ്രഭോ, അവിടുന്നു് എന്നെ ഉദ്ധരിച്ചാലും. ഇതുവരെ ഞാൻ ശുഷ്കവാദങ്ങളിലേർപ്പെട്ടു് സമയം വ്യർത്ഥമാക്കി. എനിക്കു് ശ്രീപാദത്തിൽ ശരണം തന്നാലും. എന്നെ ഉപേക്ഷിക്കരുതേ.''

ആചാര്യജി പറഞ്ഞു: ''ഇനി അവിടുന്നു് എന്നെ വഞ്ചിക്കരുതു്. ഇത്രയും ദിവസം അവിടുന്നു മറഞ്ഞു കഴിച്ചുകൂട്ടി. ഇനി മറ നീക്കുവാനുള്ള സമയമായി.''

മഹാപ്രഭു ആചാര്യജിയെ വന്ദിച്ചു് ഗദാധരനോടുകൂടി ഗൃഹത്തിലേയ്ക്കുതന്നെ പോയി. തന്റെ സ്വപ്നം സത്യമാണെങ്കിൽ മഹാപ്രഭു സങ്കീർത്തനകാലത്തു് തന്നെ വിളിക്കും. അതു വരെ ഇവിടെ ഇരിക്കുന്നതു യുക്തമല്ല എന്നു കരുതി ആചാര്യജി ശാന്തിപുരത്തിലുള്ള സ്വഗൃഹത്തിലേയ്ക്കു പോയി.

# അദ്ധ്യായം നാല്

''ചേതോദർപ്പണമാർജ്ജനം ഭവമഹാ–
ദാവാഗ്നിനിർവ്വാപണം
ശ്രേയഃകൈരവചന്ദ്രികാവിതരണം
വിദ്യാവധൂജീവനം
ആനന്ദാംബുധിവർദ്ധനം പ്രതിപദം
പൂർണ്ണാമൃതാസ്വാദനം
സർവ്വാത്മസ്നപനം പരം വിജയതേ
ശ്രീകൃഷ്ണസങ്കീർത്തനം.''

തന്തിരുവടിയുടെ തിരുനാമസങ്കീർത്തനം മനസ്സാകുന്ന കണ്ണാടിയെ ശുദ്ധീകരിക്കുന്നതും സർവ്വശ്രേയസ്സുകളെയും വിതരണം ചെയ്യുന്നതും സംസാരക്കാട്ടുതീയിനെ ശമിപ്പിക്കുന്നതും വിദ്യയാകുന്ന സ്ത്രീയുടെ ജീവനും ആനന്ദസമുദ്രത്തെ വർദ്ധിപ്പിക്കുന്നതും പദംതോറും അമൃതരസത്തെ ആസ്വദിപ്പിക്കുന്നതും സർവ്വാത്മാക്കളേയും ആനന്ദമഹാസാഗരത്തിൽ ആറാടിക്കുന്നതുമാകുന്നു.

''ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ, ആനന്ദേന ജാതാനി ജീവന്തി, ആനന്ദം പ്രയന്ത്യഭിസംവിശന്തീതി'' എന്ന ശ്രുതിയനുസരിച്ച് സർവ്വരുടേയും ഉത്പത്തിസ്ഥാനം ആനന്ദമാകുന്നു. ആനന്ദത്തിൽത്തന്നെ ജീവിക്കുന്നു. അവസാനം ആനന്ദത്തിൽത്തന്നെ ചെന്നു പര്യവസാനിക്കുന്നു. ജലത്തിന്റെ ചെറിയൊരു ബിന്ദു സമുദ്രത്തിൽനിന്ന് ആവിയായി ആകാശത്തിലേയ്ക്ക് ഉയരുന്നു, അനേകം സ്ഥലങ്ങളിൽ ഭ്രമിച്ച് അവസാനം അതേ സമുദ്രത്തിൽ ചെന്നുചേരുന്നു. ജീവന്റെ മുഖ്യലക്ഷ്യം തനിക്ക് ഏററവും പ്രിയപ്പെട്ട ആനന്ദമൂർത്തിയായ തന്തിരുവടിയുടെ പ്രാപ്തിയാകുന്നു. അതില്ലാതെ മറെറാന്നുകൊണ്ടും അവന്നു ശാന്തിയില്ല. സത്സംഗവും സങ്കീർത്തനവുമാണ്

സർവ്വേശ്വരപ്രാപ്തിക്കുള്ള സുഗമോപായം. പ്രത്യേകിച്ചും കലികാലത്തു് മറെറാരു മാർഗ്ഗവും സാധ്യമല്ല. ഇതെല്ലാം ചിന്തിച്ചാണു് പ്രേമാവതാരമായ മഹാപ്രഭു സങ്കീർത്തനത്തിൻെറ പ്രാധാന്യമുദ്ഘോഷിച്ചതു്.

മഹാപ്രഭുവിൻെറ അനുചരന്മാരും ഭക്തരുമായ കുറെ ആളുകൾ അവിടത്തെ സമീപത്തിൽ വന്നു. നിത്യവും സങ്കീർത്തനം നടത്തിയാൽ കൊള്ളാമെന്നു് അഭ്യർത്ഥിച്ചു. മഹാപ്രഭു ആ അഭിപ്രായത്തെ സഹർഷം സ്വീകരിച്ചു. ഭക്തശ്രേഷ്ഠനായ ശ്രീവാസൻെറ ഗൃഹംതന്നെ സങ്കീർത്തനസ്ഥാനമായി സ്വീകരിക്കപ്പെട്ടു. രാത്രിയിൽ ഭക്തന്മാർ അവിടെ ഒന്നിച്ചുകൂടി സങ്കീർത്തനമാരംഭിയ്ക്കും.

കീർത്തനമാരംഭിച്ചാലുടൻ മഹാപ്രഭു ഭാവാവേശത്താൽ മതിമറന്നു് ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങും. നൃത്തം വെച്ചുവെച്ചു് ഇടയ്ക്കു മോഹാലസ്യപ്പെട്ടു താഴെ വീഴും. ഭക്തന്മാർ ശുശ്രൂഷിച്ചു ബോധമുണ്ടാക്കിയാൽ അവിടുന്നു് ഇപ്രകാരം പറയും: ''ഞാനെന്തു ചെയ്യട്ടെ ! എൻെറ മനസ്സു് ഇപ്പോൾ സ്വാധീനമല്ല. നിങ്ങൾ എൻെറ പ്രാണതുല്യരാണു്. അതുകൊണ്ടു് ഒന്നും നിങ്ങളിൽനിന്നു് ഒളിച്ചുവെയ്ക്കുവാൻ ഞാനാഗ്രഹിക്കുന്നില്ല. ഗയയിൽനിന്നു മടങ്ങുമ്പോൾ നടശാലാഗ്രാമത്തിൽവെച്ചു നീലമേഘശ്യാമളനായ ഒരു കോമളബാലൻ എൻെറ സമീപത്തിൽ വന്നു. തുട്ടുതുടെയുള്ള കോമളപാദങ്ങളിൽ നൂപുരങ്ങൾ ധരിച്ചിരുന്നു. മാറിടം ഉന്നതവും മാംസളവുമായിരുന്നു. കഴുത്തിൽ വനമാലയും ഗുംജാമാലയും ധരിച്ചിരുന്നു. കണ്ണുകളിൽ മനോഹരകുണ്ഡലങ്ങൾ മിന്നിക്കൊണ്ടിരുന്നു. കമലതുല്യമായ നേത്രംകൊണ്ടു് എൻെറ നേരെ നോക്കി ആ മോഹനബാലൻ മന്ദഹസിച്ചിരുന്നു. തൃക്കൈയിൽ മുരളി എടുത്തു് ഗാനം ചെയ്യുന്നുമുണ്ടായിരുന്നു. ഉടൻതന്നെ ഞാൻ ബോധരഹിതനായി നിലം പതിച്ചു. ഇപ്പോൾ ആ

ദിവ്യബാലൻ എവിടെ പോയി?'' ഇത്രയും പറഞ്ഞു് മഹാപ്രഭു രോദനം ചെയ്തു. അവിടത്തെ കണ്ണുകളിൽനിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകി. ദേഹം മുഴുവൻ രോമാഞ്ചമുണ്ടായി. ഈ അർദ്ധബോധാവസ്ഥയിൽത്തന്നെ അവിടന്നു പാടി:

''അമൂന്യധന്യാനി ദിനാന്തരാണി
ഹരേ ത്വദാലോകനമന്തരേണ
അനാഥബന്ധോ, കരുണൈകസിന്ധോ,
ഹാ ഹന്ത! ഹാ ഹന്ത! കഥം നയാമി''

'ഹേ അനാഥബന്ധോ, കരുണൈകസിന്ധോ, അവിടത്തെ ദർശനം സിദ്ധിക്കാത്ത ഈ ദുർദ്ദിനങ്ങൾ ഞാനെങ്ങനെ കഴിച്ചുകൂട്ടും?' ഇപ്രകാരം ഗദ്ഗദകണ്ഠനായി പാടിക്കൊണ്ടും തിരുനാമങ്ങൾ കീർത്തിച്ചുകൊണ്ടും ആ രാത്രി അവസാനിപ്പിച്ചു.

ശ്രീവാസഗൃഹം നിത്യവും ഇപ്രകാരം സങ്കീർത്തനത്തിന്റെ പുണ്യസ്ഥാനമായി വേിച്ചു. രാത്രി ഭക്തന്മാർ ഒന്നിച്ചുകൂടിയാൽ സങ്കീർത്തനമാരംഭിക്കും. സർവ്വരും ആനന്ദാവേശത്താൽ മതിമറക്കും. മൃദംഗം മുതലായ വാദ്യങ്ങളോടു കൂടിയായിരുന്നു സങ്കീർത്തനം. മഹാപ്രഭു നടക്കനിന്നുകൊണ്ടു് ആനന്ദനൃത്തം ചെയ്യും. മററുള്ളവർ മഹാപ്രഭുവിനെ അനുസരിക്കുകയും ചെയ്യും. ആ സമയത്തു് മഹാപ്രഭുവിന്റെ ശരീരത്തിൽ രോമാഞ്ചം, അശ്രു മുതലായ സർവ്വ സാത്വികഭാവങ്ങളും വ്യക്തമായി കാണാം. ഭാവാവേശത്തിൽ ലയിച്ചു സർവ്വരും ഉച്ചത്തിൽ സങ്കീർത്തനം ചെയ്യും. അങ്ങനെ ശ്രീവാസഗൃഹം പ്രേമസാഗരമായി രൂപാന്തരപ്പെട്ടു.

ഗദാധരൻ മഹാപ്രഭുവിന്റെ അന്തരംഗസഖാവായിരുന്നു. അദ്ദേഹം സദാ പ്രഭുവിന്റെ ശുശ്രൂഷയിൽത്തന്നെ വർത്തിച്ചുവന്നു. ഒരു ദിവസം അവിടന്നു ഭാവാവേശത്തിൽ

ചോദിച്ചു: ''ഗദാധരാ, എന്റെ കൃഷ്ണൻ എവിടെ പോയി? സഹോദര, അവിടുത്തെ വിയോഗം സഹിക്കാൻ ഞാൻ ശക്തനല്ല. അവിടുന്ന് എവിടെ എന്ന് എന്നോടു പറയൂ.''

ഗദാധരൻ പറഞ്ഞു: ''അവിടുത്തെ കൃഷ്ണൻ എവിടെ പോവും? ആ കൃപാമൂർത്തി അവിടുത്തെ ഹൃദയത്തിൽ തന്നെ വർത്തിക്കുന്നുണ്ടല്ലോ.''

ഇതു കേട്ട് മഹാപ്രഭു തന്റെ പ്രാണപ്രിയനെ ദർശിക്കുവാനുള്ള ഉത്കണ്ഠാതിശയത്താൽ നഖങ്ങൾകൊണ്ടു് ഹൃദയം പിളർക്കുവാൻ തുടങ്ങി. ഇതു കണ്ട ഗദാധരൻ പരിഭ്രാന്തനായി പല സാന്ത്വനവാക്കുകളും പറഞ്ഞു് ഒരുവിധമാശ്വസിപ്പിച്ചു.

ഒരു ദിവസം രാത്രി മഹാപ്രഭു കിടക്കുകയായിരുന്നു. ഗദാധരൻ അവിടുത്തെ ശ്രീപാദങ്ങൾ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. അദ്ദേഹം മഹാപ്രഭുവിന്റെ ശ്രീപാദങ്ങൾ കെട്ടിപ്പിടിച്ചുകൊണ്ടു ഗദ്ഗദകണ്ഠനായി പ്രാർത്ഥിച്ചു: ''പ്രഭോ, ഈ പാപിക്ക് എന്നാണു് ശ്രീകൃഷ്ണഭക്തി സിദ്ധിക്കുക? അവിടുന്നു ദീനവത്സലനല്ലേ? എനിക്കു സാധനാബലമില്ല, തീർത്ഥയാത്രാദികൾ ചെയ്ത പുണ്യവുമില്ല, അവിടുത്തെ കൃപ ഒന്നു മാത്രമാണു് ഏകാവലംബം. എപ്പോഴാണു് ആ കൃപ ചെയ്യുക?''

ഗദാധരന്റെ ദീനവാണികൾ കേട്ട് മഹാപ്രഭു അദ്ദേഹത്തെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഗദാധര, അധൈര്യപ്പെടാതിരിക്കു, അങ്ങു് ശ്രീകൃഷ്ണസ്വാമിക്ക് ഏററവും പ്രിയപ്പെട്ടവനാകുന്നു. ദീനനാവാതെ ആർക്കും തന്തിരുവടിയെ പ്രാപിക്കുവാൻ കഴിയുകയില്ല. തന്റെ ശുഭകർമ്മങ്ങളെപ്പററിയും സാധനയെപ്പററിയും അഭിമാനമുള്ളവർക്ക് തന്തിരുവടിയെ പ്രാപിക്കുവാൻ സാധിക്കുകയില്ല. അവിടുന്നു് നിഷ്കിഞ്ചനന്മാർക്കുമാത്രം ലഭ്യനാകുന്നു. അവി

ട്ടന്നു് നിഷ്കിഞ്ചനപ്രിയനാകുന്നു. അങ്ങു് നിഷ്കിഞ്ചനകേതനമാകുന്നു. അപ്പോഠം പിന്നെ പ്രേമപ്രാപ്തിയിൽ സംശയത്തിന്നു് വഴി എന്തു്? നാളെ ഗംഗാസ്നാനത്തോടുകൂടി അങ്ങേയ്ക്കു് തന്തിരുവടിയുടെ കൃപയുടെ പൂർണ്ണാനഭവമുണ്ടാവും.''

മഹാപ്രഭുവിന്റെ വാക്കു കേട്ടു് ഗദാധരന്റെ ആനന്ദത്തിന്നു് അതിരില്ലാതായി. രാത്രി മുഴുവൻ ആനന്ദാശ്രു ഒഴുക്കിക്കൊണ്ടു കഴിച്ചുകൂട്ടി. എപ്പോഠം പ്രഭാതമാവും എപ്പോഠം ദിവ്യപ്രേമം സിദ്ധിക്കും എന്നിപ്രകാരമുള്ള ചിന്തയിൽ രാത്രി കഴിഞ്ഞു. പ്രഭാതത്തിൽ ഗംഗാസ്നാനത്തോടുകൂടി ദിവ്യപ്രേമമഹാസാഗരത്തിൽ അദ്ദേഹ മാറാടി. ആനന്ദപരവശനായി അദ്ദേഹം മഹാപ്രഭുവിനോടു പറഞ്ഞു: ''അവിടുന്നു് ഈ അധമന്നു് ദിവ്യപ്രേമം തന്നു് തന്റെ പതിതപാവനനെന്ന തിരുനാമം സാർത്ഥകമാക്കി. അവിടുത്തെ കൃപ അഹൈതുകിയാകുന്നു. ഞാൻ സാധനാഹീനനാകുന്നു. എന്നിട്ടും അവിടുന്നു് അടിയനെ ദിവ്യപ്രേമത്തിലേയ്ക്കു് ഉയർത്തി. അവിടുന്നു് സർവ്വജീവന്മാരിലും കൃപാമൃതം വർഷിക്കുന്ന കാളമേഘമാകുന്നു.'' ഇപ്രകാരം പറഞ്ഞു് ഗദാധരൻ പ്രേമോന്മത്തനായി രോദനം ചെയ്തു.

ഗദാധരന്റെ ഈ അവസ്ഥ കണ്ടു് ശുക്ലാംബരബ്രഹ്മചാരിക്കും ഈ ദിവ്യപ്രേമലബ്ധിയിൽ ഉത്കടമായ ആഗ്രഹമുണ്ടായി. പിറേറ ദിവസം അദ്ദേഹം ഭിക്ഷയെടുത്തു വരുമ്പോഠം മഹാപ്രഭുവിനെ വഴിയിൽവെച്ചു കണ്ടു. കണ്ട ഉടൻ വയോവൃദ്ധനായ അദ്ദേഹം മഹാപ്രഭുവിന്റെ പാദങ്ങളിൽ നമസ്കരിച്ചു കെട്ടിപ്പിടിച്ചു കിടന്നു. മഹാപ്രഭു സംകോചപൂർവ്വം പറഞ്ഞു: ''അവിടുന്നു് എന്തു ചെയ്യുന്നു? ഞാൻ അവിടുത്തെ പുത്രതുല്യനാകുന്നു. അവിടുന്നു് എന്നെ കുട്ടിക്കാലംമുതൽ ലാളിക്കുകയും പോഷിപ്പിക്കുകയും ചെയ്തു.''

ബ്രഹ്മചാരിജി പറഞ്ഞു: ''ഇനി എന്നെ അധികം വഞ്ചിക്കരുതേ. ഈ വൃദ്ധജീവിതം നയിച്ചു നയിച്ചു്

വാദ്ധക്യം വന്നുചേൻ്റു. പല പുണ്യതീർത്ഥങ്ങളും ദർശിച്ചും ഭിക്ഷാടനം ചെയ്തും ജീവിച്ചു. എന്നിട്ടും ഭഗവത് പ്രേമം ലേശംപോലും സിദ്ധിച്ചില്ല. അവിടുത്തെ കരുണതന്നെ ഏകാവലംബം. കൃപാമൃതം ചൊരിഞ്ഞു് ഈ അധമനെ അനുഗ്രഹിക്കേണമെ.''

മഹാപ്രഭു ഇതു കേട്ടു മന്ദഹസിച്ചു. ആ മന്ദഹാസത്തിൻെറ താൽപര്യം ഗ്രഹിച്ചു് ബ്രഹ്മചാരിജി പിന്നെയും പറഞ്ഞു: ''തീർത്ഥയാത്രാദികളുടെ കഥ പറഞ്ഞു് ഞാൻ പ്രേമാധികാരിയാണെന്നു സ്ഥാപിക്കുകയല്ല. അവിടുത്തെ കൃപ ഒന്നുമാത്രമേ ഇനി ഗതിയുള്ളു. ആ കൃഷ്ണപ്രേമം തന്നനുഗ്രഹിച്ചാലും.''

മഹാപ്രഭു ഭാവാവേശത്തിൽ പറഞ്ഞു: ''പൊയ്ക്കോളു, അതു തന്നുകഴിഞ്ഞു.''

ഉടൻ ബ്രഹ്മചാരി പ്രേമോന്മത്തനായി നൃത്തംചെയ്യുവാൻ തുടങ്ങി. മഹാപ്രഭു ഇതു കണ്ടു് അദ്ദേഹത്തിൻെറ ഭിക്ഷാപാത്രത്തിൽനിന്നു ഭക്ഷിക്കുവാൻ തുടങ്ങി. കുചേലൻെറ അവിലുപോലെ അവിടുന്നു് അതു സസന്തോഷം ഭക്ഷിക്കുന്നതു കണ്ടു് എല്ലാവരും അവിടുത്തെ ഭക്തവാത്സല്യത്തെ പ്രശംസിച്ചു. ബ്രഹ്മചാരിജിയും അവിടുത്തെ വന്ദിച്ചു കൃതാർത്ഥനായി തൻെറ ആശ്രമത്തിലേയ്ക്കു പോയി.

ഭക്തന്മാരുടെ ഹൃദയത്തിൽ മഹാപ്രഭുവിലുള്ള ഭക്തി ഉത്തരോത്തരം വർദ്ധിച്ചു. ശ്രീവാസഗൃഹത്തിൽ നാലഞ്ചു മാസം നിത്യവും സംകീർത്തനം നടന്നതോടെ ഈ വാർത്ത എല്ലാ ദിക്കുകളിലും പരന്നു. വളരെ അധികം ജനങ്ങൾ സംകീർത്തനം കാണുവാൻ വന്നുതുടങ്ങി. പക്ഷേ എല്ലാവർക്കും അകത്തു കടക്കുവാൻ കഴിഞ്ഞിരുന്നില്ല. പലർക്കും മടങ്ങിപ്പോകേണ്ടിവന്നു. സങ്കീർത്തനത്തിൽ ഉറച്ച വിശ്വാസവും ശ്രദ്ധയുമുള്ള കുറച്ചാളുകളെ മാത്രമേ പങ്കുകൊള്ളിച്ചിരുന്നുള്ളു.

# അധ്യായം അഞ്ച്

നിയമങ്ങളുടെ ബന്ധനം ആക്കും ഇഷ്ടമല്ല. സർവ്വ പ്രാണികളും ബന്ധനങ്ങളെ അതിക്രമിച്ച് സ്വാതന്ത്ര്യം പ്രാപിക്കുവാനാഗ്രഹിക്കുന്നു. സർവ്വരുടെയും ഉത്പത്തി ആനന്ദത്തിൽനിന്ന് അഥവാ പ്രേമത്തിൽനിന്നാകുന്നു. പ്രേമത്തിൽ ഒരു നിയമവുമില്ല. അതു് നിത്യസ്വതന്ത്രമാണ്. എല്ലാവർക്കും ആ പ്രേമപീയൂഷപാനം ചെയ്യുവാനാഗ്രഹമുണ്ട്. എന്നാൽ ആരംഭത്തിൽ നിയമങ്ങളെ പാലിക്കാതെ ആ പ്രേമം പ്രാപിക്കുക സാധ്യമല്ല. പ്രേമം നിയമമാകുന്ന കിടങ്ങിനാൽ ചുററപ്പെട്ടിരിക്കുന്നു. പ്രേമം നിയമാതീതമാണ് എന്നതു വാസ്തവംതന്നെ. എന്നാൽ നിയമങ്ങളെ ആരംഭത്തിൽ പാലിക്കാതെ അവിടെ എത്തുവാൻ സാധ്യമല്ലെന്നുള്ളതും അതുപോലെതന്നെ വാസ്തവമാകുന്നു. പ്രേമത്തിൻെറ പേരിൽ നിയമങ്ങളെ ഭേദിച്ച് വിഷയങ്ങളെ അനുഭവിക്കുന്നവൻ ദാംഭികനാകുന്നു. പ്രേമം കല്പതരുവാകുന്നു. പ്രേമത്തിൻെറ പേരിൽ വിഷയഭോഗങ്ങളെ ആഗ്രഹിക്കുന്നവർക്ക് പ്രേമം സിദ്ധിക്കുകയില്ല. ബ്രഹ്മാണ്ഡൈശ്വര്യം മാത്രമല്ല മുക്തിപോലും ആഗ്രഹിക്കാത്തവർക്കേ പ്രേമം സിദ്ധിക്കുകയുള്ളു. നിയമങ്ങൾ പാലിക്കുന്നതിൽ ക്ലേശമുണ്ട്. ധീരരും തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരുമായവർ അതിനെ വകവെയ്ക്കുകയില്ല. മററുള്ളവർക്കു് നിയമങ്ങളുടെ നേരെ ദ്വേഷ്യം തോന്നുന്നു.

മഹാപ്രഭുവിൻെറ സങ്കീർത്തനം വാതിലടച്ച മുറിയുടെ അകത്തുവെച്ചായിരുന്നു. അനധികാരികൾ വന്നുചേന്നാൽ സാംസാരികഭാവന അധികമധികം വദ്ധിക്കുമെന്ന വിചാരമായിരുന്നു അപ്രകാരം ഒരു നിയമം വെയ്ക്കുവാനുള്ള കാരണം. സങ്കീർത്തനം ദർശിക്കുവാൻ വരുന്നവർക്ക് അതു്

ഒരു വിഷമമായി തോന്നി. ശ്രദ്ധാലുക്കൾ അതു് ധൈര്യപൂർവ്വം സഹിച്ചു് നാളെ മുതൽ തങ്ങളെയും സംകീർത്തനത്തിൽ പങ്കുകൊള്ളുവാൻ അനുവദിക്കണമെന്നു പ്രാർത്ഥിച്ചു. അവരെ അപ്രകാരം ചെയ്യുവാൻ അനുവദിച്ചും വന്നു. ശ്രദ്ധാഹീനരായ മററു ചിലർ ഇതുകാരണം വൈഷ്ണവന്മാരുടെ ശത്രുക്കളായിത്തീൎന്നു. അവർ സങ്കീർത്തനത്തിന്നു വിരുദ്ധമായി പലതും പ്രചരിപ്പിക്കുവാൻ തുടങ്ങി. ഈ പ്രസ്ഥാനം നശിപ്പിക്കുവാൻ അവർ കഴിയുന്നതും ശ്രമിച്ചു. എന്നാൽ അതുകൊണ്ടു് സംകീർത്തനം നശിച്ചില്ലെന്നുമാത്രമല്ല, അനുദിനം അതിൻെറ ശക്തി വർദ്ധിച്ചുകൊണ്ടുതന്നെ വന്നു. വിരോധികളുടെ പ്രയത്നത്താൽ സംകീർത്തനം ദേശവ്യാപിയായിത്തീൎന്നു.

രാത്രി മുഴുവൻ സംകീർത്തനംതന്നെ തുടൎന്നുവന്നു. ശ്രീവാസഗൃഹത്തിൻെറ ചുററുപാടുമുള്ള അന്തരിക്ഷം തിരുനാമധ്വനിയാൽ മുഖരിതമായി. കീർത്തനവിരോധികളിൽ ചിലർ പറഞ്ഞു: ''ഇവൎക്കു ഭ്രാന്തു പിടിച്ചിരിക്കുന്നു. രാത്രി മുഴുവൻ നിലവിളിച്ചുകൊണ്ടേ ഇരിക്കുന്നു. ഇതുകാരണം ഉറങ്ങുവാൻപോലും പററുന്നില്ല.''

മററു ചിലർ പറഞ്ഞു: ''ജ്ഞാനം, യോഗം മുതലായവയ്ക്കു ബുദ്ധിയുടെ ആവശ്യകതയുണ്ടു്. ഇവിടെ ബുദ്ധിയുടെ ആവശ്യകത തീരെ ഇല്ല. എല്ലാവരുംകൂടി കൂക്കിനിലവിളിക്കുന്നുവെന്നുമാത്രം.''

ചിലർ കാസിയുടെ അടുത്തു ചെന്നു സങ്കീർത്തനത്തെപ്പററി ആക്ഷേപം ബോധിപ്പിച്ചു. അതു് അശാസ്ത്രീയമാണെന്നും അതുകൊണ്ടു് ജനങ്ങൾക്കു ദ്രോഹമുണ്ടെന്നും ഉടൻ അതു നിൎത്തിച്ചുതരണമെന്നും അവർ അഭ്യർത്ഥിച്ചു. കാസി പറഞ്ഞു: ''ആരും പരിഭ്രമിക്കേണ്ടാ. അതു ഞാൻ തന്നെ നിൎത്തിക്കുന്നുണ്ടു്.'' ഇതു കേട്ടു് ആളുകൾ തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങി.

സംകീർത്തനത്തെപ്പററി പലരും പലവിധം പറഞ്ഞു. ഇവരുടെ ലഹളക്കൂട്ടൽകൊണ്ടു ഭഗവാൻ കോപിക്കും. മററു ചിലർ പറഞ്ഞു: ''ഇത്ര ബഹളം കൂട്ടാതെ ശാന്തമായി നാമസ്മരണം ചെയ്താൽ സർവ്വവ്യാപിയായ ഈശ്വരൻ സന്തോഷിക്കുകയില്ലെന്നുണ്ടോ ? ഇപ്രകാരം ബഹളം കൂട്ടിയിട്ട് എന്തു കാര്യം ?'' വേറെ ചിലർ പറഞ്ഞു: ''നാലു ദിവസത്തിന്നുള്ളിൽ ഇവക്ക് ഇതിൻെറ ഫലം കിട്ടും. ശ്രീവാസനും ഇതു മംഗളകരമല്ല.''

ശ്രീവാസനും ഇതെല്ലാം കേട്ട സങ്കീർത്തനവിദ്വേഷികൾ കാസിയുടെ അടുത്ത് ആവലാതി ബോധിപ്പിച്ചതും അദ്ദേഹമറിഞ്ഞു. പലരും ഇതു കേട്ട് ഭയചകിതരായി. ശ്രീവാസൻെറ അടുത്തു ചെന്ന് തങ്ങളുടെ ഭയമറിയിച്ചു. ശ്രീവാസൻ അവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''നമ്മൾ തന്തിരുവടിയുടെ സർവ്വമംഗളങ്ങളായ തിരുനാമങ്ങളല്ലേ ഉച്ചരിക്കുന്നതു് ? ആ സർവ്വശക്തൻതന്നെ നമ്മെ രക്ഷിക്കും. നിങ്ങൾ നിർഭയരായിരിക്കുക.''

എന്നാൽ ശ്രീവാസൻെറ ഉള്ളിൽത്തന്നെ കുറഞ്ഞൊരു ഭയമുണ്ടായിരുന്നു. എങ്കിലും അദ്ദേഹം അതു് ആരുടെയും മുമ്പിൽ പ്രകടിപ്പിച്ചില്ല. മഹാപ്രഭുവിൻെറ അടുത്തുപോലും അതു് അറിയിച്ചില്ല. സ്വയം അവിടുന്ന് സർവ്വവും അറിയുന്നവനല്ലേ ? അവിടുന്ന് തൻെറ ഭക്തന്മാരെയെല്ലാം നിർഭയരാക്കണമെന്നു തീരുമാനിച്ചു.

ഒരു ദിവസം മഹാപ്രഭു തൻെറ ഭക്തന്മാരോടുകൂടി ഗംഗാസ്നാനത്തിന്നായി പോയി. അവിടെവെച്ച് ഒരു പണ്ഡിതൻ അവിടുത്തോടു പറഞ്ഞു: ''കീർത്തനത്തെപ്പററി പല സംസാരങ്ങളും നടക്കുന്നുണ്ടു്. സർക്കാർ ഇതു തടയുവാനായി സൈന്യത്തെ അയയ്ക്കുന്നുണ്ടത്രെ. കുറച്ചു ദിവസത്തേയ്ക്കു നവദ്വീപം വിട്ടുപോകുന്നതല്ലേ നല്ലതു് ? അല്ലെങ്കിൽ എന്തെങ്കിലും വിഷമം വന്നാലോ ?''

മഹാപ്രഭു പറഞ്ഞു: "വരുന്നതു വരട്ടെ, നല്ല കാര്യം ഭീരുത്വംകൊണ്ടു് ഉപേക്ഷിക്കുന്നതു് ഉചിതമല്ല. വിഷമങ്ങൾ പരീക്ഷകളാണു്. തന്തിരുവടിയിൽ ഉറച്ച വിശ്വസിക്കുന്നവൻ ഈ പരീക്ഷകളിലെല്ലാം വിജയം നേടണം. വിശ്വംഭരൻ ആശ്രിതരെ ഉപേക്ഷിക്കുകയില്ല, നിശ്ചയം."

ഇതുകേട്ടു് ആ പണ്ഡിതൻ നിശ്ശബ്ദനായി. മഹാപ്രഭു സ്നാനാനന്തരം ഭക്തന്മാരോടുകൂടി ഗൃഹത്തിലേയ്ക്കു പോയി.

## അധ്യായം ആറ്

ശ്രീവാസപണ്ഡിതൻ നൃസിംഹോപാസകനായിരുന്നു. അദ്ദേഹം ഒരിക്കൽ തന്റെ പൂജാമുറിയിൽ ഇരുന്നു ജപിക്കുകയായിരുന്നു. അപ്പോൾ വാതിൽ കടകട എന്നു ശബ്ദിക്കുന്നതായി കേട്ടു ചോദിച്ചു: "ആരാണു് വാതിൽ ശബ്ദിപ്പിക്കുന്നതു്?" പുറത്തുനിന്നു കേൾക്കായി: "നീ ആരെ പൂജിക്കുന്നുവോ, ആരെ ദർശിക്കുവാൻ കഴിയാതെ ക്ലേശിക്കുന്നുവോ, ആ ഇഷ്ടമൂർത്തിയെ പ്രത്യക്ഷമായി കണ്ടാലും." ഇതു കേട്ടു് ശ്രീവാസൻ ആനന്ദസംഭ്രമങ്ങളാൽ പരിഭ്രാന്തനായിത്തീർന്നു. വാതിൽ തുറന്ന ഉടൻ മഹാപ്രഭു ഒരു ദിവ്യഭാവത്തിൽ ഉള്ളിൽ പ്രവേശിച്ചു പൂജാസ്ഥാനത്തുതന്നെ വന്നിരുന്നു. തന്റെ സാക്ഷാൽ ഇഷ്ടമൂർത്തി മുന്നിൽ പ്രകാശിക്കുന്നതായി ശ്രീവാസനു തോന്നി.

ഭഗവാൻ സിംഹാസനത്തിൽ ഇരുന്ന ഉടൻതന്നെ അരുളിച്ചെയ്തു: "ശ്രീവാസ, നീ ഇതുവരെയും എന്നെ അറിഞ്ഞില്ല. അദ്വൈതൻ എന്നെ പരീക്ഷിക്കുവാനായി ശാന്തിപുരത്തേയ്ക്കു പോയിരിക്കുകയാണു്. നീ ഒരുവിധവും ഭയപ്പെടേണ്ടതില്ല. ഞാൻ ആശ്രിതന്മാർക്കു്, അവർ എത്രതന്നെ പതിതരാണെങ്കിലും, അഭയം കൊടുക്കുമെന്നു

പ്രതിജ്ഞചെയ്യവനാകുന്നു. ശാന്തചിത്തനായി എന്നെത്തന്നെ ആശ്രയിക്കുക.''

ശ്രീവാസൻ:

നൗമീഡ്യ തേഽഭ്രവപുഷേ തഡിദംബരായ,
ഗുംജാവതംസ പരിപിഞ്ഛലസന്മുഖായ,
വന്യസ്രജേ കബളവേത്രവിഷാണവേണു-
ലക്ഷ്മശ്രിയേ മൃദുപദേ പശുപാംഗജായ. (ഭാ. 10. 14. 1)

എന്നു് ഗദ്ഗദകണ്ഠനായി പാടിക്കൊണ്ടു് സാഷ്ടാംഗം നമസ്കരിച്ചു. ''വിശ്വംഭരൻ ജയിച്ചാലും, ശചീനന്ദനൻ ജയിച്ചാലും, ജഗന്നാഥപ്രിയൻ ജയിച്ചാലും, മദനമോഹനൻ ജയിച്ചാലും. ഇത്രയും ദിവസം ഈയുള്ളവൻ അജ്ഞാനാന്ധകാരത്തിൽ തപ്പിനടക്കുകയായിരുന്നു. ഇപ്പോഴാം നിന്തിരുവടി (ശ്രീനൃസിംഹരൂപത്തിൽ) പ്രത്യക്ഷദർശനം തന്നനുഗ്രഹിച്ചു. അവിടുന്നു് ഇന്നു തന്റെ സ്വരൂപം വ്യക്തമാക്കി ഈ അജ്ഞനെ ധന്യധന്യനാക്കി. അവിടുന്നുതന്നെ ബ്രഹ്മാവും വിഷ്ണുവും ശിവനുമെല്ലാം. അവിടുന്നു സർവ്വോത്കർഷേണ വർത്തിച്ചാലും.'' ഇപ്രകാരം സ്തുതിച്ചു വന്ദിച്ചു.

മഹാപ്രഭു പ്രസന്നനായി പരിവാരസഹിതം തന്നെ പൂജിക്കുവാനനുവദിച്ചു. അത്രതന്നെയല്ല, അഭീഷ്ടം വരിച്ചുകൊള്ളുവാനാജ്ഞാപിക്കുകയും ചെയ്തു. ശ്രീവാസൻ ഗൃഹത്തിലെ സ്ത്രീകളോടും കുട്ടികളോടും ദാസീദാസന്മാരോടും കൂടി തന്തിരുവടിയെ ഭക്തിനമ്രനായി പൂജിച്ചു. പിതൃതുല്യനായ ശ്രീവാസൻ അപ്പോഴാം ഇതു തന്റെ സ്നേഹിതന്റെ പുത്രനാണെന്നോ താൻ മടിയിൽവെച്ചു വളർത്തിയ കുട്ടിയാണെന്നോ തീരെ സ്മരിച്ചില്ല. തന്റെ ഇഷ്ടമൂർത്തിയായിട്ടേ അദ്ദേഹം മഹാപ്രഭുവിനെ അപ്പോഴാം ദർശിച്ചുള്ളു. അതുകൊണ്ടു് ഭഗവത്പൂജയ്ക്കുള്ള എല്ലാ സാമഗ്രികളും എടുത്തു് മഹാപ്രഭുവിനെ പൂജിച്ചു. സ്ത്രീകളാം മാലകളണിയിച്ചു.

മഹാപ്രഭു ഗംഭീരസ്വരത്തിൽ പറഞ്ഞു: ''അങ്ങു് അനന്യഭാവത്തിൽ എന്നെ ശരണം പ്രാപിക്കുന്നു. പിന്നെ

ഭയത്തിന്നു് അവകാശമെന്തു്? എന്റെ സങ്കല്പത്തിന്നു വിരുദ്ധമായി പ്രവൎത്തിക്കുവാൻ ആൎക്കു കഴിയും? സങ്കീൎത്തനം തടുക്കുവാൻ ചക്രവൎത്തി സൈന്യങ്ങളെ അയയ്ക്കട്ടെ. ഞാൻ സൎവ്വരെക്കൊണ്ടും സങ്കീൎത്തനം ചെയ്യിക്കും. അങ്ങു നിൎഭയനായിരിക്കു. ഇതു് എങ്ങനെ സാധിക്കുമെന്നു സംശയിക്കേണ്ട. ഇപ്പോഴത്തന്നെ കാണിച്ചുതരാം.'' ഇത്രയുമരുളിച്ചെയ്തു മഹാപ്രഭു ശ്രീവാസന്റെ പുത്രിയായ നാരായണി എന്ന നാലു വയസ്സുമാത്രം പ്രായമായ കുട്ടിയെ അടുത്തു വിളിച്ചു് കൃഷ്ണപ്രേമത്തിൽ മഗ്നയായി രോദനം ചെയ്യൂ എന്നു് അരുളിച്ചെയ്തു. അതു കേട്ട ഉടൻ ആ ബാലിക പ്രേമമഗ്നയായി താഴെ വീണു് ഹാ കൃഷ്ണ എന്നിപ്രകാരം ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ടു രോദനം ചെയ്തു. മഹാപ്രഭു അരുളിച്ചെയ്തു: ''ഇതുപോലെ സൎവ്വരെക്കൊണ്ടും ഞാൻ കീൎത്തനം ചെയ്യിക്കും.'' ഇത്രയും പറഞ്ഞു് ശ്രീവാസനെ ആശ്വാസിപ്പിച്ചു് അവിടുന്നു മോഹാലസ്യപ്പെട്ടു താഴെ വീണു. കുറച്ചു കഴിഞ്ഞു് ബോധമുദിച്ചപ്പോൾ അവിടവിടെ നോക്കി അരുളിച്ചെയ്തു: ''പണ്ഡിത്ജി, ഞാനിവിടെ എങ്ങനെ വന്നു? ചാപല്യങ്ങൾ ഒന്നും ഞാൻ കാണിച്ചില്ലല്ലോ. അവിടുന്നു് എനിക്കു പിതൃതുല്യനാകുന്നു. വല്ല തെററും ചെയ്തുവെങ്കിൽ ക്ഷമിച്ചാലും.''

ശ്രീവാസൻ ഇതു കേട്ടു പറഞ്ഞു: ''ഇനിയെങ്കിലും എന്നെ മോഹിപ്പിക്കരുതേ. ഇപ്പോൾ അവിടുത്തെ സ്വരൂപം കുറഞ്ഞൊന്നു് അറിയുവാനുള്ള ഭാഗ്യം കിട്ടി. അവിടുത്തെ ശ്രീപാദങ്ങളിൽ ഉത്തരോത്തരം പ്രേമം തന്നു് അനുഗ്രഹിക്കേണമേ.''

മഹാപ്രഭു ഇതു കേട്ടു് മന്ദഹസിക്കുകയും ലജ്ജിതഭാവത്തിൽ സ്വഗൃഹത്തിലേയ്ക്കു പോവുകയുംചെയ്തു.

# അധ്യായം ഏഴ്

ഒരു ശരീരത്തിൽ മറെറാരു ശക്തിവന്നു് കുറച്ചു കാലത്തേയ്ക്കു പ്രവേശിക്കുന്നതു് ആവേശമെന്നു പറയപ്പെടുന്നു. ലോകത്തിൽ ഭൂതപ്രേതാദികളുടെ ആവേശമുള്ളതായി കരുതപ്പെടുന്നു. സാത്വികപ്രകൃതികളായവരിൽ ദേവാദികളുടെയും രാജസപ്രകൃതികളിൽ യക്ഷാദികളുടെയും താമസപ്രകൃതികളിൽ ഭൂതപ്രേതാദികളുടെയും ആവേശം വരുന്നു. ദുർല്ലഭം ചില മഹാപുരുഷന്മാരിൽ തന്തിരുവടിയുടെ ആവേശവും ഭവിക്കുമെന്നു് പ്രമാണങ്ങൾ ഘോഷിക്കുന്നു. പരശുരാമാവതാരം ആവേശാവതാരമെന്നു പറയപ്പെടുന്നു. ഒരു മഹാകാര്യസിദ്ധിക്കായി പരശുരാമഋഷിയിൽ തന്തിരുവടി ആവേശിക്കുകയും അതു കഴിഞ്ഞ ഉടൻതന്നെ ആ ശക്തി അന്തർഹിതമായിത്തീരുകയും ചെയ്തു.

മഹാപ്രഭുവിൻെറ ശരീരത്തിലും തന്തിരുവടി ഭിന്നഭിന്നഭാവങ്ങളിൽ പ്രവേശിച്ചിരുന്നു. ആവേശകാലങ്ങളിൽ അതാതു ഭാവംതന്നെ അവിടുന്നു പ്രകടിപ്പിച്ചിരുന്നു. ആ ശക്തി അന്തർഹിതമായാൽ പിന്നെ ഒരു വിനീതഭക്തൻെറ ഭാവംതന്നെ സ്വീകരിച്ചിരുന്നു. ഇപ്രകാരം ഭഗവദ്ഭാവവും ഭക്തഭാവവും രണ്ടും മഹാപ്രഭുവിൽ കാണാമായിരുന്നു. അവിടുത്തെ അന്തരംഗശിഷ്യന്മാർ മഹാപ്രഭുവിൽ സർവ്വദാ ഭഗവദ്ഭാവംതന്നെ കണ്ടിരുന്നു. എത്രതന്നെ ദീനത അവിടുന്നു പ്രകടിപ്പിച്ചാലും അവർ മോഹിതരാവാറില്ല. എന്നാൽ സാധാരണക്കാർ മഹാപ്രഭുവിൽ വരുന്ന മാററത്തെ ദേവതകളുടെ ആവേശമായേ കരുതിയിരുന്നുള്ളു.

മുരാരിഗുപ്തൻ മഹാപ്രഭുവിൻെറ ഭക്തനായിരുന്നു. ഒരിക്കൽ അവിടുന്നു് അദ്ദേഹത്തിന്നു വരാഹരൂപത്തിൽ ദർശനം കൊടുത്തു് അനുഗ്രഹിച്ചു. മുരാരിക്കു സർവ്വസംശയങ്ങളും ഭയവുമില്ലാതായി.

ഒരു ദിവസം സംകീർത്തനം നടക്കുമ്പോൾ മഹാപ്രഭു പറഞ്ഞു: "അടുത്തുതന്നെ നവദ്വീപത്തിൽ ഒരു മഹാപുരുഷൻ വരും. അദ്ദേഹം വഴി നവദ്വീപിൻെറ ഓരോ മൂലയിലും സംകീർത്തനം വ്യാപിക്കും."

ഇതു കേട്ട് ഭക്തജനങ്ങൾ ആനന്ദഭരിതരായിത്തീർന്നു. എന്തെന്നാൽ അവിടുത്തെ വാക്കിൽ എല്ലാവർക്കും പരിപൂർണ്ണവിശ്വാസമുണ്ടായിരുന്നു. ആർക്കും അതിൽ സംശയലേശംപോലും ഉണ്ടായിരുന്നില്ല.

നാലഞ്ചു ദിവസത്തിന്നുശേഷം മഹാപ്രഭു പറഞ്ഞു: "എൻെറ അഗ്രജൻ, എൻെറ സഖാവ്, എൻെറ ബന്ധു, അവധൂതവേഷത്തിൽ നവദ്വീപിൽ എത്തിയിരിക്കുന്നു. നിങ്ങൾ അന്വേഷിച്ചു കൂട്ടിക്കൊണ്ടുവന്നാലും."

ഭക്തജനങ്ങൾ ആ മഹാപുരുഷനെ അന്വേഷിച്ചു പുറപ്പെട്ടു. ഈ മഹാപുരുഷൻ ഗൗരഭക്തന്മാരുടെ ഇടയിൽ നിതായി എന്നു സുപ്രസിദ്ധനായ നിത്യാനന്ദജിയല്ലാതെ മററാരുമായിരുന്നില്ല. അദ്ദേഹത്തെപ്പററി അടുത്ത അധ്യായത്തിൽ നമുക്ക് അറിയുവാൻ ശ്രമിക്കാം.

## അധ്യായം എട്ട്

വിധിയുടെ ലീല അദ്ഭുതകരമാണ്. ഇടയ്ക്ക് സഹോദരന്മാർതന്നെ പരസ്പരം ശത്രുക്കളായും പരസ്പരം നാശകാരികളായും തീരാറുണ്ട്. ബാലിസുഗ്രീവന്മാർ, രാവണവിഭീഷണന്മാർ, കർണ്ണാർജ്ജുനന്മാർ മുതലായവർ ഇതിന്നു ഉദാഹരണഭൂതന്മാരാണ്. അതുപോലെതന്നെ വിഭിന്നദേശജാതന്മാർ അഭിന്നപ്രാണരായും കാണപ്പെടാറുണ്ട്. മഹാപ്രഭുവിൻെറയും നിത്യാനന്ദജീയുടെയും ശരീരങ്ങൾ ഭിന്നങ്ങളാണെങ്കിലും രണ്ടാളുകളും ഏകപ്രാണന്മാരാകുന്നു. ഗൗര

ഭക്തന്മാരുടെ സംകീർത്തനാവസരങ്ങളിൽ നിത്യാനന്ദജി ഗൗരാംഗന്റെ വലിയ സഹോദരനായിട്ടാണ് സ്മരിക്കപ്പെടുന്നത്. നിതായി എന്നാണ് നിത്യാനന്ദജിയെ ഭക്തന്മാർ വിളിച്ചുവരുന്നത്. നിമായിയും നിതായിയും അഭിന്നരായി കരുതപ്പെടുന്നു.

നിത്യാനന്ദജി രാഢദേശത്ത് വീരഭൂമിജില്ലയിൽപ്പെട്ട 'ഏകചാകാ' എന്ന ഒരു ചെറുഗ്രാമത്തിലാണ് ആവിർഭവിച്ചത്. അവിടെ അടുത്തുതന്നെ മയൂരേശ്വരൻ എന്നു സുപ്രസിദ്ധമായ ഒരു ശിവലിംഗമുണ്ടായിരുന്നു.

നിതായിയുടെ മാതാപിതാക്കളായ ഹാഡായിഓഝ, പത്മാവതി എന്നിവർ വലിയ വൈഷ്ണവന്മാരായിരുന്നു. അന്ന് ഇത്രയധികം ശൈവവൈഷ്ണവവഴക്കുകൾ ഉണ്ടായിരുന്നില്ല. വൈഷ്ണവന്മാരും ശിവപൂജ ചെയ്യാറുണ്ട്. ഹാഡായി പണ്ഡിതൻ നിത്യവും ഭക്തിപൂർവ്വം ശിവലിംഗപൂജ ചെയ്തിരുന്നു. അദ്ദേഹത്തിന്നു സന്തതിയുണ്ടായിരുന്നില്ല. ഒരു ദിവസം പത്മാവതിക്ക് ഒരു ദർശനമുണ്ടായി: "ഹേ ദേവി, അങ്ങയുടെ ഗർഭത്തിൽനിന്ന് ഒരു മഹാപുരുഷൻ ഉദ്ഭവിക്കും. അദ്ദേഹംവഴി ദേശത്തിന്റെ ഓരോ മൂലയിലും ശ്രീകൃഷ്ണസംകീർത്തനം പരക്കും." രാത്രിയുടെ അവസാനഭാഗത്തു കാണുന്ന സ്വപ്നം പലപ്പോഴും ഫലിക്കാറുണ്ട്. പത്മാവതിയുടെ സ്വപ്നവും ഫലിച്ചു. അവരുടെ ഗർഭത്തിൽനിന്ന് യഥാസമയം ഒരു പുത്രരത്നമുണ്ടായി. അദ്ദേഹമാണ് നിതായി എന്ന് ജഗത്പ്രസിദ്ധനായിത്തീർന്നത്.

ബാലനായ നിത്യാനന്ദൻ സൌന്ദര്യം മൂർത്തീഭവിച്ചതുപോലെ അത്ര പരമസുന്ദരനായിരുന്നു. നല്ല വെളുത്ത നിറം, നീണ്ട കണ്ണുകൾ, മനോഹര കേശപാശം ഇവ കൊണ്ട് ആ ബാലൻ സർവ്വരേയും ബലാൽ ആകർഷിച്ചിരുന്നു; അതിബുദ്ധിമാനുമായിരുന്നു. അഞ്ചാമത്തെ വയസ്സിൽ പഠിക്കുവാനാരംഭിച്ചു. കുറച്ചു കൊല്ലങ്ങൾക്കുള്ളിൽ നല്ല പണ്ഡിതനായിത്തീർന്നു. പാഠസമയങ്ങളിൽ നല്ല

വണ്ണം പഠിക്കുകയും മററു സമയങ്ങളിൽ കുട്ടികളേയും ഒന്നിച്ചുകൂട്ടി കളിക്കുകയും ചെയ്തിരുന്നു. പ്രധാനമായ കളി ശ്രീകൃഷ്ണലീല സ്വയം അഭിനയിക്കുകയും അഭിനയിപ്പിക്കുകയുമായിരുന്നു. ആ കളികളിലെല്ലാം അദ്ദേഹം ബലരാമന്റെ ഭാഗമാണു് എടുത്തിരുന്നതു്. ഈ ലീലകൾ അദ്ദേഹത്തെ ആർ പഠിപ്പിച്ചുവെന്നും മററും ആക്കും അറിഞ്ഞുകൂടായിരുന്നു. എല്ലാം ശാസ്ത്രീയലീലകളാണു് ചെയ്തിരുന്നതു്.

ഹാഡായി പണ്ഡിതൻ വലിയ മഹാനായിരുന്നു. അദ്ദേഹം സവ്വരേയും ഭഗവത്ഭാവത്തിൽ വന്ദിച്ചിരുന്നു. പ്രത്യേകിച്ചും മഹാത്മാക്കളെ കണ്ടാൽ അതിവിനീതനായി അവരെ സേവിച്ചിരുന്നു. ഒരിക്കൽ ഒരു സിദ്ധസന്ന്യാസി അവിടെ വന്നു. അദ്ദേഹത്തെ കണ്ടു് ഇതു് ഒരു വലിയ മഹാത്മാവാണെന്നറിഞ്ഞു ഭക്തിപൂവ്വം കുറേദിവസം അദ്ദേഹത്തെ സ്വഗൃഹത്തിൽ താമസിപ്പിച്ചു. ഒരു ദിവസം ആ സന്ന്യാസി ഏകാന്തത്തിൽവെച്ചു പണ്ഡിതജിയോടു് ഇപ്രകാരം പറഞ്ഞു: ''ഞാനൊരു കാര്യം ചോദിക്കട്ടെ. തരുമോ?'' പണ്ഡിതജി പറഞ്ഞു: ''പ്രഭോ, ഈയുള്ളവന്റെ കയ്യിൽ അവിടേയ്ക്കു് അപ്പിക്കത്തക്കതായി എന്താണുള്ളതു്? എന്തുതന്നെയായാലും തരാൻ തയ്യാറാണു്, എന്റെ പ്രാണങ്ങളെ തരുന്നതിൽപോലും ഞാൻ മടി കാണിക്കുകയില്ല. സന്ന്യാസി സന്തുഷ്ടനായി പറഞ്ഞു: ''പ്രാണനേക്കാൾ പ്രിയപ്പെട്ട പുത്രനെയാണു് ഞാൻ യാചിക്കുന്നതു്. എനിക്കു ഭാരതത്തിലെ സവ്വ പുണ്യസ്ഥലങ്ങളും ദശിക്കേണ്ടതായിട്ടുണ്ടു്. അതിന്നു് ഒരു സഹായിയുടെ ആവശ്യകതയുണ്ടു്. അങ്ങയുടെ പുത്രൻ അതിന്നു പററിയവനും മഹാനുമാകുന്നു. ഇതുകൊണ്ടു് അങ്ങയുടെ പ്രിയ പുത്രന്നും മംഗളംതന്നെ ഉത്തരോത്തരം വദ്ധിച്ചുവരും.''

ഇതു കേട്ടു ഹാഡായി പണ്ഡിതൻ ഭയചകിതനായി. ഒരു നിമിഷംപോലും വേർപെടുവാൻ കഴിയാത്ത പുത്രനെ ഞാൻ എങ്ങനെ എന്നെന്നേയ്ക്കുമായി മറെറാരാൾക്കു കൊടുക്കും? കൊടുക്കാതിരുന്നാൽ അതു് ഈ വംശത്തിന്നും

എനിക്കും വലിയ ദോഷമായിത്തീരില്ലേ? ഇപ്രകാരം പല പല ചിന്തകളും അദ്ദേഹത്തെ അലട്ടി. ഈ സംഗതി പതിയുടെ മുമ്പിൽ വ്യക്തമാക്കി. അപ്പോാം പതി പത്മാവതി പറഞ്ഞു: അവിടത്തെ ഇച്ഛ എന്തോ അതാണ് എൻെറയും ഇച്ഛ. പതിവ്രതയ്ക്കു പതിയുടെ ഇഷ്ടമല്ലാതെ മറെറന്താണ് നോക്കുവാനുള്ളതു്? ഇതു കേട്ട് പണ്ഡിതജി ഗത്യന്തരമില്ലാതെ പണ്ടു് ദശരഥൻ രാമചന്ദ്രനെ വിശ്വാമിത്രനിൽ എന്നപോലെ പ്രിയപുത്രനെ ആ സന്ന്യാസിയിൽ അർപ്പിച്ചു. നിത്യാനന്ദൻ സസന്തോഷം സന്ന്യാസിയെ അനുഗമിക്കുകയും ചെയ്തു.

നിത്യാനന്ദജി ആ സന്ന്യാസിയോടുകൂടി എല്ലാ പുണ്യസ്ഥലങ്ങളും ദശിച്ചു. ഗയ, കാശി, മഥുര, ദ്വാരക, ബദരി, കേദാരനാഥം, ഗംഗോത്തരി, യമുനോത്തരി, രംഗനാഥം, സേതുബന്ധം, രാമേശ്വരം, പുരി മുതലായ സവ്വ പുണ്യസ്ഥലങ്ങളും ദശിച്ചു. ഈ തീത്ഥയാത്രയിൽ പരമഭാഗവതനായ ശ്രീമാധവേന്ദ്രപുരിയെ ദശിക്കുകയും അദ്ദേഹത്തിൽനിന്നും ഭക്തിതത്ത്വം ഗ്രഹിച്ച് പ്രേമോന്മത്തനായിത്തീരുകയും ചെയ്തു. പിന്നെ ശ്രീവൃന്ദാവനത്തിൽ വന്നു. കൂടെ ഉണ്ടായിരുന്ന സന്ന്യാസിയെപ്പററി പിന്നെ ഒന്നുമറിഞ്ഞുകൂടാ.

നവദ്വീപിൽ തന്തിരുവടി ഗൗരചന്ദ്രഭാവത്തിൽ ആവിർഭവിച്ച് ശ്രീകൃഷ്ണസങ്കീർത്തനാമൃതം വഴി നവദ്വീപത്തെ മുഴുവൻ ശീതളമാക്കിക്കൊണ്ടിരിക്കുന്നുവെന്നു കേട്ട് നിത്യാനന്ദൻ ഉടൻ പ്രയാഗ, കാശിവഴി നവദ്വീപത്തിൽ എത്തിച്ചേന്നു.

ആദ്യം മഹാപ്രഭുവിൻെറ സമീപത്തിലേയ്ക്കു സ്വയം ചെല്ലാതെ ആ മഹാപുരുഷൻ നന്ദനാചാര്യരുടെ ഗൃഹത്തിൽ കുറച്ചു ദിവസം താമസിച്ചു. അപ്പോഴാണ് മഹാപ്രഭു അദ്ദേഹത്തെ അന്വേഷിച്ചുകൊണ്ടുവരുവാനായി തൻെറ ഭക്തന്മാരെ ഏല്പിച്ചതു്.

# അധ്യായം ഒമ്പതു്

പ്രേമത്തിൻെറ ആകർഷണം അതിമഹത്താണു്. എത്ര വിദൂരസ്ഥവസ്തുക്കളെയും പ്രേമം ആകർഷിക്കുന്നു. ആകാശത്തിൽ പൂർണ്ണചന്ദ്രൻ ഉദിച്ചാൽ സമുദ്രം തള്ളിത്തള്ളി മേലോട്ടു വരുന്നു. സൂര്യൻ അതിവിദൂരസ്ഥനാണെങ്കിലും ഉദയമാത്രത്താൽ പത്മങ്ങളെ വികസിപ്പിക്കുന്നു. മേഘങ്ങളുടെ ശബ്ദം കേട്ടാലുടൻ മയിലുകൾ നൃത്തമാടുവാൻ തുടങ്ങുന്നു. പ്രേമത്തിൻെറ ദിവ്യമായ ഈ ആകർഷണമില്ലായിരുന്നുവെങ്കിൽ ലോകത്തിൻെറ അസ്തിത്വംതന്നെ സംശയഗ്രസ്തമായേനെ. ലോകം നിലനില്ക്കുന്നതുതന്നെ പ്രേമത്തെ അവലംബിച്ചാണു്. പ്രേമംതന്നെയാണു് ഈശ്വരൻ, ഈശ്വരൻതന്നെയാണു് പ്രേമം. പ്രേമമാണു് പ്രാണികളെ പലവിധം ചേഷ്ടിപ്പിക്കുന്നതു്. ഹൃദയത്തിൻെറ വിശ്രമസ്ഥാനവും പ്രേമംതന്നെ. നിർമ്മലഹൃദയത്തിൽ പ്രേമമുദിക്കുമ്പോൾ ശാന്തി അനുഭവഗോചരമായിത്തീരുന്നു. പ്രേമം എവിടെ കാണപ്പെട്ടാലും അവിടേക്കു് സർവ്വരേയുമാകർഷിക്കുന്നു. പ്രേമപീയൂഷം പാനംചെയ്തവരുടെ സാമീപ്യത്തിൽ അനിർവ്വചനീയമായ ശാന്തി അനുഭവപ്പെടുന്നു. തന്തിരുവടിയുടെ പ്രേമപ്രസാദത്തിന്നു പാത്രീഭൂതരായവർക്കുമാത്രമേ അതു് അറിയുവാൻ കഴിയൂ.

നിത്യാനന്ദജി പ്രേമത്തിൻെറ ആകർഷണത്താലാണു് നവദ്വീപിലേയ്ക്കു വന്നതു്. ഉടൻ മഹാപ്രഭുവിന്നു് ആ ആകർഷണത്താൽത്തന്നെ മറെറാരു സഹായവും കൂടാതെ ആ വിവരം കിട്ടി. ഉടൻതന്നെ അവിടുന്നു് ആ അവധൂതനെ അന്വേഷിക്കുവാനായി ആളുകളെ അയച്ചു. നവദ്വീപു് ചെറിയൊരു ഗ്രാമമൊന്നുമല്ലല്ലൊ. അവിടെ ഒരപരിചിതനെ അന്വേഷിച്ചു കണ്ടുപിടിക്കുന്നതു് എളുപ്പമുള്ള കാര്യമല്ല. ശ്രീവാസൻ, ഹരിദാസൻ മുതലായവർ വളരെ

അന്വേഷിച്ചുനോക്കി. ഒരു വിവരവും കിട്ടിയില്ല. അവർ മടങ്ങിവന്നു പറഞ്ഞു: ''മഹാപ്രഭോ, ഞങ്ങൾ ഓരോ വീടും പരിശോധിച്ചുനോക്കി. ഒരു വിവരവും ഇല്ല. ഇനി അവിടത്തെ ആജ്ഞ എന്തോ അതു ചെയ്യാം.''

ഇതു കേട്ടു് മഹാപ്രഭു മന്ദഹസിച്ചുകൊണ്ടു പറഞ്ഞു: ''ആ മഹാപുരുഷൻ ഇവിടെ വന്നിട്ടുണ്ടെന്നു് ഞാൻ സ്വപ്നത്തിൽ കണ്ടു. ആട്ടെ, നമുക്കു് അന്വേഷിച്ചുനോക്കാം.'' ഇത്രയും പറഞ്ഞു് മഹാപ്രഭു നേരെ നന്ദനാചാര്യരുടെ ഗൃഹത്തിലേയ്ക്കു പോയി. അവിടെ ഒരു ദിവ്യപുരുഷൻ ഇരിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശ്രീമുഖത്തിൽ ശാന്തസുന്ദരമായ തേജസ്സു കളിയാടിയിരുന്നു. മഹാപ്രഭു ഭക്തന്മാരോടുകൂടി അടുത്തു ചെന്നു വന്ദിച്ചു് ഒരു ഭാഗത്തു പോയിരുന്നു. കുറച്ചു നേരത്തേയ്ക്കു് ആരും ഒന്നും ശബ്ദിച്ചില്ല. നിത്യാനന്ദൻ നിർന്നിമേഷദൃഷ്ടിയായി മഹാപ്രഭുവിന്റെ ശ്രീമുഖത്തേയ്ക്കു നോക്കിക്കൊണ്ടിരുന്നു. എല്ലാവരും അദ്ഭുതപരവശരായി ആ അവധൂതന്റെ നേരെ തന്നെ നോക്കിയിരുന്നു. അദ്ദേഹത്തിന്റെ ദിവ്യപ്രഭാവം കുറഞ്ഞൊന്നു വ്യക്തമാക്കണമെന്നു് മഹാപ്രഭു തീരുമാനിച്ചു. ശ്രീമദ്ഭാഗവതത്തിലെ ഏതെങ്കിലും ഒരു സുന്ദരശ്ലോകം ചൊല്ലുവാൻ അവിടുന്നു് ആംഗ്യം കാണിച്ചു. അപ്പോൾ ശ്രീവാസൻ ഇപ്രകാരം പാടി:

''ബർഹാപീഡം നടവരവപുഃ കർണ്ണയോഃ കർണ്ണികാരം
ബിഭ്രദ്വാസഃ കനകകപിശം വൈജയന്തീം ച മാലാം
രന്ധ്രാൻ വേണോരധരസുധയാ പൂരയൻ ഗോപവൃന്ദൈഃ
വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ് ഗീതകീർത്തിഃ''.

ഇതിന്റെ മാധുര്യം അനുഭവൈകവേദ്യമാകുന്നു. വ്രജത്തിലെ ഭക്തന്മാർ ശ്രീമദ്ഭാഗവതപ്രചാരത്തിന്റെ മൂലകാരണം ഈ പുണ്യശ്ലോകമാണെന്നു കരുതുന്നു. ശ്രീവേദ

വ്യാസശിഷ്യന്മാർ ഒരിക്കൽ വനത്തിൽ പോയപ്പോഠം ദുഷ്ടമൃഗങ്ങളെ കണ്ടു ഭയചകിതരായി. അവർ ഗുരുസമീപം ചെന്നു് വിവരം അറിയിച്ചു. ഗുരു മന്ദഹാസപൂർവ്വം പറഞ്ഞു: ''ഇന്നു് ഞാൻ ഒരു ദിവ്യമന്ത്രമുപദേശിക്കാം. അതു ശ്രദ്ധാപുരസ്സരം പാടിയാൽ ദുഷ്ടജന്തുക്കഠംപോലും പ്രേമവശഗരായിത്തീരും. അവർ പിന്നെ ഒന്നും ചെയ്യുകയില്ല.'' അന്നു് ശ്രീവേദവ്യാസമഹർഷി ഉപദേശിച്ച ദിവ്യമന്ത്രമാണു് ഈ ശ്രീമദ്ഭാഗവതശ്ലോകം. അന്നു മുതൽ അതു പാടിക്കൊണ്ടേ വനത്തിലവർ പോവാറുള്ളു. സമാധിയിൽനിന്നു് ഉണന്ന ശ്രീശുകൻ ഒരിക്കൽ ഇതു കേട്ടു് അദ്ഭുതപരതന്ത്രനായി. അവരുടെ സമീപംചെന്നു് ഇതു് ആരിൽനിന്നു പഠിച്ചുവെന്നു ചോദിച്ചു. തന്റെ പിതാവാണു് ഇതു പഠിപ്പിച്ചതെന്നറിഞ്ഞു് ആ ജീവന്മുക്തൻ പിതൃസമീപം പ്രാപിക്കുകയും അതു പഠിക്കുകയും ചെയ്തു. ക്രമേണ ശ്രീമദ്ഭാഗവതം മുഴുവൻ അധ്യയനം ചെയ്യുകയും മഹാഭാഗവതോത്തമനായിത്തീരുകയും ചെയ്തു. അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാർപോലും തന്തിരുവടിയിൽ ദിവ്യപ്രേമം ചെയ്യുന്നുവെന്നു് ശ്രീവേദവ്യാസമഹർഷി ഉദ്ഘോഷിക്കുവാനുള്ള കാരണമിതാണു്. തന്തിരുവടി ഗോപബാലന്മാരോടുകൂടി പശുക്കുട്ടികളേയും മേച്ചുകൊണ്ടു് ശ്രീവൃന്ദാവനത്തിലേയ്ക്കു പ്രവേശിക്കുന്ന ഭാഗമാണു് ഇതു്. അവിടുത്തെ ദിവ്യമംഗളവിഗ്രഹം ഒരു നടവരനേർറതുപോലെ പരമസുന്ദരമാണു്. തിരുമുടിയിൽ മയില്പ്പീലി ശോഭിക്കുന്നുണ്ടു്. കനകവർണ്ണമായ പീതാംബരം ഉടുത്തിരിക്കുന്നു. കഴുത്തിൽ വൈജയന്തിമാല ധരിച്ചിട്ടുണ്ടു്. പുരികങ്ങഠം കറച്ചുയർത്തി ഓടക്കുഴലിന്റെ ഛിദ്രങ്ങഠം തന്റെ അധരാമൃതംകൊണ്ടു നിറയ്ക്കുന്നു. അതിൽനിന്നുയരുന്ന ഗാനധ്വനി വിശ്വത്തെ മുഴുവൻ മോഹിപ്പിക്കുന്നു. കർണ്ണങ്ങളിൽ കർണ്ണികാരപുഷ്പം ധരിച്ചിട്ടുണ്ടു്.

ഒന്നിച്ചുള്ള കുട്ടികരം അവിടുത്തെ ലീലകരം പാടി ആകാശത്തെ മുഖരിതമാക്കിത്തീക്കുന്നു. തന്തിരുവടി ശ്രീപാദ പാംസുകൊണ്ടു് വൃന്ദാവനത്തെ ശുദ്ധീകരിച്ചുകൊണ്ടു പ്രവേശിച്ചു.

ഈ പുണ്യശ്ലോകം നിർഗ്ഗുണനിഷ്ഠനായ ശ്രീശുകനെപ്പോലും പ്രേമോന്മത്തനാക്കി. അപ്പോരം സഗുണനിഷ്ഠനും കേതവരൃന്തമായ നിത്യാനന്ദൻ ഇതു കേട്ടു് എങ്ങനെ പ്രേമോന്മത്തനാവാതിരിക്കും ?

ഇതു കേട്ട ഉടൻ നിത്യാനന്ദജി മൂർച്ഛിതനായി താഴെ വീണു. അദ്ദേഹത്തിൻെറ നേത്രങ്ങളിൽനിന്നു് പ്രേമാശ്രുക്കരം ധാരധാരയായി ഒഴുകി. ശരീരം പുളകിതമായി. കുറച്ചു കഴിഞ്ഞു് പ്രേമോന്മത്തനായി ചാടിയെഴുന്നേററു് നൃത്തം വെയ്യുവാൻ തുടങ്ങി. മഹാപ്രഭു ഓടിച്ചെന്നു് ഗാഢഗാഢമാലിംഗനം ചെയ്തു. രണ്ടാളും പ്രേമോന്മത്തരായി നൃത്തമാടി. ഇതു കണ്ടുകൊണ്ടു് ഭക്തവൃന്ദം നിന്നിമേഷ ദൃഷ്ടിയായി നോക്കിനിന്നു. കുറച്ചു കഴിഞ്ഞു് നിത്യാനന്ദൻ മഹാപ്രഭുവിൻെറ മടിയിലേയ്ക്കു വീണു. അവിടുന്നു് തൻെറ കോമളമായ തൃക്കൈകൊണ്ടു് മന്ദമന്ദം തലോടിക്കൊണ്ടിരുന്നു. ക്രമേണ മഹാപ്രഭുവിൻെറ സ്പർശത്താൽ നിത്യാനന്ദൻ പ്രകൃതിസ്ഥനായി. അതു കണ്ടു് മഹാപ്രഭു പറഞ്ഞു: ''ശ്രീപാദ, ഇന്നു് ഞങ്ങളെല്ലാം അവിടുത്തെ ശ്രീപാദസ്പർശത്താൽ കൃതാത്ഥരായി. അവിടുന്നു് ഞങ്ങളെയെല്ലാം അനുഗ്രഹിച്ചു. അല്ലെങ്കിൽ അവിടുത്തെപ്പോലെയുള്ള പുണ്യാത്മാക്കളുടെ ദർശനം ഞങ്ങരംക്കു് എങ്ങനെ സിദ്ധിക്കും ? ഞങ്ങരം ഗൃഹമണ്ഡൂകങ്ങളാണു്. അവിടുന്നു് ഇവിടെ വന്നു് ഞങ്ങരംക്കു ദർശനം തന്നു. ഇതിലധികം എന്തൊരു ഭാഗ്യമാണു് ഞങ്ങരംക്കു സിദ്ധിക്കേണ്ടതു്?''
മഹാപ്രഭുവിൻെറ പ്രേമപൂർണ്ണമായ വാക്കു കേട്ടു് നിത്യാനന്ദൻ പറഞ്ഞു: ''ഞാൻ കൃഷ്ണദർശനത്തിന്നായി പല പല

പുണ്യസ്ഥലങ്ങളിലും ചുററിനടന്നു. വലിയ വലിയ ക്ഷേത്രങ്ങൾ ദർശിച്ചു. എന്നാൽ അവിടെയൊന്നും തന്തിരുവടിയെ കണ്ടില്ല. ആ കൃപാവന്റെൻ എവിടെ എന്നു് പലരോടും ചോദിച്ചു. ചിലർ ഇതു കേട്ടു് ആശ്ചര്യപ്പെട്ടു. ചിലർ ഒന്നും പറഞ്ഞില്ല. പലരും എന്നെ ഭ്രാന്തനെന്നു കരുതി. അങ്ങനെ കുറെ അന്വേഷിച്ചപ്പോൾ ഒരു ഭക്തൻ പറഞ്ഞു: 'തന്തിരുവടി ഇപ്പോൾ നവദ്വീപത്തിൽ അവതരിച്ചു് തിരുനാമകീർത്തനത്തെ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു. അങ്ങു് അവിടെ ചെന്നു് തന്തിരുവടിയെ ആശ്രയിക്ക' എന്നു്. അതുകൊണ്ടാണു് ഞാനിങ്ങോട്ടു വന്നതു്. ആ കൃപാമൂർത്തി ഇപ്പോൾ എനിക്ക ദർശനം തന്നിരിക്കുന്നു. അവിടുന്നു് എനിക്കു് തൃപ്പാദത്തിൽ സ്ഥാനം തരുമോ ഇല്ലയോ എന്നു് അവിടേയ്ക്കുമാത്രമേ അറിയുകയുള്ളു.''

ഇത്രയും പറഞ്ഞു് നിത്യാനന്ദജി പിന്നെയും മഹാപ്രഭുവിൻെറ മടിയിലേയ്ക്കു വീണു. ഭക്തവൃന്ദം അവരുടെ ദിവ്യപ്രേമാവസ്ഥ കണ്ടു് മന്ത്രമുഗ്ദ്ധരെപ്പോലെ നോക്കിനിന്നു. നന്ദനാചാര്യരുടെ ഗൃഹം പ്രേമസാഗരമായി രൂപാന്തരപ്പെട്ടു. ആ രണ്ടു മഹാപുരുഷന്മാരും നിശ്ശബ്ദമായി പശ്യന്തീഭാഷയിൽ എന്തെല്ലാം സംസാരിച്ചുവെന്നു് അവക്കുമാത്രമേ അറികയുള്ളു. വൈഖരി ഉച്ചരിക്കുന്നവരുടെ ദൃഷ്ടിയിൽനിന്നു് അതു് അതീതമാകുന്നു.

## അധ്യായം പത്തു്

പ്രേമമാർഗ്ഗം വ്യാപകമാകുന്നു. അതിൽ സംശയം, കപടം, വഞ്ചന ഇവയ്ക്കൊന്നും സ്ഥാനമില്ല. അതിൽ ജാതികുലഗോത്രാദിവിചാരവുമില്ല. പ്രേമബാണം അമോഘമാണു്. തൻെറ പ്രേമസർവ്വസ്വം എവിടെ ഒളിഞ്ഞിരു

ന്നാലും പ്രേമം അതിനെ കണ്ടുപിടിക്കുകതന്നെ ചെയ്യും. പ്രേമപൂർവ്വം എന്തിനെപ്പററി ചിന്തിച്ചാലും അവസാനം ദിവ്യമായ ലക്ഷ്യത്തിൽ എത്തും. ശില, മുത്ത് ഇവയെപ്പോലും പ്രേമപൂർവ്വമാരാധിച്ചാൽ സർവ്വേശ്വരൻ സന്തുഷ്ടനായിത്തീരുമെന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. പ്രേമശക്തി അത്രയും ദിവ്യമാകുന്നു.

നിത്യാനന്ദജി പത്തു പന്ത്രണ്ടു വയസ്സിൽ ഗൃഹം വിട്ടു; പിന്നെ പത്തു പതിനഞ്ചു കൊല്ലത്തോളം പുണ്യതീർത്ഥങ്ങളിൽ ചുററിനടന്നു. എന്നാൽ അവിടെ ഒന്നും തൻെറ പ്രേമസർവ്വസ്വത്തെ ദർശിക്കുവാൻ കഴിഞ്ഞില്ല. മഹാപ്രഭുവിനെ കണ്ടപ്പോഴാണ് ആ ഭാഗ്യം അദ്ദേഹത്തിനു സിദ്ധിച്ചത്. ഇപ്പോൾ അദ്ദേഹത്തിൻെറ ആഗ്രഹം സഫലമായി. ഇത്രയും കാലം യാതൊന്നിനുവേണ്ടി ചുററിത്തിരിഞ്ഞുവോ, ആ പ്രേമസർവ്വസ്വം ഇപ്പോൾ സ്വയം ഇങ്ങോട്ടു വന്ന് തന്നെ പ്രാപിച്ചു. അതുകൊണ്ട് അദ്ദേഹം മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തു. മഹാപ്രഭുവും അദ്ദേഹത്തെ സ്വന്തം ജ്യേഷ്ഠസഹോദരനായി സ്വീകരിച്ചു.

മഹാപ്രഭു നന്ദനാചാര്യരുടെ ഗൃഹത്തിൽനിന്നും നിത്യാനന്ദജിയെയുംകൂട്ടി ഭക്തന്മാരോടുകൂടി ശ്രീവാസൻെറ ഗൃഹത്തിൽ വന്നു. അവിടെ വന്ന ഉടൻതന്നെ സംകീർത്തനമാരംഭിച്ചു. എല്ലാവരും ആവേശപൂർവ്വം ഉച്ചത്തിൽ കീർത്തനം ചെയ്തുകൊണ്ടിരുന്നു. മഹാപ്രഭുവും നിത്യാനന്ദജിയുടെ കൈ പിടിച്ചുകൊണ്ടു നൃത്തം ചെയ്യുവാൻ തുടങ്ങി. ആ സമയത്തെ ഭക്തവൃന്ദത്തിൻെറ ആനന്ദം അനിർവ്വചനീയമായിരുന്നു.

ശ്രീവാസപണ്ഡിതൻെറ ഗൃഹംതന്നെ നിത്യാനന്ദജിയുടെ നിവാസസ്ഥാനമായി കല്പിക്കപ്പെട്ടു. നിതായി എന്നായിരുന്നു ഭക്തന്മാർ അവിടുത്തെ വിളിച്ചിരുന്നത്. നിതായിയെയുംകൂട്ടി മഹാപ്രഭു തൻെറ ഗൃഹത്തിൽ ചെന്നു

മാതാവിനോട് പറഞ്ഞു: ''അമ്മേ, വിശ്വരൂപൻ തിരികെ വന്നിരിക്കുന്നു. അവിടുന്ന് അതിന്നുവേണ്ടി വളരെയധികം നിലവിളിച്ചിരുന്നുവല്ലൊ.'' മാതാവ് അപ്പോഠം നിതായിയിൽ വിശ്വരൂപനെത്തന്നെ ദർശിച്ചു. അവസാനംവരെ പിന്നെ ആ ഭാവത്തിൽത്തന്നെ നിതായിയെ സ്നേഹിക്കുകയും ചെയ്തിരുന്നു.

ഒരു ദിവസം മഹാപ്രഭു നിതായിയോട് പ്രേമപൂർവ്വം ചോദിച്ചു: ''ശ്രീപാദ, നാളെ ഗുരുപൂർണ്ണിമയാണ്, വ്യാസപൂജയ്ക്കു പററിയ സ്ഥാനമേതാണ്?''

നിത്യാനന്ദജി ശ്രീവാസഗൃഹത്തെ ചൂണ്ടികാണിച്ചുകൊണ്ടു പറഞ്ഞു: ''ഈ സ്ഥലത്തുതന്നെയായാലെന്താണ്?''

മഹാപ്രഭുവും അതിനോട് യോജിച്ചു. പൂജാസാമഗ്രികളെല്ലാം ഒരുക്കുകൂട്ടുവാൻ പണ്ഡിത്ജിയെത്തന്നെ ഭാരമേല്പിച്ചു. ശ്രീവാസൻ പ്രസന്നഭാവത്തിൽ പറഞ്ഞു: ''ഫലപുഷ്പാദികഠം ഇവിടെത്തന്നെയുണ്ടു്. പിന്നെ എന്തു വേണമെന്ന് ആജ്ഞാപിച്ചാലും.''

മഹാപ്രഭു മന്ദഹാസപൂർവ്വം പറഞ്ഞു: ''അവിടുന്ന് ആചാര്യനല്ലേ? വേണ്ടതെല്ലാം സ്വയം ചിന്തിച്ച് ഒരുക്കിയാലും.''

പിന്നെ എല്ലാവരുംകൂടി ഗംഗാസ്നാനത്തിന്നു പുറപ്പെട്ടു.

വ്യാസപൂർണ്ണിമാദിവസം ഭക്തന്മാരെല്ലാം സ്നാനസന്ധ്യാദികഠം കഴിച്ചു ശ്രീവാസഗൃഹത്തിൽ എത്തിച്ചേർന്നു. ശ്രീവാസൻ തന്റെ പൂജാഗൃഹത്തെ അന്ന് അതികമനീയമായി അലംകരിച്ചിരുന്നു. കുലവാഴകളെക്കൊണ്ടും തോരണങ്ങളെക്കൊണ്ടും ആ സ്ഥലം അലംകൃതമായി. ഭക്തന്മാക്ക് ഇരിക്കുവാൻ പരവതാനി വിരിച്ചു. ഒരു ഉയന്ന സ്ഥലത്തു വ്യാസപീഠമുണ്ടാക്കി അതിൽ വ്യാസന്റെ

മൂർത്തി വെച്ചിരുന്നു. പൂജാസാധനങ്ങളെല്ലാം അവിടെ തയാറാക്കിവെച്ചിരുന്നു. മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ചു ശ്രീവാസൻതന്നെ ആചാര്യസ്ഥാനത്തു് ഇരുന്നു. ഭക്തന്മാർ വിധിപ്രകാരം വ്യാസപൂജ നടത്തി. നിത്യാനന്ദജിയുടെ ഊഴമായി. ശ്രീവാസൻ ഒരു മാല കൈയിൽ കൊടുത്തു പറഞ്ഞു: ''ഇതു വ്യാസമൂർത്തിയിൽ അലംകരിക്കൂ.'' ഇതു കേട്ടിട്ടും നിത്യാനന്ദജി മാല കൈയിൽ പിടിച്ചു നിശ്ശബ്ദനായിത്തന്നെ നിന്നു. ശ്രീവാസൻ പിന്നെയും പറഞ്ഞുനോക്കി. ഫലമുണ്ടായില്ല. നിത്യാനന്ദജി അപ്പോഴും നിശ്ചേഷ്ടനായി നില്ക്കുകയായിരുന്നു. മഹാപ്രഭുതന്നെ ആജ്ഞാസ്വരത്തിൽ പറഞ്ഞു: ''ശ്രീപാദ, നേരം വൈകുന്നു. എന്താണു് നിശ്ശബ്ദനായി നില്ക്കുന്നതു് ? ഇതു കഴിഞ്ഞിട്ടു വേണം സംകീർത്തനമാരംഭിക്കുവാൻ.''

ഇതു കേട്ടു നിത്യാനന്ദജി പെട്ടന്നുണൎന്നതുപോലെ നാലു ഭാഗവും നോക്കി മഹാപ്രഭുവിൻെറ കഴുത്തിൽത്തന്നെ ആ മാല ധരിപ്പിച്ചു. സർവ്വരും ഇതു കണ്ടു് ആനന്ദപരവശരായി. നിത്യാനന്ദജി പ്രേമോന്മത്തനായി മൂർച്ഛിച്ചു താഴെ വീണു. ഭക്തൻ തൻെറ ഇഷ്ടമൂർത്തിയിൽ സർവ്വദേവതകളെയും കാണുന്നു. നിത്യാനന്ദജി മഹാപ്രഭുവിനെ സർവ്വേശ്വരനായി ദർശിച്ചു് ആനന്ദസാഗരമഗ്നനായി. കണ്ണുകളിൽനിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകി. ശ്വാസോച്ഛ്വാസം തീരെ നിലച്ചു. ബോധമുണ്ടാക്കുവാൻ പലരും പലതും ചെയ്തുനോക്കി. ഫലമുണ്ടായില്ല. അവസാനം മഹാപ്രഭുതന്നെ തൻെറ തൃക്കൈകളാൽ പ്രേമപൂർവ്വം തലോടിക്കൊണ്ടു പറഞ്ഞു: ''ശ്രീപാദ, എഴുന്നേല്ക്കൂ. ഏതൊന്നിനുവേണ്ടി അവിടുന്നു് ആവിർഭവിച്ചുവോ, അതിനുള്ള സമയമായിരിക്കുന്നു. അവിടുന്നുതന്നെ സംകീർത്തനത്തെ പ്രചരിപ്പിച്ചു ജീവന്മാരെ ഉദ്ധരിച്ചാലും. എല്ലാവരും അവിടുത്തെ അഹൈതുകകൃപയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാകുന്നു. അവിടുന്നു് അതു ചെയ്യില്ലെങ്കിൽ പതിത

രായ ജീവരാശികൾക്കു വേറെ ഗതി എന്താണ്? വേഗം എഴുന്നേല്ക്കു."

മഹാപ്രഭുവിന്റെ കരസ്പർശം സിദ്ധിച്ച ഉടൻ നിത്യാനന്ദജിക്കു ബാഹ്യബോധമുണ്ടായി. ഉടൻ സംകീർത്തനമാരംഭിച്ചു. "ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ" എന്ന തിരുനാമങ്ങളുടെ സുമധുരശബ്ദത്താൽ ആകാശം മുഖരിതമായി. സമയം പോയതു് ആരുമറിഞ്ഞില്ല. കുറെ കഴിഞ്ഞു സങ്കീർത്തനം അവസാനിച്ചു. മഹാപ്രഭു എല്ലാവർക്കും പ്രസാദം വിതരണം ചെയ്തു. എല്ലാവരും തങ്ങളുടെ ഭാഗ്യാതിശയത്തെ പ്രശംസിച്ചുകൊണ്ടു ഗൃഹങ്ങളിലേയ്ക്കുതന്നെ മടങ്ങിപ്പോയി.

## അദ്ധ്യായം പതിനൊന്നു്

പ്രേമം സ്വാഭാവികവും നിഃസ്വാർത്ഥവുമാണെങ്കിൽ അതു ഹൃദയത്തെ ആകർഷിക്കുകതന്നെ ചെയ്യും. ശാന്തിപുരത്തിൽ ചെന്നു താമസിക്കുന്ന അദ്വൈതാചാര്യർ ഗൗരാംഗലീല കേട്ടു് ഏററവുമാനന്ദിച്ചു. തന്റെ പ്രേമപാത്രത്തെ പ്രശംസിക്കുന്നതു കേൾക്കുമ്പോൾ ഹൃദയസാഗരത്തിൽ തിരമാലകൾ അടിക്കുവാൻ തുടങ്ങിയിരുന്നു. ആചാര്യർ സ്വയം പറഞ്ഞു: "ഗംഗാജലംകൊണ്ടും തുളസീദളംകൊണ്ടും ഞാൻ തന്തിരുവടിയെ ആരാധിച്ചതു് ഇപ്പോൾ സഫലമായിരിക്കുന്നു. തന്തിരുവടി ഇപ്പോൾ ഗൗരാംഗഭാവത്തിൽ അവതാരമെടുത്തു ലീലയാടുന്നു. ഉടൻതന്നെ അവിടുന്നു ഭക്തന്മാരുടെ സർവ്വദുഃഖങ്ങളെയും ദൂരീകരിക്കും." അദ്ദേഹത്തിന്റെ ഹൃദയം സ്വയം ഈ ചോദ്യം ചോദിച്ചിരുന്നു: "ഗൗരാംഗന്റെ ഛത്രച്ഛായയിൽ ഇരുന്നു് അനേകം ഭക്ത

ന്മാർ ധന്യധന്യരായിത്തീന്നിരിക്കുന്നു. ഞങ്ങും അവിടെ ചെന്നു് ഈ നരജന്മത്തെ എന്തുകൊണ്ടു സാത്ഥക മാക്കുന്നില്ല?'' എന്നാൽ പ്രേമത്തിലും സുമധുരമായ ഒരു മാനം ഒളിഞ്ഞുകിടപ്പുണ്ടു്. തന്റെ പ്രേമപാത്രത്തിന്റെ കൃപയുടെ പ്രതീക്ഷയിൽ അനിർവ്വചനീയമായ ഒരാനന്ദമുണ്ടു്. അതുകൊണ്ടു് അപ്പോഴേയ്ക്കും മറ്റൊരു വിചാരം ഇപ്രകാരം വരുകയായി: ''ഞാനെന്തിന്നു സ്വയം നവദ്വീപിലേയ്ക്കു പോണം? ഗൗരാംഗൻ എന്റെ ഇഷ്ടമൂത്തിതന്നെയാണെങ്കിൽ അവിടുന്നു് എന്നെ വിളിക്കുകയില്ലേ? വിളിക്കാതെ എന്തിന്നു പോണം?'' അതുകൊണ്ടു് ആചാര്യർ ആഗ്രഹമുണ്ടായിരുന്നുവെങ്കിലും നവദ്വീപിലേയ്ക്കു പോയില്ല.

മഹാപ്രഭു ഭാവാവേശത്തിൽ 'നാഡ' എവിടെ എന്നു ചോദിക്കാറുണ്ടു്. ''അദ്ദേഹം എന്നെ ഇവിടെ വിളിച്ചുവരുത്തി ശാന്തിപുരത്തിൽ ചെന്നു് ഒളിച്ചിരിക്കുകയാണോ? അദ്ദേഹത്തിന്റെ പ്രാത്ഥനയാലാണു് ഞാനിവിടെ വന്നതു്.''

ആദ്യമാദ്യം മഹാപ്രഭുവിന്റെ അഭിപ്രായം ഭക്തന്മാക്കു ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. ശ്രീവാസൻ വിനയപൂവ്വം ചോദിച്ചപ്പോൾ ഭാവാവേശത്തിൽത്തന്നെ നാഡ അദ്വൈതാചാര്യരാണെന്നു് അവിടുന്നു വ്യക്തമാക്കി.

നിത്യാനന്ദജി വന്നതോടുകൂടി മഹാപ്രഭുവിന്റെ ആനന്ദം വദ്ധിച്ചു. ഇപ്പോൾ അദ്വൈതാചാര്യരുടെ വിയോഗം അവിടേയ്ക്കു് അസഹ്യമായിത്തീന്നു. ഒരു ദിവസം അവിടുന്നു് ശ്രീവാസന്റെ സഹോദരനെ—രമായിപണ്ഡിതനെ—വിളിച്ചു ശാന്തിപുരത്തിലേയ്ക്കു് അയച്ചു.

രമായിപണ്ഡിതർ നേരെ അദ്വൈതാചാര്യരുടെ ഗൃഹത്തിലേയ്ക്കു ചെന്നു. അപ്പോൾ ആചാര്യർ ഗൃഹത്തിന്റെ മുൻവശത്തിരുന്നു് തിരുനാമം ജപിക്കുകയായിരുന്നു.

രമായിപണ്ഡിതർ വരുന്നതു കണ്ട് ആനന്ദപരവശനായി. അദ്ദേഹം സ്വയം വിചാരിച്ചു: ''എൻെറ നല്ലകാലം വന്നു കഴിഞ്ഞു. എന്തെന്നാൽ മഹാപ്രഭു കൃപചെയ്തു് എന്നെ വിളിക്കുവാൻ ഇദ്ദേഹത്തെ ഇങ്ങോട്ടു് അയച്ചതായിരിക്കും. ഭക്തവത്സലനായ അവിടുന്നു ഭക്താനുഗ്രഹാർത്ഥം എന്തു ചെയ്യുവാനും സന്നദ്ധനാണല്ലോ.'' ഇത്രയുമായപ്പോഴേയ്ക്കും രമായിപണ്ഡിതൻ വന്നു് ആചാര്യരെ വന്ദിച്ചു. ആചാര്യരും അദ്ദേഹത്തെ പ്രേമപൂർവ്വമാലിംഗനം ചെയ്തു. ആ പ്രേമാലിംഗനം പ്രാപിച്ചു് ആനന്ദപരവശനായി രമായി ആചാര്യരെ നോക്കി മന്ദഹസിക്കുവാൻ തുടങ്ങി. ഇതു കണ്ട് ആചാര്യർ ചോദിച്ചു: ''മഹാപ്രഭു എന്നെ സ്മരിച്ചുവോ? എൻെറ ആരാധ്യമൂർത്തി ഈ ഗൗരാംഗൻതന്നെ എന്നതിന്നു് എന്താണു് നിങ്ങൾക്കു പ്രമാണം''

രമായി ചിരിച്ചുകൊണ്ടു പറഞ്ഞു: ''പ്രമാണം തരത്തക്കവണ്ണം ഞങ്ങൾ അത്ര വലിയ പണ്ഡിതന്മാരൊന്നുമല്ലല്ലോ. എന്നാൽ ഇതു ഞങ്ങൾക്കു് അറിയാം. ആചാര്യരാണു് എന്നെ ഇങ്ങോട്ടു വിളിച്ചതെന്നും അദ്ദേഹത്തിൻെറ പ്രാർത്ഥന സഫലമാക്കുവാനാണു് താനവതാരമെടുത്തതെന്നും ഇപ്പോൾ ആചാര്യർ ശാന്തിപുരത്തിൽ ചെന്നു് ഒളിച്ചിരിക്കുകയാണെന്നും അവിടുന്നു് ഭാവാവേശത്തിൽ പറയാറുണ്ടു്.''

ഇതു കേട്ടു് ആചാര്യർ അതിപ്രസന്നനായി. തന്തിരുവടിയുടെ ഭക്തവാത്സല്യവും കൃപാതിശയവുമോർത്തു് അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു് ആനന്ദാശ്രുക്കൾ ഒഴുകുവാൻ തുടങ്ങി. ഗദ്ഗദകണ്ഠനാകയാൽ ഒന്നും ശബ്ദിക്കുവാൻ കഴിഞ്ഞില്ല.

ഉടൻതന്നെ അദ്വൈതാചാര്യർ പൂജാസാധനങ്ങളുമെടുത്തു് പത്നിയോടും പുത്രനോടുംകൂടി നവദ്വീപിലേയ്ക്കു പുറപ്പെട്ടു. നവദ്വീപിൽ എത്തിയപ്പോൾ ആചാര്യജി

പറഞ്ഞു: ''ഞാൻ നന്ദനാചാര്യരുടെ ഗൃഹത്തിലിരിക്കാം. ഞാൻ വന്നതായി മഹാപ്രഭുവിനെ അറിയിക്കേണ്ട. അവിടുന്നു് എന്റെ ഇഷ്ടമൂർത്തിയാണെങ്കിൽ സർവ്വജ്ഞനായ തന്തിരുവടി ഇതെല്ലാം സ്വയമറിഞ്ഞു് എന്നെ വിളിച്ചു കൊള്ളും. എന്റെ ശിരസ്സിൽ ശ്രീപാദംവെച്ചനുഗ്രഹിക്കും. എന്നാൽ എനിക്കു് എന്റെ ഇഷ്ടമൂർത്തിതന്നെ എന്നു് ഉറപ്പു സിദ്ധിക്കും.''

ഇതു കേട്ടു് രമായിപണ്ഡിതൻ തന്റെ ഗൃഹത്തിലേയ്ക്കു പോയി. സന്ധ്യയോടുകൂടി ഭക്തന്മാരെല്ലാം ശ്രീവാസ ഗൃഹത്തിൽ എത്തിച്ചേർന്നു. മഹാപ്രഭുവും എത്തി. വന്ന ഉടൻതന്നെ ഭാവാവേശത്തിൽ മഗ്നനായി അവിടുന്നു് ഭഗവദാസനത്തിൽത്തന്നെ ഇരുന്നു് ഉച്ചത്തിൽ അരുളിച്ചെയ്തു: ''നാഢാ ശാന്തിപുരത്തിൽനിന്നു് ഇവിടെ എത്തിയിരിക്കുന്നു. എന്നിട്ടും എന്നെ പരീക്ഷിക്കുവാനായി നന്ദനാചാര്യരുടെ ഗൃഹത്തിൽ ഒളിച്ചിരിക്കുന്നു. അദ്ദേഹമാണു് എന്നെ ഇങ്ങോട്ടു വിളിച്ചതു്. ഇപ്പോഠം പരീക്ഷിക്കുവാനമാഗ്രഹിക്കുന്നു.''

മഹാപ്രഭുവിന്റെ ഈ വാക്കുകഠം കേട്ടു് എല്ലാവരും മുഖത്തോടുമുഖം നോക്കിനിന്നു. നിത്യാനന്ദജി മാനസികമായി മന്ദഹസിച്ചു. മുരാരിഗുപ്തൻ ഈ സമയത്തു് മഹാപ്രഭുവിനെ ധൂപദീപാദികഠംകൊണ്ടു പൂജിച്ചു് മാലയണിയിച്ചു. ഈ വിവരമെല്ലാം രമായിപണ്ഡിതൻ അദ്വൈതാചാര്യരെ ചെന്നറിയിച്ചു. ഇതു കേട്ടു് ആചാര്യജി പരമാനന്ദഭരിതനായി. അർധബോധാവസ്ഥയിൽ വീണുരുണ്ടു ശ്രീവാസഗൃഹം പ്രാപിച്ചു. അവിടെ വന്ന ഉടൻ ഒരു ദിവ്യപ്രകാശമാണു് ആചാര്യർ കണ്ടതു്. അദ്ദേഹത്തിന്നു് ശരിക്കു നോക്കുവാൻതന്നെ കഴിഞ്ഞില്ല. കണ്ണെല്ലാം മഞ്ഞളിച്ചു. പ്രേമോന്മത്തനായി താഴെ വീണു. ഭക്തന്മാർ അദ്ദേഹത്തെ എടുത്തു് മഹാപ്രഭുവിന്റെ മുമ്പിൽ കൊണ്ടു ചെന്നു കിടത്തി. എന്നിട്ടും ആചാര്യക്കു് ബാഹ്യബോധ

മുണ്ടായില്ല. കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകിയിരുന്നു. ഇതെല്ലാം കണ്ടു് ഭക്തന്മാർ ആനന്ദസാഗരത്തിലാറാടി.

കുറച്ചുകഴിഞ്ഞു് മഹാപ്രഭു അരുളിച്ചെയ്തു: "ആചാര്യ, എഴുന്നേല്ക്കു. ആഗ്രഹമെല്ലാം ഇപ്പോൾ സഫലമായില്ലേ? എഴുന്നേററു് എന്നെ പൂജിക്കു."

മഹാപ്രഭുവിന്റെ ആജ്ഞ കേട്ടു് ആചാര്യജിക്കു ക്രമേണ ബാഹ്യബോധം വന്നു. എഴുപതു വയസ്സായ വൃദ്ധനും ഭക്താഗ്രഗണ്യനുമായ ആചാര്യർ, ഒരു കുട്ടിയെപ്പോലെ, തന്തിരുവടിയുടെ ആജ്ഞ അനുസരിച്ചു പൂജിക്കുവാൻ തയ്യാറായി. അവിടുത്തെ ദിവ്യപ്രഭാവത്തിന്റെ മുമ്പിൽ മറെറല്ലാം നിസ്സാരം.

ആചാര്യർ ധൂപദീപാദികൾകൊണ്ടു് ഭക്തിപരവശനായി പൂജിച്ചു. മാലകൾ ധരിപ്പിക്കുകയും കുറിക്കൂട്ടുകൾ അണിയിക്കുകയും ചെയ്തു.

"നമോ ബ്രഹ്മണ്യദേവായ ഗോബ്രാഹ്മണഹിതായ ച ജഗദ്ധിതായ കൃഷ്ണായ ഗോവിന്ദായ നമോ നമഃ."

എന്ന സ്തോത്രം ചൊല്ലി സ്തുതിക്കുകയും ചെയ്തു. സ്തുതിച്ചു സ്തുതിച്ചു് പിന്നെയും മൂർച്ഛിച്ചു താഴെ വീണു. പതിസീതാദേവിയും വന്നു വന്ദിച്ചു മൂർച്ഛിച്ചു വീണു. മഹാപ്രഭു ഭാവാവേശത്തിൽ അവരുടെ ശിരസ്സിൽ പാദംവെച്ചനുഗ്രഹിച്ചു. ശ്രീപാദസ്പർശമാത്രത്താൽ അവർ ആനന്ദഭരിതരും കൃതാർത്ഥരുമായിത്തീർന്നു. മഹാപ്രഭു ആചാര്യനെ ആശ്വസിപ്പിച്ചുകൊണ്ടു് അരുളിച്ചെയ്തു: "ആചാര്യ, വേഗം എഴുന്നേല്ക്കു, സങ്കീർത്തനംവഴി എന്നെ ആനന്ദിപ്പിക്കു."

ആചാര്യർ അവിടുത്തെ ആജ്ഞയനുസരിച്ചു് സങ്കീർത്തനം തുടങ്ങി. ആനന്ദാതിശയത്താൽ നൃത്തംവെയ്ക്കുവാനും തുടങ്ങി. ഭക്തന്മാരെല്ലാം അന്നത്തെ സങ്കീർത്തനത്തിൽ

അനിതരസാധാരണമായ ഒരാനന്ദമാസ്വദിച്ചു. നിമായി, നിതായി, ആചാര്യർ—ഈ ത്രിമൂർത്തികളുടെയും സമ്പൂർണ്ണ സാന്നിധ്യത്തിൽ നടക്കുന്ന ആ സങ്കീർത്തനത്തിലെ ആനന്ദാതിശയം അനുപമമല്ലാതിരിക്കുമോ? രാത്രി വളരെ കഴിഞ്ഞതാണ് ഭക്തവൃന്ദത്തിന്നു കുറഞ്ഞൊരു ബാഹ്യബോധമുണ്ടായത്. എല്ലാവരും ആചാര്യരുടെ ഭാഗ്യാതിശയത്തെയും മഹാപ്രഭുവിൻെറ കാരുണ്യത്തെയും പ്രശംസിച്ചു കൊണ്ട് തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ പോയി.

# അധ്യായം പന്ത്രണ്ട്

പ്രേമത്തിൽ ഉച്ചനീചഭേദങ്ങളൊ ഒന്നുമില്ല. പ്രേമം സർവ്വഭേദങ്ങളേയുമതിക്രമിക്കുന്നു. ഭഗവാനരുളിച്ചെയ്യുന്നു: "പ്രേമപൂർവ്വം സമർപ്പിക്കുന്ന പത്രമോ പുഷ്പമോ ഫലമോ എന്തുതന്നെയായാലും ഞാനതു കൊതിയോടെ ഭക്ഷിക്കുന്നു." ഈ പ്രേമം സ്വല്പമെങ്കിലും ആസ്വദിക്കുവാൻ ഭാഗ്യം സിദ്ധിച്ചവർ ധന്യധന്യരാകുന്നു. അവക്കു ലോകം മുഴുവൻ ആനന്ദപൂർണ്ണമാകുന്നു.

ആ ദിവസത്തെ സങ്കീർത്തനത്തിന്നുശേഷം അദ്വൈതാചാര്യർ ശാന്തിപുരത്തിലേയ്ക്കുതന്നെ പോയി. ഇപ്പോഴും അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഒരു നേരിയ സംശയം ഇടയ്ക്കിടെ വന്നുകൊണ്ടിരുന്നു. എങ്കിലും ഏതോ ഒരു ശക്തി ഹൃദയത്തെ ഗൗരാംഗനിലേയ്ക്കു പിടിച്ചുവലിക്കുന്നതായി അദ്ദേഹത്തിന്നു തോന്നുകയും ചെയ്തിരുന്നു. അതു കൊണ്ട് ഇടയ്ക്കിടെ നവദ്വീപിലേയ്ക്കു വന്നുകൊണ്ടുമിരുന്നു.

ഒരിക്കൽ മഹാപ്രഭു ശ്രീവാസഗൃഹത്തിൽ ഇരുന്ന് ലീലാമൃതവിതരണം ചെയ്തുകൊണ്ടിരിക്കെ ആചാര്യജി വരുന്നതായി കണ്ടു. ഉടൻ അവിടുന്ന് ആചാര്യജിയെ

വന്ദിച്ചു. ആചാര്യജി മഹാപ്രഭുവിനെയും വന്ദിച്ചു. ഭക്തന്മാരെയെല്ലാം പ്രേമപൂർവ്വം ആലിംഗനം ചെയ്ത് ആചാര്യജി ഒരു ഭാഗത്തു വന്നിരുന്നു. എല്ലാവരും ഇരുന്നപ്പോൾ മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''സീതാപതിയുടെ സാന്നിധ്യമുള്ള ദിക്കിൽ പിന്നെ ഭയത്തിന്നു സ്ഥാനമുണ്ടോ ?''

ആചാര്യരുടെ പത്നിയുടെ പേർ സീത എന്നായിരുന്നു. ആചാര്യജിയെ ലക്ഷ്യമാക്കിക്കൊണ്ടാണ് മഹാപ്രഭു ഇപ്രകാരം പറഞ്ഞതു്. ആചാര്യജി നാലു ഭാഗവും നോക്കിക്കൊണ്ടു പറഞ്ഞു: ''ഇവിടെ രഘുനാഥൻ കാണപ്പെടുന്നില്ല, യദുനാഥനാണു് കാണപ്പെടുന്നതു്.''

മഹാപ്രഭു ചിരിച്ചുകൊണ്ടും വിഷയം മാററിക്കൊണ്ടും പറഞ്ഞു: ''ഞങ്ങളെല്ലാം അവിടത്തെ ശിഷ്യപ്രശിഷ്യരായി ശ്രീകൃഷ്ണസങ്കീർത്തനം ചെയ്യുവാനാഗ്രഹിക്കുന്നു. അവിടന്നു് ഞങ്ങളെയെല്ലാം വിട്ടു് ശാന്തിപുരത്തിൽ പോയി താമസിക്കുന്നു. എന്തൊരപരാധമാണു് ഞങ്ങൾ ചെയ്തതു്?''

ആചാര്യർ ഇതിനൊന്നും സമാധാനം പറഞ്ഞില്ല. അപ്പോൾ ശ്രീവാസൻ പറഞ്ഞു: ''ആചാര്യജിയുടെ പേരു തന്നെ അദ്വൈതനെന്നല്ലേ ? അവിടന്നു് നവധാഭക്തി ലോകത്തിൽ സ്ഥാപിക്കുവാനല്ലേ അവതാരമെടുത്തതു് ? നിത്യാനന്ദജി അതിൽ സദാ സന്നിധാനം ചെയ്തു പരമാനന്ദമനുഭവിക്കുന്നു. അദ്വൈതാചാര്യരും ഇപ്പോൾ ഇവിടെ വന്നു് ഇതിൽ പങ്കുകൊണ്ടു് ആത്മാവിനെ കൃതാർത്ഥമാക്കുവാനാഗ്രഹിക്കുന്നു. ഇപ്പോൾ ഇദ്ദേഹം ദ്വൈതാദ്വൈതങ്ങളുടെ ഇടയിൽ കിടന്നു വിഷമിക്കുകയാണു്.''

ഇപ്രകാരം ഭക്തന്മാർ ആനന്ദഭരിതരായി ഓരോന്നു പറഞ്ഞുകൊണ്ടിരിക്കെ മഹാപ്രഭുവിന്റെ ഗൃഹത്തിൽ നിന്നു് ഒരാൾ വന്നു് വിനീതഭാവത്തിൽ അറിയിച്ചു: ''ആചാര്യർ ഇന്നു ഞങ്ങളുടെ ആതിഥ്യം സ്വീകരിക്കണം. കൃപചെയ്തു് ഈ അഭ്യർത്ഥനയെ തിരസ്കരിക്കരുതു്.''

ഇതു കേട്ട് മഹാപ്രഭു ഒന്നും പറഞ്ഞില്ല. ആചാര്യജിയുടെ നേരെ നോക്കി. മഹാപ്രഭുവിന്റെ അഭിപ്രായമറിഞ്ഞു് ആചാര്യർ പറഞ്ഞു: ''ജഗന്മാതാവുതന്നെ ഇന്നു് ഞങ്ങളെ ഭോജനത്തിന്നു ക്ഷണിച്ചിരിക്കുന്നു. ഹാ, ഇതെന്തൊരു മഹാഭാഗ്യം ?''

മധ്യത്തിൽ ശ്രീവാസൻ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഞങ്ങളെക്കൂടി ഈ ഭാഗ്യമനുഭവിക്കുന്നതിൽ പങ്കാളികളാക്കില്ലേ ? നിമായി ക്ഷണിച്ചില്ലെങ്കിലും ഞങ്ങൾ വരും. അന്നപൂർണ്ണയുടെ സ്വരൂപമായ മാതാവു് ഞങ്ങളെ ഊട്ടാതെ ഇരിക്കുകയില്ല.''

ആചാര്യജിയും മഹാപ്രഭുവും ബ്രാഹ്മണരാണെങ്കിലും ബംഗാളിലെ പ്രാചീനസമ്പ്രദായമനുസരിച്ചു് അവർ അന്യോന്യം ഗൃഹങ്ങളിൽ ചെന്നു് ഭക്ഷണം കഴിക്കാറില്ല. അതുകൊണ്ടു് മഹാപ്രഭു കുറച്ചു സങ്കോചത്തോടുകൂടി പറഞ്ഞു: ''ഗൃഹത്തിലുള്ളതെല്ലാം അവിടുത്തെയാണു്. പക്ഷേ ആചാര്യജിക്കു് കുറച്ചാളുകൾക്കുള്ള ഭക്ഷണം സ്വയം പാകം ചെയ്യേണ്ടിവരുമല്ലോ.''

ആചാര്യർ ഉടൻ പറഞ്ഞു: ''എനിക്കു് എന്തു കഷ്ടമാണു് ഉണ്ടാവുക ? മാതാവിനല്ലേ അതുണ്ടാവുക ? അവർ ആ കഷ്ടം ഒരു കഷ്ടമായി കരുതുകയുമില്ല.''

ആചാര്യജിക്കു് തന്റെ ഭക്ഷണം കഴിക്കുന്നതിൽ ഒരു വിരോധവുമില്ലെന്നു് മഹാപ്രഭുവിന്നു മനസ്സിലായി. പ്രേമത്തിൽ മറ്റൊന്നിന്നും സ്ഥാനമില്ലല്ലോ. ശബരിയുടെ ഉച്ഛിഷ്ടം ഭക്ഷിച്ചു് ശ്രീരാമചന്ദ്രജി അതിസന്തുഷ്ടനായില്ലേ ? ദുര്യോധനന്റെ ഐശ്വര്യപൂർണ്ണമായ ആതിഥ്യം തിരസ്കരിച്ചു് ശൂദ്രനായ വിദുരന്റെ ആതിഥ്യം കൃപാമൂർത്തിയായ തന്തിരുവടി സ്വീകരിച്ചില്ലേ ? ആചാര്യർ മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തുകഴിഞ്ഞിരിക്കുന്നു. പിന്നെ അവിടുത്തെ ഗൃഹത്തിൽനിന്നു് ഭക്ഷണം കഴിക്കുന്നതിൽ എന്തു സങ്കോചമാണു് ഉണ്ടാവുക ?

ഗൃഹത്തിൽനിന്നു വന്നിരുന്ന ആരം വിവരം പറയുവാനായി മടങ്ങിപ്പോയി. ആചാര്യജിയും ശ്രീവാസനും സ്വകാര്യമായി സംസാരിക്കുന്നതു കണ്ടു് മഹാപ്രഭു ചിരിച്ചുകൊണ്ടു ചോദിച്ചു: ''എന്താണു് സ്വകാര്യം പറയുന്നതു്? ഇതു ഞങ്ങറംക്കു കേട്ടുകൂടെ?''

ആചാര്യർ നിശ്ശബ്ദനായിനിന്നു. ശ്രീവാസൻ പറഞ്ഞു: ''അവിടന്നു് വാസ്തവസ്വരൂപദർശനംകൊടുത്തു് നിത്യാനന്ദജിയെ അനുഗ്രഹിച്ചു. എന്തുകൊണ്ടു് ആ കൃപ ഞങ്ങളുടെ നേരെ ചെയ്യുന്നില്ല?''

മഹാപ്രഭു പറഞ്ഞു: ''ഞാൻ ഉന്മാദാവസ്ഥയിൽ എന്തെല്ലാമോ പറഞ്ഞിരിക്കാം. അതൊന്നും ഇപ്പോറം ഓർമ്മയില്ല. എന്റെ വാസ്തവസ്വരൂപം ഇതുതന്നെയാകുന്നു.''

ഇതു കേട്ടു് ശ്രീവാസൻ ദീനഭാവത്തിൽ പറഞ്ഞു: ''അവിടന്നു് ഇനിയും ഞങ്ങളെ വഞ്ചിക്കരുതു്; അവിടുന്നു സർവ്വേശ്വരനാണെന്നു് ഞങ്ങറം അറിയുന്നു. ഇതു് ഉന്മാദമല്ല, പ്രേമോന്മാദമാണു്. ഇതു ലോകത്തെ ബ്രഹ്മാനന്ദത്തിൽ മുക്കുന്നു.''

മഹാപ്രഭു പറഞ്ഞു: ''നിരന്തരഭാവനയുടെ ബലമനുസരിച്ചാണു് ഇഷ്ടമൂർത്തിയുടെ ദർശനം സിദ്ധിക്കുന്നതു്. ശ്യാമസുന്ദരദർശനത്തിന്നു് ആഗ്രഹമുണ്ടെങ്കിൽ അതു പ്രബലവും നിരന്തരവുമായിരിക്കണം. എന്നാൽ ആ ദർശനം സിദ്ധിക്കും.''

ഇതു കേട്ടു് ആചാര്യർ കണ്ണുകളടച്ചു് ധ്യാനമഗ്നനായി ഉടൻ പ്രേമോന്മത്തനായി താഴെ വീണു. ശ്വാസോച്ഛ്വാസം തീരെ നിലച്ചു. എന്നാൽ മുഖകാന്തി ക്ഷണം പ്രതി വർദ്ധിച്ചുവന്നു. ദേഹം മുഴുവൻ രോമാഞ്ചിതമായി. ഇതു കണ്ടു് സർവ്വരും ആശ്ചര്യപ്പെട്ടു. ശ്രീവാസൻ പരിഭ്രമപൂർവ്വം മഹാപ്രഭുവിനോടു ചോദിച്ചു: ''ഇതു് എന്തൊരവസ്ഥയാണു് !''

മഹാപ്രഭു പറഞ്ഞു: ''ആരും പരിഭ്രമിക്കേണ്ടാ. ഇഷ്ട മൂർത്തിയുടെ ദർശനാനന്ദത്തിൽ ലയിച്ചിരിക്കുകയാണെന്നാ ണ് എന്റെ അനുമാനം.''

ശ്രീവാസൻ ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അനുമാന വും പ്രത്യക്ഷവുമെല്ലാം അവിടുത്തേയ്ക്കു അധീനമാണ്. അവിടുത്തെ കൃപയാൽ ഇഷ്ടദർശനം സിദ്ധിച്ച ആചാര്യർ ഭാഗ്യവാൻതന്നെ. ഞങ്ങൾക്ക് ആ ഭാഗ്യമില്ല. അല്ലെങ്കിൽ ഞങ്ങൾക്ക് ഈ രൂപംതന്നെ ദർശിച്ചാൽ മതി. അതിൽ ശ്രദ്ധയും വിശ്വാസവും ഉത്തരോത്തരം വർദ്ധിപ്പിച്ചു തന്ന നുഗ്രഹിച്ചാലും. ആചാര്യരെ ബോധവാനാക്കിയാലും.''

ഇതു കേട്ട് മഹാപ്രഭു പറഞ്ഞു: ''ഞാനെങ്ങനെ ബോ ധമുണ്ടാക്കും? അദ്ദേഹം സ്വയം ബോധവാനായിത്തീരും. നോക്കു, ആചാര്യർ കണ്ണുകൾ മിഴിക്കുവാൻ തുടങ്ങിയിരി ക്കുന്നു.''

ഉടൻ ആചാര്യക്കു ബോധമുദിച്ചു. എന്താണ് കണ്ട തു് എന്നു് ശ്രീവാസൻ ചോദിച്ചപ്പോൾ ആചാര്യർ പറ ഞ്ഞു: ''ഹാ ഹാ! ഈ ഗൗരാംഗന്റെ കൃപയാൽ എനിക്കു് ഒരു ദിവ്യദർശനം സിദ്ധിച്ചു. എന്റെ സർവ്വസ്വമായ ശ്യാമ സുന്ദരനെ ഞാൻ പ്രത്യക്ഷമായി കണ്ടു. ആ രൂപത്തിൽ ഈ ഗൗരാംഗൻതന്നെ എന്റെ ഹൃദയത്തിൽ പ്രവേശിച്ചു. തന്റെ മോഹനമന്ദഹാസത്താൽ എന്നെ ബാഹ്യബോധ രഹിതനാക്കി. കുറച്ചു കഴിഞ്ഞു് ഈ കൃപാമൂർത്തി ആ രൂപം മറച്ചു് ഈ ഗൗരാംഗരൂപത്തിൽത്തന്നെ എന്റെ മുമ്പിൽ പ്രകാശിച്ചു. അപ്പോൾ എനിക്കു ബാഹ്യബോധ മുണ്ടായി.''

ഇത്രയും പറഞ്ഞു് ആചാര്യർ ഗദ്ഗദകണ്ഠനായി രോദനം ചെയ്യുവാൻ തുടങ്ങി. കണ്ണുകളിൽനിന്നു് അശ്രു ക്കൾ പ്രവഹിച്ചു. മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇന്നലെ ഉറക്കം തീരെ ഉണ്ടായില്ലെന്നു തോന്നുന്നു. അതു

കൊണ്ടു് കണ്ണടച്ചു ഉടൻ ഉറങ്ങുകയും സ്വപ്നത്തിൽ എന്തൊക്കെയോ കണ്ടു് ഇപ്രകാരം പറയുകയും ചെയ്തു.''

ഇതു കേട്ടു് ആചാര്യർ അധീരനായി മഹാപ്രഭുവിന്റെ പാദങ്ങളിൽ പ്രണമിച്ചു പറഞ്ഞു: ''കൃപചെയ്തു് ഇനി അധികം മോഹിപ്പിക്കരുതെ. ശ്രീപാദങ്ങളിൽ ഉറച്ച വിശ്വാസവും ഭക്തിയും തന്നനുഗ്രഹിച്ചാലും.''

മഹാപ്രഭു ആചാര്യരെ എഴുന്നേല്പിച്ചു് ഗാഢഗാഢമാലിംഗനം ചെയ്തു് അവിടുന്നരുളിച്ചെയ്തു: ''നേരം വളരെയായി. അമ്മ കാത്തുകൊണ്ടിരിക്കുന്നുണ്ടാവും. നമുക്കു വേഗം പോവാം.''

മഹാപ്രഭു ആചാര്യരോടും ശ്രീവാസനോടുംകൂടി ഗൃഹത്തിൽവന്നു. മാതാവു് ഭോജനമെല്ലാം തയ്യാറാക്കി കാത്തുകൊണ്ടിരിക്കുകയായിരുന്നു. മഹാപ്രഭു ആചാര്യരുടെയും ശ്രീവാസന്റെയും പാദങ്ങൾ കഴുകിച്ചു ഭോജനത്തിന്നിരുത്തി. അവരുടെ ആഗ്രഹമനുസരിച്ചു് അവിടുന്നു് മധ്യത്തിൽ ഇരുന്നു. മാതാവു് പ്രേമപൂർവ്വം അവരെ ഊട്ടി. ഭക്ഷണാനന്തരം കുറച്ചു വിശ്രമിച്ചു് ആചാര്യർ ശാന്തിപുരത്തിലേയ്ക്കും ശ്രീവാസൻ ഗൃഹത്തിലേയ്ക്കും പോയി.

## അധ്യായം പതിമ്മൂന്നു്

ആരുടെ ഹൃദയത്തിൽ പ്രേമമുദിച്ചിട്ടുണ്ടോ, ആരുടെ ഹൃദയം കൃഷ്ണമയമായിത്തീന്നിട്ടുണ്ടോ, ആർക്കു് തന്തിരുവടിയുടെ തിരുനാമങ്ങളിലും ലീലകളിലും രതിയുണ്ടായിട്ടുണ്ടോ, ആ പുണ്യാത്മാവാണു് മനുഷ്യജന്മം സഫലമാക്കിയവൻ. തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരായവരുടെ ബാഹ്യജീവിതവും ത്യാഗമയമായിട്ടാണു് അധികം കണ്ടുവരുന്നതു്. എന്തെന്നാൽ പ്രേമാസവം സ്വല്പമെ

ങ്കിലും പാനം ചെയ്താൽ ത്രൈലോക്യത്തിലെ സർവ്വഭോഗങ്ങളും നിസ്സാരങ്ങളായിത്തീരുന്നു. പ്രേമരസലേശംപോലുമാസ്വാദിക്കാത്തവർമാത്രമേ ഭോഗങ്ങളിൽ ഭ്രമിക്കുകയുള്ളു. അതുകൊണ്ടു് ഭാഗവതന്മാരും സാധകന്മാരും അധികവും ത്യാഗമയമായ ജീവിതം നയിക്കുന്നതായാണു് സാധാരണ കാണുന്നതു്. എന്നാൽ ദുർല്ലഭം ചിലർ പുറമേയ്ക്കു വിഷയികളെപ്പോലെ കാണപ്പെട്ടാലും പരമഭാഗവതന്മാരായും കാണപ്പെടുന്നുണ്ടു്. പുണ്ഡരീകവിദ്യാനിധി അപ്രകാരമുള്ള ഒരു പ്രച്ഛന്നഭക്തനായിരുന്നു. ആരും അദ്ദേഹത്തെ സാധാരണനിലയിൽ ഒരു ഭക്തനായി കരുതുകയില്ല. എന്നാൽ വാസ്തവത്തിൽ അദ്ദേഹം ആന്തരമായി പ്രേമസമ്പന്നനും പരമഭാഗവതനുമായിരുന്നു. അദ്ദേഹത്തിൻെറ ഹൃദയം പ്രേമരസപൂർണ്ണമായിരുന്നു. കുറഞ്ഞൊരു സമ്മർദ്ദം വന്നാൽ അതു പുറത്തേയ്ക്കു പ്രവഹിക്കുകയായി.

വിദ്യാനിധി ഒരു കുലീനവംശത്തിൽ ജനിച്ചു. അദ്ദേഹം വളരെ സുന്ദരനായിരുന്നു. തൻെറ കറുത്തു ചുരുണ്ട മുടി, സുഗന്ധമുള്ള എണ്ണ പുരട്ടി, ഭംഗിയിൽ വൃത്തിയാക്കിവെയ്ക്കും. നല്ല നല്ല പട്ടുവസ്ത്രങ്ങൾ ധരിക്കും. ഒരിക്കലും ഗംഗാസ്നാനത്തിന്നു പോവാറില്ല. എന്നാൽ ഗംഗയെപ്പററി അനന്യശ്രദ്ധയുണ്ടായിരുന്നു. ആ പാവനജലം കാലുകൊണ്ടു ചവിട്ടുവാൻ വയ്യെന്നുവെച്ചാണു് സ്നാനത്തിന്നു പോവാതിരിക്കുന്നതു്. ജനങ്ങൾ ഗംഗയിൽ മലമൂത്രങ്ങളും അസ്ഥിയും മററും ഒഴുക്കുന്നതു കണ്ടു് അദ്ദേഹം വളരെ വ്യസനിച്ചിരുന്നു. ദിവസേന ഗംഗാജലം ഭക്തിപൂർവ്വം പാനം ചെയ്തിരുന്നു. സാധാരണക്കാർക്കു് അദ്ദേഹത്തെ ശരിക്കു് അറിയുവാൻ കഴിഞ്ഞിരുന്നില്ല. അവർ അദ്ദേഹത്തെ ഒരു വിഷയി എന്നു പറഞ്ഞു തിരസ്കരിച്ചിരുന്നു.

ഒരു ദിവസം മഹാപ്രഭു ഭാവാവേശത്തിൽ, 'ഹേ പുണ്ഡരീക, വിദ്യാനിധേ' എന്നു് ഉറക്കെ വിളിച്ചു നില

വിളിക്കുവാൻ തുടങ്ങി. ഇപ്രകാരം വിളിച്ചു വിളിച്ചു മോഹാലസ്യപ്പെട്ടു താഴെ വീണു. ഭക്തന്മാർ അന്യോന്യം മുഖത്തോടുമുഖം നോക്കി. അവക്കു് വലിയ ആശ്ചര്യമായി. മഹാപ്രഭുവിൻെറ മൂർച്ഛ തീന്നപ്പോഠം ഈ വിദ്യാനിധി ആരെന്നു് അവർ അന്വേഷിച്ചു. അവിടുന്നു പറഞ്ഞു: ''അദ്ദേഹം വലിയൊരു പ്രച്ഛന്നഭക്തനാകുന്നു. സാധാരണക്കാർ അദ്ദേഹത്തിൻെറ മഹിമ അറിയുകയില്ല. 'ചടഗ്രാമം'' എന്ന സ്ഥലത്താണു് അദ്ദേഹത്തിൻെറ താമസം. ഇടയ്ക്കിടെ ഗംഗാദർശനത്തിന്നായി ശാന്തിപുരത്തിൽ വരും. അദ്ദേഹം എനിക്കു് ഏററവും പ്രിയപ്പെട്ടവനാകുന്നു. അദ്ദേഹത്തിൻെറ വിയോഗം എനിക്കു സഹിക്കുന്നില്ല. അദ്ദേഹത്തെ ഗാഢഗാഢമാലിംഗനം ചെയ്യുവാൻ എന്നാണു് എനിക്കു സാധിക്കുക ?''

ഇതു കേട്ടു് സവ്വരും വിദ്യാനിധിയുടെ ഭാഗ്യത്തെ പ്രശംസിച്ചു. അദ്ദേഹത്തെ കാണുവാൻ സർവ്വരുമാഗ്രഹിച്ചു. മഹാപ്രഭു സ്മരിച്ചതിനാൽ ഉടൻ അവിടുന്നു് നവദ്വീപിൽ എത്തുമെന്നു് അവർ കരുതി.

ഒരു ദിവസം പുണ്ഡരീകൻ നിശ്ശബ്ദമായി നവദ്വീപത്തിൽ വന്നു. ആരുമതു് അറിഞ്ഞില്ല. ചിലർ കാണുകയുണ്ടായെങ്കിലും ഇതു് പരമഭാഗവതനായ പുണ്ഡരീകനാണെന്നു് ആരുമറിഞ്ഞില്ല.

മുകുന്ദദത്തൻ എന്ന ഒരു വിദ്യാത്ഥി അദ്വൈതാചാര്യരുടെ അടുത്തു പഠിച്ചിരുന്നു. അദ്ദേഹത്തിൻെറ കണ്ഠം അതിമധുരമായിരുന്നു. അദ്ദേഹം ആചാര്യരുടെ സത്സംഗസദസ്സുകളിൽ മനോഹരഗാനങ്ങഠംകൊണ്ടു ഭക്തന്മാരെ ആനന്ദിപ്പിച്ചിരുന്നു. കീർത്തനപ്രസ്ഥാനമാരംഭിച്ചതോടുകൂടി ഇദ്ദേഹം കീർത്തനത്തിൽ സദാ സംബന്ധിച്ചിരുന്നു. വിദ്യാനിധിയും മുകുന്ദദത്തനും ഒരു ഗ്രാമക്കാരായിരുന്നു. പരസ്പരം പരിചിതരുമായിരുന്നു. വിദ്യാനിധിയുടെ

ആന്തരഭക്തി ഇദ്ദേഹത്തിന്നു നല്ലവണ്ണമറിയാമായിരുന്നു. ഒരുദിവസം അദ്ദേഹം തന്റെ പരമമിത്രവും പരമഭാഗവതനുമായ ഗദാധരനോടു പറഞ്ഞു: "ഗദാധര, നവദ്വീപിൽ ഇപ്പോഠം ഒരു പരമഭാഗവതൻ വന്നു താമസിക്കുന്നുണ്ട്. നമുക്ക് ഒന്നു പോയി ദശ്നംചെയ്തു വരാം."

ഗദാധരൻ സന്തുഷ്ടനായി പറഞ്ഞു: "പരമഭാഗവതന്മാരുടെ ദശ്നത്തെക്കാഠം വലുതായ ഒരു ഭാഗ്യം മറെറന്താണുള്ളത്? ഉടൻതന്നെ നമുക്കു പുറപ്പെടാം."

ഇപ്രകാരം പറഞ്ഞ് രണ്ടാളും വിദ്യാനിധി താമസിക്കുന്ന വീട്ടിലേയ്ക്കു പോയി. വളരെ വൃത്തിയുള്ള ഒരു വീട്ടിലായിരുന്നു വിദ്യാനിധി താമസിച്ചിരുന്നത്. വിശിഷ്ടങ്ങളായ പല പല സാധനങ്ങളും അവിടെ അലംകരിച്ചു വെച്ചിട്ടുണ്ടായിരുന്നു. വിദ്യാനിധി മനോഹരമായ ഒരു ശയ്യയിൽ ശയിക്കുകയായിരുന്നു. സുന്ദരമായ പട്ടുവസ്ത്രം ധരിച്ചിരുന്നു. നെററിയിൽ ഒരു ചന്ദനതിലകം ശോഭിച്ചിരുന്നു. അധരം തുടുത്തുടെ ശോഭിച്ചിരുന്നു. ഭൃത്യന്മാർ രണ്ടു ഭാഗത്തുംനിന്നു വീശുന്നുണ്ടായിരുന്നു. ഈ രംഗത്തിലേയ്ക്കാണ് മുകുന്ദദത്തൻ ഗദാധരനെ കൂട്ടിക്കൊണ്ടു ചെന്നത്.

അവർ രണ്ടാളും വിദ്യാനിധിയെ വന്ദിച്ച് അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ആസനങ്ങളിൽ ഇരുന്നു. മുകുന്ദദത്തന്റെ ആഗമനത്തിൽ സന്തോഷം പ്രകടിപ്പിച്ചുകൊണ്ട് വിദ്യാനിധി പറഞ്ഞു: "അങ്ങയുടെ ശുഭദശ്നം സിദ്ധിച്ചതിനാൽ ഇന്നു ശുഭദിനമാണ്. അങ്ങു നവദ്വീപിൽ ഉണ്ടെന്നറിയാം. എങ്കിലും ഇതുവരെ ദശിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചില്ല. കൂടെയുള്ള സ്നേഹിതൻ ആരാണ്?"

മുകുന്ദദത്തൻ പറഞ്ഞു: "ഈ ഗദാധരൻ പരമഭാഗവതനും പരമവിരക്തനുമാണ്. മഹാപ്രഭുവിന്റെ അന്തരംഗഭക്തന്മാരിൽ പ്രധാനിയുമാണ്."

ഇതു കേട്ട സന്തുഷ്ടനായി വിദ്യാനിധി പറഞ്ഞു: "ഭവാൻകാരണമായി ഇന്നു ഭാഗവതദർശനമെന്ന മഹാഭാഗ്യവും എനിക്കു സിദ്ധിച്ചു."

ഗദാധരൻ വിദ്യാനിധിയുടെ സമ്പ്രദായവും മററും കണ്ടു് ആശ്ചര്യപ്പെട്ടു. അദ്ദേഹം വിചാരിച്ചു: ഈ വിഷയിയായ മനുഷ്യൻ എങ്ങനെ പരമഭാഗവതനായിത്തീർന്നു? ഇത്രയും വിഷയികൾക്കു ഭഗവത്പ്രേമം എങ്ങനെ സിദ്ധിക്കും ?

മുകുന്ദദത്തൻ ഗദാധരൻെറ ഭാവം ഗ്രഹിച്ചു് വിദ്യാനിധിയുടെ വാസ്തവതത്ത്വം വ്യക്തമാക്കുവാനായി ശ്രീമദ് ഭാഗവതത്തിലെ രണ്ടു ശ്ലോകങ്ങൾ മധുരമധുരമായി ഇപ്രകാരം പാടി—

"അഹോ ബകീ യം സ്തനകാളകൂടം
ജിഘാംസയാപായയദപ്യസാധ്വീ
ലേഭേ ഗതിം ധാത്ര്യുചിതാം തതോഽന്യം
കം വാ ദയാലും ശരണം വ്രജേമ."

പൂതനാ ലോകബാലഘ്നീ രാക്ഷസീ പിശിതാശനാ
ജിഘാംസയാപി ഹരയേ സ്തനം ദത്വാപ സദ്ഗതിം."

ദുഷ്ടരാക്ഷസിയായ പൂതന സ്തനങ്ങളിൽ കാളകൂടം പുരട്ടിവന്നു് തന്തിരുവടിക്കു് അതു കൊടുത്തു. എന്നിട്ടും അവൾ അവിടുത്തെ മാതാവിനെപ്പോലെ പരമഗതിയടഞ്ഞു. അത്രയും കൃപാമൂർത്തിയായ തന്തിരുവടിയെയല്ലാതെ മററാരെയാണു് ശരണം പ്രാപിക്കുക? നിരപരാധികളായ കുട്ടികളെ കൊന്നു നടക്കുന്ന പിശാചായ പൂതനപോലും കാളകൂടംതേച്ചു സ്തനം കൊല്ലുവാനായിട്ടെങ്കിലും തന്തിരുവടിക്കു കൊടുത്തു് നിത്യാനന്ദം പ്രാപിച്ചു. ആശ്ചര്യമാശ്ചര്യം!

ഇതു കേട്ട ഉടൻ വിദ്യാനിധി മൂർച്ഛിച്ചു നിലംപതിച്ചു. കണ്ണുകളിൽനിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകി.

സ്വേദകമ്പാദിസാത്വികഭാവങ്ങളെല്ലാം ഒന്നിച്ചു കാണപ്പെട്ടു. ഇനിയും 'പാട്ടു പാട്ടു' എന്നു പറയുകയും ചെയ്തു. പക്ഷേ വിദ്യാനിധിയുടെ ആളുകരം 'അരുതരുതു്' എന്നു പറഞ്ഞു തടുത്തു. ഇതു കണ്ടു ഗദാധരൻ അദ്ഭുതപരവശനായി. മഹാവിഷയി എന്നു കാണികരംക്കു തോന്നപ്പെട്ടിരുന്ന വിദ്യാനിധി ക്ഷണനേരംകൊണ്ടു് പ്രേമോന്മത്തനായിത്തീന്നു കണ്ടു് ഗദാധരന്റെ ആശ്ചര്യത്തിന്നു് അതിരില്ലാതായി. എന്നുമാത്രമല്ല, അവരവരെപ്പററി ധിക്കരിക്കുകയും ചെയ്തു. ഇത്രയും മഹാത്മാവായ ഒരാളെ മഹാവിഷയി എന്നു കരുതിയതുതന്നെ അക്ഷന്തവ്യമായ മഹാപരാധമായിപ്പോയി. ഇതിന്നു് എന്തു പ്രായശ്ചിത്തം ചെയ്യണം? ഇതിനെപ്പററി ചിന്തിച്ചു ചിന്തിച്ചു് അവസാനം ഒരു വഴി കണ്ടുപിടിച്ചു. ഈ മഹാത്മാവിനെത്തന്നെ ഗുരുവായി സ്വീകരിച്ചു് അദ്ദേഹത്തിൽനിന്നുതന്നെ മന്ത്രദീക്ഷ വാങ്ങാമെന്നു തീരുമാനിച്ചു. ഈ വിവരം മുകന്ദദത്തനോടു പറഞ്ഞപ്പോരം അദ്ദേഹം ഈ അഭിപ്രായത്തോടു യോജിച്ചു.

കുറെ കഴിഞ്ഞു് പുണ്ഡരീകവിദ്യാനിധി സ്വസ്ഥനായി. സേവകന്മാർ ശരീരത്തിലെ പൊടിയും മററും തട്ടി വൃത്തിയാക്കി. നിമ്മലജലംകൊണ്ടു് കാലും മുഖവും കഴുകി. അപ്പോരം മുകന്ദദത്തൻ പറഞ്ഞു: ''ഈ ഗദാധരപണ്ഡിതൻ കുലീനബ്രാഹ്മണനാണു്. സത്പാത്രമാണു്. പരമഭാഗവതനാണു്. താങ്കളിൽനിന്നു് മന്ത്രദീക്ഷ സ്വീകരിപ്പാൻക്കൊള്ളാമെന്നു് ഇദ്ദേഹത്തിന്നു വലിയ ആഗ്രഹമുണ്ടു്. അവിടത്തെ ആജ്ഞ എന്താണു്?''

സംകോചത്തോടും വിനയത്തോടുംകൂടി വിദ്യാനിധി പറഞ്ഞു: ''ഇദ്ദേഹം പരമഭാഗ്യവാനും പരമഭാഗവതനുമാണു്. ഇദ്ദേഹത്തിന്നു് ഉപദേശം കൊടുക്കുവാൻ ഞാനാരാണു്?''

മുകന്ദദത്തൻ പിന്നെയും പറഞ്ഞു: "ഈ പ്രാൎത്ഥന അവിടുന്ന സ്വീകരിക്കാത്തപക്ഷം ഇദ്ദേഹത്തിന്ന വലിയ ദുഃഖമാവും. അതു കൂടാതെകഴിക്കവാനായി ഈ പ്രാൎത്ഥന സ്വീകരിക്കണം."

മുകന്ദദത്തന്റെ നിൎബ്ബന്ധമനുസരിച്ച് അവസാനം വിദ്യാനിധി അതു് ഒരുവിധം സ്വീകരിക്കുകയും മന്ത്ര ദീക്ഷയ്ക്കുള്ള ദിവസം നിശ്ചയിക്കുകയും ചെയ്തു. ഇതറിഞ്ഞു് ഗദാധരനും മുകന്ദദത്തനും ആനന്ദഭരിതരായി വിദ്യാനിധി യോടു യാത്രപറഞ്ഞു് തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങുകയും ചെയ്തു.

പിറേറദിവസം വിദ്യാനിധി ഏകാകിയായി മഹാ പ്രഭുവിന്റെ ദൎശനാൎത്ഥം വന്നു. കണ്ട ഉടൻതന്നെ അദ്ദേഹം മഹാപ്രഭുവിന്റെ ശ്രീപാദങ്ങളിൽ വീണു കെട്ടിപ്പിടിച്ചു കരയുവാൻ തുടങ്ങി. മഹാപ്രഭു അദ്ദേഹത്തെ പാദങ്ങളിൽ വീണു കിടക്കുന്നതായി കണ്ടു പ്രേമോന്മത്തനായി തന്റെ കൈകാംകൊണ്ടു് എഴുന്നേല്പിച്ചു് ഗാഢഗാഢമാലിംഗനം ചെയ്തു. വിദ്യാനിധിയുടെ ദൎശനത്തിൽ മഹാപ്രഭുവിന്നു ണ്ടായ ആനന്ദത്തിന്നു് ഒരതിൎത്തിയുമുണ്ടായിരുന്നില്ല. ആന ന്ദാശ്രുക്കാം പ്രവഹിച്ചു. ദേഹം മുഴുവൻ രോമാഞ്ചിതമായി. അവിടുന്നു് വിദ്യാനിധിയുടെ മടിയിൽ ശിരസ്സുവെച്ചു് വളരെനേരം രോദനം ചെയ്തു. വിദ്യാനിധിയുടെ വസ്ത്ര ങ്ങളെല്ലാം ആ ആനന്ദാശ്രുക്കാംകൊണ്ടു നനഞ്ഞു. വിദ്യാ നിധിയും മഹാപ്രഭുവിന്റെ ശ്രീമുഖത്തിലേയ്ക്കു നിൎന്നിമേ ഷദൃഷ്ടിയായി നോക്കിക്കൊണ്ടിരുന്നു. സമയം പോയത റിഞ്ഞില്ല. ഉച്ചയ്ക്കുശേഷം മഹാപ്രഭുവിന്നു് കുറച്ചു ബോധം വന്നപ്പോാം അവിടുന്നു വിദ്യാനിധിയെ ഭക്തന്മാൎക്ക പരി ചയപ്പെടുത്തി. വിദ്യാനിധി അദ്വൈതാചാൎയ്യർ മുതലായ ഭക്തന്മാരെ വന്ദിച്ചു പാദധൂളി ശിരസ്സിൽ വഹിച്ചു. എ ല്ലാവരും അന്യോന്യം വന്ദിച്ചു. വിദ്യാനിധിയെ നടുക്ക

നിർത്തി ഭക്തന്മാർ സംകീർത്തനം തുടങ്ങി. വിദ്യാനിധി മൂർച്ഛിതനായപ്പോഠം സംകീർത്തനം നിർത്തി. ശുശ്രൂഷാദികളാൽ വിദ്യാനിധിക്ക് ഒരുവിധം ബോധമുണ്ടായി. പിന്നെ മഹാപ്രഭുവിൻെറ ആജ്ഞ വാങ്ങി അദ്ദേഹം സ്വസ്ഥാനത്തേയ്ക്കുതന്നെ പോയി.

സന്ധ്യയ്ക്ക് ഗദാധരൻ വന്ന് വിദ്യാനിധിയിൽനിന്നു മന്ത്രദീക്ഷ സ്വീകരിക്കുവാൻ തീരുമാനിച്ച സംഗതി മഹാപ്രഭുവിനെ അറിയിച്ചു. ഇതു കേട്ട് മഹാപ്രഭു ഏററവും സന്തോഷിച്ചു പറഞ്ഞു: ''ഗദാധര, ഈ ഭാഗ്യം എല്ലാവയ്ക്കും കിട്ടുകയില്ല. പുണ്ഡരീകവിദ്യാനിധിയെപ്പോലെയുള്ള ഒരു പരമഭാഗവതനെ കിട്ടുന്നതു് വളരെ ദുർല്ലഭമാകുന്നു. ഇനി ഒട്ടും താമസിക്കരുതു്. കഴിയുന്നതും വേഗം മന്ത്രദീക്ഷ സ്വീകരിച്ചു കൃതാൎത്ഥനാവു.''

മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ച് നിശ്ചിത സമയത്തുതന്നെ വിദ്യാനിധിയിൽനിന്ന് ഗദാധരൻ മന്ത്രദീക്ഷ സ്വീകരിച്ചു ധന്യധന്യനായി.

# അദ്ധ്യായം പതിന്നാല്

ആനന്ദത്തിൻെറ മുഖ്യകാരണം ആത്മസമപ്പണമാകുന്നു. ആത്മസമപ്പണംകൂടാതെ ശരിക്കുള്ള പ്രേമം ആസ്വദിക്കുവാൻ കഴിയുകയില്ല. ഇഷ്ടമൂർത്തിയുടെ രൂപത്തിൽ, തന്തിരുവടിയിൽ ആത്മസമപ്പണം ചെയ്യുക. എല്ലാ പ്രവൃത്തികളും തന്തിരുവടിയുടെ ആരാധനാരൂപങ്ങളായിത്തീരട്ടെ. അപ്പോഠം മാത്രമേ യഥാൎത്ഥമായ പ്രേമരസം ആസ്വദിക്കുവാൻ കഴിയുകയുള്ളു. ആ ആനന്ദവും പ്രേമവും അഹംകാരിയായ മനുഷ്യന്നു് എങ്ങനെ സിദ്ധിക്കും?

നിത്യാനന്ദനും ശ്രീവാസനും മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തവരാണ്. നിത്യാനന്ദൻ ശ്രീവാസൻെറ ഗൃഹത്തിലാണ് താമസിക്കുന്നതു്. ശ്രീവാസനും പത്നി മാലതീദേവിയും അദ്ദേഹത്തെ പുത്രനെക്കാൾ അധികം സ്നേഹിച്ചിരുന്നു. ദേവി അദ്ദേഹത്തെ പലപ്പോഴും സ്വന്തം കൈകൾകൊണ്ട് ഊട്ടിയിരുന്നു. നിത്യാനന്ദജി ബാലന്മാരെപ്പോലെ പലപ്പോഴും ചാപല്യങ്ങൾ കാട്ടിയിരുന്നു.

ഒരു ദിവസം മഹാപ്രഭു ശ്രീവാസനെ പരീക്ഷിക്കുവാനായി പറഞ്ഞു: ''ഈ നിത്യാനന്ദൻെറ ജാതികുലഗോത്രാദികൾ ഒന്നും അറിഞ്ഞുകൂടാ. ആ സ്ഥിതിക്ക് ഇദ്ദേഹത്തെ ഗൃഹത്തിൽ താമസിപ്പിക്കുന്നതു് ഉചിതമാണോ? സന്ന്യാസിയാണെങ്കിൽ ഭിക്ഷയെടുത്തു് ഗംഗാതീരത്തു വസിക്കട്ടെ.''

ഇതു കേട്ട് ശ്രീവാസനു വലിയ വ്യസനമായി. അദ്ദേഹം ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു് ഇപ്രകാരം ഞങ്ങളെ പരീക്ഷിക്കരുതേ. അവിടുത്തെ കൃപകൂടാതെ അടിയങ്ങൾക്ക് ഈ പരീക്ഷകളിൽ എങ്ങനെ വിജയികളാകുവാൻ കഴിയും? നിത്യാനന്ദജി അവിടുത്തെ ബാഹ്യപ്രാണനെന്നു് അടിയങ്ങൾക്കറിയാം. അവിടേയ്ക്കു് ഏററവും പ്രിയപ്പെട്ട നിത്യാനന്ദജി, ഒരുപക്ഷേ, അതിനീചപ്രവൃത്തി ചെയ്താൽപ്പോലും ഞങ്ങൾക്കു ഘൃണ ഉണ്ടാവുകയില്ല.''

ഇത്രയും പറഞ്ഞു് ശ്രീവാസൻ തേങ്ങിത്തേങ്ങി കരയുവാൻ തുടങ്ങി. മഹാപ്രഭു തൻെറ തൃക്കൈകൾകൊണ്ടു തലോടി ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഞാനിതു കേട്ട് ഏററവും സന്തോഷിക്കുന്നു. ഇതു് എന്നെ ദാസദാസനാക്കിയിരിക്കുന്നു. അങ്ങയുടെ ഗൃഹത്തിലെ ശ്വാവിനുപോലും കൃഷ്ണപ്രേമമുദിക്കും.''

ഇത്രയും പറഞ്ഞു് അവിടുന്നു് സ്വഗൃഹത്തിലേയ്ക്കു തന്നെ പോയി.

ഒരു ദിവസം മഹാപ്രഭു മാതാവിനോട് പറഞ്ഞു: "ഇന്ന് നിത്യാനന്ദജിയെ ഗൃഹത്തിലേയ്ക്കു ക്ഷണിക്കാം. അവിടുന്ന് രണ്ടു പുത്രന്മാരെയും ഒന്നിച്ചിരുത്തി ഊട്ടണമെന്നാണ് എന്റെ ഇച്ഛ."

ഇതു കേട്ട് മാതാവിന്നു വലിയ സന്തോഷമായി. വേഗം ഭക്ഷണസാധനങ്ങൾ ഉണ്ടാക്കുവാൻ തുടങ്ങി. ശ്രീവാസഗൃഹത്തിൽ ചെന്ന് മഹാപ്രഭു ഈ സംഗതി അറിയിച്ചപ്പോൾ നിത്യാനന്ദജി ആനന്ദപരവശനായി പറഞ്ഞു: 'ഹാ ഹാ! ഇന്നു ബഹുരസംതന്നെ. ശചീമാതാവിന്റെ കൈകൊണ്ടു തയ്യാറാക്കിയ വിശിഷ്ടപദാർത്ഥങ്ങൾ യഥേഷ്ടം കഴിച്ച് ആനന്ദിക്കാം."

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: "അവിടെ ചെന്ന് ഈ മാതിരി ചാഞ്ചല്യം കാണിക്കരുത്. കാണിച്ചാൽ മാതാവു ഭയപ്പെടും. അവിടെ ചെന്നാൽ നിശ്ശബ്ദനായി ഭക്ഷിക്കണം."

ഇപ്രകാരം പറഞ്ഞുകൊണ്ട് രണ്ടാളും ഗൃഹത്തിലെത്തി. ഉടൻ കുട്ടികളെപ്പോലെ നിത്യാനന്ദജി പറഞ്ഞു: "അമ്മേ, വിശപ്പു സഹിക്കുന്നില്ല. നേരം എത്രയായി? വിശപ്പുകൊണ്ടു പ്രാണൻ പോവാറായി."

മഹാപ്രഭു അപ്രകാരം പറയരുതെന്ന് ആംഗ്യം കാട്ടി. അപ്പോൾ ചിരിച്ചുകൊണ്ടു പിന്നെയും പറഞ്ഞു: "അമ്മേ, നിമായി ഇതൊന്നും പറയരുതെന്നു തടയുന്നു. വിശന്നാലും ഭക്ഷണം ചോദിക്കരുതെന്നോ? നല്ല നേരംപോക്കുതന്നെ."

മാതാവ് ഇതു കേട്ടു ചിരിച്ചു. വേഗം രണ്ടു കിണ്ണങ്ങളിൽ വിളമ്പി. വിഷ്ണുപ്രിയ ജലം കൊണ്ടുവന്നു വെച്ചു. കാലു കഴുകി രണ്ടാളും ഉണ്ണുവാൻ ഇരുന്നു. മാതാവ് പ്രേമപൂർവ്വം വിളമ്പി. മഹാപ്രഭുവിന്നു മുഴുവൻ ഭക്ഷിക്കുവാൻ

കഴിഞ്ഞില്ല. ഉടൻ നിത്യാനന്ദജി ആ ഉച്ഛിഷ്ടം എടുത്തു കഴിക്കുവാൻ തുടങ്ങി. മഹാപ്രഭു കൈ പിടിച്ചു തടഞ്ഞപ്പോൾ നിത്യാനന്ദജി കൈ വിടുവിച്ചു് ഓടി. മഹാപ്രഭു പിന്നാലെ ഓടി. നിത്യാനന്ദജി പുണ്യമായ ആ ഉച്ഛിഷ്ടം മുഴുവൻ കഴിച്ചു. മാതാവു് അവരുടെ അന്യോന്യപ്രേമം കണ്ടു് ആനന്ദാശ്രു ഒഴുക്കി. ക്ഷണാനന്തരം മഹാപ്രഭു നിത്യാനന്ദജിയെ ശ്രീവാസഗൃഹത്തിൽ കൊണ്ടുചെന്നാക്കി.

മഹാപ്രഭുവിന്റെ സാന്നിധ്യത്തിൽ നിത്യാനന്ദജി അനിർവ്വചനീയമായ ആനന്ദമനുഭവിച്ചു. മഹാപ്രഭു എവിടെ പോയാലും നിത്യാനന്ദജി അനുഗമിച്ചിരുന്നു. മഹാപ്രഭുവിന്നും നിത്യാനന്ദജിയുടെ വിയോഗം അസഹ്യമായിരുന്നു. ഭക്തന്മാർക്കു് മഹാപ്രഭുവിൽ തങ്ങളുടെ ഇഷ്ടമൂർത്തിയുടെ ദർശനം സിദ്ധിച്ചിരുന്നു. അവിടുന്നു് ഇടയ്ക്കു് കൃഷ്ണഭാവവും ഇടയ്ക്കു് രാധാഭാവവും മററും പ്രകടമാക്കിയിരുന്നു. ഇപ്രകാരമുള്ള ലീലകൾകൊണ്ടു് മഹാപ്രഭു നവദ്വീപവാസികളെ മുഴുവൻ ധന്യധന്യരാക്കിയിരുന്നു.

## അധ്യായം പതിനഞ്ചു്

പ്രാണികളുടെ ഭാവന പലതരത്തിലാകുന്നു. കാട്ടിൽ ഒരു സുന്ദരപുഷ്പം കണ്ടാൽ സഹൃദയനായ ഒരു കവി ആനന്ദപരവശനായി നൃത്തമാടുന്നു. എന്നാൽ നിത്യവും അതു കാണുന്ന ആട്ടിടയന്മാർക്കു് വല്ല വികാരവും അതുകൊണ്ടു് ഉണ്ടാവാറുണ്ടോ ? ഓരോരുത്തർക്കും തങ്ങളുടെ ഭാവനാഭേദമനുസരിച്ചാണു് വിഭിന്നരീതിയിൽ ദർശനമുണ്ടാവുന്നതു്. മഹാപ്രഭുവിന്റെ ശരീരത്തിലും ഭക്തന്മാർക്കു് തങ്ങളുടെ ഭാവനാഭേദമനുസരിച്ചു് പലവിധത്തിലുള്ള ദർശനങ്ങൾ ഉണ്ടായി. ചിലർ ശ്യാമസുന്ദരനായും ചിലർ രാമചന്ദ്ര

നായും മററു ചിലർ മററു സ്വരൂപങ്ങളിൽ തങ്ങളുടെ ഇഷ്ട മൂർത്തിയായും മഹാപ്രഭുവിനെ ദശിച്ചു. അവിടന്ന് ഭഗ വദ്ഭാവം പ്രകടിപ്പിക്കുമ്പോൾ ഭക്തന്മാർ പൂജിക്കുകയും സ്തുതിക്കുകയും ചെയ്തിരുന്നു. എന്നാൽ ഭക്തഭാവത്തിൽ അതൊന്നും അവിടന്നു സമ്മതിച്ചിരുന്നില്ല. അത്രതന്നെ യല്ല, ഭക്തന്മാരുടെ പാദങ്ങളിൽ വീണു കരഞ്ഞുകൊണ്ടാ ണ് അവിടന്നു പ്രാർത്ഥിച്ചിരുന്നതും: ''എനിക്ക് ശ്രീകൃഷ്ണ ഭക്തി തന്നനുഗ്രഹിക്കൂ. പ്രാണനേക്കാളധികം പ്രിയപ്പെട്ട കൃഷ്ണനെ കാണിച്ചുതന്ന് എന്നെ അനുഗ്രഹിക്കൂ.'' ആ ഘട്ട ത്തിൽ അവരുടെ പാദപാംസു ശിരസ്സിൽ ധരിക്കുകയും ചെയ്തിരുന്നു. സാധാരണ കാലത്ത് അവിടന്ന് അതി വിനീതനായ ഒരു ഭക്തനെപ്പോലെ ദേവപൂജാദികളെല്ലാം ശ്രദ്ധാപുരസ്സരം ചെയ്യുകയും ഗംഗാസ്നാനം ചെയ്ത് ആ പുണ്യതീർത്ഥംകൊണ്ട് തുളസിയെ നനച്ച് പ്രദക്ഷിണം വെയ്ക്കുകയും മററും ചെയ്തിരുന്നു. ഭഗവദ്ഭാവത്തിൽ സർവ്വ രുടെയും പൂജ സ്വീകരിക്കുകയും അവരെ അനുഗ്രഹിക്കുക യും ചെയ്തിരുന്നു. സങ്കീർത്തനസമയങ്ങളിലും മാറിമാറി ഈ രണ്ടു ഭാവങ്ങളും കാണപ്പെട്ടിരുന്നു. ഇടയ്ക്ക് പ്രേമാവേശ ത്താൽ മൂർച്ഛിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് ഭക്ത ന്മാർ അവിടന്ന് മൂർച്ഛിച്ചുവീഴാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഭഗവദ്ഭാവത്തിൽ അവിടത്തെ നൃത്തം ദിവ്യദിവ്യമായിരുന്നു. ഈ ഘട്ടത്തിൽ സർവ്വരും മന്ത്രമുഗ്ദ്ധ രെപ്പോലെ കണ്ണിമയ്ക്കാതെ അദ്ഭുതപരതന്ത്രരായി നോ ക്കിനിന്നിരുന്നു. അവിടത്തെ സ്പർശിക്കുവാൻ അപ്പോൾ ആക്കും ധൈര്യം വരാറില്ല. രാത്രി കഴിഞ്ഞാലും ഇടയ്ക്ക് അതു് അവർ അറിയാറില്ല.

ദിവസം കഴിയുംതോറും സങ്കീർത്തനത്തിന്നു വന്നുകൂട്ട ന്ന ഭക്തന്മാരുടെ സംഖ്യ വദ്ധിച്ചുവന്നു. അതിൽ ത്രിമൂർത്തി കളെപ്പോലെ അതിപ്രധാനികൾ അദ്വൈതാചാര്യരും നിത്യാനന്ദജിയും ഹരിദാസനുമായിരുന്നു. അതിൽ ആചാ

ര്യരുടെയും നിത്യാനന്ദജിയുടെയും ഒരു സാമാന്യജ്ഞാനം മുമ്പു കിട്ടിക്കഴിഞ്ഞിരിക്കുന്നുവല്ലൊ. അടുത്ത അധ്യായത്തിൽ ഹരിദാസൻ്റെ ചരിതം കുറഞ്ഞൊന്നു കാണിക്കാം. ഈ മഹാത്മാവു് തിരുനാമത്തിൻ്റെ സജീവമൂർത്തിയായിരുന്നു.

## അധ്യായം പതിനാറു്

ഏതൊരാളുടെ കരുണാലേശം സിദ്ധിച്ചാൽ മഹാമായയ്ക്കുപോലും പിന്നെ അവിടെ ഒന്നും ചെയ്യുവാൻ സാധിക്കില്ലയോ, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ യാതൊരാൾ ലീലയായി നിർവ്വഹിക്കുന്നുവോ, ആ സർവ്വശക്തനായ തന്തിരുവടിയുടെ തിരുനാമങ്ങളുടെ ദിവ്യപ്രഭാവം ആക്കു വർണ്ണിക്കുവാൻ കഴിയും? ആ തിരുനാമസ്മരണകൊണ്ടു് എന്താണു് സാധിക്കാത്തതു്! തിരുനാമമാധുര്യം ലേശമെങ്കിലും ആസ്വദിച്ചവർക്കു് മറ്റെന്തിലാണു് ആഗ്രഹമുണ്ടാവുക? യജ്ഞം, തപസ്സ്, യോഗം, പൂജ മുതലായവയുടെയെല്ലാം പരമഫലം തിരുനാമത്തിൽ ഉറച്ച പ്രേമം സിദ്ധിക്കുകയാകുന്നു. നാമവും നാമിയും ഒന്നാകുന്നു, രണ്ടല്ല. തിരുനാമോച്ചാരണത്തിൽ ദേശകാലഭേദങ്ങളോ വർണ്ണാശ്രമാദിഭേദങ്ങളോ ശുദ്ധ്യശുദ്ധികളോ ഒന്നും നോക്കേണ്ടതില്ല. ഏതൊരാൾക്കും ഏതൊരു ഘട്ടത്തിലും അതു് ഉച്ചരിക്കാം. തിരുനാമോച്ചാരണത്താൽ മഹാപാപികൾപോലും പരമപാവനന്മാരായിത്തീരുന്നു.

ഹരിദാസൻ യവനകുലത്തിൽ ജനിച്ചവനാണെങ്കിലും തിരുനാമത്തിൻ്റെ പ്രഭാവത്താൽ വൈഷ്ണവാഗ്രഗണ്യനായിത്തീർന്നു. അദ്ദേഹം ബംഗാളിൽ 'ബൂഡൻ' എന്ന ഗ്രാമത്തിൽ ജനിച്ചു. ജാതിയിൽ അദ്ദേഹം മുസൽമാനാ

യിരുന്നു. കുട്ടിക്കാലത്തുതന്നെ മാതാപിതാക്കന്മാർ മരിച്ചുപോയി. അതുകൊണ്ടു് അനാഥനായി ഗൃഹം വിട്ടു് പൂർവ്വസംസ്കാരത്താൽ നിരന്തരം തിരുനാമങ്ങൾ ഉച്ചരിച്ചുകൊണ്ടു് അവിടവിടെ ചുററിനടന്നു. ഭഗവത്കൃപയാൽ അദ്ദേഹത്തിൻെറ തിരുനാമനിഷ്ഠ ഉത്തരോത്തരം വദ്ധിച്ചുവന്നു. തൻേറതെന്നഭിമാനിക്കത്തക്കതായി ഒന്നും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. ഭിക്ഷയെടുത്തു് ഒരു നേരംമാത്രം ഭക്ഷിച്ചു് നിരന്തരം തിരുനാമകീത്തനാനന്ദലഹരിയിൽ ആറാടി വത്തിച്ചു.

പിന്നെ കുറച്ചു കഴിഞ്ഞു് ഒരു ഘോരവനപ്രദേശത്തു് ചെറിയൊരു കുടിൽ കെട്ടി അവിടെ ഇരുന്നു് തിരുനാമസാധന തുടൎന്നു. പ്രതിദിനം മൂന്നുലക്ഷം തിരുനാമങ്ങൾ ഉച്ചത്തിൽ ജപിച്ചിരുന്നു. തിരുനാമത്തിൻെറ പാവനശബ്ദതരംഗങ്ങൾകൊണ്ടു് ചുററുമുള്ള സർവ്വപ്രാണികളും പരിശുദ്ധരായിത്തീരട്ടെ എന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. കുറച്ചുദിവസങ്ങൾക്കുള്ളിൽ ആ ഘോരവനത്തിലെ ദുഷ്ടജന്തുക്കൾപോലും ശാന്തശാന്തങ്ങളായിത്തീൎന്നു. അദ്ദേഹത്തിൻെറ യശസ്സു് ദൂരദിക്കുകളിൽപ്പോലും പരന്നു. ജനങ്ങൾ സംഘംസംഘമായി അദ്ദേഹത്തെ ദശിക്കുവാൻ വന്നുതുടങ്ങി.

ദുഷ്ടബുദ്ധികളായ ചിലക്കു് ഈ പുണ്യാത്മാവിൻെറ യശസ്സു് അസഹ്യമായി തോന്നി. ഒരു കാരണവും കൂടാതെ അവർ ഇദ്ദേഹത്തെ ദ്വേഷിക്കുവാൻ തുടങ്ങി. അതിൽ രാമചന്ദ്രഖാൻ എന്നു പേരായ ഒരു ജമീന്ദാരുമുണ്ടായിരുന്നു. ഈ പുണ്യയശസ്സു് ഏതുവിധവും നശിപ്പിക്കണമെന്നു് അദ്ദേഹം തീരുമാനിച്ചു. കാമിനീകാഞ്ചനങ്ങളാണല്ലൊ സാധകന്മാരുടെ വലിയ ശത്രുക്കൾ. പരമസുന്ദരിമാരെ അയച്ചു് ഇദ്ദേഹത്തെ ഭ്രഷ്ടനാക്കുവാൻ ആ ജമീന്ദാർ തീരുമാനിച്ചു. എന്നാൽ തന്തിരുവടിയിൽ ആത്മസമപ്പണം

ചെയ്ത മഹാത്മാവിനെ ചലിപ്പിക്കുവാൻ ആക്ക് കഴിയും ? ഇതു് ആ മന്ദബുദ്ധി എങ്ങനെ അറിയും ?

രാമചന്ദ്രഖാൻ പതിനാറു വയസ്സുള്ള പരമസുന്ദരി യായ ഒരു വേശ്യയെ ഹരിദാസൻെറ സമീപത്തിലേയ്ക്കു വിഘ്നം ചെയ്യുവാനായി അയച്ചു. രൂപാദികളാൽ ഗവ്വിത യായ അവരം തൻെറ ഭാവവിലാസങ്ങരംകൊണ്ടു് ഏതു വിധവും ഹരിദാസനെ ഭ്രഷ്ടനാക്കിക്കൊള്ളാമെന്നു പ്രതി ജ്ഞചെയ്തു് അദ്ദേഹത്തിൻെറ പുണ്യാശ്രമത്തിലേയ്ക്കു പുറപ്പെട്ടു. എന്നാൽ ഹരിനാമാമൃതലഹരിയിൽ ആറാടി ക്കൊണ്ടിരിക്കുന്ന ആ മഹാപുരുഷനെ ആകഷിക്കുവാൻ ഒരു ഭൗതികവസ്തുവിന്നും സാധ്യമല്ലെന്നു് അവരം എങ്ങനെ അറിയും ?

ഹാ ഹാ, എന്തൊരു മഹാത്യാഗം ! എന്തൊരു അനു പമവൈരാഗ്യം! ഏകാന്തസ്ഥാനം, ഒരു ലോകൈകസുന്ദരി വന്നു പ്രേമയാചന ചെയ്യുന്നു. എന്നിട്ടും ആ യുവാവി ൻെറ പരിശുദ്ധഹൃദയത്തിൽ കാമത്തിൻെറ ഒരു കണിക പോലും ഉദിച്ചില്ല. തിരുനാമസങ്കീത്തനത്തിൽത്തന്നെ അതേ വിധം ലയിച്ചിരുന്നു. ആ വേശ്യ സമീപത്തിൽ ചെന്നിരുന്നു. ഹരിദാസജി ''ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ'' എന്നിപ്രകാരം തിരുനാമോച്ചാരണത്തിൽത്തന്നെ മഗ്നനായി സ്ഥിതിചെയ്തു. പകൽ കഴിഞ്ഞു, രാത്രിയാ യി. രാത്രി കഴിഞ്ഞു, പ്രഭാതമായി. ഇപ്രകാരം നാലു ദിവസം മുഴുവൻ കഴിഞ്ഞു. ആ വേശ്യ ദിവസവും വരുക യും കുറേ നേരമിരുന്നു മടങ്ങുകയും ചെയ്തിരുന്നു. തനിക്കു് ചിലതു സംസാരിക്കുവാനുണ്ടെന്നറിയിച്ചപ്പോരം നാമ സംഖ്യ പൂണ്ണമായതിന്നുശേഷം കേരംക്കാമെന്നു് മറുപടി പറഞ്ഞു. നാലു ദിവസം ഇടയ്ക്കിടെ വന്നു നോക്കീട്ടും അ വരംക്കു് അതിന്നു് അവസരം കിട്ടിയില്ല.

നാലു ദിവസത്തെ മഹാപുരുഷസംഗംകൊണ്ടും തിരുനാമശ്രവണംകൊണ്ടും അവളുടെ ഹൃദയം പരിശുദ്ധമായിത്തീൎന്നു. ഗംഗയെപ്പോലും ശുദ്ധീകരിക്കുന്നവരാണല്ലൊ ഭാഗവതന്മാർ. അവരുടെ സംഗത്തിന്ന് എന്താണ് ചെയ്യുവാൻ കഴിയാത്തതു് ? ഉടൻ അവളിൽ വലിയ പരിവൎത്തനം സംഭവിച്ചു. അവൾ സ്വയം ധിക്കരിക്കുവാൻ തുടങ്ങി. ഇത്രയും മഹാനായ ഒരു പുണ്യാത്മാവിന്റെ സമീപത്തിൽ എത്ര വലിയ നീചവിചാരത്തോടുകൂടിയാണ് താൻ വന്നതു് എന്ന വിചാരംതന്നെ അവളെ അത്യധികം വ്യസനിപ്പിച്ചു. അവൾക്കു സഹിക്കാതായി, അവസാനം അവൾ കണ്ണുനീർ ഒഴുക്കികൊണ്ടു് അദ്ദേഹത്തിന്റെ പാദങ്ങളിൽ ചെന്നു വീണു് ഗദ്ഗദകണ്ഠയായി പറയുവാൻ തുടങ്ങി: ''ഹേ മഹാത്മാവേ, അവിടുന്നു പതിതപാവനനാകുന്നു. അവിടുന്നു ജീവരാശികളിൽ കാരണംകൂടാതെതന്നെ കൃപാമൃതം വൎഷിക്കുന്നു. പാത്രാപാത്രചിന്തപോലും കൂടാതെ അവിടുന്നു സൎവ്വരെയും അഭയമരുളിയനുഗ്രഹിക്കുന്നു. മഹാകുലടയായ എന്നിൽപ്പോലും അവിടുന്നു് അനുകമ്പ പ്രദൎശിപ്പിച്ചു. അവിടുത്തെ സാമീപ്യംകൊണ്ടും തിരുനാമശ്രവണംകൊണ്ടും എന്റെ ഹൃദയത്തിന്നുപോലും ആശ്ചര്യകരമായ മാററം സംഭവിച്ചിരിക്കുന്നു. എന്റെ നീചവിചാരങ്ങൾ എല്ലാം രേഖീഭവിച്ചിരിക്കുന്നു. ഭ്രഷ്ടയായ ഈ കുലട അവിടുത്തെ ശ്രീപാദങ്ങളെ ശരണം പ്രാപിക്കുന്നു. ഈ പതിതയെ ഉദ്ധരിച്ചാലും. ഇവളുടെ പാപങ്ങൾക്കു് പ്രായശ്ചിത്തമരുളിച്ചെയ്താലും. ഇവൾക്കു് ആ നരകത്തിൽ നിന്നു കേറുവാൻ വല്ല മാൎഗ്ഗവുമുണ്ടോ ?'' ഇത്രയും പറഞ്ഞു് അവൾ അദ്ദേഹത്തിന്റെ ശ്രീപാദങ്ങളിൽ വീണുരുണ്ടു.

ഹരിദാസജീ അവളെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ദേവി, എഴുന്നേല്ക്കൂ, പരിഭ്രമിക്കാതിരിക്കൂ. ഭഗവാൻ കരുണാനിധിയാണ്. പതിതപാവനനാണ്. അവിടുത്തെ സന്നിധിയിൽ പുണ്യവാൻ പാപി, പണ്ഡിറ്റ

തൻ പാമരൻ, രാജാവു് ദരിദ്രൻ—ഈവക ഭേദങ്ങൾക്കൊന്നും സ്ഥാനമില്ല. എത്ര വലിയ പാപങ്ങൾക്കും അവിടത്തെ തിരുനാമങ്ങളുടെ മുമ്പിൽ നില്ക്കുവാൻ കഴിയുകയില്ല. അവിടത്തെ തിരുനാമത്തിന്നു നശിപ്പിക്കുവാൻ കഴിയാത്ത ഒരു പാപവും ലോകത്തിലില്ല. നിങ്ങൾ അധാർമ്മികമായി സമ്പാദിച്ച ദ്രവ്യമെല്ലാം ദരിദ്രനാരായണസേവയിൽ അർപ്പിക്കുക. നിരന്തരം അവിടത്തെ തിരുനാമങ്ങൾ കീർത്തിക്കുക. 'ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ' എന്നീ പ്രകാരം തിരുനാമംതന്നെ സദാ ജപിക്കുക. ഞാൻ മറ്റൊരു സ്ഥലത്തേയ്ക്കു പോവുകയാണു്. അതുകൊണ്ടു് ഇന്നുമുതൽതന്നെ ഇവിടെ ഇരുന്നു് തിരുനാമസങ്കീർത്തനം നിരന്തരം ചെയ്യു.''

ഇത്രയുമുപദേശിച്ചു് ആ മഹാഭാഗവതൻ ശാന്തിപുരത്തിലേയ്ക്കു പോവുകയും അവിടെ അദ്വൈതാചാര്യരുമൊന്നിച്ചു് തിരുനാമസങ്കീർത്തനം ചെയ്തു പരമാനന്ദഭരിതനായി വസിക്കുകയും ചെയ്തു.

ഈ വേശ്യ ഹരിദാസജിയുടെ ആജ്ഞയനുസരിച്ചു് തന്റെ സർവ്വസ്വവും ദരിദ്രനാരായണന്മാർക്കു സമർപ്പിച്ചു് നിരന്തരം തിരുനാമകീർത്തനം ചെയ്തുകൊണ്ടു് അവിടെ വസിച്ചു. കുറച്ചു ദിവസംകൊണ്ടു് അവരുടെ പുണ്യനാമം ദൂരദിക്കുകളിൽപ്പോലും ഭക്തിപൂർവ്വം സ്മരിക്കപ്പെടുവാൻ തുടങ്ങി. മഹാത്മാക്കളെ ഏതു ഭാവത്തിൽ സമീപിച്ചാലും വ്യർത്ഥമാവുകയില്ലെന്ന വാക്യം എത്ര പരമാർത്ഥം?

രാമചന്ദ്രഖാനു് തന്റെ നീചപ്രവൃത്തിയുടെ ഫലമായി പല പല യാതനകളും അനുഭവിക്കേണ്ടിവന്നു. ''അത്യുത്കടൈഃ പുണ്യപാപൈരിഹൈവ ഫലമശ്നുതേ'' എന്നാണല്ലോ പ്രമാണങ്ങൾ ഘോഷിക്കുന്നതു്.

# അധ്യായം പതിനേഴ്

വിശ്വാസമാണ് സർവ്വപ്രധാനം. അതൊന്നു കിട്ടിയാൽ സർവ്വവും കിട്ടിക്കഴിഞ്ഞു. അതു സിദ്ധിച്ചാൽ പിന്നെ ഒന്നും അസാധ്യമായിട്ടില്ല. അസംഭവമെന്നതു് അവിശ്വാസത്തിന്റെ പര്യായമാണ്. ഭക്തമീര വിഷത്തെ അമൃതാക്കിയതും നാമദേവൻ ശിലാപ്രതിമയെ ഊട്ടിയതുമെല്ലാം വിശ്വാസത്തിന്റെ ദിവ്യപ്രഭാവത്തെയല്ലേ ഉച്ചൈസ്തരം ഘോഷിക്കുന്നതു്? ഈ വിശ്വാസം സിദ്ധിച്ച പുണ്യാത്മാക്കൾ എത്രതന്നെ വലിയ ആപത്തിൽപ്പെട്ടാലും പരിഭ്രമിക്കുകയില്ല. പ്രഹ്ലാദൻ, ധ്രുവൻ മുതലായവരുടെ പുണ്യചരിതം ഇതിന്നു ദൃഷ്ടാന്തമാണ്. ഹരിദാസജിയുടെ ചരിതവും ഇതിന്നു പ്രത്യക്ഷോദാഹരണമത്രെ.

വേശ്യയെ ഉദ്ധരിച്ചതിന്നുശേഷം ഹരിദാസജി ശാന്തിപുരത്തിൽ വന്നു് അവിടെ ചെറിയൊരു കുടിൽ കെട്ടി അതിലിരുന്നു് രാവും പകലും ഒരുപോലെ തിരുനാമകീർത്തനംതന്നെ ചെയ്തുകൊണ്ടിരുന്നു. അതു് അവിടെയുണ്ടായിരുന്ന മുസ്ലീംകാജിക്കു പിടിച്ചില്ല. അദ്ദേഹം സ്വയം ഒരു മുസ്ളീമായിരുന്നിട്ടും ഹിന്ദുധർമ്മം പ്രചരിപ്പിക്കുന്നുവെന്ന കുററം ഹരിദാസനിൽ ചുമത്തി, ആ മഹാത്മാവിനെ അറസ്റ്റു് ചെയ്യിച്ചു. മുലൂകപതിയുടെ സമീപത്തിൽ ഇദ്ദേഹത്തിന്റെ കേസ്സ് വിചാരണയ്ക്കു വന്നു. ഹരിദാസജിയുടെ മുഖത്തുള്ള തേജസ്സു കണ്ടു് അദ്ദേഹമദ്ഭുതപ്പെട്ടു. ഇരിക്കുവാനാസനം കൊടുത്തു് അദ്ദേഹം പറഞ്ഞു: ''സഹോദര, അങ്ങു് ഈശ്വരകരുണയാൽ ഒരു മുസൽമാനായി ജനിച്ചു. എന്നിട്ടും അങ്ങു് കാഫിർമാരെപ്പോലെ പ്രവർത്തിക്കുന്നതെന്താ? മുക്തിസാധനം മുസ്ലീം ധർമ്മത്തിലുള്ള ശ്രദ്ധമാത്രമാണെന്നു് കുറാൻ പറയുന്നു. ഇതു് ഒരുപക്ഷേ അങ്ങേയ്ക്കു് അറിഞ്ഞുകൂടായിരിക്കാം. എനിക്കു് അങ്ങയെ കാണു

മ്പോഠം ദയ തോന്നുന്നു. അങ്ങയെ ശിക്ഷിക്കണമെന്നു് ഞാനാഗ്രഹിക്കുന്നില്ല. ഇനിയെങ്കിലും പ്രായശ്ചിത്തം ചെയ്തു് മേലിൽ കുറാൻതന്നെ പഠിക്കു. ഈശ്വരൻ എല്ലാ തെററുകളും ക്ഷമിച്ചു മാപ്പു തരും.'' ഇതു കേട്ടു് ഹരിദാസ ജി മന്ദഹാസപൂർവ്വം പറഞ്ഞു: ''അങ്ങയുടെ വിശ്വാസമനു സരിച്ചു് അങ്ങു പറഞ്ഞതു ശരിതന്നെ. എന്നാൽ മനുഷ്യ രുടെ വിശ്വാസം പലപ്രകാരത്തിലാണു്. തങ്ങളുടെ വി ശ്വാസമനുസരിച്ചു് സർവ്വേശ്വരാരാധന ചെയ്യുകയാണു് സർവ്വമനുഷ്യരുടെയും കടമ. ഞാൻ തിരുനാമകീർത്തന ത്തിൽ ഏററവും വിശ്വസിക്കുന്നു. ഭീരുത്വംകൊണ്ടു് അതു് ഉപേക്ഷിച്ചു് മറെറാന്നു സ്വീകരിക്കുന്നതു ശ്രേയസ്കരമല്ല. ഭീരുക്കറംക്കു് സർവ്വേശ്വരൻ അപ്രാപ്യനാണു്. അതുകൊ ണ്ടു് പ്രാണൻ പോയാലും ഞാൻ തിരുനാമസങ്കീർത്തനം ഉപേക്ഷിക്കുകയില്ല.''

ഹരിദാസജിയുടെ യുക്തിയുക്തവും സരളവുമായ വാക്കു കേട്ടു് ന്യായാധിപനായ മുലൂകപതിയുടെ ഹൃദയവും കുറഞ്ഞൊന്നു് അലിഞ്ഞു. അദ്ദേഹം പറഞ്ഞു: ''ഇതു ഹിന്ദു ക്കളെസ്സംബന്ധിച്ചു ശരിതന്നെ. എന്നാൽ അങ്ങു് ഒരു മുസൽമാനല്ലേ? അതുകൊണ്ടു് കുറാൻതന്നെ പഠിക്കണം. ഒരു മുസൽമാനായിത്തന്നെ ജീവിക്കണം.''

ഹരിദാസജി പറഞ്ഞു: ''വിശ്വാസം അവരവരുടെ പൂർവ്വസംസ്കാരമനുസരിച്ചു് സ്വാഭാവികമായി വരുന്നു. അതിൽ ബലാൽ പരിവർത്തനം വരുത്തുവാനോ വേണ്ടെ ന്നുവെയ്ക്കുവാനോ ആക്കും സാധിക്കില്ല. പിന്നെ, ഒരു ഹിന്ദു മുസൽമാനായിത്തീരുമ്പോഠം നിങ്ങഠം തടയാറു ണ്ടോ? ഒരു ഹിന്ദുവിന്നു വിശ്വാസമനുസരിച്ചു് ഒരു മുസൽമാനാവാമെങ്കിൽ ഒരു മുഹമ്മദന്നു് എന്തുകൊണ്ടു് ഒരു ഹിന്ദുവായിക്കൂടാ?''

യുക്തിയുക്തമായ ഈ വാക്കുകഠം കേട്ടു് ന്യായാധിപൻ നിശ്ശബ്ദനായി. എന്നാൽ ആദ്യം കുററം ചുമത്തിയ

ഗോരായികാജി ഇടയിൽ കടന്നു പറഞ്ഞു: ''ഇതൊന്നും ഞങ്ങൾക്കു കേൾക്കേണ്ട; കുറാൻവഴി, മാത്രമേ മുക്തി സിദ്ധിക്കുകയുള്ളവെന്നു് കുറാനിൽ അസന്ദിശ്ധമായിത്തന്നെ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് അങ്ങു് ഇപ്പോൾ ചെയ്യുന്നതു പാപമാണു്. അങ്ങയെ ശിക്ഷിക്കുന്നതു് ധർമ്മവുമാണു്. ഒന്നുകിൽ ഇതെല്ലാം വിട്ടു് കുറാൻതന്നെ പഠിക്കണം. അല്ലെങ്കിൽ അതിന്നുള്ള ശിക്ഷ അനുഭവിക്കുവാൻ തയ്യാറാവണം.''

കാജിക്കു വിരുദ്ധമായി ന്യായാധിപതിക്കു് ഒന്നും പറയുവാൻ കഴിഞ്ഞില്ല. ഹരിദാസജി നിർഭീകനായി പറഞ്ഞു: ''പറയുവാനുള്ളതെല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു. എത്ര ഭയങ്കരമായ ശിക്ഷയും എന്നെ സ്വധർമ്മത്തിൽനിന്നു ചലിപ്പിക്കുവാൻ കഴിയുകയില്ല. പ്രാണനുള്ള കാലംവരെ ഞാൻ തിരുനാമത്തെ ഉപേക്ഷിക്കുകയില്ല. ഇഷ്ടമുള്ള ശിക്ഷ വിധിച്ചോളൂ.''

ന്യായാധിപൻ എന്തു ചെയ്യണമെന്നു തീരുമാനിക്കുവാൻ ശക്തനായില്ല. അദ്ദേഹത്തിന്റെ അശക്തി കണ്ടു് കാജി പറഞ്ഞു: ''തീച്ചയായും കഠിനശിക്ഷതന്നെ കൊടുക്കണം. അല്ലാത്തപക്ഷം എല്ലാവരും ഇതുപ്രകാരം ചെയ്യുവാൻ തുടങ്ങും. എന്നാൽ ഇസ്‌ലാംധർമ്മംതന്നെ നാമാവശേഷമായിത്തീരും. പ്രാണദണ്ഡമാണു് ഇതിന്നുള്ള ശിക്ഷ. എന്നാൽ ഇവിടെ അതുതന്നെ പോരാ. ചാട്ടവാറുകൊണ്ടു് അടിച്ചടിച്ചു തോൽ പൊളിക്കണം. അങ്ങനെ തുറന്ന തെരുവുകളിലൂടെ ഘോഷയാത്രയായി ഇവനെ കൊണ്ടു പോവണം. എല്ലാവരും ഇതു കാണട്ടെ. ആരും മേലാൽ ഇതു് അനുകരിക്കാതിരിക്കട്ടെ.''

ന്യായാധിപൻ ഗത്യന്തരമില്ലാതെ ആ ശിക്ഷതന്നെ കല്പിച്ചു. ഘാതകന്മാർ ഹരിദാസജിയെ ചാട്ടവാറുകൊണ്ടു് അടിച്ചടിച്ചു് തെരുവിലൂടെ നടത്തുവാൻ തുടങ്ങി. ദേഹ

ത്തിൽനിന്നു് രക്തം ധാരധാരയായി ഒഴുകി. കാണുന്നവർ ഭയചകിതരായി കണ്ണടച്ചു. ചിലർ പൊട്ടിക്കരഞ്ഞു. എന്നാൽ ഹരിദാസജിയുടെ മുഖത്തുനിന്നു രോദനത്തിന്റെ ചെറിയൊരു ശബ്ദംപോലും കേട്ടില്ല. ആ മഹാത്മാവു് തിരുനാമസങ്കീർത്തനത്തിൽ ലയിച്ചു് ആനന്ദനൃത്തം ആടിക്കൊണ്ടാണു് പോയിരുന്നതു്.

ഘാതകന്മാർ അദ്ഭുതപ്പെട്ടു; എന്തുതന്നെ ചെയ്താലും ഒരു പീഡയുമദ്ദേഹത്തെ ബാധിക്കുന്നില്ല. ഇതു് നിരന്തരം ജപിക്കുന്ന ഈ മന്ത്രത്തിന്റെ ദിവ്യശക്തിയായിരിക്കുമോ? ഇവനെ കൊല്ലാത്തപക്ഷം നമുക്കു ശിക്ഷ പററും. എന്താണു് ഇനി ചെയ്യേണ്ടതു്? അവസാനം അവർ അദ്ദേഹത്തെ ഗംഗയിൽ തള്ളിവിട്ടു. കുറഞ്ഞൊരു ക്ഷീണമുണ്ടായിരുന്നതുപോലും ഗംഗാമാതാവിന്റെ ശീതളസ്പർശത്താൽ നീങ്ങി. ഗംഗയിലൂടെ ഒഴുകി ഒഴുകി ആ മഹാത്മാവു് തന്റെ വാസസ്ഥാനത്തുതന്നെ ചെന്നുചേന്നു. ഇതറിഞ്ഞു് ജനങ്ങൾ ദശനത്തിന്നായി ഓടിവരുവാൻ തുടങ്ങി. ഈ വത്തമാനം ക്ഷണനേരംകൊണ്ടു് സവ്വത്ര പരന്നു. ദൂരദിക്കുകളിൽനിന്നുപോലും ആളുകൾ ഹരിദാസജിയെ ദശിക്കുവാനായി വന്നു തുടങ്ങി. ന്യായാധിപനും കാജിയും ഈ വത്തമാനം കേട്ടു് തങ്ങളുടെ പ്രവൃത്തിയിൽ പശ്ചാത്തപിക്കുകയും അദ്ദേഹത്തിന്റെ സമീപത്തിൽ വന്നു് ക്ഷമായാചനം ചെയ്യുകയും ചെയ്തു. ഹരിദാസജി അവരെ ആശ്വസിപ്പിച്ചു: ''ഇതിൽ നിങ്ങൾക്കു് ഒരപരാധവുമില്ല. സവ്വരും തങ്ങളുടെ കമ്മഫലമാണു് അനുഭവിക്കുന്നതു്. അതിൽ ചിലപ്പോൾ ചിലർ നിമിത്തമായി വരുന്നുവെന്നുമാത്രം. എനിക്കു നിങ്ങളുടെ നേരെ ലേശംപോലും ദ്വേഷമില്ല.''

ന്യായാധിപനും കാജിയും അദ്ദേഹത്തെ വന്ദിച്ചു പോയി. ഭക്തന്മാർ അദ്ദേഹത്തിന്റെ ദേഹസ്ഥിതി കണ്ടു് ഏററവും വ്യസനിച്ചു. ഹരിദാസജി അവരെ ആശ്വ

സിപ്പിച്ചുകൊണ്ടു പറഞ്ഞു: "മനസ്സിൽ തന്തിരുവടിയും അവിടുത്തെ തിരുനാമങ്ങളും കളിയാടിയാൽ ശാരീരികമായ ക്ലേശങ്ങൾകൊണ്ടു് എന്താണ്? തിരുനാമാമൃതം നിരന്തരം പാനം ചെയ്യുവാൻ കഴിയുന്നതുതന്നെ നിത്യാനന്ദം. ശരീരപീഡ എത്ര നിസ്സാരം!"

ജനങ്ങൾ ഇതു കേട്ട് ആനന്ദിച്ചു. അവർ ആ മഹാത്മാവിനെ വന്ദിച്ച് തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ പോയി.

ഹരിദാസജി ഗംഗാതീരത്തുള്ള കുടിലിൽത്തന്നെ വസിച്ചു. നിത്യവും അദ്വൈതാചാര്യരുടെ സമീപത്തിൽ പോവുകയും സങ്കീർത്തനങ്ങളിൽ പങ്കുകൊള്ളുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ശരീരംതന്നെ കീർത്തനമയമായിത്തീർന്നു. രോമകൂപങ്ങളിൽനിന്ന് ഹരിനാമധ്വനി ശ്രവിക്കപ്പെട്ടിരുന്നു. തന്തിരുവടിയുടെ ലീലകൾ ശ്രവിച്ചാൽ പ്രേമോന്മത്തനായി മൂർച്ഛിച്ചു വീണിരുന്നു. ആചാര്യർ അദ്ദേഹത്തെ സ്വപുത്രനെക്കാൾ സ്നേഹിച്ചിരുന്നു. അദ്ദേഹം മഹാപ്രഭുവിന്റെ നിത്യപാർഷദനായിത്തീർന്നു. തിരുനാമത്തിന്റെ സ്വരൂപാന്തരമായ അദ്ദേഹത്തിന്റെ മഹിമയും അനുപമവും വർണ്ണനാതീതവുമായിരുന്നു. ഇപ്രകാരമുള്ള മഹാത്മാക്കളുടെ അവതാരത്താൽ ധരിത്രിതന്നെ പവിത്രയായിത്തീരുന്നു. ജയ് ഹരിദാസ്ജി കീ ജയ്!

# അധ്യായം പതിനെട്ട്

തന്തിരുവടിയുടെ തിരുനാമത്തിൽ നിഷ്ഠയുള്ളവൻ സർവ്വരിലും തന്റെ ഇഷ്ടമൂർത്തിയെ ദർശിക്കുന്നു, സർവ്വേശ്വരബുദ്ധ്യാ സർവ്വരെയും സ്നേഹിക്കുന്നു. അത്രതന്നെയല്ല അപ്രകാരമുള്ള മഹാത്മാവിന്റെ സാന്നിധ്യത്തിൽ ജാത്യാ

പരസ്പരശത്രുക്കളായ ദുഷ്ടജന്തുക്കരംപോലും വൈരംവെടിഞ്ഞു് മിത്രങ്ങളെപ്പോലെ വത്തിക്കുകയും ചെയ്യുന്നു. അവരുടെ സാന്നിധ്യത്തിൽ ഘോരസപ്പ്ങ്ങരംപോലും നിവ്വിഷങ്ങളായിത്തീരുന്നു.

ഒരിക്കൽ ഹരിദാസജി ഗംഗാതീരത്തിൽ ഒരു ഗുഹയിൽ കുറച്ചുദിവസം താമസിക്കയുണ്ടായി. അദ്ദേഹത്തിൻെറ ദശ്നത്തിന്നായി നിത്യവും അനേകായിരമാളുകരം അവിടെ വന്നുകൊണ്ടിരുന്നു. അവക്കെല്ലാം ആ മഹാത്മാവിൻെറ സാന്നിധ്യത്തിൽ എന്തോ ഒരു ദിവ്യമായ ആനന്ദം അനുഭവപ്പെട്ടിരുന്നു. എന്നാൽ ദേഹത്തിൽ ഒരു പീഡയും തോന്നിയിരുന്നു. അവസാനം അധികം പരിചയസമ്പന്നരായ ചിലർ ഈ പീഡ ഒരു ഘോരസപ്പം ഹേതുവായിട്ടാണെന്ന തീരുമാനത്തിൽ എത്തി. ആളുകരം ഹരിദാസജിയെ സമീപിച്ചു പ്രാത്ഥിച്ചു: ''ഇവിടെ ഏതോ ഒരു ഘോരസപ്പത്തിൻെറ ബാധയുണ്ടു്! അവിടേക്കു് അതു ബാധകമല്ലെങ്കിലും സന്ദശ്കന്മാക്കു കുറേ വിഷമമായിരിക്കുന്നു. അതുകൊണ്ടു് അവിടുന്നു് ഈ സ്ഥലം ഒന്നു മാറിത്താമസിക്കണം.''

ഹരിദാസജി അവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''നാളെ വൈകുന്നേരംവരെ സമയമനുവദിക്കു. എന്നിട്ടു് അതു പോവാത്തപക്ഷം ഞാൻ സ്ഥലമാററത്തെപ്പററി ചിന്തിക്കാം.''

അന്നു് ആളുകരം മടങ്ങിപ്പോയി. പിറേറ ദിവസം ഭക്തന്മാർ വന്നു് ഹരിനാമസങ്കീത്തനം ചെയ്തുകൊണ്ടിരിക്കേ ഒരു ഘോരസപ്പം തൻെറ ഫണങ്ങളിലുള്ള രത്നങ്ങളുടെ പ്രഭയാൽ അന്ധകാരത്തെ ദൂരീകരിച്ചുകൊണ്ടു് ഗുഹയുടെ ഉള്ളിൽനിന്നു പുറത്തുവന്നു് ഗംഗാതീരത്തിലേക്കു പോവുന്നതു സവ്വരും ആശ്ചര്യപൂവ്വം കണ്ടു. പിന്നെ ആക്കും ആ ശരീരപീഡ അവിടെ അനുഭവപ്പെട്ടില്ല. മഹാത്മാ

ക്കളുടെ സാന്നിധ്യത്തിൽ കാളകൂടത്തിന്നുപോലും ഒന്നും ചെയ്യുവാൻ സാധ്യമല്ല. അദ്വൈതാചാര്യർ, ഗൗരാംഗൻ സർവ്വേശ്വരാവതാരമാണെന്നും അവിടുന്ന താമസിക്കാതെ ഭക്തിയെയും ഭക്തന്മാരെയും ഉദ്ധരിക്കുമെന്നും പറഞ്ഞുകൊണ്ടിരുന്നു. ആ കാലം പ്രതീക്ഷിച്ചുകൊണ്ട് ഹരിദാസജി തിരുനാമസംകീർത്തനത്തിൽത്തന്നെ തത്പരനായി വാണു.

ആ കാലത്ത് സപ്തഗ്രാമത്തിൽ ഹിരണ്യൻ, ഗോവർദ്ധനമജുംദാർ എന്ന രണ്ടു സഹോദരന്മാരായ ജമിന്ദാർമാർ വസിച്ചിരുന്നു. അവരുടെ കുലപുരോഹിതൻ വിദ്വാനും പരമഭാഗവതനുമായ ബലരാം ആചാര്യനായിരുന്നു. അദ്ദേഹം അദ്വൈതാചാര്യരുടെ വലിയ സ്നേഹിതനുമായിരുന്നു. ഹരിദാസന്റെ നാമനിഷ്ഠയും ഭക്തിയും കണ്ട് അദ്ദേഹം വളരെ സന്തോഷിച്ചു. ഹരിദാസനെ പുത്രനിർവ്വിശേഷം സ്നേഹിക്കുകയും ചെയ്തിരുന്നു. ഹരിദാസനും ഇടയ്ക്കിടെ ബലരാം ആചാര്യരുടെ ഗൃഹത്തിൽ പോയിരുന്നു. ഗോവർദ്ധനമജുംദാരുടെ പുത്രൻ രഘുനാഥദാസ് പഠിക്കുവാനായി ആചാര്യരുടെ സമീപം വരുമ്പോൾ ഹരിദാസജിയുടെ നാമനിഷ്ഠ കണ്ടു മുഗ്ദ്ധനായിത്തീർന്നു. അദ്ദേഹത്തിന്ന് ഹരിദാസജിയുടെ നേരെ ശ്രദ്ധ പ്രതിദിനം വർദ്ധിച്ചുകൊണ്ടേ വന്നു.

ഒരുദിവസം ആചാര്യർ ഹരിദാസജിയെ മജുംദാരുടെ സഭയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. മജുംദാരും ഹിരണ്യനും അവരെ ശ്രദ്ധാപുരഃസരം വന്ദിച്ച് ആസനങ്ങളിൽ ഇരുത്തി. ഹരിദാസജി ''ഹരേ രാമ ഹരേ രാമ'' എന്ന തിരുനാമമന്ത്രം ഇടവിടാതെ ജപിച്ചുകൊണ്ടിരുന്നു. സദസ്യരെല്ലാം ഭക്തിപൂർവ്വം അതു ശ്രദ്ധിച്ചുമിരുന്നു. തിരുനാമമഹിമയെപ്പററിയുള്ള ചർച്ച വന്നപ്പോൾ ചില പണ്ഡിതന്മാർ ചോദിച്ചു: ''തിരുനാമസംകീർത്തനത്തിന്റെ

അന്തിമഫലം എന്താകുന്നു? ഇതുകൊണ്ടുതന്നെ സർവ്വദുഃഖവും ശമിക്കുമോ? മുക്തി സിദ്ധിക്കുമോ?''

ഹരിദാസജി വിനീതനായി തൊഴുതുകൊണ്ടു പറഞ്ഞു: ''മഹാത്മാക്കളേ, നിങ്ങൾ ശാസ്ത്രജ്ഞരാണല്ലോ, ധർമ്മതത്ത്വവും വൈഷ്ണവശാസ്ത്രമർമ്മവും അറിയുന്നവരാണല്ലോ. ഞാൻ അജ്ഞൻ, നിങ്ങളുടെ മുമ്പിൽ എന്തു പറയട്ടെ! എന്നാലും തിരുനാമോച്ചാരണത്തിൻെറ പ്രത്യക്ഷഫലം കുറഞ്ഞൊന്നു് അനുഭവിക്കുവാൻ ഭാഗ്യം സിദ്ധിച്ചതിനാൽ യഥാശക്തി പറയാം. തിരുനാമോച്ചാരണത്തിൻെറ പരമഫലം മനസ്സിൻെറ പ്രസന്നതയും അതുകൊണ്ടു സിദ്ധിക്കുന്ന നിരതിശയാനന്ദവുമാകുന്നു. ശരിക്കുള്ള തിരുനാമസാധകൻ മുക്തിപോലും ആഗ്രഹിക്കുകയില്ല. ആ മഹാത്മാവു സഗുണനിർഗ്ഗുണവാദങ്ങളിലൊന്നും പെടുകയുമില്ല. തിരുനാമജപംതന്നെ അദ്ദേഹത്തിൻെറ പരമലക്ഷ്യം. ഏതു യോനിയിൽ ജനിച്ചാലും വിരോധമില്ല, നിരന്തരം തിരുനാമകീർത്തനത്തിന്നു സംഗതി വരണേ എന്നു മാത്രമേ ആ ധന്യധന്യൻ ആഗ്രഹിക്കുകയുള്ളു. ആ പുണ്യാത്മാവിൻെറ സാധ്യവും സാധനവുമെല്ലാം തിരുനാമസംകീർത്തനംതന്നെയാകുന്നു. ഇത്രമാത്രമേ എനിക്കു് അറിഞ്ഞുകൂടു. ഇതിലധികം വല്ലതും നിങ്ങൾക്കു് അറിയാമെങ്കിൽ പറഞ്ഞുതന്നാലും.''

സദസ്യരെല്ലാം ഇതു കേട്ടു് ഏററവും സന്തോഷിച്ചു. എന്നാൽ ഗോപാലചക്രവർത്തി എന്ന ഒരാൾ ആ സഭയിൽ ഉണ്ടായിരുന്നു. അദ്ദേഹം വലിയ താർക്കികനാണു്. ചക്രവർത്തി ഹരിദാസജിയുടെ വാക്കു ഖണ്ഡിച്ചുകൊണ്ടു പറഞ്ഞു: ''പഠിപ്പില്ലാത്തവരാണു് ഇപ്രകാരം നാമം ഉച്ചത്തിൽ ജപിച്ചുകൊണ്ടു നടക്കുന്നതു്. ശരിക്കുള്ള ജ്ഞാനം ശാസ്ത്രാധ്യയനംകൊണ്ടേ സിദ്ധിക്കുകയുള്ളൂ. നാമമാഹാത്മ്യം ചില ഗ്രന്ഥങ്ങളിൽ പറഞ്ഞുകാണുന്നതു് അർത്ഥവാദമാണു്.''

ഹരിദാസജി പറഞ്ഞു: ''ഭഗവന്നാമത്തിൽ അർത്ഥവാദമാരോപിക്കുന്നവർ ഹൃദയശുദ്ധിയില്ലാത്തവരാണ്. ഭഗവന്നാമം സർവ്വസമർത്ഥമാണ്. അതിൽ അർത്ഥവാദശങ്കയ്ക്കു തന്നെ സ്ഥാനമില്ല.''

ചക്രവർത്തി പറഞ്ഞു: ''അജാമിളൻ പുത്രന്റെ പേർ വിളിച്ചു. ഉടൻ ഭഗവാൻ അദ്ദേഹത്തിന്നു മുക്തികൊടുത്തുവെന്നു പറയുന്നതു് വിചിത്രംതന്നെ. സർവ്വാന്തര്യാമിയും സർവ്വജ്ഞനുമായ ഈശ്വരന്നു് ഇദ്ദേഹം പുത്രനെയാണ് വിളിക്കുന്നതെന്നുപോലും അറിഞ്ഞുകൂടെന്നോ? അപ്പോൾ ഇതു് അർത്ഥവാദമല്ലെങ്കിൽ പിന്നെ എന്താണ്?''

ഹരിദാസജി പറഞ്ഞു: ''തിരുനാമത്തിൽ അർത്ഥവാദശങ്ക ചെയ്യുന്നതുതന്നെ നാമാപരാധമാകുന്നു. അതിന്നു് തിരുനാമോച്ചാരണമല്ലാതെ മററു പ്രായശ്ചിത്തമൊന്നുമില്ലെന്നു ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. അഗ്നി എങ്ങനെ സ്പർശിക്കപ്പെട്ടാലും പൊള്ളിച്ചുകളയും. കല്ക്കണ്ടത്തിന്നുവേണ്ടിയാണെങ്കിലും കുട്ടി മരുന്നു കഴിച്ചാൽ രോഗനിർമുക്തനായിത്തീരുന്നു. അതുപോലെ തന്തിരുവടിയുടെ തിരുനാമം എങ്ങനെ ജപിച്ചാലും നിത്യാനന്ദപ്രദമാണ്. ഇതു് തന്തിരുവടിയുടെ കരുണയ്ക്കു പാത്രീഭൂതരായവർക്കുമാത്രമേ അറിയുവാൻ കഴിയുകയുള്ളുവെന്നുമാത്രം.''

ഇതുപോലെ മറെറാരവസരത്തിൽ ഹരിനദിഗ്രാമത്തിൽ വെച്ചു് മറെറാരു സംഭവമുണ്ടായി: ഹരിദാസജി ''ഹരേ രാമ ഹരേ രാമ'' എന്ന തിരുനാമം ഉച്ചത്തിൽ ജപിച്ചു നടക്കുന്നതു കണ്ടു് ആ ഗ്രാമത്തിലെ അഹങ്കാരിയായ ഒരു ബ്രാഹ്മണൻ ചോദിച്ചു: ''ഈ മന്ത്രം ഒരു മുസൽമാന്നു ജപിക്കാമെന്നു് എവിടെ പറഞ്ഞിട്ടുണ്ടു്? ഇതു് അങ്ങയുടെ തോന്നിവാസമാണ്. അശാസ്ത്രീയമായ ഈ പ്രവൃത്തി ഉപേക്ഷിക്കണം. അല്ലെങ്കിൽ അധർമ്മം വർദ്ധിച്ചു് ദുർഭിക്ഷാദിപീഡകൾ ഉണ്ടാവും.''

ഹരിദാസജി വിനീതനായി പറഞ്ഞു: ''അജ്ഞനായ ഞാൻ ശാസ്ത്രങ്ങളുടെ രഹസ്യമെങ്ങനെ അറിയും? എന്നാൽ അങ്ങയെപ്പോലെയുള്ള വിദ്വാന്മാരുടെ ശ്രീമുഖങ്ങളിൽ നിന്ന് തിരുനാമം കിരാതന്മാർ, ഹൂണന്മാർ മുതലായ സർവ്വമഹാപാപികളെയും ശുദ്ധീകരിക്കുന്നുവെന്നും തിരുനാമത്തിൽ സർവ്വരും ഒരേവിധം അധികാരികളാണെന്നും കേട്ടിരിക്കുന്നു.''

ബ്രാഹ്മണൻ ചോദിച്ചു: ''അധികാരമുണ്ടെങ്കിൽത്തന്നെ ഇങ്ങനെ ഉച്ചത്തിൽ കൂക്കിവിളിച്ചു നടക്കുന്നതിൻെറ ആവശ്യകത എന്ത്? മൂന്നുതരത്തിലാണ് മന്ത്രജപം ശാസ്ത്രങ്ങളിൽ പറയപ്പെട്ടിട്ടുള്ളത്: വാചികം, ഉപാംശു, മാനസികം—ഇവയിൽ വാചികത്തെക്കാൾ ഉപാംശു ആയിരം ഇരട്ടി ഗുണമുള്ളതാണ്. അതിനെക്കാൾ മാനസികജപം ലക്ഷം ഇരട്ടി ഗുണമുള്ളതാണ്. അപ്പോൾ പിന്നെ ഇങ്ങനെ ഉച്ചത്തിൽ കൂക്കിവിളിക്കുന്നതിൻെറ കാര്യമെന്ത്?''

ഹരിദാസജി വിനീതഭാവത്തിൽ വീണ്ടും പറഞ്ഞു: ''എനിക്കു ശാസ്ത്രമറിഞ്ഞുകൂടാ. എന്നാൽ പരമവിദ്വാനും പരമഭാഗവതനുമായ അദ്വൈതാചാര്യരുടെ ശ്രീമുഖത്തുനിന്നു ശാസ്ത്രരഹസ്യം ഞാൻ കേട്ടിട്ടുണ്ട്. ഈ പറഞ്ഞ വിധി ദീക്ഷാമന്ത്രത്തെസ്സംബന്ധിച്ച സംഗതിയാണ്. ഭഗവന്നാമത്തിൽ അപ്രകാരം ഒരു വിധിയുമില്ല. എല്ലാ കാലത്തും എല്ലാ സ്ഥലത്തും എല്ലാവക്കും ഏതു പരിതഃസ്ഥിതിയിലും ജപിക്കാവുന്നതാണ് തിരുനാമം. അവിടെ വിധിക്കും നിഷേധത്തിന്നും ഒന്നും സ്ഥാനമില്ല. ഉച്ചത്തിൽ ജപിച്ചാൽ തിരുനാമം കേൾക്കുന്ന സർവ്വജീവരാശിയെയും ശുദ്ധീകരിക്കുന്നു.''

ഇതു കേട്ട് ബ്രാഹ്മണൻ ക്രുദ്ധനായി പറഞ്ഞു: ''ഇതെല്ലാം അർത്ഥവാദങ്ങളാണ്. ശ്രദ്ധയുണ്ടാകുവാനായി ഇടയ്ക്ക് അർത്ഥവാദങ്ങൾ വേണ്ടതായി വന്നേയ്ക്കാം. നാമജപം

കൊണ്ടുതന്നെ സർവ്വശ്രേയസ്സുകളും സിദ്ധിക്കുമെങ്കിൽ മററു ശാസ്ത്രവിധികളെല്ലാം വ്യർത്ഥമാണെന്നു വരില്ലേ?''

ഹരിദാസജി പറഞ്ഞു: ''തിരുനാമത്തിൽ നിരന്തരം പ്രവർത്തിക്കുവാൻ കഴിയാത്തവരെ ഉദ്ദേശിച്ചാണു് മററു ശാസ്ത്രവിധികൾ. തിരുനാമത്തിൽ നിഷ്ഠ സിദ്ധിക്കുക എന്നതു് സുദുർല്ലഭമാകുന്നു. തന്തിരുവടിയുടെയും മഹാപുരുഷന്മാരുടെയും കരുണകൊണ്ടേ അതു സിദ്ധിക്കുകയുള്ളു. അതു സിദ്ധിക്കാൻ ഭാഗ്യമില്ലാത്തവരെ ഉദ്ദേശിച്ചാണു് സർവ്വവിധിനിഷേധങ്ങളും.''

ഇപ്രകാരം പ്രഖ്യാപനംചെയ്തുകൊണ്ടു് ആ മഹാത്മാവു് ഗംഗാതീരത്തുതന്നെ വസിച്ചു. ഗൗരാംഗഭാവത്തിൽ തന്തിരുവടിതന്നെയാണു് നവദ്വീപത്തിൽ ലീലയാടി ലോകത്തെ പ്രേമാമൃതത്തിൽ മുക്കുന്നതെന്നറിഞ്ഞു് അവിടെ ചെന്നു ശിഷ്യത്വം സ്വീകരിച്ചു് ആ ലീലകളിൽ പങ്കുകൊള്ളുവാൻ തുടങ്ങി. ക്രമേണ അദ്ദേഹം അവിടുത്തെ അന്തരംഗശിഷ്യന്മാരിൽ പ്രധാനിയായിത്തീർന്നു. മഹാപ്രഭുവും അദ്ദേഹത്തെ ഏററവും സ്നേഹിച്ചിരുന്നു. സന്ധ്യയായാൽ മഹാപ്രഭുവും ഭക്തന്മാരും ശ്രീവാസഗൃഹത്തിൽ ഒന്നിച്ചുകൂടും. വാതിലുകൾ എല്ലാമടച്ചു് അവർ സംകീർത്തനലഹരിയിൽ ആറാടി ബാഹ്യബോധംവിട്ടു് രാത്രി മുഴുവൻ കഴിച്ചുകൂട്ടിയിരുന്നു. നീചബുദ്ധികളായ ചിലർ അതിനെ നിന്ദിച്ചുകൊണ്ടും പല അപവാദങ്ങൾ പരത്തിക്കൊണ്ടും തങ്ങളുടെ നീചതയെ വ്യക്തമാക്കുകയും ചെയ്തിരുന്നു.

## അദ്ധ്യായം പത്തൊമ്പതു്

കുരുക്ഷേത്രത്തിൽവെച്ചു് തന്തിരുവടി അർജ്ജുനന്റെ പ്രാർത്ഥനയനുസരിച്ചു് വിശ്വരൂപദർശനം കൊടുത്തനുഗ്രഹിച്ചു. അർജ്ജുനന്നു മാത്രമേ ആ ദർശനം സിദ്ധിച്ചുള്ളു. അവി

ടെ യുദ്ധം ചെയ്തുകൊണ്ടിരുന്ന മററാക്കുംതന്നെ ആ ദശ്നം സിദ്ധിച്ചില്ല. അജ്ജുനന്നുതന്നെ ആ ദശ്നം സിദ്ധിച്ചതു് ബാഹ്യചക്ഷുസ്സുകൊണ്ടല്ല, ദിവ്യചക്ഷുസ്സ് തന്തിരുവടി കൊടുത്തതുകൊണ്ടാണു്. അവിടത്തെ കൃപ കൂടാതെ ആക്കും ആ ദശ്നം സിദ്ധിക്കുകയില്ല.

മഹാപ്രഭുവിൻെറ ജീവിതത്തിൽ രണ്ടു ഭാവങ്ങൾ മാറിമാറി കാണപ്പെട്ടിരുന്നുവെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഭക്തഭാവമാണു് അധികം കാണപ്പെട്ടിരുന്നതു്. ഇടയ്ക്കിടെ ഭഗവദ്ഭാവവും കാണപ്പെട്ടിരുന്നു. അതിൽ ഏററവുമധികം നീണ്ടുനിന്ന ഭഗവദ്ഭാവപ്രകടനത്തെ മഹാപ്രകാശമെന്നു പറയുന്നു. ഏഴു യാമങ്ങൾ ആ ഭാവം തുടച്ചയായി നിലനിന്നു. ശ്രീ ചൈതന്യചരിതമെഴുതിയ വാസുദേവഘോഷ്, മുരാരിഗുപ്തൻ, മുകുന്ദദത്തൻ മുതലായ പരമഭാഗവതന്മാർ ഇതെല്ലാം നേരിട്ടു കണ്ടു രേഖപ്പെടുത്തിയവരാണു്. എന്നിട്ടും അതിൽ വിശ്വസിക്കാത്തവരുണ്ടെങ്കിൽ വിശ്വസിക്കാതിരുന്നുകൊള്ളട്ടെ. ശ്രദ്ധാലുക്കളായ ഭാഗവതന്മാക്കു് അതിൽ സംശയലേശംപോലും വരുകയില്ല. ആ മഹാപ്രകാശത്തെപ്പററി കുറഞ്ഞൊന്നു പറയാം.

ഒരു ദിവസം പ്രഭാതത്തിൽത്തന്നെ ഭക്തന്മാരെല്ലാം സംകീത്തനത്തിന്നായി ശ്രീവാസഗൃഹത്തിൽ ഒന്നിച്ചു കൂടിയിരുന്നു. അതിൽ പ്രധാനികൾ അദ്വൈതാചാര്യർ, നിത്യാനന്ദജി, ഹരിദാസജി, ശ്രീവാസൻ, ഗദാധരൻ, മുരാരിഗുപ്തൻ, മുകുന്ദദത്തൻ, നരഹരി, ഗംഗാദാസ്, ചന്ദ്രശേഖരാചാര്യർ, സ്വരൂപദാമോദർ, വക്രേശ്വരൻ, ദാമോദരൻ, മാധവൻ, ജഗദാനന്ദൻ, ഗോവിന്ദൻ, വാസുദേവഘോഷ്, സാരംഗൻ മുതലായവരായിരുന്നു. സുമാർ ഒരു യാമം കഴിഞ്ഞപ്പോൾ മഹാപ്രഭുവും എത്തി. സാധാരണയായി അവിടുന്നു മററു ഭക്തന്മാരോടുകൂടി ഭക്തിപൂർവ്വം സംകീത്തനം ചെയ്യുകയാണു് പതിവു്. എന്നാൽ അന്നു തന്തിരുവടി

യെ വെച്ചു പൂജിക്കുന്ന പൂജാസ്ഥാനത്തുതന്നെ ചെന്നിരുന്നു. ഉടൻതന്നെ ഒരു ദിവ്യപ്രകാശം മഹാപ്രഭുവിൽ കളിയാടുന്നതായി സർവ്വരും കണ്ടു. എല്ലാവരും ആശ്ചര്യസ്തബ്ധരായി ശ്രീമൂർത്തിയിലേയ്ക്കുതന്നെ നോക്കുവാൻ തുടങ്ങി. എന്നാൽ അനേകം സൂര്യചന്ദ്രന്മാരെപ്പോലെ പ്രകാശിക്കുന്ന ആ ദിവ്യതേജസ്സിന്റെ നേരെ ആർക്കും അധികംനേരം നോക്കുവാൻ കഴിഞ്ഞില്ല. ഒരു സൂചി വീണാൽപ്പോലും കേൾക്കത്തക്കവിധം അത്ര പൂർണ്ണമായ ഒരു നിശ്ശബ്ദത അവിടെ വ്യാപിച്ചു. അതിനെ ഭേദിച്ചുകൊണ്ടു മഹാപ്രഭു അരുളിച്ചെയ്തു: ''ഇന്നു ഞാൻ ഭാഗവതന്മാരായ നിങ്ങളുടെയെല്ലാം ആഗ്രഹം സാധിപ്പിക്കുന്നുണ്ടു്. നിങ്ങൾ യഥേഷ്ടം എന്നെ അഭിഷേകം ചെയ്തു പൂജിച്ചാലും.''

ഇതു കേട്ടപ്പോൾ ഭക്തന്മാർക്കുണ്ടായ ആനന്ദം അപാരമായിരുന്നു. നൂറുകണക്കിൽ കുടങ്ങളിൽ ഗംഗാജലം കൊണ്ടുവന്നു് സുഗന്ധതൈലം പുരട്ടി മഹാപ്രഭുവിനെ അഭിഷേകം ചെയ്യുവാൻ തുടങ്ങി. മന്ത്രപുരസ്സരമായ ആ അഭിഷേകം അനേകം മണിക്കൂറുകൾ നീണ്ടുനിന്നു. വസ്ത്രം കൊണ്ടു തോർത്തി പട്ടുവസ്ത്രങ്ങൾ ധരിപ്പിച്ചു. കുറിക്കൂട്ടുകൾ അണിയിച്ചു. പുഷ്പങ്ങൾകൊണ്ടു പൂജിച്ചു. ദിവ്യമാലകൾ അണിയിച്ചു. ആ മാലകൾ പ്രസാദരൂപത്തിൽ അവിടുന്നു ഭക്തന്മാർക്കുതന്നെ കൊടുത്തു. അവർ അതു് ഒരമൂല്യരത്നംപോലെ സ്വീകരിച്ചു് ആനന്ദഭരിതരായിത്തീർന്നു.

ശ്രീവാസൻ ആനന്ദാതിശയത്താൽ ഉന്മത്തനായിരുന്നു. ഈ ദിവ്യദർശനമഹാഭാഗ്യം എല്ലാവർക്കും കൊടുക്കുവാനും അദ്ദേഹമാഗ്രഹിച്ചു. അദ്വൈതാചാര്യരുടെ അടുത്തു ചെന്നു സ്വകാര്യമായി പറഞ്ഞു: ''നിങ്ങൾ എല്ലാം ചേർന്നാണു് നിമായിയെ ഇപ്രകാരമാക്കിയതു് എന്നു് ശചീമാതാവു നമ്മെ കുററപ്പെടുത്താറുണ്ടല്ലൊ. ദേവി ഈ ഭാവമൊന്നു നേരിട്ടു കാണട്ടെ. നിമായി തന്റെ പുത്രൻ മാത്രമല്ല,

സർവ്വരുടെയും മാതാപിതാക്കളും പുത്രനും ബന്ധുവും സർവ്വവുമാണെന്നു് അറിയട്ടെ.''

ആചാര്യരും അതു് അനുമോദിച്ചു. ശ്രീവാസൻ ഉടൻ ഓടിച്ചെന്നു് ശചീമാതാവിനെ കൂട്ടിക്കൊണ്ടുവന്നു. മാതാവിനെ കണ്ട ഉടൻ ആചാര്യർ പറഞ്ഞു: ''നോക്കു, നിമായി ആരെന്നു മനസ്സിലാക്കൂ.''

മാതാവു് പരിഭ്രാന്തയായി. എന്തു ചെയ്യണമെന്നറിയാതെ നിശ്ശബ്ദയായിനിന്നു.

ശ്രീവാസൻ ഇതു കണ്ടു് മഹാപ്രഭുവിനോടു പ്രാർത്ഥിച്ചു: ''പ്രഭോ, ജഗന്മാതാവു് ശചീദേവി മുമ്പിൽ വന്നുനില്ക്കുന്നു. അവിടത്തെ മാതാവാകുവാൻ ഭാഗ്യം കിട്ടിയ ധന്യധന്യയാണു് ഈ ദേവി. അവിടത്തെ വാസ്തവസ്വരൂപദർശനത്തിനുള്ള ശക്തി കൊടുത്തനുഗ്രഹിച്ചാലും''.

മഹാപ്രഭു ഹുംകാരം ചെയ്തുകൊണ്ടു പറഞ്ഞു: ''മാതാവിൻെറമേൽ കൃപ ചെയ്യുക ഇപ്പോഴം സാധ്യമല്ല. അവർ വൈഷ്ണവന്മാരിൽ നിമായിയെ ചീത്തയാക്കി എന്ന അപവാദം ചുമത്തുന്നു. ഇതു് എനിക്കു സഹിക്കുവാൻ കഴിയുകയില്ല.''

ഇതു കേട്ടു് അദ്വൈതാചാര്യർ പറഞ്ഞു: ''പ്രഭോ, മാതാവിന്നു് അവിടത്തോടു വാത്സല്യഭാവമാണു്. അവർ വല്ലതും പറഞ്ഞിട്ടുണ്ടെങ്കിൽത്തന്നെ അതെല്ലാം വാത്സല്യഭാവത്തിൽ പറഞ്ഞതാണു്. അല്ലാതെ വൈഷ്ണവന്മാരുടെ നേരെയുള്ള വിദ്വേഷംകൊണ്ടല്ല. അതുകൊണ്ടു് ഏതു വിധവും അവരിൽ കൃപ ചെയ്യണേ.''

മാതാവു് ആചാര്യരുടെ അഭിപ്രായമനുസരിച്ചു് മഹാപ്രഭുവിൻെറ പാദങ്ങളിൽ നമസ്കരിച്ചു് ഗദ്ഗദകണ്ഠയായി പറയുവാൻ തുടങ്ങി: ''അജ്ഞയും അബലയുമായ ഞാൻ അവിടത്തെ എങ്ങനെ അറിയും? ഈ അജ്ഞയിൽ കൃപ ചെയ്താലും.''

മാതാവു നമസ്കരിച്ചു കിടക്കുന്നതു കണ്ടു് മഹാപ്രഭു ശ്രീപാദം മസ്തകത്തിൽ വെച്ചുകൊണ്ടു് അരുളിച്ചെയ്തു: "ഇപ്പോൾ എല്ലാ അപരാധങ്ങളും ക്ഷമിക്കപ്പെട്ടു. ഇപ്പോൾ മുതൽ ഭവതി പൂർണ്ണമായ കൃപയ്ക്കു പാത്രമായിരിക്കുന്നു."

ഇതു കേട്ടു മാതാവു് ആനന്ദഭരിതയായി.

പിന്നെ ഓരോരുത്തരായി എല്ലാവരും മഹാപ്രഭുവിനെ പൂജിച്ചു. വിശിഷ്ടനിവേദ്യങ്ങൾ സമർപ്പിച്ചു. ഭക്തദാസനായ അവിടുന്നു് അതെല്ലാം പ്രേമപൂർവ്വം സ്വീകരിച്ചു. ഈ ദിവ്യദർശനം കണ്ടു് സർവ്വരും സ്തംഭിച്ചുനിന്നു. നേരം പോയതു് ആരുമറിഞ്ഞില്ല. സന്ധ്യയായപ്പോൾ വിളക്കുകൾ കൊളുത്തി. എന്നാൽ അവിടുത്തെ ആ ദിവ്യപ്രകാശത്തിൽ സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങുകൾ എന്നപോലെ നിഷ്പ്രഭങ്ങളായിത്തീർന്നു.

## അധ്യായം ഇരുപതു്

തന്തിരുവടി കംസവധത്തിന്നായി രംഗപ്രവേശം ചെയ്തപ്പോൾ വിഭിന്നാധികാരികൾക്കു വിഭിന്നദർശനമാണു് കൊടുത്തതു്. ചിലർക്കു് അന്തകനായും ചിലർക്കു് സ്വന്തം കുട്ടിയായും ചിലർക്കു് പരദൈവമായും മററു ചിലർക്കു പരബ്രഹ്മമായും മററും അവിടുന്നു ദർശനം കൊടുത്തു. ഇവിടെ എല്ലാവരും ഭക്തന്മാരായതിനാൽ സർവ്വർക്കും ഒരേ വിധമാനന്ദമാണു് ഉണ്ടായതു്. എന്നാൽ മഹാപ്രഭുവിന്റെ ദിവ്യമംഗളവിഗ്രഹത്തിൽ ഓരോരുത്തരും തങ്ങളുടെ ഇഷ്ടമൂർത്തിയെയാണു് ദർശിച്ചതു്.

ദീപാരാധനയുടെ സമയമായി. ശചീമാതാവിനെക്കൊണ്ടാണു് ആരതി ചെയ്യിച്ചതു്. വൃദ്ധയായ മാതാവു് വിറയ്ക്കുന്ന കൈകൊണ്ടു് ആരതി ചെയ്തു. ശംഖം മുത

ലായ വാദ്യങ്ങൾ മുഴങ്ങി. സർവ്വരും ആനന്ദസാഗരത്തി ലാറാടി. ശ്രീവാസൻ മാതാവിനെ ഗൃഹത്തിലേയ്ക്കുതന്നെ കൊണ്ടുചെന്നാക്കി. പരമഭാഗവതനായ ശ്രീധരനൊഴിച്ച് മററെല്ലാ അന്തരംഗശിഷ്യന്മാരും അവിടെ ഉണ്ടായിരുന്നു.

ശ്രീധരൻ ഒരു സാധുകച്ചവടക്കാരനായിരുന്നു. ഉണ്ണി പ്പിണ്ടി മുതലായവയാണ് ശ്രീധരൻ വിററിരുന്നത്. മഹാപ്രഭു പലപ്പോഴും ആ ഭക്തൻെറ സമീപം ചെന്ന് വില പിശകി കളിയാക്കാറുണ്ടായിരുന്നു. ശ്രീധരൻെറ ഉണ്ണിപ്പിണ്ടികൊണ്ടുള്ള കറികൾ കൂടാതെ ഉണ്ണുവാൻ മഹാ പ്രഭുവിന്നു രുചി ഉണ്ടായിരുന്നില്ല. ആ ഭക്തനെപ്പററി അവിടുന്നു സ്മരിച്ചു.

ശ്രീധരൻെറ ഗൃഹം കുറച്ചകലെയായിരുന്നു. ഭക്ത ന്മാരിൽ ചിലർ അങ്ങോട്ട് ഓടി. അവിടെ ചെന്ന പ്പോൾ "ശ്രീകൃഷ്ണ, ഗോവിന്ദ, ഹരേ, മുരാരേ, ഹേ നാഥ, നാരായണ, വാസുദേവ" എന്നിപ്രകാരം അദ്ദേഹം തിരു നാമസംകീർത്തനത്തിൽ ലയിച്ചിരിക്കുകയായിരുന്നു. വാ തിലിൽ പിന്നെയും പിന്നെയും മുട്ടിയപ്പോൾ ആരാണത് എന്നു ചോദിച്ചു. വാതിൽ തുറക്കുമ്പോൾ അതെല്ലാംസ്വയം അറിയാം എന്നവർ മറുപടി പറഞ്ഞു. വാതിൽ തുറന്നു നോക്കി. മഹാപ്രഭുവിൻെറ അന്തരംഗഭക്തന്മാരെ കണ്ട് ഏററവും സന്തുഷ്ടനായി. ഇപ്പോൾ വരുവാനുള്ള കാരണം ചോദിച്ചപ്പോൾ അവർ പറഞ്ഞു: "മഹാപ്രഭു അങ്ങയെ സ്മരിച്ചിരിക്കുന്നു, വേഗം പുറപ്പെടു."

മഹാപ്രഭു ഹീനനും ദീനനുമായ തന്നെ സ്മരിയ്ക്കുന്നുവെന്നു കേട്ട് ശ്രീധരൻ പ്രേമോന്മത്തനായി മൂർച്ഛിച്ചു താഴെ വീണു. ഭക്തന്മാർ ഇതു കണ്ട് എന്തു വേണമെന്നറിയാതെ വിഷമിച്ചു. ഏതായാലും അവർ മൂർച്ഛിതനായ അദ്ദേഹ ത്തെയുമെടുത്തു മഹാപ്രഭുവിൻെറ സമീപത്തിൽ എത്തി. അവിടുന്ന് തൃക്കൈകൊണ്ടു സ്പർശിച്ചു ഉടൻ ശ്രീധരന്നു

ബോധമുണ്ടായി. തൃപ്പാദങ്ങളിൽ വീണു നമസ്കരിച്ചു. മഹാപ്രഭു കൃപാപൂർവ്വം പറഞ്ഞു: ''ഇപ്പോൾ നിന്റെ ആഗ്രഹം സഫലമായില്ലേ? എന്റെ സ്വരൂപം കണ്ടാലും.''

ശ്രീധരൻ തൊഴുതുകൊണ്ടു പറഞ്ഞു: ''ലോകം മുഴുവൻ വെറുക്കുന്ന ഈ ദീനനിൽ അവിടുന്ന് അപാരകരുണയാണ് വർഷിച്ചത്. എന്തെല്ലാം അപരാധങ്ങൾ ഇവൻ ചെയ്തു? അവിടുന്നുമായി പലപ്പോഴും കലഹിച്ചു. എന്നിട്ടും കൃപ ചെയ്ത് ഈ ദിവ്യദർശനം തന്നനുഗ്രഹിച്ച അവിടുത്തെ കരുണാതിശയത്തെപ്പററി എന്തു പറയട്ടെ? എല്ലാ അപരാധങ്ങളും ക്ഷമിച്ച് അനുഗ്രഹിക്കേണമേ.''

മഹാപ്രഭു പ്രേമപുരസ്സരം അരുളിച്ചെയ്തു: ''ഞാനങ്ങയുടെ നേരെ വളരെ സന്തോഷിച്ചിരിക്കുന്നു. എന്തെങ്കിലും വരം ചോദിക്കൂ. എന്തു വേണമെങ്കിലും തരാം.''

ശ്രീധരൻ തൊഴുതുകൊണ്ട് ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അധമനും അപരാധിയുമായ ഇവനു ദേവദുർല്ലഭമായ ദർശനം തന്ന് അവിടുന്ന് അനുഗ്രഹിച്ചു. മറെറാന്നും തന്നെ അടിയൻ ആഗ്രഹിക്കുന്നില്ല.''

മഹാപ്രഭു ആനുഗ്രഹപൂർവ്വമരുളിച്ചെയ്തു: ''എന്തെങ്കിലും വരം വാങ്ങണം. അത് എന്റെ ആജ്ഞയാണ്. ഋദ്ധിസിദ്ധികൾ ഒന്നും വേണ്ടെങ്കിൽ വേണ്ടാ. ഇഷ്ടമുള്ളതു ചോദിക്കൂ.''

ശ്രീധരൻ ദീനഭാവത്തിൽ പറഞ്ഞു: ''എന്നാൽ അവിടുത്തെ ഈ സ്വരൂപം അടിയന്റെ ഹൃദയത്തിൽ നിരന്തരം കളിയാടട്ടെ.''

ശ്രീധരന്റെ അനാസക്തിയും നിഷ്കിഞ്ചനഭാവവും കണ്ടു മഹാപ്രഭുവും സന്തോഷിച്ചു. ശ്രീധരൻ വേണുഗോപാലമൂർത്തിയുടെ ഉപാസകനായിരുന്നു. മഹാപ്രഭുവിൽ ആ ദിവ്യമംഗളസ്വരൂപം ദർശിച്ച് ആ പരമഭാഗ

വതൻ കൃതാൎത്ഥനായി. അദ്ദേഹം പ്രേമോന്മത്തനായി മൂൎച്ഛിച്ചു വീണു. ഭക്തന്മാർ ഒരു ഭാഗത്തു് എടുത്തു കിടത്തി. പിന്നെ മുരാരിഗുപ്തൻെറ ഊഴമായി. അദ്ദേഹം ധാൎമ്മികനും പരമവൈഷ്ണവനുമായിരുന്നു. പക്ഷേ ശാസ്ത്രാൎത്ഥവാദത്തിൽ കുറച്ചൊരു അഭിരുചി ഉണ്ടായിരുന്നു മഹാപ്രഭു അദ്ദേഹത്തെ സംബോധന ചെയ്തുകൊണ്ടു് അരുളിച്ചെയ്തു: ''അങ്ങേയ്ക്കു് ഒരു അപൂൎണ്ണതയുണ്ടു്. ശുഷ്കവാദങ്ങൾ ഉപേക്ഷിക്കൂ. ഭക്തിഗ്രന്ഥങ്ങൾക്കുമാത്രം പ്രാധാന്യം കൊടുക്കൂ.''

മുരാരി പറഞ്ഞു: ''പ്രഭോ, ഇവൻ വെറുതെ തൎക്കിക്കാറുണ്ടോ? എന്തെങ്കിലും ശാസ്ത്രചൎച്ച വരുമ്പോഴല്ലേ അപ്രകാരം ചെയ്യാറുള്ളൂ?''

മഹാപ്രഭു അരുളിച്ചെയ്തു: ''നീ അദ്വൈതാചാര്യരോടുകൂടി അദ്വൈതവേദാന്തത്തെപ്പററി പലപ്പോഴും ചൎച്ചകൾ നടത്താറില്ലേ?''

ആചാര്യജി— ''അതു് ഒരു ചീത്ത കാര്യമാണോ?''

മഹാപ്രഭു ചിരിച്ചുകൊണ്ടരുളിച്ചെയ്തു: ''ചീത്ത കാര്യമല്ല. പക്ഷേ ഭക്തിമാൎഗ്ഗാനുയായികൾക്കു് അതുകൊണ്ടു് എന്തു കാര്യം?''

''ന സാധയതി മാം യോഗോ ന സാംഖ്യം ധൎമ്മ ഉദ്ധവ
ന സ്വാധ്യായസ്തപസ്ത്യാഗോ യഥാ ഭക്തിൎമ്മമോൎജ്ജിതാ.''

എന്നു് മഹാപ്രഭു ഉച്ചത്തിൽ ചൊല്ലി. എല്ലാവരും ഇതു കേട്ടു നിശ്ശബ്ദരായി നിന്നു. മഹാപ്രഭു അരുളിച്ചെയ്തു: ''ഒരു ഭക്തനു ശാസ്ത്രീയപ്രക്രിയാഭേദങ്ങൾകൊണ്ടു് എന്തു കാര്യം? അങ്ങു് സാക്ഷാൽ ഹനുമാൻെറ അംശമാണെന്നറിയൂ. ഭക്തിയെത്തന്നെ ഏകാവലംബമായി സ്വീകരിക്കൂ.''

മുരാരി മഹാപ്രഭുവിൻെറ സ്വരൂപത്തിൽ സാക്ഷാൽ ശ്രീരാമചന്ദ്രനെ ദൎശിച്ചു പ്രേമോന്മത്തനായി. സാഷ്ടാംഗം

വീണു നമസ്കരിച്ചു. വരം വാങ്ങുവാനാജ്ഞാപിച്ചപ്പോറം മുരാരി തൊഴുതുകൊണ്ടു പറഞ്ഞു: ''പ്രഭോ, തിന്തിരുവടിയിൽപ്രേമമല്ലാതെ മറെറാന്നും ഇവൻ ആഗ്രഹിക്കുന്നില്ല.''

മഹാപ്രഭു തന്റെ ശ്രീപാദം ശിരസ്സിൽ വെച്ചു് പ്രേമപൂർവ്വമനുഗ്രഹിച്ചു. അദ്വൈതാചാര്യൻ, ശ്രീവാസൻ, വാസുദേവൻ മുതലായ ഭക്തന്മാരെല്ലാം തന്തിരുവടിയിൽ അഹൈതുകഭക്തി ഉണ്ടാകാൻ പ്രാർത്ഥിച്ചു.

ഹരിദാസൻ താൻ ഹീനനും ദീനനുമാണെന്നു കരുതി വളരെ പിന്നിലാണു് ഇരുന്നിരുന്നതു്. മഹാപ്രഭു ഗംഭീരസ്വരത്തിൽ അരുളിച്ചെയ്തു: ''ഹരിദാസനെവിടെ? അദ്ദേഹത്തെ എന്റെ മുമ്പിൽ കൊണ്ടുവരു.''

ഭക്തന്മാർ ചുററും നോക്കി. ഹരിദാസൻ ഏററവും പിന്നിൽ ചൂളി ഇരിക്കുന്നതു കണ്ടു് മഹാപ്രഭുവിന്റെ മുമ്പിൽ ചെല്ലുവാൻ അവർ പറഞ്ഞു. പക്ഷേ ആ മഹാത്മാവു ബാഹ്യബോധമില്ലാതെ പ്രേമസാഗരത്തിൽ മഗ്നനായിരുന്നു. അവർ അദ്ദേഹത്തെ എടുത്തു് മഹാപ്രഭുവിന്റെ സമീപത്തിൽ കൊണ്ടുചെന്നു വെച്ചു. അവിടുന്നു തൃക്കൈകൊണ്ടു സ്പർശിച്ചു് അരുളിച്ചെയ്തു: ''ഹരിദാസ, അങ്ങു സ്വയം നീചനാണെന്നു കരുതരുതു്. അങ്ങു തീർത്ഥങ്ങളെപ്പോലും തീർത്ഥീകരിക്കുവാൻ ശക്തനാകുന്നു. അങ്ങയെ സ്മരിക്കുന്നതുതന്നെ എന്റെ പൂജയാകുന്നു. ഞാൻ അങ്ങയുടെ സമീപത്തിൽത്തന്നെ സദാ വർത്തിക്കുന്നു. അങ്ങയെ ചാട്ടവാറുകൊണ്ടു് അടിച്ച അടികളെല്ലാം എന്റെ പുറത്താണു് കൊണ്ടതു്. നോക്കു, ഭക്തന്മാരുടെ സർവ്വക്ലേശങ്ങളെയും ഞാൻ സ്വയം ഏറെറടുത്തു് അവരെ രക്ഷിക്കുന്നു. ഈ അവതാരത്തിൽ ആരെയും ഞാൻ നിഗ്രഹിക്കുന്നില്ല. സർവ്വരെയും തിരുനാമസംകീർത്തനംവഴി ഞാനുദ്ധരിക്കും. അഭീഷ്ടവരമെന്തോ, അതു് വരിച്ചുകൊള്ളുക.''

ഹരിദാസൻ ദീനഭാവത്തിൽ തൊഴുതുകൊണ്ടു പറഞ്ഞു: ''ഹേ ദയാസിന്ധോ, ഹേ പ്രേമാവതാരമേ, വരം വരിക്കണമെന്നു് അവിടുത്തെ ആജ്ഞയാണെങ്കിൽ ഈയുള്ളവൻ നിത്യവും ദീനനും നിഷ്കിഞ്ചനമായിത്തന്നെ ഇരിക്കട്ടെ. പരമഭാഗവതന്മാരുടെ പാദധൂളി ശിരസ്സിൽ ധരിക്കുന്നതു് മഹാഭാഗ്യമായി കരുതാറാവട്ടെ.''

ഹരിദാസന്റെ ഭക്ത്യതിശയം കണ്ടു സർവ്വരും അദ്ഭുതസ്തബ്ധരായി. മഹാപ്രഭുവും പരമസന്തുഷ്ടനായി അനുഗ്രഹിച്ചു.

മുകുന്ദദത്തനും അവിടെ ഉണ്ടായിരുന്നു. മഹാപ്രഭു അദ്ദേഹത്തെമാത്രം വിളിച്ചു ദർശനം കൊടുക്കാത്തതിൽ എല്ലാവരും വ്യസനിച്ചു. ശ്രീവാസൻ അതു മഹാപ്രഭുവിനെ അറിയിക്കുകയും ചെയ്തു. അപ്പോൾ അവിടുന്നു് കുറച്ചൊരു കോപഭാവത്തിൽ അരുളിച്ചെയ്തു: ''അവനു താൻ വലിയ പണ്ഡിതനാണെന്നു് അഭിമാനമുണ്ടു്. അവൻ വൈഷ്ണവശാസ്ത്രങ്ങളെ പലവിധം വ്യാഖ്യാനിച്ചു് തന്റെ വിദ്വത്വം പ്രകടിപ്പിക്കുന്നു. അവനിൽ ഇപ്പോൾ കൃപ ചെയ്യുക സാധ്യമല്ല. അവനു് ഇനിയും ആയിരമായിരം ജന്മങ്ങൾ എടുക്കേണ്ടിവരും.''

ഇതു കേട്ടു് സർവ്വരും വ്യസനിച്ചു. എന്നാൽ മുകുന്ദദത്തൻ ആനന്ദപരവശനായി നൃത്തംവെച്ചുകൊണ്ടു പറഞ്ഞു: ''ഹാ! ഞാൻ കൃതാർത്ഥനായി. ആയിമായിരം ജന്മംകഴിഞ്ഞാലെങ്കിലും അവിടുത്തെ കൃപയ്ക്കു പാത്രമാകുമല്ലോ.''

എല്ലാവരും ഇതു കേട്ടു് അദ്ഭുതപ്പെട്ടു. മഹാപ്രഭു പരമസന്തുഷ്ടനായി മുകുന്ദദത്തനെ ആലിംഗനംചെയ്തുകൊണ്ടു പറഞ്ഞു: ''അങ്ങു് ഉറച്ച വിശ്വാസംകൊണ്ടും ക്ഷമകൊണ്ടും എന്നെ വശീകരിച്ചു കഴിഞ്ഞു. ഇത്രയും ഉറച്ച വിശ്വാസമുള്ളവർ ദുർലഭമത്രേ. ആ ആയിരമായിരം ജന്മങ്ങളെല്ലാം എന്റെ അനുഗ്രഹത്താൽ ക്ഷണനേരംകൊണ്ടു് ഇതാ

അവസാനിച്ചിരിക്കുന്നു. എന്റെ സ്വരൂപത്തിലേയ്ക്കു നോക്കൂ.''

മുകുന്ദദത്തൻ അവിടുത്തെ ദിവ്യദർശനത്താൽ പ്രേമോന്മത്തനായി താഴെ വീണു. അവിടെ സന്നിഹിതരായിരുന്ന സർവ്വരും മഹാപ്രഭുവിൽ തങ്ങളുടെ ഇഷ്ടമൂർത്തിയെ ദർശിച്ചു കൃതാർത്ഥരായി.

## അധ്യായം ഇരുപത്തൊന്നു്

സർവ്വേശ്വരന്റെ ഐശ്വര്യപൂർണ്ണമായ സ്വരൂപം ദർശിക്കുവാൻ മനുഷ്യൻ ശക്തനല്ല. തന്തിരുവടിയുടെ കരുണയാൽ അതിന്നു കഴിഞ്ഞാലും അധികം നേരം നോക്കിക്കൊണ്ടിരിക്കുവാൻ സാധിക്കയില്ല. ഭാഗവതന്മാർ തന്തിരുവടിയെ മധുരഭാവത്തിലാണു് ദർശിച്ചുകൊണ്ടിരിക്കുന്നതു്, ഈശ്വരഭാവത്തിലല്ല. അതുകൊണ്ടുതന്നെയാണു് വിശ്വരൂപദർശനാനന്തരം അർജ്ജുനൻ ''മതി, മതി, ഇനി ആ ദിവ്യകോമളസ്വരൂപംതന്നെ കാണിച്ചുതരൂ'' എന്നു പ്രാർത്ഥിച്ചതു്.

ഭാവാവേശം വന്നതിന്നുശേഷം ഏഴു യാമങ്ങൾ കഴിഞ്ഞു. ഒരു മാററവും എന്നിട്ടും വന്നില്ല. എല്ലാവരും ആശ്ചര്യസ്തബ്ധരായി നോക്കിയിരുന്നു. ഈ തേജസ്സു് അധികം നേരം സഹിക്കുക ആർക്കും സാധ്യമല്ലെന്നു കണ്ടു് അദ്വൈതാചാര്യർ ശ്രീനിവാസനോടു സ്വകാര്യമായി പറഞ്ഞു: ആക്കും ഇതു് അധികം നേരം കണ്ടുകൊണ്ടിരിക്കുവാൻ വയ്യാ. അതുകൊണ്ടു മഹാപ്രഭുവിനെ സ്വസ്ഥനാക്കുവാൻ എന്തെങ്കിലും ചെയ്യേണ്ടിയിരിക്കുന്നു.''

ശ്രീവാസൻ ഇതിനോടു പൂർണ്ണമായി യോജിച്ചു. ''നമുക്കു് ഈ തേജോമയരൂപത്തെക്കാൾ ഗൗരാംഗരൂപം

തന്നെയാണു് അധികം പ്രിയങ്കരം. ഈ രൂപമുപസംഹരിച്ചു് ഗൗരരൂപംതന്നെ കാണിക്കുവാനായി നമുക്കു പ്രാൎത്ഥിക്കാം'' എന്നു ശ്രീവാസൻ പറഞ്ഞു. എല്ലാവരുംകൂടി കുറെനേരം ഇപ്രകാരം പ്രാൎത്ഥിച്ചപ്പോഠം മഹാപ്രഭു ഒരു ഹുംകാരം ചെയ്തുകൊണ്ടരുളി: ''എന്നാൽ ഞാനിപ്പോഠം പോകുന്നു'' എന്നു പറഞ്ഞു മോഹാലസ്യപ്പെട്ടു താഴെ വീണു. ഭക്തന്മാർ അവിടുത്തെ ഒരു ഭാഗത്തു കിടത്തി ശുശ്രൂഷിച്ചു.

ഒരു ചേഷ്ടയുമില്ല. മഹാപ്രഭു നിശ്ശബ്ദനായി കിടക്കുന്നു. മണിക്കൂറുകഠം വളരെ കഴിഞ്ഞു. എന്തു വേണമെന്നറിയാതെ സൎവ്വരും പരിഭ്രമിച്ചു. അവസാനം, ''ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ.'' എന്നു് എല്ലാവരുംകൂടി ഉച്ചത്തിൽ സംകീൎത്തനമാരംഭിച്ചു. മഹാപ്രഭുവിന്റെ ദേഹം പുളകിതമായി. ക്രമേണ ശ്വാസോച്ഛ്വാസലക്ഷണങ്ങളും കണ്ടുതുടങ്ങി. ഭക്തന്മാരുടെ ആനന്ദത്തിന്നതിരില്ലാതായി. കീൎത്തനധ്വനികൊണ്ടു് ആകാശം മുഖരിതമായി. ചിലർ നൃത്തംവെച്ചു. ചിലർ ശീതളജലം കൊണ്ടുവന്നു് മഹാപ്രഭുവിന്റെ ശ്രീമുഖത്തു തളിച്ചു. ശ്രീവാസഗൃഹം അപ്പോഠം ആനന്ദസാഗരമായി മാറി.

കുറച്ചു കഴിഞ്ഞു മഹാപ്രഭു തൃക്കണ്ണുകഠം തുറന്നു. ചുററും ആളുകഠം പരിഭ്രാന്തരായി നില്ക്കുന്നതു കണ്ടു് ''എന്താണു് നിങ്ങഠം എന്റെ ചുററും ഒന്നിച്ചുകൂടി പരിഭ്രമിക്കുന്നതു്?'' എന്നു ചോദിച്ചു.

മഹാപ്രഭുവിന്റെ ചോദ്യം കേട്ടു് അവർ അന്യോന്യം നോക്കി മന്ദഹസിച്ചു. ആരും അതിന്നു മറുപടി പറഞ്ഞില്ല. അപ്പോഠം അവിടുന്നു ശ്രീവാസനോടു പിന്നെയും ചോദിച്ചു: ''എന്താണു് സംഗതി? അബോധാവസ്ഥയിൽ ഞാൻ ചാപല്യമൊന്നും കാണിച്ചില്ലല്ലൊ ?''

ശ്രീവാസൻ തന്റെ ചിരി ഒതുക്കിക്കൊണ്ട് പറഞ്ഞു: ''ഇനിയെങ്കിലും അവിടുന്നു ഞങ്ങളെ അധികം കബളിപ്പിക്കരുതേ. സാരമില്ല, അബോധാവസ്ഥയിൽ ബോധം വരുവാനായി ഞങ്ങൾ ചുററുംനിന്നു സംകീർത്തനം ചെയ്യുകയായിരുന്നു.''

ഇതു കേട്ട മഹാപ്രഭു കുറഞ്ഞൊന്നു ലജ്ജിതനായി പറഞ്ഞു: ''നിങ്ങളെല്ലാം ഞാൻകാരണം വിഷമത്തിൽപ്പെട്ടു. ക്ഷമിച്ചാലും. നേരം വളരെയായി. നമുക്ക് സ്നാനാദികൾക്കായി വേഗം പോവാം.''

ഇത്രയും പറഞ്ഞ് എല്ലാവരോടുംകൂടി മഹാപ്രഭു സ്നാനത്തിന്നായി പോയി.

# അദ്ധ്യായം ഇരുപത്തിരണ്ട്

പ്രേമോന്മത്തരായ മഹാപുരുഷന്മാരുടെ സ്ഥിതി അലൗകികമാകുന്നു. അവർ ഇടയ്ക്കു ചിരിക്കും, ഇടയ്ക്കു കരയും, ഇടയ്ക്കു നൃത്തംവെയ്ക്കും, ഇടയ്ക്കു നഗ്നരായിരിക്കും. അവക്ക് ഭയമില്ല, ലജ്ജയില്ല, അവർ വിധിനിഷേധങ്ങൾക്ക് അടിമകളല്ല.

അവധൂതനായ നിത്യാനന്ദജിയും അപ്രകാരമുള്ള ഒരു പ്രേമോന്മത്തനായിരുന്നു. മുപ്പതു വയസ്സായിട്ടും ഇടയ്ക്ക് മാലതീദേവിയുടെ മടിയിൽ കേറിയിരിക്കും. ഇടയ്ക്ക് ശ്രീവാസന്റെ സമീപം ചെന്ന് ശാഠ്യം പിടിക്കും. തന്റെ ലീലകളെക്കൊണ്ട് മാലതീദേവിയെയും ശ്രീവാസനെയും ആനന്ദസാഗരത്തിൽ ആറാടിച്ചിരുന്നു. ഇത്ര ചാപല്യം കാണിക്കരുതെന്ന് മഹാപ്രഭു ഇടയ്ക്കിടെ താക്കീതുചെയ്തിരുന്നു. ആ പ്രേമോന്മത്തൻ എന്നാലും അതു് അത്ര വകവെച്ചിരുന്നില്ല.

ഒരിക്കൽ പ്രേമോന്മത്തനായി നിത്യാനന്ദജി ഒരു തെരുവീലൂടെ നടക്കുകയായിരുന്നു. മേലാസകലം പൊടി പടലം പുരണ്ടിട്ടുണ്ട്. നഗ്നനായിട്ടാണ് നടക്കുന്നത്. കുട്ടികൾ കൂക്കിവിളിക്കുന്നു. അദ്ദേഹം അതൊന്നും വക വെച്ചില്ല. മഹാപ്രഭുവിന്റെ ഗൃഹത്തിലേയ്ക്കു വരികയാ യിരുന്നു അദ്ദേഹം.

മഹാപ്രഭു അപ്പോൾ വിഷ്ണുപ്രിയയെ സന്തോഷിപ്പി ക്കുവാനായി പ്രേമാലാപം ചെയ്തുകൊണ്ടിരിക്കുകയായിരു ന്നു. നഗ്നനായി വരുന്ന നിത്യാനന്ദജിയെ കണ്ട് വിഷ്ണു പ്രിയ ഉടൻ ഗൃഹാന്തർഭാഗത്തിലേയ്ക്കു പോയി വാതിലടച്ചു. എന്താണ് എന്ന് മാതാവു വിളിച്ചു ചോദിച്ചു. വിഷ്ണു പ്രിയ ചിരിച്ചു. നിമായി അവിടെ ഇല്ലേ എന്ന് മാതാവു വീണ്ടും ചോദിച്ചു. വിഷ്ണുപ്രിയ ചിരിച്ചുകൊണ്ട് ഉത്തരം പറഞ്ഞു: ''വലിയ മകന്റെ നേരെ നോക്കൂ. അദ്ദേഹം ഇപ്പോൾ നഗ്നനായിത്തന്നെ വരുന്നു.''

മാതാവ് ഇതു കേട്ടു ചിരിച്ചു.

മഹാപ്രഭു ചോദിച്ചു: ''ശ്രീപാദ, ഇത് എന്താണ്? ഇങ്ങനെ ചാപല്യം കാട്ടുന്നതു നന്നല്ല. വസ്ത്രമുടുക്കൂ.'' എന്നാൽ വസ്ത്രത്തിന്റെ ബോധമുണ്ടെങ്കിലല്ലേ അതു് ഉടു ക്കുവാൻ കഴിയുകയുള്ളു? മഹാപ്രഭു തന്റെ വസ്ത്രംതന്നെ എടുത്ത് ഉടുപ്പിച്ചു ചോദിച്ചു: ''എന്താണ് ദേഹം മുഴുവൻ മണ്ണു ധരിച്ചിരിക്കുന്നത്?''

നിത്യാനന്ദജിക്കു തീരെ ബാഹ്യബോധമുണ്ടായിരു ന്നില്ല. അദ്ദേഹത്തിന്റെ പ്രേമോന്മാദാവസ്ഥ കണ്ട് മഹാപ്രഭു അത്യന്തം സന്തോഷിച്ചു. അവിടുന്ന് ഭക്തന്മാ രെയെല്ലാം വിളിച്ചുവരുത്തി. അവർ നാലു ഭാഗവും വന്ന് ഇരിപ്പായി. മഹാപ്രഭു പ്രാർത്ഥിച്ചു: ''അവിടുന്ന് തല യിൽ കെട്ടിയ ലങ്കോട്ടി ഞങ്ങൾക്കു തരൂ. ഞങ്ങൾ അതു പ്രസാദമായി സൂക്ഷിച്ചുകൊള്ളാം.'' മഹാപ്രഭു അതെട

ത്തു് അനേകം കഷ്ണങ്ങളാക്കി എല്ലാവക്കും പ്രസാദമായി വിതരണംചെയ്തു. അവർ അതിസുദുർല്ലഭോത്തംപോലെ അതു് സൂക്ഷിക്കുകയും ചെയ്തു.

പിന്നെ മഹാപ്രഭു തന്റെ തൃക്കൈകൊണ്ടുതന്നെ ശ്രീപാദന്റെ പാദങ്ങരം കഴുകിച്ചു് ആ പുണ്യതീത്ഥം എല്ലാവക്കും വിതരണംചെയ്തു. അതു പാനംചെയ്തു് സവ്വരും കൃതാത്ഥരായി. മഹാപ്രഭു പറഞ്ഞു: ''ഈ പാദതീർത്ഥം പാനംചെയ്തതുകൊണ്ടു് ഇന്നു് നാമെല്ലാം ശുദ്ധരായി. ശ്രീകൃഷ്ണഭക്തിക്കു് അധികാരികളായിത്തീന്നിരിക്കുന്നു.''

ഭഗവാൻ ഭക്തപൂജകൊണ്ടാണു് അധികം സന്തുഷ്ടനായിത്തീരുന്നതു്. ഭക്തന്മാരെ പൂജിക്കുന്നവരാണു് എന്റെ യഥാത്ഥഭക്തന്മാർ എന്നു് അവിടുന്നു് അരുളിച്ചെയ്തിട്ടുണ്ടു്. തന്തിരുവടിപോലും ഭക്തപാദപാംസു തന്റെ ദിവ്യമംഗളവിഗ്രഹത്തിൽ അഹോഭാഗ്യമെന്ന ഭാവത്തിൽ ധരിക്കുന്നു. ഭക്തന്മാരുടെ ഈ മഹിമാതിശയം പ്രഖ്യാപനംചെയ്യുവാനാണു് മഹാപ്രഭു ഇപ്രകാരം ചെയ്തതു്. ക്രമേണ നിത്യാനന്ദജിക്കു ബോധമുണ്ടായി. കുട്ടി എന്നപോലെ, ശചീമാതാവിനോടു പറഞ്ഞു: ''അമ്മേ, എനിക്കു വിശപ്പു സഹിക്കുന്നില്ല. എന്തെങ്കിലും ഭക്ഷിക്കുവാൻ തരൂ.''

മാതാവു ഗൃഹാന്തഭാഗത്തു ചെന്നു കുറച്ചു മിഠായി കൊണ്ടുവന്നു കൊടുത്തു. അതു കുറെ ഭക്ഷിച്ചു. കുറെ അവിടവിടെ ഇട്ടു. അതു ഭക്ഷിച്ചുകൊണ്ടുതന്നെ മാതാവിന്റെ പാദം വന്ദിക്കുവാനായി ഓടിച്ചെന്നു. മാതാവു് ഓടി ഗൃഹാന്തഭാഗത്തു ചെന്നു് ഒളിച്ചു. ഇപ്രകാരം നിത്യാനന്ദജിയും തന്റെ അദ്ഭുതലീലകളാൽ ഭക്തന്മാരെയെല്ലാമാനന്ദിപ്പിച്ചു.

# അദ്ധ്യായം ഇരുപത്തിമൂന്നു്

കൃതയുഗത്തിൽ ജനങ്ങൾ അധികം സംസ്കാരസമ്പന്ന രായതിനാൽ സർവ്വേശ്വരധ്യാനത്തിന്നു ശക്തരായിരുന്നു. ത്രേതായുഗത്തിൽ ആ ശക്തി കുറഞ്ഞു. അധികമാളുകളും വൈദികകർമ്മപ്രധാനികളായിത്തീർന്നു. അന്നത്തെ ആളുകൾ പലതരം യജ്ഞങ്ങൾകൊണ്ടു് തന്തിരുവടിയെ യജിച്ചു. ദ്വാപരത്തിൽ ശക്തി പിന്നെയും കുറഞ്ഞു. വേദങ്ങളെപ്പററിയുള്ള അറിവും ക്രമേണ കുറഞ്ഞുവന്നു. അന്നു തന്ത്രങ്ങൾക്കു പ്രാധാന്യം സിദ്ധിച്ചു. ആളുകൾ താന്ത്രികമായ പൂജാവിധികൾകൊണ്ടു് തന്തിരുവടിയെ ആരാധിച്ചു. കലികാലത്തു് അതിന്നും ശക്തിയില്ലാതായി. അതുകൊണ്ടു് കൃപാസാഗരനായ തന്തിരുവടി അയത്നസാധ്യമായ തിരുനാമസങ്കീർത്തനത്തെ കലികാലത്തെ ജനങ്ങൾക്കു് പരമധർമ്മമായി പ്രദാനംചെയ്തു. കലികാലത്തു് തിരുനാമകീർത്തനമല്ലാതെ മറെറാരു ഗതിയുമില്ല. എല്ലാ മഹാപുരുഷന്മാരും സങ്കീർത്തനത്തെ മഹാധർമ്മമായി ഐകകണ്ഠ്യേന ഉൽഘോഷിച്ചിട്ടുണ്ടു്. മഹാപ്രഭു, നാമാവതാരം തന്നെയായിരുന്നു. അവിടുന്നു് ഇതുവരെ രാത്രികാലം മുഴുവൻ ശ്രീവാസഗൃഹത്തിൽ ഭക്തന്മാരോടുകൂടി തിരുനാമസങ്കീർത്തനത്തിൽ ലയിച്ചിരുന്നു. മേലിൽ ഓരോ ഗൃഹത്തിലും ചെന്നു് സർവ്വർക്കും ഹരിനാമകീർത്തനോപദേശം ചെയ്യണമെന്നു തീരുമാനിച്ചു.

ഭഗവദ്ഭജനത്തിന്നു് എല്ലാവർക്കും തുല്യാവകാശമുണ്ടു്. എന്നാൽ അതു ലോകത്തോടു് ഉപദേശിക്കുവാൻ ത്യാഗികൾക്കുമാത്രമേ അധികാരമുള്ളു. ശ്രീബുദ്ധനും ശ്രീശങ്കരനും ശ്രീഗൗരാംഗദേവനുമെല്ലാം ഗൃഹസ്ഥരായി ഇരുന്നുകൊണ്ടുതന്നെ ലോകത്തെ നയിക്കുവാൻ കഴിവുള്ളവരായിരുന്നു. അവർ എന്തിന്നുവേണ്ടി സർവ്വസംഗപരിത്യാഗികa

ളായി? ത്യാഗികൾക്കേ ഈ മഹാകൃത്യം ചെയ്യുവാൻ സാധിക്കുകയുള്ളുവെന്നു് സാമാന്യലോകത്തെ ഗ്രഹിപ്പിക്കുവാൻവേണ്ടിയാണു് അവർ ത്യാഗികളായിത്തീന്നതു്.

മഹാപ്രഭുവിൻെറ അന്തരംഗശിഷ്യന്മാരിൽ ഇരപ്പാരം രണ്ടു സന്ന്യാസിമാരാണു് ഉള്ളതു്. ഒന്നു് നിത്യാനന്ദജി, രണ്ടു് ഹരിദാസജി. മഹാപ്രഭു അവരെ രണ്ടാളെയും വിളിച്ചുപറഞ്ഞു: "ഇനി നമുക്കു് ഏകാന്തത്തിൽ ഇരുന്നു കീത്തനം ചെയ്താൽ പോരാ. ഓരോ വീട്ടിലും ചെന്നു് തിരുനാമത്തെ പ്രചരിപ്പിക്കണം. ഈ പാവനകൃത്യം ചെയ്യുവാനുള്ള ഭാരം നിങ്ങളെയുമേല്പിക്കുന്നു. നിങ്ങൾ ഓരോ ഗൃഹത്തിലും ചെന്നു് വിനയപൂവ്വം ജനങ്ങളോടു് ഹരിനാമം കീത്തിക്കുവാൻ പ്രാത്ഥിക്കണം. ഹരിനാമവിതരണകൃത്യത്തിൽ പാത്രാപാത്രവിചാരം വേണ്ടതില്ല. എല്ലാവരും തന്തിരുവടിയുടെ തിരുനാമകീത്തനത്തിന്നു് അധികാരികളാകുന്നു. പണ്ഡിതനും പാമരനും ബ്രാഹ്മണനും ചണ്ഡാലനും സ്ത്രീയും പുരുഷനുമെല്ലാം ഒരുപോലെ അധികാരികളാണു്. സവ്വരുടെയും സമീപത്തിൽ ചെന്നു വന്ദിച്ചു് തിരുനാമകീത്തനഭിക്ഷ യാചിച്ചാലും. തന്തിരുവടി ഈ പവിത്രകാര്യത്തിൽ നിങ്ങളെ സഹായിക്കട്ടെ."

മഹാപ്രഭുവിൻെറ ആജ്ഞയെ അനുസരിച്ചു് ആ രണ്ടു് അവധൂതന്മാരും തിരുനാമത്തിൻെറ പ്രചരണത്തിന്നായി പുറപ്പെട്ടു. അവർ ഭിന്നസ്വഭാവമുള്ളവരായിരുന്നു. നിത്യാനന്ദജി, കുട്ടിയെപ്പോലെ, ചഞ്ചലസ്വഭാവനായിരുന്നു; ഹരിദാസജി ശാന്തസ്വഭാവനും. നിത്യാനന്ദജി യുവാവും ഹരിദാസൻ വൃദ്ധനുമാണു്. ഹരിദാസജി നമ്രഭാവത്തിലേ സവ്വരോടും പെരുമാറുകയുള്ളു. നിത്യാനന്ദജിയാകട്ടെ, ഉദ്ദണ്ഡപ്രകൃതിയാണു്. രണ്ടാളും തിരുനാമങ്ങൾ ഉച്ചത്തിൽ കീത്തിച്ചുകൊണ്ടു് ഗൃഹംതോറും സഞ്ചരിച്ചു. ഭിക്ഷക്കായെന്നു കരുതി ആളുകൾ ഭിക്ഷ കൊണ്ടുവരുമ്പോൾ അവർ,

"ഞങ്ങൾ ഭിക്ഷയ്ക്കു വന്നവരാണ്, നിങ്ങൾ സർവ്വേശ്വരൻെറ തിരുനാമം കീർത്തിച്ചാലും, ഇതാണ് ഞങ്ങൾ ആഗ്രഹി ക്കുന്ന ഭിക്ഷ" എന്നു പറഞ്ഞുവന്നു. ഇതു കേട്ട് പുണ്യാ ത്മാക്കൾ തിരുനാമോച്ചാരണത്തിൽ പങ്കുകൊണ്ടു. ഇപ്ര കാരം അവർ ഗൃഹംതോറും ചുററിസ്സഞ്ചരിച്ച് തിരുനാമ ത്തിൻെറ പ്രചാരണം തുടങ്ങി. ജനങ്ങൾ സംഘസംഘ മായിച്ചേർന്ന് തിരുനാമകീർത്തനത്തിൽ സോത്സാഹം പങ്കുകൊള്ളുവാൻ തുടങ്ങി. തെരുവുകളെല്ലാം തിരുനാമ കീർത്തനത്തിൻെറ മംഗളശബ്ദത്താൽ പ്രതിധ്വനിച്ചു.

സ്ത്രീകളെ കണ്ടാൽ അവർ വന്ദിച്ചുകൊണ്ട് ഇപ്രകാരം പറയും: "പ്രിയമാതാക്കളെ, ഈ പുത്രന്മാരുടെ പ്രാർത്ഥന കേട്ടാലും. കരുണാമൂർത്തിയായ ഹരിയുടെ തിരുനാമങ്ങൾ കീർത്തിച്ച് പരമാനന്ദമനുഭവിച്ചാലും."

സസ്നേഹമായ അവരുടെ പ്രാർത്ഥന കേട്ട് ആ സ്ത്രീ കൾ സാനന്ദം കീർത്തനത്തിൽ പങ്കുകൊള്ളും. ഇപ്രകാരം പ്രഭാതംമുതൽ പ്രദോഷംവരെ പ്രചാരണംചെയ്ത് അവർ അന്നന്നത്തെ വർത്തമാനങ്ങളെല്ലാം മഹാപ്രഭുവിനെ അറി യിക്കും. മഹാപ്രഭു അവരുടെ വാക്കുകൾ കേട്ട് ഏററവും ആനന്ദിക്കുകയും ചെയ്യും.

മഹാപ്രഭുവിൻെറ യശസ്സ് അധികമധികം ദൂരദേശ ങ്ങളിലേയ്ക്കു വ്യാപിക്കുവാൻ തുടങ്ങി. ഭക്തന്മാർ അവിടു ത്തെ സാക്ഷാൽ ഭഗവാനായിത്തന്നെ കരുതി. ചിലർ പരമഭാഗവതനെന്ന ഭാവത്തിൽ ആദരിച്ചു. ആളുകൾ പലതരം കാഴ്ചദ്രവ്യങ്ങളും കൊണ്ടുവന്നു സമർപ്പിച്ചുവന്നു. അവരുടെ സന്തോഷത്തിനുവേണ്ടി അവിടുന്ന് അവ സ്വീകരിക്കുകയും പതിവായി. അവിടുന്ന് സർവ്വരെയും സ്നേഹപൂർവ്വം ആശ്ലേഷിച്ചു. അങ്ങനെ സർവ്വർക്കും അവിടുന്ന് കണ്ണിലുണ്ണിയായിത്തീർന്നു. ഭക്തന്മാരുടെ ആനന്ദത്തിന് അതിരില്ലാതായി.

തിരുനാമപ്രചരണത്തിന്റെ പ്രത്യക്ഷഫലം കാണ്മാൻ തുടങ്ങി. പാഠശാലകളിലേയ്ക്കുള്ള കുട്ടികളുടെ യാത്ര തിരുനാമോച്ചാരണം ചെയ്തുകൊണ്ടായി. ഇടയബാലന്മാർ കന്നുകളെ മേയ്ക്കുന്നതും തിരുനാമം ഉച്ചത്തിൽ കീർത്തിച്ചു കൊണ്ടായി. സ്നാനസ്ഥാനത്തിന്നു പോവുന്ന സ്ത്രീപുരുഷന്മാരും തിരുനാമമുച്ചരിച്ചുകൊണ്ടുതന്നെ പോകുവാൻ തുടങ്ങി. ഉത്സവങ്ങളിലും മററും ജനങ്ങൾ സംഘംസംഘമായിച്ചേർന്നു കീർത്തനംചെയ്യുവാൻ തുടങ്ങി. സർവ്വത്ര തിരുനാമഘോഷംതന്നെ. ആ പുണ്യശബ്ദത്തിന്റെ പാവനതരംഗങ്ങൾ നവദ്വീപിനെ മുഴുവൻ പവിത്രമാക്കി.

# അദ്ധ്യായം ഇരുപത്തിനാല്

ഈ ലോകത്തിൽ മഹാത്മാക്കളായ സജ്ജനങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ, അവരുടെ ശ്രീപാദപാംസുകൊണ്ടു് ജഗത്തു് പാവനമായിത്തീരുന്നില്ലെങ്കിൽ, ഈ ലോകം എന്നോ നരകതുല്യമായിത്തീർന്നേനെ. മഹാത്മാക്കളാണു് ലോകത്തെ ധന്യധന്യമാക്കിത്തീർക്കുന്നതു്. ലോകത്തിന്റെ പരമശ്രേയസ്സിന്നു് അവരുടെ ആവിർഭാവം അത്യന്താപേക്ഷിതമാണു്. എന്നാൽ മഹാത്മാക്കളുടെ മഹിമ വ്യക്തമാകുവാൻ ദുർജ്ജനങ്ങളും അത്യന്താപേക്ഷിതംതന്നെയാകുന്നു. രാവണാദികൾ ഉണ്ടായിരുന്നില്ലെങ്കിൽ ശ്രീരാമചന്ദ്രന്റെയും മററും ദിവ്യപ്രഭാവത്തെ ലോകം എങ്ങനെ അറിയും? പൂതനാദികളുണ്ടായിരുന്നില്ലെങ്കിൽ ശ്രീകൃഷ്ണചന്ദ്രസ്വാമിയുടെ കരുണാതിശയത്തെ ലോകം എങ്ങനെ ഗ്രഹിക്കും? ഹിരണ്യകശിപുവും മററുമുണ്ടായിരുന്നില്ലെങ്കിൽ പ്രഹ്ലാദാദിപരമഭാഗവതന്മാരുടെ ദിവ്യചരിത്രം ലോകത്തിന്നു കിട്ടുമോ?

മഹാപ്രഭുവിന്റെ കാലത്തു് നവദ്വീപിൽ ജഗായി, മധായി (ജഗന്നാഥൻ, മാധവൻ) എന്ന പേരിൽ അതിക്രൂരന്മാരായ രണ്ടു ബ്രാഹ്മണയുവാക്കൾ ഉണ്ടായിരുന്നു. അവർ ഉദ്യോഗസ്ഥന്മാരായിരുന്നു. അവർക്കു ചെയ്യുവാൻ കഴിയാത്ത ഒരധർമ്മവുമുണ്ടായിരുന്നില്ല. വേദം, ശാസ്ത്രം, ബ്രാഹ്മണർ, ധർമ്മം, ഈശ്വരൻ മുതലായവയിലെല്ലാം അവർ വിദ്വേഷം ചെയ്തിരുന്നു. തങ്ങളുടെ ഇഷ്ടത്തിനു വിപരീതമായാൽ അവർ ആരെയും കഠിനമായി ദ്രോഹിച്ചിരുന്നു. ഒരാളെ ബഹുമാനിക്കുക എന്നതു് എന്താണെന്നുപോലും അവർക്കു് അറിഞ്ഞുകൂടായിരുന്നു. ധാർമ്മികന്മാർ ഇവരെ സദാ ഭയപ്പെട്ടിരുന്നു. പതിവ്രതമാരുടെ പാതിവ്രത്യം നഷ്ടപ്പെടുത്തുക, കൊള്ളയടിക്കുക —ഇതെല്ലാം ഇവരുടെ നിത്യത്തൊഴിലായിരുന്നു. ഇവർ നഗരത്തിലെ കാജിയെയും മററും ധനം കൊടുത്തു സ്വാധീനിച്ചിരുന്നു. അവരുടെ സ്ഥാനം ഗംഗാതീരത്തായിരുന്നുവെങ്കിലും അവർ അവിടവിടെ ചുററിസ്സഞ്ചരിച്ചിരുന്നു. അവർ എവിടെ ചെന്നാലും ജനങ്ങൾ ഭയചകിതരായിത്തീർന്നിരുന്നു. ആരും അവരുടെ മുമ്പിൽ പോകുവാൻ ധൈര്യപ്പെട്ടാറില്ല.

ഒരു ദിവസം അവർ മദ്യപിച്ചു മത്തരായി തുടുത്തുടയുള്ള കണ്ണുകളോടുകൂടി നടക്കുകയായിരുന്നു. വഴിക്കുവെച്ചു് നിത്യാനന്ദജി അവരെ ദൂരത്തുനിന്നു കണ്ടു. അവരെപ്പററി ചോദിച്ചപ്പോൾ ജനങ്ങൾ പറഞ്ഞു: ''ഇവർ അതിഭയങ്കരന്മാരാണു്. ഇവർക്കു ചെയ്യുവാൻ കഴിയാത്ത അകൃത്യങ്ങൾ ഒന്നുംതന്നെയില്ല. ഇവർ ബ്രാഹ്മണകലത്തിൽ പിറന്നവരാണു്. എന്നാൽ ഇവരെപ്പോലെ നീചകൃത്യങ്ങൾ ചണ്ഡാലന്മാർപോലും ചെയ്യുകയില്ല. ഇവർക്കു് സംന്യാസിമാരിൽ വിശേഷിച്ചും വലിയ ദ്വേഷ്യമാണു്. ഇവരുടെ ദൃഷ്ടിയിൽപ്പെടാതെ സൂക്ഷിച്ചുകൊള്ളുക.''

ഇതു കേട്ടു് നിത്യാനന്ദജിക്കു് വലിയ ദയ തോന്നി. അദ്ദേഹം വിചാരിച്ചു: ''ധാർമ്മികന്മാരെക്കൊണ്ടു തിരു

നാമം ജപിപ്പിക്കുന്നതിൽ വലിയ മഹത്വമൊന്നുമില്ല. ഈ മഹാപാപികളെക്കൊണ്ടുകൂടി തിരുനാമസംകീർത്തനം ചെയ്യിക്കുന്നതിലാണ് മഹത്വം കിടക്കുന്നത്. അതുകൊണ്ടാണ് തിരുനാമസംകീർത്തനത്തിന്റെ മഹിമ സുവ്യക്തമായിത്തീരുക. ഇപ്രകാരമുള്ള മഹാപതിതരാണ് തന്തിരുവടിയുടെ കരുണയ്ക്ക് അധികം പാത്രമായിത്തീരേണ്ടത്. അപ്പോഴാണ് പതിതപാവനനെന്ന അവിടുത്തെ തിരുനാമം സാർത്ഥകമായിത്തീരുക.''

മഹാത്മാക്കൾക്ക് ആരുടെ നേരെ കരുണതോന്നുന്നുവോ, അവർ ഉടൻ ധന്യധന്യരായിത്തീരും. നിത്യാനന്ദജിയുടെ ഹൃദയത്തിൽ ഇവരെപ്പററി കരുണതോന്നിയതോടുകൂടി ഇവരുടെ ഭാഗ്യസൂര്യൻ ഉദിക്കാറായി എന്ന് ഊഹിക്കാം. അദ്ദേഹം തന്റെ അഭിപ്രായം ഹരിദാസനെ അറിയിച്ചു. ഹരിദാസജിയ്ക്ക് ഇത്രയും വലിയ ക്രൂരന്മാരുടെ നേരെ തങ്ങളിപ്പോൾ പോകണമോ എന്ന് ആദ്യം സംശയമുണ്ടായി. എന്നാൽ അപ്പോൾ നിത്യാനന്ദജി പറഞ്ഞു: ''ആരുടെ ദീനമാണോ അധികം അത്യാസന്നമായിരിക്കുന്നത്, അവരെയാണ് ആദ്യം വൈദ്യൻ നോക്കേണ്ടത്. മററുള്ളവരുടെ ദീനം പിന്നെ നോക്കാം. അതുപോലെ ആരാണോ അധികം അധഃപതിച്ചു നശിക്കാറായിട്ടുള്ളത്, അവരെയാണ് ആദ്യം തിരുനാമാമൃതം കൊടുത്തു രക്ഷിക്കേണ്ടത്. അതുകൊണ്ട് ആദ്യം ഇവരെത്തന്നെ സമീപിക്കുന്നതാണ് ഉചിതം.''

ഹരിദാസനും അതു സമ്മതിച്ചു. രണ്ടാളും തിരുനാമമുച്ചത്തിൽ ഉച്ചരിച്ചുകൊണ്ട് മധായിജഗായിമാരുടെ സമീത്തിലൂടെ നടന്നു. മദോന്മത്തരായ അവർ മത്തുപിടിച്ചവരെപ്പോലെ ചോദിച്ചു: ''നിങ്ങൾ ആരാണ്? എന്താഗ്രഹിക്കുന്നു?''

നിത്യാനന്ദജി പറഞ്ഞു: ''ഞങ്ങൾ ഭിക്ഷുക്കളാണ്. ഭിക്ഷയ്ക്കു വന്നിരിക്കുകയാണ്. നിങ്ങൾ സർവ്വേശ്വരന്റെ

സുമംഗളങ്ങളായ തിരുനാമങ്ങൾ 'ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ ഹേ നാഥ നാരായണ വാസുദേവ' എന്നിപ്രകാരം കീർത്തനംചെയ്തു് ഈ മനുഷ്യജന്മം സാർത്ഥകമാക്കിയാലും. ഇതാണു് ഞങ്ങൾക്കു വേണ്ടതായ ഭിക്ഷ.''

ഇതു കേട്ടു് അവർ ഉടൻ അതിക്രുദ്ധരായിത്തീൎന്നു. ''ആരവിടെ, ഈ തെമ്മാടികളെ പിടിച്ചുകെട്ടുക'' എന്നു വിളിച്ചുപറഞ്ഞു. തങ്ങളെ ബന്ധിക്കുവാനായി ആളുകൾ വരുന്നതു കണ്ടു് അവർ അതിവേഗം അവിടെനിന്നു പോയി. ഭൃത്യന്മാർ അധികദൂരം അവരെ പിന്തുടൎന്നില്ല.

അവർ മഹാപ്രഭുവിൻെറ സമീപത്തെത്തി. അവിടെ ഭക്തന്മാർ ചുററുമിരുന്നു് തിരുനാമസങ്കീർത്തനം ചെയ്യുകയായിരുന്നു. മഹാപ്രഭു വർത്തമാനങ്ങൾ എല്ലാമന്വേഷിച്ചു. ഹരിദാസജി അപ്പോൾ പറഞ്ഞു: ''ജഗായിമധായിമാരുടെ സമീപത്തിൽ പോവരുതെന്നു് ജനങ്ങൾ പറഞ്ഞിരുന്നു. എന്നാൽ നിത്യാനന്ദജി അതു സമ്മതിച്ചില്ല. അവർ ദ്രോഹിക്കുവാൻ പുറപ്പെട്ടപ്പോൾ കുട്ടികളെപ്പോലെ അവിടെ നിന്നു് ഓടുകയും ചെയ്തു.''

മഹാപ്രഭു ചിരിച്ചുകൊണ്ടു് നിത്യാനന്ദജിയോടു പറഞ്ഞു: ''അവർ അതിമഹാപാപികളാണെങ്കിൽ അവരുടെ സമീപത്തിൽ എന്തിന്നു പോയി?''

നിത്യാനന്ദജി കുറഞ്ഞൊരു കോപഭാവം പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഇപ്രകാരമായാൽ തിരുനാമപ്രചരണം സാധ്യമല്ല. ഇടയ്ക്കു പറയും, ബ്രാഹ്മണൻമുതൽ ചണ്ഡാളപര്യന്തവും മഹാപാപിമുതൽ പരമഹംസൻവരെയും തിരുനാമത്തിന്നു് അധികാരികളാണെന്നു്. ഇടയ്ക്കു ചോദിക്കും, എന്തിന്നു മഹാപാപികളുടെ അടുത്തു പോയി എന്നു്. പതിതന്മാരെയല്ലേ അധികം ഉദ്ധരിക്കേണ്ടതു്? എന്നാലേ പതിതപാവനനെന്ന അവിടുത്തെ നാമം സാർത്ഥകമായിത്തീരുകയുള്ളൂ. പുണ്യാത്മാക്കളും മററും സ്വയം ഉയൎന്നുകൊള്ളും.''

മഹാപ്രഭു ചിരിച്ചുകൊണ്ടു ചോദിച്ചു: "ശ്രീപാദന്റെ ദയക്കു പാത്രീഭൂതരായ ആ പുണ്യാത്മാക്കൾ ആരാണ്?"

അപ്പോൾ ശ്രീവാസൻ മുതലായ ഭക്തന്മാർ ജഗായിമധായിമാരുടെ കഥയെല്ലാം പറഞ്ഞു കേൾപ്പിച്ചു. മഹാപ്രഭു പറഞ്ഞു: "ശ്രീപാദനെപ്പോലെയുള്ളവരുടെ ദയക്കു പാത്രീഭൂതരായവർക്ക് പിന്നെ എത്രകാലം നീചകർമ്മങ്ങൾ ചെയ്യുവാൻ കഴിയും? അവർ ഉടൻതന്നെ ഭാഗവതോത്തമന്മാരായി രൂപാന്തരപ്പെടും."

സജ്ജനങ്ങളുടെ സ്വഭാവംതന്നെ ദയ ചെയ്യുക എന്നുള്ളതാണ്. അതിന് അവരെ ദർശിക്കുവാൻ ഭാഗ്യമുണ്ടായാൽ മതി. അവർ അഹൈതുകകൃപാസാഗരന്മാരാണ്. പ്രാണികൾ ശ്വാസോച്ഛ്വാസം ചെയ്യുന്നതുപോലെ സജ്ജനങ്ങൾ സുമംഗളങ്ങളായ സത്പ്രവൃത്തികൾ സദാ സ്വയം ചെയ്തുകൊണ്ടിരിക്കും. അത് അവരുടെ സ്വഭാവമാണ്.

## അധ്യായം ഇരുപത്തിയഞ്ച്

എത്രതന്നെ പതിതരും മഹാപാപികളുമായിക്കൊള്ളട്ടെ, മഹാത്മാക്കളുടെ ദയക്കു പാത്രീഭൂതരായവർ ഉടൻ ധർമ്മാത്മാക്കളും മഹാത്മാക്കളുമായിത്തീരും. മഹാത്മാക്കൾ എത്രതന്നെ ദ്രോഹിക്കപ്പെട്ടാലും ആ ദ്രോഹിക്കുന്നവരിൽപ്പോലും കരുണാമൃതം വർഷിക്കുന്നവരാകുന്നു. കല്ലെടുത്ത് എറിയുന്നവർക്കുപോലും വൃക്ഷങ്ങൾ സുമധുരഫലങ്ങൾ കൊടുക്കുന്നതുപോലെ മഹാത്മാക്കൾ ദ്രോഹിക്കുന്നവരെപ്പോലും അനുഗ്രഹിക്കുന്നു.

നിത്യാനന്ദജിയുടെയും ഹരിദാസജിയുടെയും പുണ്യദർശനം കിട്ടിയ ദിവസംമുതൽ ജഗായിമധായിമാരുടെ

പുണ്യം അങ്കുരിക്കുവാൻ തുടങ്ങി. ഒരു ദിവസം അവർ മദോന്മത്തരായി നില്ക്കുമ്പോൾ നിത്യാനന്ദജി തിരുനാമങ്ങൾ ഉച്ചത്തിൽ പാടിക്കൊണ്ടു് ആ വഴിക്കു വന്നു. മധായി മദോന്മത്തനായി ചോദിച്ചു: ''ആരാണെത്തു് ?''

നിത്യാനന്ദജി ഒന്നും പറയാതെ നിശ്ശബ്ദനായി നിന്നു. അപ്പോൾ മധായി അതിക്രുദ്ധനായി ചോദിച്ചു: ''ആരാണതു് ? എന്താണു് ഒന്നും മിണ്ടാതെ നില്ക്കുന്നതു്?''

നിത്യാനന്ദജി നിർഭയനായി പറഞ്ഞു; ''ഞാനാണു്.''

മധായി പിന്നെയും ചോദിച്ചു: ''എന്താണു് പേരു്? എങ്ങോട്ടു പോകുന്നു ?''

നിത്യാനന്ദജി: ''ഞാനൊരവധൂതനാണു്. മഹാപ്രഭുവിൻെറ സങ്കീർത്തനത്തിൽ പങ്കുകൊള്ളുവാൻ പോകുന്നു.''

ഇതു കേട്ടു് മധായി അതിക്രുദ്ധനായി പൊട്ടിയ ഒരു കലത്തിൻെറ കഷ്ണമെടുത്തു് നിത്യാനന്ദജിയുടെ തലയ്ക്കു് എറിഞ്ഞു. എന്നിട്ടും നിത്യാനന്ദജിക്കു് അവൻെറ നേരെ ഒട്ടും കോപമുണ്ടായില്ല. അദ്ദേഹം ആനന്ദനൃത്തം ചെയ്തുകൊണ്ടു് തിരുനാമങ്ങൾ ഉച്ചത്തിൽ കീർത്തനംചെയ്തു. തലയിൽനിന്നു് ചോര ധാരയായി ഒഴുകുവാൻ തുടങ്ങി. വസ്ത്രം മുഴുവൻ ചോരകൊണ്ടു നനഞ്ഞു. എന്നിട്ടും നിത്യാനന്ദജിക്കു് അവരുടെ നേരെ കരുണയല്ലാതെ മറെറാന്നുമുണ്ടായില്ല. അദ്ദേഹം ആനന്ദനൃത്തംചെയ്തുകൊണ്ടു പ്രാർത്ഥിച്ചു: ''ഇവർ അജ്ഞതയാൽ ചെയ്യുന്ന അപരാധങ്ങൾ ക്ഷമിക്കേണമേ ! എനിക്കു് ഈ മുറിവിനെപ്പററി ഒരു വിചാരവുമില്ല. ഇവരുടെ അധഃപതിച്ച ദശ കാണുവാൻ എനിക്കു ശക്തിയില്ല. ഇതു കണ്ടു് എൻെറ ഹൃദയം പിളരുന്നു. ഇവരെ ഉദ്ധരിക്കുവാൻ കൃപചെയ്യാലും.''

ഇതു കണ്ടും കേട്ടും മധായിയുടെ കോപം വദ്ധിക്കുകയാണുണ്ടായതു്. അവൻ പിന്നെയും എറിയുവാൻ ഭാവി

ച്ചപ്പോഠം ജഗായി തടുത്തു. അപകാരിയെപ്പോലും ഉദ്ധരിക്കുവാൻ പ്രാത്ഥിക്കുന്ന ശാന്തസ്വഭാവം കണ്ട് ജഗായിയുടെ ഹൃദയമലിഞ്ഞു. അതുകൊണ്ട് രണ്ടാമതും പ്രഹരിയ്ക്കുവാനനുവദിച്ചില്ല.

ജനങ്ങഠം ഓടിച്ചെന്ന് മഹാപ്രഭുവിനെ ഈ വത്തമാനമെല്ലാമറിയിച്ചു. തൻെറ പ്രിയപ്പെട്ട നിത്യാനന്ദജിയുടെ ദേഹത്തിൽനിന്ന് രക്തം ധാരധാരയായി ഒഴുകുന്നുവെന്നു കേട്ട് മഹാപ്രഭുവിന്നു സഹിക്കാതായി. അവിടുന്ന് ഉടൻ സംഭവസ്ഥലത്തേയ്ക്ക് ഓടിയെത്തി. കൂടെ ഭക്തസംഘവുമുണ്ടായിരുന്നു, നിത്യാനന്ദജി ആനന്ദനൃത്തം ചെയ്യുന്നു. ആ സ്ഥലം മുഴുവൻ രക്തംകൊണ്ടു നനഞ്ഞിരിക്കുന്നു. ഇതു കണ്ട് മഹാപ്രഭു തൻെറ പ്രതിജ്ഞയെല്ലാം ഭക്തവാത്സല്യത്താൽ മറന്നു. ''ചക്രം ചക്രം'' എന്ന് ഉച്ചത്തിൽ അരുളിചെയ്തു. ഇതു കണ്ട് നിത്യാനന്ദജി വിനീതഭാവത്തിൽ പ്രാത്ഥിച്ചു: ''ഈ അവതാരത്തിൽ സംഹാരമില്ലെന്നും ഉദ്ധരിക്കലേ ഉള്ളുവെന്നുമുള്ള പ്രതിജ്ഞ ഓർമ്മിച്ചാലും. അവിടുന്നു കോപിക്കുകയാണെങ്കിൽ പിന്നെ പാപികഠംക്കു ഗതി എന്ത്? അവിടുന്നു പതിതപാവനനല്ലേ? ആ നാമം സാത്ഥകമാക്കു. അവിടുത്തെ ശ്രീപാദങ്ങഠം ഇവരുടെ ശിരസ്സിൽവെച്ച് ഇവരെ ഉദ്ധരിക്കു.''

മഹാപ്രഭു പിന്നെയും ശാന്തനായില്ല. ഉടൻ സുദശ്ശനചക്രം ദിവ്യതേജസ്സോടുകൂടി ആകാശത്തിൽ പ്രത്യക്ഷപ്പെട്ടു. ജഗായിമധായിമാർ ഭയചകിതരായി നിന്നു. നിത്യാനന്ദജി പിന്നെയും പ്രാത്ഥിച്ചുകൊണ്ടു പറഞ്ഞു: ''അവിടുന്നു ഭക്തവാത്സല്യം കാരണം അവതാരോദ്ദേശം മറക്കരുതേ! ഇവർ അതിദീനരും പതിതന്മാരുമാണ്. അവിടുന്നു ദീനബന്ധുവും പതിതപാവനനുമല്ലേ? കൃപ ചെയ്യു. പിന്നെ ഈ ജഗായി രണ്ടാമത്തെ പ്രഹരത്തിൽനിന്ന് എന്നെ രക്ഷിച്ചുവനാണ്. ഇദ്ദേഹത്തെയും അവിടുന്നു ശിക്ഷിക്കുകയോ?''

ഇതു കേട്ട് മഹാപ്രഭു അതിപ്രസന്നനായി ഓടിച്ചെന്ന് ജഗായിയെ ഗാഢഗാഢമാലിംഗനം ചെയ്തു. ഇപ്രകാരം പറയുകയും ചെയ്തു: "അങ്ങ് എന്റെ സഹോദരനെ രക്ഷിച്ചു. അപ്പോൾ അങ്ങയെക്കാൾ പ്രിയപ്പെട്ടവൻ എനിക്ക് വേറെ ആരാണ്?"

മഹാപ്രഭുവിന്റെ സ്പർശനം കിട്ടിയ ഉടൻ ജഗായി പ്രേമമൂർച്ഛിതനായി താഴെ വീണു. ഇന്ന് ആ ബ്രാഹ്മണയുവാവിന്റെ ജന്മം സഫലമായി. അശ്രുക്കൾകൊണ്ട് മഹാപ്രഭുവിന്റെ ശ്രീപാദങ്ങൾ കഴുകിക്കൊണ്ടു രോദനം ചെയ്തു. മധായിയും തന്റെ സഹോദരൻ മഹാപ്രഭുവിന്റെ കൃപയാൽ കൃതാർത്ഥനായതു കണ്ടും തന്റെ അധഃപതനത്തെ സ്മരിച്ചും പശ്ചാത്താപവിവശനാവുകയും തന്നെയുമനുഗ്രഹിക്കണമേ എന്ന് മഹാപ്രഭുവിനോടു പ്രാർത്ഥിക്കുകയും ചെയ്തു. എന്നാൽ മഹാപ്രഭുവിന്ന് തന്റെ പ്രിയഭക്തനെ ദ്രോഹിച്ച മധായിയുടെ നേരെയുള്ള കോപം അപ്പോഴും ശമിച്ചിരുന്നില്ല. അവിടുന്നരുളിച്ചെയ്തു: "മധായി, എനിക്ക് അങ്ങയുടെ നേരെ ക്ഷമിക്കുക സാദ്ധ്യമല്ല. എന്റെ നേരെ ചെയ്യുന്ന അപരാധത്തെ ഞാൻ, ഒരുപക്ഷേ, ക്ഷമിച്ചേയ്ക്കും. എന്നാൽ ഭക്തന്റെ നേരെ ചെയ്യുന്ന അപരാധത്തെ ക്ഷമിക്കുവാൻ ഒരിക്കലും എനിക്കു സാധിക്കുകയില്ല. അങ്ങ് നിത്യാനന്ദജിയെ ദ്രോഹിച്ചു. അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചു സന്തോഷിപ്പിക്കുക. അല്ലാതെ ഗത്യന്തരമില്ല."

മഹാപ്രഭുവിന്റെ വാക്കുകൾ കേട്ട് നിത്യാനന്ദിയുടെ ശ്രീപാദങ്ങളിൽ മധായി ചെന്നു വീണു. പശ്ചാത്താപത്താൽ അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്ന് അശ്രുക്കൾ പ്രവഹിച്ചു. ആളുകൾ ഇതെല്ലാം കണ്ട് അത്ഭുതസ്തബ്ധരായിനിന്നു.

മഹാപ്രഭു ഇതു കണ്ട് നിത്യാനന്ദജിയോടു പറഞ്ഞു: "ഈ മധായി അവിടത്തെ അടുത്തു വലിയ അപരാധം

ചെയ്തിരിക്കുന്നു. അവിടെയ്ക്കല്ലാതെ മററാർക്കും ഇദ്ദേഹത്തെ രക്ഷിക്കുവാൻ കഴികയില്ല.''

നിത്യാനന്ദജി വിനീതഭാവത്തിൽ പറഞ്ഞു: ''അവിടുത്തെ ലീലാ വിചിത്രമെന്നല്ലാതെ എന്തു പറയട്ടെ! അവിടുന്നു് തന്റെ ഭക്തന്മാരുടെ യശസ്സു സർവ്വത്ര പരത്തുവാനാഗ്രഹിക്കുന്നു. അവിടെയ്ക്കല്ലാതെ മററാർക്കാണു് പതിതരെ ഉദ്ധരിക്കുവാൻ കഴിയുക? എന്തായാലും എനിക്കു് ഇവരുടെ നേരെ ദ്വേഷം ലേശംപോലുമില്ല. എന്നുതന്നെയല്ല, ഞാൻ വല്ല സുകൃതവും ചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാം ഇവർക്കായി കൊടുക്കുന്നു.''

ഇതു കേട്ടു് മഹാപ്രഭു മധായിയേയും ഗാഢമായി ആലിംഗനംചെയ്തു്, ഇപ്രകാരമരുളിച്ചെയ്യുകയും ചെയ്തു: ''ശ്രീപാദൻ അങ്ങയുടെ നേരെ കൃപ ചെയ്തതുകൊണ്ടു് അങ്ങു് എനിക്കു് ഏററവും പ്രിയപ്പെട്ടവനായിക്കഴിഞ്ഞു. അദ്ദേഹത്തിന്റെ കൃപ അങ്ങയെ ക്ഷണംകൊണ്ടു് പരമഭാഗവതനാക്കിക്കഴിഞ്ഞു. അങ്ങു് ഇന്നുമുതൽ എന്റെ അന്തരംഗഭക്തനായിത്തീർന്നിരിക്കുന്നു.''

മധായിയുടെ ആനന്ദത്തിന്നു് അതിരില്ലാതായി. ആനന്ദാതിശയത്താൽ അദ്ദേഹം മൂർച്ഛിച്ചു താഴെ വീണു. മഹാപ്രഭു സങ്കീർത്തനം തുടങ്ങുവാനാജ്ഞാപിച്ചു. ''ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ'' എന്ന മഹാമന്ത്രധ്വനി കൊണ്ടു് ആകാശം മുഖരിതമായിത്തീർന്നു. ഈ കോലാഹലം കേട്ടു ചുററുമുള്ള സ്ത്രീപുരുഷന്മാരെല്ലാം അവിടെ ഒന്നിച്ചുകൂടി. എല്ലാവരും അതിൽ പങ്കുകൊണ്ടു. എല്ലാവരും പ്രേമോന്മത്തരായി. കുറെ കഴിഞ്ഞു് ഭക്തന്മാർ ആ രണ്ടു സഹോദരന്മാരെയുംകൂട്ടി മഹാപ്രഭുവിന്റെ ഗൃഹത്തിലേയ്ക്കു പോയി.

# അധ്യായം ഇരുപത്തിയാറു്

ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ ശ്രീദ്വാരകയിൽ സുവർണ്ണതളികയിൽ ഒരിക്കൽ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു് അവിടുത്തെ ശ്രീമുഖം വാടി. കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ഇതു കണ്ടു് രുക്മിണീദേവി പരിഭ്രാന്തയായി ചോദിച്ചു: ''ഹേ പ്രഭോ, എന്താണു് പെട്ടെന്നു് ഭാവം പകരുവാൻ സംഗതി? അവിടുത്തെ ഭക്തന്മാർ വല്ല ആപത്തിലും പെട്ടിട്ടുണ്ടോ?''

തന്തിരുവടി അരുളിച്ചെയ്തു: ''അതേ, അതുതന്നെയാണു് കാരണം. ദുഷ്ടനായ ദുശ്ശാസനൻ പാഞ്ചാലിയെ പിടിച്ചുകൊണ്ടുവന്നു് നിറഞ്ഞ സഭയിൽവെച്ചു് ദേവിയുടെ വസ്ത്രം അഴിച്ചുകൊണ്ടിരിക്കുന്നു. അവളെ ഗുരുജനങ്ങളുടേയും മററും മുമ്പിൽവെച്ചു് നഗ്നയാക്കുവാൻ അവൻ ആഗ്രഹിക്കുന്നു.''

ദേവി: ''എന്നാൽ എന്തുകൊണ്ടു് അവിടുന്നു് ദേവിയെ രക്ഷിക്കുന്നില്ല? വേഗം രക്ഷിക്കു. അതു വിചാരിക്കുമ്പോൾതന്നെ എന്റെ മനസ്സു പിളരുന്നു.''

തന്തിരുവടി ഗദ്ഗദകണ്ഠനായി അരുളിച്ചെയ്തു: ''ഞാനെന്തു ചെയ്യും? ദേവി തന്റെ പല്ലുകൊണ്ടു കടിച്ചു് വസ്ത്രം അഴിയാതിരിക്കുവാൻ ശ്രമിക്കുന്നു. മറെറാരു ഗതിയുമില്ലെന്ന ഭാവത്തിൽ സർവ്വാത്മനാ എന്നെ ശരണം പ്രാപിക്കുന്നില്ല. മറെറല്ലാം വിട്ടു് സർവ്വാത്മനാ എന്നെ ശരണംപ്രാപിക്കുമ്പോഴല്ലാതെ എനിക്കു് എങ്ങനെ സഹായിക്കുവാൻ കഴിയും?''

ഇത്രയുമായപ്പോഴേയ്ക്കു് പാഞ്ചാലീദേവിക്കു മറെറാരു ഗതിയുമില്ലെന്നു തീർച്ചയായി. എല്ലാം വിട്ടു് കൃഷ്ണ കൃഷ്ണ എന്നു വിളിച്ചപ്പോഴേയ്ക്കുതന്നെ തന്തിരുവടി അവിടെ

വന്ദ്യസമൂഹരൂപത്തിൽ എത്തിക്കഴിഞ്ഞു. അവരവരുടെ ബലത്തിൽ അഭിമാനിക്കുന്ന കാലംവരെ തന്തിരുവടിയുടെ സമ്പൂർണ്ണസഹായം കിട്ടുകയില്ല. അവിടുന്നു നിഷ്കിഞ്ചനന്മാരുടെ രക്ഷകനാണ്.

ജഗായിയും മധായിയും ഐശ്വര്യാദികളാൽ മത്തരായി വർത്തിച്ചപ്പോഠം മഹാപ്രഭു അവരിൽനിന്നു ദൂരദൂരം വർത്തിച്ചു. എന്നാൽ അവർ പശ്ചാത്താപപൂർവ്വം തന്തിരുവടിയെ ശരണംപ്രാപിച്ചപ്പോഠം അവിടുന്നു അവരിൽ കൃപാമൃതം വർഷിച്ചനുഗ്രഹിച്ചു. അവിടുന്നു തന്നെ ശരണം പ്രാപിക്കുന്നവരെ, അവർ എത്രതന്നെ പതിതരാണെങ്കിലും, ക്ഷണംകൊണ്ടു മഹാത്മാക്കളും പരമഭാഗവതന്മാരുമാക്കിത്തീർക്കുന്നു.

മഹാപ്രഭുവിൻെറ ഗൃഹത്തിൽ ഭക്തന്മാരെല്ലാം ഒന്നിച്ചുകൂടിയിരുന്നു. മഹാപ്രഭുവിൻെറ ചുററും എല്ലാവരും ഇരിക്കുന്നു. ജഗായി, മധായിമാരും പശ്ചാത്താപപൂർവ്വം കണ്ണീരൊഴുക്കിക്കൊണ്ടു ഒരു ഭാഗത്തിരിക്കുന്നു.

മഹാപ്രഭുവിനോടു അവർ പറഞ്ഞു: ''പ്രഭോ, അവിടുന്നു പതിതരായ ഞങ്ങളെപ്പോലും ഉദ്ധരിച്ചു പതിതപാവനനെന്ന തൻെറ പേർ സാൎത്ഥകമാക്കിയിരിക്കുന്നു. അജാമിളൻ നാരായണ എന്നു നാലക്ഷരമെങ്കിലും ഉച്ചരിച്ചുവല്ലോ. അതുകൊണ്ടു അജാമിളനെ ഉദ്ധരിച്ചതിൽ ആശ്ചര്യമില്ല. വാല്മീകിയെ ഉദ്ധരിച്ചതിലും അൽഭുതമില്ല. അദ്ദേഹവും തിരുനാമാക്ഷരങ്ങഠം മരാമരാ എന്നിപ്രകാരം വിപരീതമായിട്ടാണെങ്കിലും ഉച്ചരിച്ചുവല്ലോ. ശിശുപാലാദികഠം ദ്വേഷബുദ്ധിയോടുകൂടിയാണെങ്കിലും അവിടുത്തെ നിരന്തരം ചിന്തിച്ചുവല്ലോ. അതുപ്പോഠം അവക്കു രക്ഷ കിട്ടിയതിലും അൽഭുതമില്ല. ഹേ ദീനബന്ധോ, അശരണശരണ, പതിതപാവന, കൃപാസാഗര, ഈ മഹാപാപികഠം അവിടുത്തെ തിരുനാമങ്ങഠം ഉച്ചരിക്കുകയോ,

അവിടുത്തെ സ്തുതിക്കുകയോ ചെയ്തിട്ടില്ല. എന്നിട്ടും അവിടുന്ന് കരുണ ചെയ്ത് അടിയങ്ങളെ ഉദ്ധരിച്ചു. അപാരമായ കാരുണ്യാതിശയം ഇതുവഴി വ്യക്തമാക്കി. അവിടുത്തെ ഈ അഹൈതുകകൃപയുടെ ഭാരം സഹിക്കുവാൻ ഞങ്ങൾ അശക്തരാകുന്നു.''

ആളുകളെല്ലാം ഇതു കേട്ട് അത്ഭുതസ്തബ്ധരായി നോക്കി നിന്നു. അദ്വൈതാചാര്യർ ''മൂകം കരോതി വാചാലം പങ്ഗും ലംഘയതേ ഗിരിം, യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം'' യാതൊരാളുടെ കൃപ മൂകനെ മഹാവാഗ്മിയാക്കിത്തീർക്കുന്നു, പങ്ഗുവിനെ പർവ്വതം ചാടി കടക്കുവാൻ ശക്തനാക്കിത്തീർക്കുന്നു, ആ സർവ്വശക്തനും ചിദാനന്ദമൂർത്തിയുമായ തങ്കിരുവടിയെ ഞാൻ വന്ദിക്കുന്നു എന്നിപ്രകാരം ഭക്തിപൂർവ്വം പാടിസ്തുതിച്ചു. മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ച് ജഗായിമധായിമാർ ഭക്തന്മാരുടെ പാദങ്ങൾ വന്ദിച്ച് ആ പാവനപാംസു ശിരസ്സിൽ ധരിച്ചു.

നമുക്ക് ഗംഗയിലേക്കു പോവാമെന്നു പറഞ്ഞ് മഹാപ്രഭു എല്ലാവരേയുംകൂട്ടി പതിതപാവനിയുടെ തീരത്തേക്കു പോയി. കീർത്തനങ്ങൾ പാടിക്കൊണ്ടു പോവുമ്പോൾ ആയിരക്കണക്കിലാളുകൾ അവരെ അനുഗമിച്ചു. ഗംഗാതീരം തിരുനാമകീർത്തനംകൊണ്ടു മുഖരിതമായി. മഹാപ്രഭു ജഗായിമധായിമാരേയുംകൂട്ടി ഗംഗയിലേക്ക് ഇറങ്ങി. അവിടുന്ന് അവരോടു പറഞ്ഞു: ''കയ്യിൽ വെള്ളമെടുക്കു. കോടികോടി ജന്മങ്ങളിൽ നിങ്ങൾ ചെയ്ത പാപങ്ങളെല്ലാം എനിക്കു തരു.'' ഇപ്രകാരം പറഞ്ഞ് അവിടുന്നു കൈനീട്ടി. അവർ കയ്യിലെടുത്ത വെള്ളം കളഞ്ഞു ദീനദീനരായി സഗദ്ഗദം പറഞ്ഞു: ''ഞങ്ങളുടെ ഹൃദയം പിളർന്നു പോകും. ഇത്ര വലിയ ഘോരകർമ്മം ചെയ്യുവാൻ ആജ്ഞാപിക്കരുതേ. അവിടുത്തെ ഇത്രയും മഹത്തായ കാരുണ്യം സഹിക്കുവാൻ ഞങ്ങൾക്കു ശക്തിയില്ല. മഹാ

ത്മാക്കളായ ഭാഗവതന്മാർ ഏററവും പ്രിയപ്പെട്ട വസ്തുക്കളും തങ്ങളുടെ പ്രാണങ്ങളും നിന്തിരുവടിക്കു് അർപ്പിക്കുന്നു. അപ്രകാരമുള്ള നിന്തിരുവടിക്കു ഞങ്ങൾ മഹാപാപങ്ങൾ അർപ്പിക്കുകയോ? ലോകം ഞങ്ങളെ ധിക്കരിക്കും. ഇതു ചെയ്യുവാൻ ഞങ്ങൾക്കു സാധ്യമല്ല.''

മഹാപ്രഭു പറഞ്ഞു: ''നിങ്ങൾ പരിഭ്രമിക്കരുതു്. നിങ്ങളുടെ പാപം സ്വീകരിച്ചാൽ ഞാൻ അധികം പാവനനായിത്തീരും. എന്റെ ജന്മം സഫലമാവും.'' ഇതു കേട്ടു് നിത്യാനന്ദജി പറഞ്ഞു: ''നിങ്ങൾ ഒട്ടും പരിഭ്രമിക്കേണ്ടതില്ല. മഹാപ്രഭു ലോകത്തെ മുഴുവൻ ശുദ്ധീകരിക്കുന്നവനാകുന്നു. പാപങ്ങൾക്കു് അവിടത്തെ അടുത്തു് എന്തു ചെയ്യുവാൻ കഴിയും? നിങ്ങൾ അവിടത്തെ ആജ്ഞയനുസരിക്കുക.''

നിത്യാനന്ദജിയുടെ വാക്കുകൾ കേട്ടു് അവർ കരഞ്ഞുകൊണ്ടു് അപ്രകാരം കൈയിൽ വെള്ളമെടുത്തു. നിത്യാനന്ദജി സങ്കല്പം ചൊല്ലിക്കൊടുത്തു. മഹാപ്രഭു അവരുടെ പാപമെല്ലാം സ്വയം സ്വീകരിച്ചു. ഹാ ഹാ! എന്തൊരു അപൂർവ്വമായ ആദർശം.

മഹാപ്രഭു പറഞ്ഞു: ''ഇപ്പോൾ നിങ്ങൾ നിഷ്പാപരായിക്കഴിഞ്ഞു. പരമഭാഗവതന്മാരുമായിക്കഴിഞ്ഞു.'' ഇത്രയും പറഞ്ഞു് അവിടന്നു് അവരെ ഗാഢഗാഢമാലിംഗനം ചെയ്തു.

മഹാപ്രഭുവിന്റെ സുവർണ്ണവർണ്ണമായ ദേഹം ഇതുനിമിത്തം കുറച്ചുകാലത്തേക്കു കറുത്തൊരു ഇരുനിറമുള്ളതായി കാണപ്പെട്ടിരുന്നുവത്രേ. ഇതു് അവിടത്തെ നിരതിശയ കാരുണ്യമാണു് ലോകത്തിനു കാട്ടിക്കൊടുക്കുന്നതു്. എല്ലാവരും രാത്രിയായപ്പോൾ തങ്ങളുടെ സ്ഥാനങ്ങളിലേക്കു തന്നെ പോയി. എന്നാൽ ജഗായിമധായിമാർ അന്നുമുതൽ ശ്രീവാസഗൃഹത്തിൽത്തന്നെ താമസിക്കുവാൻ തുടങ്ങി.

# അദ്ധ്യായം ഇരുപത്തിയേഴ്

പശ്ചാത്താപമാണ് പാപങ്ങൾക്കുള്ള ഏററവും വലിയ പ്രായശ്ചിത്തം. അതുണ്ടാമ്പോൾ മനസ്സ് ക്രമേണ പരിശുദ്ധമായിത്തീരും. അതുണ്ടാവണമെങ്കിൽ തന്തിരുവടിയുടെ കരുണതന്നെ വേണം. പാപനാശത്തിന്നുള്ള സിദ്ധൌഷധമാണ് അതു്.

ജഗന്നാഥമാധവന്മാർ മഹാപ്രഭുവിന്റെ കരുണയാൽ പശ്ചാത്താപയുക്തരായിത്തീർന്നു. അവരുടെ ജീവിതം ഒട്ടാകെ മാറി. അവർ സർവ്വവും വിട്ട് ശ്രീവാസഗൃഹത്തിൽ തന്നെ താമസമാക്കി. സദാ തിരുനാമസങ്കീർത്തനംതന്നെ ചെയ്തുകൊണ്ടിരുന്നു. അന്നുമുതൽ അവർ ദിനംപ്രതി രണ്ടു ലക്ഷം തിരുനാമങ്ങൾ കീർത്തനം ചെയ്യുന്നതു് ഒരു മഹാവ്രതമായി സ്വീകരിച്ചു. അവർക്ക് ഭക്ഷണം മുതലായ കാര്യങ്ങളിൽ തീരെ ശ്രദ്ധയില്ലാതായി. സദാ അവരുടെ കണ്ണുകളിൽനിന്ന് അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. നിത്യാനന്ദജിയും ശ്രീവാസനും പലതും പറഞ്ഞു് ആശ്വസിപ്പിച്ചുനോക്കി. പക്ഷേ അതുകൊണ്ടൊന്നും ഒരു കാര്യവുമുണ്ടായില്ല. അവസാനം മഹാപ്രഭു തന്റെ തൃക്കൈകൾ കൊണ്ടു തലോടിക്കൊണ്ടു പറഞ്ഞു: ''സഹോദരന്മാരെ, നിങ്ങളുടെ സർവ്വപാപങ്ങളും ഞാൻ ഏററുവാങ്ങിയില്ലേ? പിന്നെ എന്തിനു പരിഭ്രമിക്കുന്നു? നിങ്ങൾക്ക് എന്നിൽ വിശ്വാസമില്ലാതായോ?''

അവർ തൊഴുതുകൊണ്ടു് അറിയിച്ചു: ''ഞങ്ങൾക്കു് പൂർണ്ണവിശ്വാസമുണ്ടു്. ഞങ്ങൾ ഞങ്ങളുടെ പാപത്തെ പററിയല്ല വ്യസനിക്കുന്നതു്. അതിന്റെ ഫലം എത്ര ക്രൂരമായാലും അനുഭവിക്കുവാൻ ഞങ്ങൾ തയ്യാറാണ്. ഇത്രയും മഹാപാപികളിൽപ്പോലും അവിടുന്നു കൃപാമൃതം വർഷിച്ചതു ചിന്തിക്കുമ്പോൾ ഞങ്ങൾക്കു സഹിക്കുന്നില്ല.''

മഹാപ്രഭു ജഗായിയെ ഒരുവിധം പറഞ്ഞാശ്വസിപ്പിച്ചു. മധായിക്ക് എന്നിട്ടും സമാധാനമായില്ല. നിത്യാനന്ദജിയെ ദ്രോഹിച്ച കഥ വിചാരിച്ച് പിന്നെയും രോദനം ചെയ്തുകൊണ്ടിരുന്നു.

അവസാനം മഹാപ്രഭുവിൻെറയും നിത്യാനന്ദജീയുടേയുമഭിപ്രായമനുസരിച്ച് മാനസികശാന്തിക്കായി ഗംഗയിൽ ഒരു ഘട്ടം നിർമ്മിച്ചു അവിടെ സ്നാനാർത്ഥം വരുന്ന ഭാഗവതന്മാരുടെ പാദപാംസു ശിരസ്സിൽ ധരിച്ചും നിരന്തരം തിരുനാമങ്ങൾ കീർത്തിച്ചും ജീവിതം നയിച്ചു. തന്തിരുവടിയെ ശരണം പ്രാപിച്ചാൽ മഹാപതിതന്മാർ പോലും ഉടൻ പരിശുദ്ധരായിത്തീരുമെന്നും അവർക്കു പിന്നെ നാശമില്ലെന്നുമുള്ള ഗീതാവാക്യത്തിൻെറ പ്രത്യക്ഷോദാഹരണമാണ് ജഗായിമധായിമാരുടെ ചരിതം.

# അധ്യായം ഇരുപത്തിയെട്ട്

ഭക്തന്മാർ മഹാപ്രഭുവിനെ സാക്ഷാൽ സർവ്വേശ്വരനായിത്തന്നെ കരുതി പൂജിച്ചിരുന്നു. സാധാരണക്കാർ സർവ്വഗുണസമ്പന്നനായ ഒരു മഹാപുരുഷനെന്നു കരുതി മാനിച്ചിരുന്നു. എന്നാൽ ദുർല്ലഭം ചില ദുർജ്ജനങ്ങൾ സ്പർദ്ധാലുക്കളായി നിന്ദിക്കുകയും ചെയ്തിരുന്നു.

ശ്രീവാസഗൃഹത്തിൽ രാത്രി വാതിൽ അടച്ചാണല്ലൊ സങ്കീർത്തനം നടന്നിരുന്നതു്. അതിനെപ്പററി ഈ ദുഷ്ടന്മാർ പലതും പറഞ്ഞു പരത്തിയിരുന്നു. അവരിൽ പ്രധാനിയായിരുന്നു ഗോപാലചാപാലനെന്ന ബ്രാഹ്മണൻ. ഒരു ദിവസം രാത്രി സങ്കീർത്തനം നടന്നുകൊണ്ടിരിക്കെ അദ്ദേഹം ശ്രീവാസഗൃഹത്തിൻെറ മിററത്തു മെഴുകി ശക്തിപൂജയ്ക്കുള്ള സാധനങ്ങളും കള്ളും മാംസവും കൊണ്ടുവന്നു വെച്ചു. പ്രഭാതത്തിൽ ഭക്തന്മാർ വാതിൽ തുറന്നുനോക്കിയപ്പോൾ ഇതെല്ലാം കണ്ടു് അദ്ഭുതപ്പെട്ടു. തങ്ങളെ അപ

മാനിക്കേണ്ടവനായി വിശേഷിക്കാം ചെയ്ത നീചകൃത്യമാണു് ഇതെന്നു് അവർ ഊഹിച്ചു. അതെല്ലാം എടുത്തുകളഞ്ഞു് ഗംഗാജലം തളിച്ചു് ആ സ്ഥലം ശുദ്ധമാക്കി. ''അത്യുത്കടൈഃ പുണ്യപാപൈഃ ഇഹൈവ ഫലമശ്നുതേ'' പുണ്യമോ പാപമോ ഏതായാലും അതിയായി ചെയ്താൽ അതിന്റെ ഫലം ഉടൻ ഇവിടെവെച്ചുതന്നെ അനുഭവിക്കുമെന്നുള്ള ആപ്തവാക്യമനുസരിച്ചു് ആ ബ്രാഹ്മണന്നു് ഉടൻ കുഷ്ഠരോഗം വന്നു പിടിപെട്ടു. ദേഹത്തിൽ നിന്നു് ചലം ഒഴുകിത്തുടങ്ങി. പകച്ചവ്യാധിയാണെന്നു കണ്ടു് ആരും അദ്ദേഹത്തെ അടുക്കാതായി. ഗംഗാതീരത്തു് ഒരു വൃക്ഷച്ചുവട്ടിൽ കിടന്നു നിലവിളിക്കുമ്പോൾ മഹാപ്രഭുവിനെ കണ്ടു. വിനീതഭാവത്തിൽ മഹാപ്രഭുവിനോടു പറഞ്ഞു: ''ഈ പാപി വലിയ നീചനാണു്. അവിടുന്നു ജഗദുദ്ധാരകനല്ലേ? പതിതപാവനനല്ലേ? സമസ്താപരാധങ്ങളും ക്ഷമിച്ചു് ഈ പാപിയെ അനുഗ്രഹിക്കേണമേ.''

മഹാപ്രഭു പറഞ്ഞു: ''അങ്ങു പരമഭാഗവതനായ ശ്രീവാസന്റെ നേരെ വലിയ അപരാധം ചെയ്തു. അതു സഹിക്കുവാൻ ഞാൻ ശക്തനല്ല.'' ആ നീചൻ തന്റെ പാപകർമ്മത്തിന്റെ ഫലം വളരെ നാൾ അനുഭവിച്ചു. മഹാപ്രഭു സന്ന്യാസം സ്വീകരിച്ചതിന്നുശേഷം ആ ബ്രാഹ്മണനെ ശ്രീവാസന്റെ സമീപത്തിലേയ്ക്കുതന്നെ അയച്ചു. ശ്രീവാസൻ അനുഗ്രഹിച്ചതിന്നുശേഷം മഹാപ്രഭു അദ്ദേഹത്തിൽ കൃപ ചെയ്തു. ഉടൻ അദ്ദേഹം രോഗവിമുക്തനായിത്തീരുകയും ചെയ്തു.

മഹാപ്രഭു സാധാരണ സമയങ്ങളിൽ ഒരു വിനീതഭാഗവതനായും ഭാവാവേശത്തിൽ സാക്ഷാൽ ഈശ്വരനായും ലീലയാടി. തന്നെ ദ്വേഷിക്കുന്നവരിലും മഹാപതിതന്മാരിലുമെല്ലാം കരുണാമൃതം വർഷിച്ചു. ഭക്തന്മാർക്ക മഹത്തായ ആദർശജീവിതം കാണിച്ചുകൊണ്ടും തിരുനാമത്തിന്റെ നിരതിശയമഹിമ വ്യക്തമാക്കിക്കൊണ്ടും അവിടുന്നു വർത്തിച്ചു.

# അദ്ധ്യായം ഇരുപത്തൊമ്പത്

പരമഭാഗവതൻെറ ഓരോ ചേഷ്ടയും ലോകബാഹ്യമാണ്. ഇടയ്ക്കു ചിരിക്കും, ഇടയ്ക്കു കരയും, ഇടയ്ക്കു തന്മയീഭവിച്ച് തന്തിരുവടിയുടെ ലീലകൾ അനുകരിക്കും. സാധാരണലോകത്തിന്ന് ആ മഹാത്മാവിൻെറ അത്യുച്ചസ്ഥിതിയെപ്പററി ഒന്നും അറിയുവാൻ സാധ്യമല്ല.

മഹാപ്രഭുവിൻെറയും അവിടുത്തെ അന്തരംഗഭക്തന്മാരുടെയും സ്ഥിതി അതായിരുന്നു. ഒരു ദിവസം മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ച് ശ്രീവാസൻ ശ്രീകൃഷ്ണകഥകളെ കുറഞ്ഞൊന്നു വ്യാഖ്യാനിച്ചു. മഹാപ്രഭു പ്രേമോന്മത്തനായി പിന്നെയും പിന്നെയും ശ്രീവാസനെ പ്രേരിപ്പിച്ചു. രാത്രി മുഴുവൻ ലീലാശ്രവണകീർത്തനാദികളിൽത്തന്നെ കഴിച്ചുകൂട്ടി.

പിറേറ ദിവസം മഹാപ്രഭുവും ഭക്തന്മാരും തന്തിരുവടിയുടെ ലീലകൾ സ്വയം അഭിനയിക്കണമെന്നു തീരുമാനിച്ചു. ചന്ദ്രശേഖരാചാര്യരുടെ ഗൃഹമാണ് അതിന്നുള്ള രംഗമായി തിരഞ്ഞെടുത്തത്. ഏതു ലീലയാണ് അഭിനയിക്കേണ്ടതെന്ന് ആലോചന വന്നപ്പോൾ അത് ഇപ്പോൾ തീരുമാനിക്കേണ്ടതില്ലെന്നും അതാത് ആളുകൾക്ക് ഏതേതു പാത്രങ്ങളുടെ ഭാവാവേശമാണോ അപ്പോൾ വരുന്നത്, അതനുസരിച്ചു തീരുമാനിക്കാമെന്നും തത്കാലം തീർച്ചപ്പെടുത്തി.

പിറേറ ദിവസം ചന്ദ്രശേഖരാചാര്യരുടെ ഗൃഹത്തിൽ എല്ലാവരും ഒന്നിച്ചുകൂടി. ബുദ്ധിമന്ത്ഖാൻ, സദാശിവൻ മുതലായവർ അവിടെ രംഗമെല്ലാം വേണ്ടവിധം തയ്യാറാക്കിയിരുന്നു. ഇടത്തുഭാഗത്തു സ്ത്രീകൾക്കും മുൻവശത്തു പുരുഷന്മാർക്കും ഇരിക്കുവാനുള്ള ഏർപ്പാടു ചെയ്തിരുന്നു. മാലതീദേവി, വിഷ്ണുപ്രിയ, ശചീമാതാവ് മുതലായ സ്ത്രീകളെല്ലാം ഈ ലീലാഭിനയം കാണുവാനായി അവിടെ

വന്നുചേൎന്നു. ഭക്തന്മാരുമെല്ലാം എത്തി. വാതിൽ അടച്ചു. ലീലാഭിനയമാരംഭിച്ചു.

തിരശ്ശീല വീണു. ആദ്യം മംഗളാചരണമാണു് ഉണ്ടായതു്. പുണ്ഡരീകവിദ്യാനിധി, ചന്ദ്രശേഖരാചാര്യർ, ശ്രീവാസന്റെ മൂന്നു സഹോദരന്മാർ ഇപ്രകാരം അഞ്ചാളുകളായിരുന്നു പ്രധാനപാട്ടുകാർ. വിദ്യാനിധിയുടെ കണ്ഠം അതിസുമധുരമാണു്. അദ്ദേഹം പാട്ടുകയും മററുള്ളവർ തുടൎന്നു പാട്ടുകയും ചെയ്തു.

സൂത്രധാരനും പാരിപാൎശ്വികനും പ്രവേശിച്ചു. സൂത്രധാരൻ ഹരിദാസനും പാരിപാൎശ്വികൻ മുകുന്ദനുമായിരുന്നു. സൂത്രധാരൻ: ''ഇന്നു ഞാൻ ബ്രഹ്മലോകത്തു പോയിരുന്നു. വഴിക്കു ശ്രീനാരദമുനിയെ കണ്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു: 'വളരെ ദിവസമായി ശ്രീകൃഷ്ണലീല കണ്ടാൽ കൊള്ളാമെന്നു് ഞാനാഗ്രഹിക്കുന്നു. നാളെ ആ ലീലകൾ കാണിച്ചു തരണം.' അതു് എങ്ങനെ നമുക്കു കാണിച്ചു കൊടുക്കുവാൻ കഴിയും?'' പാരിപാൎശ്വികൻ— ''ഏതെങ്കിലുമൊരു ലീല നാടകരൂപത്തിൽ അഭിനയിക്കാമല്ലോ. അതല്ല എനിക്കുള്ള സംശയം. ശ്രീനാരദനെപ്പോലെയുള്ള ജ്ഞാനസമ്പന്നന്മാർ മായികലീലകൾ കാണുവാനാഗ്രഹിക്കുമോ?''

സൂത്രധാരൻ:—

''ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുൎവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ.''

അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാരായവർപോലും തന്തിരുവടിയിൽ അഹൈതുകിയായ ഭക്തി ചെയ്യുന്നുവെന്നു് ശ്രീമദ്ഭാഗവതാദി പുണ്യഗ്രന്ഥങ്ങൾ ഘോഷിക്കുന്നു. പിന്നെ തന്തിരുവടിയുടെ ലീലകൾ മായികമല്ലതാനും. അവ ദിവ്യങ്ങളും കാരുണ്യവിലാസങ്ങളുമാകുന്നു. മായാനിയന്താവും മായാതീതനുമായ തന്തി

തിരുവടിയിലും അവിടുത്തെ ലീലകളിലും മായാബന്ധമില്ലതന്നെ.

പാരിപാർശ്വികൻ: "എന്നാൽ നമുക്കു് തന്തിരുവടിയുടെ ഏതെങ്കിലും ലീല അഭിനയിച്ചു് ശ്രീനാരദനെ സന്തോഷിപ്പിക്കുകതന്നെ വേണം."

അണിയറയിൽനിന്നു് വീണയുടെ ശബ്ദം കേട്ടുതുടങ്ങി. "ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ ഹേ നാഥ നാരായണ വാസുദേവ" എന്ന ഗീതം കേട്ടു തുടങ്ങി. ശ്രീവാസൻ ശ്രീനാരദഭാവത്തിൽ ശിഷ്യനോടുകൂടി മഞ്ചത്തിൽ എത്തിക്കഴിഞ്ഞു. ശ്രീനാരദനെ കണ്ടു് ഇതു ശ്രീവാസനാണെന്നു് ആക്കും തോന്നിയില്ല. സാക്ഷാൽ ശ്രീനാരദൻതന്നെ പ്രവേശിച്ചതായി കാണികാംക്കു് അനുഭവപ്പെട്ടു. അപ്പോഴേയ്ക്കും സൂത്രധാരനോടുകൂടി ഗദാധരനും ബ്രഹ്മാനന്ദനും ഗോപീഭാവത്തിൽ പ്രവേശിച്ചു.

ശ്രീനാരദൻ ഇവരെ കണ്ടു ചോദിച്ചു: "നിങ്ങരം ആരാകുന്നു ?"

അവർ പറഞ്ഞു: "ഞങ്ങരം ഗോപിമാരാകുന്നു. അവിടുന്നു കൃപചെയ്തു് ഞങ്ങളുടെ പ്രാണസർവ്വസ്വമായ ശ്യാമസുന്ദരനിൽ നിഷ്കാമപ്രേമം തന്നനുഗ്രഹിച്ചാലും."

ശ്രീനാരദൻ അവരെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: "നിങ്ങരം തന്തിരുവടിക്കു പ്രാണങ്ങളെക്കാരം പ്രിയപ്പെട്ടവരാണല്ലോ. നിങ്ങളുടെ നിരുപമപ്രേമത്താൽ ആകൃഷ്ടനായി അവിടുന്നു സദാ നിങ്ങളുടെ പിന്നാലെ സഞ്ചരിക്കുന്നു. നിങ്ങരം കൃതാർത്ഥകളാണു്. എങ്കിലും നിങ്ങളുടെ ആ ദിവ്യപ്രേമം ഉത്തരോത്തരം വദ്ധിക്കട്ടെ."

ഇത്രയുമായപ്പോരം അതിൽ ഒരു ഗോപി മറേറ ഗോപിയോടു പറഞ്ഞു: "സഖി, ശ്യാമസുന്ദരനെ പൂജിക്കുവാനുള്ള സമയമായി. നമുക്കു പോവാം."

അവർ നാരദൻെറ ആജ്ഞയോടുകൂടി പോയി.

ശ്രീനാരദൻ ശിഷ്യനോട്: "സർവ്വേശ്വരനായ തന്തിരുവടിയുടെ ലീലാഭിനയം കാണുവാനല്ലേ നാം പുറപ്പെട്ടതു്? നമുക്കും അതിന്നു തയ്യാറാവാം."

ശിഷ്യൻ—"കല്പനപോലെ."

രണ്ടാളും ചുററിനടന്നു പോയി.

അണിയറയിൽ മഹാപ്രഭു രുക്മിണിയുടെ വേഷം കെട്ടിക്കൊണ്ടിരിക്കുകയാണു്. അവിടുന്നു തൻെറ കോമളമായ ശ്രീപാദങ്ങളിൽ മൈലാഞ്ചി ധരിച്ചിട്ടുണ്ടു്. നൂപുരവും ധരിച്ചിട്ടുണ്ടു്. മനോഹരമായ പട്ടുവസ്ത്രമുടുത്തു് അതിന്നു മുകളിൽ രത്നഖചിതമായ അരഞ്ഞാൺ ധരിച്ചിട്ടുണ്ടു്. കഴുത്തിൽ ദിവ്യരത്നമാലകളണിഞ്ഞിട്ടുണ്ടു്. കറുത്തു ചുരുണ്ട മുടി വകഞ്ഞു് ശിഖയിൽ കെട്ടി അതിൽ മാലകൾ ധരിച്ചിട്ടുണ്ടു്. വകഞ്ഞ രേഖയിൽ സിന്ദൂരവും അലങ്കരിച്ചിട്ടുണ്ടു്. നെററിയിൽ പൊട്ടു തൊട്ടിട്ടുണ്ടു്. മഹാപ്രഭുവിൻെറ അപ്പോഴത്തെ സ്വരൂപം ലോകൈകമോഹനമായിരുന്നു. ഈ വേഷമെടുത്തതോടുകൂടി മഹാപ്രഭുവിൽ രുക്മിണീഭാവമാവേശിച്ചു. ശ്രീകൃഷ്ണവിരഹത്തിൽ അതിപീഡിത എന്ന ഭാവത്തിൽ രംഗത്തിൽ പ്രവേശിച്ചു.

ദേവി തൻെറ സർവ്വസ്വവും തന്തിരുവടിയിൽ അർപ്പിച്ചിരുന്നു. അതൊന്നും വകവെയ്ക്കാതെ സഹോദരനായ രുക്മി ദേവിയെ ശിശുപാലന്നുകൊടുക്കുവാൻ തീരുമാനിച്ചു. ഇതറിഞ്ഞു സങ്കടപരവശയായ ദേവി മനസ്സിൽ ഇപ്രകാരം ചിന്തിച്ചു: "നരാധമനായ ശിശുപാലൻ താമസിക്കാതെ വിവാഹാർത്ഥം ഇവിടെ എത്തും. എൻെറ പ്രാണസർവ്വസ്വമായ തന്തിരുവടിയെ എനിക്കു പ്രാപിക്കുവാൻ കഴിയുകയില്ലേ? ഞാൻ സർവ്വസ്വവും തന്തിരുവടിയിൽ അർപ്പിച്ചിരിക്കുന്നു. സർവ്വാന്തര്യാമിയായ അവിടുന്നു് അതു് അറിയാതിരിക്കുമോ? ഹേ ദീനവത്സല, കൃപാസിന്ധോ, അശരണശരണ, ഈ ദാസിയെ ഉപേക്ഷിക്കരുതേ,

അനുഗ്രഹിക്കേണമേ. അവിടുന്നു സർവ്വജ്ഞനാണെങ്കിലും അജ്ഞയായ ഞാൻ ഒരെഴുത്തു് എഴുതി നോക്കട്ടെ.'' ദേവി ഇപ്രകാരം ചിന്തിച്ചു് എഴുത്തു് എഴുതുവാൻ തുടങ്ങി: ''ഹേ അച്യുത, ഭുവനസുന്ദര, അവിടുത്തെ ദിവ്യഗുണഗണങ്ങളെ ശ്രോത്രങ്ങൾകൊണ്ടു പാനംചെയ്തു് ഭുവനസുന്ദരനായ നിന്തിരുവടിയിൽ അടിയന്റെ ചിത്തം ലജ്ജകൂടാതെ പ്രവേശിച്ചിരിക്കുന്നു. സിംഹത്തിന്നു് അർപ്പിച്ച ബലി ഒരു കുറുക്കൻ വന്നു് അപഹരിക്കുന്നതു് ഉചിതമാണോ? നിന്തിരുവടിക്കു് അർപ്പിച്ച ഇവളെ ചൈദ്യൻ വന്നു സ്പർശിക്കാതിരിക്കട്ടെ. എന്തെങ്കിലും പുണ്യം ഇവൾ ചെയ്തിട്ടുണ്ടെങ്കിൽ അതിന്റെയെല്ലാം ഫലമായി നിന്തിരുവടി ഇവിടെ എഴുന്നള്ളി ഇവളുടെ പാണി ഗ്രഹിച്ചാലും. ചൈദ്യൻ വന്നു് അപ്രകാരം ചെയ്യാതിരിക്കട്ടെ. മഹാത്മാക്കളെല്ലാം യാതൊരു നിന്തിരുവടിയുടെ ശ്രീപാദരജസ്സുകൊണ്ടുള്ള അഭിഷേകം ശ്രീപരമേശ്വരനെപ്പോലെ ആഗ്രഹിക്കുന്നുവോ, ആ സർവ്വേശ്വരനായ നിന്തിരുവടിയുടെ പ്രസാദം ലഭിക്കാത്തപക്ഷം ഇവൾ ഈ ശരീരം വെച്ചുകൊണ്ടിരിക്കുകയില്ല. അവിടുത്തെ പ്രസാദം പ്രാപിക്കുവാനുള്ള നിരന്തരയത്നത്തിൽ അതിനെ ഉപേക്ഷിക്കും. അങ്ങനെ നൂറു നൂറു ശരീരങ്ങൾ ഉപേക്ഷിച്ചിട്ടെങ്കിലും അവിടുത്തെ കരുണ സംപാദിക്കുവാൻ ശ്രമിക്കും.'' ഇപ്രകാരം മഹാപ്രഭു രുക്മിണീഭാവത്തിൽ സന്ദേശങ്ങൾ തന്റെ നഖങ്ങൾകൊണ്ടു് എഴുതി. കാണികളെല്ലാം ആശ്ചര്യസ്തബ്ധരായി നിർന്നിമേഷദൃഷ്ട്യാ നോക്കിയിരുന്നു. അപ്പോൾ ആർക്കും ബാഹ്യബോധമുണ്ടായിരുന്നില്ല. ദേവിയുടെ ഓരോ ഭാവവും മഹാപ്രഭു തന്മയനായി അനുകരിച്ചു. കാണികൾ ആനന്ദസാഗരത്തിൽ ആറാടി. പിന്നെ ഓരോ ഭക്തനെയും മാതൃഭാവത്തിൽ അടുത്തു വിളിച്ചു് അവിടുന്നു് അനുഗ്രഹിച്ചു. സമയം പോയതു് ആരുമറിഞ്ഞില്ല. ഇപ്രകാരം ശ്രീമദ്ഭാഗവതത്തിലെ ഓരോ ലീലയും മഹാപ്രഭു ഭക്തന്മാരോടുകൂടി തന്മയീഭവിച്ചു് സ്വാദമനുഭവിച്ചു.

# അധ്യായം മുപ്പതു്

പ്രേമത്തിന്റെ ദിവ്യശക്തി സർവ്വത്ര വ്യാപിച്ചിരിക്കുന്നു. എന്നാൽ അതിന്റെ ഉപലബ്ധി എല്ലാവർക്കും സിദ്ധിക്കുകയില്ല. അതിനിർമ്മലാന്തഃകരണന്മാരായ ഭാഗവതന്മാർക്കേ അതു് ആസ്വദിക്കുവാൻ കഴിയുകയുള്ളൂ. അവരുടെ സർവ്വചേഷ്ടകളും പ്രേമത്താൽ ഓതപ്രോതമാകുന്നു.

മഹാപ്രഭു പ്രേമോന്മത്തരായ പരമഭാഗവതന്മാരോടു കൂടി പല പല ലീലകളും ചെയ്തിരുന്നു. ജഗായി–മധായിമാർ സർവ്വവും വിട്ടു് മഹാപ്രഭുവിനെ ശരണം പ്രാപിച്ചുവല്ലോ. അന്നുമുതൽ ഭക്തന്മാരുടെ ഉത്സാഹം അത്യധികം വർദ്ധിച്ചു.

ഒരു ദിവസം തന്റെ അന്തരംഗശിഷ്യനായ മുരാരിയുടെ ഇഷ്ടനിഷ്ഠാതിശയം ലോകത്തിൽ വ്യക്തമാക്കുവാനായി മഹാപ്രഭു അദ്ദേഹത്തോടു പറഞ്ഞു: ''ശ്രീരാമനും ശ്രീകൃഷ്ണനും ഒന്നുതന്നെ. തന്തിരുവടിയെ ഏതു ഭാവത്തിൽ ആശ്രയിച്ചാലും നിത്യാനന്ദം പ്രാപിക്കാം. എങ്കിലും കൃഷ്ണലീലകളാണു് ഏററവുമധികം സുമധുരതമങ്ങളാം എന്നു് എനിക്കു തോന്നുന്നു. അതുകൊണ്ടു് ഇന്നുമുതൽ രാമഭാവംവിട്ടു് കൃഷ്ണഭാവത്തിൽത്തന്നെ തന്തിരുവടിയെ ആശ്രയിക്കു.''

മുരാരി മഹാപ്രഭുവിന്റെ ആജ്ഞ ശിരസാ വഹിച്ചു. പക്ഷേ അദ്ദേഹത്തിന്റെ മനസ്സിൽ വലുതായ ഒരു സംഘർഷമുണ്ടായി. രാത്രി ഉറക്കം തീരെ വന്നില്ല. തന്റെ പ്രാണസർവ്വസ്വമായ രാമചന്ദ്രനെ താൻ വിട്ടുകളകയോ? ഒരിക്കലും സാധ്യമല്ല. എന്നാൽ മഹാപ്രഭുവിന്റെ ആജ്ഞ പരിപാലിക്കേണ്ടതു് തന്റെ കടമയല്ലേ? സങ്കടം സഹിക്കാതെ കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകുവാൻ തുടങ്ങി. നിലവിളിച്ചുകൊണ്ടുതന്നെ രാത്രി കഴിച്ചുകൂട്ടി.

പിറേറ ദിവസം മഹാപ്രഭുവിൻെറ സമീപം വന്ന വന്ദിച്ച് അറിയിച്ചു: ''പ്രഭോ, ഞാനെന്തു ചെയ്യട്ടെ? എൻെറ ശിരസ്സ് ശ്രീരാമചന്ദ്രന്ന് അപ്പിച്ചുകഴിഞ്ഞതാകുന്നു. അതുകൊണ്ട് മറെറാരാളെ ഞാൻ എങ്ങനെ വന്ദിക്കും? എനിക്ക് അതു സാധ്യമല്ല. അവിടത്തെ ആജ്ഞ അനുസരിക്കാതിരിക്കുവാനും സാധ്യമല്ല. ഈ ഘട്ടത്തിൽ ഞാനെന്തു ചെയ്യണമെന്ന് അരുളിച്ചെയ്യാലും.'' എന്നിപ്രകാരം പറഞ്ഞു് രോദനം ചെയ്യുവാൻ തുടങ്ങി.

മഹാപ്രഭു മുരാരിയുടെ മഹത്തായ ഈ ഇഷ്ടനിഷ്ഠ കണ്ടു് ഏററവും സന്തോഷിച്ചു. അവിടന്ന് അദ്ദേഹത്തെ ഗാഢഗാഢമാലിംഗനം ചെയ്തു ഗദ്ഗദകണ്ഠനായി പറഞ്ഞു: ''ഇത്രയും മഹത്തായ ഇഷ്ടനിഷ്ഠയുള്ള അങ്ങ് ധന്യധന്യനാകുന്നു. ഇതേവിധമുള്ള നിഷ്ഠ സിദ്ധിക്കുവാൻ ഞങ്ങളെ അനുഗ്രഹിക്കു.''

അവിടത്തെ കൃപയ്ക്ക് ഇപ്രകാരം പാത്രീഭൂതനായിത്തീന്ന മുരാരി ഭാവാവേശത്തോടുകൂടിത്തന്നെ ഗൃഹത്തിലേയ്ക്കു വന്നു. വഴിക്കു കണ്ടവരെയെല്ലാം ശ്രീരാമഭാവത്തിൽ ദശിക്കുകയും അവരെയെല്ലാം ആദരപൂവ്വം കൂട്ടിക്കൊണ്ടുവന്ന് വിശിഷ്ടപദാത്ഥങ്ങൾ സമപ്പിച്ച് ഊട്ടുകയും ചെയ്തു. പിറേറ ദിവസം പ്രഭാതത്തിൽ ഉണന്നു നോക്കിയപ്പോൾ മഹാപ്രഭു അവിടെ നില്ക്കുന്നതായി കണ്ടു് അദ്ഭുതപ്പെട്ടു. അവിടത്തെ ആസനത്തിൽ ഇരുത്തി, ഈ സമയത്തു വരുവാനുള്ള കാരണമെന്തെന്ന് അന്വേഷിച്ചു. മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇന്നലെ രാത്രി എത്രയാണ് നെയ്യും മററും എന്നെ തീററിയതു്. അതുകൊണ്ട് അജീണ്ണം പിടിപെട്ടിരിക്കുന്നു. അതിന്നുള്ള മരുന്ന് അങ്ങുതന്നെ തരണം.''

ഇത്രയും പറഞ്ഞു് അവിടന്നു മുരാരിയുടെ ഉച്ഛിഷ്ടമായ ജലം കുടിച്ചു. മുരാരി തടുക്കുവാൻ വളരെ യത്നിച്ചുവെങ്കിലും ഫലമുണ്ടായില്ല. അവിടന്നു ഭക്തദാസനല്ലേ?

അദ്വൈതാചാര്യരുടെ അടുത്തും പല പല ലീലകളും അവിടുന്നു് ആടിയിരുന്നു. ആചാര്യർ ജ്ഞാനവൃദ്ധനും വയോവൃദ്ധനും പരമഭാഗവതനുമായിരുന്നു, മഹാപ്രഭു തന്നെ വന്ദിക്കുന്നതു് അദ്ദേഹത്തിന്നു് അസഹ്യമായി തോന്നിയിരുന്നു. അതുകൊണ്ടു് ആചാര്യർ കുറച്ചുദിവസമായി ശാന്തിപുരത്തിൽ പോയി താമസിക്കുകയായിരുന്നു.

മഹാപ്രഭു നിത്യാനന്ദജിയോടുകൂടി ശാന്തിപുരം പ്രാപിച്ചു. അവിടുന്നു് അപ്പോൾ ഭാവാവേശത്തിലായിരുന്നു. ചെന്ന ഉടൻതന്നെ ആചാര്യജിയെ അടിച്ചുകൊണ്ടു് "നീ പിന്നെയും ശുഷ്കജ്ഞാനവാദം തുടങ്ങിയിരിക്കുകയാണോ?" എന്നു ചോദിച്ചു. അടികൊള്ളുന്തോറും ആചാര്യജിയുടെ ആനന്ദം വർദ്ധിച്ചുതന്നെ വന്നു. അദ്ദേഹം ആനന്ദോന്മത്തനായി നൃത്തം ചെയ്യുവാൻ തുടങ്ങി. ആളുകൾ ഈ അദ്ഭുതലീല കണ്ടു് ആശ്ചര്യസ്തബ്ധരായി നോക്കിനിന്നു. കുറെ നേരം കഴിഞ്ഞപ്പോൾ മഹാപ്രഭു മൂർച്ഛിതനായി താഴെ വീണു.

ബോധം വന്നശേഷം മഹാപ്രഭു ആചാര്യർ, ഹരിദാസജി, നിത്യാനന്ദജി ഇവരോടുകൂടി സ്നാനാർത്ഥം ഗംഗയിലേയ്ക്കു പോയി. അനന്തരം എല്ലാവരും ഒന്നിച്ചിരുന്നു ഭക്ഷണം കഴിച്ചു. അന്നു് അവർ ഭഗവല്ലീലകൾതന്നെ പരസ്പരം വർണ്ണിച്ചുകൊണ്ടു ദിവസം നയിച്ചു. പിറ്റേ ദിവസം അവിടെനിന്നു മടങ്ങുമ്പോൾ ഗൗരീദാസജി എന്ന വൈഷ്ണവനെ അവിടുന്നു് അനുഗ്രഹിച്ചു. ചെല്ലുന്ന ദിക്കിലെല്ലാം ഭക്തിയുടെയും തിരുനാമത്തിന്റെയും മഹിമ പ്രഖ്യാപിച്ചു. കർമ്മകാണ്ഡപക്ഷപാതിയായിരുന്ന വനമാലീപണ്ഡിതനും മഹാപ്രഭുവിന്റെ കരുണയാൽ പരമഭാഗവതനായിത്തീർന്നു. കർമ്മകാണ്ഡം യഥാവിധി അനുഷ്ഠിക്കുക കലികാലത്തു സാധ്യമല്ലെന്നും സർവ്വദോഷങ്ങൾക്കുമുള്ള ദിവ്യൗഷധം തിരുനാമസങ്കീർത്തനമാണെന്നും അവിടുന്നു് ഉപദേശിച്ചു് അദ്ദേഹത്തെ കൃതാർത്ഥനാക്കി.

# അധ്യായം മുപ്പത്തിയൊന്നു്

തിരുനാമം സവ്വമംഗളപ്രദമാകുന്നു. ആരും അതിൽ അനധികാരിയായിട്ടില്ല. സവ്വരും അതിൽ ഒരുപോലെ അധികാരികളാകുന്നു. ദേശകാലഭേദങ്ങൾ, വിധിനിഷേധങ്ങൾ ഇവയൊന്നും ഇതിൽ ബാധകമല്ല. മഹാപാപികൾപോലും തിരുനാമോച്ചാരണമാത്രത്താൽ പരിശുദ്ധരായിത്തീരുന്നു. എന്നാലും നാമാപരാധങ്ങൾ ത്യാജ്യങ്ങളാകുന്നു. നാമാപരാധങ്ങൾ പത്താകുന്നു—1) സജ്ജനനിന്ദ, 2) ഭഗവന്നാമങ്ങളിൽ ഭേദഭാവം, 3) ഗുരുനിന്ദ, 4) ശാസ്ത്രനിന്ദ, 5) ഭഗവന്നാമത്തിൽ അർത്ഥവാദമാണെന്ന വാദം, 6) നാമമുണ്ടെന്ന അഹങ്കാരത്താൽ പാപകമ്മങ്ങളിൽ പ്രവൃത്തി, 7) നാമത്തെ മററു ധമ്മങ്ങളോടു തുല്യമായി കരുതൽ, 8) ശ്രദ്ധയില്ലാത്തവരുടെ അടുത്തു് നാമോപദേശം, 9) നാമത്തിൽ പ്രേമമില്ലായ്മ, 10) വിഷയലമ്പടത. സാധകൻ ഇവയെ സവ്വഥാ ത്യജിക്കേണ്ടതാണു്. മഹാപ്രഭു തൻെറ ശിഷ്യന്മാരോടു് ഇതിനെപ്പററി പലപ്പോഴും പറഞ്ഞിരുന്നു. അതുകൊണ്ടു് മഹാപ്രഭുവിൻെറ ഭക്തന്മാരിൽ പരസ്പരം വലിയ പ്രേമമായിരുന്നു. ആക്കും പരസ്പരം സ്പദ്ധയുണ്ടായിരുന്നില്ല. അവർ അതിവിനീതരായി പാദധൂളി അന്യോന്യം ധരിച്ചിരുന്നു. മഹാപ്രഭു തൻെറ നേരെ ചെയ്ത അപരാധം ക്ഷമിച്ചിരുന്നു. എന്നാൽ നാമാപരാധം ക്ഷമിച്ചിരുന്നില്ല. അതിന്നു പ്രതിവിധി ചെയ്തശേഷംമാത്രം അവരെ അനുഗ്രഹിച്ചിരുന്നു. ഭക്തന്മാരെ പഠിപ്പിക്കുവാൻ വേണ്ടിയായിരുന്നു അവിടുന്നു് ഈവിധം ലീലയാടിയതു്.

ശ്രീവാസനെ ദ്രോഹിച്ച ഗോപാൽ ചാപാൽ കുഷ്ഠരോഗിയായിത്തീൎന്നു അവസാനം മഹാപ്രഭുവിൻെറ ഉപദേശമനുസരിച്ചു് ശ്രീവാസനെത്തന്നെ ശരണം പ്രാപിച്ചു. അതിന്നുശേഷമാണു് അവിടുന്നു് അനുഗ്രഹിച്ചതു്.

ശചീമാതാവിന്നു് അദ്വൈതാചാര്യരുടെ പാദധൂളി ശിരസ്സിൽ ധരിക്കേണ്ടതായിവന്നു. ഭക്തന്മാരെ ഒരു പാഠം പഠിപ്പിക്കുവാൻവേണ്ടിയാണു് മഹാപ്രഭു ഈ ലീലകളെല്ലാം ആടിയതു്.

നവദ്വീപിൽ ദേവാനന്ദൻ എന്ന പ്രസിദ്ധനായ ഒരു പണ്ഡിതൻ ഉണ്ടായിരുന്നു. ശ്രീമദ്ഭാഗവതം വ്യാഖ്യാനിക്കുന്നതിൽ അദ്ദേഹം അതിപ്രസിദ്ധനുമായിരുന്നു. ശ്രീമദ്ഭാഗവതം, ഭഗവദ്ഗീത ഇവ അധ്യയനം ചെയ്യുവാൻ വളരെ ആളുകൾ ഇദ്ദേഹത്തിന്റെ സമീപത്തിൽ വന്നിരുന്നു. കുറച്ചു വിരക്തനുമായിരുന്നു. പക്ഷേ ഹൃദയത്തിൽ പ്രേമം വേണ്ടത്ര വികസിച്ചിരുന്നില്ല. തന്തിരുവടിയുടെയും ഭക്തന്മാരുടെയും കൃപകൂടാതെ അതു് എങ്ങനെ സിദ്ധിക്കും? അദ്ദേഹത്തിന്റെ ശുഷ്കഹൃദയത്തെ പ്രേമാമൃതത്താൽ നനക്കേണ്ടതുണ്ടായിരുന്നു.

ഒരു ദിവസം അദ്ദേഹം ശ്രീമദ്ഭാഗവതം വായിച്ചു വ്യാഖ്യാനിക്കുകയായിരുന്നു. അതു കേട്ടു് മഹാപ്രഭു പറഞ്ഞു: ''ഹേ പണ്ഡിതരേ, നിങ്ങൾ എന്താണു് ഭാഗവതാർത്ഥം ഇങ്ങനെ തെററി വ്യാഖ്യാനിക്കുന്നതു്? ശ്രീമദ്ഭാഗവതം തന്തിരുവടിയുടെ സ്വരൂപാന്തരമാകുന്നു. ഭക്തിശ്രദ്ധകളില്ലാത്തവർക്കു് അതു് സ്പർശിക്കുവാൻപോലും അധികാരമില്ല. ശുഷ്കഹൃദയന്മാർക്കു് അതിന്റെ അർത്ഥം ഒരിക്കലും ഗ്രഹിക്കുക സാധ്യമല്ല. അങ്ങേക്കു് അതു തൊടുവാൻപോലും അധികാരമില്ലാത്തതിനാൽ അതു ഗംഗയിൽ ഒഴുക്കൂ.''

ഭാവാവേശത്തിൽ ഇത്രയും പറഞ്ഞു് അവിടുന്നു പോയി. മടക്കത്തിൽ മഹാപ്രഭുവിന്നു ബാഹ്യബോധമുണ്ടായിരുന്നു. അവിടുന്നു ദേവാനന്ദനോടു പറഞ്ഞു: ''ശ്രീവാസന്റെ അപാരമായ ഭക്തിയുടെ മഹിമ അറിയാതെ അങ്ങു് ഒരിക്കൽ ശ്രീവാസനെ അപമാനിച്ചു. ആ നാമാപരാധത്താലാണു് അങ്ങേക്കു് തന്തിരുവടിയിൽ പ്രേമം

വികസിക്കാത്തതു്. അതുകൊണ്ടു് ആദ്യം അദ്ദേഹത്തെ ഭക്തിപൂർവ്വം സമീപിച്ചു ക്ഷമായാചനം ചെയ്തു ശുശ്രൂഷ ചെയ്യുക. അപ്പോഴ് തന്തിരുവടിയിൽ പ്രേമം വർദ്ധിക്കും. എന്നാൽ മാത്രമേ ശ്രീമദ്ഭാഗവതാർത്ഥം അങ്ങേയ്ക്കു് ശരിക്കു പ്രകാശിക്കുകയുള്ളൂ.''

ഇതു കേട്ടു് ദേവാനന്ദൻ മഹാപ്രഭുവിനെ വന്ദിച്ചു് ശ്രീവാസനെ സമീപിക്കുകയും ക്ഷമായാചനം ചെയ്തു് ശുശ്രൂഷ ചെയ്യുകയും ചെയ്തു. പിന്നെ താമസം കൂടാതെ അദ്ദേഹം ഒരു പരമഭാഗവതനായിത്തീർന്നു.

തിരുനാമസങ്കീർത്തനം ചെയ്യുന്ന ഭക്തൻ ഒരു പുല്ക്കൊടിയെക്കാൾ താൻ നിസ്സാരനെന്നു കരുതണം. വൃക്ഷങ്ങളെക്കാൾ അധികം സഹിഷ്ണുവായിരിക്കണം. അഹങ്കാരത്തിന്റെ ഗന്ധംപോലുമുണ്ടാവരുതു്. സർവ്വേശ്വരഭാവത്തിൽ സർവ്വരേയും മാനിക്കുകയും വേണം. ഈ ഭാവത്തിൽ നിരന്തരം തിരുനാമങ്ങൾ കീർത്തിച്ചുകൊണ്ടിരിക്കുകയാണു് മനുഷ്യന്റെ ജീവിതലക്ഷ്യം. ഈ തിരുനാമനിഷ്ഠയുള്ളവന്നു് ഒന്നും അസാധ്യമായിട്ടില്ല. ഒരു നിമിഷം പോലും തന്തിരുവടിയെ വിസ്മരിക്കുവാൻ കഴിയുകയില്ല. ഈ ദിവ്യഭക്തിയാണു് തന്തിരുവടിയെ അനായാസേന വശീകരിക്കുന്നതു്. അവിടുന്നു് ഈ പ്രേമഭക്തി സിദ്ധിച്ച മഹാത്മാവിന്റെ മുമ്പിൽ ദാസാനുദാസനായി വർത്തിക്കുന്നു. യോഗത്തിന്നോ ജ്ഞാനത്തിന്നോ ധർമ്മത്തിന്നോ ഒന്നിനും ഇതുപോലെ തന്തിരുവടിയെ വശീകരിക്കുവാൻ കഴിയുകയില്ല.

# അദ്ധ്യായം മുപ്പത്തിരണ്ടു്

പ്രേമമാണു് ജീവൻ. അതില്ലെങ്കിൽ ജീവിതം ശൂന്യമാണു്. പ്രേമികളുടെ സമ്മേളനം നോക്കു, അവരുടെ വാർത്തകൾ കേൾക്കു, എന്നാൽ വാസ്തവമായ ആനന്ദമെന്താണെന്നു് അറിയുവാൻ കഴിയും. പ്രേമമാധുര്യത്തിന്റെ മുമ്പിൽ മറ്റെല്ലാം നീരസമായിത്തീരുന്നു. ആ പ്രേമം സിദ്ധിക്കുവാൻ ഭാഗ്യം കിട്ടിയ പുണ്യാത്മാവു വസിക്കുന്ന സ്ഥലം പുണ്യഭൂമിയാകുന്നു. അവരോടൊന്നിച്ചു വസിക്കുവാൻ ഭാഗ്യം സിദ്ധിച്ചവർ മുക്തരായിത്തീരുന്നു.

പ്രേമാവതാരമായ മഹാപ്രഭുവിന്റെ സുന്ദരലീലകൾ കൊണ്ടു് ആനന്ദഭരിതമായ നവദ്വീപിന്റെ ഭാഗ്യത്തേയും ആനന്ദത്തേയും ആർക്കു വർണ്ണിക്കുവാൻ കഴിയും? സംകീർത്തനത്തിന്റെ പാവനശബ്ദത്താൽ നവദ്വീപിലെ അന്തരിക്ഷം സദാ മുഖരിതമായിരുന്നു.

ജഗായി-മധായിമാരുടെ അദ്ഭുതപരിവർത്തനത്തോടുകൂടി ജനങ്ങൾ സംകീർത്തനത്തിന്റെ പ്രഭാവാതിശയം അധികമധികം ഗ്രഹിക്കുവാൻ തുടങ്ങി. ആയിരക്കണക്കിൽ ആളുകൾ മഹാപ്രഭുവിന്റെ ദർശനാർത്ഥം വന്നുകൊണ്ടിരുന്നു. അവർ പുഷ്പങ്ങൾ, മാലകൾ മുതലായവ കൊണ്ടുവന്നു സമർപ്പിച്ചിരുന്നു. അവർ മഹാപ്രഭുവിനോടു ചോദിച്ചു: ''പ്രഭോ, ഞങ്ങൾക്കു ശ്രീകൃഷ്ണസംകീർത്തനത്തിനു് അധികാരമുണ്ടോ?''

മഹാപ്രഭു മറുപടി പറഞ്ഞു: ''തിരുനാമത്തിൽ അധികാര്യനധികാരിഭേദമോ ദേശകാലഭേദമോ വിധികളോ ഒന്നും ബാധകമല്ല. സർവ്വത്ര സർവ്വദാ സർവ്വർക്കും ഒരേവിധം തിരുനാമമുച്ചരിക്കാം.''

ജനങ്ങൾ അവിടുത്തെ ഉപദേശമനുസരിച്ചു് സ്വയം സംകീർത്തനം ചെയ്യുവാൻ തുടങ്ങി. നവദ്വീപിന്റെ ഓരോ

മൂലയിലും സംകീർത്തനസംഘങ്ങളുണ്ടായി. അതാതു പ്രദേശത്തുള്ളവർ അതാതു സംഘങ്ങളിൽ പങ്കുകൊള്ളുവാൻ തുടങ്ങി.

മഹാപ്രഭു അന്തരംഗശിഷ്യസംഘങ്ങളോടുകൂടി രാത്രി മുഴുവൻ സംകീർത്തനംകൊണ്ടുള്ള ആനന്ദസാഗരത്തിൽ ആറാടിത്തന്നെ കഴിച്ചുകൂട്ടി. ഒന്നോ രണ്ടോ മണിക്കൂറുകഠം മാത്രമേ ഉറങ്ങിയിരുന്നുള്ളു. പ്രഭാതത്തിൽ ഭക്തന്മാരോടുകൂടി ഗംഗയിൽ പോയി സ്നാനം കഴിക്കുകയും ഗൃഹത്തിലേയ്ക്കു പോരുകയും ചെയ്തിരുന്നു. ദേവപൂജ, തുളസീപൂജ മുതലായവ ക്രമപ്രകാരം നടത്തുകയും ചെയ്തിരുന്നു. വിഷ്ണുപ്രിയയും ശചീമാതാവും ഭക്ഷണം തയ്യാറാക്കിക്കഴിഞ്ഞാൽ മഹാപ്രഭു ഭക്തന്മാരോടുകൂടി ഒന്നിച്ചിരുന്നാണ് ഭക്ഷിക്കാറു്. ഭക്ഷണാനന്തരം പിന്നെയും കൃഷ്ണലീലകഠം തന്നെ പരസ്പരം വർണ്ണിച്ചു് ആനന്ദിക്കും. ക്ഷണനേരം പോലും ഭക്തന്മാരുടെ വിയോഗം അവിടേയ്ക്കു് അസഹ്യമായിത്തീർന്നു.

എന്നാൽ ചില ഈർഷ്യാലുക്കഠം അവിടുത്തെ നിന്ദിക്കാതെയുമിരുന്നില്ല. അതിനെപ്പററി മഹാപ്രഭു തീരെ ശ്രദ്ധിക്കാറില്ല. ആരെങ്കിലും ദുർജ്ജനങ്ങളെപ്പററി നിന്ദിച്ചു പറഞ്ഞാലുടൻ അതിനെ തടഞ്ഞുകൊണ്ടു് അവിടുന്നു്, ''മററുള്ളവരുടെ ദോഷത്തെ ചിന്തിക്കാതെ, നിരന്തരം ലീലാമൃതാസ്വാദനപൂർവ്വം തിരുനാമസംകീർത്തനം ചെയ്യുവിൻ'' എന്നു പറയും.

വിദ്വേഷികഠം ഗൂഢാലോചന ചെയ്തു്, സംകീർത്തന കോലാഹലംകൊണ്ടു് രാത്രി ആക്കും ഉറങ്ങുവാൻപോലും കഴിയുന്നില്ലെന്നും അതുകൊണ്ടു് ഉടൻ അതു് ഏതുവിധവും നിർത്തിച്ചുതരണമെന്നും കാസിയുടെ അടുത്തു് അപേക്ഷ ബോധിപ്പിച്ചു.

ആ കാലത്തു് ബംഗാളിൽ കാസിമാക്കു് വലിയ അധികാരമായിരുന്നു. നവദ്വീപിലെ ആ കാലത്തെ

കാസി ചന്ദഖാനായിരുന്നു. അദ്ദേഹം ഒരു സഹൃദയനും ശാന്തിപ്രിയനുമായിരുന്നു. വിശിഷ്യ നീലാംബരചക്രവർത്തിയുടെ സ്നേഹിതനുമായിരുന്നു. അതുകൊണ്ട് ആദ്യമൊന്നും അദ്ദേഹം ഉപദ്രവം ചെയ്തില്ല. പക്ഷേ വിദ്വേഷികരം വിടുമോ? അവർ പിന്നെയും പിന്നെയും ആക്ഷേപങ്ങരം ബോധിപ്പിച്ചു. അവസാനം ഒരു ദിവസം കാസിയും കൂട്ടുകാരുംകൂടി ഒരു സങ്കീർത്തനസംഘത്തെ സമീപിച്ചു. ഉടൻ അതു നിർത്തണമെന്നു് ആജ്ഞാപിച്ചു. പക്ഷേ പ്രേമോന്മത്തരായ ഭക്തന്മാർ അതു വകവെച്ചില്ല. അപ്പോരം കാസിക്കു കോപം വന്നു. മൃദംഗാദികരം തട്ടിപ്പറിച്ചു. ഭയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: ''ഇനി മേലാൽ ആരെങ്കിലും ഇപ്രകാരം ചെയ്താൽ പിടിച്ചു ജയിലിലേയ്ക്കു് അയയ്ക്കും. ശ്രദ്ധിച്ചുകൊള്ളുക.''

ജനങ്ങരം ഭയചകിതരായി സങ്കീർത്തനം നിർത്തി. പലരും പറയുവാൻ തുടങ്ങി: ''ഈ മുഹമ്മദീയരുടെ ഭരണകാലത്തു് സങ്കീർത്തനവും മററും നടത്തുവാൻ വിഷമം തന്നെ.'' മററു ചിലർ പറഞ്ഞു: ''നമുക്കു് ഈ സ്ഥലം വിട്ടു് മറെറവിടെയെങ്കിലും പോയി സങ്കീർത്തനം നടത്താം.''

പിറെറ ദിവസം ജനങ്ങരം മഹാപ്രഭുവിൻെറ സമീപത്തിൽ വന്നു് ഈ സംഗതികരം എല്ലാം പറഞ്ഞു കേരംപ്പിച്ചു. അവർ പറഞ്ഞു: ''അവിടുന്നു ദിനംപ്രതി സങ്കീർത്തനം ചെയ്യുവാൻ പറയുന്നു. പക്ഷേ സങ്കീർത്തനം ചെയ്താൽ ഈവക ആപത്തുകരം വന്നേയ്ക്കാം. എന്തു ചെയ്യണം? സങ്കീർത്തനം വേണ്ടെന്നു വെയ്ക്കണമോ? അതോ ഈ ദേശം വിട്ടു് മററു വല്ല സ്ഥലത്തേയ്ക്കും പോകണമോ?''

മഹാപ്രഭു പറഞ്ഞു: ''ആരും ഭയപ്പെട്ടു് സങ്കീർത്തനം നിർത്തരുതു്. ഞാൻ കാസിയെ ഒരു പാഠം പഠിപ്പിക്കുന്നുണ്ടു്.''

ഇതു കേട്ടു് എല്ലാവൎക്കുമാശ്വാസമായി.

മഹാപ്രഭു വിചാരിച്ചു: ''ജനങ്ങൾ കാസിയെ ഭയപ്പെടുന്നു. ഇതിന്നു് ഒരു പരിഹാരമുണ്ടാക്കണം. കാസിയെ ഒരു പാഠം പഠിപ്പിക്കുകതന്നെ വേണം.'' ഇതറിയുമ്പോൾ ജനങ്ങൾ വിചാരിച്ചേക്കും, സൈന്യബലത്തോടുകൂടിയ കാസിയെ ശസ്ത്രം കൈയിലെടുക്കാത്ത മഹാപ്രഭു എങ്ങനെ നിയന്ത്രിക്കുമെന്നു്. എന്നാൽ സൎവ്വശക്തനായ സൎവ്വേശ്വരന്നു് ഒന്നിനും വിഷമമില്ലെന്നറിയുന്ന ഭാഗവതന്മാൎക്കു് ഒരു സംശയവുമുണ്ടായില്ല. എങ്ങനെയാണു് മഹാപ്രഭു കാസിയെ നിയന്ത്രിച്ചതെന്നു് അടുത്ത അദ്ധ്യായത്തിൽ നമുക്കു കാണുവാൻ കഴിയും.

# അദ്ധ്യായം മുപ്പത്തിമൂന്നു്

മഹാരാജാക്കന്മാരുടെ ആജ്ഞ ജനങ്ങൾ അനുസരിക്കുന്നതു് പ്രേമത്താലല്ല, ഭയത്താലാണു്. മഹാത്മാക്കളുടെ ആജ്ഞയാകട്ടെ പ്രേമത്താലാണു് അനുസരിക്കുന്നതു്, ഭയത്താലല്ല. മഹാരാജാക്കന്മാൎക്കു് വിരുദ്ധമായി ഇടക്കിടെ വിപ്ലവങ്ങൾ പൊട്ടിപ്പുറപ്പെടുന്നു. എന്നാൽ ജനഹൃദയങ്ങളിൽ സ്ഥാനമുറപ്പിച്ചിട്ടുള്ള മഹാത്മാക്കളാകട്ടെ പ്രേമപ്രഭാവത്താൽ സൎവ്വരെയുമാകൎഷിക്കുന്നു. അവൎക്കു വിരുദ്ധമായി ആൎക്കും ഒന്നും ചെയ്യുവാൻ കഴിയുകയില്ല.

മഹാപ്രഭു ഭക്തന്മാരോടു പറഞ്ഞു: ''ആരും കാസിയെ ഭയപ്പെട്ടു് സങ്കീൎത്തനം നിൎത്തരുതു്. ഞാൻ ഭക്തസംഘങ്ങളോടുകൂടി സങ്കീൎത്തനം ചെയ്തുകൊണ്ടു് കാസിയുടെ അടുത്തേയ്ക്കു പോകുന്നുണ്ടു്. അദ്ദേഹം സങ്കീൎത്തനം തടയുന്നതു് എങ്ങനെ എന്നു കാണാമല്ലോ.'' ഇതു കേട്ടു് എല്ലാവൎക്കും ആനന്ദമുണ്ടായി.

പിറ്റേ ദിവസം മഹാപ്രഭു നിത്യാനന്ദജിയോടു പറഞ്ഞു: ''നാളെ വൈകുന്നേരം കാസിയുടെ കല്പനയ്ക്കു് എതിരായി നമുക്കു് സങ്കീർത്തനം ചെയ്തുകൊണ്ടു് നഗരപ്രദക്ഷിണം ചെയ്യാം. ഈ വിവരം ഗൃഹംതോറും അറിയിക്കുക. ജനങ്ങളെല്ലാം തങ്ങളുടെ കൈയിൽ പന്തവും എടുത്തുകൊണ്ടു് ഈ സങ്കീർത്തനമഹോത്സവത്തിൽ പങ്കുകൊള്ളുവാൻ വന്നുചേരട്ടെ.''

ഇതു കേട്ടു് നിത്യാനന്ദജി ആനന്ദപരവശനായിത്തീന്നു. ഈ ആഗ്രഹം വളരെ ദിവസമായി അദ്ദേഹത്തിനുണ്ടായിരുന്നു. ഈ മഹായജ്ഞത്തിൽ പങ്കുകൊള്ളുവാൻ എല്ലാവക്കും അവസരം കിട്ടട്ടെ. എല്ലാവരുടെയും ഹൃദയങ്ങളിൽനിന്നു് സവ്വഭയങ്ങളും നീങ്ങട്ടെ. അതിനുള്ള പുണ്യസന്ദർഭം കിട്ടിയതുകൊണ്ടാണു് നിത്യാനന്ദജിക്കു് ഇത്ര വലുതായ ആനന്ദമുണ്ടായതു്. നിത്യാനന്ദജി ഈ വിവരം എല്ലാ ദിക്കിലും നടന്നു കൊട്ടിയറിയിച്ചു.

ജനങ്ങളും അസുലഭമായ ഈ സന്ദർഭം കിട്ടിയതിനാൽ അത്യന്തമാനന്ദിച്ചു. പൊതുസ്ഥലത്തുവെച്ചുള്ള സങ്കീർത്തനം ഇതുവരെയും നടന്നിട്ടില്ലായിരുന്നു. മഹാപ്രഭുവിൻെറ നൃത്തവും സങ്കീർത്തനവും കാണുവാനും അതിൽ പങ്കുകൊള്ളുവാനും അനേകായിരമാളുകൾ ആഗ്രഹിച്ചുകൊണ്ടിരുന്നു. ഇതുവരെ സങ്കീർത്തനം ശ്രീവാസൻെറ ഗൃഹാന്തർഭാഗത്തുവെച്ചായിരുന്നതിനാൽ അവരുടെ ആഗ്രഹം സാധിക്കാതെ ഇരിക്കുകയായിരുന്നു. ഈ വർത്തമാനം കേട്ടു് അവരുടെ ആനന്ദത്തിനു് അതിർത്തിയില്ലാതായി. അവർ തങ്ങളുടെ ഗൃഹങ്ങളെല്ലാം അലങ്കരിച്ചു തയ്യാറാക്കി, കലവാഴകൾ, കൊടിക്കൂറകൾ, മാലകൾ മുതലായവകൊണ്ടെല്ലാം തെരുവുകൾ അലംകരിച്ചു. വഴികളെല്ലാം വൃത്തിയാക്കി ചന്ദനവെള്ളം തളിച്ചു സുഗന്ധമുള്ളവയാക്കി. അകിൽ മുതലായ സുഗന്ധവസ്തുക്കൾ ഇട്ടു പുകച്ചും ഗൃഹദ്വാരങ്ങളിലെല്ലാം

ദ്രദീപങ്ങൾ, പൂർണ്ണകുംഭങ്ങൾ മുതലായവ വെച്ചു. ഇപ്രകാരം നവദ്വീപത്തിന്റെ ഒരററംമുതൽ മറേറ അററംവരെ സർവ്വത്ര ആനന്ദകോലാഹലം തിരയടിച്ചു. നേരം സന്ധ്യയായിത്തുടങ്ങി.

ഗദാധരൻ മഹാപ്രഭുവിനെ യഥാവിധി അലങ്കരിച്ചു. പീതാംബരമുടുപ്പിക്കുകയും മനോഹരമായ പുഷ്പമാല ധരിപ്പിക്കുകയും ചെയ്തു. നെററിയിൽ കുങ്കുമപ്പൊട്ടു തൊടുവിച്ചു. പാദങ്ങളിൽ നൂപുരങ്ങൾ അണിയിച്ചു. ഇപ്രകാരമലംകൃതനായി അവിടുന്നു രംഗത്തു വന്നതോടുകൂടി ഭക്തന്മാർ ആനന്ദകല്ലോലങ്ങളിൽ ആറാടി. ''ഹരിബോൽ'' എന്ന ശബ്ദത്താൽ ആകാശം മുഖരിതമായി. സ്ത്രീകളും പുരുഷന്മാരും ബാലന്മാരും വൃദ്ധരും കുഷ്ഠരോഗികളും കുബേരന്മാരുമെല്ലാം അവിടെ ഒന്നിച്ചുകൂടി. സവ്വരുടെയും കൈകളിൽ പന്തങ്ങളുമുണ്ടു്. നേരം സന്ധ്യയായി. അർദ്ധചന്ദ്രൻ ഉദിച്ചു് ഗൌരചന്ദ്രന്റെ ലീലകളിൽ പങ്കുകൊള്ളുവാൻ തയ്യാറായി. സങ്കീർത്തനസംഘങ്ങളെ നാലാക്കി തിരിച്ചു. ആദ്യത്തെ സംഘത്തിൽ അദ്വൈതാചാര്യർ മുതലായവരും രണ്ടാമത്തെ സംഘത്തിൽ ശ്രീവാസൻ മുതലായവരും മൂന്നാംസംഘത്തിൽ ഹരിദാസൻ മുതലായവരും നാലാം സംഘത്തിൽ മഹാപ്രഭു, നിത്യാനന്ദജി മുതലായവരുമായിരുന്നു പ്രധാനികൾ. എല്ലാം തയ്യാറായി. മൃദംഗാദികളുടെ മംഗളശബ്ദം കേട്ടുതുടങ്ങി. ഭക്തന്മാർ തിരുനാമങ്ങൾ ഉച്ചത്തിൽ കീർത്തിച്ചു നൃത്തംചെയ്യുവാൻ തുടങ്ങി. ജനങ്ങൾ ബാഹ്യബോധശൂന്യരായി.

രണ്ടു കൈകളും ഉയർത്തിയും പ്രേമാശ്രുക്കളെ ഒഴുക്കിയും മഹാപ്രഭു നൃത്തംചെയ്യപ്പോൾ കാണികളെല്ലാം നിർന്നിമേഷദൃഷ്ടികളായി നോക്കിനിന്നു. കഠോരഹൃദയങ്ങൾപോലും ഈ ദർശനത്തിൽ ദ്രവീഭവിച്ചു. കീർത്തനവിരോധികൾപോലും ഇതു കണ്ടു് തങ്ങൾ ധന്യധന്യരായെന്നു കരുതി.

ഈ ജനപ്രവാഹം സംകീർത്തനം ചെയ്തുകൊണ്ടു ഗംഗാതീരത്തിലേയ്ക്കാണു് ഗമിച്ചുകൊണ്ടിരുന്നതു്. ഓരോ ഗൃഹദ്വാരത്തിൽ എത്തുമ്പോഴും ഗൃഹസ്ഥന്മാർ മഹാപ്രഭുവിനെയും ഭക്തന്മാരെയും പൂജിക്കുകയും മാലയണിയിക്കുകയും പനിനീർ തളിക്കുകയും ചെയ്തിരുന്നു. സ്ത്രീകൾ പുഷ്പങ്ങൾ, മലർ മുതലായവ വർഷിക്കുകയും സംകീർത്തനം ഏറ്റുപാടുകയും ചെയ്തിരുന്നു. കാസിയെപ്പറ്റിയുള്ള ഭയമോ ശങ്കയോ അപ്പോൾ ആർക്കുമുണ്ടായിരുന്നില്ല.

മഹാപ്രഭുവും ഭക്തസംഘവും പോയിപ്പോയി കാസിയുടെ വാസസ്ഥാനത്തിന്റെ അടുത്തേയ്ക്കു തിരിഞ്ഞു. കാസിയിൽകൂടി അനുഗ്രഹം വർഷിക്കുവാൻ അവിടുന്നു തീരുമാനിച്ചു. ആയിരക്കണക്കിൽ ആളുകളെ കാണുകയും അവരുടെ കണ്ഠങ്ങളിൽനിന്നു പുറപ്പെടുന്ന തിരുനാമഘോഷം കേൾക്കുകയും ചെയ്തു കാസി ഭയചകിതനായി ഗൃഹാന്തർഭാഗത്തു് ഒളിച്ചിരുന്നു. ചിലർ കാസിയെ ദ്രോഹിക്കുവാൻ പുറപ്പെടുന്നുണ്ടെന്നറിഞ്ഞു് അവിടുന്നു ഗംഭീരസ്വരത്തിൽ പറഞ്ഞു: ''കാസിക്കു വിരുദ്ധമായി ആരെങ്കിലും എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അവരാണു് എനിക്കു വലിയ അപ്രിയം ചെയ്യുന്നവർ.'' ഇതു കേട്ടു് എല്ലാവരും ശാന്തരായിത്തീർന്നു.

മഹാപ്രഭു കാസിയുടെ ഭൃത്യന്മാരെ വിളിച്ചു പറഞ്ഞു: ''നിങ്ങൾ ചെന്നു കാസിയോടു് ഒന്നു പുറത്തു കണ്ടാൽ കൊള്ളാമെന്നു പറയണം. ഒട്ടും ഭയപ്പെടേണ്ടതില്ല, ആരും ഒന്നും ചെയ്യുകയില്ല.''

ഭൃത്യന്മാർ ചെന്നു വിവരമറിയിച്ചപ്പോൾ കാസി പുറത്തുവന്നു. മഹാപ്രഭു കാസിയോടു പറഞ്ഞു: ''ഞങ്ങൾ അതിഥികളായി ഗൃഹത്തിൽ വന്നപ്പോൾ അങ്ങു് ഒളിച്ചിരിക്കുന്നു. ഇതു് എന്തു രീതിയാണു്?''

കാസി ലജ്ജിതനായി വിനീതഭാവത്തിൽ പറഞ്ഞു: ''അവിടുന്നു ഞങ്ങളുടെ ഗൃഹത്തിൽ വരുന്നതു വലിയ

ഭാഗ്യംതന്നെയാണ്. പക്ഷേ കോപിച്ചു വന്നതാണെന്നു കരുതിയാണ് ഞാൻ സ്വാഗതംചെയ്യുവാൻ വരാതിരുന്നത്.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''അങ്ങു ഭരണകർത്താവല്ലേ? ഞാനങ്ങയുടെ നേരെ കോപിക്കുകയോ?''

കാസി പറഞ്ഞു: ''നീലാംബരചക്രവർത്തിയോടുള്ള അടുപ്പംകൊണ്ട് അവിടുന്ന് എനിക്ക് മരുമകനെപ്പോലെയാകുന്നു.''

മഹാപ്രഭു പറഞ്ഞു: ''കുട്ടിക്കാലത്ത് എന്നെ എടുത്തു ലാളിച്ചിട്ടുള്ളതിനാൽ അങ്ങ് എനിക്ക് അമ്മാമനെപ്പോലെയാകുന്നു. അങ്ങു സംകീർത്തനത്തിന്നു തടസ്സം ചെയ്യുവെങ്കിൽ അതു തെററിദ്ധാരണകൊണ്ടാവാനേ തരമുള്ളു. അതല്ല സംകീർത്തനം ചെയ്യുന്നവരെയെല്ലാം ശിക്ഷിക്കുവാൻ തീരുമാനിക്കുകയാണെങ്കിൽ ആദ്യം അതിൻെറ കാരണഭൂതനായ എന്നെ ശിക്ഷിക്കുക.''

കാസി പറഞ്ഞു: ''ചിലർ എൻെറ അടുത്തുവന്ന് ഈ സംകീർത്തനകോലാഹലംകൊണ്ട് രാത്രി തീരേ ഉറങ്ങുവാൻ കഴിയുന്നില്ലെന്നും ഏതുവിധവും അതു തടയണമെന്നും പലവട്ടം നിർബ്ബന്ധിച്ചു. എന്നിട്ടാണ് ഒരിക്കൽ സംകീർത്തനത്തിന്നു ഞാൻ തടസ്സം ചെയ്തത്. അന്നു രാത്രി ഞാൻ ഭയങ്കരമായ ഒരു സ്വപ്നം കണ്ടു. 'ഇനി മേലാൽ എപ്പോഴെങ്കിലും സംകീർത്തനത്തിന്നു തടസ്സം ചെയ്താൽ അങ്ങയുടെ ഹൃദയം ഞാൻ ഈ ഘോരനഖങ്ങളാൽ പിളർന്നു കളയും' എന്നു പറഞ്ഞുകൊണ്ട് ഒരു ഘോരസിംഹം അടുത്തുവന്നു ഭയപ്പെടുത്തി. ആ നഖങ്ങളുടെ പാടു് ഇപ്പോഴും ദേഹത്തിൽ കാണാം'', എന്നു പറഞ്ഞു് കാസി അതു കാണിച്ചുകൊടുത്തു.

മഹാപ്രഭു: ''അങ്ങ് അതിഭാഗ്യവാനാണ്. തന്തിരുവടിയുടെ അപാരകരുണയ്ക്കു പാത്രീഭൂതനാണ്. ആ

നൃസിംഹമൂർത്തിയുടെ കരസ്പർശമേല്ക്കുവാനുള്ള ഭാഗ്യം അങ്ങേക്കു സിദ്ധിച്ചുവല്ലോ'', എന്നു പറഞ്ഞു് അവിടുന്നു് കാസിയെ ഗാഢഗാഢമാലിംഗനം ചെയ്തു.

പെട്ടെന്നു് കാസിയുടെ ഹൃദയത്തിൽ വലിയ പരിവർത്തനം വന്നു. ദേഹം മുഴുവൻ രോമാഞ്ചമുണ്ടായി. അശ്രുക്കളൊഴുക്കി ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു് സാക്ഷാൽ ശ്രീനാരായണൻതന്നെ. അവിടത്തെ മുമ്പിൽ വെച്ചു് ഞാൻ ശപഥം ചെയ്യുന്നു, മേലാൽ ഒരിക്കലും ഞാൻ സങ്കീർത്തനത്തിനു തടസ്സം ചെയ്യുകയില്ല.''

കാസിയുടെ വാക്കു കേട്ടു് എല്ലാവരുമാനന്ദിച്ചു. അവിടെനിന്നു മടങ്ങുമ്പോൾ നിഷ്കിഞ്ചനനായ ശ്രീധരന്റെ ഗൃഹത്തിൽ മഹാപ്രഭു പ്രവേശിച്ചു. ശ്രീധരൻ അവിടെ ഇരുന്നു ശ്രദ്ധാപൂർവ്വം തിരുനാമങ്ങൾ ജപിക്കുകയായിരുന്നു. മഹാപ്രഭുവിനെ കണ്ടു് ആനന്ദപരവശനായി ശ്രീപാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ശ്രീധര, ഞങ്ങൾ അതിഥികളായി ഇവിടെ വന്നിരിക്കുന്നു. ഒന്നും ഞങ്ങൾക്കു ഭക്ഷിക്കുവാൻ തരില്ലേ?''

ശ്രീധരൻ എന്തു വേണമെന്നറിയാതെ പരിഭ്രമിച്ചു. കൊടുക്കുവാനൊന്നും ഗൃഹത്തിൽ ഉണ്ടായിരുന്നില്ല.

മഹാപ്രഭു: ''എന്താണു് ആലോചിക്കുന്നതു്? ഈ പാത്രത്തിൽ അമൃതു നിറച്ചുവെച്ചിട്ടുണ്ടല്ലോ.''

ഇത്രയും പറഞ്ഞു് അവിടുന്നു് ഒരു പൊളിഞ്ഞ പാത്രത്തിൽ വെച്ചിരുന്ന വെള്ളം പെട്ടെന്നു് എടുത്തു കുടിച്ചു.

ശ്രീധരൻ തടുത്തുകൊണ്ടു പറഞ്ഞു: ''ഇതു് അവിടേക്കു സമർപ്പിക്കുവാൻ യോഗ്യമല്ല.''

പക്ഷേ, മഹാപ്രഭു അതൊക്കെ സമ്മതിക്കുമോ? ഭക്തന്റെ സർവ്വവും അവിടേക്കു പ്രിയപ്പെട്ടതാണു്. എല്ലാവരും ശ്രീധരന്റെ ഭാഗ്യത്തെയും മഹാപ്രഭുവിന്റെ ഭക്തവാത്സല്യത്തെയും മുക്തകണ്ഠം പ്രശംസിച്ചു.

കാസി കുറേ ദൂരം അനുയാത്രചെയ്തു. പിന്നെ മഹാപ്രഭു അദ്ദേഹത്തെ മടക്കി അയച്ചു. അന്നുമുതൽ അദ്ദേഹം വലിയൊരു ഭക്തനായി മാറി. അദ്ദേഹത്തിന്റെ കുടുംബം ഇന്നും നവദ്വീപിലുണ്ട്. കാസിയുടെ സമാധിമണ്ഡപത്തിൽ വന്ന് ഇന്നും ഭക്തന്മാർ അവിടത്തെ പരിശുദ്ധ പാംസു ശിരസ്സിൽ ധരിക്കുന്നു. അഹോ, ഭക്തിയുടെ അപാരമഹിമ വിചിത്രംതന്നെ! മഹാപാപിപോലും ക്ഷണംകൊണ്ട് പരമഭാഗവതനായിത്തീരുന്നു.

# അധ്യായം മുപ്പത്തിനാല്

പ്രകൃതിക്ക് അതീതങ്ങളായ ദിവ്യഭാവങ്ങളെപ്പററി യുക്തിക്കോ ബുദ്ധിക്കോ ഒന്നും അറിയുവാൻ സാധിക്കില്ല. വലിയൊരു താർക്കികൻ യുക്തികൊണ്ടു സ്ഥാപിച്ചതിനെ അതിനെക്കാൾ ബുദ്ധിശക്തിയുള്ള മറെറാരാൾ ഖണ്ഡിക്കുന്നു. "തർക്കാപ്രതിഷ്ഠാനാത്" എന്ന ബ്രഹ്മസൂത്രം ഇതാണ് ഉദ്ഘോഷിക്കുന്നത്. തന്തിരുവടിയിൽ ഉറച്ച വിശ്വാസവും ഭക്തിയുമുള്ളവർ യുക്തിവാദികളുടെ വാക്കുകളിൽ ഭ്രമിക്കുകയില്ല.

ഒരു ദിവസം മഹാപ്രഭു ശ്രീവാസന്റെ ഗൃഹാങ്കണത്തിൽ മാവിന്റെ ഒരു കൊമ്പു കൊണ്ടുവന്നു കുഴിച്ചിട്ടു. സംകീർത്തനാനന്തരം പുറത്തുവന്നു നോക്കുമ്പോൾ അതിൽ പരിപക്വഫലങ്ങൾ നിറച്ചു തൂങ്ങിനിന്നിരുന്നു. അവിടുന്ന് ആ പഴങ്ങൾ എല്ലാവർക്കും പ്രസാദമായി കൊടുത്തു. ആ പ്രസാദം കഴിച്ച് സർവ്വരും അദ്ഭുതസ്തിമിതരും ആനന്ദപരവശരുമായിത്തീർന്നു.

മറെറാരു ദിവസം ശ്രീവാസഗൃഹത്തിൽ എല്ലാവരും സംകീർത്തനാനന്ദലഹരിയിൽ ആറാടിക്കൊണ്ടിരിക്കുക

യായിരുന്നു. ഇത്രയുമായപ്പോൾ ഒരാൾ വന്നു് ശ്രീവാസനോടു് അകത്തേയ്ക്കു വരുവാൻ ആംഗ്യം കാണിച്ചു. ശ്രീവാസൻ അകത്തു ചെന്നു നോക്കി. അവിടെ തന്റെ പ്രിയപുത്രൻ അത്യാസന്നാവസ്ഥയിൽ കിടക്കുകയായിരുന്നു. മാതാവു് പുത്രനെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ശ്രീവാസൻ അടുത്തു ചെന്നു കൈകൊണ്ടു തലോടി. മാറത്തു കൈവെച്ചു നോക്കി. അന്ത്യസമയമാസന്നമായെന്നു ശ്രീവാസനു മനസ്സിലായി. കുറച്ചുസമയംകൊണ്ടു് പ്രാണങ്ങൾ ശരീരം വിട്ടു. മാതാവിന്റെ ഹൃദയം പിളൎന്നു. അവിടെ ഇരിക്കുന്നവരെല്ലാം കണ്ണീരൊഴുക്കുവാൻ തുടങ്ങി. ശ്രീവാസൻ അവരോടു പറഞ്ഞു: ''മഹാപ്രഭു അങ്കണത്തിൽ ആനന്ദനൃത്തം ചെയ്തുകൊണ്ടിരിക്കുന്നു. ആരും ശോകപ്രകടനംകൊണ്ടു് അതിന്നു് ഒരു വിഘ്നവും ഉണ്ടാക്കരുതു്. അതിൽ വിഘ്നം ഉണ്ടാവുന്നതാണു് എനിക്കു് ഏററവും അസഹ്യമായ സങ്കടം. ആരെങ്കിലും വല്ല വിഘ്നവും ചെയ്താൽ ഞാൻ പിന്നെ ഈ ശരീരംവെച്ചു കൊണ്ടിരിക്കുകയില്ല.''

ഹേ ഭക്തിദേവി, അവിടുത്തെ ഉദരത്തിൽ ഇത്രയും വദ്ധിച്ച പ്രേമവും കഠോരതയും എങ്ങനെ ഒന്നിച്ചിരിക്കുന്നു? അവിടുത്തെ ഓരോ ലീലയും വിചിത്രമെന്നല്ലാതെ എന്തു പറയട്ടെ!

പിന്നെ ശ്രീവാസൻ അവിടെ ഇരിക്കുന്നവരെയെല്ലാം ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''സാക്ഷാൽ തന്തിരുവടി ഗൗരാംഗരൂപത്തിലവതരിച്ചു് ആനന്ദനൃത്തം ചെയ്തുകൊണ്ടിരിക്കുമ്പോൾ ശരീരം വിടുവാൻ ഭാഗ്യം സിദ്ധിച്ച ഈ ജീവനെക്കാൾ ഭാഗ്യവാൻ ഈ ലോകത്തിൽ മററാരുണ്ടു്?'' ഇത്രയും പറഞ്ഞു് ആശ്വസിപ്പിച്ചു് ശ്രീവാസൻ പിന്നെയും സംകീൎത്തനത്തിൽ ചെന്നു പങ്കുകൊണ്ടു. മഹാപ്രഭുവിനോടുകൂടി ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങി. കണ്ണാകണ്ണികയായ ഈ വാൎത്ത

ഓരോരുത്തരായി അറിഞ്ഞു. വാദ്യഘോഷങ്ങളെല്ലാം നിലച്ചതു പോലെയായി. മഹാപ്രഭു നൃത്തമവസാനിപ്പിച്ച് ശ്രീവാസനോട് ചോദിച്ചു: "ശ്രീവാസ, ഇവിടെ എന്തോ ഒരാപത്തു് ഉണ്ടായതുപോലേ തോന്നുന്നു. എന്താണതു്?"

ശ്രീവാസൻ ഒന്നും പറയാതെ നിശ്ശബ്ദനായി നിന്നു. വേറെ ഒരു ഭക്തൻ സംഗതി മഹാപ്രഭുവിനെ അറിയിച്ചു. മഹാപ്രഭു സംഭ്രാന്തനെപ്പോലെ പറഞ്ഞു: "പുത്രൻ പരലോകം പ്രാപിച്ചുവോ? എന്നിട്ടും അതു് എന്തുകൊണ്ടു് എന്നോട് പറഞ്ഞില്ല?"

ശ്രീവാസവൻ പിന്നെയും ഒന്നും പറഞ്ഞില്ല. ഒരു ഭക്തൻ പറഞ്ഞു: "അവിടുത്തെ ആനന്ദനൃത്തത്തിന്നു ഭംഗം വരരുതെന്നു കരുതിയാണു് അതു പറയാതിരുന്നതു്."

ഇതു കേട്ട ഉടൻ മഹാപ്രഭുവിന്റെ കണ്ണുകളിൽനിന്നു് അശ്രുക്കൾ പ്രവഹിച്ചു. ഗദ്ഗദകണ്ഠനായി അവിടുന്നു പറഞ്ഞു: "അവിടുന്നു ശ്രീകൃഷ്ണപരമാത്മാവിനെ സ്വന്തമാക്കിക്കഴിഞ്ഞിരിക്കുന്നു. ഇത്രയും ദൃഢമായ ഭക്തിയും നിഷ്ഠയും അങ്ങേയ്ക്കല്ലാതെ മററാർക്കാണുണ്ടാവുക? സ്വന്തം പുത്രൻ മരിച്ചുകിടക്കുമ്പോൾ അതിനെപ്പററി ചിന്തിക്കാതെ പ്രേമോന്മത്തനായി സങ്കീർത്തനം ചെയ്യുന്നവല്ലോ. അങ്ങയുടെ ഭക്തി ധന്യംതന്നെ. അങ്ങയെപ്പോലുള്ള ഭാഗവതന്മാരുടെ ദർശനത്താൽ കോടിജന്മങ്ങളിലെ പാപങ്ങൾപോലും നശിച്ചുപോകുന്നു." ഇത്രയും പറഞ്ഞു് അവിടുന്നു രോദനം ചെയ്തു.

ഇതു കണ്ടു ശ്രീവാസൻ പറഞ്ഞു: "പുത്രമരണശോകം സഹിക്കുവാൻ ഞാൻ ശക്തനാണു്. എന്നാൽ അവിടുന്നു സങ്കടപ്പെടുന്നതു കാണുവാൻ എനിക്കു ശക്തിയില്ല."

ഇത്രയുമായപ്പോൾ ഭക്തന്മാർ ആ മൃതദേഹമെടുത്തു പുറത്തു കൊണ്ടുവന്നു. മഹാപ്രഭു തന്റെ കോമളകരങ്ങൾ

കൊണ്ടു് മന്ദംമന്ദം തലോടിക്കൊണ്ടു പറഞ്ഞു: ''ഹേ ജീവ, അങ്ങു് ഈ ശരീരം വിട്ടു് എങ്ങോട്ടു പോയി ? എന്താണു് പോയതു് ?''

ഉടൻ ആ മൃതദേഹത്തിൽനിന്നു് ഇപ്രകാരമൊരു ശബ്ദം ശ്രവിക്കപ്പെട്ടു: ''ഞങ്ങൾ കർമ്മാധീനരാണു്. ഇത്ര ദിവസം ഈ ശരീരത്തിൽ വസിക്കുവാനുള്ള കർമ്മമേ ചെയ്തിട്ടുള്ളു. ഇപ്പോൾ ഞാൻ ഉത്കൃഷ്ടമായ സ്ഥാനത്തു് ഏററവും ആനന്ദപൂർവ്വം വസിക്കുന്നു.''

മഹാപ്രഭു പറഞ്ഞു: ''കുറച്ചുദിവസംകൂടി ഈ ശരീരത്തിൽത്തന്നെ ഇരുന്നുകൂടേ ?

ജീവൻ: ''അവിടുന്നു സർവ്വസമർത്ഥനാണു്. എങ്കിലും ഈ ശരീരത്തിൽ ഇനി വരുവാൻ ഞാനാഗ്രഹിക്കുന്നില്ല. എന്തെന്നാൽ ഇപ്പോൾ അവിടുത്തെ കൃപയാൽ നിരതിശയമായ ആനന്ദമാണു് ഞാനനുഭവിക്കുന്നതു്.''

ഇതു കേട്ടു് സർവ്വരും അദ്ഭുതപ്പെടുകയും ആശ്വസിക്കുകയും ചെയ്തു. മഹാപ്രഭു പറഞ്ഞു: ''ശ്രീവാസ, അങ്ങേയ്ക്കു് ഒരു പുത്രൻ നഷ്ടപ്പെട്ടു. എന്നാൽ ഞാനും ശ്രീപാദനും രണ്ടു പുത്രന്മാർ അങ്ങേയ്ക്കു് ഇപ്പോഴും ഉണ്ടെന്നറിയൂ. പിന്നെ എന്തിനു വ്യസനിക്കുന്നു ?''

ഇതു കേട്ടു് ശ്രീവാസന്റെ കണ്ണുകളിൽനിന്നു് ആനന്ദാശ്രുക്കൾ ഒഴുകി. പിന്നെ ഭക്തന്മാർ ആ മൃതദേഹം സംസ്കരിക്കുകയും ചെയ്തു.

ശ്രീവാസനെപ്പോലെയുള്ള മഹാത്മാക്കൾ ലോകാതീതന്മാരും തന്തിരുവടിക്കു് ഏററവും പ്രിയപ്പെട്ടവരുമാകുന്നു. അവരുടെ പ്രവൃത്തികൾ സാധാരണലോകത്തിന്റെ ബുദ്ധിക്കു് അഗോചരങ്ങളും അത്യദ്ഭുതകരങ്ങളുമാകുന്നു.

ശുക്ലാംബരബ്രഹ്മചാരി മഹാപ്രഭുവിന്റെ ആദ്യഭക്തന്മാരിൽ ഒരുവനായിരുന്നു. തനിക്കു ഭഗവത്കൃപ

വേണ്ടത്ര കിട്ടിയിട്ടില്ലെന്നു് ഒരു തോന്നൽ അദ്ദേഹത്തിനു ണ്ടായിരുന്നു. മഹാപ്രഭു അദ്ദേഹത്തെ അനുഗ്രഹിക്കുവാനാ യി ഒരു ദിവസം പറഞ്ഞു: ''നാളെ ശ്രീപാദനും എനിക്കും അങ്ങയുടെ ഗൃഹത്തിലാണു് ഭക്ഷണം.''

ഇതു കേട്ടു് ബ്രഹ്മചാരിക്കു് അപാരമായ ആനന്ദ മുണ്ടായി. എന്നാൽ കൂട്ടത്തിൽ കുറഞ്ഞൊരു ദുഃഖവുമുണ്ടാ യി. എന്തെന്നാൽ കേവലം ഭിക്ഷകൊണ്ടു് ഉപജീവി ക്കുന്ന തന്റെ ഗൃഹത്തിൽ മഹാപ്രഭുവിനു സമർപ്പിക്ക ത്തക്കതായ ഒന്നുംതന്നെയില്ല. അതുകൊണ്ടു് ദീനഭാവ ത്തിൽ അദ്ദേഹം പറഞ്ഞു: ''ഇത്രയും വലുതായ കരുണയ്ക്കു ഞാൻ അയോഗ്യനാകുന്നു. കേവലം ഭിക്ഷകൊണ്ടു് ഉപ ജീവിക്കുന്ന ഞാൻ അവിടത്തെയും ശ്രീപാദനെയും സത്ക രിക്കുവാൻ എങ്ങനെ ശക്തനായിത്തീരും?''

മഹാപ്രഭു ദൃഢസ്വരത്തിൽ പറഞ്ഞു: ''അങ്ങു സമ്മ തിച്ചാലുമില്ലെങ്കിലും നാളെ ഞങ്ങളുടെ ഭക്ഷണം അങ്ങ യുടെ ഗൃഹത്തിലാണു്.''

ബ്രഹ്മചാരി വലിയ വിചാരത്തിൽ പെട്ടു. അന ന്തരം ഭക്തന്മാരോടു് അതിനെപ്പററി ചോദിച്ചു. അവർ പറഞ്ഞു: ''പ്രേമത്തിൽ മറെറാന്നിനും സ്ഥാനമില്ല. അ വിടുന്നു ഭക്തവത്സലനല്ലേ? ഭക്തന്മാരുടെ ഉച്ഛിഷ്ടംപോലും സാനന്ദം ഭുജിച്ചു പ്രസന്നനായിത്തീരുന്നു. അങ്ങു് ഒട്ടും പരിഭ്രമിക്കേണ്ട.''

പിറേറ ദിവസം ബ്രഹ്മചാരി ഭക്തിശ്രദ്ധാപൂർവ്വം ഭക്ഷണം തയാറാക്കി. അപ്പോഴേയ്ക്കും മഹാപ്രഭു ജ്യേഷ്ഠനോടു കൂടി അവിടെ എത്തിക്കഴിഞ്ഞു. ബ്രഹ്മചാരിജി സാനന്ദം യഥാവിധി അവരെ ഭക്തിപൂർവ്വമൂട്ടി. മഹാപ്രഭു പറഞ്ഞു: ''ശ്രീപാദ, എന്തൊരു സ്വാദുള്ള ഭക്ഷണം! ഇത്രയും സ്വാദുള്ള ഭക്ഷണം ഇതുവരെയും കഴിച്ചിട്ടില്ല.''

ഇപ്രകാരം പ്രശംസിച്ചുകൊണ്ടു് മഹാപ്രഭുവും ശ്രീപാദനും ഭക്ഷണം കഴിച്ചു. ഭക്ഷണാനന്തരം വിശ്രമിച്ചു. അകിഞ്ചനനായ ബ്രഹ്മചാരിയുടെ ഭക്ഷണം അവിടേയ്ക്കു് അമൃതസമാനമായിത്തോന്നി. അവിടുന്നു അകിഞ്ചനപ്രിയനല്ലേ? അന്നുമുതൽ ബ്രഹ്മചാരി പ്രേമോന്മത്തനായി ഭവിച്ചു. ഇപ്രകാരം അനേകം ഭക്തന്മാരെ അനുഗ്രഹിച്ചുകൊണ്ടു് അവിടുന്നു് നവദ്വീപിൽ ലീലയാടി.

## അദ്ധ്യായം മുപ്പത്തിയഞ്ചു്

ഗയായാത്രമുതല്ക്കു് മഹാപ്രഭുവിന്റെ ഹൃദയത്തിൽ നിന്നു് പ്രേമം പ്രവഹിക്കുവാൻ തുടങ്ങി. അതു ദിനംപ്രതി ഉത്തരോത്തരം വദ്ധിച്ചുതന്നെ വന്നു. ബാഹ്യബോധം മിക്കപ്പോഴും ഉണ്ടായിരുന്നില്ല. എന്നാൽ ഭക്തസംഘത്തോടുകൂടി സങ്കീർത്തനം ചെയ്യുകയും ആനന്ദനൃത്തം വെയ്ക്കുകയും ചെയ്തിരുന്നു. കാസിയുടെ ഉദ്ധാരണത്തോടുകൂടി മഹാപ്രഭുവിൽ ഒരു പരിവത്തനമുണ്ടായി. സങ്കീർത്തനത്തിൽ അത്രയധികം പങ്കുകൊള്ളാതായി. ഒരു ഏകാന്തപ്രിയത അദ്ദേഹത്തിൽ കണ്ടുതുടങ്ങി. സദാ ഏതോ ഒരു മഹാചിന്തയിൽ പെട്ടതുപോലെ കാണപ്പെട്ടു. രാധാഭാവത്തിൽ ലയിച്ചു് ഏകാന്തത്തിലിരുന്നു് അവിടുന്നു് ഇപ്രകാരം പ്രലപിച്ചിരുന്നു: ''ഹേ പ്രാണനാഥ, അവിടുന്നു് ഇത്ര നിഷ്ഠുരനായോ? അവിടുത്തെ സുമധുരവാക്കുകളാൽ ഞാൻ വഞ്ചിതയായി. ഈ അനാഥയായ അബലയെ ഇപ്രകാരം വഞ്ചിക്കുമെന്നു് സ്വപ്നത്തിൽപ്പോലും കരുതിയില്ല. അഖിലേശ്വരനായ അവിടുന്നു് എവിടെ? ഈ അബലയായ ഞാനെവിടെ? ഇതൊന്നുമാലോചിക്കാതെ ഞാനവിടുത്തെ സ്നേഹിച്ചുപോയി. സവ്വസ്വവും അവിടെ അപ്പിച്ചു. ഈ ശരീരം ഇരുന്നാലും പോയാലും പ്രാണ

ങ്ങൾ നിന്തിരുവടിയോടുകൂടിത്തന്നെ വസിക്കും. കോമളനായ അവിടുന്ന് ഇത്ര നിഷ്ഠുരനായതു് എങ്ങനെ? ഇപ്രകാരം വിരഹവേദനയുണ്ടാക്കിയതുകൊണ്ട് അവിടേക്കു് എന്തു ലാഭമാണുള്ളതു്?'' ഇപ്രകാരം പറഞ്ഞു മണിക്കൂറുകൾ പ്രലപിച്ചിരുന്നു.

ഇടക്കു് അക്രൂരൻ തന്തിരുവടിയെ മഥുരയിലേക്കു കൊണ്ടുപോകുന്ന ഭാഗം ചിന്തിച്ചു തന്മയീഭവിച്ചു് ഇപ്രകാരം പറഞ്ഞിരുന്നു: ''ഹേ വിധാതാവേ, പ്രേമികളെ അന്യോന്യം യോജിപ്പിച്ചു് പിന്നെ വിരഹമഹാസാഗരത്തിൽ അവരെ മുക്കി പീഡിപ്പിക്കുന്ന അങ്ങയുടെ നിർദ്ദയത്വം ഭയങ്കരംതന്നെ! ഹേ പ്രാണസർവ്വസ്വമേ, കൃഷ്ണ, അവിടുന്നു് ആത്മസമർപ്പണപൂർവ്വം ആശ്രയിച്ച ഞങ്ങളെയെല്ലാം വിട്ടുപോകുന്നുവോ? വൃന്ദാവനത്തിലെ പാറകളെപ്പോലും അലിയിക്കുന്ന ആ മോഹനമായ വേണുഗാനം ഇനി എന്നു കേൾക്കുവാൻ കഴിയും? അവിടത്തെ ത്രിഭുവനസുന്ദരമായ രൂപം കണ്ടു് എന്നാണു ഞങ്ങൾക്കു് ഹൃദയം ശീതളമാക്കുവാൻ കഴിയുക? വെണ്ണയും പാലും ഇനി ഞങ്ങൾ ആർക്കു കൊടുക്കും? ഈ ക്രൂരനായ അക്രൂരൻ എവിടെ നിന്നു വന്നു?'' ഇപ്രകാരം പറഞ്ഞുകൊണ്ടു് ഇടക്കു് മണിക്കൂറുകൾ കഴിച്ചുകൂട്ടി.

ശചീമാതാവു് ഇതെല്ലാം കണ്ടു വ്യസനിച്ചു. പുത്രന്റെ ക്ഷേമത്തിന്നായി അനേകമനേകം ഉപായങ്ങൾ നടത്തിച്ചു. അവർ ഭക്തന്മാരോടു പറഞ്ഞു: ''നിമായിക്കു് എന്തു പററി എന്നു് അറിഞ്ഞുകൂടാ. ഇപ്പോൾ പണ്ടത്തെപ്പോലെ ഒന്നിനും ഉത്സാഹം കാണുന്നില്ല. ആരോടും ചിരിച്ചുകൊണ്ടു സംസാരിക്കുന്നില്ല. നിങ്ങൾ നല്ല ഒരു വൈദ്യനെ കാണിച്ചു് എന്താണു് ചികിത്സിക്കുവാൻ ശ്രമിക്കാത്തതു്?''

അവർ മനസ്സിൽ വിചാരിച്ചു: ലോകത്തിലെ സർവ്വരോഗങ്ങളെയും നശിപ്പിക്കുവാൻ ശക്തനായ മഹാവൈദ്യ

നാകുന്നു മഹാപ്രഭു. അവിടത്തെ ആക്ക് ചികിത്സിക്കുവാൻ കഴിയും? ഇപ്രകാരം ചിന്തിച്ച് അവർ മാതാവിനെ പലതും പറഞ്ഞു് ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു.

മഹാപ്രഭുവിൻെറ കീർത്തി സർവ്വത്ര പരക്കുന്നതു കണ്ടു സഹിക്കാത്ത ചില ഈൎഷ്യാലുക്കൾ പലതരത്തിലും ദോഷാരോപണങ്ങൾ ചെയ്തു നടന്നു. മഹാപ്രഭുവിന്നും ഈ കീർത്തി തന്നെ ഗ്രസിക്കുവാൻ വരുന്ന മഹാസർപ്പംപോലെ ഭയങ്കരമായി തോന്നിത്തുടങ്ങി. അതിൽനിന്നു മോചനം ലഭിക്കുവാനുള്ള മാൎഗ്ഗത്തെപ്പററി അവിടുന്നു ചിന്തിക്കുവാൻ തുടങ്ങി. സർവ്വവും വിട്ടു് സന്ന്യാസിയായിത്തീരുവാന വിടുന്നു സങ്കല്പിച്ചു.

## അദ്ധ്യായം മുപ്പത്തിയാറു്

മഹാപ്രഭുവിൻെറ മനസ്സ് സർവ്വസംഗപരിത്യാഗിയായ പരിവ്രാജകനായിത്തീരുവാനായി പിടയുവാൻ തുടങ്ങി. അവിടത്തെ ഹൃദയത്തിൽ വൈരാഗ്യം തിരയടിക്കുവാൻ തുടങ്ങി. മഹാപ്രഭുവിന്നു ഗൃഹത്തിൽ ഇരുന്നുകൊണ്ടുതന്നെ മഹാകാര്യങ്ങൾ ചെയ്യുവാൻ കഴിയുമായിരുന്നു. എങ്കിലും ഗൃഹത്തിലോ നവദ്വീപിലോ മാത്രം ഒതുങ്ങിനില്ക്കുവാന വിടുന്നു് ഇഷ്ടപ്പെട്ടില്ല. ലോകത്തിൻെറ ഓരോ മൂലയിലും തിരുനാമത്തിൻെറയും ഭക്തിയുടെയും പാവനസന്ദേശമെത്തിക്കുവാനായി സർവ്വസംഗപരിത്യാഗംതന്നെ ചെയ്യുവാനവിടുന്നു തീരുമാനിച്ചു.

മററെല്ലാം ഉപേക്ഷിക്കുവാൻ കഴിഞ്ഞേക്കാം. ദിനംപ്രതി വർദ്ധിച്ചുവരുന്ന കീർത്തിയെ ഉപേക്ഷിക്കുവാൻ മഹാപുരുഷന്മാക്ക് മാത്രമേ കഴിയുകയുള്ളൂ. മഹാപ്രഭു ആ കീർത്തിയെപ്പോലും ദൂരത്തു വലിച്ചെറിയുവാൻ തീരുമാനിച്ചു.

ക്തിമാർഗ്ഗത്തിൽ ത്യാഗത്തിന്നു സർവ്വോത്കൃഷ്ടമായ സ്ഥാനമുണ്ടു്. ശ്രീനാരദൻ, ശ്രീശുകൻ, സനകാദികൾ എന്നിവരെല്ലാം മഹാത്യാഗികളാകുവാനുള്ള കാരണം ഇതു തന്നെയാകുന്നു. 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' 'സർവ്വധർമ്മങ്ങളും വിട്ടു് എന്നെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിക്കുക' എന്നതാണു് ഭക്തിമാർഗ്ഗത്തിലെ ഏററവും വലിയ മുദ്രാവാക്യം. അതുകൊണ്ടു് മഹാപ്രഭുവും ഇതു വ്യക്തമാക്കുവാനായി സർവ്വസംഗപരിത്യാഗം തന്നെ തൻെറ ജീവിതപ്രമാണമായി സ്വീകരിച്ചു. അവിടത്തെ അന്തരംഗശിഷ്യരായ ജീവഗോസ്വാമി, സനാതനഗോസ്വാമി, രഘുനാഥദാസ്, സ്വരൂപദാമോദരഗോസ്വാമി, ഹരിദാസൻ, നിത്യാനന്ദൻ മുതലായവരെല്ലാം ത്യാഗമൂർത്തികളായിത്തീർന്നതു് ഇതുകൊണ്ടുതന്നെയാകുന്നു. മഹാപ്രഭു ചെറിയൊരു ഗൃഹത്തിൽ മമത്വത്തോടുകൂടി എങ്ങനെ വർത്തിക്കും ? 'ഏതുവരെ സർവ്വസംഗപരിത്യാഗിയായി ഭിക്ഷാടനത്തിന്നു തയ്യാറാവുന്നില്ലയോ, അതുവരെ എനിക്കു് ശാന്തി സിദ്ധിക്കുകയില്ല; വിരോധികളെ ഉദ്ധരിക്കുവാനും കഴിയുകയില്ല. സർവ്വസംഗപരിത്യാഗംകൊണ്ടു മാത്രമേ അവരെ ഉദ്ധരിക്കുവാൻ കഴിയുകയുള്ളു. അതുവരെ അവർ ഈ ഈർഷ്യാസ്വഭാവമുപേക്ഷിക്കുകയില്ല.' ഇപ്രകാരം ചിന്തിച്ചു് മഹാപ്രഭു സന്ന്യാസത്തിന്നു തീരുമാനിച്ചു.

ഈ ഘട്ടത്തിലാണു് കേശവഭാരതി എന്ന ഒരു ദണ്ഡിസ്വാമി നവദ്വീപിൽ വന്നതു്. മഹാപ്രഭു അദ്ദേഹത്തെ കണ്ടു ഉടൻ പാദങ്ങളിൽ വീണു വന്ദിച്ചു. മഹാപ്രഭുവിൽ ദിവ്യപ്രേമത്തിൻെറ സർവ്വലക്ഷണങ്ങളും കണ്ടു് കേശവഭാരതി ആശ്ചര്യപ്പെട്ടു. രണ്ടാളും അന്യോന്യം പ്രശംസിച്ചു. മഹാപ്രഭു ഭിക്ഷയ്ക്കായി ക്ഷണിച്ചു. പ്രേമപൂർവ്വമുള്ള ആ ക്ഷണം സ്വീകരിക്കാതിരിക്കുവാൻ കേശവഭാരതിക്കു കഴിഞ്ഞില്ല. മഹാപ്രഭു അദ്ദേഹത്തെ ഗൃഹത്തിൽ കൂട്ടിക്കൊണ്ടു

വന്നു ശ്രദ്ധാപൂർവ്വം പൂജിച്ചു ഭിക്ഷയർപ്പിച്ചു. അന്യോന്യം ഭഗവത്പരങ്ങളായ കാര്യങ്ങൾ സല്ലപിച്ചുകൊണ്ടു് ആ ദിവസം കഴിച്ചുകൂട്ടി. പിറേറ ദിവസം ഭാരതി ഗംഗാതീരത്തിലുള്ള തൻെറ ആശ്രമത്തിലേയ്ക്കുതന്നെ മടങ്ങി. ഭാരതിയുടെ ദർശനത്തിനുശേഷം സന്ന്യാസത്തിനുള്ള മഹാപ്രഭുവിൻെറ സങ്കല്പം കുറേക്കൂടി ദൃഢമൂലമായി. അടുത്ത അധ്യായത്തിൽ മഹാത്യാഗത്തിനുള്ള അവിടുത്തെ ഒരുക്കങ്ങളെപ്പററി നമുക്കു് അറിയുവാൻ ശ്രമിക്കാം.

## അധ്യായം മുപ്പത്തിയേഴ്

മഹാപ്രഭുവിൻെറ വൈരാഗ്യം ദിനംപ്രതി വർദ്ധിച്ചുകൊണ്ടേ വന്നു. സർവ്വസംഗപരിത്യാഗിയാകുവാനവിടുന്നു തീരുമാനിച്ചു. നിത്യാനന്ദജിക്കു് അവിടുത്തെ സങ്കല്പം അറിയുവാൻ കഴിഞ്ഞു. അദ്ദേഹം ഏകാന്തത്തിൽവെച്ചു് മഹാപ്രഭുവിനോടു ചോദിച്ചു: ''അവിടുന്നു് ഒന്നും ഞങ്ങളിൽനിന്നു മറച്ചുവെയ്ക്കാറില്ലല്ലോ. ഇപ്പോൾ കുറച്ചുദിവസമായി അവിടുത്തെ സ്ഥിതി വിചിത്രമായി തോന്നുന്നു. എന്താണു് ഇതിനു കാരണം?''

മഹാപ്രഭു ഗദ്ഗദകണ്ഠനായി പറഞ്ഞു: ''ശ്രീപാദ, അങ്ങു് എൻെറ പ്രാണനാകുന്നു. അങ്ങയിൽനിന്നു് ഒന്നും മറച്ചുവെയ്ക്കുവാൻ ഞാൻ ശക്തനല്ല. എനിക്കു് ജീവരാശിയുടെ ദുഃഖം അധികം കാണുവാൻ ശക്തിയില്ല. ലോകമംഗളത്തിനായി എല്ലാ ഭോഗങ്ങളും ഉപേക്ഷിക്കുവാൻ ഞാനുദ്ദേശിക്കുന്നു. ഇപ്പോൾ എൻെറ മനസ്സു് ഗൃഹത്തിൽ ഒതുങ്ങിനില്ക്കുന്നില്ല. പരിവ്രാജകധർമ്മം സ്വീകരിക്കുവാൻ ഞാനുദ്ദേശിക്കുന്നു. എന്നോടു വിദ്വേഷം ചെയ്യുന്നവർപോലും തല മൊട്ടയടിച്ചു ഗൃഹന്തോറും ഞാൻ ഭിക്ഷയെടു

കുന്നതു കാണുമ്പോൾ തങ്ങളുടെ കൃത്യത്തിൽ പശ്ചാത്തപിക്കും. അവരും നേർവഴിക്കുതന്നെ വരും. ശ്രീപാദ, അവിടുന്നു ത്യാഗിയാണല്ലോ. എന്റെ ഈ പാവനസങ്കല്പത്തിൽ അവിടുന്നു തടസ്സം ചെയ്യരുത്.''

ഇതു കേട്ട് നിത്യാനന്ദജിയുടെ കണ്ണുകളിൽനിന്ന് അശ്രുക്കൾ പ്രവഹിച്ചു. ശബ്ദം പുറപ്പെടാതായി. വളരെ വിഷമിച്ച് ഗദ്ഗദകണ്ഠനായി പറഞ്ഞു: ''പ്രഭോ, അവിടുന്നു സർവ്വശക്തനാകുന്നു. അവിടത്തെ സങ്കല്പത്തിനു തടസ്സം ചെയ്യുവാൻ എനിക്കു ശക്തിയുണ്ടോ? പക്ഷേ ഈ ഭക്തവൃന്ദങ്ങൾ അവിടത്തെ വിട്ട് എങ്ങനെ ജീവിക്കും? ഹാ, വിഷ്ണുപ്രിയയുടെ സ്ഥിതി എന്താവും? വൃദ്ധയായ മാതാവിന്ന് ഈ വിയോഗം സഹിക്കുവാൻ കഴിയുമോ?''

മഹാപ്രഭു ഗംഭീരസ്വരത്തിൽ പറഞ്ഞു: ''ശ്രീപാദ, അവിടുന്ന് എല്ലാം അറിയുന്നവനാണല്ലോ. എല്ലാവരും അവരവരുടെ കർമ്മങ്ങൾക്ക് അധീനരാകുന്നു. എത്ര ദിവസം ഒന്നിച്ചിരിക്കുവാൻ യോഗമുണ്ടോ, അത്ര ദിവസം മാത്രമേ അതു സാധിക്കുകയുള്ളൂ. അതിൽ ആവലാതിപ്പെടുവാനാർക്കുമധികാരമില്ല.''

നിത്യാനന്ദജി ഇതു കേട്ടു നിശ്ശബ്ദനായി നിന്നു. മഹാപ്രഭു പിന്നെ മുകുന്ദന്റെ സമീപത്തിലേയ്ക്കു ചെന്നു. മുകുന്ദന്റെ കണ്ഠം സുമധുരമായിരുന്നു. അദ്ദേഹത്തിന്റെ ഗാനം മഹാപ്രഭുവിന്നു വളരെ പ്രിയപ്പെട്ടതായിരുന്നു. ഭക്തിനിർഭരങ്ങളായ ഗാനങ്ങൾ മഹാപ്രഭു പലപ്പോഴും അദ്ദേഹത്തെക്കൊണ്ടു പാടിച്ചിരുന്നു. മഹാപ്രഭുവിനെ കണ്ട ഉടൻ തന്നെ മുകുന്ദൻ എഴുന്നേറ്റ് അവിടത്തെ വന്ദിച്ച് ആസനത്തിലിരുത്തി. ഇരുന്ന ഉടൻതന്നെ മഹാപ്രഭു ഒരു ഗാനം പാടുവാൻ പറഞ്ഞു. മുകുന്ദൻ ഭക്തിരസം തുളുമ്പുന്ന ഒരു ഗാനം പാടി. അതു കേട്ട് പ്രേമോന്മത്തനായി മുകുന്ദനെ ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു: ''ഇനി എന്നാണ് ഇതു കേൾക്കുവാൻ സാധിക്കുക?''

ആശ്ചര്യത്തോടും സംഭ്രമത്തോടും കൂടി മുകുന്ദൻ പറഞ്ഞു: "ഈയുള്ളവൻ അവിടുത്തെ സേവകനല്ലേ? എപ്പോഴും വേണമെങ്കിലും പാടാമല്ലോ?"

കണ്ണുകളിൽ അശ്രുക്കൾ നിറച്ചുകൊണ്ടു് മഹാപ്രഭു പറഞ്ഞു: "മുകുന്ദ, ഞാൻ ഇപ്രകാരം തീരുമാനിച്ചിരിക്കുന്നു— ലോകകല്യാണത്തിന്നായി ഞാൻ സർവ്വസംഗപരിത്യാഗിയായി സന്ന്യസിക്കും. കാഷായവസ്ത്രമുടുത്തു് ഭിക്ഷാടനം ചെയ്തു ദേശംതോറും സഞ്ചരിക്കും."

മുകുന്ദന്റെ മേൽ വജ്രപാതമുണ്ടായതുപോലെയായി. മൂർച്ഛിതനായി അദ്ദേഹം താഴെ വീണു. ബോധം വന്നപ്പോൾ ഗദ്ഗദകണ്ഠനായി പറഞ്ഞു: "എന്താണു് അവിടുന്നു് അരുളിച്ചെയ്യുന്നതു്? ഇതിനാണോ ഞങ്ങളെ ഇത്രയും സ്നേഹബദ്ധരാക്കിയതു്? ഇങ്ങനെയാണെങ്കിൽ അടുത്തു് ഇരുത്തിയും പ്രേമപൂർവ്വം സംഭാഷണം ചെയ്തും എന്തിന്നു് ഞങ്ങളെ ഇപ്രകാരം പ്രേമപാശത്താൽ ബന്ധിച്ചു? പ്രാണങ്ങളെക്കാൾ പ്രിയപ്പെട്ട ഹേ സ്വാമിൻ, അവിടുത്തോടു കൂടാതെ ഞങ്ങൾ എങ്ങനെ നവദ്വീപിൽ വസിക്കും? ആരാണു് ഇനി ഞങ്ങൾക്കു പ്രേമപൂർവ്വം കീർത്തനങ്ങൾ പാടിത്തരിക? അവിടുത്തെ ദർശിക്കാതെ ഞങ്ങൾ എങ്ങനെ ജീവിക്കും?"

മഹാപ്രഭു തന്റെ കൈകളെക്കൊണ്ടു് അശ്രുക്കൾ തുടച്ചുകൊണ്ടു് മുകുന്ദനെ ഗാഢഗാഢമാലിംഗനം ചെയ്തുകൊണ്ടു് പറഞ്ഞു: "മുകുന്ദ, അങ്ങു് ഇപ്രകാരം അധീരനായിത്തീരരുതു്. അങ്ങു നിലവിളിക്കുന്നതു കാണുമ്പോൾ എന്റെ ഹൃദയം പിളർന്നുപോകുന്നു. അങ്ങു സദാ എന്റെ ഹൃദയത്തിൽ വർത്തിക്കും."

പിന്നെ അവിടുന്നു് ഗദാധരന്റെ സമീപത്തിലേയ്ക്കു ചെന്നു. ആ സമയത്തു് മഹാപ്രഭു വരുന്നതായി കണ്ടു്

ഗദാധരൻ അദ്ഭുതപ്പെടുകയും ഭക്തിപൂർവ്വം അവിടുത്തെ ആസനത്തിൽ ഇരുത്തുകയും ചെയ്തു. മഹാപ്രഭുവിൻെറ ആ സമയത്തെ ആകൃതി കണ്ടു് ഗദാധരൻ ഭയചകിതനായി. ഇതുവരെയും ഇങ്ങനെ ഒരു ഭാവപരിവർത്തനം അദ്ദേഹം കണ്ടിരുന്നില്ല. ഒന്നും ചോദിക്കുവാൻപോലും അദ്ദേഹം ശക്തനായില്ല. അപ്പോൾ മഹാപ്രഭു സ്വയം പറയുവാൻ തുടങ്ങി: ''ഞാനിപ്പോൾ ദുഃഖപൂർണ്ണമായ ഒരു സംഗതി അങ്ങയെ കേൾപ്പിക്കുവാൻ വന്നിരിക്കുകയാകുന്നു. അതിൽ ദോഷാരോപണമോ തടസ്സമോ ചെയ്യരുതു്.''

ഗദാധരൻ മഹാപ്രഭുവിൻെറ വാക്കിൽനിന്നുതന്നെ അവിടുത്തെ സങ്കല്പമറിഞ്ഞു് വ്യസനാധിക്യത്താൽ സംജ്ഞാശൂന്യനായി താഴെ വീണു. ബോധമുദിച്ചപ്പോൾ അവിടുത്തെ ശ്രീപാദങ്ങളിൽ വീണുരുണ്ടു. അദ്ദേഹത്തിൻെറ കണ്ണുകളിൽനിന്നു് ഒഴുകുന്ന അശ്രുക്കൾകൊണ്ടു് അവിടുത്തെ ശ്രീപാദങ്ങൾ കഴുകപ്പെട്ടു. മഹാപ്രഭു ഗദാധരനെ എടുത്തു മടിയിൽ കിടത്തി കണ്ണീർ തുടച്ചുകൊണ്ടു പറയുവാൻ തുടങ്ങി: ''അങ്ങു് ഇപ്രകാരമധീരനായാൽ എനിക്കു് സ്വധർമ്മം എങ്ങനെ നിർവ്വഹിക്കുവാൻ കഴിയും ? ഞാൻ മഹത്തായ വിശ്വപ്രേമത്തിൻെറ ഉപലബ്ധിക്കായിട്ടാണു് ഇപ്രകാരം തീരുമാനിച്ചതു്. അങ്ങയെ ദുഃഖിപ്പിച്ചുകൊണ്ടു് ഒന്നും ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നില്ല. ശാശ്വതസുഖംപോലും ഞാനാഗ്രഹിക്കുന്നില്ല. ഞാനെന്താണു് ചെയ്യേണ്ടതു് ? പറയൂ.''

ഗദാധരൻ ഗദ്ഗദകണ്ഠനായി പറഞ്ഞു: ''പ്രഭോ, ഞാനെന്തു പറയട്ടെ ? അവിടുത്തെ സങ്കല്പത്തിന്നു വിരുദ്ധമായി പറയുവാൻ ഞാനാരാണു് ? അവിടുന്നു നിത്യസ്വതന്ത്രനായ ഈശ്വരനല്ലേ ?''

മഹാപ്രഭു പറഞ്ഞു: ''ഞാനങ്ങയുടെ ആജ്ഞ അനുസരിക്കാം.''

ഗദാധരന്നു ശോകവേഗം സഹിക്കുവാൻ കഴിയാതായി. മഹാപ്രഭുവിൻെറ മടിയിൽ കിടന്നു ചെറിയ കുട്ടിയെപ്പോലെ തേങ്ങിത്തേങ്ങിക്കരയുവാൻ തുടങ്ങി. മഹാപ്രഭു തലയിൽ സ്നേഹപൂർവ്വം തലോടിക്കൊണ്ടു പറഞ്ഞു: "ഗദാധര, അങ്ങു് ഒരിക്കലും എന്നിൽനിന്നു വിയുക്തനായിത്തീരുകയില്ല. ഞാനെവിടെ പോയാലും അങ്ങയെ ഒന്നിച്ചുകൊണ്ടുപോകും. എന്തിനാണു് ഇത്ര അധീരനായിത്തീരുന്നതു്? അങ്ങയോടുകൂടാതെ വൈകുണ്ഠത്തിലെ സിംഹാസനംപോലും എനിക്കു രുചികരമല്ല. ഭഗവാൻ എല്ലാം മംഗളമാക്കിത്തീർക്കട്ടെ."

ഇപ്രകാരം പറഞ്ഞു് മഹാപ്രഭു അദ്ദേഹത്തേയുംകൂട്ടി ശ്രീവാസൻെറ ഗൃഹത്തിലേയ്ക്കു പോയി.

ശ്രീവാസൻ ഇതെല്ലാം മുമ്പുതന്നെ നിത്യാനന്ദജി വഴിക്കു് അറിഞ്ഞിരുന്നു. മഹാപ്രഭുവിനെ കണ്ട ഉടൻ ശ്രീവാസൻ കരയുവാൻ തുടങ്ങി. മഹാപ്രഭു പറഞ്ഞു: "അവിടുന്നു് എനിക്കു് പിതൃതുല്യനാകുന്നു. അവിടുന്നും എന്നെ ഈ പാവനകാര്യത്തിൽ നിരുത്സാഹപ്പെടുത്തിയാൽ എങ്ങനെ എനിക്കു് സ്വധർമ്മം പരിപാലിക്കുവാൻ കഴിയും? ഞാൻ ചീത്തക്കാര്യത്തിനല്ലല്ലോ പോവുന്നതു്. പ്രേമമഹാരത്നം സമ്പാദിച്ചു് നിങ്ങൾക്കെല്ലാം വിതരണം ചെയ്യുവാനാണു് ഞാൻ പോകുന്നതു്."

ക്ഷീണസ്വരത്തിൽ ശ്രീവാസൻ പറഞ്ഞു: "അവിടുന്നു മടങ്ങിവരുന്നതുവരെ ജീവിക്കുവാൻ കഴിയുന്നവൎക്കു് ആ ഭാഗ്യം സിദ്ധിച്ചേയ്ക്കാം. എന്നാൽ ഞങ്ങൾക്കു് അവിടുത്തെവിട്ടു ജീവിക്കുകപോലും സാധ്യമല്ല."

മഹാപ്രഭു പറഞ്ഞു: "അവിടുന്നു ഞങ്ങൾക്കെല്ലാം പൂജ്യനാണു്. അവിടുന്നു കാരണമായാണു് ഇത്രയുംകാലം ഭക്തന്മാർ കീർത്തനാമൃതമാസ്വദിച്ചതു്. പ്രേമമഹാവ്രതം

സമ്പൂർണ്ണമായി പാലിക്കത്തക്ക ശക്തി സിദ്ധിക്കുവാൻ എന്നെ അനുഗ്രഹിച്ചാലും.''

മുരാരിഗുപ്തൻ ഇതറിഞ്ഞ് ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു സർവ്വസമർത്ഥനും നിത്യസ്വതന്ത്രനുമാകുന്നു. ഇതു ഞങ്ങൾക്ക് എത്രതന്നെ അപ്രിയമാണെങ്കിലും ലോക കല്യാണത്തിന്നായി അവിടുന്ന് ഇതു ചെയ്യുമെന്നു ഞങ്ങൾക്കറിയാം. എന്നാൽ ഞങ്ങൾക്ക് ഒരു പ്രാർത്ഥനയുണ്ട്: അവിടുന്ന് എവിടെ ഇരുന്നാലും ഈ ദാസാനുദാസന്മാരെ മറക്കാതിരിക്കേണമേ! അവിടുത്തെ സ്മരണ സദാ ഹൃദയത്തിൽ കുടികൊള്ളട്ടെ.''

മഹാപ്രഭു പറഞ്ഞു: ''നിങ്ങളെയെല്ലാം മറന്നാൽ പിന്നെ ആരെയാണ് ഞാൻ സ്മരിക്കുക?''

അവിടുന്ന് അവരെയെല്ലാം പലതും പറഞ്ഞ് ഒരു വിധമാശ്വസിപ്പിച്ച് ഗൃഹത്തിലേയ്ക്കു പോയി. ഭക്തന്മാർ അവിടുത്തെ ഭാവിവിയോഗത്തെപ്പററി സ്മരിച്ച് അത്യധികം വിഷണ്ണരായിത്തീർന്നു. പലരും പലവിധം പ്രലപിച്ചു.

## അദ്ധ്യായം മുപ്പത്തിയെട്ട്

ഭക്തന്മാരിൽനിന്ന് നിമായിയുടെ സന്ന്യാസവൃത്താന്തമറിഞ്ഞ് ശചീമാതാവിന്റെ സങ്കടത്തിന്ന് ഒരതിർത്തിയില്ലാതായി. മാതാവ് വിയോഗാഗ്നിയാൽ ഭയപ്പെട്ടു വിലപിച്ചുകൊണ്ട് മഹാപ്രഭുവിന്റെ സമീപമെത്തി. സഹിക്കാത്ത സങ്കടത്തോടുകൂടി ചോദിച്ചു: ''പ്രിയപ്പെട്ട നിമായി, ഞാൻ കേട്ട സംഗതി വാസ്തവമാണോ?'' മഹാപ്രഭു അന്യമനസ്സനെപ്പോലെ ചോദിച്ചു: ''എന്താ സംഗതി?''

ഹാ, ആ പ്രേമസ്വരൂപിണി ആ ദുഃഖവാർത്ത എങ്ങനെ അറിയിക്കും? വളരെ വിഷമിച്ച് ഗദ്ഗദകണ്ഠയായി പറഞ്ഞു: "ഹാ, ഈശ്വരൻ ലോകത്തിലെ സർവ്വസങ്കടങ്ങളും അനുഭവിക്കുവാൻ എന്നെത്തന്നെ തിരഞ്ഞെടുത്തിരിക്കുന്നുവോ? എന്റെ ഹൃദയത്തിന്റെ ഒരു ഭാഗമായിരുന്ന വിശ്വരൂപൻ എന്നന്നേയ്ക്കുമായി എന്നെ വിട്ടു പോയിക്കളഞ്ഞു. നിന്റെ പിതാവും എന്നെ വഞ്ചിച്ചു പരലോകം പ്രാപിച്ചു. നിന്റെ മുഖത്തു നോക്കിയാണ് ആ ദുഃഖങ്ങളെല്ലാം ഞാൻ മറന്നിരുന്നത്. കമലസുന്ദരമായ ഈ മുഖം കണ്ട് ഞാൻ മററു ദുഃഖങ്ങളെല്ലാം മറന്നിരുന്നു. എപ്പോഴെങ്കിലും എനിക്കു വലിയ ദുഃഖം വന്നാൽ നിന്നെ കാണിക്കാതെ ഒളിഞ്ഞുനിന്നു കരയുകയാണ് എന്റെ പതിവ്. നിന്റെ ചന്ദ്രതുല്യമായ മുഖം ദുഃഖത്താൽ മലിനമായി കാണുവാൻ ശക്തിയില്ലാത്തതിനാലാണ് ഞാൻ ഇപ്രകാരം ചെയ്തുകൊണ്ടിരുന്നത്. ദുഃഖാർത്തയായ ഈ മാതാവിന്നു് നീയല്ലാതെ ആരാണ് ഒരു ഗതി? നീയും എന്നെ വിട്ടു പോകുവാൻ തീരുമാനിച്ചതായി കേതന്മാരിൽനിന്നു് ഞാൻ കേൾക്കുന്നു. ഇതു സത്യമാണോ?"

മഹാപ്രഭു അതിന്നു് ഉത്തരമൊന്നും പറഞ്ഞില്ല. നിറഞ്ഞ കണ്ണുകളോടുകൂടി കീഴ്പ്പോട്ടു നോക്കിയിരുന്നു. മുഖത്ത് ഒരു മ്ലാനത വ്യാപിച്ചു. ഭാവിവിയോഗമോർത്ത് അവിടുന്നു വിഷണ്ണനെപ്പോലെയായി.

മാതാവിന്റെ ആശങ്ക വർദ്ധിച്ചു. അവർ ഭയചകിതയായി ആർത്തസ്വരത്തിൽ ചോദിച്ചു: "നിമായി, ഞാൻ വാസ്തവമറിയുവാനാഗ്രഹിക്കുന്നു. ഇതു സത്യമാണോ? എന്താണ് ഒന്നും പറയാത്തത്? നിശ്ശബ്ദനായിരുന്നു് എന്നെ അധികം വ്യസനിപ്പിക്കരുതേ."

മാതാവു കേട്ടതു സത്യംതന്നെ എന്നു് അവിടുന്നു സമ്മതിച്ചു. ഇതു കേട്ടപ്പോൾ മാതാവിന്നുണ്ടായ ദുഃഖം

എത്രയെന്നു് ആക്കു വർണ്ണിക്കുവാൻ കഴിയും ? കണ്ണുകളിൽ നിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകി. നിലവിളിച്ചു കൊണ്ടു് മാതാവു പറഞ്ഞു: ''നിന്നോടു പറഞ്ഞിട്ടു കാര്യമില്ലെന്നു് എനിക്കറിയാം. സാധുവായ വിഷ്ണുപ്രിയ ഇപ്പോഴും സംസാരസുഖം തീരെ അറിയാത്ത ഒരു ബാലികയാണു്. അവൾ നിന്നോടുകൂടാതെ എങ്ങനെ ജീവിക്കും? പിന്നെ പത്തുമാസം ഞാൻ നിന്നെ വയററിൽ വഹിച്ചു നടന്നില്ലേ?'' ഇത്രയും പറഞ്ഞു് മാതാവു് ദുഃഖാതിശയത്താൽ മോഹാലസ്യപ്പെട്ടു താഴെവീണു.

മഹാപ്രഭു മാതാവിനെ തൻെറ കൈകൾ കൊണ്ടെടുത്തു ശരീരത്തിലെ പൊടിയെല്ലാം തൻെറ വസ്ത്രംകൊണ്ടു തുടച്ചു ധൈര്യപ്പെടുത്തിക്കൊണ്ടു പറഞ്ഞു: ''അവിടുന്നു പത്തുമാസം എന്നെ ഗർഭത്തിൽ ധരിച്ചു. എൻെറ മലമൂത്രങ്ങളെല്ലാം വൃത്തിയാക്കി. എന്നെ തീററിപ്പോററി വളർത്തി. പഠിപ്പിച്ചു് സംസ്കാരസമ്പന്നനാക്കുവാൻ ശ്രമിച്ചു. ഈ ഭാരിച്ച കടം ഞാനെങ്ങനെ വീട്ടും? എൻെറ ശരീരത്തിലെ തോലുകൊണ്ടു ചെരിപ്പുണ്ടാക്കി അവിടുത്തെ പാദങ്ങളിൽ ധരിപ്പിച്ചാലും ഈ കടം തീരുകയില്ല. എന്നെന്നും ഞാൻ കടക്കാരനായിത്തന്നെ അവശേഷിക്കും. എനിക്കു കഴിയുന്ന കാര്യമായിരുന്നുവെങ്കിൽ ഞാൻ പ്രാണനെപ്പോലും തൃണവൽഗണിച്ചു് അവിടുത്തെ പ്രസന്നയാക്കുവാൻ അങ്ങേയററംവരെ ശ്രമിക്കുമായിരുന്നു. പക്ഷേ ഞാനെന്തു ചെയ്യട്ടെ. ഈ കാര്യത്തിൽ ഞാനസ്വതന്ത്രനാകുന്നു. ലീലാലോലനായ ശ്രീകൃഷ്ണചന്ദ്രൻ എൻെറ മനസ്സിനെയെല്ലാം അപഹരിച്ചിരിക്കുന്നു. വിശ്വരൂപനെപ്പോലെയുള്ള മഹാപുരുഷനെ പുത്രനായി പ്രാപിച്ച ഭാഗ്യവതിയല്ലേ അവിടുന്നു്? അജ്ഞകളെപ്പോലെ വ്യസനിക്കുവാൻ അവിടുന്നു് അർഹയല്ല. സുനീതി തൻെറ പ്രാണനെക്കാൾ പ്രിയപ്പെട്ട പുത്രനെ കേവലം അഞ്ചുവയസ്സിൽ ഘോരവനത്തിലേക്കു തപസ്സിന്നു പോകുവാനനുവദിച്ചില്ലേ? കൗസല്യ

മാതാവു് തന്റെ പ്രിയപുത്രനെ പത്നീസമേതം പതിനാലു സംവത്സരം വനവാസത്തിനു പോകുവാനനുവദിച്ചില്ലേ? സുമിത്ര, പുത്രവധു ഗൃഹത്തിലിരിക്കെ, പ്രിയപുത്രനെ സഹോദരസേവാർത്ഥം വനത്തിലേയ്ക്കു് അയച്ചില്ലേ? മദാലസ തന്റെ പുത്രന്മാരെയെല്ലാം ത്യാഗികളാക്കിത്തീർത്തില്ലേ? അവിടുന്നു് അവരെക്കാൾ ഒന്നുകൊണ്ടും മോശപ്പെട്ടവളല്ല. അവിടുത്തെ ശ്രീപാദങ്ങളിൽ കോടികോടി നമസ്കാരം. പുത്രസ്നേഹംകാരണം അവിടുന്നു് ഈ പവിത്രകാര്യത്തിൽ തടസ്സം ചെയ്യരുതു്. സംന്യാസധർമ്മം സ്വീകരിക്കുവാനും അതു നിലനിർത്തുവാനുള്ള ശക്തി സിദ്ധിക്കാനും എന്നെ അനുഗ്രഹിക്കുക.''

മാതാവു് കണ്ണുനീർ തുടച്ചുകൊണ്ടു പറഞ്ഞു: ''ഞാൻ എപ്പോഴെങ്കിലും നിനക്കു തടസ്സം ചെയ്തിട്ടുണ്ടോ? അതിനു് എനിക്കു കഴിയുമോ? ഗൃഹത്തിൽ ഇരുന്നും ഈശ്വരാരാധന ചെയ്തുകൂടേ? ഭക്തന്മാരൊന്നിച്ചു് ഇവിടെ ഇരുന്നു് അഹോരാത്രം കീർത്തനങ്ങൾചെയ്തു് സാനന്ദം ദിവസങ്ങൾ നയിക്കുക. ഈ വിഷ്ണുപ്രിയ നിന്റെ വിയോഗത്തിൽ എങ്ങനെ ജീവിക്കും? ഞാൻ വ്യസനം അനുഭവിക്കുവാൻവേണ്ടി തന്നെ ജനിച്ചവളാണു്. വിശ്വരൂപൻ ഗൃഹം വിട്ടു, പതി പരലോകം പ്രാപിച്ചു. എന്നിട്ടും ഈ കഠിനഹൃദയം പൊട്ടിത്തകർന്നില്ലല്ലോ. ഒരുപക്ഷേ നിന്റെ വിയോഗത്തിലും ഈ കഠിനഹൃദയം പൊട്ടിപ്പോവാതെ നിന്നേക്കാം. വിഷ്ണുപ്രിയയ്ക്കു ജീവിതാധാരമായി ഒരു സന്തതിയെങ്കിലുമുണ്ടായതിനുശേഷം സംന്യസിക്കാം. ജഗത്തിനെ മുഴുവൻ ഉദ്ധരിക്കുവാനാണു് നീ ഇപ്രകാരം ചെയ്യുന്നതെന്നു് എനിക്കറിയാം. എന്നാൽ ഞങ്ങളും ഈ ജഗത്തിൽപ്പെട്ടവരല്ലേ?''

മഹാപ്രഭു പറഞ്ഞു: ''അവിടുന്നു് ഇപ്രകാരം അധൈര്യപ്പെടരുതു്. വിശ്വംഭരനായ തന്തിരുവടി എല്ലാവരെയും നോക്കിക്കൊള്ളും. അല്ലാതെ ഈ മനുഷ്യകീടങ്ങൾക്കു്

എന്തു രക്ഷചെയ്യുവാൻ കഴിയും? ഈ പരമാർത്ഥം ഗ്രഹിച്ചു് അനുഗ്രഹിക്ക.''

മാതാവു പറഞ്ഞു: ''ഒന്നു തീരുമാനിച്ചാൽ പിന്നെ അതിൽ മാററം വരുത്താത്ത നിൻെറ സ്വഭാവം എനിക്കു നല്ലവണ്ണമറിയാം. നിൻെറ സുഖം എൻെറ സുഖവും നിൻെറ ഹിതം എൻെറ ഹിതവുമാകുന്നു. അതുകൊണ്ടു് ഏതാണോ നിനക്കിഷ്ടം, അതു ചെയ്തുകൊള്ളു. പോകുന്നതിനുമുമ്പു് എന്നോടു പറയണേ! പറയാതെ പോകരുതേ. ഭഗവാൻ സദാ നിനക്കു മംഗളം ചെയ്യട്ടെ.''

മഹാപ്രഭു ഇപ്രകാരം മാതാവിൽനിന്നു് ഒരുവിധം അനുമതി വാങ്ങി. വിഷ്ണുപ്രിയയിൽ നിന്നു് അതു വാങ്ങുന്നതു് ഇതിലുമധികം വിഷമമായിരുന്നു. അപ്പോഴും പിതൃഗൃഹത്തിലായിരുന്ന വിഷ്ണുപ്രിയ കർണ്ണാകർണ്ണികയാ ഈ വർത്തമാനം കേട്ടു ഭയചകിതയായി ഉടൻ ഗൃഹത്തിലേയ്ക്കു വന്നു.

# അധ്യായം മുപ്പത്തിയൊമ്പതു്

വിഷ്ണുപ്രിയ സ്വഗൃഹത്തിൽ എത്തി വളരെ താമസിക്കാതെതന്നെ മഹാപ്രഭു ഭക്തന്മാരോടുകൂടി ഗംഗാസ്നാനം കഴിഞ്ഞു് അവിടെ എത്തി. ഭക്തസംഘം ക്ഷണാനന്തരം തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങി. മഹാപ്രഭു തൻെറ ശയനമുറിയിൽ ചെന്നു കിടന്നു.

വിഷ്ണുപ്രിയയുടെ ഹൃദയം പിടച്ചുകൊണ്ടിരുന്നു. അവരുടെ ഹൃദയസാഗരത്തിൽ ശോകതരംഗങ്ങൾ അലതല്ലി. അവരുടെ ഹൃദയം ഭാവിവിയോഗത്തിൻെറ സ്മരണമാത്രത്താൽ വിറച്ചിരുന്നു. ഈ സ്ഥിതിയിൽ വിശപ്പോ ദാഹമോ ഒന്നും അവർ അറിഞ്ഞതേ ഇല്ല. മാതാവിൻെറ നിർബ്ബന്ധത്താൽ ഗത്യന്തരമില്ലാതെ മഹാപ്രഭുവിൻെറ

ഉച്ഛിഷ്ടത്തിൽനിന്നു് ഒന്നുരണ്ടു് ഉരുള എടുത്തു ഭക്ഷിച്ചു. എങ്ങനെയോ പതിദേവൻെറ ശയ്യയുടെ സമീപത്തിൽ ചെന്നുചേൎന്നു. ആ സമയം മഹാപ്രഭു കുറഞ്ഞൊരു നിദ്രയിൽ പെട്ടിരുന്നു. അതിസുന്ദരമായ ആ ശ്രീമുഖത്തേജസ്സു് അവർ നിർന്നിമേഷദൃഷ്ടിയായി നോക്കിനിന്നു. അവർ അവിടത്തെ ശ്രീപാദസമീപത്തിൽ ഇരുന്നു തൻെറ കോമളകരങ്ങളാൽ അവിടത്തെ കോമളപാദപദ്മങ്ങളെ മന്ദം മന്ദം തലോടുവാൻ തുടങ്ങി. കണ്ണുകളിൽനിന്നു് ചുടുചുടെയുള്ള അശ്രുക്കരം ഒഴുകുവാൻ തുടങ്ങി. അവർ മനസ്സിൽ ചിന്തിച്ചു: ''ഈ സുകോമളപാദപദ്മങ്ങരംകൊണ്ടു് കല്ലും മുള്ളും നിറഞ്ഞ മാൎഗ്ഗങ്ങളിൽ എങ്ങനെ നഗ്നപാദനായി സഞ്ചരിക്കും? സുവൎണ്ണവൎണ്ണമായ ഈ ദിവ്യശരീരം സംന്യാസധൎമ്മങ്ങളുടെ ക്ലേശങ്ങരം എങ്ങനെ സഹിക്കും?'' ഈ വിചാരം വന്നതോടുകൂടി കണ്ണുകളിൽനിന്നു് അശ്രുബിന്ദുക്കരം ഇററിററു വീണു. അതു ശ്രീപാദങ്ങളിൽ വീണുയുടൻ അവിടുന്നു തല പൊക്കി ചോദിച്ചു: ''പ്രിയേ, എന്തിന്നു നിലവിളിക്കുന്നു? ഇത്ര ദുഃഖിക്കുവാനുള്ള കാരണമെന്തു്?''

വിഷ്ണുപ്രിയ പറഞ്ഞു: ''എൻെറ ഭാഗ്യത്തെപ്പററിയാണു് ഞാൻ നിലവിളിക്കുന്നതു്. എന്തിനാണു് ഈശ്വരൻ എനിക്കു് ഇത്രയും സൗഭാഗ്യം തന്നതു്?'' മഹാപ്രഭു പറഞ്ഞു: ''വ്യക്തമായി പറയൂ, എന്താണു് സംഗതി?'' വിഷ്ണുപ്രിയ നിലവിളിച്ചുകൊണ്ടു പറഞ്ഞു: ''അവിടുന്നു ഞങ്ങളെയെല്ലാം വിട്ടു് സംന്യാസിയാകുവാൻ പോകുന്നുവെന്നുള്ളതു സത്യമാണോ?''

മഹാപ്രഭു പറഞ്ഞു: ''അതിൽ കുറഞ്ഞൊരു സത്യമുണ്ടു്.''

വിഷ്ണുപ്രിയ വജ്രപാതമേററതുപോലെ മഹാപ്രഭുവിൻെറ പാദങ്ങളിൽ വീണു തേങ്ങിത്തേങ്ങി കരയുവാൻ തുടങ്ങി. അവിടുന്നു പ്രേമപൂർവ്വം തൃക്കൈകൊണ്ടു് എഴുന്നേ

ല്പിച്ച് ആലിംഗനംചെയ്തു പറഞ്ഞു: ''വിഷ്ണുപ്രിയേ, പതിവ്രതമാർ ധീരകളല്ലേ? എന്താണ് അധീരകളെപ്പോലെ ഇങ്ങനെ വ്യസനിക്കുന്നത്?'' വിഷ്ണുപ്രിയ കരഞ്ഞുകൊണ്ടുതന്നെ പറഞ്ഞു: ''ഈ ദാസിയെ സർവ്വഥാ നിരാശ്രയയാക്കി അവിടുന്ന് എഴുന്നള്ളുകയോ? എനിക്ക് എൻെറ സൗഭാഗ്യത്തിൽ കുറഞ്ഞൊരു അഹങ്കാരമുണ്ടായിരുന്നു. ജഗദ്വന്ദ്യനും ത്രൈലോക്യസുന്ദരനുമായ പതിയെ പ്രാപിച്ച ഞാൻ ഭാഗ്യവതിയെന്നു കരുതി അഹങ്കരിച്ചു. ആ ഞാൻ ഇനി അനാഥയായിത്തീർന്ന് ആരെ ആശ്രയിക്കും? എൻെറ ജീവിതനൗക ആരാണ് തുഴഞ്ഞു കരയടുപ്പിക്കുക? പതിയാണല്ലോ സ്ത്രീയുടെ ഒരേ ഒരു അവലംബം. പതിയല്ലാതെ മററൊന്തൊരു ഗതിയാണു സ്ത്രീക്ക് ഉള്ളത്?'' മഹാപ്രഭു ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''സർവ്വജീവരാശിയും പ്രാരബ്ധകർമ്മത്തിന്ന് അധീനമാകുന്നു. വിശ്വംഭരനായ തന്തിരുവടിതന്നെ സർവ്വർക്കും സർവ്വദാ ശരണീകരണീയൻ. തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ശരണംപ്രാപിക്ക. അവിടുന്നു നിത്യാനന്ദപ്രദനല്ലേ?''

വിഷ്ണുപ്രിയ: ''എനിക്ക് അവിടുന്നുതന്നെ സർവ്വേശ്വരൻ. അവിടുത്തെ വിട്ട് എനിക്കു മറെറാരു ഈശ്വരനുമില്ല. അവിടുത്തെ ശ്രീപാദസേവചെയ്തു ജീവിക്കുവാനേ എനിക്ക് ആഗ്രഹമുള്ളു. അല്ലാതെ ഭോഗങ്ങൾ ഒന്നും ഞാനാഗ്രഹിക്കുന്നില്ല.''

മഹാപ്രഭു പറഞ്ഞു: ''പ്രിയേ, ഞാൻ സദാ ഭവതിയുടേതാകുന്നു. അങ്ങനെതന്നെ എന്നെന്നും ഇരിക്കുകയും ചെയ്യും. ഭവതിയെപ്പോലെസർവ്വഗുണസമ്പന്നയായ ഒരു ധർമ്മപത്നിയെ ആർ ഉപേക്ഷിക്കുവാനാഗ്രഹിക്കും? എന്നാൽ ഞാൻ സത്യം പറയട്ടെ, എൻെറ മനസ്സ് എനിക്ക് ഇപ്പോൾ അധീനമല്ല. ജീവരാശിയുടെ ദുഃഖം എനിക്കു കണ്ടു സഹിക്കുവാൻ കഴിയുന്നില്ല. ഗൃഹത്തിൽ ഇരുന്നുകൊണ്ട് ജീവരാശിയുടെ മംഗളത്തിന്നായി അധികമൊന്നും ചെയ്യുവാൻ

കഴിയുകയില്ല. അതുകൊണ്ടു ലോകമംഗളത്തിന്നായി എനിക്ക ശാരീരികമായി ദേവിയെ വിട്ടുപോകേണ്ടതായി വന്നിരിക്കുന്നു. മാനസികമായി ദേവിയെ ഞാൻ സദാ സ്മരിച്ചുകൊണ്ടിരിക്കും. അങ്ങു ശ്രീഹരിയെത്തന്നെ സർവ്വാത്മനാ ആശ്രയിച്ചു് സ്വനാമം സാൎത്ഥകമാക്കിത്തീൎക്ക."

വിഷ്ണുപ്രിയ: "ഞാൻ ഹൃദയത്തെ വജ്രമാക്കി വളരെ വിഷമിച്ചു് ഒരുപക്ഷേ ഈ ദുഃഖം സഹിച്ചേയ്ക്കാം. എന്നാൽ വൃദ്ധയായ മാതാവിന്നു മറെറന്താണു് ഗതി? അവരുടെ ജീവിതം മുഴുവൻ അവിടുത്തെ ആശ്രയിച്ചല്ലേ സ്ഥിതി ചെയ്യുന്നതു്? അവൎക്കു് ഈ വിയോഗം സഹിച്ചു് എങ്ങനെ ജീവിക്കുവാൻ കഴിയും?"

മഹാപ്രഭു ഗദ്ഗദകണ്ഠനായി പറഞ്ഞു: "സൎവ്വരുടെയും രക്ഷകൻ വിശ്വംഭരനായ ശ്രീഹരിയാണു്. അവിടുത്തെ സ്മരണമാത്രത്താൽ സൎവ്വൎക്കും മംഗളം വരും. ഹേ പ്രിയേ, ഞാൻ ഈശ്വരേച്ഛയ്ക്കു് അധീനനാകുന്നു. അവിടുത്തെ സങ്കല്പമനുസരിച്ചു് എനിക്കു് നവദ്വീപം വിട്ടുപോകേണ്ടതുണ്ടു്. സംന്യാസംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും എന്റെ മനസ്സിന്നു ശാന്തിയും സുഖവും സിദ്ധിക്കുകയില്ല. ദേവി സൎവ്വദാ എന്റെ സുഖത്തിൽ ബദ്ധശ്രദ്ധയാണല്ലോ. ദേവി എന്റെ സുഖത്തിന്നായി സൎവ്വസുഖങ്ങളും ഉപേക്ഷിച്ചു. ഇപ്പോൾ എന്താണു് ഇപ്രകാരം ശാഠ്യംപിടിക്കുന്നതു്? അമ്മയുടെ കാൎയ്യമാണെങ്കിൽ ആ അനുവാദം മുമ്പു തന്നെ ഞാൻ വാങ്ങിക്കഴിഞ്ഞിരിക്കുന്നു. ദേവിയുടെ അനുവാദംമാത്രമേ ഇനി കിട്ടേണ്ടതായിട്ടുള്ളു. ഈ ശുഭകാൎയ്യത്തിൽ ദേവി തടസ്സം ചെയ്യുകയില്ലെന്നു് എനിക്ക നല്ല നിശ്ചയമുണ്ടു്."

വിഷ്ണുപ്രിയ ഹൃദയത്തെ കഠോരമാക്കിക്കൊണ്ടു പറഞ്ഞു: "അമ്മയും സമ്മതം തന്നുകഴിഞ്ഞുവെങ്കിൽ ഞാൻ ഒരിക്കലും തടസ്സം ചെയ്യുകയില്ല. അവിടുത്തെ ക്ഷേമമെന്റെ ക്ഷേമവും സുഖമെന്റെ സുഖവുമാകുന്നു.

എന്നെന്നും ഹൃദയത്തിൽ ഒരു സ്ഥാനം തരണേ എന്നാണ് എൻെറ പ്രാർത്ഥന. ശ്രീപാദങ്ങളുടെ നിരന്തരസ്മരണ എനിക്കുണ്ടാകുവാനനുഗ്രഹിച്ചാലും. അവിടുത്തെ പ്രീതിക്കുവേണ്ടി എന്തു ചെയ്യുവാനും ഞാൻ സന്നദ്ധയാണ്."

മഹാപ്രഭു പ്രേമപൂർവ്വം ആശീർവദിച്ചുകൊണ്ടു പറഞ്ഞു: "വിഷ്ണുപ്രിയേ, ദേവി ധന്യധന്യയാണ്. ദേവി ഒരു ധീരവനിതയ്ക്കു യോജിച്ച വാക്കാണ് ഇപ്പോൾ പറഞ്ഞത്. എൻെറ ഹൃദയത്തിൽ എന്നെന്നും ദേവി ശോഭിക്കും." ഇപ്രകാരംപറഞ്ഞും ആശ്വസിപ്പിച്ചും ആ രാത്രി കഴിഞ്ഞു. പ്രഭാതമായപ്പോൾ മഹാപ്രഭു നിത്യകർമ്മങ്ങൾക്കായി പോയി.

# അധ്യായം നാൽപത്ത്

മഹാപുരുഷന്മാരുടെ ഹൃദയം പുഷ്പത്തെക്കാളധികം മൃദുവും വജ്രത്തെക്കാളധികം കഠോരവുമാകുന്നു. സുകുമാരഗാത്രനായ ശ്രീരാമചന്ദ്രൻ രാക്ഷസന്മാരുടെ സമീപത്തിൽ അതികഠോരനായി കാണപ്പെടുന്നു. മാതാപിതാക്കൾക്കുവേണ്ടി സർവ്വസ്വവുമുപേക്ഷിക്കുന്ന അവിടുന്ന് അവരുടെ രോദനങ്ങൾക്ക് അടിമപ്പെടാതെ വനത്തിലേക്ക് എഴുന്നള്ളുന്നു. സീതാവിയോഗത്തിൽ പ്രാകൃതനെപ്പോലെ നിലവിളിച്ച അവിടുന്ന് സീതയെ ഉപേക്ഷിക്കുന്നു. മഹാപ്രഭുവിൻെറ സ്ഥിതിയും ഇതുതന്നെയായിരുന്നു.

മഹാപ്രഭുവിന്നു ഭക്തന്മാരുടെ നേരെയുള്ള പ്രേമാതിശയം കണ്ടവരിൽ ആരുംതന്നെ ഒരു ദിവസം അവിടുന്ന് സർവ്വസംഗപരിത്യാഗിയായിത്തീർന്ന് സർവ്വരേയും ഉപേക്ഷിച്ചു പോകുമെന്ന് സ്വപ്നത്തിൽപ്പോലും വിചാരിച്ചിരിക്കുകയില്ല. പതിദേവൻ തന്നിൽ ഏറ്റവും പ്രേമം ചെയ്യുന്നുവെന്ന് വിഷ്ണുപ്രിയ കരുതിയിരുന്നു. "നിമായി

എന്നെ വിട്ട് എവിടെയ്ക്കും പോവുകയില്ല'' എന്ന് ശചീ മാതാവും കരുതിയിരുന്നു. എന്നാൽ മഹാപുരുഷനായ അവിടേയ്ക്ക് സർവ്വജീവരാശിയും ഒരുപോലെ പ്രേമപാത്രമായിരുന്നു. അവിടത്തെ പ്രേമം അപരിച്ഛിന്നമായിരുന്നു. അതു ദേശകാലാദികൾക്ക് അതീതമായിരുന്നു. അവിടുന്ന് സർവ്വസംഗപരിത്യാഗിയായിത്തീരുവാൻ തന്നെ തീരുമാനിച്ചു.

ഈ വാർത്ത ക്ഷണത്തിൽ നവദ്വീപം മുഴുവൻ വ്യാപിച്ചു. ആളുകൾ അവിടത്തെ ദർശിക്കുവാൻ ആയിരക്കണക്കിൽ വന്നുതുടങ്ങി. കാലം ഉത്തരായണമായി. മഹാപ്രഭു നിത്യാനന്ദജിയോട് ഗൃഹം വിടുന്ന ദിവസം മുൻകൂട്ടിത്തന്നെ അറിയിച്ചു. മാതാവ്, ചന്ദ്രശേഖരാചാര്യർ, ഗദാധരൻ, മുകുന്ദൻ, ബ്രഹ്മാനന്ദൻ മുതലായ കുറച്ചുപേരോടുമാത്രമേ ഈ സംഗതി മുൻകൂട്ടി അറിയിക്കാവൂ എന്നും അവിടുന്ന് അനുശാസിച്ചു. നിത്യാനന്ദജി വിയോഗകാതരനായി വ്യസനപൂർവ്വം ആ ദിവസം കാത്തുകൊണ്ടിരുന്നു.

അന്നത്തെ ദിവസം മഹാപ്രഭുവിന്റെ നവദ്വീപിലുള്ള അവസാനദിവസമായിരുന്നു. അടുത്തനാൾ അവിടുന്നു നിമായിയും കേവലം ശചീപുത്രനുമല്ലാതായിത്തീരും. പിറേറന്ന് മുതൽ അവിടുന്ന് വിഷ്ണുപ്രിയയ്ക്കു മാത്രമല്ല, ലോകത്തിനു മുഴുവനും പതിയായിത്തീരും. പക്ഷേ അധികമാളുകളും ഇതു് അറിഞ്ഞിരുന്നില്ല.

പ്രഭാതത്തിൽ നിത്യകർമ്മാദികളെല്ലാം ചെയ്തു് മഹാപ്രഭു ശ്രീവാസഗൃഹത്തിൽ ചെന്നു. ഭക്തന്മാരുമവിടെ എത്തി. എല്ലാവരുംകൂടി വളരെനേരം തിരുനാമസംകീർത്തനംചെയ്തു. പിന്നെ ഗംഗാതീരത്തു ചെന്ന് പരസ്പരം തന്തിരുവടിയുടെ ലീലാമൃതാസ്വാദം ചെയ്തുകൊണ്ടിരുന്നു. പിന്നെ എല്ലാവരും മഹാപ്രഭുവിന്റെ ഗൃഹത്തിലേയ്ക്കു പോയി. ശചീമാതാവ് എല്ലാവർക്കും സസന്തോഷം

ഭോജനം തയാറാക്കി. മഹാപ്രഭു ഭക്തന്മാരോടുകൂടി ഇരുന്നു സാനന്ദം ഭുജിച്ചു. ഇതു് അവിടുത്തെ സ്വഗൃഹത്തിൽവെച്ചുള്ള അവസാനഭക്ഷണമായിരുന്നുവെന്നു് അധികംമാളുകളും അറിഞ്ഞിരുന്നില്ല. ഭക്ഷണാനന്തരം ഭക്തന്മാർ തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ പോയി. മഹാപ്രഭു തന്റെ ശയനമുറിയിൽ ചെന്നു കിടന്നു.

വിയോഗദുഃഖാകുലയായ വിഷ്ണുപ്രിയ ഭയപ്പെട്ടുകൊണ്ടുതന്നെ ശയനഗൃഹത്തിൽ പ്രവേശിച്ചു. അവരുടെ കണ്ണുകളിൽനിന്നു് അശ്രുക്കൾ നിരന്തരം പ്രവഹിച്ചുകൊണ്ടിരുന്നു. മഹാപ്രഭു പറഞ്ഞു: ''വിഷ്ണുപ്രിയേ, എന്താണു് ദുഃഖാകുലയായിരിക്കുന്നതു്? ഞാൻ ദേവിയുടെ മന്ദഹാസസുന്ദരമായ മുഖം കാണുവാനാഗ്രഹിക്കുന്നു. പ്രസന്നയായി എന്റെ നേരെ നോക്കൂ.''

വിഷ്ണുപ്രിയ നിശ്ശബ്ദയായിത്തന്നെ നിന്നു. ഒന്നും ഉത്തരം പറഞ്ഞില്ല. മഹാപ്രഭു പിന്നെയും പറഞ്ഞു: ''എന്താണു് ഒന്നും സംസാരിക്കാത്തതു് ? എന്താണു് ആലോചിക്കുന്നതു്?''

വിഷ്ണുപ്രിയ കണ്ണുനീർ തുടച്ചുകൊണ്ടു പറഞ്ഞു: ''എന്റെ ഹൃദയം വല്ലാതെ കിടന്നു പിടയുന്നു. അതു പിളരുവാൻ തുടങ്ങുന്നു. ഇതിലധികം ഒന്നും എനിക്കു് അറിഞ്ഞുകൂടാ.''

മഹാപ്രഭു: ''ദേവി സദാ ഓരോന്നു സ്വയം ചിന്തിച്ചു വിഷമിക്കുന്നു. ഒന്നു ചിരിക്കൂ, അപ്പോൾ എല്ലാ ദുഃഖങ്ങളും പോയ് മറയും.''

വിഷ്ണുപ്രിയ പ്രേമപൂർവ്വമുള്ള രോഷസ്വരത്തിൽ പറഞ്ഞു: ''ഇങ്ങനെയുള്ള അവസരത്തിൽ ചിരിക്കുവാൻ അവിടേയ്ക്കുമാത്രമേ സാധിക്കുകയുള്ളു. ഹൃദയം പിളന്നുകൊണ്ടിരിക്കുമ്പോൾ മുഖത്തു എങ്ങനെ ചിരിവരും?''

മഹാപ്രഭു ഇന്നുതന്നെ ഗൃഹം വിടുമെന്നു് വിഷ്ണുപ്രിയയ്ക്കു് മിക്കവാറും അറിവു കിട്ടിയിരുന്നു. എന്നാൽ അവിടുത്തെ മുമ്പിൽ അതു വ്യക്തമാക്കിയില്ല. അവർ രാത്രി മുഴുവൻ മഹാപ്രഭുവിൻെറ ശ്രീപാദങ്ങൾ താലോടിക്കൊണ്ടിരുന്നു. മഹാപ്രഭുവും ഇന്നു പലവട്ടം ഗാഢഗാഢമാലിംഗനംചെയ്തു് ദേവിയെ ആനന്ദിപ്പിക്കുവാൻ ശ്രമിച്ചു. എന്നാൽ ഇതൊന്നും വിയോഗദുഃഖിതയായ ദേവിയെ ആനന്ദിപ്പിച്ചില്ല. ശചീമാതാവും ഇന്നു നിമായി ഗൃഹം വിടുമെന്നറിഞ്ഞു് വാതില്ക്കൽത്തന്നെ കിടന്നു് ദീർഘശ്വാസം വിട്ടിരുന്നു.

അന്നു് മാഘമാസമായിരുന്നു. വെളുത്തപക്ഷത്തിലെ ചന്ദ്രൻ അസ്തമിച്ചിരുന്നു. രണ്ടു നാഴിക ഇരുട്ടുണ്ടായിരുന്നു. ജനങ്ങൾ സുഖനിദ്രയിൽ ആണ്ടുകിടക്കുകയായിരുന്നു. മഹാപ്രഭുവിന്നു് നിദ്ര എവിടെ? സന്ന്യാസത്തിൻെറ ഉത്സാഹാതിശയത്തിൽ മഹാപ്രഭു മറെറല്ലാം വിസ്മരിച്ചിരുന്നു.

ഭവിക്കേണ്ടതു് ഏതു വിധവും ഭവിക്കുകതന്നെ ചെയ്യും. രാത്രിമുഴുവൻ ഉറങ്ങാതെ ഇരുന്ന വിഷ്ണുപ്രിയയ്ക്കു് തന്തിരുവടിയുടെ സങ്കല്പത്താൽ ഒരു മയക്കം വന്നു.

ഇതുതന്നെ നല്ല അവസരമെന്നു് മഹാപ്രഭു തീരുമാനിച്ചു. പതുക്കെ തൻെറ പാദം വിഷ്ണുപ്രിയയുടെ മടിയിൽനിന്നു് എടുത്തു. ദേവി കുറഞ്ഞൊന്നു് ഇളകിയപ്പോൾ പാദം അവിടെത്തന്നെ വെച്ചു. പിന്നെ കുറച്ചു കഴിഞ്ഞു് പതുക്കനെ അതുമെടുത്തു. മഹാപ്രഭു ശയ്യയിൽനിന്നു് എഴുന്നേററു. ആണിയിൽ തൂക്കിയിരുന്ന വസ്ത്രമെടുത്തു് ഒരിക്കൽക്കൂടി തൻെറ പ്രാണപ്രിയയുടെ സുന്ദരമായ മുഖപദ്മത്തിലേയ്ക്കു നോക്കി അവിടുന്നു് ഇപ്രകാരം വിചാരിച്ചു: 'ഈ അബോധബാലികയെ അറിയിക്കാതെ എന്നെന്നേയ്ക്കുമായി ഉപേക്ഷിക്കുന്ന എൻെറ പ്രവൃത്തി അതികഠോരം

തന്നെ ' പിന്നെ സമാധാനിച്ചുകൊണ്ടു് ഇപ്രകാരം ചിന്തിച്ചു: 'ലോകമംഗളത്തിന്നായി എനിക്കു് ഈ കഠോരകൃത്യം നിർവ്വഹിക്കേണ്ടതുണ്ടു്. ഇതു കൂടാതെ എനിക്കു ലോകത്തിന്നു ത്യാഗവൈരാഗ്യങ്ങളുടെ മാതൃക എങ്ങനെ കാണിച്ചുകൊടുക്കുവാൻ കഴിയും ?' ഇത്രയും ചിന്തിച്ചു് അവിടുന്നു് വിഷ്ണുപ്രിയയെ ആശീർവ്വദിച്ചു് ശയനഗൃഹത്തിൽനിന്നു പുറത്തുകടന്നു.

അവിടുന്നു പിന്നെ മാതാവിനെ പ്രദക്ഷിണംവെച്ചു നമസ്കരിച്ചു പാദധൂളി ശിരസ്സിൽ ധരിക്കുകയും ഇപ്രകാരം സ്വയം പറയുകയും ചെയ്തു: ''അമ്മേ, അവിടുന്നു് എന്നെ പന്ത്രണ്ടുമാസം വയററിൽ ചുമന്നുനടന്നു. വളരെ ക്ലേശിച്ചു വളർത്തി വിദ്യ അഭ്യസിപ്പിച്ചു. എന്തു ചെയ്താലും ഈ കടം തീരുകയില്ല. എന്നെ ആശീർവ്വദിച്ചാലും.'' ഇത്രയും പറഞ്ഞു ഗൃഹത്തിൽനിന്നു പുറത്തു കടക്കുകയും ഗംഗാതീരത്തേയ്ക്കു പോവുകയും ചെയ്തു.

തണുപ്പുകാലമായിരുന്നു. ഈ കാലത്തുതന്നെയായിരുന്നു ജ്യേഷ്ഠനായ വിശ്വരൂപൻ ഗൃഹം വിട്ടു് ഗംഗാതീരം പ്രാപിച്ചതും. അതേ ഘട്ടത്തിൽത്തന്നെ അതേവിധം അതിപ്രഭാതത്തിൽ മഹാപ്രഭുവും ആ സ്ഥാനത്തു് എത്തിച്ചേർന്നു. രാത്രികാലങ്ങളിൽ ഗംഗ കടക്കുവാൻ തോണി കിട്ടുകയില്ല. വിശ്വരൂപനും നീന്തിയാണു് ഗംഗ കടന്നതു്. മഹാപ്രഭുവും അപ്രകാരംതന്നെ ചെയ്യുവാൻ തീരുമാനിച്ചു. അവിടുന്നു് അവിടെ നിന്നുകൊണ്ടു് തനിക്കു് ഏററവും പ്രിയപ്പെട്ട നവദ്വീപിലേയ്ക്കു് ഒരിക്കൽക്കൂടി ദൃഷ്ടിപതിപ്പിച്ചു, തൊഴുതുകൊണ്ടു് ഗദ്ഗദകണ്ഠനായി അരുളിച്ചെയ്തു: ''ഹേ നക്ഷത്രോജ്ജ്വലരാത്രി, അവിടുന്നു് എന്റെ ഗൃഹത്യാഗത്തിന്റെ സാക്ഷിയാകുന്നു. ഹേ ദിഗ്ദേവതകളേ, നിങ്ങളും എന്റെ ഗൃഹത്യാഗം കാണുന്നുണ്ടല്ലോ. ഹേധർമ്മ, അവിടുന്നും സർവ്വചേഷ്ടകൾക്കും സാക്ഷിയാണല്ലോ. ഞാൻ ജീവരാശികളുടെ ക്ഷേമത്തിന്നായി ഗൃഹം വിടുന്നു. ഹേ

സർവ്വേശ്വര, വിശ്വംഭര, കൃപാമൃതേ, ഞാൻ വൃദ്ധമാതാവിനെയും യുവതിയായ ധർമ്മപത്നിയേയും നിന്തിരുവടിയിൽത്തന്നെ അർപ്പിക്കുന്നു. അവിടുന്നു സർവ്വദാ സർവ്വരക്ഷകനാണല്ലോ. ഞാൻ നിശ്ചിന്തനായി പോകുന്നു.'' ഇത്രയും പറഞ്ഞ് ഒരിക്കൽക്കൂടി നവദ്വീപിലേയ്ക്കു നോക്കി നമസ്കരിക്കുകയും പതിതപാവനയായ ഗംഗയിൽ ചാടി നീന്തി അക്കരെ പററുകയും ചെയ്തു. നനഞ്ഞ ആ വസ്ത്രത്തോടുകൂടി ത്തന്നെ ഗംഗാതീരത്തിൽ സ്ഥിതിചെയ്യുന്ന കടാഗ്രാമത്തിലുള്ള കേശവഭാരതിയുടെ ആശ്രമത്തിൽ ചെന്നുചേരുകയും ചെയ്തു. ആഗംഗാഘട്ട് 'നിർദ്ദയഘട്ട്'' എന്ന പേരിൽ ഇന്നും സുപ്രസിദ്ധമായി ശോഭിക്കുന്നു.

## അദ്ധ്യായം നാൽപത്തിയൊന്ന്

നിദ്രയിൽ ആണ്ടുകിടന്നിരുന്ന വിഷ്ണുപ്രിയ ഒന്നു തിരിഞ്ഞു കിടന്നു. പെട്ടെന്നു പരിഭ്രാന്തയായി എഴുന്നേററു. നോക്കുമ്പോഴോ മഹാപ്രഭുവിനെ കാണാനില്ല. വജ്രപ്രഹാരമേററവളെപ്പോലെയും തൻെറ സർവ്വസ്വവും അപഹരിക്കപ്പെട്ടവളെപ്പോലെയും ദേവി ഒന്നു ഞെട്ടി. ഉണർന്നിട്ടും സ്വപ്നം കാണുകയാണോ എന്ന് അവർക്കു തോന്നി. അവർ ശയ്യ മുഴുവൻ തപ്പിനോക്കി. കിളി കൂടുവിട്ടു വനത്തിലേയ്ക്കു പറന്നു കഴിഞ്ഞിരിക്കുന്നു. ''ഹേ പ്രാണനാഥ, അവിടുന്ന് ഈ അഗതിയെ വഞ്ചിച്ചുപോയിക്കഴിഞ്ഞുവോ ?'' ഇപ്രകാരം നിലവിളിച്ചുകൊണ്ട് ദേവി ബോധരഹിതയായി താഴെ വീണു.

നിലവിളി കേട്ട് ശചീമാതാവു ചോദിച്ചു: ''പുത്രി, എന്താണ് ? എൻെറ കണ്ണിലുണ്ണി നമ്മെയെല്ലാം വഞ്ചിച്ചു പോയിക്കഴിഞ്ഞുവോ ? പുത്രി, വിഷ്ണുപ്രിയേ, എന്താണ് മറുപടി പറയാത്തതു് ?''

വിഷ്ണുപ്രിയ മോഹാലസ്യപ്പെട്ടു കിടക്കുകയായിരുന്നു. ബോധം വന്നപ്പോഠം പിന്നെയും നിലവിളിക്കുവാൻ തുടങ്ങി. മാതാവു് ഒരു വിധം വിഷമിച്ചു് അവിടെ എത്തി. മഹാപ്രഭുവിൻെറ കട്ടിൽ ശൂന്യമായി കിടക്കുന്നതും വിഷ്ണുപ്രിയ താഴെ വീണു നിലവിളിക്കുന്നതും കണ്ടു് മാതാവിൻെറ വ്യസനത്തിന്നു് ഒരതിരില്ലാതായി. അവരും പ്രലപിക്കുവാൻ തുടങ്ങി. ''നിമായി, നീ എവിടെ പോയി? ഈ വൃദ്ധയായ മാതാവിനെയും അനാഥയായ ധർമ്മപത്നിയേയും ഇപ്രകാരം വഞ്ചിക്കാമോ? നീ എവിടെ ഒളിച്ചിരിക്കുന്നു? നീ ദിനംപ്രതി പ്രഭാതത്തിൽ എന്നെ വന്ദിക്കുവാൻ വരാറുണ്ടല്ലൊ. ഇന്നു് എന്താണു് അപ്രകാരം കാണാത്തതു്?'' ഇത്രയും പറഞ്ഞു അവർ മോഹാലസ്യപ്പെട്ടു വീണു. പിന്നെ കുറച്ചു കഴിഞ്ഞു ബോധം വന്നപ്പോഠം ഇപ്രകാരം പറഞ്ഞു: ''ഞാൻ നിമായിയെ അന്വേഷിക്കുവാൻ പോവുകയാണു്. കണ്ടുകിട്ടിയാൽ ഒന്നിച്ചു വസിക്കും. ഇല്ലെങ്കിൽ പതിതപാവനയായ ഗംഗയിൽ ചാടി ദേഹമുപേക്ഷിക്കും.'' ഇത്രയും പറഞ്ഞു് മാതാവു് ഉമ്മറത്തേക്കു നടന്നു. വിഷ്ണുപ്രിയ അവരുടെ വസ്ത്രങ്ങളിൽ പിടിച്ചുകൊണ്ടു് ചെറിയ കുട്ടിയെപ്പോലെ പിന്നാലെ നടന്നു.

ഇത്രയുമായപ്പോഴേക്കും ഭക്തന്മാർ പ്രഭാതസ്നാനം കഴിച്ചു് മഹാപ്രഭുവിനെ ദർശിക്കുവാനായി പതിവുപോലെ അവിടെ എത്തി. അവർ വിവരമെല്ലാമറിഞ്ഞു് മാതാവിനെയും വിഷ്ണുപ്രിയയേയുമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''അമ്മേ, ഇപ്രകാരം വ്യസനിക്കരുതു്. അവിടുത്തെ പുത്രൻ ഇത്രയും കഠോരനല്ല. തീർച്ചയായും മടങ്ങിവരും.''

നിത്യാനന്ദജി മാതാവിനെ എഴുന്നേല്പിച്ചു. അവരുടെ ദേഹത്തിൽ പറ്റിയിരുന്ന പൊടിപടലം തൻെറ വസ്ത്രം കൊണ്ടു തുടച്ചു് ഇപ്രകാരം പറഞ്ഞു: ''അമ്മേ, ഇപ്രകാരം വ്യസനിക്കാതിരിക്കു. അവിടുത്തെ പുത്രൻ എവിടെയാ

ണെങ്കിലും ഞാൻ പോയികൊണ്ടുവരുന്നുണ്ട്. ഞാനും അവിടുത്തെ പുത്രനല്ലേ?''

മാതാവു പറഞ്ഞു: ''നിമായിയോടുകൂടാതെ ജീവിക്കുവാൻ ഞാൻ ശക്തയല്ല. അവനെ പ്രാപിക്കുവാൻ കഴിയാത്ത പക്ഷം ഞാൻ പ്രാണങ്ങളെ ഉപേക്ഷിക്കും.''

നിത്യാനന്ദജി മാതാവിന്റെയും വിഷ്ണുപ്രിയയുടെയും മേൽനോട്ടത്തിന്നായി ശ്രീവാസനെ അവിടെത്തന്നെ നിർത്തി ഗദാധരൻ, മുകുന്ദൻ, ചന്ദ്രശേഖരാചാര്യർ മുതലായവരോടുകൂടി കേശവഭാരതിയുടെ ആശ്രമത്തിലേയ്ക്കുതന്നെ പോയി.

# ഭാഗം മൂന്ന്

## അധ്യായം ഒന്ന്

മഹാപ്രഭു ഗംഗ കടന്ന് ഗജേന്ദ്രനെപ്പോലെ അതിവേഗത്തിൽ കേശവഭാരതിയുടെ ആശ്രമത്തിലേയ്ക്കു ഗമിച്ചു. ഗംഗയുടെ വക്കത്തുള്ള 'കടവാ'ഗ്രാമത്തിൽ ഒരു വടവൃക്ഷത്തിൻെറ ചുവട്ടിലാണ് ഭാരതിയുടെ പർണ്ണശാല. ഭാരതി വിരക്തനായ ഒരു പരമഭാഗവതനായിരുന്നു. ഗ്രാമത്തിലെ സർവ്വജനങ്ങളും അദ്ദേഹത്തെ അത്യന്തം ആദരിച്ചിരുന്നു. ആശ്രമസമീപത്തിൽത്തന്നെ ഗംഗയിൽ ഒരു സ്നാനഘട്ടമുണ്ടായിരുന്നു. ഗ്രാമവാസികളെല്ലാം ആ ഘട്ടത്തിൽ വന്നാണ് സ്നാനം ചെയ്തിരുന്നത്.

ഭാരതി ആശ്രമത്തിൻെറ പുറത്തുള്ള തിണ്ണയിൽ ആതപസ്നാനം ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ഏതോ ഒരു ദിവ്യപുരുഷൻ ആശ്രമത്തിലേയ്ക്കു വരുന്നതായി അദ്ദേഹം കണ്ടു. അദ്ദേഹം അദ്ഭുതപരവശനായി വിചാരിച്ചു: ''അത്യദ്ഭുതസ്വരൂപനായ ഈ യുവാവ് ആരാണ്? ഇദ്ദേഹത്തിൻെറ ശ്രീമുഖത്ത് ഒരു ദിവ്യപ്രകാശം കളിയാടുന്നു. സാക്ഷാൽ ശ്രീനാരായണൻതന്നെ ദർശനംതന്ന് എന്നെ അനുഗ്രഹിക്കുവാനായി ഇങ്ങോട്ട് എഴുന്നള്ളുകയാണോ?'' ഇത്രയുമാലോചിച്ചപ്പോഴേയ്ക്കും മഹാപ്രഭു നനഞ്ഞ വസ്ത്രവുമായി വന്നു പാദങ്ങളിൽ സാഷ്ടാംഗം വീണ് നമസ്കരിച്ചു കഴിഞ്ഞു. ഭാരതി സംഭ്രാന്തനായി ''നാരായണ, നാരായണ'' എന്നു ജപിച്ചു.

മഹാപ്രഭു വളരെ വേഗം ഭാരതിയുടെ പാദങ്ങളിൽ വീണു കിടന്നു. ശരീരം മുഴുവൻ രോമാഞ്ചകഞ്ചുകിതമാ

യിരുന്നു. കണ്ണുകളിൽ നിന്നു് അശ്രുക്കൾ പ്രവഹിച്ചു കൊണ്ടിരുന്നു. ദീർഘശ്വാസംവിട്ടുകൊണ്ടുമിരുന്നു. ഭാരതി അദ്ദേഹത്തെ എഴുന്നേല്പിച്ചുകൊണ്ടു ചോദിച്ചു: ''സഹോദര, അങ്ങു് ആരാകുന്നു? എവിടെനിന്നു വരുന്നു? ഇത്രയും ദുഃഖിക്കുവാൻ കാരണമെന്തു്?''

മഹാപ്രഭു എഴുന്നേററു് സാവകാശം പറഞ്ഞു: ''അവിടുന്നു് ഇവനെ അറിഞ്ഞില്ല, അല്ലേ? എന്റെ പേർ നിമായിപണ്ഡിതൻ എന്നാകുന്നു. നവദ്വീപിലാണു് ഞാൻ വസിക്കുന്നതു്. എന്റെ ഗൃഹത്തിൽ എഴുന്നള്ളി എന്നെ അനുഗ്രഹിച്ചിട്ടുണ്ടു്. സംന്യാസം തന്നു രക്ഷിക്കാമെന്നു് അരുളിച്ചെയ്തിട്ടുമുണ്ടു്. അതിന്നാണു് ഇപ്പോൾ ഇങ്ങോട്ടു വന്നതു്. കൃപചെയ്തു് അനുഗ്രഹിച്ചാലും.''

ഭാരതിക്കു പൂർവ്വസ്മരണയുണ്ടായി. ഉടൻ എഴുന്നേററു മഹാപ്രഭുവിനെ ഗാഢഗാഢമാലിംഗനംചെയ്തു. അദ്ദേഹം വിചാരിച്ചു: ''ഹാ, ഹാ, എന്തൊരു സൗന്ദര്യാതിശയം! എന്തൊരു ദിവ്യപ്രേമപ്രഭാവം! എന്നിട്ടു് ഇദ്ദേഹം എന്റെ അടുത്തു് സംന്യാസത്തിന്നു വന്നിരിക്കുന്നു. എങ്ങനെ ഞാൻ സംന്യാസം കൊടുക്കും? ഗൃഹത്തിൽ വൃദ്ധയും അസഹായയുമായ മാതാവു്, അവൎക്കു് മറെറാരു അവലംബവുമില്ല. പരമസുന്ദരിയും ബാലയുമായ പത്നി. അവൎക്കു് സന്തതിയുണ്ടായിട്ടില്ല. ഈ സ്ഥിതിയിൽ ഞാനെങ്ങനെ സംന്യാസം കൊടുക്കും?'' ഇപ്രകാരം വിചാരിച്ചു് അദ്ദേഹം പറഞ്ഞു: ''നിമായിപണ്ഡിതരേ, അങ്ങു ശാസ്ത്രസാരം ഗ്രഹിച്ചവനല്ലേ? ഈ യൗവനത്തിൽ സ്ഥിരമായ വൈരാഗ്യം വരുവാൻ വിഷമമാണു്. അതുകൊണ്ടു് ഈ അവസ്ഥയിൽ സംന്യാസം തരുന്നതു നിഷിദ്ധമാണു്. അമ്പതു വയസ്സു കഴിയട്ടെ, പിന്നെ സംന്യാസമെടുക്കാം. ഇപ്പോൾ ഗൃഹത്തിൽത്തന്നെ ഇരുന്നു് ഭഗവദ്ഭജനം ചെയ്യു. ഗൃഹത്തിലിരുന്നും ഭഗവദ്ഭജനം ചെയ്യാമല്ലോ. ദേഹചിന്തവിട്ടു് ഗൃഹത്തിലിരുന്നു ഭഗവദ്ഭജനം ചെയ്യുന്നതാണു്

ഭിക്ഷാടനത്തിന്നു നടന്നു ക്ലേശിക്കുന്നതിനേക്കാൾ ശ്രേഷ്ഠമെന്നാണു് എന്റെ അഭിപ്രായം.''

മഹാപ്രഭു കരുണസ്വരത്തിൽ പറഞ്ഞു: ''അവിടുന്നു സാക്ഷാൽ ശ്രീനാരായണനാണു്. സംസാരത്തിൽപ്പെട്ടു ക്ലേശിക്കുന്ന ജീവരാശിയെ ഉദ്ധരിപ്പാലും. സംന്യാസം തരാമെന്നു പറഞ്ഞ വാക്കു സത്യമാക്കിയാലും. മനുഷ്യന്റെ ആയുസ്സു് ക്ഷണഭംഗുരമല്ലേ? അമ്പതു വയസ്സുവരെ ജീവിക്കുമോ എന്നു് ആക്കറിയാം?''

ഭാരതിക്കു് ഒന്നും മറുപടി പറയുവാൻ കഴിഞ്ഞില്ല. അദ്ദേഹം കുറച്ചുനേരം നിശ്ശബ്ദനായിരുന്നു. അപ്പോഴേയ്ക്കും ചന്ദ്രശേഖരാചാര്യർ മുതലായ ഭക്തന്മാരോടുകൂടി നിത്യാനന്ദജി അവിടെ എത്തിച്ചേർന്നു. ഭാരതിയുടെ സമീപത്തിൽ ചിന്താഗ്രസ്തനായിരിക്കുന്ന മഹാപ്രഭുവിനെ കണ്ടു. അവർ പ്രേമപരവശരായി ഭാരതിയെയും മഹാപ്രഭുവിനെയും വന്ദിച്ചു് മഹാപ്രഭുവിന്റെ പിന്നിൽ ചെന്നിരുന്നു. നിത്യാനന്ദജിയെ കണ്ടു് മഹാപ്രഭു പറഞ്ഞു: ''ശ്രീപാദ, അവിടുന്നു് ഇപ്പോൾ വന്നതു നന്നായി. ആചാര്യനില്ലാതെ ഒരു കാര്യവും നടക്കുകയില്ലല്ലോ.''

നിത്യാനന്ദജി ഒന്നും മറുപടി പറഞ്ഞില്ല. കീഴ്പോട്ടു നോക്കി നിശ്ശബ്ദനായി നിന്നു.

അപ്പോഴേയ്ക്കും ആ ഗ്രാമത്തിലെ എട്ടുപത്താളുകൾ അവിടെ വന്നു. ദേവതുല്യനും പരമസുന്ദരനുമായ ഒരു യുവാവു് സംന്യാസമാഗ്രഹിച്ചു വന്നിരിക്കുന്നതായും കുറെ മഹാത്മാക്കൾ ചുററും ഇരുന്നു കണ്ണുനീർ വാക്കുന്നതായും ഭാരതി ശോകസാഗരത്തിൽ ആണ്ടിരിക്കുന്നതായും അവർ കണ്ടു. ക്ഷണനേരംകൊണ്ടു് ഈ വാർത്ത അടുത്തുള്ള ഗ്രാമങ്ങളിലെല്ലാം പരന്നു. ആളുകൾ മഹാപ്രഭുവിനെ കാണുവാനായി ശതക്കണക്കിൽ വന്നു തുടങ്ങി.

മഹാപ്രഭു നിശ്ശബ്ദനായി ഇരിക്കുകയായിരുന്നു. അവിടത്തെ കറുത്തുചുരുണ്ട അളകങ്ങൾ പദ്മതുല്യമായ ശ്രീമുഖത്തു് അവിടവിടെ വീണു കിടന്നിരുന്നു. കണ്ണുകളിൽ നിന്നു് അശ്രുക്കൾ ഒഴുകിക്കൊണ്ടിരുന്നു. ദൃഷ്ടി ആകാശത്തിലേയ്ക്കു പതിപ്പിച്ചിരുന്നു. നിത്യാനന്ദജി മുതലായവർ പിന്നിൽ ഇരുന്നു് കണ്ണുനീർ പൊഴിച്ചിരുന്നു.

സ്ത്രീകൾ മഹാപ്രഭുവിൻെറ അനുപമമായ രൂപസൗന്ദര്യം കണ്ടു് പരസ്പരം പറഞ്ഞു: "ഈ കോമളാംഗൻെറ വിയോഗം ഇദ്ദേഹത്തിൻെറ മാതാവു് എങ്ങനെ സഹിക്കും? സർവ്വഗുണസമ്പന്നനായ പുത്രൻ ഗൃഹം വിട്ടാൽ മാതാവിൻെറ സ്ഥിതി പിന്നെ എന്തായിരിക്കും? ഇതു ചിന്തിക്കുമ്പോൾ നമ്മുടെ ഹൃദയം പിളർന്നുപോകുന്നു. ഇദ്ദേഹത്തിൻെറ ബാലയായ പത്നിയുടെ സ്ഥിതി എന്തായിരിക്കും.?"

ഇപ്രകാരം അവിടെ വന്ന സർവ്വരും വ്യസനിച്ചു. നേരം സന്ധ്യയാവാറായി? ആരും ഒന്നും കഴിച്ചിട്ടില്ല. ആക്കും വിശപ്പു തോന്നിയതുമില്ല.

തല്ക്കാലം ഇതു കൂടാതെ കഴിക്കുവാനായി ഭാരതി ഒരു ഒഴികഴിവു് എന്ന നിലയ്ക്കു് ഇപ്രകാരം പറഞ്ഞു: "പണ്ഡിത്ജി, മാതാവിൻെറയും പത്നിയുടെയും അനുവാദം വാങ്ങാതെ സംന്യാസം സ്വീകരിക്കുന്നതു യുക്തമല്ല."

മഹാപ്രഭു പറഞ്ഞു: "അതെല്ലാം വാങ്ങിക്കഴിഞ്ഞിരിക്കുന്നു. വളരെ ദിവസം മുമ്പുതന്നെ അതെല്ലാം കഴിഞ്ഞിരിക്കുന്നു."

ഭാരതി: "സംന്യാസസ്വീകരണാവസരത്തിൽത്തന്നെ അതു വാങ്ങണം. എന്നെങ്കിലും ഒരിക്കൽ സമ്മതിച്ചാൽ പോരാ."

ഇതു കേട്ടു മഹാപ്രഭു ഉടൻ അപ്രകാരംതന്നെ എന്നു പറഞ്ഞു് നവദ്വീപിലേയ്ക്കു് ഓടുവാൻ തുടങ്ങി. ഒരു ഒഴി

കഴിവുകൊണ്ടും, ഇതു തടസ്സപ്പെടുത്തുവാൻ സാധ്യമല്ലെന്നു് ഭാരതിജിക്കു ബോധ്യപ്പെട്ടു.

ഭാരതി മഹാപ്രഭുവിനെ, 'പണ്ഡിത്ജി,- വരൂ' എന്നു മടക്കി വിളിച്ചു. "അങ്ങയുടെ ഇച്ഛ എന്തോ അതു് ഞാനനുസരിക്കും. അതിനെ തടുക്കുവാൻ എനിക്കു ശക്തിയില്ല. ഇതു് സർവ്വേശ്വരസംകല്പമായിരിക്കാം. അതിൻെറ മുമ്പിൽ തല കുനിക്കാതെ ഗത്യന്തരമില്ല."

മഹാപ്രഭു ഭാരതിയുടെ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. പിന്നെ മുകുന്ദനോടു് ഒരു ഗാനം പാടുവാൻ പറഞ്ഞു. മുകുന്ദൻ അവിടുത്തെ ആജ്ഞയനുസരിച്ചു് ഗദ്ഗദകണ്ഠനായി ഒരു ഗാനം പാടി. ശ്രീരാധികയുടെ ദിവ്യപ്രേമത്തെപ്പററിയായിരുന്നു ആ ഗാനം. അതുകേട്ടു് മഹാപ്രഭു ആനന്ദപരവശനായി. പിന്നെ എല്ലാവരുംകൂടി സങ്കീർത്തനമാരംഭിച്ചു. തിരുനാമങ്ങളുടെ സുമധുരശബ്ദതരംഗങ്ങൾ സർവ്വത്ര വ്യാപിച്ചു. മഹാപ്രഭു ഭാവാവേശത്തിൽ കൈകൾ ഉയർത്തിപ്പിടിച്ചുകൊണ്ടു് മധ്യത്തിൽ നൃത്തം ചെയ്യുവാൻ തുടങ്ങി. കാണികളെല്ലാം മന്ത്രമുഗ്ധരെപ്പോലെ നോക്കിനിന്നു. ഭാരതിയും നൃത്തത്തിൽ പങ്കുകൊണ്ടു. ആ രാത്രി മുഴുവൻ ഇപ്രകാരം തിരുനാമസംകീർത്തനത്തിൽ തന്നെ കഴിച്ചുകൂട്ടി.

## അധ്യായം രണ്ടു്

ഭോഗലമ്പടന്മാർക്കു് വൈരാഗ്യസുഖമനുഭവിക്കുവാൻ കഴിയുകയില്ല. സർവ്വേശ്വരപാദപദ്മങ്ങളിൽ പ്രേമം സിദ്ധിക്കുവാൻ ഭാഗ്യംകിട്ടിയ പുണ്യാത്മാക്കൾക്കുമാത്രമേ അതു് ആസ്വദിക്കുവാൻ കഴിയുകയുള്ളൂ. സന്ന്യാസദീക്ഷ കൊടുക്കുവാൻ ഭാരതീമഹാരാജ് സമ്മതിച്ചപ്പോൾ

മഹാപ്രഭുവിന്നുണ്ടായ ആനന്ദത്തിന്നു് ഒരതിരുണ്ടായിരുന്നില്ല. അവിടുന്നു പ്രേമമഗ്നനായി തിരുനാമസങ്കീർത്തനം ചെയ്തുകൊണ്ടും ആനന്ദനൃത്തമാടിക്കൊണ്ടും സർവ്വരേയുമാനന്ദമഗ്നരാക്കി.

ആ രാത്രി അങ്ങനെ കഴിഞ്ഞു. പക്ഷികൾ പ്രഭാതത്തിൽ കോമളശബ്ദങ്ങൾകൊണ്ടു് തന്തിരുവടിയുടെ മഹിമയെ ഗാനംചെയ്യുവാൻ തുടങ്ങി. മഹാപ്രഭു ഗംഗാസ്നാനത്തിന്നു പോവുന്നതിന്നു മുമ്പുതന്നെ കേശവഭാരതിയുടെ പാദങ്ങൾ വന്ദിച്ചു് പറഞ്ഞു: 'എന്തെല്ലാം ചെയ്യേണ്ടതുണ്ടെന്നു് ആജ്ഞാപിച്ചാലും.'' ഭാരതി പറഞ്ഞു: ''സന്ന്യാസധർമ്മസ്വീകരണത്തിന്നു വേണ്ടതായ സാമഗ്രികൾ എല്ലാം ഞാൻ ഇവിടെത്തന്നെ ഏൎപ്പാടു ചെയ്തുകൊള്ളാം.'' ഇത്രയും പറഞ്ഞു് അദ്ദേഹം അതിന്നായി ഒരാളെ ഏൎപ്പാടു ചെയ്തു.

ഭാരതി എന്തെങ്കിലും ഒഴികഴിവു പറഞ്ഞു് മഹാപ്രഭുവിനെ മടക്കി അയയ്ക്കുമെന്നും സന്ന്യാസം കൊടുക്കുകയില്ലെന്നുമായിരുന്നു ചുററുപാടുമുള്ള ഗ്രാമങ്ങളിലെ ജനങ്ങൾ കരുതിയിരുന്നതു്. പ്രഭാതത്തിൽ സന്ന്യാസം കൊടുക്കുവാൻ പോകുന്നുവെന്നറിഞ്ഞപ്പോൾ അവരുടെ ദുഃഖത്തിന്നു് ഒരതിരുമില്ലാതായി. അവർ ഉടൻ അവിടെ വന്നു് പലതും പറഞ്ഞു് തടഞ്ഞുനോക്കി. എന്നാൽ ഒരു ഫലവുമുണ്ടായില്ല. മഹാപ്രഭുവിൻെറ ഇച്ഛയ്ക്കു വിപരീതമായി പ്രവൎത്തിക്കുവാൻ തനിക്കു ശക്തിയില്ലെന്നു കേശവഭാരതി അവരെ അറിയിച്ചു. അപ്പോൾ അവർ മഹാപ്രഭുവിൻെറ അടുത്തു് ഇപ്പോൾ സന്ന്യസിക്കരുതെന്നു് വളരെ പറഞ്ഞുനോക്കി. മഹാപ്രഭു അവരോടു് പ്രേമപൂൎവ്വം പറഞ്ഞു: ''സഹോദരന്മാരേ, നിങ്ങൾക്കു് എന്നിലുള്ള സ്നേഹാതിശയം, ഞാൻ നല്ലവണ്ണമറിയുന്നുണ്ടു്. പക്ഷേ എന്തു ചെയ്യാം? ഞാൻ സ്വതന്ത്രനല്ല. നീലമേഘശ്യാമളനായ രാധാരമണനാണു് എന്നെ ഇങ്ങോട്ടു് ബലാൽ പിടിച്ചു

കൊണ്ടുവന്നിട്ടുള്ളതു്. അവിടത്തെ ആജ്ഞയെ ധിക്കരിക്കുവാൻ ഞാൻ ശക്തനല്ല. ഞാനവിടത്തെ ആജ്ഞയനുസരിച്ചു് സർവ്വസംഗപരിത്യാഗിയായി ആ ലീലാലോലനെത്തന്നെ അന്വേഷിച്ചു പുറപ്പെട്ടു. അഹോരാത്രം അവിടത്തെ തിരുനാമങ്ങൾതന്നെ പാടിപ്പാടി ലോകത്തിൽ സഞ്ചരിക്കും. തന്തിരുവടിയോടുകൂടാതെ എനിക്കു് ശാന്തി കിട്ടുകയില്ല. നിങ്ങൾ സ്നേഹപൂർവ്വം എന്നെ അനുഗ്രഹിച്ചു് എൻെറ ആഗ്രഹം സഫലമാക്കിത്തരൂ.'' ഇതു കേട്ടു് സർവ്വരും മന്ത്രമുഗ്ദ്ധരെപ്പോലെ നിന്നു. ആർക്കും പിന്നെ ഒന്നും പറയുവാൻ കഴിഞ്ഞില്ല.

സന്ന്യാസംകൂടാതെ കഴിക്കുവാൻ സാധ്യമല്ലെന്നു കണ്ടപ്പോൾ എല്ലാവരും ഈ ശുഭകാര്യത്തിൽ തങ്ങൾക്കു കഴിയുന്ന എല്ലാ സഹായസഹകരണങ്ങളും ചെയ്തുകൊടുക്കുവാൻ തീരുമാനിച്ചു.

ആശ്രമത്തിൻെറ മുൻവശത്തുള്ള മനോഹരമായ തോട്ടത്തിലായിരുന്നു ഹോമവേദി നിർമ്മിച്ചിരുന്നതു്. കുലവാഴകൾകൊണ്ടു് ആ സ്ഥലം അലങ്കരിച്ചു. മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ചു് ചന്ദ്രശേഖരാചാര്യരും എല്ലാ കാര്യങ്ങളിലും കണ്ണീർ ഒഴുക്കിക്കൊണ്ടു സഹായിച്ചിരുന്നു. മഹാപ്രഭു ഗംഗയിൽ സ്നാനംചെയ്തു ശാസ്ത്രവിധിയനുസരിച്ചു് ദേവന്മാർ, ഋഷികൾ, പിതൃക്കൾ ഇവർക്കെല്ലാം ശ്രാദ്ധമൂട്ടി.

വേദിക്കുചുററും ഹോമസാധനങ്ങളും പൂജാസാധനങ്ങളുമെല്ലാം വെച്ചിരുന്നു. ചുററും ബ്രാഹ്മണരും സന്ന്യാസിമാരും ഇരുന്നിരുന്നു. ഇത്രയുമായപ്പോൾ ചൗളകർമ്മം ചെയ്യുവാനുള്ള ആൾ വന്നെത്തി. അദ്ദേഹത്തെ കണ്ടു ഉടൻ ഭാരതി പറഞ്ഞു: ''ക്ഷൗരകർമ്മം വേഗം ചെയ്താലും. നേരം വൈകുന്നു.''

ഹരിദാസൻ എന്നായിരുന്നു ക്ഷൗരകർമ്മം ചെയ്യുവാൻ വന്ന ആളുടെ പേർ. അദ്ദേഹം ഒരു നല്ല ഭക്തനും പ്രസിദ്ധ

നമായിരുന്നു. അദ്ദേഹം മഹാപ്രഭുവിന്റെ നേരെ നോക്കി. എത്ര നോക്കിയിട്ടും അദ്ദേഹത്തിന്നു തൃപ്തി വന്നില്ല. നോക്കുംതോറും എന്തോ ഒരു വലിയ ആകർഷണം അനുഭവപ്പെട്ടു. നിർന്നിമേഷദൃഷ്ടിയായി നോക്കിനില്ക്കുന്നതു കണ്ടു് മഹാപ്രഭു പറഞ്ഞു: ''എന്താണു് താമസിക്കുന്നതു്? നേരം അധികമാകുന്നല്ലോ.''

ഹരിദാസൻ പറഞ്ഞു: ''അവിടുത്തെ ഈ നീണ്ടുചുരുണ്ട നീലകുന്തളത്തിൽ ഞാൻ കത്തി വെയ്ക്കുവാൻ ശക്തനല്ല. ഈ ഗ്രാമത്തിൽ വേറേയും ക്ഷൌരംചെയ്യുന്നവർ ഉണ്ടല്ലോ. ആരെയെങ്കിലും വിളിച്ചാലും. മോഹനമായ ഈ മുടി വെട്ടിക്കളയുവാൻ ഞാൻ ശക്തനല്ല.''

മഹാപ്രഭു ധീരത പ്രകടിപ്പിച്ചുകൊണ്ടു് പറഞ്ഞു: ''ഹരിദാസ, അങ്ങു് ഈ മംഗളകാര്യത്തിൽ വിഘ്നം ചെയ്യരുതു്. ഞാൻ തന്തിരുവടിയോടു് ഒന്നിച്ചുകൂടുവാൻ അത്യുത്സുകനായിരിക്കുന്നു. ഈ ശുഭകാര്യത്തിൽ സഹായിക്കായാൽ അങ്ങേയ്ക്കും മംഗളം വരും. ധനധാന്യസമൃദ്ധിയുണ്ടാവും.''

ഹരിദാസ് ചിരിച്ചുകൊണ്ടു പറഞ്ഞു: ''എനിക്കു് സമ്പത്തോ സന്തതിയോ സ്വർഗ്ഗാദികളോ ഒന്നും വേണ്ട. എന്തുതന്നെ നഷ്ടപ്പെട്ടാലും ഈ മോഹനകേശം മുറിച്ചുകളയുവാൻ ഞാൻ ശക്തനല്ലതന്നെ. വേറെ ആരെയെങ്കിലും വിളിച്ചാലും.''

മഹാപ്രഭു പറഞ്ഞു: ''മുണ്ഡനകർമ്മംകൂടാതെ സന്ന്യാസം പൂർണ്ണമാവുകയില്ല. എന്നിൽ കരുണചെയ്യു. എന്റെ പ്രാണങ്ങൾ തന്തിരുവടിയെ പ്രാപിക്കുവാൻ പിടഞ്ഞുകൊണ്ടിരിക്കുന്നു. അങ്ങു് എന്നെ നിരാശനാക്കരുതു്. എന്റെ പ്രിയമാതാവും ധർമ്മപത്നിയും സന്ന്യാസത്തിന്നു് അനുവാദം തന്നിരിക്കുന്നു. പൂജ്യനും ബന്ധുവുമായ ചന്ദ്രശേഖരാചാര്യജി സ്വയം സന്ന്യാസത്തിന്നുള്ള ഒരുക്കങ്ങൾ കൂട്ടുന്നു. ഗുരുഭൂതനായ ഭാരതിയും എന്റെ പ്രാർത്ഥന

കൃപാപൂർവ്വം സ്വീകരിച്ചിരിക്കുന്നു. അങ്ങുമാത്രം എന്താണ് ഇപ്രകാരം തടസ്സം ചെയ്യുന്നതു് ?''

ഹരിദാസൻ പറഞ്ഞു: 'ഞാൻ തടുക്കുന്നില്ല. എനിക്കു് ഈ കഠോരകൃത്യം സാധ്യമല്ലെന്നു ഞാൻ പറഞ്ഞതിന്നു താത്പര്യമുള്ളു.' മഹാപ്രഭു പറഞ്ഞു: ''ഹരിദാസ്, ഇതു് അങ്ങുതന്നെ ചെയ്യണം. എന്താണ് ഭയമെന്നു പറയൂ.'' ഹരിദാസ്: ''അവിടുത്തെ കറുത്തുചുരുണ്ട കേശപാശം ഞാൻ എങ്ങനെ ഛേദിക്കും? അവിടുത്തെ ശിരഃസ്പർശം സിദ്ധിക്കുവാൻ കഴിഞ്ഞ ഞാൻ പിന്നെ മററു സാധാരണക്കാരുടെ ശിരസ്സ് എങ്ങനെ സ്പർശിക്കും? എന്റെ ജീവിതം ഇതുകൊണ്ടുവേണ്ടേ നടക്കുവാൻ ?''

മഹാപ്രഭു പറഞ്ഞു: ''അങ്ങു് ഇന്നുമുതൽ ഈ ജോലി വിട്ടു് വേറെ എന്തെങ്കിലും ജോലിചെയ്തു ജീവിക്കു. ഈ ശുഭകർമ്മത്തിൽ അങ്ങുതന്നെവേണം സഹായിക്കുവാൻ.'' ഹരിദാസൻ പൊട്ടിക്കരയുവാൻ തുടങ്ങി. ''അവിടുന്നു് എന്റെ കഴുത്തിൽ കത്തിപ്രയോഗിക്കുന്ന മാതിരി നിർബ്ബന്ധം ചെലുത്തുന്നു. ഈ പാപകാര്യം ചെയ്യുവാൻ ഒരുവിധവും എന്റെ മനസ്സ് സമ്മതിക്കുന്നില്ല.''

സ്വേച്ഛയാ ഹരിദാസൻ ചെയ്യുകയില്ലെന്നു കണ്ടപ്പോഠം മഹാപ്രഭു തന്റെ ദിവ്യപ്രഭാവം അവനിൽ പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഹരിദാസ്, നേരംവൈകുന്നു. വേഗമാവട്ടെ ക്ഷൗരംചെയ്യു.'' ഈ ആജ്ഞ ധിക്കരിക്കുവാൻ ഹരിദാസന്നു കഴിഞ്ഞില്ല. കണ്ണുകളിൽനിന്നു് അശ്രുക്കറം ഒഴുക്കിക്കൊണ്ടുതന്നെ ക്ഷൗരകർമ്മം ചെയ്യുവാൻ തുടങ്ങി. എന്നിട്ടും മദ്ധ്യേ മദ്ധ്യേ നിർത്തിയിരുന്നു. ഏതോ ഒരു ദിവ്യശക്തിയാൽ പ്രേരിതനായി പിന്നേയും തിരുനാമ ഓദരം ഉച്ചരിച്ചുകൊണ്ടു് ക്ഷൗരകർമ്മം ചെയ്തു.

അതു കഴിഞ്ഞ ഉടൻ മഹാപ്രഭു ഹരിദാസനെ പ്രേമപൂർവ്വമാലിംഗനം ചെയ്തു. ഉടൻ ആ പുണ്യവാൻ താഴെ

മൂർച്ഛിച്ചുവീണു. ആ ക്ഷണംമുതൽ അദ്ദേഹം പരമഭാഗവത നായിത്തീൎന്നു. തന്റെ കത്തിയും മററും ഗംഗയിൽ ഒഴുക്കി. ആ മഹാത്മാവിന്റെ സമാധിസ്ഥലം സന്ദൎശിച്ച് ഇന്നും ഭക്തജനങ്ങൾ കൃതാൎത്ഥരായിത്തീരുന്നു. ആ പാവനസ്ഥല ത്തിലെ പുണ്യപാംസു ശിരസ്സിൽ ധരിച്ച ആ ഭാഗ്യവാ ന്റെ ഭാഗ്യാതിശയത്തെ ഭക്തവൃന്ദം മുക്തകണ്ഠം ഉദ്ഘോ ഷിക്കുന്നു.

# അദ്ധ്യായം മൂന്ന്

സൎവ്വസ്വവും ജ്ഞാനാഗ്നിയിൽ ഹോമിച്ച് സ്വയം അഗ്നിമയനായിത്തീരുക എന്നതാണ് സംന്യാസം. സൎവ്വ വുമുപേക്ഷിച്ച് സൎവ്വജീവജാലങ്ങളിലും മൈത്രീഭാവം ചെയ്തുകൊണ്ടും ഭഗവന്നാമത്തിൽ നിഷ്ഠവെച്ചുകൊണ്ടും പരമവിരക്തനായിത്തീരുകയാണ് സംന്യാസം. സംന്യാ സി സൎവ്വത്ര ആത്മസ്വരൂപനായ തന്തിരുവടിയെത്തന്നെ ദൎശിക്കുന്നു.

മഹാപ്രഭുവിന്റെ ക്ഷൗരകൎമ്മം ഒരുവിധം കഴിഞ്ഞു. അനന്തരം ഗംഗയുടെ പാവനജലത്തിൽ സ്നാനം ചെയ്തു. കാഷായവസ്ത്രം ധരിച്ചു. ഭാരതിയുടെ ആജ്ഞയനുസ രിച്ച സംന്യാസോചിതങ്ങളായ എല്ലാ കൎമ്മങ്ങളും ചെയ്തു. സംന്യാസമന്ത്രദീക്ഷ സ്വീകരിക്കുവാനായി അവിടുന്നു ഭാരതിയുടെ സമീപത്തിൽ ചെന്നിരുന്നു. സംന്യാസമന്ത്ര ത്തെപ്പററി എന്തോ ചിന്തിക്കുന്നതായി കണ്ടു് മഹാപ്രഭു പറഞ്ഞു: ''സംന്യാസമന്ത്രം അതിഗോപ്യമാണെന്നും അതു് ആരുടേയും മുമ്പിൽ വ്യക്തമാക്കരുതെന്നും കേട്ടിട്ടുണ്ടു്.''

ഭാരതി: ''അതു ശരിയാണു്. സംന്യാസമന്ത്രം അതിഗോപ്യമെന്നു പറയപ്പെടുന്നു.''

മഹാപ്രഭു: "സംന്യാസമന്ത്രത്തെപ്പററി അതിരഹസ്യമായി ഒരു സംഗതി അറിയിക്കുവാനുണ്ടു്. അതു് അവിടുത്തെ ചെവിയിൽ ഞാൻ പറയാം. ഒരു ദിവസം അവിടുത്തോടു തുല്യനായ ഒരു ദണ്ഡിസംന്യാസിയെ ഞാൻ സ്വപ്നത്തിൽ കണ്ടു. ആ മഹാത്മാവു് സംന്യാസമെടുക്കുവാനെന്നോടു് ആജ്ഞാപിച്ചു. അതുതന്നെയല്ല, സംന്യാസമന്ത്രം അതിഗോപ്യമായി എന്റെ ചെവിയിൽ ഉപദേശിക്കുകയും ചെയ്തു. അതു് ഇപ്പോഴും നല്ലവണ്ണം ഓർമ്മയുണ്ടു്. അതു് അവിടുത്തെ അടുത്തു് ആദ്യം ഞാൻ ചൊല്ലി കേൾപ്പിക്കാം." ഇത്രയും പറഞ്ഞു് അവിടുന്നു ഭാരതിയുടെ ചെവിയിൽ ആ മന്ത്രം സ്വകാര്യമായി കേൾപ്പിച്ചു.

ഭാരതി ഇതു കേട്ടു് ആശ്ചര്യചകിതനായി. അദ്ദേഹം ഗദ്ഗദകണ്ഠനായി പറഞ്ഞു: "അത്യുത്കൃഷ്ടമായ കൃഷ്ണപ്രേമം സിദ്ധിച്ച അങ്ങേക്കു് എന്താണു് അസാധ്യമായിട്ടുള്ളതു്? ഈ ദിവ്യപ്രേമമാണല്ലോ സർവ്വസാരം. മററു സർവ്വധർമ്മങ്ങളും ഈ പ്രേമം സിദ്ധിക്കാനാകുന്നു. അവിടുത്തെ ഈ സംന്യാസധർമ്മസ്വീകരണം ലോകസംഗ്രഹാർത്ഥം മാത്രമാകുന്നു. ഇതു ഞാൻ നല്ലവണ്ണമറിയുന്നു." ഇപ്രകാരം പറഞ്ഞു് ഭാരതി മന്ത്രോപദേശം കൊടുക്കാൻ തയ്യാറായി.

ഒരു വസ്ത്രംകൊണ്ടു മറച്ചു് ഭാരതി അവിടുത്തെ ചെവിയിൽ മന്ത്രമുപദേശിച്ചു. ഉടൻ മഹാപ്രഭു പ്രേമോന്മാദത്താൽ സംജ്ഞാഹീനനായി താഴെ വീണു. അടുത്തുതന്നെ ഇരുന്നിരുന്ന നിത്യാനന്ദജി ശുശ്രൂഷാദികൾ ചെയ്തു് ഒരുവിധം ബോധമുണ്ടാക്കി. അപ്പോൾ അവിടുന്നു കൃഷ്ണ കൃഷ്ണ എന്നിപ്രകാരം ഉച്ചത്തിൽ വിളിച്ചു നിലവിളിക്കുവാനും തുടങ്ങി. കണ്ണുകളിൽനിന്നു് അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. കാണികളെല്ലാം ഇതു കണ്ടു് ആശ്ചര്യസ്തബ്ധരായി. ഭാരതി ഒരു ഉച്ചാസനത്തിൽ ഗംഭീര

ഭാവത്തിൽ സ്ഥിതിചെയ്തു. ഒരു നിഃശബ്ദത അവിടെയെല്ലാം വ്യാപിച്ചു.

മഹാപ്രഭുവിന്നു് എന്തു സംന്യാസനാമമാണു് കൊടുക്കേണ്ടതെന്നു് ഭാരതി ചിന്തിച്ചു. കൃഷ്ണപ്രേമത്താൽ ചൈതന്യം കൊടുത്തു് ലോകത്തെ അനുഗ്രഹിക്കുന്ന ഈ മഹാത്മാവിന്നു് ശ്രീകൃഷ്ണചൈതന്യനെന്ന പേർതന്നെ ഇടുവാൻ തന്തിരുവടിയുടെ സംകല്പത്താൽ ഭാരതി തീരുമാനിച്ചു. ഭാരതീപരമ്പരയിൽപ്പെട്ടതുകൊണ്ടു് ശ്രീകൃഷ്ണചൈതന്യഭാരതീ എന്നപേർ അദ്ദേഹം എല്ലാവരുംകേട്ടുകൊണ്ടിരിക്കേ മഹാപ്രഭുവിന്നു കൊടുത്തു. 'ഞാൻ എന്റെ കൃഷ്ണനെ കാണുവാനായി വൃന്ദാവനത്തിലേയ്ക്കു പോകുന്നു' എന്നു പറഞ്ഞുകൊണ്ടു് അവിടുന്നു പ്രേമോന്മത്തനായി ഓടുവാൻ തുടങ്ങി.

നിത്യാനന്ദജി പറഞ്ഞു: ''പ്രഭോ, അവിടുന്നു് ആദ്യം സംന്യാസധർമ്മമനുസരിച്ചു് ഗുരുവിനെ വന്ദിച്ചാലും. ഗുരുവിന്റെ ആജ്ഞകൂടാതെ എവിടെ പോകുന്നതും യുക്തമല്ല.'' ഉടൻ മഹാപ്രഭു ഗുരുപാദങ്ങളിൽ സാഷ്ടാംഗം വീണു് വന്ദിച്ചു. അന്നു രാത്രി അവിടെത്തന്നെ ഗുരുശുശ്രൂഷ ചെയ്തുകൊണ്ടു വസിച്ചു. തിരുനാമകീർത്തനത്തിലും ലീലാശ്രവണത്തിലും ആ രാത്രി കഴിഞ്ഞുകൂടി.

## അദ്ധ്യായം നാലു്

പ്രഭാതമായി. അരുണോദയത്തിന്റെ തുടുപ്പു കിഴക്കദിക്കിൽ വ്യാപിച്ചു. സൂര്യദേവൻ ശ്രീകൃഷ്ണചൈതന്യന്റെ ദർശനത്തിന്നായി അത്യുത്സുകനോ എന്നു തോന്നുംവണ്ണം കിഴക്കദിക്കിൽ കാണപ്പെട്ടുതുടങ്ങി. മഹാപ്രഭു നിത്യകർമ്മം കഴിച്ചു് ശ്രീഗുരുപാദങ്ങളെ വന്ദിച്ചു് വൃന്ദാവനയാത്രയ്ക്കു് അനുമതി ചോദിച്ചു. ഭാരതീമഹാരാജ് തന്റെ പ്രിയ

ശിഷ്യന്റെ വിയോഗമോർത്തു ദുഃഖിതനായിത്തീർന്നു. കണ്ണുനീർ ഒഴുക്കിക്കൊണ്ടു പറഞ്ഞു: "കൃഷ്ണചൈതന്യ! കുറച്ചു കാലമെങ്കിലും അങ്ങയോടുകൂടി വസിച്ചു ശ്രീകൃഷ്ണപ്രേമാമൃതം അശിക്കുവാൻ കഴിയുമെന്നു് ഞാനാശിച്ചു. എന്നാൽ അങ്ങു് ഇപ്പോഴും ഞങ്ങളെയെല്ലാം വിട്ടുപോകുവാനാഗ്രഹിക്കുന്നു. ഈ വിയോഗത്തിൽ എന്റെ ഹൃദയം പിളർന്നു പോകുമോ എന്നുകൂടി ഞാൻ ഭയപ്പെടുന്നു. ഞാൻ വീതരാഗിയായ ഒരു സന്ന്യാസിയാണു്. എന്നിട്ടും എന്റെ ഹൃദയം അങ്ങയുടെ വിയോഗത്തെപ്പററി സ്മരിക്കുമ്പോൾ കിടന്നു പിടയുന്നു. അതുകൊണ്ടു കുറച്ചു് ദിവസമെങ്കിലും ഇവിടെ താമസിക്കുക. പിന്നെ എവിടെ വേണമെങ്കിലും നമുക്കു് ഒന്നിച്ചു പോവാം." മഹാപ്രഭു തൊഴുതുകൊണ്ടു പറഞ്ഞു: "അവിടുത്തെ ആജ്ഞയെ പരിപാലിക്കേണ്ടതു് എന്റെ പരമകർത്തവ്യംതന്നെ. എന്നാൽ ഞാനെന്തു ചെയ്യട്ടെ? എന്റെ മനസ്സു് ശ്രീകൃഷ്ണദർശനത്തിന്നായി കിടന്നുപിടയുന്നു. ആ ദിവ്യദർശനത്തിന്നായി എന്നെ അനുഗ്രഹിച്ചാലും."

ഭാരതി പ്രേമപാശബദ്ധനായി പറഞ്ഞു: "അങ്ങു പോകുവാൻതന്നെ തീരുമാനിക്കുന്നുവെങ്കിൽ കുറച്ചു ദൂരം ഞാനും ഒന്നിച്ചുവരാം." ഇപ്രകാരം പറഞ്ഞു് ഭാരതിയും ദണ്ഡവും കമണ്ഡലുവുമെടുത്തു പുറപ്പെട്ടു. മഹാപ്രഭു ഗുരുദേവനെ മുമ്പിൽ നടത്തിക്കൊണ്ടു് പടിഞ്ഞാറോട്ടു നടന്നു. പിന്നാലെ ചന്ദ്രശേഖരാചാര്യർ, നിത്യാനന്ദജി, ഗദാധരൻ, മുകുന്ദൻ മുതലായ ഭക്തന്മാരും നടന്നു. ആചാര്യർ പിന്നാലെ വരുന്നതു കണ്ടു് മഹാപ്രഭു പറഞ്ഞു: "ആചാര്യജി, അവിടുന്നു് എനിക്കുവേണ്ടി വളരെ ക്ലേശങ്ങൾ അനുഭവിച്ചു. അവിടുന്നു് എനിക്കുവേണ്ടി സ്വന്തം ഇഷ്ടം വിഗണിച്ചു് പല കാര്യങ്ങളും ചെയ്തു. ഞാനവിടേയ്ക്കു് എന്നെന്നും കടപ്പെട്ടവനാകുന്നു. ഇനി താമസിയാതെ ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങണമെന്നാണു് എന്റെ

പ്രാർത്ഥന.'' ആചാര്യർ പറഞ്ഞു: ''അവിടത്തെ ഇച്ഛയ്ക്കു വിരുദ്ധമായി ആകെക്കെിലും പ്രവർത്തിക്കുവാൻ കഴിയുമോ? എന്നാൽ കുറച്ചു ദിവസം ഒന്നിച്ചു വസിച്ചാൽ കൊള്ളാമെന്നു വലിയ ആഗ്രഹമുണ്ട്.

മഹാപ്രഭു പറഞ്ഞു: ''ഇപ്പോഴം അതു ശരിയല്ല. ഗൃഹത്തിൽനിന്നു പോന്നിട്ടു നാലഞ്ചു ദിവസമായില്ലേ? അതു കൊണ്ട് ഇപ്പോഴം ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങു.''

ആചാര്യർ കണ്ണുനീർ ഒഴുക്കിക്കൊണ്ടു പറഞ്ഞു: ''എന്നെ മറക്കരുതേ, നവദ്വീപിനേയും മറക്കാതിരിക്കേണമേ. അവിടത്തെ സമീപമിരുന്നു കുറച്ചുകാലമെങ്കിലും സേവിക്കാനുള്ള ഭാഗ്യംപോലും ഇവന്നു ഇല്ലാതെ പോയി.'' മഹാപ്രഭു ഗാഢമാലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു: ''അവിടുന്നു എനിക്കു പിതൃതുല്യനാണ്. എനിക്കാണു ആ ഭാഗ്യം സിദ്ധിക്കാതെ പോയതു്. പ്രാണപ്രിയനായ കൃഷ്ണനെ പ്രാപിക്കുവാൻ എന്നെ അനുഗ്രഹിക്കു. നവദ്വീപിലേയ്ക്കുതന്നെ മടങ്ങി അവിടുന്നു മാതാവിനേയും മററും ആശ്വസിപ്പിക്കു.''

ആചാര്യർ ഗത്യന്തരമില്ലാതെ അവിടത്തെ ആജ്ഞ ശിരസാ വഹിച്ചു നവദ്വീപിലേയ്ക്കുതന്നെ മടങ്ങി. മററുള്ളവരെല്ലാം മഹാപ്രഭുവിനെത്തന്നെ അനുഗമിച്ചു.

'ഹാ കൃഷ്ണാ, പ്രാണനാഥ, അവിടുന്നു എവിടെ ഒളിച്ചിരിക്കുന്നു? എന്നെ വിരഹമഹാസമുദ്രത്തിൽനിന്നു രക്ഷിച്ചാലും.' ഇപ്രകാരം മഹാപ്രഭു സദാ പ്രലപിച്ചുകൊണ്ടിരുന്നു. ആ രോദനം കേട്ടു് പാഷാണകഠോരമായ ഹൃദയംപോലും അലിഞ്ഞിരുന്നു. സന്ധ്യയ്ക്കു് എല്ലാവരും ഭാഗ്യശാലിയായ ഒരു ബ്രാഹ്മണന്റെ ഗൃഹത്തിൽ താമസിച്ചു. ആ ബ്രാഹ്മണൻ ഭക്തിപുരസ്സരം എല്ലാവരേയും ഊട്ടി. രാത്രി എല്ലാവരും കിടന്നു.

പകലത്തെ പരിശ്രമം ഹേതുവായി എല്ലാവരും നിദ്രയിൽ ആണ്ടു. എന്നാൽ കൃഷ്ണവിയോഗകാതരനായ മഹാപ്രഭുവിന്നു നിദ്ര എവിടെ? അവിടുന്ന് ഉടൻ എഴുന്നേററു. ദണ്ഡവും കമണ്ഡലുവുമെടുത്ത് കൃഷ്ണദർശനത്തിന്നുള്ള അത്യാർത്തിയോടുകൂടി പടിഞ്ഞാറു ദിക്കിലേയ്ക്ക് ഓടി. 'ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ, ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ' എന്ന മഹാമന്ത്രമുച്ചരിച്ചുകൊണ്ട് പ്രേമോന്മത്തനായി മുന്നോട്ടു ഗമിച്ചു.

നിത്യാനന്ദജി കണ്ണു തുറന്നു നോക്കിയപ്പോഠം മഹാപ്രഭുവിനെ അവിടെയൊന്നും കണ്ടില്ല. സർവ്വസ്വവും നഷ്ടപ്പെട്ട വ്യാപാരിയെപ്പോലെ അദ്ദേഹം അതിദുഃഖിതനായി രോദനം ചെയ്തു. മഹാപ്രഭുവിനെ കാണാത്തതിൽ സർവ്വരും ദുഃഖസാഗരമഗ്നരായി.

ഭാരതി എല്ലാവരുടേയും പ്രാർത്ഥനയനുസരിച്ച് ആശ്രമത്തിലേയ്ക്കുതന്നെ മടങ്ങി. നിത്യാനന്ദജി മുതലായ ഭക്തന്മാർ മഹാപ്രഭുവിനെ അന്വേഷിച്ചുകൊണ്ട് പടിഞ്ഞാറുദിക്കിലേയ്ക്കുതന്നെ പോയി.

മഹാപ്രഭു വളരെ ദൂരത്ത് എത്തിയിരുന്നു. തിരുനാമങ്ങഠം ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടുപോയിരുന്നതിനാൽ ആ വഴിക്കുള്ള ആകാശം തിരുനാമത്തിന്റെ പാവനശബ്ദത്താൽ മുഖരിതമായിരുന്നു. ഭക്തന്മാർ അതു ദൂരത്തുനിന്നുതന്നെ കേട്ടു മഹാപ്രഭുവിന്റെ ശബ്ദമാണെന്നറിഞ്ഞ് അവരും ആ സ്ഥാനത്തേയ്ക്കുതന്നെ ഓടി.

മഹാപ്രഭുവിന്നു ക്രമേണ ബാഹ്യബോധമുണ്ടായി. അവിടുന്നു നിത്യാനന്ദൻ, ഗദാധരൻ, മുകുന്ദൻ മുതലായവരെ കണ്ടു പറഞ്ഞു: "നിങ്ങഠം ഇവിടെ വന്നതു നന്നായി. ഞാൻ ഒരു സംഗതി നിങ്ങളോടു പറയുവാനാഗ്രഹിക്കുന്നു. കരുണാനിധിയായ തന്തിരുവടി എന്നെ പുരിയിലേയ്ക്കു വിളിച്ചിരിക്കുന്നു. അതുകൊണ്ട് ഞാനിപ്പോഠം പുരിയിലേയ്ക്കു പോകുന്നു."

ഇതു കേട്ടു് എല്ലാവരും സന്തോഷിച്ചു. മഹാപ്രഭു ഇപ്രകാരം പറഞ്ഞു് കിഴക്കോട്ടുതന്നെ ഗമിക്കുവാൻ തുടങ്ങി. രാഢദേശത്തു് അന്നു തിരുനാമകീർത്തനം പ്രചാരത്തിൽ വന്നുകഴിഞ്ഞിട്ടില്ലായിരുന്നു. ഇതു കണ്ടു് മഹാപ്രഭു നിത്യാനന്ദജിയോടു പറഞ്ഞു: ''ഈ ദിക്കിൽ തിരുനാമത്തിന്റെ പാവനശബ്ദം ഒരു സ്ഥലത്തും ശ്രവിക്കപ്പെടുന്നില്ല. അതുകൊണ്ടു് ഈ പ്രദേശം ഭാഗ്യംകെട്ടതാണു്. ഇതിനെ തിരുനാമത്തിന്റെ പ്രചരണത്താൽ ധന്യമാക്കണം.'' അപ്പോഴേയ്ക്കും കുറെ ഇടയബാലന്മാർ ഗോക്കളെ മേച്ചുകൊണ്ടും തിരുനാമഘോഷം ചെയ്തുകൊണ്ടും വരുന്നതായി കാണപ്പെട്ടു. അതു കണ്ടു് മഹാപ്രഭുവിന്നു് അപാരമായ ആനന്ദമുണ്ടായി. അവിടുന്നു സന്തുഷ്ടനായി അവരുടെ സമീപമെത്തി. അവരോടുകൂടി സല്ലപിച്ചു ക്രീഡിച്ചു. പിന്നെ ഗംഗാതീരം പ്രാപിച്ചു് ആ പരിശുദ്ധതീർത്ഥത്തിൽ സ്നാനം ചെയ്യുകയും സമീപത്തുള്ള ഒരു ബ്രാഹ്മണഗൃഹത്തിൽ ആ രാത്രി തിരുനാമകീർത്തനം ചെയ്തുകൊണ്ടു കഴിച്ചുകൂട്ടുകയും ചെയ്തു.

പിറേറ ദിവസം പ്രഭാതത്തിൽ മഹാപ്രഭു നിത്യാനന്ദജിയോടു പറഞ്ഞു: ''ശ്രീപാദ, അവിടുന്നു നവദ്വീപിൽ പോയി ഞാനിവിടെ എത്തിയ വർത്തമാനം മാതാവിനോടും ഭക്തന്മാരോടും പറയൂ. ഞാൻ അദ്വൈതാചാര്യരെ ദർശിക്കുവാൻ ശാന്തിപുരത്തിലേയ്ക്കു പോകുന്നു. അവിടെ വെച്ചു് എല്ലാവരെയും കാണാം.''

മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ചു് നിത്യാനന്ദജി നവദ്വീപിലേയ്ക്കു പോയി. മഹാപ്രഭുവാകട്ടെ ശാന്തിപുരത്തിൽ ഹരിദാസജിയുടെ ആശ്രമത്തിൽ ചെന്നുചേർന്നു.

# അധ്യായം അഞ്ച്

ചന്ദ്രശേഖരാചാര്യർ മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ച് നവദ്വീപിലേയ്ക്കു മടങ്ങിയല്ലോ. ഒരടിപോലും മുമ്പോട്ടു വെയ്ക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിരുന്നില്ല. ഇടയ്ക്കിടയ്ക്കു പിന്നോക്കം നോക്കിയിരുന്നു. മഹാപ്രഭു തന്റെ പിന്നാലെതന്നെ വരുന്നതായി അദ്ദേഹത്തിന്നു തോന്നി. അദ്ദേഹം വിചാരിച്ചു: ''എന്റെ ജീവിതംതന്നെ ധിക്കരിക്കണം. മഹാപ്രഭുവിന്റെ വിയോഗം സഹിച്ച് ഞാനെങ്ങനെ ജീവിക്കും? നവദ്വീപിലേയ്ക്കു ഞാനെങ്ങനെ ഒററയ്ക്കു ചെല്ലും. ദുഃഖപീഡിതയായ മാതാവ് 'എന്റെ കണ്ണിലുണ്ണിയെ, എന്റെ വാൎദ്ധക്യത്തിലെ ഏകാവലംബമായ ഊന്നുവടിയെ, എന്റെ പ്രിയപുത്രനായ നിമായിയെ എവിടെവിട്ടാണ് പോന്നത്'' എന്നു ചോദിക്കുമ്പോൾ ഞാനെന്തു സമാധാനം പറയും? ഭക്തന്മാർ നാലുഭാഗവും വളഞ്ഞ് ''മഹാപ്രഭു എവിടെ? അവിടുന്ന് എപ്പോൾ വരും?'' എന്ന് ഹൃദയഭേദകമായ സ്വരത്തിൽ ചോദിക്കുമ്പോൾ ഞാൻ എന്ത് ഉത്തരം പറയും? അവിടുന്ന് ഇനി മടങ്ങിവരുകയില്ല. വൃന്ദാവനത്തിലേയ്ക്കു പോയിക്കഴിഞ്ഞുവെന്ന് ഞാനെങ്ങനെ പറയും? ഒരു പക്ഷേ ഞാൻ വജ്രകഠിനനായി അതറിയിക്കുവാൻ ശക്തനായാൽ ഉടൻ ആയിരക്കണക്കിൽ ഭക്തന്മാർ പ്രാണരഹിതരായി താഴെ പതിക്കും. പതിവ്രതാരത്നമായ വിഷ്ണുപ്രിയയുടെ രോദനം പാറകളെപ്പോലും അലിയിക്കും. ഞാൻ വന്ന വൎത്തമാനമറിഞ്ഞാൽ ഉടൻ അവർ പതിയുടെ വൎത്തമാനമറിയുവാനുള്ള ജിജ്ഞാസാതിശയത്തോടും കണ്ണീരോടുംകൂടി ഓടിയെത്തും. അവരെ ഞാൻ എന്തു പറഞ്ഞ് ആശ്വസിപ്പിക്കും? ഞാനവിടുത്തെ സംന്യാസകൎമ്മത്തിൽ ഭാഗഭാക്കായി എന്നറിഞ്ഞാൽ നവദ്വീപ

സികരം എല്ലാം എന്നെ ധിക്കരിക്കും. ഗംഗയിൽ ചാടി പ്രാണത്യാഗം ചെയ്യുന്നതാണ് അതിനേക്കാൾ ഭേദം.'' ഇപ്രകാരമാലോചിച്ച് ഗംഗയിൽ ചാടുവാൻ തുടങ്ങിയപ്പോൾ മഹാപ്രഭുവിന്റെ ആജ്ഞ ഓർമ്മവന്നു. അതു ധിക്കരിക്കുന്നതു മഹാപാതകമായിത്തീരുമെന്നു ഭയന്നു ചാടിയില്ല. ഗംഗയുടെ മണൽത്തിട്ടിൽത്തന്നെ ചിന്താമഗ്നനായി വളരെനേരം ഇരുന്നു. രാത്രി ഇരുട്ടായപ്പോൾ ആരും കാണാതെ തന്റെ ഗൃഹത്തിൽ ചെന്നുചേർന്നു.

എന്നാൽ ആചാര്യർ മടങ്ങിവന്ന വർത്തമാനം ക്ഷണനേരംകൊണ്ട് അവിടെയെല്ലാം പരന്നു. ആളുകൾ കൂട്ടംകൂട്ടമായി വരുവാൻ തുടങ്ങി. മഹാപ്രഭുവിനെപ്പററി പലതും ചോദിക്കുവാനാരംഭിച്ചു. മഹാപ്രഭു താമസിക്കാതെ വരുമെന്നു പറഞ്ഞു് അവരെയെല്ലാം ഒരുവിധമാശ്വസിപ്പിച്ചു. അപ്പോഴേയ്ക്കും വൃദ്ധമാതാവ് ശചീദേവി വിഷ്ണുപ്രിയയോടുകൂടി കണ്ണുനീർ വാർത്തുകൊണ്ട് അവിടെ എത്തി.

മാതാവിനെ കണ്ട് ആചാര്യർ സംഭ്രാന്തനായി ഉടൻ എഴുന്നേററു. ഭക്തന്മാർ ഭക്തിപുരസ്സരം വഴിമാറിക്കൊടുത്തു. ശോകാതിശയത്താൽ മാതാവ് 'ഹാ നിമായി' എന്നു പറഞ്ഞുകൊണ്ടു താഴെ വീണു. ആചാര്യർ ഉടൻ വന്നു മാതാവിനെ താങ്ങി. വിഷ്ണുപ്രിയയും അവരുടെ പാദസമീപമിരുന്നുകൊണ്ടു രോദനംചെയ്തു. അവരുടെ അവസ്ഥ കണ്ട് സർവ്വരും നിലവിളിച്ചു. ആചാര്യരുടെ ഗൃഹാന്തരിക്ഷം മുഴവൻ ആ രോദനംകൊണ്ടു മുഖരിതമായി. കുറേ കഴിഞ്ഞു മാതാവു ചോദിച്ചു: ''ആചാര്യജി, അങ്ങു നിമായിയെ എവിടെ വിട്ടുപോന്നു? നിമായി സന്ന്യാസിയായോ? നിമായിയുടെ സുന്ദരമായ നീലകുന്തളം ഏതു നിർദ്ദയനാണ് മുറിച്ചുകളഞ്ഞതു്? എന്റെ കണ്ണിലുണ്ണി ഭിക്ഷുവായിത്തീർന്നോ? ആചാര്യജി, ദയവുചെയ്തു വേഗം പറയൂ. എന്റെ പ്രാണനെക്കാൾ പ്രിയപ്പെട്ട നിമായി ഇനി

ഇങ്ങോട്ടു വരില്ലേ? എൻെറ കൈകൊണ്ടു പാകംചെയ്തു് എനിക്കു് ഇനി നിമായിയെ ഊട്ടുവാൻ കഴിയുകയില്ലേ? എൻെറ ഹൃദയം എന്നന്നേയ്ക്കുമായി എന്നിൽനിന്നു് വിട്ടുപോയോ? ദയവുചെയ്തു വേഗം പറയൂ. എന്താണു് സമാധാനമൊന്നും പറയാത്തതു്?''

കുറച്ചു നേരത്തേയ്ക്കു് ഒന്നും പറയുവാൻ ആചാര്യർ ശക്തനായില്ല. കണ്ണുകളിൽനിന്നു് അശ്രുക്കൾ പ്രവഹിച്ചു കൊണ്ടുതന്നെ ഇരുന്നു. ഇതു കണ്ടു് തൻെറ പുത്രൻ സന്ന്യാസിയായിക്കഴിഞ്ഞുവെന്നു് മാതാവു ഗ്രഹിച്ചു. സഹിക്കാതെ പിന്നെയും പറഞ്ഞു: ''എന്താണു് എൻെറ നിമായിയുടെ വിവരം തരാത്തതു്? എൻെറ പ്രിയപുത്രൻ എവിടെയോ അവിടെ ഞാനും ചെന്നുകൂടും. അല്ലാതെ ഈ ദുസ്സഹവിയോഗം സഹിച്ചുകൊണ്ടു ജീവിക്കുവാൻ ഞാൻ ശക്തയല്ല. ഹാ ഹാ. ഇനി എൻെറ നിമായി ഗൃഹം തോറും നടന്നു ഭിക്ഷയെടുത്തു വേണ്ടേ ജീവിക്കുവാൻ? ഇടയ്ക്കു് ആരെങ്കിലും വല്ലതും കൊടുത്താലായി, ഇടയ്ക്കു് അതും കിട്ടിയില്ലെന്നു വന്നേയ്ക്കാം. ഇതു ചിന്തിക്കുമ്പോൾ എൻെറ ഹൃദയം പിളൎന്നുപോകുന്നു. സൗന്ദൎയ്യം, സൗകുമാൎയ്യം, പാണ്ഡിത്യം, ലോകപ്രതിഷ്ഠ മുതലായ സൎവ്വഗുണങ്ങളും ഉള്ള നിമായിക്കു് ഇങ്ങനെ ഒരു യോഗം വരുത്തി വെച്ച ഹേ സൃഷ്ടികൎത്താവേ, അവിടുത്തെ ഹൃദയം വജ്രകഠോരംതന്നെ.'' മാതാവു് വളരെനേരം ഇപ്രകാരം പ്രലപിച്ചുകൊണ്ടിരുന്നു. ആചാൎയ്യർ വളരെ വിഷമിച്ചു് സംന്ന്യാസവൎത്തമാനം ഒരുവിധം പറഞ്ഞറിയിച്ചു. ഇതു കേട്ടു് മാതാവും വിഷ്ണുപ്രിയയും ബോധരഹിതരായി താഴെ വീണു. അന്നു് ആരും ഒന്നും ഭക്ഷിച്ചില്ല. എല്ലാവരും പ്രലപിച്ചുകൊണ്ടുതന്നെ ആ രാത്രി കഴിച്ചുകൂട്ടി. പിന്നെയും രണ്ടുദിവസം ഇപ്രകാരംതന്നെ കഴിഞ്ഞു.

മൂന്നാം ദിവസം നിത്യാനന്ദജി നവദ്വീപിലെത്തി. കുട്ടികളും വൃദ്ധന്മാരും സ്ത്രീകളും പുരുഷന്മാരുമെല്ലാം

മഹാപ്രഭുവിൻെറ വർത്തമാനമന്വേഷിക്കുവാനായി അവിടെ എത്തി. ചിലർ മഹാപ്രഭു എവിടെ എന്നു ചോദിച്ചു. മററുചിലർ 'നവദ്വീപവാസികളെ അനുഗ്രഹിക്കുവാൻ അവിടുന്നു് എപ്പോഠം വരും' എന്നു ചോദിച്ചു. മഹാപ്രഭുവിനോടു ദ്വേഷം ചെയ്തിരുന്നവർപോലും തങ്ങളുടെ നീചകൃത്യത്തിൽ പശ്ചാത്തപിക്കുവാൻ തുടങ്ങി. തങ്ങളുടെ പാപം ക്ഷമിച്ചു് ആ കൃപാമൂർത്തി തങ്ങളെ അനുഗ്രഹിക്കില്ലേ എന്നു് ചോദിച്ചു് പലതും പറഞ്ഞു പ്രലപിച്ചു.

നിത്യാനന്ദജി ഇതെല്ലാം കേട്ടു പറഞ്ഞു: "മഹാപ്രഭു ദയാസമുദ്രമാണു്. തന്നെ ദ്വേഷിക്കുന്നവരിൽപ്പോലും അവിടുന്നു കൃപാമൃതം വർഷിക്കുന്നു. അവിടുന്നു നമ്മെയെല്ലാം അനുഗ്രഹിക്കുവാനായി ശാന്തിപുരത്തിൽ അദ്വൈതാചാര്യരുടെ ഗൃഹത്തിൽ വന്നു കുറച്ചുദിവസം വസിക്കും. നിങ്ങളെല്ലാം അവിടെച്ചെന്നു് അവിടുത്തെ യഥേഷ്ടം ദർശിച്ചാലും."

നിത്യാനന്ദജി പിന്നെ ശചീമാതാവിൻെറ സമീപത്തിൽ എത്തി. മാതാവു് അദ്ദേഹത്തെ കണ്ടു് ഉടൻതന്നെ ഓടിവന്നു ചോദിച്ചു: "നിതായി, അങ്ങു നിമായിയെ എവിടെ വിട്ടു പോന്നു? നിമായിയെ ഒന്നിച്ചു കൊണ്ടു വന്നുകൊള്ളാമെന്നു പ്രതിജ്ഞചെയ്തല്ലേ ഇവിടെനിന്നു പോയതു്? മകനെ, വേഗം പറയൂ, നിമായി എവിടെ? നിമായിയെ കൂട്ടിക്കൊണ്ടുവരുമെന്നുള്ള വിശ്വാസത്തിലാണു് ഇതുവരെ ഞാൻ ജീവിച്ചതു്."

ഉപവാസംകൊണ്ടു ക്ഷീണിച്ച വൃദ്ധമാതാവിനെ ആശ്വസിപ്പിച്ചുകൊണ്ടു് നിത്യാനന്ദജി പറഞ്ഞു: "അവിടുന്നു് ഇപ്രകാരമധൈര്യപ്പെടരുതു്. ഞാൻ നിമായിയെ ഒന്നിച്ചുതന്നെ കൊണ്ടുവന്നിട്ടുണ്ടു്. അവിടുന്നു ശാന്തിപുരത്തിൽ അദ്വൈതാചാര്യരുടെ ഗൃഹത്തിലുണ്ടു്. മഹാപ്രഭു

പ്രിയമാതാവായ അവിടുത്തെ അങ്ങോട്ടു വിളിച്ചിട്ടുണ്ട്. ഞാനുടൻ അവിടുത്തെ അവിടെ കൊണ്ടുചെന്നാക്കാം.

നിമായി ശാന്തിപുരത്തി എത്തിയിട്ടുണ്ടെന്നു കേട്ടു മാതാവ് അധീരതയോടുകൂടി പറഞ്ഞു: "പുത്ര, വേഗം എന്നെ ശാന്തിപുരത്തിലേയ്ക്കു കൊണ്ടുപോവു. അവിടെ ചെന്ന് നിമായിയെ കാണാതെ എനിക്കു ശാന്തി സിദ്ധിക്കുകയില്ല."

നിത്യാനന്ദജി വിചാരിച്ചു: "മഹാപ്രഭുവിൻെറ യാത്രയ്ക്കുശേഷം മാതാവ് അന്നം കണ്ടിട്ടുതന്നെയില്ല. ഈ ക്ഷീണിച്ച അവസ്ഥയിൽ മാതാവിനെ കണ്ടാൽ മഹാപ്രഭു അത്യന്തം വ്യസനിക്കും. ഏതു വിധവും മാതാവിനെ ഭക്ഷണം കഴിപ്പിക്കണം." ഇപ്രകാരം തീരുമാനിച്ചു നിത്യാനന്ദജി പറഞ്ഞു: "എനിക്ക് വിശപ്പു സഹിക്കുന്നില്ല. അവിടുത്തെ കൈകൊണ്ടു പാകം ചെയ്തു ഭക്ഷണം കഴിച്ചാലേ തൃപ്തിയുള്ളു. അതുകൊണ്ട് കുറച്ചു ഭക്ഷണം പാകം ചെയ്തു തന്നാലും."

നിത്യാനന്ദജിയുടെ വാക്കു കേട്ട് മാതാവു ചോദിച്ചു: "നിതായി, നിമായി ശാന്തിപുരത്തിൽ എത്തി എന്നുള്ളതു സത്യംതന്നെയല്ലേ ? എന്നെ ഭക്ഷിപ്പിക്കുവാൻവേണ്ടി സൂത്രം പറയുകയല്ലല്ലോ ?"

നിത്യാനന്ദജി മാതാവിൻെറ പാദംതൊട്ടു ശപഥം ചെയ്തു പറഞ്ഞു: "നിമായി വന്നിട്ടുണ്ട്. എന്നെ ഇങ്ങോട്ടയച്ചതു് അവിടുത്തെ വിളിക്കുവാൻവേണ്ടിയാണ്."

മാതാവിന്നു സന്തോഷമായി. അവർ വളരെ വിഷമിച്ച് എഴുന്നേററു ഭക്ഷണം പാകം ചെയ്യുകയും തന്തിരുവടിക്കു സമർപ്പിച്ച് അതു നിത്യാനന്ദജിക്കു കൊടുക്കുകയും ചെയ്തു. നിത്യാനന്ദജി മാതാവിനോടു പറഞ്ഞു: "അമ്മ കഴിച്ചേ ഞാൻ കഴിക്കുകയുള്ളു."

മാതാവു പറഞ്ഞു: "എന്റെ വിശപ്പ് നിമായിയോടു കൂടിത്തന്നെ പോയിക്കഴിഞ്ഞിരിക്കുന്നു. നിമായിയോടു കൂടാതെ ഭക്ഷിക്കുവാൻ ഞാൻ ശക്തയല്ല."

നിത്യാനന്ദജി പറഞ്ഞു: "അവിടുന്നു ഭക്ഷിക്കാതെ ഭക്ഷിക്കുവാൻ ഞാൻ ശക്തനല്ല. അവിടുത്തെ ഒരു പുത്രൻ ശാന്തിപുരത്തിൽ ഉണ്ട്. മററതു പുത്രൻ സമീപത്തിലുമുണ്ട്. എന്നിട്ടും അവിടെയ്ക്കു ഭക്ഷിക്കുവാൻ കഴിയുകയില്ലെങ്കിൽ എനിക്ക് എങ്ങനെ കഴിയും?"

മാതാവ് അവസാനം ഒരുവിധം സമ്മതിച്ചു. നിത്യാനന്ദജി പ്രേമപൂർവ്വം മാതാവിനാൽ പാകം ചെയ്യപ്പെട്ട അന്നം പ്രസാദമായി ഭക്ഷിച്ചു. മാതാവും വിഷ്ണുപ്രിയയും നിത്യാനന്ദജിയുടെ നിർബ്ബന്ധമനുസരിച്ച് രണ്ടുനാലുരുള ഭക്ഷിച്ചുവെന്നു വരുത്തി.

മാതാവിന്റെ ഭക്ഷണാനന്തരം നിത്യാനന്ദജി ചന്ദ്രശേഖരാചാര്യർ, ശ്രീവാസൻ മുതലായ ഭക്തന്മാരോടു പറഞ്ഞു: "നിങ്ങൾ ഒരു ഡോലി ഏർപ്പാടുചെയ്ത് മാതാവിനെ ആചാര്യഗൃഹത്തിലേയ്ക്കു കൊണ്ടുവരണം." ഞാൻ മുമ്പു തന്നെ പോയി മഹാപ്രഭു എത്തിക്കഴിഞ്ഞില്ലേ എന്നു നോക്കട്ടെ.

ഭക്തന്മാർ നിത്യാനന്ദജിയുടെ അഭിപ്രായമനുസരിച്ച് ശാന്തിപുരയാത്രയ്ക്കുള്ള ഒരുക്കങ്ങൾ എല്ലാം ചെയ്തു. നിത്യാനന്ദജി പ്രേമോന്മത്തനായി അതിവേഗം ശാന്തിപുരത്തേയ്ക്കു പോയി.

മഹാപ്രഭു അപ്പോഴും അദ്വൈതാചാര്യരുടെ ഗൃഹത്തിൽ എത്തിക്കഴിഞ്ഞിട്ടില്ലായിരുന്നു. നിത്യാനന്ദജി ആചാര്യരോടു ചോദിച്ചു: "മഹാപ്രഭു എത്തിയില്ലേ?"

മഹാപ്രഭു വരുന്നുണ്ടെന്നു കേട്ട് അദ്വൈതാചാര്യർ പ്രേമോന്മത്തനായിത്തീർന്നു. അദ്ദേഹം ഗദ്ഗദകണ്ഠനായി ചോദിച്ചു: "മഹാപ്രഭു ഹീനനും ദീനനുമായ ഇവനിൽ

കൃപചെയ്യുമോ? അവിടുന്നു താൻെറ പവിത്രമായ ശ്രീപാദധൂളികൊണ്ടു് ഈ ഗൃഹം ശുദ്ധമാക്കുമോ?''

നിത്യാനന്ദജി പറഞ്ഞു: ''അവിടുന്നു് ഇങ്ങോട്ടു വരുന്നുണ്ടു്. മാതാപിതാക്കന്മാരെയും ഭക്തന്മാരെയും വിളിക്കുവാനായി എന്നെ അയച്ചതായിരുന്നു. ഇപ്പോൾ എത്തും.'' ഇതു കേട്ടു് ആചാര്യർ ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങി. സീതാദേവിയോടു് അവിടേയ്ക്കും ഭക്തന്മാർക്കും ഭക്ഷണം തയ്യാറാക്കുവാൻ പറഞ്ഞു. ദേവി വിശിഷ്ടപദാർത്ഥങ്ങൾ ഭക്തിപൂർവ്വം ഉണ്ടാക്കുവാൻ തുടങ്ങി. ആചാര്യർ ഭക്തന്മാരോടുകൂടി മഹാപ്രഭുവിനെ സ്വീകരിക്കുവാൻ ഗംഗാതീരത്തേയ്ക്കു് ഓടി. ദൂരത്തുനിന്നുതന്നെ മഹാപ്രഭു കാഷായവസ്ത്രധാരിയായി ദണ്ഡും കമണ്ഡലുവും ധരിച്ചുകൊണ്ടു വരുന്നതായി കാണപ്പെട്ടു. കണ്ടു ഉടൻതന്നെ ആചാര്യർ ദണ്ഡം പോലെ വീണു നമസ്കരിച്ചു. മഹാപ്രഭു ഉടൻ ഓടിവന്നു് ആചാര്യജിയെ വന്ദിച്ചു. ഭക്തന്മാരെല്ലാം മഹാപ്രഭുവിനെ വന്ദിച്ചു. മഹാപ്രഭു ആചാര്യരെ ഗാഢഗാഢമാലിംഗനം ചെയ്തു. ആചാര്യരുടെ പുത്രൻ അച്യുതനും മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ വീണു കിടന്നു. അവിടുന്നു് സ്നേഹപൂർവ്വം അദ്ദേഹത്തെ എഴുന്നേല്പിച്ചു ചോദിച്ചു: ''ആചാര്യർ എൻെറയും അങ്ങയുടെയും പിതാവാകുന്നു. നമ്മൾ തമ്മിൽ സഹോദരന്മാരാണു്. എന്താ എന്നെ അറിയില്ലേ?'' അച്യുതൻ തൊഴുതുകൊണ്ടു പറഞ്ഞു: ''അവിടുന്നു ബ്രഹ്മാണ്ഡകോടികളുടെയെല്ലാം പിതാവാകുന്നു. അവിടെയ്ക്കു പിതാവുണ്ടോ? എന്നെ അവിടുന്നു മോഹിപ്പിക്കുകയാണോ?'' എല്ലാവരും ആ വാക്യത്തെ പ്രശംസിച്ചു.

മഹാപ്രഭുവിൻെറ പാവനപാദങ്ങൾ കഴുകിച്ചു് ആ പരിശുദ്ധജലം എല്ലാവരും പാനം ചെയ്തു. ആചാര്യർ അവിടുത്തെ ഭക്തിപുരഃസരം പൂജിച്ചു. ആചാര്യരുടെ ആനന്ദത്തിന്നു് അതിരുണ്ടായിരുന്നില്ല. അദ്ദേഹം തൻെറ ഭാഗ്യാതിശയത്തെ പ്രശംസിച്ചു.

# അദ്ധ്യായം ആറു്

വിശ്വരൂപന്റെയും ശ്രീഗൗരാംഗന്റെയും മാതൃസ്ഥാനം വഹിക്കുവാൻ ഭാഗ്യമുണ്ടായ ശചീമാതാവുതന്നെയാണു് യഥാർത്ഥ മാതാവു്. സ്വാഭാവികമായ പുത്രസ്നേഹം ഹേതുവായി പുത്രന്റെ സന്ന്യാസത്തിൽ അവക്കു് അപാരമായ ദുഃഖമുണ്ടായി. ആ ദുഃഖംതന്നെ അവരെ സുദുർല്ലഭമായ ജഗന്മാതൃസ്ഥാനത്തേക്കു് ഉയത്തുകയും ചെയ്തു. ഒരു പുത്രൻ പതിനാറു വയസ്സിൽത്തന്നെ ഗൃഹം വിട്ടു പതി പരലോകം പ്രാപിച്ചു. പിന്നെ തന്റെ ഏകാവലംബമായിരുന്ന നിമായി സന്താനഹീനയും യുവതിയുമായ പത്നിയെ ഗൃഹത്തിൽ വിട്ടു് എന്നെന്നേക്കുമായി ഗൃഹംവിട്ടു് സന്ന്യാസിയായിത്തീന്നു. വാദ്ധക്യത്തിൽ ഈ ദുസ്സഹദുഃഖം എങ്ങനെ സഹിക്കും? എന്നാൽ പ്രേമാവതാരമായ ശ്രീചൈതന്യനെപ്പോലെയുള്ള പുത്രരത്നത്തെ പ്രസവിക്കുവാൻ ഭാഗ്യം സിദ്ധിച്ച ആ പുണ്യവതിക്കു് ഏതു ക്ലേശവും സഹിക്കുവാനുള്ള സഹനശക്തിയും ആ കരുണാമൂർത്തിതന്നെ പ്രദാനംചെയ്തിരുന്നു. എങ്കിലും സ്വാഭാവികമായ മാതൃഭാവം പുത്രവിയോഗത്തിൽ അവരെ ഏററവും പീഡിപ്പിച്ചിരുന്നു. അവർ ചന്ദ്രശേഖരാചാര്യർ, ഗദാധരൻ മുതലായ ഭക്തന്മാരോടു് ഉടൻ ശാന്തിപുരത്തിലേക്കു പോകുവാനുള്ള ആഗ്രഹമറിയിച്ചു. ആചാര്യർ മുതലായ ഭക്തന്മാർ അതിനുള്ള ഏപ്പാടുകൾ എല്ലാം ചെയ്തു.

പതിപ്രാണയായ വിഷ്ണുപ്രിയ ഈ ഘട്ടത്തിൽ എന്തു ചെയ്യും? തന്റെ പ്രാണനേക്കാൾ കൂടുതൽ പ്രിയപ്പെട്ട സ്വാമിയെ ദൂരത്തുനിന്നുപോലും ഒന്നു ദശിക്കുവാനുള്ള ആജ്ഞ അവക്കു കിട്ടിയില്ല. ശിഷ്ടാചാരരക്ഷയ്ക്കായി അവക്കു് സ്വാമിയുടെ ബാഹ്യചക്ഷുസ്സ

കൊണ്ടുള്ള ദശ്നം നിഷേധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ആ പതിവ്രതാരത്നം തന്റെ ആരാധ്യമൂത്തിയെ ഹൃദയമന്ദിരത്തിൽ സദാ കണ്ടുകൊണ്ടിരുന്നു. അവർ ധീരപത്നീത്വം വ്യക്തമാക്കിക്കൊണ്ട് മാതാവിനോടു പറഞ്ഞു: "അവിടുന്നു വേഗംപോയി കണ്ടുവരു. എനിക്കു് ആ ഭാഗ്യംപോലും വിധിച്ചിട്ടില്ലല്ലോ. ഇതു സാരമില്ല: അവിടുന്നു് എന്റെ സ്വാമിയാണു് എന്നെന്നും അപ്രകാരംതന്നെ ഇരിക്കുകയും ചെയ്യും. ഇതിലധികം വലുതായ ഒരു ഭാഗ്യം എനിക്കു് എന്താണു് വേണ്ടതു് ?"

ഇതു കേട്ടു് മാതാവിനു വലുതായ വ്യസനമുണ്ടായി. എന്നാൽ ഹൃദയംകൊണ്ടു് അവരുടെ മഹിമാതിശയത്തെ പ്രശംസിക്കുകയും ചെയ്തു. അവരുടെ ഇഷ്ടമനുസരിച്ചു് മാതാവു ശാന്തിപുരത്തിലേയ്ക്കു പോയി.

സീതാദേവി മഹാപ്രഭുവിനും ഭക്തന്മാക്കുമായി പലതരം മധുരപലഹാരങ്ങളും അന്നവും വ്യഞ്ജനങ്ങളും അതിവേഗം തയാറാക്കി. അദ്വൈതാചാര്യർ മഹാപ്രഭുവിനെയും നിത്യാനന്ദജിയെയും സഭക്തികം ഊട്ടി.

മഹാപ്രഭു സീതാദേവിയുടെ പാചനസാമത്ഥ്യത്തെപ്പററി പ്രശംസിച്ചു. നിത്യാനന്ദജി കുട്ടികളെപ്പോലെ പറഞ്ഞു: "അഞ്ചാറു ദിവസമായി ഭക്ഷണംതന്നെ ശരിക്കില്ല. ഇന്നു് ആ ഉപവാസത്തിന്റെ പാരണയാണു്."

മഹാപ്രഭുവും നിത്യാനന്ദജിയും പ്രേമപാശബദ്ധരായി, ആചാര്യർ ഭക്തിപൂവ്വം സമപ്പിച്ചതെല്ലാം പ്രേമപൂവ്വം ഭക്ഷിച്ചു. ഭക്തിപൂവ്വം സമപ്പിക്കുന്ന ഏതു വസ്തുവിലും തന്തിരുവടിക്കു് അത്യന്തം പ്രീതിയാണല്ലോ. കൈയു് കഴുകി മഹാപ്രഭു വിശ്രമിക്കുവാനായി പുറത്തുള്ള മുറിയിലേയ്ക്കുപോയി. അവിടുന്നു വിശ്രമിക്കുവാൻ കിടന്നപ്പോൾ ആചാര്യർ വന്നു് ശ്രീപാദങ്ങൾ തലോടുവാൻ തുടങ്ങി. ഇതു കണ്ടു് മഹാപ്രഭു തടഞ്ഞുകൊണ്ടു പറഞ്ഞു:

''എന്താണ് അവിടുന്നു ചെയ്യുന്നതു്? ഞാനവിടുത്തെ പാദങ്ങൾ തലോടേണ്ടവനാണ്. അവിടുന്ന് ഹരിദാസൻ മുതലായവരെ ഭക്ഷണം കഴിപ്പിച്ച് സ്വയം ഊണു കഴിക്കൂ.''

മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ച് ആചാര്യർ അകത്തുപോയി ഭക്തന്മാരെയെല്ലാം ഊട്ടി സ്വയം ഊണുകഴിച്ചു.

മഹാപ്രഭു ക്ഷീണംകാരണം കുറഞ്ഞൊന്നു് ഉറങ്ങുവാൻ തുടങ്ങുകയായിരുന്നു. അപ്പോഴേയ്ക്കും പുറത്തുനിന്നു ദിക്കുകളെ പ്രതിധ്വനിപ്പിച്ചുകൊണ്ടു് സംകീർത്തനശബ്ദം കേട്ടുതുടങ്ങി. അതു കേട്ട ഉടൻ അവിടുന്നു് എഴുന്നേററു. നാലുഭാഗവും നോക്കിക്കൊണ്ടു് ആചാര്യജിയോടു ചോദിച്ചു: ''എവിടെനിന്നാണ് ഈ സംകീർത്തനശബ്ദകോലാഹലം കേൾക്കുന്നതു്?''

ആചാര്യർ പറഞ്ഞു: ''നവദ്വീപിൽനിന്നു് ഭക്തന്മാർ അവിടുത്തെ ദർശനത്തിനായി വരികയാണെന്നു തോന്നുന്നു.''

അപ്പോഴേയ്ക്കും ശ്രീവാസൻ, പുണ്ഡരീകവിദ്യാനിധി, ഗംഗാദാസ്, മുരാരിഗുപ്തൻ, ശുക്ലാംബരബ്രഹ്മചാരി, നന്ദനാചാര്യർ, ശ്രീധരൻ, വിജയകൃഷ്ണൻ, വാസുദേവഘോഷ്, ദാമോദരൻ, മുകുന്ദൻ, സംജയൻ മുതലായ ഭക്തന്മാർ കീർത്തനങ്ങൾ പാടിക്കൊണ്ടു വരുന്നതായി കണ്ടുതുടങ്ങി. ആചാര്യർ പറഞ്ഞു: ''പ്രഭോ, എല്ലാവരും എത്തിക്കഴിഞ്ഞു. ആരും ബാക്കിയില്ല. ഭക്തന്മാർ ഭഗവാനെ വിട്ടു് ഇരിക്കുമോ?

മഹാപ്രഭു അവരെ കണ്ടു പ്രേമോന്മത്തനായി അവരുടെ അടുത്തേയ്ക്കു് ഓടി. മഹാപ്രഭു തങ്ങളുടെ നേരെ വരുന്നതു കണ്ടു് എല്ലാവരും സാഷ്ടാംഗം നമസ്കരിച്ചു. അവിടുന്നു് സർവ്വരെയും എഴുന്നേല്പിച്ചു. ഗാഢഗാഢം

ആലിംഗനം ചെയ്തു. ചിലരെ ആലിംഗനംചെയ്തു. ചിലരെ വന്ദിച്ചു. ചിലരെ കടാക്ഷിച്ചു. അങ്ങനെ എല്ലാവരെയും സന്തുഷ്ടരാക്കി.

ശ്രീവാസന്റെ കൈയ്പിടിച്ച് അവിടുന്നു മുമ്പോട്ടു നടന്നു. അദ്വൈതാചാര്യർ പിന്നിൽ ഉണ്ടായിരുന്നു. അതിന്റെ പിന്നാലെ ഭക്തസംഘവുമുണ്ടായിരുന്നു.

ചന്ദ്രശേഖരാചാര്യർ അടുത്തു വന്നു പറഞ്ഞു: "പ്രഭോ, ശചീമാതാവു വന്നിട്ടുണ്ട്."

ഇതു കേട്ട ഉടൻ അവിടുന്നു ചോദിച്ചു: "എവിടെ?"

ആചാര്യർ പറഞ്ഞു: "ആ വേപ്പുവൃക്ഷത്തിന്റെ സമീപത്തിൽ ഡോലി ഇറക്കിയിട്ടുണ്ട്."

ഇതു കേട്ട് മഹാപ്രഭു ഉടൻ അവിടേയ്ക്ക് ഓടി. ആചാര്യരും ഭക്തസംഘവുമെല്ലാം അവിടുത്തെ അനുഗമിച്ചു. ദൂരത്തുനിന്നുതന്നെ മാതാവിനെ കണ്ട ഉടൻ സാഷ്ടാംഗം വീണു നമസ്കരിച്ചു. പുത്രവിയോഗത്താൽ ദുഃഖിച്ചുകൊണ്ടിരിക്കുന്ന വൃദ്ധമാതാവ് ചാടിയെഴുന്നേററ് മഹാപ്രഭുവിനെ ആലിംഗനംചെയ്തു. അവിടുത്തെ മുണ്ഡിതശിരസ്സിൽ തലോടിക്കൊണ്ടു പറഞ്ഞു: "അങ്ങു ചെയ്തതു നല്ല കാര്യമാണെന്ന് എനിക്കറിയാം. എന്നാൽ ദുഃഖപീഡിതയും വൃദ്ധയുമായ ഈ മാതാവിനെ വിശ്വരൂപനെപ്പോലെ മറന്നുകളയരുതേ."

ഇത്രയും പറഞ്ഞ് മാതാവ് അധീരയായി താഴെ വീണു. മഹാപ്രഭുവും മാതാവിന്റെ മടിയിൽ കിടന്നു വെറും ഒരു കുട്ടിയെപ്പോലെ തേങ്ങിത്തേങ്ങി നിലവിളിച്ചു. രോദനം ചെയ്തുകൊണ്ടുതന്നെ മാതാവിനോടു പറഞ്ഞു: "ഞാൻ സന്ന്യാസിയായാലും എന്നെന്നും അവിടുത്തെ സ്വന്തം പുത്രൻതന്നെ. അവിടുന്ന് എന്റെ സ്വന്തം മാതാവുമാകുന്നു. അവിടുത്തോടുള്ള കടംവീട്ടു

വാൻ ഞാൻ ഒരിക്കലും ശക്തനല്ല. ഞാൻ സന്ന്യസിച്ചുവെങ്കിലും സദാ അവിടത്തെ ആജ്ഞയനുസരിക്കും. അവിടത്തെ ഇഷ്ടമെവിടെയോ, അവിടെത്തന്നെ വസിക്കും.''

മഹാപ്രഭുവിന്റെ വാക്കുകൾ കേട്ടു മാതാവിന്നു കുറച്ച് ആശ്വാസമായി. അവർ തന്റെ വസ്ത്രംകൊണ്ട് അവിടത്തെ അശ്രുക്കൾ തുടച്ച് കുട്ടികളെ എന്നപോലെ ലാളിച്ചു.

ആചാര്യർ മഹാപ്രഭുവിനോടും മാതാവിനോടും ഗൃഹത്തിലേയ്ക്കു വരുവാൻ പ്രാർത്ഥിച്ചു. മാതാവിനെ എടുത്തുകൊണ്ടു ഡോലീവാഹകന്മാർ ഗൃഹത്തിലേയ്ക്കു നടന്നു. മഹാപ്രഭു അതിന്റെ പിന്നാലെ നടന്നു. ഭക്തന്മാർ സംകീർത്തനം ചെയ്തുകൊണ്ട് മഹാപ്രഭുവിനെ അനുഗമിച്ചു. ഗൃഹദ്വാരത്തിൽവെച്ച് ആചാര്യരുടെ പത്നി സീതാദേവി മാതാവിനെ സ്വീകരിച്ച് ഗൃഹാന്തർഭാഗത്തേയ്ക്കു കൊണ്ടുപോയി. ഭക്തസംഘം പുറത്തു നിന്നുകൊണ്ട് ഉച്ചത്തിൽ സംകീർത്തനംചെയ്തു. ആ പാവനശബ്ദംകൊണ്ട് ആകാശം മുഖരിതമായി.

## അദ്ധ്യായം ഏഴ്

പുത്രനാണ് മാതാവിന്റെ ആത്മാവ്, പുത്രൻ മാതാവിന്റെ ശരീരത്തിലെ ഒരു ഭാഗം തന്നെയാണ്. പുത്രന്റെ സന്തോഷമാണ് മാതാവിന്റെ സന്തോഷം. പുത്രൻ പ്രസന്നനായാൽ മാതാവു പ്രസന്നയായി. മാതാവ് പുത്രനെ തന്റെ കൈകൾകൊണ്ടുതന്നെ ഊട്ടുവാൻ ആഗ്രഹിക്കുന്നു. പുത്രന്റെ പാണ്ഡിത്യം, ബുദ്ധിശക്തി, മറ്റു ഗുണഗണങ്ങൾ ഇവയെപ്പറ്റി ലോകം എത്രയെങ്കിലും പ്രശംസിച്ചുകൊള്ളട്ടെ. പുത്രൻ മാതാവിന്ന് എന്നും ചെറിയ കുട്ടിയായിത്തന്നെ വർത്തിക്കും.

ശചീമാതാവ് മഹാപ്രഭുവിനെ സംന്യാസിവേഷത്തിൽ ആദ്യമായി കണ്ടു. മഹാപ്രഭു ഇപ്പോഠ ഏഷണാത്രയത്തെ അതിക്രമിച്ച ഒരു സംന്യാസിവര്യനായിക്കഴിഞ്ഞിരിക്കുന്നു. എങ്കിലും മാതാവിനെസ്സംബന്ധിച്ചേടത്തോളം അവിടുന്ന് ഇപ്പോഴും പണ്ടത്തെ നിമായിതന്നെ, ഒരു മാററവുമില്ല. അവിടുന്നു കാഷായവസ്ത്രധാരിയും മുണ്ഡിതശിരസ്സനുമാണെങ്കിലും മാതാവ് അവിടുത്തെ പുത്രഭാവത്തിൽത്തന്നെ സ്നേഹിച്ചു. അവർ തന്റെ കൈകൊണ്ടുതന്നെ പാകംചെയ്ത് പലതരം പദാൎത്ഥങ്ങളും മഹാപ്രഭുവിനെയും ഭക്തന്മാരെയും ഊട്ടി. കുറച്ചു കഴിഞ്ഞു് എല്ലാവരുംകൂടി സങ്കീർത്തനമാരംഭിച്ചു.

പ്രഭാതമായാൽ സന്ധ്യാവന്ദനാദികൾക്കായി എല്ലാവരും ഗംഗയിലേയ്ക്കു പോവും. അവിടെവെച്ചും സങ്കീൎത്തനം ചെയ്ത് ആചാര്യഗൃഹത്തിലേയ്ക്കുതന്നെ മടങ്ങിവരും. മാതാവും സീതാദേവിയുംകൂടി മഹാപ്രഭുവിനെയും ഭക്തന്മാരെയും ഊട്ടും. ഉച്ചതിരിഞ്ഞാൽ തന്തിരുവടിയുടെ ദിവ്യലീലകൾ പരസ്പരം വർണ്ണിച്ചാനന്ദിക്കും. സന്ധ്യയ്ക്കു പിന്നെയും ഗംഗാതീരത്തിലേയ്ക്കു പോവും. അവിടെവെച്ച് ഭക്തിതത്വങ്ങളെപ്പററി വ്യാഖ്യാനിക്കും. ഇപ്രകാരം ആചാര്യഗൃഹവും ആ അന്തരിക്ഷവും ഒരു മഹാപുണ്യരംഗമായി മാറി.

ഈ ഘട്ടത്തിൽ മഹാപ്രഭു തിരുനാമജപത്തിന്റെ മാഹാത്മ്യാതിശയം ഉച്ചൈസ്സരം പ്രഖ്യാപിച്ചു. സങ്കീൎത്തനത്തിന്നു് വാദ്യങ്ങളുടെയും മററും അപേക്ഷയുണ്ടല്ലോ. തിരുനാമജപത്തിൽ അതുപോലുമില്ല. എല്ലാവൎക്കും എവിടെ വെച്ചും ഏതു സമയത്തും തിരുനാമജപം നടത്താം. ആകെ്കകിലും വല്ല സംശയവുമുണ്ടെങ്കിൽ അതെല്ലാം മഹാപ്രഭു തീൎത്തിരുന്നു. പത്തു ദിവസം മഹാപ്രഭു ഇപ്രകാരം നവദ്വീപവാസികളെയെല്ലാം ആനന്ദസാഗരത്തിലാറാടിച്ചു

കൊണ്ടു അവിടെ വസിച്ചു. ആ പത്തു ദിവസവും മാതാവു് തന്റെ കൈകളെക്കൊണ്ടുതന്നെ അവിടുത്തെ ഊട്ടി. മഹാപ്രഭുവിന്നു ഭിക്ഷ കൊടുക്കുവാൻ എല്ലാവക്കും ആഗ്രഹമുണ്ടായിരുന്നു. എന്നാൽ മാതാവിന്റെ ആഗ്രഹമറിഞ്ഞു് ആരും അതിന്നു തടസ്സമായി ഒന്നും ശബ്ദിച്ചില്ല.

# അദ്ധ്യായം എട്ടു്

സർവ്വേശ്വരസ്വരൂപം സഗുണമോ നിർഗ്ഗുണമോ ആയിക്കൊള്ളട്ടെ. ജഗത്തു സത്യമോ മിഥ്യയോ ആയിക്കൊള്ളട്ടെ. ഈ മാതിരിയുള്ള ചിന്തകളൊന്നും തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരായ ഭാഗവതന്മാക്കു് വിക്ഷേപത്തെ ഉണ്ടാക്കുകയില്ല. ആ പുണ്യാത്മാക്കൾ ഈ ചിന്തകളെല്ലാം വിട്ടു് സമ്പൂർണ്ണമായ ശ്രദ്ധയോടും വിശ്വാസത്തോടുംകൂടി ആ കൃപാമൂർത്തിയുടെ ശ്രീപാദപദ്മങ്ങളെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിക്കുന്നു. അവർ വിലമതിക്കുവാൻ കഴിയാത്ത പുണ്യസമയത്തെ നിഷ്ഫലചിന്തകളിൽ തലപുണ്ണാക്കി വെറുതെ കളയുവാൻ തയ്യാറില്ല. സർവ്വാന്തര്യാമിയായ തന്തിരുവടി നമ്മുടെ ഹൃദയമറിയുകയില്ലേ? അവിടുന്നു സർവ്വജ്ഞനും സർവ്വശക്തനുമല്ലേ? കരുണാനിധിയുമല്ലേ? അപ്പോൾ ആശ്രിതവത്സലനായ അവിടുന്നു നമ്മെ ശരിയായ വഴിക്കു നയിച്ചുകൊള്ളും. പക്ഷേ എല്ലാവക്കും വിശ്വാസത്തോടും ശ്രദ്ധയോടുംകൂടി ആത്മസമർപ്പണം ചെയ്യുവാൻ കഴിയുകയില്ല. തന്തിരുവടിയുടെ കരുണയ്ക്കു പാത്രീഭൂതരായവക്കുമാത്രമേ അതു സാധിക്കുകയുള്ളു. അതിന്നു ഭാഗ്യം സിദ്ധിക്കാത്ത ബുദ്ധിപ്രധാനികളെ ഉദ്ദേശിച്ചാണു് ദ്വൈതവിശിഷ്ടാദ്വൈതവാദങ്ങളെല്ലാം.

ജ്ഞാനം സിദ്ധിക്കാതെ മുക്തി എങ്ങനെ വരും? കൃഷ്ണ കൃഷ്ണ എന്നിപ്രകാരം ജപിച്ചതുകൊണ്ടുമാത്രം ജ്ഞാനമെ

ങ്ങനെ സിദ്ധിക്കും? ഈവക സംശയങ്ങൾ അസ്ഥാനത്താകുന്നു. സച്ചിദാനന്ദമൂർത്തി സർവ്വത്രയുണ്ട്. അതു പ്രകാശിക്കാത്തതു ഹൃദയമാലിന്യംകാരണമാണ്. സർവ്വേശ്വരഭക്തിയാണ് ഹൃദയത്തെ നിർമ്മലമാക്കുന്നത്. ഹൃദയം ശുദ്ധമായാൽ തന്തിരുവടി അവിടെ സ്വയം പ്രകാശിക്കും. അല്ലാതെ ജ്ഞാനം പുറമെനിന്നു സിദ്ധിക്കേണ്ടതല്ല. അതു സ്വയം ഹൃദയത്തിൽ പ്രകാശിക്കേണ്ടതാണ്.

''തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ.''

എന്നിപ്രകാരം ഗീത ഇതുതന്നെ സുവ്യക്തമാക്കിയിരിക്കുന്നു.

അദ്വൈതാചാര്യർ മഹാപ്രഭുവിനോടു ചോദിച്ചു: ''അവിടുന്ന് എന്തിനുവേണ്ടിയാണ് ഈ സന്ന്യാസിവേഷമെടുത്തു് ദണ്ഡധാരണം ചെയ്തിരിക്കുന്നതു് ?''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''സമ്പൂർണ്ണമായ ത്യാഗംകൂടാതെ തന്തിരുവടിയുടെ പരിപൂർണ്ണമായ ഭജനം സാധ്യമല്ല. അതിനാൽ ഞാൻ സർവ്വവും വിട്ടു് സന്ന്യസിച്ചു. മനസ്സ് അതിചഞ്ചലമാണ്. അതു ശീതളമായ ഭഗവത്പാദച്ഛായയിൽപ്പോലും ഇരുന്നു വിശ്രമിക്കുവാൻ കൂട്ടാക്കാതെ സദാ അവിടവിടെ ഓടിനടക്കുന്നു. അതിനെ ശിക്ഷിക്കുവാൻവേണ്ടിയാണ് ഞാൻ ദണ്ഡം ധരിച്ചതു്.''

മററു ഭക്തന്മാർ പറഞ്ഞു: ''അവിടുത്തെ വിയോഗം സഹിച്ച് ഞങ്ങൾ എങ്ങനെ ജീവിക്കും? ഇനിമേൽ ഞങ്ങളെ സങ്കീർത്തനാദികളിൽ ആർ നയിക്കും? സർവ്വേശ്വരപ്രേമത്തിൻെറ അനുപമമായ മഹിമ ഇനി ആർ ഞങ്ങളെ പറഞ്ഞു കേൾപ്പിക്കും ?''

മഹാപ്രഭു അവരെയെല്ലാം ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''എല്ലാം തന്തിരുവടിയുടെ സങ്കല്പമാണ് നടക്കു

ന്നതു്. നാമതിൽ വെറും ഉപകരണങ്ങൾമാത്രം. ആ കൃപാമൂർത്തിയുടെ സങ്കല്പം നമ്മുടെയെല്ലാം മംഗളത്തിന്നുമാകുന്നു. അതുകൊണ്ടു് ഇതിൽ ഒട്ടും വ്യസനിക്കരുതു്. ഞാൻ പുരിയിൽ ചെന്നു വസിക്കാം. ഇടക്കിടെ നിങ്ങൾക്കു് അവിടെ വരാമല്ലോ. ഗംഗാസ്നാനാർത്ഥം ഇടയ്ക്കിടെ ഞാനിങ്ങോട്ടും വരാം. ഇപ്രകാരം പരസ്പരദർശനം തുടരുകതന്നെ ചെയ്യും.''

ചന്ദ്രശേഖരാചാര്യർ പറഞ്ഞു: ''ഞങ്ങൾ ഈ വിയോഗം വിഷമിച്ചു് ഒരു വിധം സഹിച്ചേയ്ക്കാം. എന്നാലും മാതാവിനെ എങ്ങനെ ആശ്വസിപ്പിക്കും? അവർ അവിടുത്തെവിട്ടു ജീവിക്കുകയില്ലതന്നെ.''

മഹാപ്രഭു കാതരഭാവത്തിൽ പറഞ്ഞു: ''ഞാനെങ്ങനെ സമാധാനിപ്പിക്കും? ആ ഭാരം നിങ്ങൾതന്നെ ഏല്ക്കണം. പിന്നെ മാതാവിന്റെ ആജ്ഞ എന്തോ, അതിനെ ഞാൻ ചോദ്യംചെയ്യാതെ അനുസരിക്കും. ഗൃഹത്തിൽ വന്നുതന്നെ വസിക്കുവാൻ കല്പിച്ചാൽ ഞാനപ്രകാരം തന്നെ ചെയ്യും.''

ഈ ഘട്ടത്തിൽ മാതാവു് കണ്ണുനീർ ഒഴുക്കിക്കൊണ്ടു് അവിടെ വന്നു ഗദ്ഗദകണ്ഠയായി ചോദിച്ചു: ''നിമായി, ഞങ്ങളെയെല്ലാം വിട്ടുപോകുവാനായിത്തന്നെ തീരുമാനിച്ചുവോ?''

മഹാപ്രഭു മാതാവിനെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''അവിടുത്തെ ആജ്ഞയെ ഞാൻ ഒരിക്കലും ധിക്കരിക്കുകയില്ല. പക്ഷേ സന്ന്യാസിക്കു് ഒരു ദിക്കിൽത്തന്നെ വസിക്കുന്നതു വിഹിതമല്ല. എങ്കിലും അവിടുത്തെ ആജ്ഞയനുസരിച്ചു് എന്തു ചെയ്യുവാനും ഞാൻ തയ്യാറാണു്. ഇത്രയും ദിവസം അവിടുത്തെ തൃപ്തിക്കായി ഞാനിവിടെ വസിച്ചു. അവിടുത്തെ ഭിക്ഷതന്നെ സ്വീകരിച്ചു. വൃന്ദാവനത്തിലേയ്ക്കു പോകണമെന്നായിരുന്നു എന്റെ ആഗ്രഹം.

നിങ്ങളുടെയെല്ലാം സ്നേഹാതിശയം എന്നെ ഇങ്ങോട്ടു ബലാൽ പിടിച്ചുകൊണ്ടുവന്നു. സംന്യാസിയായാലും ഞാൻ അവിടുത്തെ പ്രിയപുത്രനാണ്. ഞാൻ എന്തു ചെയ്യണമെന്നാജ്ഞാപിച്ചാലും.''

പ്രിയപുത്രന്റെ പ്രേമപൂർണ്ണമായ വാക്കു കേട്ട് മാതാവിന്റെ ഹൃദയത്തിന്നു പെട്ടന്ന് ഒരു പരിവർത്തനമുണ്ടായി. എവിടെനിന്നോ ഒരു ധൈര്യം ഹൃദയത്തിൽ വന്നുദിച്ചു. മാതാവ് ധൈര്യപൂർവ്വം പറഞ്ഞു: ''ഭഗവത്സങ്കല്പം ഇതായിരിക്കാം. ആ വിശ്വംഭരന്റെ സംകല്പമെന്തോ അതു നടക്കട്ടെ. സംന്യാസിയോട് പിന്നെയും ഗൃഹത്തിൽ വന്നു താമസിക്കുവാൻ ഞാൻ പറയുകയില്ല. അങ്ങനെയായാൽ ലോകം അങ്ങയെ നിന്ദിക്കും. വിയോഗദുഃഖം എങ്ങനെയെങ്കിലും ഞാൻ സഹിച്ചേയ്ക്കാം. പ്രിയപുത്രനെ നിന്ദിക്കുന്നതു കേട്ടു സഹിക്കുവാൻ എനിക്കു തീരെ സാധിക്കില്ല. വൃന്ദാവനം വളരെ ദൂരത്താണല്ലോ. അങ്ങോട്ടു പോയാൽ എനിക്കോ ഈ ഭക്തന്മാർക്കോ ഒരു വിവരംപോലും കിട്ടുകയില്ല. അതുകൊണ്ട് ജഗന്നാഥപുരിയിൽ ചെന്നു താമസിക്കു. പുരിയിലേയ്ക്കു ഭക്തന്മാർ ഇടയ്ക്കിടെ പോവാറുണ്ടല്ലോ. അപ്പോഠം അവക്ക് കാണുവാനുള്ള അവസരവും എനിക്ക് വിവരവും കിട്ടുമല്ലോ. ഇടയ്ക്കിടെ ഗംഗാസ്നാനാർത്ഥം ഇങ്ങോട്ടു വരുകയും ചെയ്യാമല്ലോ.''

മഹാപ്രഭു അത്യന്തം സന്തുഷ്ടനായി പറഞ്ഞു: ''അമ്മേ, അവിടുന്നു ധന്യയാണ്. വിശ്വരൂപന്റെ മാതാവിന്നു യോജിച്ച വാക്കുതന്നെയാണ് അവിടുന്നു പറഞ്ഞതു്. അവിടുത്തെ ആജ്ഞയെ ഞാൻ ശിരസാ വഹിക്കുന്നു. പുരിയിൽ ചെന്നു വസിച്ചുകൊള്ളാം. ഇടയ്ക്കിടെ ഗംഗാസ്നാനാർത്ഥം വരുകയും ചെയ്യാം.''

ഭക്തന്മാർ വിഷണ്ണരായി ഗത്യന്തരമില്ലാതെ പുരീയാത്രയ്ക്കു സമ്മതിച്ചു.

മഹാപ്രഭു എല്ലാവരെയും ആശ്വസിപ്പിച്ച് പുരിയിലേയ്ക്കു പുറപ്പെട്ടു. അദ്വൈതാചാര്യരുടെ നിർബ്ബന്ധമനുസരിച്ച് നിത്യാനന്ദജി, ജഗദാനന്ദജി, ദാമോദരപണ്ഡിതൻ, മുകുന്ദദത്തൻ — ഈ നാലാളുകളേയും ഒന്നിച്ചുകൂട്ടി മഹാപ്രഭു പുരിയിലേയ്ക്ക് പുറപ്പെട്ടു.

## അദ്ധ്യായം ഒമ്പത്

സജ്ജനങ്ങൾ വിയോഗത്തിലും ദുർജ്ജനങ്ങൾ സംയോഗത്തിലും അത്യന്തം ദുഃഖപ്രദരാണ് എന്ന് തുളസീദാസൻ പാടിയിട്ടുള്ളത് എത്ര പരമാർത്ഥം! എന്നാൽ സജ്ജനങ്ങളുടെ വിയോഗദുഃഖത്തിലും സുമധുരമായ ഒരാനന്ദമുണ്ട്. അത് ആസ്വദിക്കുവാൻ പുണ്യാത്മാക്കൾക്കേ സാധിക്കുകയുള്ളൂ.

മഹാപ്രഭു അദ്വൈതാചാര്യരുടെ ഗൃഹത്തിൽ പത്തു ദിവസം താമസിച്ച് ഭക്തവൃന്ദത്തേയും മാതാവിനേയും പരമാനന്ദമഗ്നരാക്കി. അനന്തരം അവിടുന്നു പുരീയാത്രയ്ക്കു പുറപ്പെട്ടു. വിയോഗദുഃഖത്താൽ സർവ്വരും പീഡിതരായി. മഹാപ്രഭു ദണ്ഡവും കമണ്ഡലുവുമെടുത്തു പുറപ്പെട്ടു. അവിടെ കൂടിയിരുന്നവരെല്ലാം പൊട്ടിക്കരഞ്ഞു. ശചീമാതാവിന്റെ ദുഃഖത്തിന്ന് അവസാനമുണ്ടായിരുന്നില്ല.

ജഗദാനന്ദനും ദാമോദരപണ്ഡിതനും ദണ്ഡവും കമണ്ഡലുവും വാങ്ങി. മഹാപ്രഭു മാതാവിന്റെ പാദങ്ങളിൽ വന്ദിച്ച് ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അമ്മേ, സംന്യാസിധർമ്മം യഥാവിധി അനുഷ്ഠിക്കുവാനുള്ള ശക്തി സിദ്ധിക്കത്തക്കവണ്ണം എന്നെ അനുഗ്രഹിക്കു.'' ഈശ്വരസംകല്പം വിചിത്രമെന്നേ പറയാവൂ. ഉടൻ മാതാവിന്നു് ഒരു ധൈര്യം എവിടെനിന്നോ വന്നുചേർന്നു! പുത്രന്റെ ശിരസ്സു തൊട്ടു്

അനുഗ്രഹിച്ചുകൊണ്ടു് അവർ പറഞ്ഞു: ''മാർഗ്ഗം മംഗളമായി ത്തീരട്ടെ. ധർമ്മം യഥാവിധി അനുഷ്ഠിക്കുവാൻ സാധിക്കട്ടെ.'' ഇത്രയും പറഞ്ഞപ്പോഴേയ്ക്കും അവർക്കു് ശബ്ദം പുറപ്പെടാതായി.

മഹാപ്രഭു മാതാവിനെ പ്രദക്ഷിണംവെച്ചു വന്ദിച്ചു് നിസ്പൃഹഭാവത്തിൽ ഗംഗാതീരത്തിലേയ്ക്കു നടന്നു. അനേകം ഭക്തന്മാർ കണ്ണുനീർ ഒഴുക്കിക്കൊണ്ടു് അവിടത്തെ അനുഗമിച്ചു. അവരുടെ ക്രന്ദനം കല്ലിനെപ്പോലും അലിയിച്ചിരുന്നു. അദ്വൈതാചാര്യരും വെറും കുട്ടികളെപ്പോലെ നിലവിളിച്ചുകൊണ്ടു പിന്നാലെ ഓടി. ഇതെല്ലാം കണ്ടും കേട്ടും മഹാപ്രഭു കണ്ണീർ ഒഴുക്കിക്കൊണ്ടു് ആചാര്യരോടു പറഞ്ഞു: ''ഇത്രയും പരമഭാഗവതനും വിരക്തനുമായ അവിടുന്നുപോലും ഇപ്രകാരം നിലവിളിക്കുകയാണെങ്കിൽ ഈ ഭക്തന്മാരേയും മാതാവിനേയും മററാരാണു് ആശ്വസിപ്പിക്കുക? അവിടുന്നു ശാന്തിപുരത്തിലേയ്ക്കു മടങ്ങിയാലും. ഈ ഭക്തവൃന്ദത്തേയും മാതാവിനേയും ഞാൻ അവിടത്തെ രക്ഷയിൽ ഏല്പിക്കുന്നു. അവിടുന്നാണു് ഇവർക്കെല്ലാം ഏകാവലംബം.''

അദ്വൈതാചാര്യർ മഹാപ്രഭുവിൻെറ ആജ്ഞയെ ശിരസാ വഹിച്ചു് അവിടത്തെ വന്ദിച്ചു. മഹാപ്രഭു മാതാവിനെയും ആചാര്യരെയും വന്ദിച്ചു് അതിവേഗം മുന്നോട്ടു പോയി. നിത്യാനന്ദൻ, ദാമോദരപണ്ഡിതൻ, ജഗദാനന്ദൻ, മുകുന്ദൻ എന്നിവർ മഹാപ്രഭുവിനെത്തന്നെ അനുഗമിച്ചു.

ഭക്തന്മാർ മഹാപ്രഭുവിനെ നിർന്നിമേഷദൃഷ്ടികളായി നോക്കിനിന്നു. മഹാപ്രഭു ദൃഷ്ടിയിൽനിന്നു മറഞ്ഞുവെങ്കിലും അവിടത്തെ ശ്രീപാദധൂളി ആകാശത്തിൽ പൊങ്ങിവരുന്നതു നോക്കിക്കൊണ്ടു് പിന്നെയും കുറെനേരം ചിത്രത്തിൽ എഴുതപ്പെട്ടവരെപ്പോലെ നിശ്ചേഷ്ടരായി നോക്കിനിന്നു.

ആചാര്യർ മാതാവിനേയും ഭക്തന്മാരേയുംകൂട്ടി ഒരു വിധം ശാന്തിപുരത്തിലേയ്ക്കുതന്നെ മടങ്ങി. ശ്രീവാസാദി ഭക്തന്മാർ പിന്നെ അവിടെനിന്നു് മാതാവിനെയും കൂട്ടി നവദ്വീപിലേയ്ക്കുതന്നെ പോയി.

മഹാപ്രഭു തിരുനാമകീർത്തനം ചെയ്തുകൊണ്ടു് അതി വേഗത്തിൽ മുന്നോട്ടു പോയിക്കൊണ്ടിരുന്നു. അവിടുന്നു തന്നെ അനുഗമിക്കുന്നവരോടു ചോദിച്ചു: ''നിങ്ങൾ ആരെ ങ്കിലും എന്തെങ്കിലും ഭക്ഷണാദികൾ കയ്യിൽ കരുതി വെച്ചിട്ടുണ്ടോ ?''

അവർ പറഞ്ഞു: ''അവിടുത്തെ ആജ്ഞകൂടാതെ ഞങ്ങൾ എന്തെങ്കിലും കരുതുമോ ?''

ഇതു കേട്ടു് മഹാപ്രഭു അതിപ്രസന്നനായി പറഞ്ഞു: ''വളരെ നല്ലതു്, ത്യാഗമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർക്കു് ഒന്നും വെച്ചുകൊണ്ടിരിക്കുവാൻ അധികാരമില്ല. ത്യാഗി ക്കു് ഒന്നും കരുതിവെയ്ക്കേണ്ടതായ കാര്യവുമില്ല. കരുണാ നിധിയായ തന്തിരുവടി വിശ്വംഭരനല്ലേ ? തന്നെ ആശ്ര യിക്കുന്നവരുടെ സർവ്വയോഗക്ഷേമങ്ങളും അവിടുന്നുതന്നെ നോക്കിക്കൊള്ളും. കരുണാമൂർത്തിയും സർവ്വശക്തനുമായ തന്തിരുവടിയിൽ സർവ്വവും അർപ്പിക്കുക.''

ഇപ്രകാരം ഭഗവത്പരങ്ങളായ കാര്യങ്ങൾ പരസ്പരം സല്ലപിച്ചും തിരുനാമങ്ങൾ കീർത്തിച്ചും അവർ മുന്നോട്ടു പോയി. സന്ധ്യയ്ക്കു് ആഠിസാര എന്ന ഒരു ഗ്രാമത്തിൽ ഒരു ഭാഗ്യവാനായ ബ്രാഹ്മണന്റെ ഗൃഹത്തിൽ എത്തി ച്ചേർന്നു. ആ ബ്രാഹ്മണൻ മഹാപ്രഭുവിനേയും ഭക്തന്മാരേ യും ഭക്തിപൂർവ്വം സ്വീകരിച്ചു സത്കരിച്ചു.

പിറേറദിവസം പ്രഭാതത്തിൽ മഹാപ്രഭുവും സംഘ വും ഗംഗാസമീപത്തിൽ എത്തി. അന്നു് യുദ്ധകാലമായി രുന്നതുകൊണ്ടു് ആ വഴിക്കുള്ള യാത്ര വളരെ വിഷമംപിടി

ച്ചതായിരുന്നു. എങ്കിലും രാമചന്ദ്രഖാൻ എന്ന ഒരു കായസ്ഥപ്രഭു മഹാപ്രഭുവിൻെറ ദിവ്യപ്രഭാവത്താൽ പ്രേരിതനായി അതിനുള്ള ഏപ്പാടുകളെല്ലാം ചെയ്തു. അവിടുന്ന് ഭക്തന്മാരോടുകൂടി കീർത്തനങ്ങൾ പാടിയും ആടിയും കാണുന്നവരെയും കേൾക്കുന്നവരെയുമെല്ലാം പ്രേമോന്മത്തരാക്കി ക്കൊണ്ടു പുരിയിലേയ്ക്കുള്ള മാർഗ്ഗത്തിലൂടെ മുന്നോട്ടു പോയി.

## അധ്യായം പത്ത്

മഹാപ്രഭു അനുയായികളോടുകൂടി കീർത്തനാനന്ദലഹരിയിൽ ആറാടിക്കൊണ്ടു രേമുണായ് എന്ന പുണ്യതീർത്ഥത്തിലെത്തി. അവിടെ ക്ഷീരചോരനെന്ന പ്രസിദ്ധനായ ഗോപീനാഥൻെറ പുണ്യക്ഷേത്രത്തിൽ ചെന്നു ദർശനം ചെയ്തു. ബാഹ്യചിന്തവിട്ട് അവിടുത്തെ കരുണാതിശയത്തെപ്പററി സ്തുതിച്ചുകൊണ്ട് സാഷ്ടാംഗം പ്രണമിച്ചു. അപ്പോൾ തന്തിരുവടിയുടെ വിഗ്രഹത്തിൽനിന്ന് ഒരു മാല സ്വയം അവിടുത്തെ ശിരസ്സിൽ വന്നു വീണു. അതു മഹാപ്രസാദമായി കരുതി ശിരസ്സിൽ ധരിക്കുകയും ഭക്തസംഘത്തോടുകൂടി സങ്കീർത്തനംചെയ്ത് പരമാനന്ദഭരിതനായിത്തീരുകയും ചെയ്തു.

നിത്യാനന്ദജിയുടെ ചോദ്യം കേട്ട് മഹാപ്രഭു ഗോപീനാഥന് ക്ഷീരചോരനെന്ന പേർ വരുവാനുള്ള കാരണം, ഇപ്രകാരം വ്യക്തമാക്കി: ''അങ്ങയുടെ ഗുരുവും എൻെറ പരമഗുരുവുമായ മാധവേന്ദ്രപുരി വ്രജത്തിൽ സഞ്ചരിക്കുമ്പോൾ ഒരു ദിവസം ഗോവർദ്ധനസമീപത്തിൽ ഒരു വൃക്ഷച്ചുവട്ടിൽ വന്നിരുന്നു. അന്നു പുരീമഹാശയൻ ഒന്നും ഭക്ഷിച്ചിരുന്നില്ല. ഭിക്ഷപോലും അദ്ദേഹം ആരോടും ചോദിക്കാറുമില്ല. ക്ഷീണിച്ച് ഭഗവച്ചിന്തയിൽത്തന്നെ ഇരിക്കു

മ്പോഴ് ശ്യാമളവര്‍ണ്ണനായ ഒരു സുന്ദരബാലന്‍ കുറച്ചു പാലു മെടുത്തു് അവിടെ വന്നു പറഞ്ഞു: 'ഹേ മഹാത്മജി, അവി ടുന്നു വളരെ ക്ഷീണിച്ചിരിക്കുന്നുവല്ലോ. ഇന്നു് ഒന്നും ഭക്ഷിച്ചിട്ടുമില്ല. ഈ പാല്‍ എടുത്താലും.' മാധവേന്ദ്രപുരി ചോദിച്ചു: 'അങ്ങു് ആരാണു്? ഞാനിവിടെ ക്ഷീണിച്ചി രിക്കുന്ന കഥ എങ്ങനെ അറിഞ്ഞു?' ആ കോമളബാലന്‍ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഞാന്‍ ഒരു ഗോപബാലനാ ണു്. എന്‍റെ ഗൃഹം ഇവിടെ അടുത്താണു്. എന്‍റെ അമ്മ ഈ വിവരം എങ്ങനെയോ അറിഞ്ഞു് എന്നെ പാലുതന്നു് അയച്ചതാണു്. ഇവിടെ ആരും പട്ടിണി കിടക്കരുതെ ന്നാണു് ഞങ്ങളുടെ നിയമം. അതുകൊണ്ടു് ഇതു സ്വീകരി ച്ചാലും.' ഇത്രയും പറഞ്ഞു് പാല്‍പാത്രം അവിടെവെച്ചു് ആ ബാലന്‍ പോയിമറഞ്ഞു.

"പുരീമഹാശയന്‍ ആ പാല്‍ കഴിച്ചു. ആശ്ചര്യമാ ശ്ചര്യം! ഇത്രയും സുമധുരമായ അമൃതരസം ഇതുവരെയും അദ്ദേഹമാസ്വദിച്ചിട്ടില്ല. ആ കോമളബാലന്‍റെ ചിന്ത ഹൃദയത്തില്‍ അധികമധികം വന്നുദിച്ചു. കരുണാമൂര്‍ത്തി യായ വൃന്ദാവനലോലന്‍തന്നെയാണോ തന്നെ അനുഗ്രഹി ക്കുവാനായി ഇവിടെ ബാലഭാവത്തില്‍ വന്നതു്? ഈ ചിന്തയില്‍ത്തന്നെ അദ്ദേഹം വളരെ നേരമിരുന്നു. കുറ ഞ്ഞൊരു നിദ്ര അപ്പോഴ് അദ്ദേഹത്തെ ബാധിച്ചു. അതില്‍ ആ ബാലന്‍ പിന്നെയും പ്രത്യക്ഷപ്പെട്ടു. ചിരിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: 'ഞാന്‍ വളരെ ദിവസമായി അങ്ങ യുടെ വരവു കാത്തുകൊണ്ടിരിക്കുന്നു. വൃന്ദാവനലോലനായ ഞാന്‍തന്നെയാണു് അങ്ങയുടെ അടുത്തു് പാലുമായി വന്നതു്. എന്‍റെ ഒരു മംഗളവിഗ്രഹം ഇവിടെ കുററി ക്കാട്ടുകാഴ്ക്കിടയില്‍ മറഞ്ഞുകിടക്കുന്നുണ്ടു്. അതെടുത്തു പ്രതിഷ്ഠിക്കു. മ്ലേച്ഛന്മാരുടെ ആക്രമണകാലത്തു് അവ രെ ഭയപ്പെട്ടു് അന്നത്തെ പൂജാരി അവര്‍ കാണാതിരിക്കു വാനായി ഇപ്രകാരം ചെയ്തതായിരുന്നു.' ഇത്രയുമരുളി

ച്ചെയ്തു് അവിടത്തെ കൈപിടിച്ചു് ആ സ്ഥലം കാട്ടി കൊടുത്തു. ഉടൻ മാധവേന്ദ്രപുരി ഉണന്നു.

''പിറേറ ദിവസംതന്നെ ആ സ്ഥലത്തു കുഴിച്ചുനോക്കിയപ്പോറം അതികോമളമായ ഒരു ശ്യാമളവിഗ്രഹം കണ്ടെത്തുകയും ഭക്തിപൂർവ്വം അതെടുത്തു് ഒരാസനത്തിൽ വെയ്ക്കുകയും ചെയ്തു. ശുദ്ധജലംകൊണ്ടും പഞ്ചാമൃതംകൊണ്ടും അഭിഷേകം ചെയ്യുകയും കുറിക്കൂട്ടുകറം അണിയിച്ചു പുഷ്പങ്ങറം കൊണ്ടു് ഭക്തിപൂർവ്വം പൂജിക്കുകയും ചെയ്തു. ഈ വാർത്ത കണ്ണാകർണ്ണികിയാ സർവ്വത്ര പരന്നു. ഭക്തന്മാർ ആയിരക്കണക്കിൽ വന്നെത്തി. ഭക്തിശ്രദ്ധാപുരസ്സരം പല സാധനങ്ങളും അവിടെ അവർ കൊണ്ടുവന്നു. അവയെല്ലാം സാനന്ദം തന്തിരുവടിക്കു സമർപ്പിക്കുകയും ചെയ്തു. പുരിയുടെ ഭക്തിയാൽ സന്തുഷ്ടനായി തന്തിരുവടി അവയെല്ലാം പ്രത്യക്ഷത്തിൽത്തന്നെ വന്നു് സ്വീകരിച്ചുവത്രേ. തന്തിരുവടിയുടെ സ്പർശത്താൽ ആ പാത്രങ്ങറം പിന്നെയും പ്രസാദപൂർണ്ണങ്ങളായി. പുരിമഹാരാജ് അതിപ്രസന്നനായി അതു് എല്ലാവക്കും വിതരണം ചെയ്തു. എല്ലാവരും പുരിയുടെ ഭക്തിയെയും തന്തിരുവടിയുടെ ഭക്തവാത്സല്യത്തെയും മുക്തകണ്ഠം പ്രശംസിച്ചു. കുറച്ചുകാലം പുരിമഹാരാജ്‌തന്നെ അവിടെ താമസിച്ചു പൂജാദികറം സ്വയം നടത്തി. അദ്ദേഹത്തിന്നു് വാദ്ധക്യത്താലുള്ള ക്ഷീണം ഉണ്ടായിരുന്നു. അപ്പോറം ഈശ്വരേച്ഛയാ ശ്രദ്ധാലുക്കളായ ചിലർ അവിടെ വന്നു് ശരണം പ്രാപിച്ചു. പുരി അവരെ പൂജാദികളുടെ ഭാരമെല്ലാമേല്പിച്ചു.

ഒരു ദിവസം തന്തിരുവടി സ്വപ്നത്തിൽവന്നു് അരുളിച്ചെയ്തു: ''മാധവേന്ദ്ര, വളരെ ദിവസം ഭൂമിക്കടിയിൽ കിടന്നതുകൊണ്ടു് ദേഹത്തിൽ ഒരു ചൂടു തോന്നുന്നു. പുരിയിൽ ചെന്നു് അവിടെനിന്നു് മലയഗിരിചന്ദനം കൊണ്ടുവന്നു തേപ്പിച്ചാൽ ഇതു ശമിക്കും.''

ഭഗവദാജ്ഞയെ ശിരസാ വഹിച്ച് പുരിമഹാരാജ് പിറേറദിവസംതന്നെ ജഗന്നാഥപുരിയിലേയ്ക്കു യാത്ര പുറപ്പെട്ടു. ദൂരവും യാത്രാക്ലേശവുമൊന്നും അദ്ദേഹം തീരെ വകവെച്ചില്ല. ഈ യാത്രയിലാണ് ആ പുണ്യാത്മാവ് നവദ്വീപം സന്ദർശിച്ചതും അദ്വൈതാചാര്യർക്ക് ഉപദേശം കൊടുത്തനുഗ്രഹിച്ചതും. അവിടെനിന്നു പുരിയിലേയ്ക്കുവരുന്നവഴി ഇവിടെ വരുകയും ഗോപീനാഥസ്വാമിയെ ദർശിക്കുകയും ചെയ്തു. ഇവിടുത്തെ പൂജാപദ്ധതി അദ്ദേഹത്തിന്ന് ഏററവും പിടിച്ചു. ഇവിടുത്തെ മുഖ്യനിവേദ്യമെന്താണെന്നന്വേഷിച്ചപ്പോൾ പാല്പായസമാണെന്നറിഞ്ഞു. ആ പ്രസാദത്തിൻെറ സ്വാദു കുറഞ്ഞൊന്ന് ആസ്വദിച്ചാൽ ക്കൊള്ളാമെന്ന് ഒരാഗ്രഹം അദ്ദേഹത്തിന്നുണ്ടായി. വൃന്ദാവനത്തിൽചെന്ന് ഇതേ നിവേദ്യം തൻെറ ഗോപാലഭഗവാനും ഏർപ്പാടു ചെയ്യാമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. പക്ഷേ അദ്ദേഹം ആരോടും ഒന്നും യാചിക്കാറില്ല. അതുകൊണ്ട് ആ ആഗ്രഹം മനസ്സിൽത്തന്നെ ഇരുന്നതേയുള്ളു.

സന്ധ്യാകാലത്തെ പൂജയെല്ലാം കഴിഞ്ഞു. ഗോപീനാഥനെ ശയിപ്പിച്ചു ക്ഷേത്രകവാടം അടച്ചു. എല്ലാവരും തങ്ങളുടെ ഗൃഹങ്ങളിലേയ്ക്കുതന്നെ പോയി. പുരിമഹാരാജ് കുറച്ചു ദൂരത്തുള്ള ഒരു കുടിലിൽ ചെന്നു ശയിച്ചു.

അർദ്ധരാത്രിസമയം പൂജാരി ഒരു സ്വപ്നം കണ്ടു. സാക്ഷാൽ ഭഗവാൻ ഗോപീനാഥൻ തൻെറ മുമ്പിൽവന്ന് ഇപ്രകാരം പറയുന്നതായി തോന്നി: 'പൂജാരി, പൂജാരി, അങ്ങു വേഗം എഴുന്നേററ് എനിക്കുവേണ്ടി ഒരു കാര്യം ചെയ്യു. മാധവേന്ദ്രപുരി എന്നു പ്രസിദ്ധനായ ഒരു പരമഭാഗവതൻ ഈ ഗ്രാമത്തിൽ വന്നിട്ടുണ്ട്. എൻെറ പ്രസാദരൂപമായ പാല്പായസം കുറച്ചു കിട്ടിയാൽക്കൊള്ളാമെന്ന് അദ്ദേഹമാഗ്രഹിക്കുന്നു. ഞാൻ ഭക്തവാത്സല്യാതിരേക

ത്താൽ പന്ത്രണ്ടു പാല്പായസപാത്രങ്ങളിൽ ഒന്നു് വസ്ത്രങ്ങളുടെ ഉള്ളിൽ മറച്ചുവെച്ചിട്ടുണ്ടു്. അതു് എടുത്തുകൊണ്ടു പോയി അദ്ദേഹത്തിന്നു കൊടുക്ക.'

''ഇതു കേട്ടു് പൂജാരി ക്ഷേത്രത്തിൽചെന്നു നോക്കിയപ്പോാം അതു പരമാത്ഥമായിക്കണ്ടു് അദ്ഭുതസ്തബ്ധനായിത്തീൻ. അദ്ദേഹമതുമെടുത്തു് അദ്ഭുതമദ്ഭുതം എന്നു പറഞ്ഞു മാധവേന്ദ്രപുരിയെ അന്വേഷിച്ചു നടന്നു. പൂജാരി തന്റെ പേർ വിളിച്ചു നടക്കുന്നതു കണ്ടു് മാധവേന്ദ്രപുരി പറഞ്ഞു: 'മാധവേന്ദ്രപുരി എന്നതു് ഈയുള്ളവന്റെ പേരാകുന്നു. എന്താണു് വേണ്ടതെന്നു കല്പിച്ചാലും.' ഇതു കേട്ടു് പൂജാരി ഭക്തിപൂവ്വം ആ മഹാത്മാവിനെ വന്ദിച്ചു കൊണ്ടു പറഞ്ഞു: 'അവിടുന്നു ധന്യധന്യനാകുന്നു. സവ്വേശ്വരനെപ്പോലും ദാസദാസനാക്കിയ അവിടുത്തെ ഭക്തിക്കു് അനേകായിരം നമസ്കാരം. ഇന്നു ഞാൻ അവിടുത്തെ ദശനത്താൽ കൃതാത്ഥനായി. ഇത്ര ദിവസത്തെ ഭഗവദാരാധന ഇന്നു് സഫലമായി. അവിടുത്തെ അനുഗ്രഹമില്ലായിരുന്നുവെങ്കിൽ വെറും ധനത്തിന്റെ ദാസരായ ഞങ്ങാംക്കു് ഭഗവദ്ദശനം എങ്ങനെ സിദ്ധിക്കും? അവിടുത്തെ ദശിക്കുവാൻ സാധിച്ചതു് മഹാഭാഗ്യമെന്നല്ലാതെ എന്തു പറയട്ടെ. സവ്വേശ്വരൻ അവിടുത്തെ നേരെയുള്ള വാത്സല്യാതിശയത്താൽ ക്ഷീരചോരനായിത്തീന്നിരിക്കുന്നു. ആശ്ചയ്യം!' ഇത്രയും പറഞ്ഞു് പൂജാരി തനിക്കുണ്ടായ ദശനവും തന്തിരുവടി ക്ഷീരപായസം ചോരണം ചെയ്തതുമെല്ലാം പറഞ്ഞുകേംപ്പിച്ചു. ആ മഹാപ്രസാദം കൊടുക്കുകയും ചെയ്തു.

''മാധവേന്ദ്രപുരി തന്തിരുവടിയുടെ ഭക്തവാത്സല്യമോത്തു് രോമാഞ്ചിതകളേബരനായി രോദനം ചെയ്തു. ആ പ്രസാദംസേവിച്ചപ്പോാം പുരിമഹാരാജിന്റെ ആനന്ദത്തിന്നു് ഒരതിത്തിയുണ്ടായിരുന്നില്ല. പ്രസാദമാക്കിയ

മൺപാത്രം തന്തിരുവടി സ്പർശിച്ചതാണെന്നു കരുതി ദിനംപ്രതി അരച്ചുകഴിക്കുവാനായി സൂക്ഷിച്ചുവെച്ചു.

പുരിമഹാരാജിൻെറ ദിവ്യഭക്തിയെപ്പററി ആളുകരം പ്രശംസിക്കുവാൻ തുടങ്ങി. നൂറുകണക്കിൽ ആളുകരം അദ്ദേഹത്തെ ദർശിക്കുവാൻ വന്നുതുടങ്ങുകയും ചെയ്തു.

ആത്മപ്രശംസ ഒട്ടും ഇഷ്ടപ്പെടാത്ത മാധവേന്ദ്രപുരി പിന്നെ അധികം അവിടെ താമസിച്ചില്ല. പുരിയിൽ പോയി മലയചന്ദനം സമ്പാദിച്ച് കുറച്ചു ദിവസത്തിന്നു ശേഷം പുരിമഹാരാജ് തിരികെ അവിടെത്തന്നെ വന്നു.

ഭഗവാൻ നമ്മുടെ പ്രേമത്തെയാണ് ആഗ്രഹിക്കുന്നതു്. അല്ലാതെ ബ്രഹ്മാണ്ഡാധിപതിയായ തന്തിരുവടിക്കു നാം കൊടുക്കുന്ന വസ്തുക്കരംകൊണ്ടു് എന്തു കാര്യം? പുരിമഹാരാജിൻെറ ഭക്തിശ്രദ്ധകരം ഇപ്പോരം വ്യക്തമായി. ഇനി അദ്ദേഹത്തെ അധികം വിഷമിപ്പിക്കേണ്ടതില്ലെന്നു കരുതി ആ ഭക്തവത്സലൻ രാത്രി ദർശനം കൊടുത്തു് അരുളിച്ചെയ്തു: 'ഞാനും ഗോപീനാഥനും ഒരാളാണല്ലോ. അതുകൊണ്ടു് ഈ ചന്ദനാദികരം ഇവിടെ അർപ്പിക്കു. എന്നാൽ എനിക്കു പൂർണ്ണസന്തോഷമായി.'

ഭഗവദാജ്ഞയനുസരിച്ച് അദ്ദേഹം അപ്രകാരം തന്നെ ചെയ്തു. ചാതുർമാസ്യാനന്തരം ശ്രീവൃന്ദാവനത്തിലേയ്ക്കുതന്നെ മടങ്ങി.''

ഇപ്രകാരം തന്തിരുവടിക്കു് ക്ഷീരചോരനെന്ന നാമം വരുവാനുള്ള കാരണവും മാധവേന്ദ്രപുരിയുടെ അപാരഭക്തിയെക്കുറിച്ചും പറഞ്ഞു് മഹാപ്രഭു ഗദ്ഗദകണ്ഠനായി ആനന്ദാശ്രുക്കരം ഒഴുക്കി. പൂജാരിയും ഭക്തന്മാരും മഹാപ്രഭുവിന്നു് മഹാപ്രസാദം സമർപ്പിച്ചു. ഭക്തിപൂർവ്വം അതു സ്വീകരിച്ചു് മഹാപ്രഭുവും സംഘവും ആ രാത്രി അവിടെ കീർത്തനാനന്ദലഹരിയിൽ ആറാടിക്കൊണ്ടു കഴിച്ചുകൂട്ടി.

# അധ്യായം പതിനൊന്നു്

പിറേറ ദിവസം പ്രഭാതത്തിൽ എഴുന്നേററു് മഹാപ്രഭുവും ഭക്തവൃന്ദവും ശ്രീഗോപീനാഥജിയെ ദശിച്ചു് അവിടെനിന്നു് ജഗന്നാഥപുരിയിലേയ്ക്കു പുറപ്പെട്ടു. വഴിക്കു ബ്രഹ്മകുണ്ഡാദി തീൎത്ഥങ്ങളിൽ സ്നാനംചെയ്തു കണ്ടകനഗരത്തിൽ എത്തി സാക്ഷിഗോപാലജിയെ ദശിച്ചു. അവിടെ വെച്ചു് എല്ലാവരും ഭക്തിനിർഭരമായ സംകീൎത്തനത്തിൽ ലയിച്ചു് അന്നു് അവിടെ കഴിച്ചുകൂട്ടി.

സാക്ഷിഗോപാലൻ എന്നു് നാമം വരുവാനുള്ള കാരണം ഭക്തന്മാരെ പറഞ്ഞുകേൾപ്പിക്കുവാൻ മഹാപ്രഭു നിത്യാനന്ദജിയോടു കല്പിച്ചു. അതനുസരിച്ചു് നിത്യാനന്ദജി താൻ കേട്ടിട്ടുള്ള കഥ ഇപ്രകാരം പറയുവാൻ തുടങ്ങി:

''ഗോദാവരീതീരത്തു് വിദ്യാനഗറിൽ ഭക്തനായ ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. കുട്ടികൾക്കു പ്രായമായപ്പോൾ ഗൃഹഭാരമെല്ലാം അവരെ ഏല്പിച്ചു് വൃദ്ധനായ അദ്ദേഹം ഭഗവത്സേവയിൽത്തന്നെ ദിവസങ്ങൾ നയിച്ചു. ഒരു ദരിദ്രബ്രാഹ്മണബാലനും അദ്ദേഹത്തിൻെറ അടുത്തു വസിച്ചിരുന്നു. ആ കുട്ടിയും നല്ലൊരു ഭക്തനായിരുന്നു. ഒരിക്കൽ ആ വൃദ്ധബ്രാഹ്മണനു തീൎത്ഥയാത്ര ചെയ്യണമെന്നു് വലുതായ ഒരാഗ്രഹമുണ്ടായി. ഒരിക്കൽ അദ്ദേഹം ആ ബാലനെയും കൂട്ടി തീൎത്ഥയാത്രയ്ക്കു പുറപ്പെട്ടു. പല പല പുണ്യക്ഷേത്രങ്ങളും ദശിച്ചു് ശ്രീവൃന്ദാവനത്തിൽ എത്തിച്ചേൎന്നു. അവിടെ കുറച്ചു ദിവസം ഭഗവത്സേവ ചെയ്തു താമസിച്ചു. അവിടെവെച്ചു് ആ ബാലൻെറ ശുശ്രൂഷാദികൾ കൊണ്ടു് ഏററവും പ്രസന്നനായി. അദ്ദേഹം തൻെറ പുത്രിയെ ഈ കുട്ടിക്കു വിവാഹം ചെയ്തുകൊടുക്കാമെന്നു് ശ്രീഗോപാലജിയുടെ സാന്നിധ്യത്തിൽവെച്ചു് പ്രതിജ്ഞ ചെയ്തു. മടങ്ങി ഗൃഹത്തിൽ വന്നു് ഈ സംഗതി പറഞ്ഞ

പ്പോരം പുത്രനും പത്നിയും മററും അതു തീരെ സമ്മതിച്ചില്ല. അത്രതന്നെയല്ല, അവർ ആ ബാലനെ അപമാനിക്കുകയും ചെയ്തു. വൃദ്ധബ്രാഹ്മണൻ പുത്രസ്നേഹപരവശനായി ഒന്നും ശബ്ദിക്കാതെ നിന്നു. ഇതു് ആ ബ്രാഹ്മണയുവാവിന്നു തീരെ സഹിച്ചില്ല. അദ്ദേഹം തൻെറ സങ്കടം പഞ്ചായത്തിൽ ബോധിപ്പിച്ചു. പഞ്ചായത്തധികാരികരം ചോദിച്ചു: "ഇപ്രകാരം പ്രതിജ്ഞചെയ്തതിന്നു് ആരാണു് അങ്ങേയ്ക്കു സാക്ഷി?"

"ശ്രീഗോപാലജിതന്നെയാണു് എനിക്കു സാക്ഷി" എന്നു് ആ ബാലൻ ഉടനെ സംശയം കൂടാതെ മറുപടി കൊടുത്തു. "വൃന്ദാവനാധീശനായ ഗോപാലജി ഇവിടെ വന്നു് സാക്ഷി പറയുമോ?" എന്നു ചോദിച്ചപ്പോരം ആ കൃപാമൂർത്തി ഭക്തരക്ഷാർത്ഥം ഏതു വേഷവുമെടുക്കുമെന്നും വേണമെങ്കിൽ സാക്ഷിയുടെ വേഷത്തിൽ ഇവിടെ എഴുന്നള്ളുമെന്നും ആ യുവാവു സംശയം കൂടാതെ ഉത്തരം പറഞ്ഞു. ഇതു കേട്ടു് ആരും വിശ്വസിച്ചില്ല. പഞ്ചായത്തധികാരികരം പറഞ്ഞു: "ശ്രീഗോപാലജി ഇവിടെ വന്നു സാക്ഷി പറയുകയാണെങ്കിൽ ഈ ബാലികയെ ഞങ്ങരം അങ്ങേയ്ക്കു വിവാഹം ചെയ്തുതരാം." വൃദ്ധബ്രാഹ്മണപുത്രനും പത്നിയുമെല്ലാം ഇതു സമ്മതിച്ചു.

ആ യുവാവു് പിന്നെയും ശ്രീവൃന്ദാവനം പ്രാപിച്ചു് ഭഗവത്പാദങ്ങളെത്തന്നെ സർവ്വാത്മനാ ആശ്രയിച്ചു. ആർത്തത്രാണപരായണനായ ആ കൃപാസാഗരൻ ആ ഭക്തയുവാവിൽ കടാക്ഷാമൃതം വർഷിച്ചു. സ്വപ്നത്തിൽ ദർശനം കൊടുത്തു് അരുളിച്ചെയ്തു: "വ്യസനിക്കേണ്ട, ഞാൻ അവിടെ വന്നു സാക്ഷി പറഞ്ഞുകൊള്ളാം."

യുവാവു പറഞ്ഞു: "അവിടുന്നു് ഈ പ്രതിമയുടെ ഭാവത്തിൽത്തന്നെ വന്നു് സാക്ഷി പറയുന്നുവെങ്കിൽ മാത്രമേ ജനങ്ങരം അതു വിശ്വസിക്കുകയുള്ളു."

ഭഗവാൻ ചിരിച്ചുകൊണ്ടു ചോദിച്ചു: "പ്രതിമ ചരിക്കുമോ? ഇതു് അസംഭവമല്ലേ?"

യുവാവു പറഞ്ഞു: "അവിടുത്തെ സങ്കല്പം അനുകൂലമാണെങ്കിൽ അസംഭവമായി വല്ലതുമുണ്ടോ?"

ഭഗവാൻ ഭക്തദാസനല്ലേ? അവിടുന്നു് അതു മന്ദഹാസപൂർവ്വം സ്വീകരിച്ചു: "അങ്ങു മുമ്പിൽ നടന്നോളൂ, ഞാൻ പിന്നാലെ വരാം. വഴിക്കു പിന്നോക്കം നോക്കരുതു്. നോക്കിയാൽ ഞാനവിടെ ഉടൻ നിന്നുകളയും" എന്നരുളിച്ചെയ്തു.

ഭക്തനായ ആ യുവാവു് ആ സംഗതി സമ്മതിച്ചു് മുന്നിൽ നടന്നുതുടങ്ങി. തന്തിരുവടി ചിലമ്പണിഞ്ഞ തൃക്കാലടികൾ ശബ്ദിപ്പിച്ചുകൊണ്ടു് പിന്നാലെയും എഴുന്നള്ളി. കുറേ ദിവസങ്ങൾകൊണ്ടു് വിദ്യാനഗരസമീപം പ്രാപിച്ചു. ആ യുവാവിന്നു ചിലമ്പൊച്ച കേട്ടു് തന്തിരുവടിയുടെ നേരെ ഒന്നു നോക്കുവാനുള്ള വലുതായ ആഗ്രഹമുണ്ടായിരുന്നു. അതു് ഇപ്പോൾ സഹിക്കാതായി. ഒന്നു തിരിഞ്ഞുനോക്കി. ഉടൻ തന്തിരുവടി അവിടെത്തന്നെ സ്ഥിരനായി നിന്നു. ഒരശരീരിവാക്കു കേട്ടു: "ഇവിടെ നിന്നുകൊണ്ടുതന്നെ ഞാൻ സാക്ഷി പറയാം. അധികാരികളെ ഇങ്ങോട്ടു വിളിച്ചുകൊണ്ടുവരൂ."

ആ യുവാവു് ഭഗവാൻെറ ആഗമനവാർത്ത എല്ലാവരെയുമറിയിച്ചു. ആളുകൾ അദ്ഭുതസ്തബ്ധരായി ഇതു കാണുവാൻ അഹമഹമികയാ അവിടെ വന്നുകൂടി. ആശ്ചര്യപരവശരായി അവർ സാഷ്ടാംഗം വീണു വന്ദിച്ചു. പിന്നെ ആർക്കും സംശയമുണ്ടായില്ല. ആ കന്യകയെ ആ യുവാവിന്നുതന്നെ വിവാഹം ചെയ്തുകൊടുപ്പിച്ചു.

പിന്നെ ഗൗഡദേശരാജാവായ ഭക്തോത്തമൻ പുരുഷോത്തമദേവാണു് തൻെറ ഭക്ത്യതിശയത്താൽ തന്തിരുവടിയെ പുരിയുടെ സമീപപ്രദേശത്തേയ്ക്കു കൊണ്ടുവന്നതു്.

ഇതു കേട്ട് സർവ്വരും ആനന്ദിച്ചു. അന്ന് അവിടെ താമസിച്ചു. പിറേറ ദിവസം മഹാപ്രഭുവും ഭക്തസംഘവും പുരിയിലേയ്ക്കുതന്നെ പുറപ്പെട്ടു.

## അധ്യായം പന്ത്രണ്ട്

സാക്ഷിഗോപാൽജിയെ ദർശനം ചെയ്ത് മഹാപ്രഭുവും ഭക്തസംഘവും മുന്നോട്ടു പോയി. മഹാപ്രഭുവിന്ന് പുരിയിൽ എത്തുവാനുള്ള ആഗ്രഹം അധികമധികം വർദ്ധിച്ചു. വഴിക്ക് അവർ ''രാമ രാഘവ രാമ രാഘവ രാമ രാഘവ രക്ഷ മാം, കൃഷ്ണ കേശവ കൃഷ്ണ കേശവ കൃഷ്ണ കേശവ പാഹി മാം'' എന്ന് ഭക്തിപൂർവ്വം കീർത്തനംചെയ്ത് ബാഹ്യബോധമില്ലാതെയാണ് പോയിരുന്നത്. ആകാശം മുഴുവൻ ആ പാവനശബ്ദതരംഗങ്ങൾകൊണ്ടു മുഖരിതമായിരുന്നു. മഹാപ്രഭു ഇടയ്ക്കിടെ ഭാവാവേശത്താൽ നൃത്തം ചെയ്യുകയും ചെയ്തിരുന്നു.

ഇപ്രകാരം യാത്ര ചെയ്ത് അവർ ഭുവനേശ്വരമെന്ന പുണ്യക്ഷേത്രത്തിന്റെ സമീപത്തുള്ള ബിന്ദുസരസ്സ് എന്ന പുണ്യതീർത്ഥത്തിൽ എത്തി. ഭക്തിശ്രദ്ധാപുരസ്സരം അവിടെ സ്നാനാദികൾ ചെയ്ത് ഭുവനേശ്വരനെ ദർശിച്ചു കൃതാർത്ഥരായി. മഹാപ്രഭു ഈ പുണ്യക്ഷേത്രത്തിന്റെ മഹിമയെ ഇപ്രകാരം വർണ്ണിക്കുവാൻ തുടങ്ങി: ''ഭുവനേശ്വരത്തിൽ ശ്രീപരമേശ്വരൻ ഇപ്രകാരം സന്നിധാനം ചെയ്യുവാനുള്ള കാരണം സ്കാന്ദപുരാണത്തിൽ വർണ്ണിച്ചിട്ടുണ്ട്. അതു ഞാൻ പറയാം, കേട്ടാലും:

''പണ്ട് വലിയ ശിവഭക്തനായ ഒരു കാശിരാജാവ് ഉണ്ടായിരുന്നു. ഭഗവാൻ ശ്രീരുദ്രൻ പ്രസന്നനായി എന്തു വരം വേണമെന്നു ചോദിച്ചപ്പോൾ രാജാവു പറഞ്ഞു:

അവിടുത്തെ കരുണയാൽ ഐശ്വര്യം, സമ്പത്ത് മുതലായവയെല്ലാം എനിക്കുണ്ട്. പക്ഷേ ശ്രീകൃഷ്ണനോടുകൂടി യുദ്ധം ചെയ്യുവാനുള്ള വലിയ ഒരാഗ്രഹമുണ്ട്. ആ യുദ്ധത്തിൽ അവിടുന്ന് എന്നെ സഹായിച്ചാലും.' ശ്രീരുദ്രൻ അപ്രകാരംതന്നെ എന്നു വരം കൊടുത്തു. ഭൂതഗണങ്ങളോടുകൂടി രാജാവിനെ സഹായിക്കുവാൻ സന്നദ്ധനായി.

സർവ്വാന്തര്യാമിയും സർവ്വജ്ഞനുമായ ഭഗവാൻ രാജാവിൻെറ മദം നശിപ്പിക്കുവാൻ തീരുമാനിച്ചു. വാസ്തവത്തിൽ ശ്രീപരമേശ്വരൻ തൻെറതന്നെ സ്വരൂപാന്തരമാണല്ലോ. അപ്പോഴാം ശ്രീപരമേശ്വരഭക്തൻ തൻെറയും ഭക്തനാണ്. അദ്ദേഹത്തെ അനുഗ്രഹിക്കുകയും വേണം. ഇപ്രകാരം തീരുമാനിച്ച് അദ്ദേഹത്തിൻെറ നേരെ സുദർശനചക്രം പ്രയോഗിച്ചു. അത് രാജാവിൻെറ ശിരസ്സു ഛേദിച്ചു. രാജാവിൻെറ ദേഹത്തിൽനിന്ന് ഒരു ദിവ്യകാന്തി പുറത്തുവന്ന് തന്തിരുവടിയിൽ ചേർന്നു ലയിച്ചു. അവിടുത്തെ കോപനാട്യവും അനുഗ്രഹരൂപമാണല്ലോ. രാജസേനയെല്ലാം നശിപ്പിച്ച് ചക്രം ശ്രീരുദ്രൻെറ നേരെ ചെന്നു. ശ്രീരുദ്രൻ തന്തിരുവടിയെത്തന്നെ ശരണം പ്രാപിച്ചു സ്തുതിച്ചു: 'ബ്രഹ്മാദികളായ ഞങ്ങൾ എല്ലാം അവിടുത്തെ അംശാംശങ്ങളാണ്. അവിടുത്തെ മായയാൽ മോഹിതരുമാണ്. ആ മായയെ കടക്കുവാൻ ഞങ്ങൾ എങ്ങനെ ശക്തരാകും? ക്ഷമിച്ചനുഗ്രഹിച്ചാലും.'

തന്തിരുവടി പ്രസന്നനായി. ചക്രത്തിൻെറ തേജസ്സു കുറച്ച് മന്ദഹാസപൂർവ്വമരുളിച്ചെയ്തു: 'എൻെറ പ്രഭാവജ്ഞാനമുണ്ടാകുവാൻവേണ്ടിയാണ് ഞാനിപ്രകാരം ചെയ്തത്. അങ്ങയുടെ ഭക്തൻ എൻെറയും ഭക്തനാകുന്നു. ആ ഭാഗവതൻ നിത്യശാന്തിയടഞ്ഞു.'

ശ്രീപരമേശ്വരൻ പറഞ്ഞു: 'ക്ഷണനേരംപോലും അവിടുത്തെ പ്രഭാവം മറക്കാതിരിക്കുവാനനുഗ്രഹിച്ചാലും. സദാ അവിടുത്തെ സ്മരണ തുടർന്നുണ്ടാവട്ടെ.'

തന്തിരുവടി അരുളിച്ചെയ്തു: 'ശ്രീജഗന്നാഥപുരി എനിക്ക് ഏററവും പ്രിയപ്പെട്ട സ്ഥാനമാണ്. അതിന്റെ ചുററും ഇരുപത്തു യോജന അതിപാവനസ്ഥലമാണ്. അവിടെ വസിക്ക. ആ സ്ഥാനം ഗുപ്തകാശി എന്നു് പ്രസിദ്ധമായിത്തീരും.'

ശ്രീരുദ്രൻ അപ്രകാരം ചെയ്തു. അതാണ് ഗുപ്തകാശീ എന്ന അപരനാമത്താൽ അറിയപ്പെടുന്ന ഭുവനേശ്വരം.''

മഹാപ്രഭുവിന്റെ വാക്കുകൾ കേട്ട് എല്ലാവരും ആനന്ദഭരിതരായി. ആ ദിവസം അവിടെ സങ്കീർത്തനാദികളിൽ കഴിച്ചുകൂട്ടി. പിറേറ ദിവസം ഭാഗീരഥിയിൽ സ്നാനാദികൾ ചെയ്തു് പിന്നെയും മുന്നോട്ടു പോയി. കുറെ ദൂരത്തുനിന്നുതന്നെ ജഗന്നാഥത്തിലെ കൊടിമരം കാണാം. അതു കണ്ട ഉടൻതന്നെ മഹാപ്രഭു പ്രേമോന്മത്തനായി മൂർച്ഛിച്ചു വീണു. പിന്നെയും എഴുന്നേല്ക്കും, പിന്നെയും വന്ദിച്ചു താഴെ വീഴും. ഇപ്രകാരം പോയിപ്പോയി ജഗന്നാഥന്റെ സമീപത്തു് എത്തി. ഭക്തസംഘവും സങ്കീർത്തനം ചെയ്തു് ആനന്ദപരവശരായി പിന്നാലെ എത്തി.

## അദ്ധ്യായം പതിമൂന്ന്

മഹാപ്രഭു ശ്രീജഗന്നാഥക്ഷേത്രത്തിൽ എത്തി. രണ്ടു കണ്ണുകളും കരഞ്ഞുകരഞ്ഞു തുടുത്തിരിക്കുന്നു. പുരികം കുറച്ചു മുകളിലേയ്ക്കു കേറിയിട്ടുണ്ട്. അർദ്ധബോധാവസ്ഥയിൽ അവിടുന്നു ഭക്തന്മാരോടു പറഞ്ഞു: ''നിങ്ങൾ എനിക്കു ചെയ്ത ഉപകാരം അനുപമമാണ്. നിങ്ങൾ ആപത്തുകളിൽനിന്നെല്ലാം എന്നെ രക്ഷിച്ചു് ഇവിടെ എത്തിച്ചു.

നിങ്ങളുടെ കരുണകൊണ്ട് എനിക്ക് ഇവിടെ എത്തു വാനുള്ള മഹാഭാഗ്യം സിദ്ധിച്ചു. ഞാനിപ്പോൾ കൃതാർത്ഥനായിരിക്കുന്നു.'' ഇത്രയും പറഞ്ഞ് അവിടുന്ന് ഉന്മത്തനെപ്പോലെ ജഗന്നാഥക്ഷേത്രത്തിലേയ്ക്ക് ഓടി. കാണികൾ ഇതെന്തെന്ന് അദ്ഭുതസ്തബ്ധരായി നോക്കിനിന്നു. അവിടുന്ന് ക്ഷേത്രത്തിനുള്ളിൽ പ്രവേശിച്ച് സന്നിധാനത്തിൽ ചെന്ന് ദർശനം ചെയ്യുകയും പ്രേമാവേശത്താൽ ഉടൻ ബാഹ്യബോധരഹിതനായി താഴെ വീഴുകയും ചെയ്തു. ദർശനത്തിന് അവിടെ വന്നുകൂടിയിരുന്നവരെല്ലാം ഇതു കണ്ട് ആശ്ചര്യഭരിതരായി ചുററും വന്നുകൂടി.

ആ സമയം ഉഡീസാമഹാരാജാവിൻെറ സംസ്കൃത മഹാപാഠശാലയിലെ പ്രധാനാചാര്യനായ വാസുദേവ സാർവ്വഭൗമൻ ഭഗവദ്ദർശനത്തിന്നായി അവിടെ വന്നിരുന്നു. മഹാപ്രഭു അദ്ദേഹത്തിൻെറ ദൃഷ്ടിയിൽപ്പെട്ടു. ദിവ്യസുന്ദരമായ ആ സ്വരൂപം കണ്ടതോടുകൂടിത്തന്നെ അദ്ദേഹം സ്വയം ആകൃഷ്ടനായി. മഹാപ്രഭുവിൻെറ ഈ ദിവ്യപ്രേമാവസ്ഥ കണ്ട് അദ്ദേഹം അടുത്തു വന്നു വളരെനേരം നിർന്നിമേഷദൃഷ്ടിയായി നോക്കിനിന്നു. അദ്ദേഹം അലങ്കാരം, തർക്കം, വേദാന്തം മുതലായ ശാസ്ത്രങ്ങളിൽ അഗാധപണ്ഡിതനായിരുന്നു. അദ്ദേഹം വിചാരിച്ചു – ''പ്രേമത്തിന് ഇത്രയും ദിവ്യമായ അവസ്ഥ മനുഷ്യരിൽ സുദുർല്ലഭമാകുന്നു. ഈ മഹാപുരുഷൻെറ ദിവ്യപ്രേമം രാധികാപ്രേമത്തോടു തുല്യമാണ്. 'അധിരൂഢമഹാഭാവ'മെന്നാണ് ഇതിന്നു ശാസ്ത്രങ്ങളിൽ പറഞ്ഞുകേൾക്കുന്ന പേർ. ഇത്രയും അത്യുച്ചമായ പ്രേമാവസ്ഥ ഇതുവരെയും ഒരു ദിക്കിലും ഞാൻ കണ്ടിട്ടില്ല. ഇദ്ദേഹം തീർച്ചയായും ദിവ്യപുരുഷൻതന്നെ.''

മഹാപ്രഭുവിൻെറ മൂർച്ഛയ്ക്കു ഭംഗം വന്നില്ല. അവിടുന്ന് സംജ്ഞാഹീനനായിത്തന്നെ കിടന്നിരുന്നു. സാർവ്വഭൗമൻ ക്ഷേത്രാധികാരികളുടെ സഹായത്തോടുകൂടി ക്ഷേത്ര

സമീപത്തിൽത്തന്നെയുള്ള തന്റെ ഗൃഹത്തിൽ മഹാപ്രഭുവിനെ കൊണ്ടുവന്നു് കിടത്തി. പരിവാരസഹിതം സ്വയം അവിടത്തെ ശുശ്രൂഷിക്കുവാൻ തുടങ്ങി.

അപ്പോഴേയ്ക്കും നിത്യാനന്ദാദിഭക്തന്മാരും അവിടെ വന്നെത്തി. അവർ അവിടെ ഇരുന്നു തിരുനാമസങ്കീർത്തനമാരംഭിച്ചു. അതു കേട്ടു് മഹാപ്രഭു പതുക്കെപ്പതുക്കെ കണ്ണുകൾ മിഴിച്ചു ചുററും നോക്കി. മഹാപ്രഭുവിന്നു ബോധമുണ്ടായതായി കണ്ടു് സാർവ്വഭൗമനും ഭക്തവൃന്ദവും ആനന്ദഭരിതരായി. പിന്നെ നിത്യാനന്ദജി മുതലായ ഭക്തന്മാർ ക്ഷേത്രത്തിൽ ചെന്നു് ദർശനം കഴിച്ചു മടങ്ങിവന്നു.

സാർവ്വഭൗമാചാര്യർ മഹാപണ്ഡിതനും സർവ്വപൂജ്യനുമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽ പ്രേമം പ്രബുദ്ധമായിക്കഴിഞ്ഞിരുന്നില്ല. മഹാപ്രഭുവിന്റെ ദർശനം മുതൽക്കാണു് അതു് ആരംഭിച്ചതു്. ക്രമേണ അദ്ദേഹത്തിന്റെ ജീവിതം സരസവും പരമാനന്ദപൂർണ്ണവുമായിത്തീർന്നു.

# അദ്ധ്യായം പതിന്നാലു്

ബുദ്ധി രണ്ടുതരത്തിലാകുന്നു. ലൗകികകാര്യങ്ങളും ശാസ്ത്രങ്ങളും അറിയുവാനുള്ള ബുദ്ധി ഒന്നു്, സർവ്വേശ്വരനെ സംബന്ധിച്ച ബുദ്ധി രണ്ടാമത്തേതും. സാർവ്വഭൗമഭട്ടാചാര്യരുടെ ബുദ്ധി ശാസ്ത്രസംബന്ധിയാകുന്നു. മഹാപ്രഭുവിന്റെ സമ്പക്ത്തിന്നുമുമ്പു് അതു വേണ്ടത്ര ഈശ്വരാഭിമുഖമായിക്കഴിഞ്ഞിരുന്നില്ല.

ആചാര്യരുടെ ഗൃഹം നവദ്വീപത്തിൽ വിദ്യാനഗർ എന്ന സ്ഥലത്തായിരുന്നു. അദ്ദേഹത്തിന്റെ അച്ഛന്റെ

പേർ മഹേശ്വരവിശാരദ്° എന്നായിരുന്നു. അച്ഛൻ ശാസ്ത്രജ്ഞനും കർമ്മനിഷ്ഠനുമായ ബ്രാഹ്മണനായിരുന്നു. മഹാപ്രഭുവിൻെറ മാതാമഹനായ നീലാംബരചക്രവർത്തിയൊന്നിച്ചായിരുന്നു അദ്ദേഹം ശാസ്ത്രം പഠിച്ചിരുന്നതു°. സാർവ്വഭൗമനും മധുസൂദനവാചസ്പതിയും അദ്ദേഹത്തിൻെറ പുത്രന്മാരുമായിരുന്നു. ഒരു പുത്രിയുണ്ടായിരുന്നതു° ഗോപീനാഥാചാര്യരുടെ പത്നിയായിരുന്നു.

സാർവ്വഭൗമാചാര്യരുടെ ബുദ്ധി അതിനിശിതമായിരുന്നു. ഒരിക്കൽ ഒന്നു വായിച്ചാൽ പിന്നെ അതു° ഒരിക്കലും മറന്നിരുന്നില്ല. ആ കാലത്തു° നവദ്വീപം ശാസ്ത്രീയവിദ്യാഭ്യാസത്തിൻെറ പ്രധാനകേന്ദ്രമായിരുന്നു. പല ദിക്കുകളിൽനിന്നും വിദ്യാർത്ഥികൾ വന്നു പഠിച്ചു പോയിരുന്നു. എന്നാൽ സാർവ്വഭൗമന്നുമുമ്പു° ന്യായശാസ്ത്രം അവിടെ അധികം പഠിപ്പിച്ചിരുന്നില്ല. അവിടെയുള്ളവർപോലും മിഥിലാദേശത്തു ചെന്നാണു° പുതിയ ന്യായശാസ്ത്രം പഠിച്ചിരുന്നതു°. വാസുദേവസാർവ്വഭൗമന്നു° ഇതു സഹിച്ചില്ല. അദ്ദേഹം മിഥിലയിൽ ചെന്നു പുതിയ ന്യായശാസ്ത്രം പഠിച്ചു. എല്ലാംതന്നെ കണ്ഠസ്ഥമാക്കി. തിരികെ വന്നു° പുതിയ ന്യായശാസ്ത്രം നവദ്വീപിൽ പഠിപ്പിക്കുവാൻ തുടങ്ങുകയും ചെയ്തു. അദ്ദേഹത്തിൻെറ നിരന്തരപരിശ്രമത്തിൻെറ ഫലമായി നവദ്വീപം ന്യായശാസ്ത്രത്തിന്നു° ഏററവും പ്രഖ്യാതമായ സ്ഥാനമായിത്തീൎന്നു. ദീധിതിയുടെ കർത്താവായ രഘുനാഥപണ്ഡിതൻ ഇദ്ദേഹത്തിൻെറ പ്രധാനശിഷ്യനായിരുന്നു.

ഉഡീസയിലെ മഹാരാജാവായ പ്രതാപരുദ്രൻ ഇദ്ദേഹത്തിൻെറ പാണ്ഡിത്യത്തെപ്പററി കേട്ടു° അദ്°ഭുതപ്പെടുകയും അദ്ദേഹത്തെ പുരിയിലുള്ള തൻെറ സംസ്കൃതമഹാവിദ്യാലയത്തിലെ പ്രധാനാധ്യാപകനാക്കി നിയമിക്കുകയും ചെയ്തു.

ഈ കാലത്താണ് പെട്ടെന്നു് ഒരു ദിവസം മഹാപ്രഭുവിനെ ദർശിക്കുവാനും സർവ്വേശ്വരപ്രേമത്തിൻെറ മഹിമാതിശയം നേരിട്ടുകണ്ടു ഗ്രഹിക്കുവാനും അദ്ദേഹത്തിന്നു ഭാഗ്യമുണ്ടായതു്. മഹാപ്രഭുവിൻെറ ദിവ്യപ്രഭാവം അദ്ദേഹത്തെ ബലാൽ ആകർഷിച്ചു. മഹാപ്രഭു തനിക്കു് ഏററവും അടുത്തു ബന്ധപ്പെട്ട ആളാണെന്നറിഞ്ഞപ്പോഠം അദ്ദേഹത്തിന്നു് അപാരമായ ആനന്ദമുണ്ടായി. അദ്ദേഹം ഏകാന്തത്തിലുള്ള തൻെറ ഒരു ബന്ധുവിൻെറ ഒഴിഞ്ഞുകിടന്നിരുന്ന വലിയ ഗൃഹത്തിൽ മഹാപ്രഭുവിനെയും ഭക്തന്മാരെയും ശ്രദ്ധാപുരസ്സരം താമസിപ്പിച്ചു. മഹാപ്രഭുവിന്നു് അവിടെയുള്ള വാസം വളരെ ഇഷ്ടപ്പെട്ടു. അവിടെ സാനന്ദം വാസം തുടരുകയും ചെയ്തു.

# അധ്യായം പതിനഞ്ചു്

ഗോപീനാഥാചാര്യർ പരമഭക്തനായിരുന്നു. അദ്ദേഹം മഹാപ്രഭുവിനെ സാക്ഷാൽ ശ്രീനാരായണനായി കരുതി മാനിച്ചിരുന്നു. ഒരു ദിവസം അദ്ദേഹവും മുകുന്ദദത്തനുംകൂടി സാർവ്വഭൗമൻെറ ഗൃഹത്തിൽ വന്നു. സാർവ്വഭൗമൻ അവരെയെല്ലാം സൽക്കരിച്ചിരുത്തി, പല വർത്തമാനങ്ങളും പറഞ്ഞു. കൂട്ടത്തിൽ മഹാപ്രഭുവിനെപ്പററിയും ചോദിച്ചു: "നിമായിപണ്ഡിതൻ ആരിൽനിന്നാണു് സംന്യാസം സ്വീകരിച്ചതു്? അദ്ദേഹത്തിൻെറ സംന്യാസാശ്രമനാമമെന്താണു്?"

ഗോപീനാഥാചാര്യർ പറഞ്ഞു–"കേശവഭാരതിയാണു് ഗുരു. ആശ്രമനാമം ശ്രീകൃഷ്ണചൈതന്യനെന്നുമാകുന്നു."

സരസ്വതി, തീർത്ഥ, ആശ്രമം ഇവയാണു് ദണ്ഡിസംന്യാസിമാരിൽവെച്ചു പ്രധാനമായി കരുതപ്പെടുന്നതു്.

'ഭാരതി' അഭിധബന്ധിയായി കണക്കാക്കപ്പെടുന്നു. അതു കൊണ്ടു് സാർവ്വഭൗമൻ ആചാര്യരോടു പറഞ്ഞു: "പേരു വളരെ നല്ലതുതന്നെ. ഇദ്ദേഹത്തിന്റെ രൂപമാധുര്യവും അദ്വിതീയമാണു്. ശാസ്ത്രജ്ഞാനവും കുറേയൊക്കെയുണ്ടു്. ആ നിലയ്ക്കു് ഇദ്ദേഹം എന്തിനാണു് ഈ മോശമായ സംന്യാസപരമ്പരയിൽനിന്നു് സംന്യാസം സ്വീകരിച്ചതു്? വേണ്ടത്ര ആലോചനകൂടാതെ പററിയതാണെന്നു തോന്നുന്നു. സാരമില്ല, ഏതെങ്കിലും ഒരു നല്ല ബന്ധിസംന്യാസിയെ വിളിച്ചുവരുത്തി ആ സംന്യാസിയിൽനിന്നു വിധിപ്രകാരം ഒരിക്കൽകൂടി സംന്യാസം സ്വീകരിക്കുവാൻ ഏർപ്പാടു ചെയ്യാം." ഇതു കേട്ടു് ആചാര്യക്കു സഹിച്ചില്ല. അദ്ദേഹം പറഞ്ഞു: "തർക്കശാസ്ത്രത്തിൽപ്പെട്ടു് അങ്ങയുടെ ബുദ്ധിക്കു് മറെറാന്നും അറിയുവാൻ കഴിയാതായിരിക്കുന്നു. മഹാപ്രഭു സാക്ഷാൽ സർവ്വേശ്വരൻതന്നെയാകുന്നു. അവിടേയ്ക്കു മററുപാധികൾകൊണ്ടു് എന്തു കാര്യം ? അവിടുന്നു മഹാത്യാഗിയും മഹാപ്രേമിയുമാണു്. അവിടെയ്ക്കു് ആരുടെയും കൃപാശ്കളുടെ ആവശ്യമൊന്നുമില്ലതന്നെ."

സാർവ്വഭൗമൻ ചിരിച്ചുകൊണ്ടു പറഞ്ഞു: "ദയവുചെയ്തു് ആ സാധുസംന്യാസിയെ പ്രശംസിച്ചു പ്രശംസിച്ചു് അധഃപതിപ്പിക്കാതിരിക്കൂ. ഇദ്ദേഹം സർവ്വേശ്വരാവതാരമെന്നു് അങ്ങു കരുതുന്നുവോ?"

ഗോപീനാഥാചാര്യർ — "തീർച്ചയായും മഹാപ്രഭു സർവ്വേശ്വരൻതന്നെ. സംശയലേശംപോലുമില്ല."

സാർവ്വഭൗമൻ: "കലിയുഗത്തിൽ അവതാരം പറഞ്ഞു കാണുന്നില്ലല്ലോ. മററു യുഗങ്ങളിലല്ലേ അവതാരങ്ങൾ പറഞ്ഞുകാണുന്നുള്ളു. അപ്പോൾ പിന്നെ എങ്ങനെ അവതാരമാണെന്നു പറയും?"

ഗോപീനാഥാചാര്യർ —

"അവതാരാ ഹ്യസംഖ്യേയാ ഹരേഃ സത്വനിധേർദ്വിജാഃ
യഥാവിദാസിനഃ കുല്യാഃ സരസഃ സ്യുഃ സഹസ്രശഃ.

എന്ന പ്രമാണമനുസരിച്ച് തന്തിരുവടിയുടെ അവതാരങ്ങൾ അനന്തങ്ങളാകുന്നു. ആവശ്യം വരുമ്പോൾ അവിടുന്ന് ഏതു യുഗത്തിലും അതു സ്വീകരിക്കുകയും ചെയ്യുന്നു. ധർമ്മം ക്ഷയിച്ച് അധർമ്മം വർദ്ധിക്കുമ്പോഴെല്ലാം അവിടുന്ന് അവതാരമെടുക്കുമെന്ന് ശ്രീമദ് ഭഗവദ്ഗീതയുമട് ഘോഷിക്കുന്നു. തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരായവർക്കേ ശരിയായ തത്ത്വം പ്രകാശിക്കുകയുള്ളൂ.''

സാർവ്വഭൗമൻ: 'ഇദ്ദേഹം വിരക്തനും ഭക്തനുമാണെന്ന് ഞാനും സമ്മതിക്കുന്നു. എന്നാൽ ഈശ്വരനാണെന്നു സമ്മതിച്ച് അവതാരവാദം പ്രചരിപ്പിക്കുവാൻ എനിക്കു സാധ്യമല്ല.''

ആചാര്യർ: ''നല്ലതു്, അങ്ങയുടെ ഈ ഉറപ്പ് എത്ര ദിവസം നിലനിൽക്കുമെന്ന് നമുക്കു നോക്കാം.''

അതിനുശേഷം അവർ തൽക്കാലം പിരിഞ്ഞു. ഗോപീനാഥാചാര്യരും മുകുന്ദദത്തനും മഹാപ്രഭുവിന്റെ സമീപത്തിലേയ്ക്കു പോയി. ഈ സംഗതികൾ എല്ലാം മഹാപ്രഭുവിനെ പറഞ്ഞുകേൾപ്പിച്ചു. മഹാപ്രഭു പറഞ്ഞു: ''സാർവ്വഭൗമൻ, മഹാപണ്ഡിതൻ, പരമപൂജ്യൻ. അദ്ദേഹം എന്റെ നന്മയാഗ്രഹിക്കുന്നവനാകുന്നു. അദ്ദേഹം അഹംകാരാദികൾക്ക് അടിമയാവാതെ എന്നെ രക്ഷിക്കുവാനാണ് ആഗ്രഹിക്കുന്നതു്. അദ്ദേഹം പറഞ്ഞതു് എത്ര വാസ്തവം! ഉയരുവാൻ തുടങ്ങുന്നവരെ പ്രശംസകന്മാർ അധഃപതിപ്പിക്കുന്നു. അതുകൊണ്ട് നിങ്ങൾ അദ്ദേഹത്തോട് എതിർവാദം ചെയ്യരുതു്.'' ഇപ്രകാരം പറഞ്ഞു മഹാപ്രഭു ആചാര്യരെയും മററും ഒരുവിധം ആശ്വസിപ്പിച്ചു.

# അധ്യായം പതിനാറ്

തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരായവർക്ക് പിന്നെ ഉദ്ഗതിക്കു താമസമില്ല. സജ്ജനസംഗത്തിന്റെ മഹിമ അപാരമാകുന്നു. വലിയ വലിയ ദുരാചാരികൾ പോലും ക്ഷണനേരത്തെ സജ്ജനസംഗംകൊണ്ടു് മഹാത്മാക്കളായി മാറുന്നു. സജ്ജനസംഗത്താൽ സർവ്വബന്ധങ്ങളും ഛിന്നഭിന്നമായിത്തീരുന്നു. എന്നാൽ അതു് എല്ലാവർക്കും സുലഭമായി കിട്ടുകയില്ല. തന്തിരുവടിയുടെ കൃപയ്ക്കു പാത്രീഭൂതരായ ദുർലഭം ചില പുണ്യാത്മാക്കൾക്കുമാത്രമേ അതു സിദ്ധിക്കുകയുള്ളൂ.

സാർവ്വഭൌമഭട്ടാചാര്യർ വലിയ വിദ്വാനും ധാർമ്മികനും അതിഥിസേവാതത്പരനുമായിരുന്നു. സർവ്വേശ്വരഭക്തി സിദ്ധിച്ചാൽക്കൊള്ളാമെന്നു് ആന്തരമായി ആഗ്രഹമുണ്ടായിരുന്നു. ഇദ്ദേഹത്തെ അനുഗ്രഹിക്കുവാൻവേണ്ടിത്തന്നെയായിരുന്നു മഹാപ്രഭു പുരിയിൽ വന്നു് ആദ്യം തന്നെ തന്റെ ശ്രീപാദപാംസുക്കൾകൊണ്ടു് ഇദ്ദേഹത്തിന്റെ ഗൃഹം ശുദ്ധമാക്കിയതു്. സാർവ്വഭൌമന്റെ ക്ഷണം സ്വീകരിച്ചു് മഹാപ്രഭു ഭിക്ഷയ്ക്കായി അദ്ദേഹത്തിന്റെ ഗൃഹം പ്രാപിച്ചു. ആ മഹാപണ്ഡിതൻ മഹാപ്രഭുവിനെ ഭക്തിപുരസ്സരം സത്ക്കരിച്ചു് ഊട്ടി. പിന്നെ വാത്സല്യപൂർവ്വം പറഞ്ഞു: ''സ്വാമിജി, അവിടെയ്ക്കു് ഇപ്പോൾ ചെറുപ്പമാണല്ലൊ. ഈ കാലത്തെ വൈരാഗ്യം സ്ഥായിയായായി നില്ക്കുവാൻ വിഷമമുണ്ടു്. വൈരാഗ്യമില്ലാതെ ത്യാഗം നിലനില്ക്കുകയില്ല. അതുകൊണ്ടു് ഈ പ്രായത്തിലുള്ള പല സന്ന്യാസിമാരും പതിതരായിത്തീരുന്നു. അതു കൂടാതെകഴിക്കുവാനായി അവിടുന്നു് വേദാന്തവിചാരതത്പരനായി വർത്തിക്കുന്നതു നന്നു്. ഇവിടെ പലരും വന്നു് ദിനംപ്രതി വേദാന്തപാഠം നടത്താറുമുണ്ടു്. കൂട്ട

ത്തിൽ അവിടുന്നും അതിൽ പങ്കുകൊള്ളുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. നല്ല കാര്യങ്ങൾ നിരന്തരം ചെയ്തുകൊണ്ടിരുന്നാൽ അനാവശ്യചിന്തകൾ മനസ്സിൽ വന്നുകൂടുകയില്ല. അനാവശ്യചിന്തകളാണല്ലോ പതനകാരണം.''

മഹാപ്രഭു വിനീതഭാവത്തിൽ പറഞ്ഞു: ''അവിടുന്ന് എന്റെ മംഗളത്തിന്നായി സ്വയം ചിന്തിക്കുന്നുവെന്നുള്ളതു് ഈയുള്ളവന്റെ ഭാഗ്യാതിശയമാകുന്നു. എനിക്ക് ഇതിന്നു വലിയ ആഗ്രഹമുണ്ടായിരുന്നു. പറയുവാനുള്ള സങ്കോചംകൊണ്ടു് അതു് അവിടുത്തെ അടുത്തു് അറിയിച്ചില്ലെന്നുമാത്രം. നാളെമുതൽ വേദാന്തശ്രവണത്തിന്നു വന്നുകൊള്ളാം.''

ഇതു കേട്ടു് സാർവ്വഭൗമന്നു് വലിയ ആനന്ദമായി. യോഗ്യനായ ശിഷ്യനെ കിട്ടുന്നതിൽപരം ഗുരുവിന്നു് മറെറാരാനന്ദവുമില്ലല്ലോ.

പിറേറദിവസംമുതൽ മഹാപ്രഭു വേദാന്തശ്രവണത്തിന്നായി വന്നുതുടങ്ങി. സാർവ്വഭൗമൻ വ്യാസസൂത്രങ്ങൾ അത്യുത്സാഹത്തോടുകൂടി വ്യാഖ്യാനിച്ചുകൊണ്ടിരുന്നു. ആനന്ദത്താൽ അദ്ദേഹത്തിന്റെ മുഖം ശോഭിച്ചിരുന്നു. മഹാപ്രഭു നിശ്ശബ്ദനായി അതെല്ലാം കേട്ടുകൊണ്ടിരുന്നു. ഇപ്രകാരം ഏഴു ദിവസം കഴിഞ്ഞു. അപ്പോൾ സാർവ്വഭൗമൻ ചോദിച്ചു: ''സ്വാമിജി, എന്താണു് ഒന്നും ചോദിക്കാത്തതു്? മൗനിയായി കേട്ടുകൊണ്ടിരിക്കുന്നതു് എന്താണു്?''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''വേദാന്തപാഠം കേൾക്കുവാനല്ലേ അവിടുന്നു് ആജ്ഞാപിച്ചതു്? അതു പ്രകാരം ഞാൻ ചെയ്യുവെന്നുമാത്രം.''

സാർവ്വഭൗമൻ പറഞ്ഞു: ''ശ്രവിക്കുക എന്നതിന്നു് മൗനിയായി ഇരുന്നു കേൾക്കുക എന്നല്ല അർത്ഥം. സംശയം വല്ലതുമുണ്ടെങ്കിൽ ചോദിക്കുകതന്നെ വേണം. പറയുന്ന

തെല്ലാം നല്ലവണ്ണം മനസ്സിലാകുന്നുണ്ടോ? അതോ വല്ല സംശയങ്ങളും വരുന്നുണ്ടോ?''

മഹാപ്രഭു ലജ്ജിതഭാവത്തിൽ പറഞ്ഞു: ''അവിടുന്നു പറയുന്നതു മുഴുവൻ ഗ്രഹിക്കുവാൻ എനിക്കു് എങ്ങനെ സാധിക്കും? കുറെയെല്ലാം ഗ്രഹിക്കുവാൻ കഴിയുന്നുണ്ടു്. ശ്രീവേദവ്യാസമഹർഷിയുടെ സരളസൂത്രങ്ങൾ വിഷമം കൂടാതെ ഗ്രഹിക്കുവാൻ കഴിയുന്നുണ്ടു്. പക്ഷേ ഭാഷ്യകാരൻ തൻെറ ബുദ്ധിശക്തിയുടെ ചമത്കാരം കാണിക്കുവാനും ഏകപക്ഷീയമായ തൻെറ അഭിപ്രായം സ്ഥാപിക്കുവാനുമായി സൂത്രങ്ങളിലെ ശബ്ദങ്ങളെ ബലാൽ പിടിച്ചുവലയ്ക്കുന്നുവെന്നു് എനിക്കു തോന്നുന്നു.''

ഇതു കേട്ടു് സാർവ്വഭൗമനും വിദ്യാർത്ഥികളും അദ്ഭുതസ്തബ്ധരായി മഹാപ്രഭുവിൻെറ നേരെ നോക്കി. ഭട്ടാചാര്യർ പറഞ്ഞു: ''അങ്ങു് എന്താണു് പറയുന്നതു്? ശ്രുതിയുടെ താത്പര്യം നിർഗ്ഗുണബ്രഹ്മപ്രതിപാദനത്തിലാണു്. അതുതന്നെയാണല്ലോ ഭാഷ്യകാരൻ സ്ഥാപിച്ചിട്ടുള്ളതും.''

മഹാപ്രഭു പറഞ്ഞു: ''നിരാകാരബ്രഹ്മത്തെ ശ്രുതികൾ പ്രതിപാദിക്കുന്നുവെന്നുള്ളതു സത്യംതന്നെ. എന്നാൽ സാകാരത്തെ ശ്രുതികൾ എല്ലാം നിരാകരിക്കുന്നുവെന്നു പറയുന്നതിനോടു യോജിക്കുക സാധ്യമല്ല. തന്തിരുവടിയുടെ നിർഗ്ഗുണവും സഗുണവും സാകാരവും നിരാകാരവുമായ എല്ലാ സ്വരൂപവും ആദരണീയമാകുന്നു. വേദങ്ങൾ ഒരു ഭാഗത്തു് അദ്വൈതപ്രകാശകങ്ങളായ 'നേഹ നാനാസ്തി കിഞ്ചന, സർവ്വം ഖല്വിദം ബ്രഹ്മ' ഇത്യാദി വാക്യങ്ങൾവഴി നിരാകാരനിർഗ്ഗുണഭാവം പ്രകാശിപ്പിക്കുന്നു. മറെറാരു ഭാഗത്തു് 'അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ' ഇത്യാദി വാക്യങ്ങൾവഴി സഗുണവും സാകാരവുമായ രൂപത്തേയും

വർണ്ണിക്കുന്നുണ്ട്. അതിൽ ഒന്നുമാത്രം ശരിയെന്നു സ്വീകരിച്ച് മറേറതു തള്ളുന്നതു ശരിയല്ല. തൻെറ അനുപമമായ ബുദ്ധിശക്തി പ്രകടിപ്പിച്ചു ഭാഷ്യകാരൻ എന്നുമാത്രം.''

സാർവ്വഭൌമൻ: ''വേദവ്യാസാഭിപ്രായമാണ് ഭാഷ്യകാരൻ കാണിച്ചതു്. അല്ലാതെ സ്വയം എന്തെങ്കിലും പറയുകയല്ല.''

മഹാപ്രഭു; ''ശ്രീവ്യാസാഭിപ്രായം ഇതുതന്നെ എന്നു് എങ്ങനെ തീരുമാനിക്കും? രാമാനുജൻ, മാധ്വൻ മുതലായ ആചാര്യന്മാർ മററു തരത്തിൽ വ്യാഖ്യാനിക്കുന്നു. അതിൽ ഇതു മാത്രമാണ് ശരി എന്നു് ഞാൻ കരുതുന്നില്ല. പിന്നെ ശ്രീവേദവ്യാസമഹാമുനി വേദാന്തസൂത്രങ്ങളും മററു പുരാണാദികളുമെല്ലാം നിർമ്മിച്ചിട്ടും മനസ്സിന്നു ശാന്തി സിദ്ധിക്കാത്തതിനാലല്ലേ ശ്രീമദ്ഭാഗവതം നിർമ്മിച്ചതു്? അതിൽ അവിടുന്നു പറയുന്നു:

'അഹോ ഭാഗ്യമഹോ ഭാഗ്യം നന്ദഗോപവ്രജൌകസാം
യന്മിത്രം പരമാനന്ദം പൂർണ്ണം ബ്രഹ്മ സനാതനം.'
(10-14-33)

പൂർണ്ണബ്രഹ്മത്തെ മിത്രഭാവത്തിൽ പ്രാപിക്കുവാൻ കഴിഞ്ഞ ആ ഗോപകുമാരന്മാരുടെ ഭാഗ്യാതിശയത്തെ ആര്ക്കു വർണ്ണിക്കുവാൻ കഴിയും എന്നിപ്രകാരം പറയുന്ന ശ്രീവേദവ്യാസമുനിശ്രേഷ്ഠൻ ഈ അവതാരങ്ങളും സഗുണഭാവവുമെല്ലാം മിഥ്യയാണെന്നു പറയുമോ? ഭഗവത് പാദർ ഭക്തി സിദ്ധിക്കുവാൻ ഭാഗ്യമില്ലാത്ത ബുദ്ധിജീവികളെ അനുഗ്രഹിക്കുവാനായി അപ്രകാരം എഴുതിയെങ്കിലും അവിടുത്തെ ഭക്തിപൂർണ്ണമായ ഹൃദയത്തിൽ നിന്നു് ഒഴുകിയ ദിവ്യസൂക്തം നോക്കിയാലും:

സത്യപി ഭേദാപഗമേ നാഥ തവാഹം ന മാമകീനസ്ത്വം
സാമുദ്രോ ഹി തരംഗഃ ക്വചന സമുദ്രോ ന താരംഗഃ.

ഹേ നാഥ, വാസ്തവത്തിൽ ഭേദമില്ലെങ്കിലും ഞാന വിടത്തെസ്സംബന്ധിച്ചവനാകുന്നു, അവിടുന്ന് എന്നെസ്സംബന്ധിച്ചവനല്ല. സമുദ്രവും തിരമാലകളും അത്യന്തഭിന്നങ്ങളല്ലെങ്കിലും തരംഗങ്ങൾ സമുദ്രത്തിന്റെയാകുന്നു, സമുദ്രം തരംഗങ്ങളുടെയല്ലതന്നെ.

ശ്രീവേദവ്യാസമഹർഷിയും ഇപ്രകാരമുദ്ഘോഷിക്കുന്നു:

''ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ.''

ആത്മാരാമന്മാരും അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയവരുമായ ജീവന്മുക്തന്മാർപോലും തന്തിരുവടിയിൽ നിഷ്കാമഭക്തി ചെയ്യുന്നു. എന്തിന്നുവേണ്ടി എന്നു ചോദിച്ചാൽ അറിഞ്ഞുകൂടാ എന്നാണ് അതിന്നുള്ള ഉത്തരം. തന്തിരുവടിയുടെ ദിവ്യപ്രഭാവം അപ്രകാരമുള്ള മുക്തന്മാരെപ്പോലും ആകർഷിക്കുന്നു എന്നതു് പ്രത്യക്ഷസിദ്ധമാണ്.''

ഇതു കേട്ട സാർവ്വഭൌമൻ ഇതിന്റെ അർത്ഥം ഒന്നു വിസ്തരിച്ചു പറയുവാനായി മഹാപ്രഭുവിനോടു പറഞ്ഞു. മഹാപ്രഭു അതിവിനീതനായി പറഞ്ഞു: ''മഹാപണ്ഡിതനായ അവിടത്തെ മുമ്പിൽ ഇതു വ്യാഖ്യാനിക്കുവാൻ ഞാനാരാണ്? അവിടുന്നുതന്നെ ഇതിന്റെ അർത്ഥം കൃപചെയ്തു വ്യാഖ്യാനിച്ചാലും. അതിൽ വല്ല സംശയവും വരുമ്പോൾ ഞാൻ ചോദിച്ചുകൊള്ളാം.''

ഇതു കേട്ട് സാർവ്വഭൌമന്നു സന്തോഷമായി. അദ്ദേഹം ഒമ്പതു തരത്തിൽ അതിന്റെ അർത്ഥം വിസ്തരിച്ചു. മഹാപ്രഭു അതിനെ മുക്തകണ്ഠം പ്രശംസിച്ചു. എന്നാൽ ഇനിയും അനേകമർത്ഥങ്ങൾ ഉണ്ട്, അതിന്ന് അവസാനമില്ല എന്നിപ്രകാരം പറഞ്ഞു.

സാർവ്വഭൗമൻ: "എന്നാൽ ആ അർത്ഥംകൂടി പറയൂ."

മഹാപ്രഭു പിന്നെയും പതിനെട്ടു തരത്തിൽ ആ ശ്ലോകം വ്യാഖ്യാനിച്ചു. ഇതു കേട്ട് സാർവ്വഭൗമന്റെ ആശ്ചര്യത്തിന്ന് അതിർത്തിയില്ലായി. അദ്ദേഹം നിർന്നിമേഷദൃഷ്ടിയായി മഹാപ്രഭുവിന്റെ നേരെ നോക്കിയിരുന്നു.

ഇപ്പോഴ് സാർവ്വഭൗമന്ന് മഹാപ്രഭുവിന്റെ ദിവ്യപ്രഭാവം കുറഞ്ഞൊന്ന് അറിയുവാൻ കഴിഞ്ഞു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ അതുവരെ ഒളിഞ്ഞു കിടന്നിരുന്ന ഭക്തി ഇപ്പോഴ് ഉദ്ബുദ്ധമായി. അദ്ദേഹം തന്റെ അനിതരസാധാരണമായ പാണ്ഡിത്യം, സ്ഥാനമാനങ്ങൾ ഇവയെല്ലാം മറന്ന് ഒരു കുട്ടിയെപ്പോലെ നിരഹങ്കാരനായി മഹാപ്രഭുവിന്റെ ശ്രീപാദപത്മങ്ങളിൽ ദണ്ഡംപോലെ വീണു നമസ്കരിച്ചു. തന്റെ കൈകൾകൊണ്ട് മഹാപ്രഭുവിന്റെ ശ്രീപാദങ്ങൾ പിടിച്ചു കരഞ്ഞുകൊണ്ട്, 'ഹേ ഭഗവൻ, സംസാരസാഗരത്തിൽ വീണുകിടക്കുന്ന ഈ ദാസാനുദാസനെ തൃക്കൈ അവലംബമായിത്തന്ന് ഉദ്ധരിക്കേണമേ എന്ന് പ്രാർത്ഥിച്ചു. പലവിധത്തിലും സ്തുതിക്കുകയും ചെയ്തു. ഉടൻ മഹാപ്രഭു ആറു തൃക്കൈകളോടുകൂടിയ തന്റെ ദിവ്യസ്വരൂപം പ്രകടമാക്കി. ആ ദിവ്യദർശനത്താൽ ആ പുണ്യാത്മാവ് പരമഭാഗവതനും കൃതാർത്ഥനുമായിത്തീർന്നു.

മഹാപ്രഭു പ്രേമപൂർവ്വം അദ്ദേഹത്തെ ആലിംഗനം ചെയ്തു. ഉടൻ പ്രേമോന്മത്തനായി താഴെ വീണു. കരുണാപൂർണ്ണമായ ആ ദൃശ്യം വളരെ നേരം അപ്രകാരംതന്നെ തുടർന്നു. വിദ്യാർത്ഥികളെല്ലാം ഇതു കണ്ട് ആശ്ചര്യസ്തബ്ധരായിനിന്നു.

# അധ്യായം പതിനേഴ്

അവിശ്വാസത്തിൻെറ മുഖ്യകാരണം പ്രേമമില്ലായ്മയാകുന്നു. പ്രേമമുള്ളിടത്തു് വിശ്വാസം സ്വയം വരുന്നു. പ്രപഞ്ചത്തിൻെറ സ്ഥിതിതന്നെ വിശ്വാസത്തിലാകുന്നു. ആ വിശ്വാസം തന്തിരുവടിയുടെ കരുണ കൂടാതെ സിദ്ധിക്കുകയില്ല.

സാർവ്വഭൗമന്നു് മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ സംപൂർണ്ണഭക്തിയുദിച്ചുകഴിഞ്ഞിരിക്കുന്നു. ഭക്തിയോടുകൂടി സർവ്വസദ്ഗുണങ്ങളും അവിടെ അഹമഹമികയാ വന്നു ചേരുന്നു.

ഒരു ദിവസം മഹാപ്രഭു അരുണോദയദർശനത്തിനായി ക്ഷേത്രത്തിലേയ്ക്കു പോയിരുന്നു. മേശാന്തി മഹാപ്രഭുവിന്നു മാലയും അന്നവും പ്രസാദമായി കൊടുത്തു. രണ്ടു കൈകരംകൊണ്ടും അതു് ആദരപൂർവ്വം സ്വീകരിച്ചു് വസ്ത്രത്തിൽ കെട്ടി സാർവ്വഭൗമൻെറ ഗൃഹത്തിൽവന്നു. സാർവ്വഭൗമൻ അപ്പോഠം എഴുന്നേററുകഴിഞ്ഞിരുന്നില്ല. മഹാപ്രഭുവിനെ കണ്ടു ഉടൻ എഴുന്നേററു സ്വാഗതപൂർവ്വം സ്വീകരിച്ചു് ഇരുത്തി. അവിടുന്നു സാർവ്വഭൗമന്നു് ആ പ്രസാദംകൊടുത്തു. പ്രേമപൂർവ്വം മഹാപ്രഭു കൊടുത്ത പ്രസാദം രോമാഞ്ചിതകളേബരനായി സ്വീകരിച്ചു ശൗചാദികഠം ഒന്നും ചെയ്യാതെതന്നെ ഭക്തിപൂർവ്വം കഴിച്ചു. പ്രസാദത്തിന്നു ദേശകാലഭേദമില്ല. അതുകൊണ്ടാണു് സാർവ്വഭൗമൻ അപ്രകാരം ചെയ്തതു്. ഇതു കണ്ടു മഹാപ്രഭുവിന്നു് അപാരമായ ആനന്ദമുണ്ടായി. അവിടുന്നു് ആചാര്യരുടെ കൈയ്പിടിച്ചു് ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങി. ആചാര്യത്വം സർവ്വവും മറന്നു് ഒരു ബാലനെപ്പോലെ മഹാപ്രഭുവിനോടുകൂടി നൃത്തംവെച്ചു. ആചാര്യരുടെ പത്നിയും പുത്രന്മാരുമെല്ലാം

ഇതു കണ്ടു് അദ്ഭുതസ്തബ്ധരായി നോക്കിനിന്നു. അവിടുന്നു് ആചാര്യരെ ആലിംഗനംചെയ്തു് ഗദ്ഗദകണ്ഠനായി പറഞ്ഞു: "ഇന്നു സാർവ്വഭൗമൻ കൃതാർത്ഥനായിരിക്കുന്നു. ഇന്നു കൃപാമൂർത്തിയായ തന്തിരുവടി ഇദ്ദേഹത്തെ സ്വന്തമാക്കി സ്വീകരിച്ചിരിക്കുന്നു. ഹാ, എന്തൊരു ഉറച്ച വിശ്വാസം ഇദ്ദേഹത്തിന്നു കിട്ടിയിരിക്കുന്നു! എന്റെ പുരീയാത്ര ഇന്നു സഫലമായി."

ഇതു കേട്ടു് ആചാര്യർ ലജ്ജിതനായി. മഹാപ്രഭുവിന്റെ പാദധൂളി ശിരസ്സിൽ ധരിച്ചു് ഇപ്രകാരം പറഞ്ഞു: "ഈ അധമന്നു് ഈ മഹാഭാഗ്യം സിദ്ധിച്ചതു് അവിടുത്തെ കരുണ ഒന്നുകൊണ്ടുമാത്രമാകുന്നു. അല്ലെങ്കിൽ ഈ ശുഷ്കപണ്ഡിതന്നു് ഇതിന്നുള്ള മഹാഭാഗ്യം എങ്ങനെ സിദ്ധിക്കും ?"

ഇതു കേട്ടു ഗോപിനാഥാചാര്യർക്കു വലിയ ആനന്ദമായി.

## അധ്യായം പതിനെട്ടു്

ഒരു ദിവസം സാർവ്വഭൗമൻ മഹാപ്രഭുവിന്റെ വാസസ്ഥലത്തു ചെന്നു. മഹാപ്രഭു അദ്ദേഹത്തെ സ്നേഹപൂർവ്വം സ്വീകരിച്ചു. സാർവ്വഭൗമൻ അതിവിനീതനായി തൊഴുതുകൊണ്ടു മഹാപ്രഭുവിനോടു പറഞ്ഞു: "ഈയുള്ളവൻ വലിയ ഒരപരാധംചെയ്തു. അതു വിചാരിക്കുമ്പോഴൊക്കെ വലിയ സങ്കടം തോന്നുന്നു. പാണ്ഡിത്യാഭിമാനത്താൽ ഞാൻ അവിടുത്തെ മഹിമ ആദ്യം ഗ്രഹിച്ചില്ല. അവിടുത്തെ വെറും ഒരു സംന്യാസി എന്നുമാത്രം കരുതി. ഗോപീനാഥാചാര്യർ പലതവണ കരുണാപൂർവ്വം അതു പറഞ്ഞുതന്നു. എന്നിട്ടും അതിൽ വിശ്വസിക്കാതെ അവി

ടത്തെ പലവിധം വിമർശിച്ചു. ആ തെററു പൊറുത്തു് അനുഗ്രഹിച്ചാലും.''

മഹാപ്രഭു അതിസ്നേഹപൂർവ്വമരുളിച്ചെയ്തു: ''ആചാര്യജി, അവിടുന്നു് എന്താണു് പറയുന്നതു്? അനുചിതമായ ഒരു കാര്യവും അവിടുന്നു ചെയ്തിട്ടില്ലല്ലോ. പിന്നെ അവിടുന്നു് എന്റെ നേരെയുള്ള സ്നേഹാതിശയത്താലല്ലേ അതെല്ലാം പറഞ്ഞതു്? അങ്ങനെ വല്ലതുമുണ്ടെങ്കിൽത്തന്നെ അതെല്ലാം കഴിഞ്ഞ കാര്യങ്ങളല്ലേ? ഇപ്പോഠം പരസ്പരസ്നേഹം പുഷ്ടിപ്പെട്ടിരിക്കെ അതിനെപ്പററിയുള്ള ചിന്തതന്നെ അസ്ഥാനത്തല്ലേ''?

കുറച്ചു നേരത്തേയ്ക്കു് സാർവ്വഭൗമൻ ഒന്നും ശബ്ദിച്ചില്ല. കുറച്ചു കഴിഞ്ഞു് വിനീതനായി ചോദിച്ചു: ''തന്തിരുവടിയുടെ ശ്രീപാദപദ്മങ്ങളിൽ അനന്യഭക്തി സിദ്ധിക്കുവാനുള്ള മാർഗ്ഗമെന്തു്?''

മഹാപ്രഭു: ''ശാസ്ത്രങ്ങളിൽ പല മാർഗ്ഗങ്ങളും പറഞ്ഞിട്ടുണ്ടെങ്കിലും കലികാലത്തു് അവിടുത്തെ തിരുനാമകീർത്തനംതന്നെ സുഗമവും സുന്ദരവുമായ ഉപായം. മറെറാന്നും അപ്രകാരം അക്ലിഷ്ടസുന്ദരമല്ല.''

സാർവ്വഭൗമൻ: ''തിരുനാമകീർത്തനം എങ്ങനെ ചെയ്യണം?''

മഹാപ്രഭു: ''ദേശകാലവിധികഠം ഒന്നും തിരുനാമകീർത്തനത്തിൽ ബാധകമല്ല. നിരന്തരം അതു് ഉച്ചരിച്ചുകൊണ്ടേ ഇരിക്കണമെന്നുമാത്രം. തന്തിരുവടിയുടെ ദിവ്യമംഗളമായ ഏതെങ്കിലും സ്വരൂപത്തെ ചിന്തിച്ചുകൊണ്ടു് തിരുനാമങ്ങഠം ഉച്ചരിക്കുക, അവിടുത്തെ ദിവ്യലീലകഠം ശ്രവിക്കുകയും കീർത്തിക്കുകയും ചെയ്യു. കഴിയുന്നതും സർവ്വേന്ദ്രിയങ്ങളെയും തന്തിരുവടിയിലേയ്ക്കു തിരിച്ചുവിടു.''

ഇപ്രകാരം ഭഗവത്പരങ്ങളായ പരസ്പരാനുകഥനങ്ങൾ ചെയ്തുകൊണ്ടു് അവർ വളരെ സമയം കഴിച്ചുകൂട്ടി. അനന്തരം സാർവ്വഭൗമൻ മഹാപ്രഭുവിന്റെ ആജ്ഞയോടുകൂടി ഗൃഹത്തിൽ പോയി പ്രസാദം ഭക്തിപൂർവ്വം കൊടുത്തയച്ചു.

ഒരു ദിവസം ഭഗവത്പരങ്ങളായ സംഭാഷണങ്ങൾ നടന്നുകൊണ്ടിരിക്കെ സാർവ്വഭൗമൻ,

തത്തേഽനുകമ്പാം സുസമീക്ഷമാണോ
ഭുഞ്ജാന ഏവാത്മകൃതം വിപാകം,
ഹൃദ്വാഗ്വപുർഭിർവ്വിദധന്നമസ്തേ
ജീവേത യോ മുക്തിപദേ സ ദായഭാക്.

എന്ന സുന്ദരശ്ലോകം പഠിച്ചു. അതിൽ അവസാനപാദത്തിലെ 'മുക്തിപദേ' എന്ന സ്ഥാനത്തു് ഭക്തിപദേ എന്നാണു് ചൊല്ലിയതു്. അവിടത്തെ കരുണതന്നെ പ്രതീക്ഷിച്ചുകൊണ്ടും പ്രാരബ്ധകർമ്മങ്ങൾ നിസ്സംഗമായി അനുഭവിച്ചുകൊണ്ടും ത്രികരണങ്ങൾകൊണ്ടും അവിടത്തെ വന്ദിച്ചുകൊണ്ടും ആർ വസിക്കുന്നുവോ, അവർക്കു് മുക്തി ജന്മാവകാശമാണു് എന്നാണല്ലോ അതിന്റെ യഥാശ്രുതാർത്ഥം. അവിടെ മുക്തിപദേ എന്ന സ്ഥാനത്തു് ഭക്തിപദേ എന്നാക്കി അവരാണു് ശരിക്കുള്ള ഭക്തിയോഗാധികാരികൾ എന്നാണു് സാർവ്വഭൗമൻ ഉദ്ദേശിച്ച അർത്ഥം.

മഹാപ്രഭു ഇതു കേട്ടു ചിരിച്ചുകൊണ്ടു പറഞ്ഞു: "ഈ അർത്ഥസിദ്ധിക്കായി ശ്രീവ്യാസനിർമ്മിതമായ ശ്ലോകത്തിൽ പരിവർത്തനം വരുത്തേണ്ടതായിട്ടില്ല. പിന്നെ, ശ്രീമദ്ഭാഗവതം ഭക്തിക്കു് മുക്തിയേക്കാൾ വലുതായ സ്ഥാനമാണു് കൊടുത്തിട്ടുള്ളതു്. 'മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം' — തന്തിരുവടി തന്നെ ആശ്രയിക്കുന്നവർക്കു മുക്തിയാണു് ആദ്യം കൊടുക്കുന്നതു്. അതും

ദൂരത്തു വലിച്ചെറിയുന്നവർ മാത്രമേ ഭക്തി കൊടുക്കുകയുള്ളൂ. അതിനു പുറമെ 'മുക്തിപദേ' എന്നതിനു 'മുക്തിഃ പദേ യസ്യ സഃ മുക്തിപദഃ' എന്നു വിഗ്രഹിക്കുമ്പോൾ യാതൊരാളുടെ ശ്രീപാദത്തിൽ മുക്തി സ്ഥിതിചെയ്യുന്നുവോ, ആ സർവ്വേശ്വരൻ എന്നു് അർത്ഥവും സിദ്ധിക്കാം. 'ദശമസ്യ വിശുദ്ധ്യർത്ഥം നവാനാമിഹ ലക്ഷണം'' എന്നിപ്രകാരം ആശ്രയഭൂതനായ തിരുവടിയെ വ്യക്തമാക്കുവാനാണു് സർഗ്ഗം മുതൽ മുക്തിപര്യന്തമുള്ള സർവ്വ ലീലകളും വർണ്ണിക്കുന്നതെന്നു് ശ്രീമദ്ഭാഗവതം വ്യക്തമാക്കിയിട്ടുണ്ടു്.''

സാർവ്വഭൗമൻ: ''എനിക്കു് ഈ വ്യാഖ്യാനംകൊണ്ടു സന്തോഷമായി. എന്നാൽ സാധാരണ ആളുകൾ മുക്തിപദേ എന്നതിന്നു് യഥാശ്രുതാർത്ഥമാണു് പറയുന്നതു്. അതുകൊണ്ടാണു് ഞാൻ മുക്തിപദേ എന്ന സ്ഥാനത്തു് ഭക്തിപദേ എന്നു ചൊല്ലിയതു്.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഞാൻ വിനോദാർത്ഥം ഇങ്ങനെ പറഞ്ഞുവെന്നേയുള്ളു. സംസാരബന്ധത്തിൽനിന്നു മുക്തനാവുക എന്നുതന്നെയാണു് ഇതിന്നർത്ഥം. അങ്ങനെ മുക്തരായവർക്കു് തിരുവടിതന്നെ പ്രാപ്യൻ. പിന്നെ അവർ തിരുവടിയുടെ ശ്രീപാദപദ്മസേവയിൽത്തന്നെ വർത്തിച്ചാലും തിരുവടിയിൽ ലയിച്ചാലും കഥ ഒന്നുതന്നെ. അല്ലാതെ ശബ്ദങ്ങളെ പിടിച്ചു വലിച്ചിട്ടു് എന്തു കാര്യം? ശ്രീപാദസേവകന്മാർക്കു പക്ഷപാതമില്ലല്ലോ. അവർ ഈ വഴക്കിൽ പെടുകയില്ലതന്നെ.''

# അധ്യായം പത്തൊമ്പത്

മഹാപുരുഷന്മാരുടെ സ്വഭാവം അനിതരസാധാരണമാകുന്നു. ''വജ്രാദപി കഠോരാണി മൃദൂനി കുസുമാദപി'' എന്നു ഭവഭൂതി പറഞ്ഞതുപോലെ പുഷ്പങ്ങളെക്കാരം മൃദുക്കളായ അവരുടെ ഹൃദയങ്ങരം ചില ഘട്ടത്തിൽ വജ്രത്തെക്കാരം കഠോരമായിത്തീരുന്നു. അങ്ങനെയുള്ള മഹാത്മാക്കളെ അനുസരിക്കുന്നതു് എളുപ്പമുള്ള കാര്യമല്ല. അവർ പ്രേമസ്വരൂപികളാണെങ്കിലും തങ്ങളുടെ ആദർശരക്ഷയിൽ മറെറാന്നിനെയും വകവെയ്ക്കാറില്ല.

മഹാപ്രഭുവിൻെറ സ്വഭാവം എത്രത്തോളം കോമളവും മൃദുവുമാണോ, അത്രത്തോളം അവിടത്തെ നിശ്ചയം ദൃഢവും അസന്ദിഗ്ദ്ധവുമാണു്. മഹാപ്രഭു പുരിയിൽ വന്നു് രണ്ടു മാസത്തോളം സാർവ്വഭൗമൻെറ അധീനതയിലുള്ള ഒരു ഗൃഹത്തിൽ വസിച്ചു. സാർവ്വഭൗമൻ അവിടത്തെ വിനീതദാസനായിത്തീർന്നതോടുകൂടി ആളുകരം മഹാപ്രഭുവിനെ ദർശിക്കുവാൻ അധികമധികം വന്നു തുടങ്ങി. അവിടത്തെ ദിവ്യയശസ്സു് ചുററും വ്യാപിച്ചു. അപ്പോരം അവിടുന്നു ദക്ഷിണദേശത്തിലേയ്ക്കു് ഒരു തീർത്ഥയാത്ര ചെയ്യുവാൻ തീരുമാനിച്ചു. ഭാരതത്തിലെ പുരാതനസമ്പ്രദായമനുസരിച്ചു് സംന്യാസി പുണ്യസ്ഥലങ്ങളിലും പുണ്യക്ഷേത്രങ്ങളിലും ചുററിസ്സഞ്ചരിക്കേണ്ടതാണു്. മഹാപ്രഭു തൻെറ ഈ സങ്കല്പം ഭക്തന്മാരെ അറിയിച്ചു. അവർ പരിഭ്രാന്തരായി. നിത്യാനന്ദജി പറഞ്ഞു: 'അവിടത്തെ ഓരോ ചേഷ്ടയും അസാധാരണമാകുന്നു. നീലാചലത്തിൽ വസിക്കുവാൻ തീരുമാനിച്ചല്ലേ അവിടുന്നു് ഇങ്ങോട്ടു വന്നതു്? ഇപ്പോരം തീർത്ഥാടനത്തിന്നു പുറപ്പെടുവാൻ കാരണമെന്തു്?''

മഹാപ്രഭു: ''എന്റെ ജ്യേഷ്ഠൻ സർവ്വസംഗപരിത്യാഗിയായി ദക്ഷിണദേശത്തേയ്ക്കാണ് പോയത്. അവിടേയ്ക്ക് ഒരു തീർത്ഥയാത്രചെയ്ത് അദ്ദേഹത്തെ കണ്ടുപിടിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.''

ഇതു കേട്ട് ദാമോദരപണ്ഡിതൻ പറഞ്ഞു: ''തീർത്ഥയാത്രാവ്യാജേന ദക്ഷിണദേശത്തെ തന്റെ ശ്രീപാദപാംസുകൊണ്ടു ശുദ്ധീകരിക്കുവാനാണ് ഉദ്ദേശിക്കുന്നതെന്ന് ഞങ്ങൾക്കറിയാം. അവിടുന്നു നിത്യസ്വതന്ത്രനല്ലേ?''

നിത്യാനന്ദജി പറഞ്ഞു: ''അവിടുത്തെ ഇച്ഛയ്ക്കു വിരുദ്ധമായി പ്രവർത്തിക്കുവാൻ ആർക്കു സാധിക്കും? എന്നാലും അവിടുന്ന് ഒററയ്ക്കു യാത്ര ചെയ്യരുത്. ആരെയെങ്കിലും ഒരാളെ ഒന്നിച്ചുവരുവാൻ അനുവദിക്കണം. ഞങ്ങളെ ഒന്നിച്ചു കൊണ്ടുപോകുവാനനുവദിക്കാത്തപക്ഷം കൃഷ്ണദാസ് ബ്രാഹ്മണനെയെങ്കിലും ഒന്നിച്ചു കൊണ്ടുപോവണം. അദ്ദേഹം അവിടുത്തെ ശുശ്രൂഷയിൽ തത്പരനും വിദഗ്ദ്ധനുമാണ്. അല്ലാത്തപക്ഷം ഭാവസമാധിയിൽപ്പെടുമ്പോൾ ആരാണ് ശുശ്രൂഷിക്കുവാനുണ്ടാവുക?''

നിത്യാനന്ദജിയുടെ ഈ ആഗ്രഹം തള്ളിക്കളയുവാൻ മഹാപ്രഭുവിന്നു കഴിഞ്ഞില്ല. അവിടുന്നു കരുണാപരവശനായി അതു സമ്മതിച്ചു. ഭക്തന്മാർക്കെല്ലാം കുറഞ്ഞൊരാശ്വാസമായി. ഭട്ടാചാര്യരോടുകൂടി ആലോചിച്ചാൽ കൊള്ളാമെന്നുള്ള ഭക്തന്മാരുടെ ആഗ്രഹമനുസരിച്ച് മഹാപ്രഭു അവരോടുകൂടി അങ്ങോട്ടുപോയി.

# അധ്യായം ഇരുപത്

മഹാപ്രഭു ഭക്തസംഘത്തോടുകൂടി തന്റെ ഗൃഹത്തിൽ വന്നതു കണ്ട് സാർവ്വഭൗമൻ സാനന്ദമെഴുന്നേററു വന്ദിച്ച്

ആസനത്തിലിരുത്തി മഹാപ്രഭുവിനെ ഭക്തിപൂർവ്വം പൂജിച്ചു. കുറച്ചുനേരം ഭഗവത്പരങ്ങളായ കാര്യങ്ങൾ സംസാരിച്ചതിനുശേഷം മഹാപ്രഭു പറഞ്ഞു: "അങ്ങയെപ്പോലുള്ള മഹാത്മാക്കളുടെ ദർശനം സിദ്ധിച്ചതിനാൽ എന്റെ പുരീയാത്ര സഫലമായിരിക്കുന്നു. പുണ്യക്ഷേത്രങ്ങളുടെ ദർശനത്തിന്റെ പരമഫലം മഹാത്മാക്കളുടെ പാവനസംഗം സിദ്ധിക്കുകയാകുന്നു. അങ്ങയെ ദർശിക്കുവാൻ സാധിച്ചതു് ശ്രീജഗന്നാഥന്റെ കൃപയാണെന്നു് ഞാൻ കരുതുന്നു. ഇത്രയും ദിവസം അങ്ങയോടുകൂടി ഒന്നിച്ചു കഴിച്ചുകൂട്ടുവാൻ സാധിച്ചതു് മഹാഭാഗ്യമായി ഞാൻ കരുതുന്നു. എന്നാൽ എന്റെ ജ്യേഷ്ഠൻ സർവ്വസംഗപരിത്യാഗിയായി ദക്ഷിണദേശത്തേയ്ക്കാണു് പോയിട്ടുള്ളതു്. ദക്ഷിണദേശത്തു് ഒരു തീർത്ഥയാത്ര നടത്തിയാൽ ഒരുപക്ഷേ അദ്ദേഹത്തെ ദർശിക്കുവാൻ സാധിച്ചേയ്ക്കും. എല്ലാവിധവും പുണ്യക്ഷേത്രദർശനം സിദ്ധിക്കുമല്ലോ. അതുകൊണ്ടു് അപ്രകാരം ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നു. അവിടുന്നു് അതിനു് അനുജ്ഞ തന്നാലും."

ഇതു കേട്ടു് ആചാര്യജി ഇടിവെട്ടേറ്റ വൃക്ഷംപോലെ മർമ്മാഹതനായി താഴെ വീണു. രണ്ടു കണ്ണുകളിൽനിന്നും അശ്രുക്കൾ ധാരയായി ഒഴുകി. കുറച്ചു കഴിഞ്ഞു് വളരെ വിഷമിച്ചു് ഗദ്ഗദകണ്ഠനായി പറഞ്ഞു: "പ്രഭോ, കുറച്ചു ദിവസം അവിടുത്തെ പുണ്യസംഗം സിദ്ധിക്കുവാനുള്ള ഭാഗ്യം കിട്ടിയതിനാൽ ഞാൻ സ്വയം കൃതാർത്ഥനായെന്നു കരുതി. എന്നാൽ അവിടുത്തെ ഈ വാക്കു കേട്ടതോടുകൂടി ദുഃഖസാഗരത്തിൽ മുങ്ങിപ്പോയി. ഇനി ഈ വാർദ്ധക്യത്തിൽ അവിടുത്തെ വിയോഗം സഹിക്കുവാൻ ഈയുള്ളവൻ ശക്തനല്ല. ദക്ഷിണയാത്ര അപരിഹാര്യമാണെങ്കിൽ കൃപചെയ്തു് ഇവനെക്കൂടി ഒന്നിച്ചുകൊണ്ടുപോയാലും. അവിടുത്തെ അനുസരിക്കുവാനായി സർവ്വസ്വവും വിടുവാൻ ഇവൻ തയ്യാറാകുന്നു."

മഹാപ്രഭു അദ്ദേഹത്തെ ധൈര്യപ്പെടുത്തിക്കൊണ്ടു പറഞ്ഞു: "ആചാര്യജി, അവിടുന്ന് എന്താണ് അജ്ഞനെപ്പോലെ പറയുന്നത് ! അവിടുന്നു സർവ്വവും അറിയുന്നവനാണല്ലോ. അധൈര്യപ്പെടാതിരിക്ക. ഞാൻ വേഗത്തിൽ ദക്ഷിണയാത്ര അവസാനിപ്പിച്ച് ഇങ്ങോട്ടുതന്നെ വരുന്നുണ്ട്."

സാർവ്വഭൌമൻ പറഞ്ഞു: "അവിടുന്നു മടങ്ങി വരുന്നതുവരെ ഞാനെങ്ങനെ കഴിച്ചുകൂട്ടും ?" മഹാപ്രഭു പറഞ്ഞു: "ഈ ഭക്തന്മാരോടുകൂടി തിരുനാമകീർത്തനം ചെയ്തുകൊണ്ടു് സാനന്ദം ഇവിടെത്തന്നെ വസിക്ക. ഞാൻ വേഗത്തിൽ മടങ്ങിവരാം. അനുജ്ഞ തന്നാലും."

മഹാപ്രഭുവിന്റെ സ്നേഹപൂർണ്ണമായ വാക്കുകൾ കേട്ട് സാർവ്വഭൌമൻ ഗത്യന്തരമില്ലാതെ വിവശനായി പറഞ്ഞു: "അവിടുന്നു നിത്യസ്വതന്ത്രനല്ലേ ? അവിടത്തെ ഇച്ഛയ്ക്കു വിപരീതമായി ആർക്കു പ്രവർത്തിക്കുവാൻ കഴിയും ? തീർത്ഥയാത്രയ്ക്കു പുറപ്പെടുന്നതിനു മുമ്പു കുറച്ചു ദിവസംകൂടി ഇവിടെ വസിച്ച് എന്റെ ശുശ്രൂഷ സ്വീകരിച്ചാലും."

ഭക്തവത്സലനായ അവിടേയ്ക്ക് അതു നിരസിക്കുവാൻ കഴിഞ്ഞില്ല. പിന്നെയും അഞ്ചു ദിവസം അവിടെത്തന്നെ വസിച്ച് ആചാര്യജിയുടെ ഭിക്ഷ സ്വീകരിച്ചു. അതിനുശേഷം അവിടുന്നു ദക്ഷിണയാത്രയ്ക്കു തയ്യാറായി.

പ്രഭാതത്തിൽ മഹാപ്രഭു ഭക്തന്മാരോടുകൂടി ജഗന്നാഥനെ ദർശിക്കുവാൻ പോയി. ദർശനം കഴിച്ച് മഹാപ്രഭു ഭക്തിപൂർവ്വം നമസ്കരിക്കുകയും ദക്ഷിണയാത്രയ്ക്കുള്ള അനുമതി യാചിക്കുകയും ചെയ്തു. പൂജാരി പ്രസാദവും മാലയും കൊണ്ടുവന്ന് മഹാപ്രഭുവിനു കൊടുത്തു. ശ്രദ്ധാഭക്തിപുരസ്സരം അതു സ്വീകരിച്ച് അവിടുന്നു സമുദ്രതീരത്തു ചെന്നു. മടങ്ങിപ്പോകുവാൻ പലതവണ പറഞ്ഞുവെങ്കിലും സാർവ്വഭൌമൻ വിയോഗകാതരനായി പിന്നെയും അവിടത്തെ അനുഗമിച്ചു. അവിടുന്നു പലതും പറഞ്ഞു ആശ്വസിപ്പിച്ചു.

ട്ടാചാര്യർ ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു ഗോദാവരീതീരത്തു് എത്തിയാൽ വിദ്യാനഗരത്തിലെ രാജാവായ രാമാനന്ദറായിക്കു ദർശനംകൊടുത്തു് അനുഗ്രഹിച്ചാലും. അദ്ദേഹം പരമഭാഗവതനും മഹാജ്ഞാനിയുമാകുന്നു.''

മഹാപ്രഭു പറഞ്ഞു: ''അവിടുത്തെ ഹൃദയത്തിൽ ഇത്രയും സ്ഥാനമുള്ള ആരും, ഒരുപക്ഷേ ചണ്ഡാലൻതന്നെയായാലും, എനിക്കു വന്ദ്യനാകുന്നു. അവിടുത്തെ കൃപയ്ക്കു പാത്രീഭൂതനായ ആ മഹാത്മാവു് പരമഭാഗവതനാണെന്നതിൽ സംശയലേശംപോലുമില്ല. അദ്ദേഹത്തെ ദർശിച്ചു് ഞാൻ ആത്മാവിനെ കൃതാർത്ഥമാക്കുന്നുണ്ടു്.'' ഇത്രയും പറഞ്ഞു് മഹാപ്രഭു ആചാര്യരെ ആലിംഗനം ചെയ്തു. ഉടൻ അദ്ദേഹം പ്രേമോന്മത്തനായി താഴെ വീണു. ഈ അവസരം നോക്കി മഹാപ്രഭു അതിവേഗത്തിൽ മുന്നോട്ടു ഗമിച്ചു. സാർവ്വഭൗമൻ ഗത്യന്തരമില്ലാതെ ദുഃഖാർത്തനായി ഒരുവിധം ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങി. മററു ഭക്തന്മാർ മടങ്ങാം മടങ്ങാം എന്നു പറഞ്ഞുകൊണ്ടു പിന്നേയും കുറെ ദൂരമനുഗമിച്ചു. സന്ധ്യയ്ക്കു് അവർ അലാലനാഥത്തിലെത്തി. അന്നു് അവിടെ തിരുനാമസങ്കീർത്തനം ചെയ്തുകൊണ്ടു് അവർ രാത്രി കഴിച്ചുകൂട്ടി.

പിറേറ ദിവസം പ്രഭാതത്തിൽ മഹാപ്രഭു എല്ലാവരോടും മടങ്ങിപ്പോകുവാൻ പിന്നെയുമഭ്യർത്ഥിച്ചു. ഓരോരുത്തരേയുമാലിംഗനംചെയ്തു് അനുഗ്രഹിച്ചു. അവർ ആനന്ദമൂർച്ഛയിൽ കിടക്കുന്ന സമയം അവിടുന്നു കൃഷ്ണദാസനെയും കൂട്ടി മുന്നോട്ടു പോയി.

''രാമ രാഘവ രാമ രാഘവ രാമ രാഘവ രക്ഷ മാം
കൃഷ്ണ കേശവ കൃഷ്ണ കേശവ കൃഷ്ണ കേശവ പാഹി മാം.''

എന്നിപ്രകാരമുള്ള സങ്കീർത്തനത്തിൻെറ പരിപാവനശബ്ദ

തരംഗങ്ങളാൽ ആകാശത്തെ മുഖരിതമാക്കിക്കൊണ്ടു് അവിടുന്നു യാത്രചെയ്തു.

കുറച്ചു കഴിഞ്ഞു് ഭക്തന്മാർ അവിടുത്തെ ആജ്ഞയെ ശിരസാ വഹിച്ചു് അതിദുഃഖിതരായി ഒരുവിധം മടങ്ങി. അവരുടെ മനസ്സെല്ലാം മഹാപ്രഭുവിനെ അനുഗമിച്ചു. ശരീരങ്ങൾമാത്രം ഒരുവിധം മടങ്ങി.

# അധ്യായം ഇരുപത്തിയൊന്നു്

മാനാപമാനങ്ങളെപ്പററിയുള്ള ചിന്തയോ ഇന്ന സ്ഥലത്തു് എത്തണമെന്ന സങ്കല്പമോ ഒന്നിലും മമത്വമോ ഇല്ലാതെ സഞ്ചരിക്കുന്ന മഹാത്മാക്കളാണു് പുണ്യതീർത്ഥങ്ങളെപ്പോലും പവിത്രമാക്കി സൂക്ഷിക്കുന്നതു്. പാപികളുടെ സ്നാനത്താലുണ്ടാവുന്ന പാപഭാരത്തെ നശിപ്പിച്ചു് തീർത്ഥങ്ങളെ പിന്നെയും തീർത്ഥങ്ങളാക്കി നിലനിർത്തുന്നതു് ഇപ്രകാരമുള്ള മഹാപുരുഷന്മാരാകുന്നു.

മഹാപ്രഭു തിരുനാമസങ്കീർത്തനം ചെയ്തുകൊണ്ടു പോകുമ്പോൾ വഴിക്കുള്ളവരെല്ലാം ഏതോ ഒരു ശക്തിവിശേഷത്താൽ ആകർഷിക്കപ്പെട്ടു് അതു് ഏററുപാടുകയും ആ പാവനശബ്ദത്താൽ ദിക്കുകളെയെല്ലാം പവിത്രീകരിക്കുകയും ചെയ്തു. ഇപ്രകാരം പോയിപ്പോയി മഹാപ്രഭു കൂർമ്മാചലമെന്ന പുണ്യസ്ഥാനത്തു് എത്തിച്ചേർന്നു. ഇതു് ആന്ധ്രദേശം ഗംജാംജില്ലയിലാകുന്നു. രാമാനുജാചാര്യരും മാധ്വാചാര്യരുമെല്ലാം ഇവിടെ വളരെ ദിവസം വസിച്ചിട്ടുണ്ടു്. മഹാപ്രഭു അവിടെ എത്തി കൂർമ്മസ്വരൂപിയായ തന്തിരുവടിയെ വന്ദിച്ചു. ആനന്ദപരവശനായി നൃത്തം ചെയ്തു. അവിടെയുള്ളവർ ഈ ഭക്തിപ്രവാഹം കണ്ടു് ആനന്ദഭരിതരായി,

അവിടെവെച്ച് ഒരു വൈഷ്ണവബ്രാഹ്മണൻ ഭക്തിപൂർവ്വം വന്ദിച്ച് തൃപ്പാദരജസ്സുകളാൽ തന്റെ ഗൃഹത്തെ പാവനമാക്കി ഭിക്ഷ സ്വീകരിക്കണമെന്നു പ്രാർത്ഥിച്ചു. മഹാപ്രഭു സന്തുഷ്ടനായി ആ പ്രാർത്ഥന സ്വീകരിച്ചു.

ബ്രാഹ്മണൻ ആനന്ദപരവശനായി ഗൃഹത്തിലെത്തി പത്നിയോടു വിവരമെല്ലാം പറഞ്ഞു. പതിവ്രതാരത്നമായ പത്നി ക്ഷണനേരംകൊണ്ടു് ഭിക്ഷയ്ക്കുള്ളതെല്ലാം തയ്യാറാക്കി. ബ്രാഹ്മണൻ മഹാപ്രഭുവിനെ കൂട്ടിക്കൊണ്ടുവന്നു് ആസനത്തിലിരുത്തി. ശ്രീപാദങ്ങൾ കഴുകിച്ച് ആ പാവനജലം പത്നീസമേതനായി ശിരസ്സിൽ ധരിച്ചു. വിശിഷ്ടപദാർത്ഥങ്ങൾകൊണ്ടു് അവിടുത്തെ ഊട്ടി. മഹാപ്രഭു പ്രേമപരവശനായി അതെല്ലാം കഴിച്ചു. അവിടുന്നു് വിശ്രമിച്ചുകൊണ്ടിരിക്കെ ആ ബ്രാഹ്മണൻ ശ്രീപാദങ്ങൾ തലോടിക്കൊണ്ടു പ്രാർത്ഥിച്ചു: "ഗൃഹാന്ധകൂപത്തിൽ കിടന്നു നരകിക്കുന്ന ഇവനെ ഉദ്ധരിച്ചാലും. അവിടുത്തെ ശ്രീപാദംമാത്രമേ ഇവന്നു ഗതിയുള്ളു. ഈ ശ്രീപാദങ്ങളെ അടുത്തിരുന്നു സേവിക്കുവാൻ അവസരം തന്നാലും."

മഹാപ്രഭു പ്രേമപൂർവ്വം പറഞ്ഞു: "ഞങ്ങ കുറച്ചുകാലം കൂടി ഇവിടെത്തന്നെ ഇരുന്നു് തിരുനാമസംകീർത്തനം ചെയ്തുകൊണ്ടു് ധന്യധന്യനായി വസിക്കു." അന്നു് മഹാപ്രഭു അവിടെത്തന്നെ താമസിച്ചു. പിറ്റേ ദിവസം പ്രഭാതത്തിൽ യാത്ര തുടർന്നു. ബ്രാഹ്മണൻ കുറെ ദൂരം അനുയാത്ര ചെയ്തു. പിന്നെ അവിടുത്തെ ആജ്ഞയാൽ ഗത്യന്തരമില്ലാതെ മടങ്ങി.

ആ ഗ്രാമത്തിൽ വാസുദേവൻ എന്നു് ഒരു വൈഷ്ണവബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം വലിയ ഭക്തനായിരുന്നു. മഹാത്മാക്കളെ കണ്ടാൽ അവരുടെ സമീപംചെന്നു് അവരെ സേവിക്കുന്നതു് അദ്ദേഹത്തിന്റെ സ്വഭാവമായിരുന്നു. എങ്കിലും എന്തോ പ്രാരബ്ധശേഷത്താൽ അദ്ദേഹത്തിന്നു് കുഷ്ഠമെന്ന മഹാവ്യാധി പിടിപെട്ടു. എന്നാൽ

അതിൽ അദ്ദേഹത്തിന്നു് ഒരു സങ്കടവും ഉണ്ടായിരുന്നില്ല. അതു തന്റെ പ്രാരബ്ധമെന്നു കരുതി സസന്തോഷം ആ ക്ലേശമെല്ലാം സഹിച്ചുപോന്നു. ദേഹത്തിൽ അനേകം വ്രണങ്ങൾ ഉണ്ടായിരുന്നു. അവയിൽ പുഴുക്കളുമുണ്ടായിരുന്നു. പുഴുക്കളെ കളയുവാനദ്ദേഹം ശ്രമിക്കാറില്ല. പുഴക്കൾ സ്വയം പുറത്തുവന്നാൽ അവയെ എടുത്തു പിന്നെയും ആ വ്രണങ്ങളിൽത്തന്നെ വെച്ചിരുന്നു. ഇതു കണ്ടു് സാധാരണ ജനങ്ങൾ ഇദ്ദേഹത്തെ ഭ്രാന്തനെന്നു പറഞ്ഞു് കളിയാക്കിയിരുന്നു. പക്ഷേ അദ്ദേഹത്തിന്നു് സംസാരികളുടെ പ്രശംസയുടെ ആവശ്യം തീരെ ഇല്ലായിരുന്നു. തന്റെ ഇഷ്ടമൂർത്തിയെ ആ പുഴുക്കളിൽപോലും കണ്ടു വന്ദിക്കുകയായിരുന്നു ആ മഹാത്മാവു ചെയ്തിരുന്നതു്.

അദ്ദേഹം പ്രേമാവതാരഭൂതനായ ശ്രീചൈതന്യമഹാപ്രഭു ദക്ഷിണയാത്രയ്ക്കു പുറപ്പെട്ടിട്ടുണ്ടെന്നും അവിടുന്നു് കൂർമ്മദേവബ്രാഹ്മണന്റെ ഗൃഹത്തിൽ എഴുന്നള്ളിയിട്ടുണ്ടെന്നും കേട്ടു. അദ്ദേഹം മനസ്സിൽ വിചാരിച്ചു: ''ഒരടിപോലും നടക്കുവാൻ കഴിയാത്ത എനിക്കു് അവിടെ ചെന്നു് തന്തിരുവടിയുടെ പുണ്യവിഗ്രഹം എങ്ങനെ ദർശിക്കുവാൻ സാധിക്കും? ഹാ കഷ്ടം, ആ പ്രേമാവതാരമൂർത്തിയെ ഇത്രയും സമീപത്തിൽ എഴുന്നള്ളിയിട്ടും ഒരു നോക്കു കാണുവാൻപോലും കഴിയാത്തപക്ഷം ഈ മഹാപാപിയുടെ ജീവിതംകൊണ്ടു് ഇനി എന്തു കാര്യം? നടക്കുവാൻ കഴിയില്ലെങ്കിലും നിരങ്ങിനിരങ്ങി ഇഴഞ്ഞു് ഒരുവിധം അവിടെ എത്തുവാൻ ശ്രമിച്ചുനോക്കട്ടെ.''

ഇപ്രകാരം വിചാരിച്ചു് നിരങ്ങിനിരങ്ങി വളരെ വിഷമിച്ചു് ഏറെ നേരംകൊണ്ടു് എങ്ങനെയോ ഒരുവിധം ആ ബ്രാഹ്മണന്റെ പുണ്യഗൃഹത്തിലെത്തിച്ചേർന്നു. ഹാ കഷ്ടം, അപ്പോഴേയ്ക്കും മഹാപ്രഭു അവിടെനിന്നു് എഴുന്നള്ളിക്കഴിഞ്ഞിരുന്നു. ഈ വർത്തമാനം കേട്ടു ദുസ്സഹമായ ദുഃഖ

ധിക്യത്താൽ മൂർച്ഛിതനായി താഴെ വീണു. കുറച്ചു കഴിഞ്ഞു് ബോധംവന്നപ്പോൾ ഗദ്ഗദകണ്ഠനായി ഇപ്രകാരം വിലപിക്കുവാൻ തുടങ്ങി: ''കഷ്ടം, ഞാനിത്രയും ഭാഗ്യംകെട്ടവനായി തീൎന്നുവല്ലോ! മഹാപ്രഭു ഇവിടെ എഴുന്നള്ളിയിട്ടും അവിടുത്തെ ദിവ്യദൎശനം ഇവന്നു സിദ്ധിച്ചില്ലല്ലോ. ഇനി എന്നാണു് ആ ഭാഗ്യം സിദ്ധിക്കുക? ശരണാഗതവത്സല, പ്രഭോ, ഈ അഗതിയിൽ കൃപചെയ്യേണമേ. അവിടുന്നു സൎവ്വാന്തര്യാമിയല്ലേ? നാട്ടുകാരും കുടുംബവും പരിവാരങ്ങളുമെല്ലാം ഇവനെ ഉപേക്ഷിച്ചിരിക്കുന്നു. ആരും അടുത്തു വരുകതന്നെയില്ല. അവിടുത്തെ തൃപ്പാദം ഒന്നുമാത്രമാണേ ഇവന്നു് ഏകാവലംബം. അവിടുന്നു് ഈ മഹാപാപിയെ ഉപേക്ഷിച്ചുകഴിഞ്ഞുവോ? അല്ലെങ്കിൽ ഈ സ്ഥിതിയെല്ലാമറിയുന്ന അവിടുന്നു് എന്താണു് ദൎശനം തരാതെ എഴുന്നള്ളിയതു്?'' ആ കരുണരോദനം മഹാപ്രഭുവിനെ പിന്നോക്കംതന്നെ പിടിച്ചു വലിച്ചു. അവിടുന്നു് കൂൎമ്മദേവബ്രാഹ്മണന്റെ ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങി എത്തി. അവിടെ നിലത്തുകിടന്നു് പ്രലപിക്കുന്ന വാസുദേവഭക്തനെ കണ്ടു ഉടൻ ഓടിച്ചെന്നു് ഗാഢഗാഢമാലിംഗനംചെയ്തു. അദ്ദേഹം തനിക്കു ഭയങ്കര വ്യാധിയാണെന്നും അതുകൊണ്ടു് അവിടുന്നു തന്നെ സ്പൎശിക്കരുതെന്നും പറഞ്ഞു തട്ടുത്തുനോക്കിയിട്ടും അതൊന്നും ആ ഭക്തവത്സലൻ വകവെച്ചില്ല. അവിടുന്നു് അരുളിച്ചെയ്തു: ''ഹേ ഭക്തവൎയ്യ, അങ്ങയെപ്പോലെയുള്ള മഹാഭാഗവതന്മാരുടെ സ്പൎശത്താൽ എന്നെത്തന്നെ ശുദ്ധമാക്കുവാൻ ഞാനാഗ്രഹിക്കുന്നു.''

മഹാപ്രഭു സ്പൎശിച്ചതോടുകൂടി വാസുദേവന്റെ വ്യാധിയെല്ലാം എന്നന്നേയ്ക്കുമായി നശിച്ചു. മാത്രമല്ല, അദ്ദേഹത്തിന്റെ ശരീരം പെട്ടെന്നു് സുവൎണ്ണവൎണ്ണമായിത്തീൎന്നു. മഹാപ്രഭുവിന്റെ കൃപാതിശയം കണ്ടു് അശ്രുക്കൾ ഒഴുക്കിക്കൊണ്ടു് വാസുദേവൻ ഗദ്ഗദകണ്ഠനായി

പറഞ്ഞു: "എന്നെപ്പോലെയുള്ള മഹാപാപികളെ ഉദ്ധരിച്ചു് അവിടുന്നു തന്റെ പതിതപാവനനെന്ന പേർ സാർത്ഥകമാക്കിയിരിക്കുന്നു. പതിതന്മാരെ ഉദ്ധരിക്കുക എന്നതു് അവിടുത്തെ സ്വഭാവമാണല്ലോ. മായാബദ്ധനായ അടിയൻ അവിടുത്തെ മഹിമാതിശയത്തെ എങ്ങനെ വർണ്ണിക്കുവാൻ ശക്തനായിത്തീരും? അവിടുന്നു് സാക്ഷാൽ ശ്രീനാരായണനാകുന്നു. അവിടുത്തെ മഹിമ മനുഷ്യൻ ചെയ്യുന്ന പരിമിതവർണ്ണനകൾക്കു് അതീതമാകുന്നു." ഇത്രയും പറഞ്ഞു് അദ്ദേഹം മഹാപ്രഭുവിന്റെ ശ്രീപാദങ്ങളിൽ മൂർച്ഛിച്ചുവീണു. അവിടുന്നു തൃക്കൈകൊണ്ടു് എഴുന്നേല്പിച്ചു ഭഗവന്നാമമുപദേശിച്ചു. ഇപ്രകാരം അനുഗ്രഹിച്ചു് മഹാപ്രഭു അവിടെനിന്നു മുന്നോട്ടു പോയി.

ക്രമേണ അവിടുന്നു ഗോദാവരീതീരത്തു് എത്തിച്ചേർന്നു. ആ സ്ഥലസൗന്ദര്യം കണ്ടു് മഹാപ്രഭുവിന്റെ ഹൃദയം ആനന്ദസാഗരത്തിൽ ആറാടി. ശ്രീവൃന്ദാവനത്തിന്റെ സ്മരണയാണു് ഉടൻ മഹാപ്രഭുവിനുണ്ടായതു്. അവിടുന്നു വിചാരിച്ചു: "ഇവിടെയാണല്ലോ സാർവ്വഭൗമൻ പറഞ്ഞ രാമാനന്ദറായി ഭരണം നടത്തുന്നതു്. അദ്ദേഹത്തെ കാണുവാൻ എന്താണു് മാർഗ്ഗം?" ഇപ്രകാരം ചിന്തിച്ചുകൊണ്ടു് മഹാപ്രഭു ഗോദാവരീതീരത്തു് ഒരു ഏകാന്തസ്ഥലത്തു ചെന്നിരുന്നു.

# അധ്യായം ഇരുപത്തിരണ്ടു്

യൗവ്വനം, ധനസമ്പത്തി, പ്രഭുത്വം — ഇവയിൽ ഓരോന്നും സർവ്വാനർത്ഥകരമാണു്. അപ്പോൾ അവയെല്ലാം ഒരാൾക്കു് ഒന്നിച്ചുണ്ടായാലത്തെ സ്ഥിതി പിന്നെ വിശേഷിച്ചു പറയണമോ? ഇവയെല്ലാമുണ്ടായിട്ടും അഹങ്കരി

ക്കാതെ വിനയശീലരായി വർത്തിക്കുന്നവർ മഹാത്മാക്കളാകുന്നു. രാമാനന്ദറായി അപ്രകാരമുള്ള ഒരു മഹാത്മാവായിരുന്നു.

രാമാനന്ദറായിയുടെ അച്ഛൻ ഭവാനന്ദജി പുരിയിൽ നിന്നു മൂന്നു ക്രോശം ദൂരത്തുള്ള ഗൃഹത്തിലായിരുന്നു വസിച്ചിരുന്നതു്. അദ്ദേഹം ഉഡീസാരാജ്യത്തിലെ ഒരു പ്രമുഖോദ്യോഗസ്ഥനായിരുന്നു. രാമാനന്ദറായി ഉല്ക്കലദേശത്തിന്റെ കീഴിലായിരുന്ന വിദ്യാനഗറിലെ രാജാവാക്കപ്പെട്ടു. മഹാരാജാവിൽനിന്നു് അദ്ദേഹത്തിന്നു് രാജാ എന്ന സ്ഥാനം കിട്ടിയിരുന്നു.

അദ്ദേഹം ജ്ഞാനസമ്പന്നനും വിനയശീലനും രാജ്യകാര്യങ്ങളിൽ അതിസമർത്ഥനുമായിരുന്നു. സർവ്വശാസ്ത്രങ്ങളുമദ്ദേഹം അധ്യയനം ചെയ്തിരുന്നു. വിദ്യാസമ്പന്നനും വിനയശീലനുമായതിനാൽ സാർവ്വഭൗമഭട്ടാചാര്യക്കു് വളരെ സമ്മതനുമായിരുന്നു. അവസരം കിട്ടുമ്പോഴെല്ലാം സാർവ്വഭൗമനെ ചെന്നു കാണുകയും ശാസ്ത്രാർത്ഥചർച്ച ചെയ്യുകയും ചെയ്തിരുന്നു. മഹാരാജാവു് പ്രതാപരുദ്രനും ഇദ്ദേഹത്തെ വളരെ ആദരിച്ചിരുന്നു.

അദ്ദേഹം ജാതിയിൽ കായസ്ഥനായിരുന്നു. എങ്കിലും തന്തിരുവടിയിലും അവിടുത്തെ ഭക്തന്മാരിലും അപാരഭക്തിസമ്പന്നനായിരുന്നു.

ഒരു ദിവസം അദ്ദേഹം സാധാരണപോലെ അനേകം ബ്രാഹ്മണരോടും വാദ്യങ്ങളോടും കൂടി സ്നാനത്തിന്നായി ഗോദാവരിയിൽ വന്നു. ഭക്തിപൂർവ്വം സ്നാനം ചെയ്തു് റായി രാജധാനിയിലേയ്ക്കുതന്നെ മടങ്ങുവാൻ തുടങ്ങി.

ആ സമയത്തു് ഗോദാവരീതീരത്തുതന്നെ കുറച്ചകലെ ഒരു വൃക്ഷച്ചുവട്ടിൽ ഏകാകിയായി ഇരിക്കുന്ന അതിസുന്ദരസ്വരൂപനായ ഒരു സംന്യാസിയെ കണ്ടു. ആ യുവ

സന്ന്യാസിയുടെ നോട്ടത്തിൽ എന്തോ വലിയ ഒരാകർഷണമുള്ളതായി അദ്ദേഹത്തിന്നു തോന്നി. റായി ആശ്ചര്യഭരിതനായി മന്ത്രമുഗ്ദ്ധനെപ്പോലെ നിന്നിമേഷദൃഷ്ടിയായി നോക്കിനിന്നു. ആ സംന്യാസിയിൽനിന്നുള്ള പ്രഭ ആ പ്രദേശത്തെ മുഴുവൻ പവിത്രമാക്കുന്നതായി തോന്നി. അത്രതന്നെയല്ല, അദ്ദേഹം തന്റെ നേരെ കൃപാപൂർവ്വം നോക്കുന്നതായും തോന്നി. രാമാനന്ദറായിക്കു സഹിക്കാതായി. അദ്ദേഹം ഏകാകിയായി ആ സംന്യാസിയുടെ സമീപത്തിലേയ്ക്കുതന്നെ ചെന്നു.

അദ്ഭുതതേജസ്വിയായ ഈ യുവസംന്യാസി മഹാപ്രഭുവല്ലാതെ മററാരുമായിരുന്നില്ല. അവിടുന്നു ഗോദാവരിയിൽ സ്നാനംചെയ്തു രാമാനന്ദജിയെ എങ്ങനെ കാണുവാൻ കഴിയുമെന്നു ചിന്തിച്ച സമയത്താണ് അദ്ദേഹം സ്നാനാത്ഥം ബ്രാഹ്മണരോടും വാദ്യമേളങ്ങളോടുംകൂടി അവിടെ വന്നതു്. ഇതു രാമാനന്ദറായിതന്നെ എന്നു കണ്ടു ഉടൻ മഹാപ്രഭു തീരുമാനിച്ചു. അദ്ദേഹത്തെ ആലിംഗനം ചെയ്യുവാൻ മഹാപ്രഭുവിന്റെ ഹൃദയം ആത്തിപ്പെട്ടു. ഇത്രയുമായപ്പോഴയ്ക്കും അദ്ദേഹം മഹാപ്രഭുവിന്റെ ശ്രീപാദങ്ങളിൽ സാഷ്ടാംഗം വന്നു വീണുകഴിഞ്ഞു.

മഹാപ്രഭു ചോദിച്ചു: ''രാമാനന്ദറായി എന്നതു് അവിടുത്തെ പേർതന്നെയല്ലേ !''

രണ്ടു കൈകളും ഉയർത്തിപ്പിടിച്ചു തൊഴുതുകൊണ്ട് അതിവിനീതഭാവത്തിൽ അദ്ദേഹം മറുപടി പറഞ്ഞു: ''ഭക്തിഹീനനായ ഈ അധമന്റെ പേർതന്നെയാണ് രാമാനന്ദനെന്നതു്.''

ഇതു കേട്ടു് മഹാപ്രഭു ഉടൻ എഴുന്നേററു് രാമാനന്ദറായിയെ ഗാഢമാലിംഗനംചെയ്തു് സ്നേഹപൂർവ്വം പറഞ്ഞു: ''സാർവ്വഭൗമഭട്ടാചാര്യജിയുടെ കല്പനപ്രകാരമാണ് ഞാനിവിടെ വന്നതു്. അങ്ങയുടെ ദർശനം സിദ്ധിച്ചതി

നാൽ ഞാനിപ്പോഠം കൃതാൎത്ഥനായിരിക്കുന്നു. എന്റെ ദക്ഷിണയാത്ര ഇപ്പോഠം സഫലമായി.''

രാമാനന്ദറായി തൊഴുതുകൊണ്ടു പറഞ്ഞു: ''സാക്ഷാൽ ശ്രീനാരായണൻതന്നെ സംന്യാസിവേഷമെടുത്തു് ഇവിടെ വന്നു് എന്നെ അനുഗ്രഹിച്ചതായി എനിക്കു തോന്നുന്നു. ഭട്ടാചാൎയ്യജി സദാ എന്നിൽ കൃപചെയ്യുന്ന മഹാനാണു്. അദ്ദേഹത്തിന്റെ പ്രാൎത്ഥനയനുസരിച്ചു് എന്നെ ധന്യധന്യനാക്കുവാനായി ഇവിടെ വന്നു് ഈ മഹാവിഷയിയെ സ്വയം ആലിംഗനംചെയ്ത അവിടുത്തെ കരുണയ്ക്കു നമസ്കാരം. ഈയുള്ളവൻ അധമനാണെങ്കിലും ഇപ്പോഠം ഈ മഹാഭാഗ്യം സിദ്ധിച്ചതിനാൽ ധന്യധന്യനായിരിക്കുന്നു. പൂൎവ്വജന്മങ്ങളിൽ എന്തെല്ലാം പുണ്യങ്ങഠം ഞാൻ ചെയ്തുവെന്നറിഞ്ഞുകൂടാ.''

മഹാപ്രഭു പറഞ്ഞു, ''അങ്ങയുടെ മുഖത്തുനിന്നു പ്രവഹിക്കുന്ന കൃഷ്ണലീലാമൃതം പാനം ചെയ്യുവാൻവേണ്ടിയാണു് ഞാനിവിടെ വന്നിട്ടുള്ളതു്. അതു കേഠംപ്പിച്ചു് എന്നെ കൃതാൎത്ഥനാക്കിയാലും.''

രാമാനന്ദറായി: ''സാക്ഷാൽ ശ്രീകൃഷ്ണസ്വാമിയുടെ മുമ്പിൽ അവിടുത്തെ ദിവ്യലീലയെ വിസ്തരിക്കുവാൻ ഞാനാരാണു്?''

മഹാപ്രഭു: ''ഞാൻ സംന്യാസിയാണെന്നു കരുതി എന്നെ അവിടുന്നു വഞ്ചിക്കരുതു്. എന്റെ ശുഷ്കഹൃദയത്തെ ഭക്തിരസപരിപൂൎണ്ണമാക്കുവാൻവേണ്ടിയാണു് സാൎവ്വഭൌമൻ എന്നെ ഇങ്ങോട്ടു് അയച്ചിട്ടുള്ളതു്.''

ഇപ്രകാരം അവർ അന്യോന്യം പ്രശംസിച്ചുകൊണ്ടു നില്ക്കേ ഒരു ബ്രാഹ്മണൻ വന്നു് മഹാപ്രഭുവിനെ ഭിക്ഷയ്ക്കായി ക്ഷണിച്ചു. മഹാപ്രഭുവുമായി സംസാരിക്കുന്നതു് ഏകാന്തത്തിൽവെച്ചാണു് നല്ലതു് എന്നു കരുതി തത്കാലം പോകുവാനായി രാമാനന്ദറായി അനുജ്ഞ യാചിച്ചു.

അവിടുന്ന് അതിസ്നേഹപൂർവ്വം പറഞ്ഞു: ''മറക്കില്ലല്ലോ, വേഗം വരില്ലേ ?; എനിക്ക് അങ്ങയിൽനിന്ന് കൃഷ്ണലീല കാം കേംക്കവാനുള്ള ആഗ്രഹം വർദ്ധിക്കുന്നു.''

രാമാനന്ദജി വന്ദിച്ചുകൊണ്ടു വിനീതനായി പറഞ്ഞു: ''വേഗത്തിൽത്തന്നെ വന്നു ഞാൻ സ്വയം കൃതാർത്ഥനാകുന്നുണ്ടു്. അവിടുന്നു കുറച്ചുകാലം ഇവിടെ വസിച്ച് എന്നെ കൃതാർത്ഥനാക്കേണമേ.''

ഇത്രയും പറഞ്ഞു വന്ദിച്ച് രാമാനന്ദറായി പരിവാരസമേതം രാജധാനിയിലേക്കുതന്നെ പോയി. മഹാപ്രഭു ഭിക്ഷയ്ക്കായി ആ ബ്രാഹ്മണന്റെ ഗൃഹത്തിലേക്കും പോയി.

# അധ്യായം ഇരുപത്തിമൂന്ന്

രാമാനന്ദറായി രാജധാനിയിലേക്കു പോന്നുവെങ്കിലും അദ്ദേഹത്തിന്റെ മനസ്സ് നിരന്തരം മഹാപ്രഭുവിൽത്തന്നെയായിരുന്നു. പകൽ രാജ്യകാര്യങ്ങറം ഒരു യന്ത്രംപോലെ നടത്തി. സന്ധ്യയായതോടുകൂടി തന്റെ പദവിയൊന്നും വകവെയ്ക്കാതെ ഒരു ഭൃത്യനെയുംകൂട്ടി കാൽനടയായി മഹാപ്രഭുവിന്റെ സമീപത്തിലേക്കുതന്നെ വന്നു. ദൂരത്തുനിന്നുതന്നെ മഹാപ്രഭുവിനെ സാഷ്ടാംഗം പ്രണമിച്ചു. അവിടുന്നു തൃക്കൈകൊണ്ടു് പ്രേമപൂർവ്വം എഴുന്നേല്പിച്ച് ഗാഢഗാഢമാലിംഗനം ചെയ്തു. കുറച്ചുനേരം കഴിഞ്ഞു് മഹാപ്രഭു പറഞ്ഞു: ''അങ്ങയിൽനിന്ന് തന്തിരുവടിയുടെ ദിവ്യലീലകറം കേറംക്കവാൻ ഞാനാഗ്രഹിക്കുന്നു. പറഞ്ഞുതന്നാലും. ലോകത്തിൽ മനുഷ്യന്റെ മുഖ്യകർത്തവ്യമെന്തു്? താങ്കറം ജ്ഞാനിയും ഭക്തനുമാണു്. സാധ്യസാധനതത്ത്വം പറഞ്ഞുതന്നാലും.''

രാമാനന്ദറായി: ''അവിടുന്ന് ഇതെല്ലാം ഞാൻവഴി പുറത്തു പ്രകടമാക്കുവാനാഗ്രഹിക്കുന്നു. നല്ലതു്, അവിടുത്തെ ഇച്ഛ എന്തോ അതു നടക്കട്ടെ. സ്വസ്വവർണ്ണാശ്രമധർമ്മങ്ങൾ തന്തിരുവടിയിലർപ്പിച്ച് അനുഷ്ഠിക്കുകയാണ് മനുഷ്യൻെറ കർത്തവ്യമെന്ന് ഞാൻ കരുതുന്നു. ശാസ്ത്രങ്ങളെല്ലാം ഇതിൻെറ ആവശ്യകത ഊന്നിപ്പറയുന്നു. ഭഗവദ് ഗീതയും ഇതു് ഉദ്ഘോഷിക്കുന്നു.''

മഹാപ്രഭു: ''ഇതു് അതിശ്രേഷ്ഠംതന്നെ. ഇതുകൊണ്ടു് ഹൃദയം ശുദ്ധമായിത്തീരുകയും ചെയ്യും. എന്നാൽ ഇതു് മുക്തിക്കു സാക്ഷാൽ സാധകമല്ലല്ലൊ. ഇതിനെക്കാൾ ഉത്കൃഷ്ടമായ സാധനമെന്തെന്നു പറഞ്ഞാലും.''

രാമാനന്ദറായി: ''എല്ലാം വിട്ടു് തന്തിരുവടിയെത്തന്നെ ആശ്രയിക്കുന്നതാണ് അതിലും ഉത്കൃഷ്ടമായിട്ടുള്ളതു്. 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്നാണ് തന്തിരുവടിയുടെ സന്ദേശം. സർവ്വതാപങ്ങളും അപ്പോൾ അസ്തമിക്കുന്നു.''

മഹാപ്രഭു: ''അതു ശരിതന്നെ, എന്നാൽ ഏതു ഭാവത്തിലാണ് തന്തിരുവടിയെ ആശ്രയിക്കേണ്ടതു്?''

രാമാനന്ദറായി: ''ദാസഭാവമാണ് ശ്രേഷ്ഠമെന്ന് ഞാൻ കരുതുന്നു. എന്തെന്നാൽ ദാസഭാവമന്തർഭവിക്കാത്ത ഒരു ഭാവവുമില്ല. ശാന്തം, സഖ്യം, വാത്സല്യം, മധുരം ഈ ഭാവങ്ങളിലെല്ലാം ദാസഭാവം അന്തർലീനമായിക്കിടപ്പുണ്ടു്. പീഡകൾ വരുമ്പോൾ ആ ഭാവം വ്യക്തമായിത്തീരുകയും ചെയ്യും. വാത്സല്യഭാവം പുലർത്തിയിരുന്ന നന്ദാദികൾക്കും സഖ്യഭാവം സ്വായത്തമാക്കിയിരുന്ന ഗോപബാലന്മാർക്കും വിരഹപീഡയിൽ 'മനസോ വൃത്തയോ നഃ സ്യുഃ കൃഷ്ണപാദാംബുജാശ്രയാഃ' എന്നിപ്രകാരം തങ്ങളുടെ സർവ്വേന്ദ്രിയവൃത്തികളും തന്തിരുവടിയുടെ ശ്രീപാദപദ്മാശ്രിതങ്ങളായിത്തീരട്ടെ എന്ന ദാസഭാവം

സ്വയം പ്രകടമായി. മധുരഭാവത്തിന്റെ മൂർത്തീഭാവമായ ശ്രീരാധികാദേവി, തന്തിരുവടി അന്തർഹിതനായപ്പോഴ് 'ദാസ്യസ്തേ കൃപണായാ മേ സഖേ ദർശയ സന്നിധിം' എന്നിപ്രകാരം ദാസഭാവത്തിൽ തന്തിരുവടിയുടെ ദർശനത്തിന്നായി പ്രാർത്ഥിക്കുന്നു. അതുകൊണ്ടു് ദാസഭാവം അതിശ്രേഷ്ഠമെന്നു് ഞാൻ കരുതുന്നു.''

മഹാപ്രഭു: ''ഇതു് അതിശ്രേഷ്ഠമെന്നു് ഞാൻ സമ്മതിക്കുന്നു. എന്നാൽ ഈ ഭാവത്തിൽ സംകോചമുണ്ടു്. അപ്പോഴ് നിർഭയമായ ആനന്ദമാസ്വദിക്കുവാൻ കഴിയുകയില്ല.''

രാമാനന്ദറായി പറഞ്ഞു: ''എന്നാൽ സഖ്യസംബന്ധം അതിലും ശ്രേഷ്ഠമെന്നു കരുതാം. ഇതിൽ ഐശ്വര്യം, പ്രഭാവാതിശയം മുതലായവയൊന്നും ഗണിക്കുന്നില്ല. ഗോപബാലന്മാർ ഇടയ്ക്കു് തന്തിരുവടിയുടെ നേരെ കോപിക്കുന്നു. ചുമലിൽ കേറുന്നു. മററു ചില സമയം അടിച്ചു താഴെ വീഴ്ത്തുന്നു. അഖിലബ്രഹ്മാണ്ഡനായകന്റെ അടുത്തു് അവക്കു് ഒരു സംകോചലേശം പോലുമില്ല. യഥാർത്ഥമായ ആനന്ദം സഖ്യപ്രേമത്തിൽ അനുഭവപ്പെടുന്നു.''

മഹാപ്രഭു: ''വളരെ ശരി, പക്ഷേ അതിൽ അന്യോന്യപ്രേമം ഒരുപോലെ രണ്ടുഭാഗത്തും ഉണ്ടായിരിക്കണം. ഒരു ഭാഗത്തു പ്രേമക്കുറവുണ്ടെന്നു് ഭ്രമംപോലും പററിപ്പോയാൽ അതിൽ വൈഷമ്യം വരും. അപ്പോഴ് ആനന്ദം സർവ്വദാ ഏകരൂപത്തിൽ സ്ഥിതിചെയ്യുകയില്ല. നിരപേക്ഷവും ഏകരസവുമായ ഒരു ഭാവം പറഞ്ഞുതന്നാലും.''

രാമാനന്ദറായി: ''വാത്സല്യപ്രേമത്തിൽ ഈ വൈഷമ്യമില്ല. പുത്രൻ ഇങ്ങോട്ടു സ്നേഹിച്ചാലുമില്ലെങ്കിലും മാതാപിതാക്കൾ പുത്രനെ സ്നേഹിക്കുന്നു. അതുകൊണ്ടാണു്

ശ്രീശുകൻ ആശ്ചര്യപൂർവ്വം ഇപ്രകാരമുദ്ഘോഷിക്കുന്നു്.

നേമം വിരിഞ്ചോ ന ഭവോ
ന ശ്രീരപ്യംഗസംശ്രയാ
പ്രസാദം ലേഭിരേ ഗോപീ
യത് തത് പ്രാപ വിമുക്തിദാത്.

യശോദാദേവിക്കു തന്തിരുവടിയുടെ യാതൊരു പ്രസാദം സിദ്ധിച്ചുവോ അതു് ബ്രഹ്മാവിന്നോ ശ്രീപരമേശ്വരന്നോ ശ്രീഭഗവതിക്കുപോലുമോ സിദ്ധിച്ചില്ല, അഹോ ആശ്ചര്യം. അതുകൊണ്ടു് വാത്സല്യഭാവം അതിശ്രേഷ്ഠമെന്നു വരുന്നു.''

മഹാപ്രഭു: ''വാത്സല്യഭാവം അതിശ്രേഷ്ഠമാണെന്നതിന്നു സംശയമൊന്നുമില്ല. എന്നാൽ അവിടെയും ചെറിയതു്, വലിയതു് എന്ന ഭേദവിചാരമുള്ളതിനാൽ ഭയത്തിന്റെ ഒരംശം അവശേഷിക്കുന്നു. അതുപോലുമില്ലാത്ത സർവ്വോത്തമമായ ഭാവം പറഞ്ഞുതന്നാലും.''

രാമാനന്ദറായി: ''ഇനി എന്താണു് ഞാൻ പറയേണ്ടതു്? ഇനി മധുരഭാവം അഥവാ കാന്താഭാവം മാത്രമേ ബാക്കിയുള്ളു. അതിൽ സർവ്വഭാവങ്ങളും പര്യവസാനിക്കുന്നു.''

ഇതു കേട്ടു് മഹാപ്രഭു അദ്ദേഹത്തെ ഗാഢഗാഢമാലിംഗനം ചെയ്തുകൊണ്ടു പ്രശംസിച്ചു: ''അവിടുന്നു ധന്യധന്യനാണു്. അവിടുത്തെ കുലം ധന്യമാണു്. അവിടുത്തെ പ്രസവിച്ച മാതാവാണു് യഥാർത്ഥജനനി. എന്നാൽ ഇതിലും ഉച്ചമായ ഭാവമുണ്ടെങ്കിൽ പറഞ്ഞുതന്നാലും.''

രാമാനന്ദറായി അദ്ഭുതസ്തബ്ധനായി മഹാപ്രഭുവിന്റെ നേരെ നോക്കി. കുറച്ചു നേരം നിശ്ശബ്ദനായി ഇരുന്നതിന്നുശേഷം സാവകാശത്തിൽ പറഞ്ഞു: ''അതി

നെപ്പററി ഞാനെന്തു പറയട്ടെ. ശ്രീവേദവ്യാസമഹർഷി പോലും അതു പറയുവാൻ താൻ അധികാരിയല്ലെന്നു കരുതി കേവലം സൂചിപ്പിച്ചിട്ടേയുള്ളു.

അനയാരാധിതോ നൂനം ഭഗവാൻ ഹരിരീശ്വരഃ
യന്നോ വിഹായ ഗോവിന്ദഃ പ്രീതോ യാമനയദ്രഹഃ.

ഇപ്രകാരം ആ പുണ്യതിരുനാമത്തിലെ അതായതു് രാധാ എന്ന തിരുനാമത്തിലെ രണ്ടക്ഷരങ്ങളെ മറെറാരു തരത്തിൽ സൂചിപ്പിച്ചതേയുള്ളു. ആ രാധികാഭാവംതന്നെ സർവ്വോത്കൃഷ്ടം, അനിർവ്വചനീയം.'' മഹാപ്രഭു ഉടൻ ചാടി എഴുന്നേററു ഗാഢഗാഢമാലിംഗനം ചെയ്തു് ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ടു പറഞ്ഞു: ''ധന്യധന്യ, സാധ്യതത്വത്തിൻെറ പരാകാഷ്ഠ ശ്രീരാധികാപ്രേമംതന്നെ. അതു് പരമഭാഗവതനായ അവിടുത്തെ മുഖത്തിൽനിന്നു തന്നെ ഗ്രഹിക്കുവാൻ സാധിച്ചതിനാൽ ഞാൻ കൃതാർത്ഥനായി.''

ചന്ദ്രികാപരിപൂർണ്ണമായ ശ്രീവൃന്ദാവനത്തിൽവെച്ചു് തന്തിരുവടി ഗോപീമാരോടുകൂടി ആടിയ രാസലീലാരംഗങ്ങൾ രണ്ടാളുകളുടെയും ഹൃദയത്തിൽ തള്ളിത്തള്ളി വരുകയും രണ്ടാളും പരസ്പരമാലിംഗനം ചെയ്തു മൂർച്ഛിക്കുകയും ചെയ്തു.

# അധ്യായം ഇരുപത്തിനാല്

രണ്ടാളും പ്രേമോന്മത്തന്മാർ, രണ്ടാളുടെ ദൃഷ്ടിയിലും സംസാരം നിസ്സാരം, രണ്ടാളും ഒരേ ഒരു മാർഗ്ഗത്തിലെ സഞ്ചാരികൾ, അവർ തമ്മിലുള്ള സംഗമത്തിലെ നിരതിശയാനന്ദത്തെപ്പററി ആർക്കു വർണ്ണിക്കുവാൻ കഴിയും?

മഹാപ്രഭു പിന്നെയും ചോദിച്ചു: ''ഈ അത്യുച്ചഭാവത്തിൻെറ പ്രാപ്തിക്കുള്ള സാധനവും പറഞ്ഞുതന്നാലും.''

രാമാനന്ദറോയി: ''അവിടുന്നു സർവ്വസമർത്ഥനല്ലേ? കേവലം വിഷയിയായ എനിക്കു് സാധ്യസാധനതത്ത്വത്തെപ്പററി എന്തു് അറിയുവാൻ കഴിയും? ഇതു ഞാൻവഴി തന്നെ പുറത്തു പ്രകാശിപ്പിക്കണമെന്നാണു് അവിടുത്തെ സങ്കല്പമെങ്കിൽ അതിൻെറ മുമ്പിൽ തലകുനിക്കുകയല്ലാതെ ഞാനെന്തു ചെയ്യും? രാധാപ്രേമം അലൗകികമാകുന്നു. സംസാരികൾക്കു് അതിനെപ്പററി പറയുവാനോ കേൾക്കുവാനോ പോലും അധികാരമില്ല. അതുകൊണ്ടു് ശ്രീ വേദവ്യാസമഹർഷി അതു പരമഗോപ്യമായി വെച്ചിരിക്കുന്നു. ഗോകുലത്തിലെ ഗോപിമാർക്കേ അതു് അറിയുവാൻ കഴികയുള്ളൂ. ഗോപികാഭാവം വരാതെ അതിൽ ആർക്കും പ്രവേശമില്ല. ഗോപിമാർക്കു തന്തിരുവടി ആനന്ദിക്കണമെന്നല്ലാതെ മറെറാരു ആഗ്രഹം ലേശംപോലുമില്ല. അനിർവ്വചനീയമായി ഈ ദിവ്യഭാവമനുഭവിക്കണമെങ്കിൽ ഗോപിമാരെപ്പോലെ ത്യാഗമയവും നിഃസ്വാർത്ഥവുമായ ഭാവമുദിക്കണം. ഗോപിമാരുടെ ആ വിശുദ്ധപ്രേമത്തിൻെറ മുമ്പിൽ പരമഭാഗവതന്മാരായ ഉദ്ധവാദികൾപോലും പ്രണാമപൂർവ്വം ആശ്ചര്യസ്തബ്ധരായി നില്ക്കുന്നു. യോഗാദികൾകൊണ്ടൊന്നും തന്തിരുവടിയെ അപ്രകാരം സസുഖം പ്രാപിക്കുവാൻ കഴിയുകയില്ല. പരിശുദ്ധപ്രേമംതന്നെ അതിനുള്ള ഒരേ ഒരു സുഗമമാർഗ്ഗം.''

അദ്ദേഹം തുടർന്നു: ''ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം, അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം'' എന്നിപ്രകാരം ഒമ്പതു സാധനകളെയാണു് തന്തിരുവടിയിൽ പ്രേമം വർദ്ധിക്കുവാൻ പ്രധാന സാധനകളായി മഹാത്മാക്കൾ വർണ്ണിച്ചിട്ടുള്ളതു്. തന്തിരുവടിയുടെ ദിവ്യലീലകളുടെ ശ്രദ്ധാപുരസ്സരം പിന്നെയും പിന്നെയും ഉള്ള ശ്രവണങ്ങൾ, ജഗന്മംഗളങ്ങളായ തിരു

നാമങ്ങളുടെയും ലീലകളുടെയും കീർത്തനം, തന്തിരുവടിയെയും അവിടത്തെ ലീലകളെയും നിരന്തരം സ്മരിക്കൽ, ദാസഭാവത്തിൽ ശ്രീപാദസേവ ചെയ്യൽ, ബാഹ്യമായും മാനസികമായുമുള്ള ആരാധനം, ശരിയായ മാർഗ്ഗത്തിലൂടെ അടിയനെ മുന്നോട്ടു നയിക്കണേ എന്നു പ്രാർത്ഥനാപൂർവ്വം സാഷ്ടാംഗനമസ്കാരം, സർവ്വകർമ്മസമർപ്പണം, സഖ്യഭാവം, ആത്മസമർപ്പണം — ഈ സാധനകളാണ് സാധനഭക്തികൾ. ഇവയുടെ നിരന്തരാനുഷ്ഠാനത്താൽ തന്തിരുവടിയിൽ സാധ്യഭക്തിയുദിക്കുന്നു. സർവ്വസാധനകളുടെയും പരമലക്ഷ്യം ഈ സാധ്യഭക്തിയുടെ സിദ്ധിയാകുന്നു.''

മഹാപ്രഭു ചോദിച്ചു: ''ഏററവും വലിയ ദുഃഖം എന്താണ്?''

രാമാനന്ദറായി: ''തന്തിരുവടിയുടെ വിസ്മരണവും പരമഭാഗവതന്മാരുടെ വിയോഗവുമാണ് ഏററവും വലിയ ദുഃഖം.''

മഹാപ്രഭു: ''മുക്തന്മാരിൽവെച്ചു ശ്രേഷ്ഠൻ ആരാണ്?''

രാമാനന്ദറായി: ''തന്തിരുവടിയിൽ ആത്മസമർപ്പണംചെയ്ത് പ്രേമാനന്ദലഹരിയിൽ ആറാടിക്കൊണ്ട് സദാ ലീലകളും തിരുനാമങ്ങളും ശ്രവിക്കുകയും കീർത്തിക്കുകയും ചെയ്യുന്ന മഹാത്മാവാണ് മുക്തന്മാരിൽവെച്ച് ശ്രേഷ്ഠൻ.''

മഹാപ്രഭു: ''ജീവജാലങ്ങളുടെ പരമമംഗളത്തിനു സർവ്വശ്രേഷ്ഠമായ സാധനമെന്ത് ?''

രാമാനന്ദറായി: ''മഹാപുരുഷന്മാരുടെ ശ്രീപാദപാംസുകൊണ്ട് അഭിഷേകംചെയ്ത് അവരുടെ ശ്രീമുഖത്തുനിന്നു നിരന്തരമൊഴുകുന്ന ലീലാമൃതം പാനം ചെയ്യുകയും

ദിവ്യങ്ങളായ തിരുനാമങ്ങടം സദാ കീർത്തിക്കുകയുമാണു് പരമമംഗളത്തിന്നുള്ള ഏററവും ശ്രേഷ്ഠമായ സാധനം.''

മഹാപ്രഭു: ''ധ്യാനങ്ങളിൽവെച്ചു് സർവ്വശ്രേഷ്ഠമായ ധ്യാനമേതു് ?''

രാമാനന്ദറായി: ''തന്തിരുവടി ഭക്താനുഗ്രഹാർത്ഥം പ്രകടമാക്കിയ ഏതു സ്വരൂപത്തെ ധ്യാനിക്കുന്നതും ശ്രേഷ്ഠംതന്നെ. എന്നാൽ രാധാകൃഷ്ണധ്യാനംതന്നെ സർവ്വശ്രേഷ്ഠമെന്നു് ഞാൻ കരുതുന്നു.''

മഹാപ്രഭു: ''ഏററവും ശ്രേഷ്ഠമായ നിവാസസ്ഥാനമേതു് ?''

രാമാനന്ദറായി: ''ശ്രീവൃന്ദാവനപുണ്യഭൂമിതന്നെ ഏററവും ശ്രേഷ്ഠമായ നിവാസസ്ഥാനം.''

മഹാപ്രഭു; ''ഭക്തിമുക്തികളിൽ ഏതാണു് ശ്രേഷ്ഠം?''

രാമാനന്ദജി: ''മോക്ഷേച്ഛയാകുന്ന പിശാചി ഹൃദയത്തിൽ ഉള്ള കാലംവരെ പ്രേമഭക്തി സിദ്ധിക്കുകതന്നെയില്ല. പരമഭാഗവതൻ മുക്തിയെപ്പോലും വെറും ഒരു പുല്ലുപോലെ ദൂരത്തു വലിച്ചെറിയുന്നു.''

ഇപ്രകാരം ഭഗവത്പരങ്ങളായ പരസ്പരകഥനം കൊണ്ടു് രാത്രിമുഴവൻ കഴിച്ചുകൂട്ടി. ഇപ്രകാരം പത്തു ദിവസം ഈ മഹാപുരുഷന്മാർ തമ്മിലുള്ള പരസ്പരാനന്ദകഥനം തുടർച്ചയായി നടന്നു.

രാമാനന്ദറായിക്കു് മഹാപ്രഭുവിലുള്ള ഭക്തി അനുദിനം വദ്ധിച്ചുതന്നെ വന്നു. അദ്ദേഹം മഹാപ്രഭുവിൽ തൻെറ ആരാധ്യമായ രാധാകൃഷ്ണസ്വരൂപം ദശിക്കുവാൻ തുടങ്ങി. ഒരു ദിവസം മഹാപ്രഭുവിനെ വന്ദിച്ചുകൊണ്ടു് പറഞ്ഞു: ''അവിടുന്നു് സാക്ഷാൽ ശ്രീരാധാകൃഷ്ണൻതന്നെയാകുന്നു. തന്തിരുവടിതന്നെ ഈ വേഷമെടുത്തു് എന്നെ

അനുഗ്രഹിക്കുവാനായി ഇവിടെ സന്നിധാനം ചെയ്തതായി എനിക്കു തോന്നുന്നു.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''അവിടുന്നു പരമഭക്തനല്ലേ? അപ്പോൾ സർവ്വത്ര തൻെറ ഇഷ്ടമൂർത്തിയെ ദർശിക്കുന്നതിൽ എന്താണ് ആശ്ചര്യം?''

രാമാനന്ദറായി: ''അവിടുന്ന് എന്നെ വഞ്ചിക്കരുത്. അവിടുത്തെ യഥാർത്ഥതത്വം വ്യക്തമാക്കിത്തന്നാലും?''

ഇത്രയും പറഞ്ഞ് അവിടുത്തെ ശ്രീപാദങ്ങളിൽ വീണു. ഉടൻ സാക്ഷാൽ ശ്രീരാധാകൃഷ്ണരൂപത്തിൽ മഹാപ്രഭു ദർശനംകൊടുത്തു. ദിവ്യമായ ആ പുണ്യദർശനത്താൽ രാമാനന്ദറായി കൃതാർത്ഥനായി. ആനന്ദസാഗരത്തിലെ തരംഗങ്ങളിൽ നീന്തിക്കളിച്ചുകൊണ്ട് അദ്ദേഹം വളരെനേരം ബാഹ്യബോധമില്ലാതെ കിടന്നു. ബോധം വന്നതിനുശേഷം പിന്നെയും ശ്രീപാദങ്ങളിൽ വന്ദിച്ച് അവിടുത്തെ കരുണയെ വാഴ്ത്തി സ്തുതിച്ചു.

മഹാപ്രഭു റായിയെ ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു: ''ഈ പത്തു ദിവസം സാനന്ദം സമയം പോയതറിയാതെ കഴിഞ്ഞുകൂടി. ഇത്രയും അപൂർവ്വമായ ആനന്ദാസ്വാദനം ഇതിനുമുമ്പ് എനിക്കു സിദ്ധിച്ചിട്ടില്ല. 'പുരിയിലേയ്ക്കു വന്നാലും. അവിടെ നമുക്ക് ഈ ആനന്ദാമൃതം നിരന്തരം ആസ്വദിക്കാമല്ലോ.''

രാമാനന്ദറായി: ''അവിടുത്തെ കരുണയാണ് അതിന്ന് ഏകാവലംബം. അതിന്നു കൃപചെയ്യാലും.''

മഹാപ്രഭു: ''ദക്ഷിണയാത്ര കഴിഞ്ഞു ഞാൻ ഈ വഴിയേതന്നെ മടങ്ങിവരാം. അപ്പോൾ നമുക്ക് ഒന്നിച്ചുതന്നെ പുരിയിലേയ്ക്കു പോവാം.''

മഹാപ്രഭുവിൻെറ ആജ്ഞയെ ശിരസാ വഹിച്ച് രാമാനന്ദറായി തൻെറ രാജധാനിയിലേയ്ക്കുതന്നെ പോയി. മഹാപ്രഭു പ്രഭാതത്തിൽ അവിടെനിന്ന് ദക്ഷിണയാത്രയ്ക്കു പുറപ്പെട്ടു.

## അധ്യായം ഇരുപത്തിയഞ്ച്

മഹാത്മാക്കളുടെ തീർത്ഥയാത്ര ലോകകല്യാണത്തിന്നാകുന്നു. തീർത്ഥങ്ങളെപ്പോലും തീർത്ഥീകരിക്കുന്ന അവരുടെ യാത്രയ്ക്കു മറെറാരു ഉദ്ദേശവും ഉണ്ടാകുവാൻ നിവൃത്തിയില്ല. സാധുഗൃഹസ്ഥന്മാരെയും തീർത്ഥങ്ങളെയും തീർത്ഥീകരിക്കുവാനായി അവർ പുണ്യതീർത്ഥങ്ങളിൽ ചുററിസ്സഞ്ചരിക്കുന്നു. മഹാപ്രഭു അവിടെനിന്നു പുറപ്പെട്ട് ഗൗതമിഗംഗാ, മല്ലികാജ്ജുനം, സിദ്ധവടം, ശിവകാഞ്ചി, വിഷ്ണുകാഞ്ചി, കാളഹസ്തി, തിരുപ്പതി, കാവേരീതീരം മുതലായ പുണ്യസ്ഥലങ്ങൾ ദശിച്ചു. തൻെറ ദർശനത്താൽ അനേകായിരം ആളുകളെ കൃതാർത്ഥരാക്കി ശ്രീരംഗത്തു ചെന്നു ചേന്നു. വഴിക്കെല്ലാം തിരുനാമഘോഷം ചെയ്യുകയും അതിൻെറ മഹിമാതിശയം പ്രചരിപ്പിക്കുകയും ചെയ്തു. ശ്രീരംഗനാഥനെ ദർശിച്ച് ആനന്ദഭരിതനായ മഹാപ്രഭു ശ്രീവെങ്കിടഭട്ടൻ എന്ന ഒരു ബ്രാഹ്മണഭക്തൻെറ പ്രാർത്ഥനയനുസരിച്ച് ചാതുർമാസ്യം അവിടെ കഴിച്ചുകൂട്ടി. ആ ബ്രാഹ്മണകുടുംബം മുഴുവൻ മഹാപ്രഭുവിൻെറ ദിവ്യപ്രഭാവത്താൽ ധന്യധന്യമായി.

ഒരു ദിവസം മഹാപ്രഭു അവിടെയുള്ള വനപ്രദേശത്തു സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ഭക്തൻ അവിടെ ഇരുന്ന് ഗദ്ഗദകണ്ഠനും രോമാഞ്ചിതകളേബരനുമായി ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ട് ഗീത പാരായണം ചെയ്തു

ന്നതായി കണ്ടു. ഉച്ചാരണം മുഴവൻ ശുദ്ധമായിരുന്നി ല്ലെങ്കിലും ആ ഭക്തൻ ബാഹ്യബോധമില്ലാതെ അതിൽ തന്മയീഭവിച്ചിരുന്നു. മഹാപ്രഭു വളരെനേരം അതു കേട്ടു കൊണ്ടിരുന്നു. പാരായണമവസാനിച്ചപ്പോഠം മഹാപ്രഭു ആ ഭക്തനോടു ചോദിച്ചു: ''സഹോദര, ഇതു വായിക്കു മ്പോഠം ഇത്ര വലുതായ ആനന്ദം അങ്ങേയ്ക്ക് എങ്ങനെ സിദ്ധിക്കുന്നു? എന്നോടു തുറന്നുപറയൂ.''

ബ്രാഹ്മണൻ പറഞ്ഞു: ''ഞാൻ കേവലം അജ്ഞനാ കുന്നു. ഗീത ശുദ്ധമായി ഉച്ചരിക്കുവാനുള്ള ജ്ഞാനം പോലും എനിക്കില്ല. എങ്കിലും ഗുരുവിൻെറ ആജ്ഞയനു സരിച്ച് ഞാൻ ഇതു് അധ്യയനം ചെയ്യുന്നു. ഇതിൻെറ അത്ഥമൊന്നും എനിക്ക് അറിഞ്ഞുകൂടാ. കരുണാസമുദ്രമായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ ഭാരതയുദ്ധക്കളത്തിൽവെച്ച് തൻെറ സഖാവായ അജ്ജുനന്ന് ഉപദേശിച്ചതാണെന്നു ഗുരുമുഖത്തുനിന്ന് കേട്ടിട്ടുണ്ട്. അതിൽ പൂണ്ണമായി വിശ്വസിച്ച് ഞാൻ പാരായണം ചെയ്യുന്നു. കരുണാനിധി യായ തന്തിരുവടിയുടെ കൃപാകടാക്ഷത്താൽ ആ സമയം എൻെറ ഹൃദയത്തിൽ അവിടുത്തെ ആ ദിവ്യമംഗള വിഗ്രഹം കളിയാടുന്നു. ആ ആനന്ദലഹരിയിൽ ആറാടു മ്പോഠം മറ്റെല്ലാം ഞാൻ മറന്നുപോകുന്നു.''

മഹാപ്രഭു പറഞ്ഞു: ''അവിടുന്നാണ് ധന്യധന്യൻ. ഗീതയുടെ വാസ്തവതത്ത്വം അവിടുന്നാണ് ഗ്രഹിച്ചിട്ടു ള്ളതു്. ഭഗവാൻ ഭാവഗ്രാഹിയാണ്. അല്ലാതെ ഭാഷ യുടെ ശുദ്ധാശുദ്ധികഠംകൊണ്ടു സന്തോഷിക്കുന്നവനോ കോപിക്കുന്നവനോ അല്ല.

മൂർഖോ വദതി വിഷ്ണായ ധീരോ വദതി വിഷ്ണവേ
തയോഃ ഫലം തു തുല്യം ഹി ഭാവഗ്രാഹീ ജനാർദ്ദനഃ.

അജ്ഞൻ, രാമായ എന്നപോലെ വിഷ്ണായ എന്നു പറയും. പണ്ഡിതൻ വിഷ്ണവേ എന്നും പറയും. എന്നാൽ

ആ രണ്ടുതരം ഉച്ചാരണങ്ങളുടെയും ഫലം തുല്യമാകുന്നു. എന്തെന്നാൽ തന്തിരുവടി ഭാഷയല്ല നോക്കുന്നതു്, ഉച്ചരിക്കുന്നവന്റെ ഹൃദയത്തിൽ ഭക്തിയുണ്ടോ എന്നാണു് അവിടുന്നു നോക്കുന്നതു്.''

ഇതു കേട്ടു് ആ ബ്രാഹ്മണൻ പരമസന്തുഷ്ടനായി. അന്നുമുതൽ അദ്ദേഹം മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തു. ശ്രീരംഗവാസകാലം മുഴുവൻ മഹാപ്രഭുവിന്റെ ഒന്നിച്ചുതന്നെ വസിച്ചു.

## അദ്ധ്യായം ഇരുപത്തിയാറു്

പ്രേമാസവം പാനംചെയ്തവർക്കു സാംസാരികവസ്തുക്കളെപ്പററിയുള്ള ചിന്തതന്നെയില്ല. അവരുടെ ദൃഷ്ടിയിൽ സംസാരത്തിലെ മോഹകവസ്തുക്കൾ അതിതുച്ഛങ്ങളാകുന്നു. കാമാരിക്കുപോലും പൂജനീയനായ തന്തിരുവടി കളിയാടുന്ന ഹൃദയത്തിൽ കാമത്തിന്നു സ്ഥാനമെവിടെ? അതുകൊണ്ടാണു് രാമനുള്ള ദിക്കിൽ കാമനില്ല, കാമനുള്ള ദിക്കിൽ രാമനില്ല എന്നു് മഹാത്മാക്കൾ ഘോഷിക്കുന്നതു്.

അഗ്നിയുടെ ബന്ധം ബുദ്ധിപൂർവ്വമോ അബുദ്ധിപൂർവ്വമോ എങ്ങനെ വന്നാലും തണുപ്പും ഇരുട്ടും നശിക്കുകതന്നെ ചെയ്യും. ദിവ്യൗഷധം എങ്ങനെ സേവിച്ചാലും രോഗശാന്തി വരും. അതു വസ്തുശക്തിയാണു്. അതുപോലെ മഹാപുരുഷസംഗം എങ്ങനെ വന്നാലും മംഗളംതന്നെ വരും.

മഹാപ്രഭു യാത്രയിൽ അക്ഷയവടമെന്ന സ്ഥലത്തു് എത്തി. ഭിക്ഷാടനംകൊണ്ടാണു് ദേഹസംധാരണം ചെയ്തിരുന്നതു്. ചില ദിവസം ഭിക്ഷ കിട്ടും, ചില ദിവസം കിട്ടിയില്ലെന്നും വരും. അന്നു് ഒരു ദിവസം ഒന്നും കിട്ടിയിരുന്നില്ല. മഹാപ്രഭു തിരുനാമോച്ചാരണത്താലുള്ള

പരമാനന്ദലഹരിയിൽ മഗ്നനായി ദേഹചിന്തപോലുമി ല്ലാതെ ഒരു ദിക്കിൽ കീർത്തനംചെയ്തുകൊണ്ടിരിക്കുക യായിരുന്നു. അവിടുത്തെ പരമസുന്ദരസ്വരൂപത്തിൽനിന്നു നിർഗ്ഗളിക്കുന്ന ഒരു ദിവ്യതേജസ്സ് ചുററും വ്യാപിച്ചിരുന്നു.

ഈ ഘട്ടത്തിൽ തീർത്ഥരാമൻ എന്നു പേരായ ഒരു ധനികയുവാവ് പരമസുന്ദരിമാരായ രണ്ടു വേശ്യമാരോടു കൂടി അവിടെ വന്നു. അദ്ദേഹം വലിയ ഭോഗിയും കാമല മ്പടനുമായിരുന്നു. ഭക്ഷണം, ഭോഗം ഇവതന്നെ ജീവിത ലക്ഷ്യമെന്നായിരുന്നു തീർത്ഥരാമന്റെ വിചാരം. സത്യാ ബായി, ലക്ഷ്മീബായി എന്ന രണ്ടു വേശ്യമാരായിരുന്നു അദ്ദേഹത്തിന്റെ ഒന്നിച്ച് ഉണ്ടായിരുന്നത്. മഹാപ്രഭുവി ന്റെ ദിവ്യരൂപം കണ്ട് തീർത്ഥരാമൻ അദ്ഭുതസ്തബ്ധനായി ചോദിച്ചു: ''അങ്ങ് ആരാണ്?''

ആനന്ദസാഗരമഗ്നനായ മഹാപ്രഭുവുണ്ടോ ഇതു കേൾ ക്കുന്നു? അവിടുന്നു തിരുനാമസങ്കീർത്തനത്തിൽത്തന്നെ ബാഹ്യബോധമില്ലാതെ സ്ഥിതിചെയ്തു. തീർത്ഥരാമന്റെ ഔത്സുക്യം വർദ്ധിച്ചു. അദ്ദേഹം പിന്നെയും അത്യുച്ചത്തിൽ ചോദിച്ചു: ''ഈ ഏകാന്തത്തിലിരുന്നു കീർത്തനം ചെയ്യുന്ന അങ്ങ് ആരാണ് ?''

മഹാപ്രഭു കൃപാപൂർവ്വം പറഞ്ഞു: ''ഈയുള്ളവൻ ഗൃഹ ത്യാഗിയായ ഒരു സംന്യാസിയാണ്. എനിക്ക് ഏററവും പ്രിയപ്പെട്ടതു തിരുനാമസംകീർത്തനമാണ്. ഏകാന്ത മാണ് ഞങ്ങളുടെ ആശ്രയം. വൈരാഗ്യമാണ് ഞങ്ങളുടെ ബന്ധു. തിരുനാമസംകീർത്തനമാണ് ഒരേ ഒരു കർത്ത വ്യം.'' ഇത്രയും പറഞ്ഞ് അവിടുന്നു പിന്നെയും സംകീർ ത്തനംചെയ്യുവാൻ തുടങ്ങി.

തീർത്ഥരാമന്ന് ഇത്രയും കേട്ടു പോയാൽ മതിയായി രുന്നു. പക്ഷേ സർവ്വേശ്വരകരുണയാൽ ഉദ്ഗതിക്കുള്ള അവസരം അദ്ദേഹത്തിന്ന് ആസന്നമായിരുന്നു. അതു

കൊണ്ടു് ഇതു കേട്ടു് അദ്ദേഹം വിചാരിച്ചു: "ഇവരെപ്പോലെയുള്ള പരമസുന്ദരിമാരെ ഇദ്ദേഹം ഇതുവരെ കണ്ടിരിക്കുകയില്ല. അതുകൊണ്ടാണു് ഈ യുവാവസ്ഥയിൽത്തന്നെ ഇങ്ങനെ വൈരാഗ്യം പ്രസംഗിക്കുന്നതു്. ഒരിക്കൽ ഇതു് അനുഭവിച്ചാൽ ഈ വൈരാഗ്യങ്ങളെല്ലാം പറപറക്കും."

വേശ്യമാർ അപ്പോൾ പറഞ്ഞു: "ഇദ്ദേഹം എത്രയെങ്കിലും ത്യാഗിയായിക്കൊള്ളട്ടെ. കടാക്ഷമാത്രത്താൽ ഇദ്ദേഹത്തെ കാമലമ്പടനാക്കുവാൻ കഴിയുമെന്നു ഞങ്ങൾ പ്രതിജ്ഞ ചെയ്യുന്നു." തീർത്ഥാരാമൻ അതിന്നു് അവരെ ഉത്തരോത്തരം പ്രേരിപ്പിക്കുകയും ചെയ്തു. അവൎക്കു തങ്ങളുടെ അനുപമമായ രൂപലാവണ്യത്തിൽ അത്യന്തം വലുതായ അഹങ്കാരമുണ്ടായിരുന്നു. അവർ മത്തസിംഹിനികളെപ്പോലെ മഹാപ്രഭുവിന്റെ നേരെ ചെന്നു. തീർത്ഥാരാമൻ ഇതെല്ലാം മറഞ്ഞുനിന്നുകൊണ്ടു കണ്ടിരുന്നു.

മഹാപ്രഭു അവിടെ ഇരുന്നു തിരുനാമസംകീർത്തനം ചെയ്യുകയായിരുന്നു. ഗോവിന്ദനും കൃഷ്ണദാസും കുറച്ചകലെയായിരുന്നു. ആ വേശ്യമാർ തങ്ങളുടെ ഭാവങ്ങൾകൊണ്ടും കടാക്ഷങ്ങൾകൊണ്ടും മഹാപ്രഭുവിനെ ഇളക്കുവാൻ കഴിയുന്നതും ശ്രമിച്ചു. എന്നാൽ അതെല്ലാം നിഷ്ഫലമായി. ബാഹ്യബോധമില്ലാതെ ആനന്ദലഹരിയിലാറാടിയ മഹാപ്രഭുവിനെ എങ്ങനെ ചലിപ്പിക്കുവാൻ കഴിയും? വളരെ ശ്രമിച്ചിട്ടും ഒന്നും ഫലിക്കുന്നില്ലെന്നു കണ്ടു ലക്ഷ്മീബായി തന്റെ ശക്തിയെല്ലാം ഉപയോഗിച്ചുകൊണ്ടു ചോദിച്ചു: "ഹേ സാധുബാബാ, അങ്ങയോടു ചിലതു ചോദിക്കുവാൻ ഞങ്ങളാഗ്രഹിക്കുന്നു."

കരുണാമൂർത്തിയായ മഹാപ്രഭു കൃപാപൂർവ്വം നോക്കി ചോദിച്ചു: "മാതാജി, ഈ ദീനനും ഹീനനുമായ സന്താനം എന്തു ചെയ്യണമെന്നു കല്പിച്ചാലും."

ആശ്ചര്യമാശ്ചര്യം! ഈ ദിവ്യശബ്ദത്തിൽ എന്തൊരു ശക്തിയാണു് ഒളിഞ്ഞുകിടന്നിരുന്നതെന്നു് ആക്കറിയാം. പെട്ടെന്നു് ആ വേശ്യമാർ അദ്ഭുതസ്തബ്ധരും നിശ്ശബ്ദരുമായി നോക്കിനിന്നു. ഒരു വാക്കുപോലും പുറപ്പെട്ടില്ല. പശ്ചാത്താപാഗ്നി അവരുടെ ഹൃദയത്തിൽ കത്തിജ്വലിച്ചു. അവർ മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ വടിപോലെ വീണു നമസ്കരിച്ചു.

തീർത്ഥാരാമൻ ഇതെല്ലാം മറവിൽ നിന്നു നോക്കി കണ്ടുകൊണ്ടിരുന്നു. മഹാപ്രഭുവിൻെറ ദർശനത്താലും തിരുനാമസങ്കീർത്തനശ്രവണത്താലും പെട്ടെന്നു് അദ്ദേഹത്തിന്നു ഹൃദയപരിവർത്തനം വന്നു. ഈ സംഭവം അദ്ദേഹത്തിൻെറ കണ്ണു തുറപ്പിച്ചു. പരമസുന്ദരിമാരായ രണ്ടു വേശ്യമാർ പ്രേമാലാപം ചെയ്യുവാനായി ഏകാന്തത്തിൽവെച്ചു പ്രാർത്ഥിക്കുക, അവരെ അമ്മേ എന്നു സംബോധന ചെയ്യുക, ഇതു ചെയ്യുവാൻ കഴിയുന്നവൻ ഒരു മനുഷ്യനല്ലതന്നെ, സാക്ഷാൽ ഈശ്വരൻതന്നെ, സംശയമില്ല. ഇപ്രകാരം ചിന്തിച്ചു ചിന്തിച്ചു് അദ്ദേഹവും മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ ചെന്നുവീണു പ്രാർത്ഥിച്ചു: ''ഈ മഹാപാപിയെക്കൂടി ഉദ്ധരിക്കേണമേ, അവിടുത്തെ ശ്രീപാദങ്ങളിൽ സ്ഥാനം തരേണമേ!''

മഹാപ്രഭു അദ്ദേഹത്തെ എഴുന്നേല്പിച്ചു് ആലിംഗനം ചെയ്യുകയും പ്രേമോന്മത്തനായി നൃത്തംവെയ്ക്കുകയും ചെയ്തു. ഭാവാവേശത്തിൽ ഉത്തരീയം താഴെ വീണു. ദിവ്യശരീരത്തിൻെറ പ്രഭാപൂരം ചുററും വ്യാപിച്ചു. ആ വേശ്യമാരും ഭക്തിപരവശകളായി തിരുനാമകീർത്തനം ചെയ്തുകൊണ്ടു് നൃത്തംവെച്ചു.

തീർത്ഥാരാമൻ വീണ്ടും ശ്രീപാദങ്ങളിൽ വീണു തൃക്കാൽപിടിച്ചുകൊണ്ടു ചോദിച്ചു: ''ഈ പാപിക്കു് ഇതിൽനിന്നു കരകേറുവാൻ വല്ല മാർഗ്ഗവുമുണ്ടോ? ഈ മഹാപാതകങ്ങൾക്കു വല്ല പ്രായശ്ചിത്തവുമുണ്ടോ?''

പതിതപാവനനായ മഹാപ്രഭു അദ്ദേഹത്തെ ആശ്വാസിപ്പിച്ചുകൊണ്ടു പറഞ്ഞു: "ഭഗവത്കരുണയ്ക്ക് അങ്ങു പാത്രീഭൂതനായിക്കഴിഞ്ഞിരിക്കുന്നു. അല്ലെങ്കിൽ അങ്ങേയ്ക്കു് ഇപ്രകാരം പശ്ചാത്താപം വരുകയില്ല. കരുണാമൂർത്തിയായ തന്തിരുവടി മംഗളം നല്കും. അവിടുത്തെ കൃപയ്ക്കു പാത്രീഭൂതരായവരിൽ പിന്നെ പാപമോ? അവിടുത്തെ കരുണയാൽ ക്ഷണനേരംകൊണ്ട് സർവ്വവാസനകളും നശിക്കുന്നു. പഞ്ഞിയിൽ തീ കൊളുത്തിയാൽ പിന്നെ അതു് എത്രനേരം നിലനില്ക്കും? നിർഭയനായിരിക്കുക. തന്തിരുവടിയെ സർവ്വാത്മനാ ശരണം പ്രാപിക്കുക."

മഹാപ്രഭുവിന്റെ വാക്കു കേട്ടു തീർത്ഥാരാമൻ ആശ്വാസപൂർവ്വം തന്റെ സർവ്വസ്വവും മഹാപ്രഭുവിൽ അർപ്പിച്ചു. ആ വേശ്യമാരും അന്നുമുതൽ നിരന്തരം തിരുനാമസങ്കീർത്തനം ചെയ്യുവാൻ തുടങ്ങി.

തീർത്ഥാരാമൻ മഹാപ്രഭുവിൽനിന്നു് ഉപദേശം സ്വീകരിച്ച് അവിടുത്തെ ആജ്ഞപ്രകാരം അതു തന്റെ പത്നിക്കും ഉപദേശിച്ചു. അദ്ദേഹവും വേശ്യമാരും മഹാപ്രഭുവിന്റെ ആജ്ഞയെ ശിരസാ വഹിച്ചു തങ്ങളുടെ സർവ്വസ്വവും ദരിദ്രനാരായണന്മാർക്കായിക്കൊണ്ടു സമർപ്പിക്കുകയും തിരുനാമസാധനയിൽത്തന്നെ തത്പരരായി വർത്തിക്കുകയും ചെയ്തു.

മഹാപ്രഭു ഏഴു ദിവസം അവിടെ താമസിച്ചു. തീർത്ഥാരാമനോടു് അരുളിച്ചെയ്തു: "അനേകം ഗ്രന്ഥങ്ങളിൽപ്പെട്ടു ഭ്രമിക്കേണ്ടാ. തന്തിരുവടിയിൽ പരിപൂർണ്ണമായി വിശ്വസിക്കുക. നിരന്തരം തിരുനാമസങ്കീർത്തനത്തിൽത്തന്നെ രമിക്കുക. ഇതാണു് വേദശാസ്ത്രങ്ങളുടെയെല്ലാം പരമസാരം." പിന്നെയും മഹാപ്രഭു യാത്ര തുടർന്നു.

# അദ്ധ്യായം ഇരുപത്തിയേഴ്

സ്വയം തീർത്ഥീഭൂതരായ മഹാത്മാക്കളുടെ തീർത്ഥയാത്ര തീർത്ഥങ്ങളെ തീർത്ഥീകരിക്കുവാനും മററുള്ളവരെ അനുഗ്രഹിക്കുവാനുമാണല്ലോ. മഹാപ്രഭു എവിടെയെല്ലാം പോയോ, ആ തീർത്ഥങ്ങളെല്ലാം അതിപാവനങ്ങളായിത്തീർന്നു. ആ പുണ്യതീർത്ഥങ്ങളിലുള്ള സർവ്വരും മഹാപ്രഭുവിന്റെ ദർശനത്താൽ കൃതാർത്ഥരായിത്തീരുകയും ചെയ്തു.

മഹാപ്രഭു പിന്നെ തന്റെ യാത്രയിൽ ശേഷപർവ്വതത്തിൽ എത്തി. അവിടെ പരമാനന്ദപുരി ഉണ്ടെന്നു കേട്ടു പുരിയെ ചെന്നു ദർശിക്കുകയും അവർ രണ്ടാളും ആനന്ദഭരിതരായി ശ്രീകൃഷ്ണലീലകൾതന്നെ പരസ്പരം പറഞ്ഞുകൊണ്ട് മൂന്നു ദിവസം കഴിച്ചുകൂട്ടുകയുമുണ്ടായി.

പിന്നെ, അവിടെനിന്നു പുറപ്പെട്ട് അനേകം വനങ്ങളും പർവ്വതങ്ങളും കടന്ന് കാമകോഷ്ഠീപുരംവഴി മധുരയിൽ എത്തി. അവിടെ ഒരു ബ്രാഹ്മണൻ ഭിക്ഷുസ്സായി മഹാപ്രഭുവിനെ ക്ഷണിച്ചു. അദ്ദേഹം രോദനം ചെയ്തുകൊണ്ട് സീതാരാമ, സീതാരാമ എന്ന് നിരന്തരം ജപിച്ചുകൊണ്ടിരുന്നു. മഹാപ്രഭു അദ്ദേഹത്തിന്റെ ക്ഷണം സസന്തോഷം സ്വീകരിക്കുകയും സ്നാനാദികൾ കഴിഞ്ഞ് അവിടെ ചെല്ലുകയും ചെയ്തു. ഭക്ഷണമൊന്നും തയ്യാറാക്കാതെ ഇരിക്കുന്നതു കണ്ട് മഹാപ്രഭു ചോദിച്ചു: ''എന്താണ് ഭക്ഷണമൊന്നും തയ്യാറാക്കാത്തത് ?''

ആ ബ്രാഹ്മണൻ സരളതയോടുകൂടി പറഞ്ഞു: ''ഇവിടെ അയോധ്യയിലെപ്പോലെ ദാസീദാസന്മാരും സാധനങ്ങളുമൊന്നുമില്ലല്ലോ. ലക്ഷ്മണജി വനത്തിൽനിന്നു ഫലമൂലങ്ങൾ കൊണ്ടുവന്നാൽ സീതാമാതാവു വെയ്ക്കും, അപ്പോൾ എന്റെ സ്വാമിക്കു ഭക്ഷണം ലഭിക്കും.''

മഹാപ്രഭു ആ ഭക്തന്റെ ഭക്തികൊണ്ടുള്ള തന്മയീഭാവം കണ്ടു് അത്യന്തമാനന്ദിക്കുകയും പ്രേമോന്മത്തനായി നൃത്തംവെയ്ക്കുകയും ചെയ്തു. ആ ബ്രാഹ്മണൻ ഭക്ത്യന്മാദത്തോടുകൂടിത്തന്നെ ഭക്ഷണം തയ്യാറാക്കി ശ്രദ്ധാപൂർവ്വം മഹാപ്രഭുവിനെ ഊട്ടി. എന്നാൽ സ്വയം ഒന്നും കഴിച്ചില്ല. മഹാപ്രഭു ചോദിച്ചു: "എന്താണു് അവിടുന്നു് ഒന്നും കഴിക്കാത്തതു്? ഈ വ്യസനം എന്താണു്, പറയൂ."

ബ്രാഹ്മണൻ കരഞ്ഞുകൊണ്ടുതന്നെ പറഞ്ഞു: "ദുഷ്ടനായ രാവണൻ സീതാമാതാവിനെ തന്റെ ദുഷ്ടകരങ്ങളാൽ പിടിച്ചുകൊണ്ടുപോയി. ആ മഹാപാപി പരിശുദ്ധിയുടെ മൂർത്തിമദ്ഭാവമായ അമ്മയെ സ്പർശിച്ചു. ഇതിലധികം ദുഃഖത്തിനു വല്ല കാരണവും വേണമോ? ഇതു സ്മരിക്കുമ്പോൾ എന്റെ ഹൃദയം പിളർന്നുപോകുന്നതുപോലെ തോന്നുന്നു."

മഹാപ്രഭു ആ ഭക്തവര്യന്റെ ദൃഢഭക്തി കണ്ടു് ആശ്ചര്യഭരിതനായി. ഹാ ഹാ, എത്ര ഉത്കൃഷ്ടമായ ഭാവം! ഇതു് മഹാപുരുഷന്മാർക്കല്ലാതെ മററാർക്കും മനസ്സിലാക്കുവാൻതന്നെ കഴിയുകയില്ല. അവിടുന്നു ബ്രാഹ്മണനെ ധൈര്യപ്പെടുത്തിക്കൊണ്ടു പറഞ്ഞു: "ജഗന്മാതാവിനെ അപഹരിക്കുവാനുള്ള ശക്തി ആർക്കാണുള്ളതു്? ഇതെല്ലാം തന്തിരുവടിയുടെ ഒരു ലീലമാത്രമാകുന്നു. അവിടുന്നു ഭക്ഷണം കഴിക്കു."

മഹാപ്രഭുവിന്റെ നിർബ്ബന്ധത്താൽ ബ്രാഹ്മണൻ കുറച്ചു ഭക്ഷിച്ചു. എന്നിട്ടും പൂർണ്ണസന്തോഷമായില്ല.

പിറേറ ദിവസം മഹാപ്രഭു അവിടെനിന്നു പുറപ്പെട്ടു് കൃതമാല, മഹേന്ദ്രപർവ്വതം മുതലായവ ദർശിച്ചു രാമേശ്വരത്തു് എത്തിച്ചേർന്നു. അവിടെ ദർശനം കഴിച്ചു വരുമ്പോൾ കുറെ ബ്രാഹ്മണർ ഇരുന്നു് കൂർമ്മപുരാണം വായിക്കുന്നതായി കണ്ടു. മഹാപ്രഭുവും അവിടെ ചെന്നിരുന്നു. സീതാ

പഹരണഘട്ടമാണ് വായിച്ചിരുന്നത്. അപഹരിക്കു വാൻ രാവണൻ വരുന്നതിനുമുമ്പുതന്നെ ദേവി അഗ്നിയിൽ അന്തർഹിതയായി ഇരുന്നുവെന്നും ഛായാസീതയെയാണ് രാവണൻ അപഹരിച്ചതെന്നും രാവണവധാനന്തരം അഗ്നിപ്രവേശസമയത്തു വാസ്തവത്തിലുള്ള ദേവി പിന്നെയും തന്തിരുവടിയുടെ സമീപം പ്രാപിച്ചുവെന്നും അതിൽ വ്യക്തമാക്കിയിരുന്നു. ഇതു കേട്ട് മഹാപ്രഭു ഏററവും ആനന്ദിച്ചു.

മഹാപ്രഭു ഗ്രന്ഥത്തിലെ ആ ഘട്ടം പേർത്തെടുത്ത് വായനക്കാർക്കു കൊടുക്കുകയും പഴയ ഗ്രന്ഥത്തിലെ ആ ഭാഗം വാങ്ങി മടക്കത്തിൽ ആ ഭക്തവര്യനായ ബ്രാഹ്മണനു കാണിച്ചുകൊടുക്കുകയും ചെയ്തു.

ആ ബ്രാഹ്മണൻ ഇതറിഞ്ഞും മഹാപ്രഭുവിൻെറ കാരുണ്യമോർത്തും ആനന്ദാശ്രുക്കളൊഴുകിക്കൊണ്ട് അവിടുത്തെ ശ്രീപാദങ്ങളിൽ വീണു പറഞ്ഞു: ''അവിടുന്ന് എൻെറ ഇഷ്ടമൂർത്തിയായ സീതാരാംതന്നെ. മററാക്കും ഇത്ര കരുണയുണ്ടാവുകയില്ല. ഇന്നു ഞാൻ അവിടുത്തെ ദർശനത്താൽ കൃതാർത്ഥനായി. ശോകമഹാസമുദ്രത്തിൽ മുങ്ങുവാൻ തുടങ്ങുന്ന എന്നെ അതിൽനിന്ന് അവിടുന്ന് ഉദ്ധരിച്ചു. അവിടേയ്ക്കു നമസ്കാരം.''

ആ ഭക്തൻെറ ഭക്തി കണ്ട് മഹാപ്രഭു ഏററവും സന്തോഷിച്ചു. ആ ബ്രാഹ്മണനെ ഗാഢഗാഢമാലിംഗനം ചെയ്ത് അനുഗ്രഹിച്ച് പിന്നെയും യാത്ര തുടന്നു.

# അധ്യായം ഇരുപത്തിയെട്ട്

മഹാപ്രഭു താമ്രപർണ്ണി, തിലകാഞ്ചി, ശ്രീവൈകുണ്ഠം, കന്യാകുമാരി മുതലായ സ്ഥലങ്ങളിൽ ദർശനം ചെയ്തും

വഴിക്കുള്ള അനേകായിരമാളുകളെ അനുഗ്രഹിച്ചുംകൊണ്ടും യാത്ര തുടൎന്നു. പയസ്വിനീനദീതടത്തിൽവെച്ച് അവിടേയ്ക്കു ബ്രഹ്മസംഹിതയുടെ ഒരു പ്രതി കിട്ടി. അതുകൊണ്ട് ഏററവും സന്തുഷ്ടനായി ക്രമേണ ശൃംഗേരിയിൽ ചെന്നുചേൎന്നു. ശ്രീശങ്കരഭഗവത്പാദരുടെ പ്രധാനങ്ങളായ നാലു മഠങ്ങളിൽവെച്ച് തെക്കെഭാഗത്തുള്ള മഠമാകുന്നു ശൃംഗേരി. അവിടെനിന്ന് മത്സ്യതീൎത്ഥംവഴി ഉഡുപ്പിയിലെത്തി ശ്രീഗോപാലഭഗവാനെ ദൎശിച്ചു. അവിടെയുള്ള സന്ന്യാസിമാരോടുകൂടി തന്തിരുവടിയുടെ ലീലകൾ പറഞ്ഞുകൊണ്ട് രണ്ടുമൂന്നു ദിവസം അവിടെ താമസിച്ച് അവിടെനിന്നു പിന്നെയും യാത്ര തുടൎന്ന് പണ്ഡരപുരത്തിൽ എത്തിച്ചേൎന്നു. അവിടെ ഒരു ബ്രാഹ്മണൻ മഹാപ്രഭുവിനെ ശ്രദ്ധാപൂൎവ്വം ഭിക്ഷയ്ക്കു ക്ഷണിച്ചു. ഭിക്ഷ കഴിഞ്ഞു് സംഭാഷണമദ്ധ്യേ ശ്രീമാധവേന്ദ്രപുരിയുടെ ശിഷ്യനായ രംഗപുരി എന്ന മഹാത്മാവ് ഇവിടെ ഉണ്ടെന്ന് ആ ബ്രാഹ്മണനിൽനിന്ന് അറിഞ്ഞു. ഉടൻതന്നെ മഹാപ്രഭു പറഞ്ഞു: "ആ മഹാത്മാവിനെ വേഗത്തിൽ എനിക്കു കാണിച്ചുതരൂ."

ആ ബ്രാഹ്മണൻ മഹാപ്രഭുവിനെയുംകൂട്ടി രംഗപുരിയുടെ സമീപത്തിലേയ്ക്കു പോയി. മഹാപ്രഭു ദൂരത്തുനിന്നുതന്നെ സാഷ്ടാംഗം പ്രണമിച്ചു. പുരിമഹാരാജ് ഓടിവന്ന് എഴുന്നേല്പിച്ചു ഗാഢാലിംഗനംചെയ്തു പറഞ്ഞു: "അങ്ങയുടെ ആകൃതികൊണ്ടുതന്നെ അങ്ങ് ഒരു സാധാരണ വ്യക്തിയല്ലെന്നു വ്യക്തമാകുന്നു. ഒരു സന്ന്യാസിയിൽ ഇത്ര വലിയ വിനയം കാണുന്നതു് ആശ്ചര്യകരം തന്നെ. ഇത്രയും സരളതയും ഭക്തിയും എന്റെ ഗുരുദേവന്റെ കൃപാപാത്രമാകുവാൻ ഭാഗ്യം സിദ്ധിച്ചവരിൽ മാത്രമേ കാണുകയുള്ളൂ. അവിടുന്നു താനാരെന്നു സ്വയം പരിചയപ്പെടുത്തിയാലും."

മഹാപ്രഭു വിനീതഭാവത്തിൽ പറഞ്ഞു: ''സന്ന്യാസിമാരിൽ ഭക്തിഭാവം പ്രചരിപ്പിച്ച ശ്രീമാധവേന്ദ്രപുരിയുടെ പ്രധാനശിഷ്യനായ ഈശ്വരപുരിയാണ് എന്റെ മന്ത്രദീക്ഷാഗുരു. ശ്രീകേശവഭാരതിയാണ് സന്ന്യാസഗുരു.''

പുരിമഹാരാജ് ചോദിച്ചു: ''അവിടത്തെ പൂർവാശ്രമത്തിലെ ജന്മഭൂമി ഏതാണ് ?''

മഹാപ്രഭു പറഞ്ഞു: ''ഈ ശരീരം പതിതപാവനിയായ ഗംഗയുടെ തീരത്തുള്ള നവദ്വീപിലാണ് ഉണ്ടായത്.''

പുരി പ്രസന്നനായി പറഞ്ഞു: ''നവദ്വീപിൽ അദ്വൈതാചാര്യരെ അവിടന്ന് അറിയാതിരിക്കുകയില്ലല്ലോ. അദ്ദേഹത്തിന്റെ ഗൃഹത്തിൽ ഗുരുദേവനെ അനുഗമിച്ചുകൊണ്ട് ഞാൻ വന്നിട്ടുണ്ട്. അന്ന് ഒരിക്കൽ ശ്രദ്ധാലുവായ ജഗന്നാഥമിശ്രനെന്ന ബ്രാഹ്മണന്റെ പത്നിയുടെ ആതിഥ്യം സ്വീകരിച്ചിട്ടുണ്ട്. അവരുടെ സദ്ഗുണസമ്പന്നനായ ഒരു പുത്രൻ സന്ന്യാസിയായി പോയിരുന്നു. സന്ന്യാസാനന്തരം അദ്ദേഹം രണ്ടു വർഷത്തിനുശേഷം ഇവിടെവെച്ചു പരമഗതിയടഞ്ഞു. അദ്ദേഹത്തിന്റെ പേർ ശങ്കരാരണ്യൻ എന്നായിരുന്നു.''

ഇതു കേട്ട മഹാപ്രഭു വിസ്മിതനായി. അത്രതന്നെയല്ല, അവിടത്തെ കമലദളസദൃശമായ കണ്ണുകളിൽ വെള്ളം നിറഞ്ഞു. ഗദ്ഗദകണ്ഠനായി അവിടന്നു പറഞ്ഞു: ''മഹാഭാഗനായ ആ ശങ്കരാരണ്യസ്വാമിജി എന്റെ പൂർവാശ്രമത്തിലെ ജ്യേഷ്ഠനായിരുന്നു.''

ഇതു കേട്ട രംഗപുരി പിന്നെയും മഹാപ്രഭുവിനെ ഗാഢാലിംഗനംചെയ്തു പറഞ്ഞു: ''നിങ്ങൾ എല്ലാവരും സന്ന്യാസിമാരായോ ? ഗൃഹത്തിൽ വേറെ സഹോദരന്മാരില്ലേ ?''

മഹാപ്രഭു തലതാഴ്ത്തി മന്ദസ്വരത്തിൽ പറഞ്ഞു: "ഗൃഹത്തിൽ രക്ഷസ്ഥായി വിശ്വംഭരനായ ശ്രീഹരിയുണ്ടു്. പൂർവ്വാശ്രമത്തിലെ അച്ഛൻ പരലോകം പ്രാപിച്ചു. ഞങ്ങൾ രണ്ടു പുത്രന്മാരും സന്ന്യാസിമാരുമായി. ഗൃഹത്തിൽ വൃദ്ധയായ മാതാവുണ്ടു്."

"സഹോദര, അവിടത്തെ കുലംതന്നെ ധന്യം. അവിടത്തെ മാതാപിതാക്കൾതന്നെ ശരിക്കുള്ള മാതാപിതാക്കൾ."

പിന്നെ അവർ രണ്ടാളും തന്തിരുവടിയുടെ ലീലകളെപ്പറ്റിത്തന്നെ പരസ്പരാനുകഥനം ചെയ്തു് ആനന്ദമഗ്നരായി. രണ്ടുമൂന്നു ദിവസം അവിടെ ഒന്നിച്ചുതന്നെ കഴിച്ചുകൂട്ടി. മഹാപ്രഭു വിഠലനാഥനെ ദർശിച്ചു യാത്ര തുടർന്നു.

അവിടെനിന്നു് കൃഷ്ണവീണാനദീതീരം പ്രാപിച്ചു. അവിടെവെച്ചു് ലീലാശുകവിരചിതമായ ശ്രീകൃഷ്ണകർണ്ണാമൃതമെന്ന പുണ്യഗ്രന്ഥം മഹാപ്രഭുവിന്നു കിട്ടി. ബ്രഹ്മസംഹിതയും ശ്രീകൃഷ്ണകർണ്ണാമൃതവും അവിടേയ്ക്കു് ഏററവും പ്രിയപ്പെട്ട ഗ്രന്ഥങ്ങളായിരുന്നു. പിന്നെ തപതീനദി, മാഹിഷ്മതീപുരം, നർമ്മദാതീരം, ഋഷ്യമൂകം, ദണ്ഡകാരണ്യം മുതലായ പുണ്യസ്ഥലങ്ങളെ ശുദ്ധീകരിച്ചുകൊണ്ടു മുന്നോട്ടു പോയി. പോവുന്ന ദിക്കുകളിലെല്ലാം അനേകായിരമാളുകളെ കൃഷ്ണപ്രേമാമൃതം പാനംചെയ്യിച്ചു കൃതാർത്ഥരാക്കി.

ബീജാപൂരിയിലെ പർവ്വതപ്രദേശങ്ങളിലുള്ള പുണ്യതീർത്ഥങ്ങളിൽ സ്നാനംചെയ്തു് പൂർണ്ണാനഗരത്തിൽ എത്തി. അവിടെ ഒരു സരസ്സിന്റെ സമീപത്തിൽ മഹാപ്രഭു താമസിച്ചു. അവിടെ സംസ്കൃതത്തിന്നു വലിയ പ്രചാരമുണ്ടായിരുന്നു. അനേകം പണ്ഡിതന്മാരും വിദ്യാലയങ്ങളും ഉണ്ടായിരുന്നു. മഹാപ്രഭുവിന്നു് അപ്പോൾ ശ്രീകൃഷ്ണവിരഹപീഡയുടെ മൂർദ്ധന്യാവസ്ഥയായിരുന്നു. അവിടുന്നു

സരസ്സിൻെറ തീരത്തിരുന്നു സ്വയം പറഞ്ഞു: ''ഹേ കൃഷ്ണ, പ്രാണനാഥ, അവിടുന്ന് എവിടെ ഒളിച്ചിരിക്കുന്നു? വേഗം വരൂ, ദർശനം തരൂ. ഈ വിരഹം അസഹ്യമാണേ.''

ആളുകൾ ഇതു കേട്ട് അവിടെ തടിച്ചുകൂടി. അവരിൽ ധൃഷ്ടതാർക്കികന്മാരുമുണ്ടായിരുന്നു. അവിടുന്ന് ആളുകളോടു ചോദിച്ചു: ''എൻെറ പ്രാണനാഥൻ എവിടെ ഇരിക്കുന്നുവെന്ന് നിങ്ങൾ അറിയുന്നുണ്ടെങ്കിൽ പറഞ്ഞു തന്നാലും.''

അതിൽ ഒരു ധൃഷ്ടഹൃദയൻ നേരംപോക്കായി പറഞ്ഞു: ''ഈ സരസ്സിൻെറ ഉള്ളിലുണ്ട്.''

ഉടൻതന്നെ മഹാപ്രഭു സരസ്സിലേയ്ക്ക് എടുത്തുചാടി. കണ്ടു നില്ക്കുന്നവരെല്ലാം പരിഭ്രമിച്ചു ഹാഹാകാരം മുഴക്കി. ആളുകൾ ഉടൻ അതിൽ ചാടി മഹാപ്രഭുവിനെ എടുത്തു കൊണ്ടുവന്നു. എല്ലാവരും ആ ധൃഷ്ടപണ്ഡിതനെ ധിക്കരിച്ചു. അദ്ദേഹം ലജ്ജിതനായി സ്ഥലം വിട്ടു.

അവിടുന്നു പിന്നെ ഭോലേശ്വരംവഴി ജിജ്ജുരിനഗരത്തിലെത്തി. അവിടെ വലിയ ഒരു ക്ഷേത്രമുണ്ടായിരുന്നു. വളരെ ദേവദാസിമാരും അവിടെ ഉണ്ടായിരുന്നു. അവരെല്ലാം വളരെ അധഃപതിച്ചു വെറും കുലടകളായിക്കഴിഞ്ഞിരുന്നു. മഹാപ്രഭു അവരെ കണ്ടു കൃപാപൂർവ്വം പറഞ്ഞു: ''ദേവിമാരേ, വാസ്തവത്തിൽ നിങ്ങൾ ധന്യകളാണ്. ശ്രീഹരിയെത്തന്നെ പതിയായി വരിച്ചു നിങ്ങൾ പരമഭാഗ്യവതികളാണ്. വെറും മലമൂത്രഭാണ്ഡമായ ശരീരത്തെയല്ല നിങ്ങൾ ഭർത്താവായി സ്വീകരിച്ചിട്ടുള്ളതു്? സാക്ഷാൽ ശ്രീഗോപിമാരെപ്പോലെതന്നെ തന്തിരുവടിയുടെ ദാസ്യംതന്നെ ജീവിതലക്ഷ്യമായി കരുതുവിൻ. അവിടുത്തെ തിരുനാമങ്ങൾ തന്നെ നിരന്തരം ഉച്ചരിക്കുവിൻ. ആ ദിവ്യകോമളസ്വരൂപംതന്നെ സദാ സ്മരിക്കുവിൻ.''

ഇപ്രകാരം അരുളിച്ചെയ്ത് തിരുനാമഘോഷത്തോടെ ആനന്ദനൃത്തം ചെയ്തു. കണ്ണുകളിൽനിന്ന് ആനന്ദാശ്രുക്കൾ പ്രവഹിച്ചു. ഇതെല്ലാം കണ്ടും അവിടത്തെ ഉപദേശാമൃതം പാനംചെയ്തും അവരെല്ലാം ആനന്ദഭരിതരായി തിരുനാമങ്ങൾ ഉച്ചത്തിൽ ഉച്ചരിച്ചു. ആകാശം ആ പാവന ശബ്ദത്താൽ മുഖരിതമായി. അവർ മഹാപ്രഭുവിന്റെ അനുഗ്രഹത്താൽ ഉടൻ അതിപരിശുദ്ധകളായിത്തീർന്നു, തിരുനാമസംകീർത്തനതത്പരകളാവുകയും ചെയ്തു.

## അധ്യായം ഇരുപത്തൊമ്പതു്

പ്രേമത്തിൽ ഭയമോ ദ്വേഷമോ ഇല്ല. പ്രേമാമൃതം പാനംചെയ്ത പുണ്യാത്മാവിനു സർവ്വത്ര തന്തിരുവടിതന്നെ കാണപ്പെടുന്നു. സർവ്വവും തന്റെ ഇഷ്ടമൂർത്തിയായി കാണപ്പെടുമ്പോൾ പിന്നെ ഭയമെവിടെ ? ദ്വേഷമെവിടെ ?

മഹാപ്രഭു ഇപ്രകാരം അനേകം ദേവദാസിമാരെ അനുഗ്രഹിച്ചു മുന്നോട്ടു പോയി. അവിടെനിന്നു വളരെ അകലത്തല്ലാതെ ഒരു ഘോരവനപ്രദേശമുണ്ട്. അവിടെ അതിഭയങ്കരന്മാരായ അനേകം കള്ളന്മാരുണ്ടായിരുന്നു. അവർ ജനങ്ങളെ കൊള്ളയടിക്കുകയും കൊല്ലുകയും ചെയ്തിരുന്നു. സാധാരണയായി ആളുകൾ ആ വഴിക്കു പോകുക പതിവില്ല.

മഹാപ്രഭു ആ വഴിക്കു പുറപ്പെട്ടപ്പോൾ ആളുകൾ ഈ കഥകളെല്ലാം സവിസ്തരം പറഞ്ഞു തടഞ്ഞു. പക്ഷേ സർവ്വക്കും അഭയമരുളുന്ന അവിടേക്കു ഭയമെവിടെ ? മഹാപ്രഭു പറഞ്ഞു: ''പണക്കാരെയാണ് അവർ കൊള്ളയടിക്കുന്നതു്. സംന്യാസിമാരായ ഞങ്ങളെ ഉപദ്രവിച്ചിട്ടവർക്കെന്തു കാര്യം ? അഥവാ ഞങ്ങളുടെ ദേഹംകൊണ്ട് അവർക്കു വല്ല

ആവശ്യവുമുണ്ടെങ്കിൽ ഞങ്ങൾക്കതിൽ സന്തോഷമേ ഉള്ളു.'' മഹാപ്രഭു ആ വനത്തിലൊരു സ്ഥലത്തിരുന്നു് തിരുനാമകീർത്തനം ചെയ്തുകൊണ്ടിരുന്നു. കള്ളന്മാർ അതി ശാന്തമായ ഈ പാവനശബ്ദം കേട്ടു് ആശ്ചര്യപ്പെട്ടു. കള്ള ന്മാരുടെ പ്രധാനിയായ നൗറോജി തന്റെ കൂട്ടുകാരോടുകൂടി അവിടെ വന്നു നോക്കി. മഹാപ്രഭു ആനന്ദമഗ്നനായി തിരുനാമസങ്കീർത്തനത്തിൽ ലയിച്ചിരിക്കുകയായിരുന്നു. അവർ കുറെ നേരം ചുററുമിരുന്നു കേട്ടു. പിന്നെ മഹാപ്രഭു വിനെ വിളിച്ചു തങ്ങളുടെ ഗൃഹത്തിലേയ്ക്കു വന്നു് ആതിഥ്യം സ്വീകരിക്കാനപേക്ഷിച്ചു. മഹാപ്രഭു പറഞ്ഞു: ''ഞങ്ങൾ ക്കു ഗൃഹം വൃക്ഷച്ചുവടാണു്. ഭക്ഷണം ഭിക്ഷയുമാണു്. നിങ്ങൾ ഭക്ഷണം തന്നാൽ ഞാൻ സ്വീകരിക്കാം.'' ഉടൻ നൗറോജിയുടെ കല്പനാനുസരണം അനുചരർ ഭക്ഷണസാധ നങ്ങൾ ഭിക്ഷയായി അവിടെ കൊണ്ടുവന്നു സമർപ്പിച്ചു. കല്ലിനെക്കാൾ കഠിനമായിരുന്ന അവരുടെ ഹൃദയം മഹാ പ്രഭുവിന്റെ ദർശനത്താലും സങ്കീർത്തനശ്രവണത്താലും അലിഞ്ഞു. നൗറോജി മഹാപ്രഭുവിന്റെ ശ്രീപാദങ്ങൾ പിടിച്ചു പറഞ്ഞു: ''അവിടുന്നു് എന്തു മഹാമന്ത്രമാണു് ഉച്ചരിക്കുന്നതു്? അതു് എനിക്കും ഉപദേശിച്ചുതന്നാലും. ബാല്യംമുതൽ ഇതുവരെ ഞാൻ എത്ര ഘോരഹിംസകളും നീചകർമ്മങ്ങളും ചെയ്തു. വൈരാഗ്യത്തിന്റെ ഒരു കണികപോലും എനിക്കു് ഇതുവരെ ഉണ്ടായില്ല. അവിടുത്തെ ദിവ്യദർശനമാത്രത്താൽ എന്തോ ഒരു വലിയ മാററം എനിക്കു വന്നിരിക്കുന്നു. ഇപ്പോൾ വലുതായ വൈരാഗ്യം തോന്നുന്നു. ഒരു നീചവിചാരവും മനസ്സിൽ വരുന്നില്ല. എന്തൊരു മോഹനവിദ്യയാണു് അവിടുന്നു ചെയ്തതു്? ഞാനിനി അവിടുത്തെ ശ്രീപാദങ്ങളെ വിടുകയില്ല. ശ്രീ പാദരജസ്സുകൊണ്ടു് ഇവനെ ധന്യനാക്കിയാലും. ഏതൊരു ദിവ്യമന്ത്രത്തിന്റെ സങ്കീർത്തനത്താൽ അവിടുന്നു് ഇപ്ര കാരം പരമാനന്ദമഹാസാഗരത്തിൽ സർവ്വദാ ആറാടി

കഴിയുന്നവോ, അതും ഉപദേശിച്ച് ഇവനെയും കൃതാൎത്ഥനാക്കിയാലും.''

മഹാപ്രഭു ഈ വാക്കുകറം കേട്ട കൃപാപൂർവ്വം അരുളിച്ചെയ്തു: ''നൗറോജി, അങ്ങു ഭാഗ്യവാനാണ്. ഈ വാൎദ്ധക്യത്തിൽ അങ്ങേയ്ക്കു് ഇപ്രകാരം വൈരാഗ്യം സിദ്ധിച്ചുവല്ലോ. തിരുനാമസങ്കീൎത്തനംതന്നെയാണ് ഈ ലോകത്തിൽ അതിശ്രേഷ്ഠമായിട്ടുള്ളതു്. മററു ധനാദികളെല്ലാം ക്ഷണഭംഗുരങ്ങളാണ്. അങ്ങു പരിഭ്രമിക്കേണ്ട. തന്തിരുവടി കരുണാസാഗരമാണ്. അവിടുന്നു് എത്രതന്നെ അധഃപതിച്ചവനെയും ഉപേക്ഷിക്കുകയില്ലെന്നു പ്രതിജ്ഞ ചെയ്തിട്ടുണ്ട്. തന്തിരുവടിയെ അനന്യഭാവത്തിൽ ശരണം പ്രാപിച്ചാൽ എത്ര പതിതനും ക്ഷണനേരംകൊണ്ടു് മഹാപുരുഷനായി മാറുന്നു. തന്തിരുവടി അങ്ങയുടെ നേരെ കൃപ ചെയ്തിട്ടുണ്ട്. അല്ലെങ്കിൽ ഈ ഘട്ടത്തിൽ അങ്ങേയ്ക്കു വൈരാഗ്യം സിദ്ധിക്കുകയില്ല, നിശ്ചയം. അതുകൊണ്ടു് അവിടത്തെ തിരുനാമസങ്കീർത്തനം സദാ ചെയ്യുക.'' ഇപ്രകാരമരുളിച്ചെയ്തു് അവിടുന്നു നൗറോജിക്കു മഹാമന്ത്രമുപദേശിച്ചു.

പിറേറന്നു പ്രഭാതത്തിൽ മഹാപ്രഭു അവിടെനിന്നു പുറപ്പെട്ടപ്പോറം നൗറോജി തന്റെ കൂട്ടുകാരെ വിളിച്ച് ഇപ്രകാരം പറഞ്ഞു: ''സഹോദരന്മാരേ, നമ്മറം ഇത്രയും കാലം ഒന്നിച്ചുവസിച്ചു. നിങ്ങറം എന്റെ ആജ്ഞകളെല്ലാം അനുസരിച്ചു. എന്റെ പ്രവൃത്തികറംകൊണ്ടു് നിങ്ങറംക്കു വല്ല ഉപദ്രവവും തോന്നിയിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിച്ചാലും. ഞാൻ ഇന്നുമുതൽ ഈ പ്രവൃത്തികളെല്ലാം വിട്ടു് എന്റെ സ്വാമിയുടെ കൂടെ പോകുന്നു. കരുണാനിധിയായ തന്തിരുവടിയുടെ തിരുനാമകീർത്തനംതന്നെ ചെയ്തുകൊണ്ടു് പാപപങ്കിലമായ എന്റെ ജീവിതത്തെ കറച്ചെങ്കിലും ശുദ്ധീകരിക്കുവാൻ ശ്രമിക്കട്ടെ. ഇന്നുമുതൽ ഒരു

ഹിംസയും ഞാൻ ചെയ്യുകയില്ല. ദ്രവ്യങ്ങൾ കൈകൊണ്ടു തൊടുകപോലുമില്ല. ഭിക്ഷാടനം കൊണ്ടു ദിവസം നയിക്കും. നിങ്ങളെല്ലാവരും എന്നെ അനുഗ്രഹിപ്പാലും. ശ്രീകൃഷ്ണ പാദാംബുജങ്ങളിൽ എനിക്കു് ഉത്തരോത്തരം ഭക്തി ഭവിക്കട്ടെ.'' നൗറോജി ഇത്രയും പറഞ്ഞു മഹാപ്രഭുവിൻെറ കൂടെ പുറപ്പെട്ടു.

അനേകം പരമഭക്തന്മാർ ഒന്നിച്ചു സഞ്ചരിക്കുവാൻ അനുവദിക്കണമെന്നു് മഹാപ്രഭുവിനോടു പ്രാർത്ഥിച്ചിരുന്നു. എന്നാൽ അതൊന്നും അവിടുന്നു ചെവിക്കൊണ്ടില്ല. പരമഭാഗ്യവാനായ നൗറോജിയുടെ അപേക്ഷ അവിടുന്നു സ്വീകരിച്ചു.

പഞ്ചവടി മുതലായ സ്ഥലങ്ങൾ സന്ദർശിച്ചു് മഹാപ്രഭു ബറോഡയിൽ എത്തി. മഹാരാജാവു് വലിയ ഭക്തനായിരുന്നു. അവിടുന്നു മഹാപ്രഭുവിനെ ഭക്തിപൂർവ്വം സ്വീകരിച്ചു. അവിടെവെച്ചു് നൗറോജി മഹാപ്രഭുവിൻെറ മുമ്പിൽ വെച്ചുതന്നെ ദേഹം വിട്ടു പരമഗതിയടഞ്ഞു. മഹാപ്രഭു ദീനരോദനം ചെയ്തുകൊണ്ടു് സമാധിയിൽ ശയിപ്പിച്ചു. ഹാ! ഇത്രയുംകാലം മഹാപാപങ്ങൾ ചെയ്ത നൗറോജി മഹാപ്രഭുവിൻെറ ക്ഷണസംഗംകൊണ്ടു് പരമഭാഗവതനായി മാറി പരമപദമടഞ്ഞു. ആ കരുണാമൂർത്തിയുടെ കാരുണ്യമുണ്ടെങ്കിൽ എന്താണു് അസാദ്ധ്യമായിട്ടുള്ളതു് ?

## അദ്ധ്യായം മുപ്പതു്

ബറോഡയിൽനിന്നു മഹാപ്രഭു അഹമ്മദ്ബാദ്‌വഴി ശ്രീദ്വാരകയിൽ എത്തിച്ചേർന്നു. ശ്രീദ്വാരകാധീശ്വരനെ ദർശിച്ചു് അവിടുന്നു് ആനന്ദനൃത്തംചെയ്തു. അവിടെനിന്നു് സോമനാഥംവഴി പ്രഭാസത്തിലെത്തി. ഇപ്രകാരം മഹാ

പ്രഭു അനേകം പുണ്യതീർത്ഥങ്ങളെ ശുദ്ധീകരിച്ചുകൊണ്ടും അനേകായിരമാളുകൾക്ക് ശ്രീകൃഷ്ണപ്രേമാമൃതം വിതരണം ചെയ്തുകൊണ്ടും കുറേ നാൾ സഞ്ചരിച്ചു. ഇനി നീലാചല ത്തിലേയ്ക്കുതന്നെ മടങ്ങാമെന്നു തീരുമാനിച്ചു. ഗോദാവരീ തീരത്തിലൂടെ സഞ്ചരിച്ച് മടക്കയാത്രയിൽ മഹാപ്രഭു വിദ്യാനഗരത്തിൽത്തന്നെ പിന്നെയും വന്നുചേർന്നു.

ഈ വർത്തമാനമറിഞ്ഞ രാമാനന്ദറായി ആനന്ദപര വശനായി ദർശനാർത്ഥം ഓടിവന്നു. മഹാപ്രഭു അദ്ദേ ഹത്തെ പ്രേമപൂർവ്വമാലിംഗനം ചെയ്തു. റായി പറഞ്ഞു: 'അവിടുന്ന് ഈ അധമനെ മറന്നിട്ടില്ലെന്നുള്ളത് അവി ടുത്തെ കൃപാതിശയംതന്നെ. ഈ കരുണയ്ക്കു പാത്രമായല്ലോ എന്നു കരുതുമ്പോൾ ഈയുള്ളവൻ ആനന്ദത്താൽ മതി മറക്കുന്നു.'

മഹാപ്രഭു: 'റായ്മഹാശയാ, അങ്ങയുടെ ദർശന ത്താൽ എന്റെ തീർത്ഥയാത്ര ഇപ്പോൾ സഫലമായിരി ക്കുന്നു. അങ്ങയോടുകൂടി ഇരിക്കുമ്പോൾ ഉണ്ടായ ആന ന്ദാതിശയം എനിക്കു മറ്റെവിടെയും സിദ്ധിച്ചില്ല. ഈ മഹാഭാഗ്യം സദാ അനുഭവിക്കുവാൻവേണ്ടിയാണ് ഞാൻ ഇങ്ങോട്ടുതന്നെ വന്നത്.'

രാമാനന്ദറായി സങ്കോചത്തോടുകൂടി പറഞ്ഞു: 'ഞാനവിടുത്തെ ആജ്ഞയെ ശിരസാ വഹിച്ച് എന്നെ രാജ്യകാര്യങ്ങളിൽനിന്ന് ഒഴിവാക്കുവാൻ അപേക്ഷി ച്ചിരുന്നു. മഹാരാജാവ് സമ്മതിക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അവിടുത്തോടുകൂടി ഒന്നിച്ചു വസിക്കുവാ നുള്ള ഭാഗ്യം സിദ്ധിക്കുമെന്ന് ഈയുള്ളവൻ പ്രതീക്ഷി ക്കുന്നു.'

മഹാപ്രഭു: ''അങ്ങയെയുംകൂട്ടി പോവാനായിത്തന്നെ യാണ് ഞാൻ പിന്നെയും ഇങ്ങോട്ടു വന്നത്.''

രാമാനന്ദറായി: 'എനിക്കും അതിന്നു വലുതായ ആഗ്രഹമുണ്ടു്. എന്നാൽ ഒന്നിച്ചുവരുന്നതു് അവിടേയ്ക്കു് അധികം ക്ലേശകരമായിത്തീരുമോ എന്നു് ഇവൻ ഭയപ്പെടുന്നു. അതുകൊണ്ടു് അവിടുന്നു മുമ്പേ ഗമിച്ചാലും. ഈയുള്ളവൻ പിന്നാലെ വന്നുകൊള്ളാം.'

മഹാപ്രഭു അതു സമ്മതിച്ചു. രണ്ടുനാലു ദിവസം അവിടെ താമസിച്ചു് അവിടുന്നു് പുരിയിലേയ്ക്കു് മടങ്ങി. അലാലനാഥിൽ എത്തിയപ്പോൾ ഈ വിവരം നിത്യാനന്ദജി മുതലായവരെ അറിയിക്കുവാനായി കൃഷ്ണദാസിനെ മുമ്പിൽ അയച്ചു. നിത്യാനന്ദജി മുതലായ ഭക്തന്മാർ മഹാപ്രഭുവിൻെറ എഴുന്നള്ളത്തു് ഓരോ നിമിഷവും പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ വിവരമറിഞ്ഞപ്പോൾ അവൎക്കുണ്ടായ ആനന്ദത്തിന്നു് ഒരു അതിരുമുണ്ടായിരുന്നില്ല. അവർ മഹാപ്രഭുവിനെ സ്വീകരിക്കുവാൻ ഓടി. ദൂരത്തുനിന്നുതന്നെ മഹാപ്രഭുവിനെ കണ്ടപ്പോൾ അവർ വടിപോലെ വീണുനമസ്കരിച്ചു. മഹാപ്രഭു അവരെയെല്ലാം ഓടിവന്നു് എഴുന്നേല്പിച്ചു് കരുണാപൂൎവ്വമാലിംഗനം ചെയ്തു. രണ്ടു കൊല്ലത്തെ വിയോഗത്തിന്നു ശേഷം വീണ്ടും മഹാപ്രഭുവിൻെറ ആലിംഗനത്താൽ അവർ ധന്യധന്യരായി ആനന്ദാശ്രു ഒഴുക്കി.

അപ്പോഴേയ്ക്കും ഈ മംഗളവാൎത്തയറിഞ്ഞു് സാൎവ്വഭൗമാചാര്യരും ഗോപീനാഥാചാര്യരും അവിടെ എത്തി മഹാപ്രഭുവിനെ വന്ദിച്ചു. അവരെയും എഴുന്നേല്പിച്ചു ഗാഢാലിംഗനംചെയ്തു് ആശ്വസിപ്പിച്ചു. അവരെയുംകൂട്ടി മഹാപ്രഭു ജഗന്നാഥപുരിയിലേയ്ക്കു നടന്നു.

അവിടെ എത്തി മഹാപ്രഭു ആദ്യം ജഗന്നാഥനെ ചെന്നു ദർശിച്ചു. സാഷ്ടാംഗം പ്രണമിച്ചു സ്തുതിച്ചു. പൂജാരി പ്രസാദവും മററും ഭക്തിപൂർവ്വം കൊടുത്തു. വളരെ ദിവസങ്ങൾക്കുശേഷം അവിടുന്നു ജഗന്നാഥൻെറ പ്രസാദം

കഴിച്ച് ആനന്ദഭരിതനായി. ഭക്തന്മാരോടുകൂടി പ്രദക്ഷിണംവെച്ച വന്ദിച്ച ഭട്ടാചാര്യരുടെ ഗൃഹത്തിലേയ്ക്കു പോയി. ഭാഗ്യവാനായ ഭട്ടാചാര്യർ മഹാപ്രഭുവിനെ ഭക്തന്മാരോടുകൂടി ഊട്ടി.

ഭട്ടാചാര്യർ മുമ്പുതന്നെ പ്രതാപരുദ്രമഹാരാജാവായി ആലോചിച്ച് മഹാരാജാവിന്റെ പുരോഹിതനായ കാശീമിശ്രന്റെ വകയായ ഒരേകാന്തസ്ഥാനം മഹാപ്രഭുവിന്നായിക്കൊണ്ടു തയ്യാറാക്കിവെച്ചിരുന്നു. ആ സ്ഥാനം അവിടേയ്ക്കു വളരെ ഇഷ്ടപ്പെടുകയും ചെയ്തു. മഹാപ്രഭു അന്നുമുതൽ അവിടെ വസിക്കുവാൻ തുടങ്ങി. ഭക്തന്മാർ നാലുഭാഗത്തുനിന്നും അവിടെ വന്നുകൂടിത്തുടങ്ങി.

## അധ്യായം മുപ്പത്തിയൊന്ന്

കസ്തൂരി എത്ര ഗോപ്യമാക്കിവെച്ചാലും അതിന്റെ സുഗന്ധം ചുററും വ്യാപിക്കുകതന്നെ ചെയ്യും. അതുപോലെ പ്രേമത്തിന്റെ പ്രഭാവം ചുററും വ്യാപിച്ച് മററുള്ളവരെ ആകർഷിക്കുകതന്നെ ചെയ്യും. ഒരു പുഷ്പം വികസിച്ചാൽ വണ്ടുകരം സ്വയം അവിടെ വന്നുചേരുന്നു.

ഭട്ടാചാര്യരുടെ മുഖത്തുനിന്ന് മഹാപ്രഭുവിനെപ്പററി കേട്ട മഹാരാജാവു പ്രതാപരുദ്രൻ അവിടുത്തെ ദർശനത്തിന്ന് അത്യന്തം ഉത്കണ്ഠിതനായിത്തീർന്നു. ജഗന്നാഥത്തിലെ പ്രവൃത്തിക്കാരും പുരിയിലെ ജനങ്ങളുമെല്ലാം അവിടുത്തെ ദർശനത്തിന്ന് ആർത്തിപ്പെട്ടുകൊണ്ടിരുന്നു. മഹാപ്രഭു എത്തിയ വാർത്തയറിഞ്ഞു പലരും വന്നു ദർശനംചെയ്തു കൃതാർത്ഥരായി. കൂട്ടത്തിൽ മഹാരാജാവിന്റെ കുലഗുരുവായ കാശീമിശ്രജിയും ഉണ്ടായിരുന്നു. ഭട്ടാചാര്യർ അദ്ദേഹത്തെ മഹാപ്രഭുവിന്നു പരിചയപ്പെ

ടത്തി. പ്രഭു അവരെയെല്ലാം യഥാവിധി സ്വീകരിച്ചു. അവർ കുറേനേരം മഹാപ്രഭുവിനോടുകൂടി കഴിച്ചുകൂട്ടി. പിന്നെ അവിടത്തെ ആജ്ഞയനുസരിച്ചു് താന്താങ്ങളുടെ ഗൃഹങ്ങളിലേയ്ക്കുതന്നെ മടങ്ങി.

എല്ലാവരും പോയതിന്നുശേഷം മഹാപ്രഭു സാർവ്വഭൌമനോടു പറഞ്ഞു: 'ഈ ഹരിദാസൻ യാത്രയിൽ എന്നെ യഥാവിധി സേവിച്ചു. എന്നാൽ ഒരു സ്ഥലത്തുവെച്ചു് ചിലരുടെ വാക്കിൽ ഭ്രമിച്ചു് കാമിനീകാഞ്ചനങ്ങൾക്കു് അടിമപ്പെട്ടുപോയി. ഞാൻ പണിപ്പെട്ടു് അതിൽനിന്നു മോചിപ്പിച്ചുകൊണ്ടുവന്നു. ഈത്രയും ഇന്ദ്രിയനിയന്ത്രണമില്ലാത്തവരെ ഞാൻ സ്വസമീപത്തിൽ നിൎത്തുവാൻ ആഗ്രഹിക്കുന്നില്ല.'

ഇതു കേട്ടു ഹരിദാസ് നിലവിളിക്കുവാൻ തുടങ്ങി. എന്നാലും മഹാപ്രഭു പിന്നെ അതിന്നു സമ്മതിച്ചില്ല. അവസാനം ഹരിദാസ് നിത്യാനന്ദജീ മുതലായവരുടെ പാദങ്ങളിൽ വീണു കരയുവാൻ തുടങ്ങി. അവർ എന്തു വേണമെന്നറിയാതെ വിഷമിച്ചു.

നവദ്വീപിലേയ്ക്കു മാതാവിനെയും വിഷ്ണുപ്രിയയെയും ഭക്തന്മാരെയും ആശ്വസിപ്പിക്കുവാൻ ഒരാളെ അയയ്ക്കേണ്ടതുണ്ടായിരുന്നു. അതിന്നു ഹരിദാസനെ അയയ്ക്കാമെന്നു് അവർ തീരുമാനിച്ചു. മഹാപ്രഭുവിന്റെ സമ്മതം വാങ്ങി അദ്ദേഹത്തെ പ്രസാദവും മററും കൊടുത്തു് മാതാവിന്റെ സമീപത്തിലേയ്ക്കു അയച്ചു.

മഹാപ്രഭു പുരിയിൽ സംകീർത്തനാദികൾ ക്രമപ്രകാരം നടത്തുവാൻ തുടങ്ങി. അനേകം ഭക്തന്മാർ അവിടെ വന്നു് അതിൽ പങ്കുകൊണ്ടു കൃതാർത്ഥരായി. രാമാനന്ദരായിയുടെ പിതാവു് ഭവാനന്ദജീ തന്റെ നാലുപുത്രന്മാരോടുകൂടി വന്നു മഹാപ്രഭുവിനെ വന്ദിച്ചു. മഹാപ്രഭു സന്തുഷ്ടനായി അദ്ദേഹത്തോടു പറഞ്ഞു: ''രാമാനന്ദസദൃശരായ പുത്ര

ന്മാരുള്ള അങ്ങ് ദേവകൾക്കുപോലും വന്ദ്യനാകുന്നു. അങ്ങു ധന്യധന്യനാണ്. അങ്ങയുടെ പുത്രന്മാർ പാണ്ഡവന്മാരെപ്പോലെ പരമഭാഗവതന്മാരാണ്. അങ്ങ് എന്നെ രാമാനന്ദനെപ്പോലെ സ്വന്തം പുത്രനായി കരുതിയാലും.''

ഭവാനന്ദജി തൊഴുതുകൊണ്ടു പറഞ്ഞു: ''പതിതപാവനനായ അവിടുന്ന് എവിടെ? ഈ ശൂദ്രാധമനെവിടെ? ഈ അധമനിൽപ്പോലും കൃപാമൃതം വർഷിച്ച് അവിടുന്നു തന്റെ പതിതപാവനനെന്ന നാമം അന്വർത്ഥമാണെന്നു കാണിക്കുകയാണ്. ഈ ദാസൻ അവിടുത്തെ ശ്രീപാദങ്ങളെ പരിവാരസമേതം ശരണംപ്രാപിക്കുന്നു. എന്താണ് ചെയ്യേണ്ടതെന്ന് ആജ്ഞാപിച്ചാലും.'' ഇപ്രകാരം പറഞ്ഞ് അദ്ദേഹം സ്വപുത്രനായ വാണീനാഥനെ മഹാപ്രഭുവിന്റെ ശുശ്രൂഷയ്ക്കായി അവിടെത്തന്നെ നിർത്തി. മഹാപ്രഭു അതു സസന്തോഷം സ്വീകരിച്ചു.

ഹരിദാസ് പ്രസാദവുംകൊണ്ടു മാതാവിന്റെ അടുത്ത് എത്തി. ശചീമാതാവും വിഷ്ണുപ്രിയയും മററും മഹാപ്രഭുവിനെപ്പററി ഒന്നും അറിയാതെ അത്യന്തം വ്യസനിച്ചു കണ്ണീരൊഴുക്കിക്കൊണ്ടിരിക്കുകയായിരുന്നു. കൃഷ്ണദാസിൽനിന്നു വർത്തമാനങ്ങളറിഞ്ഞു പലതും ചോദിക്കുവാൻ തുടങ്ങി. വിഷ്ണുപ്രിയയും മാതൃസമീപമെത്തി. ഭക്തന്മാരും ഇതറിഞ്ഞ് ചുററും വന്നുകൂടി. മാതാവിന്റെ ഗൃഹം സങ്കീർത്തനത്താൽ മുഖരിതമായി.

പലരും മഹാപ്രഭുവിനെപ്പററി പലതും ചോദിച്ചു. ഹരിദാസ് തന്റെ കഴിവനുസരിച്ച് അവയ്ക്കെല്ലാം ഒരുവിധം സമാധാനം പറഞ്ഞു. ആ ദിവസം മഹാപ്രഭുവിനെപ്പററിയുള്ള പരസ്പരാനുകഥനംകൊണ്ടുതന്നെ കഴിഞ്ഞു.

പിറേറ ദിവസം ശ്രീവാസൻ മുതലായ ഭക്തന്മാർ ഹരിദാസിനെയും കൂട്ടിക്കൊണ്ട് അദ്വൈതാചാര്യരുടെ

ഗൃഹത്തിൽ ചെല്ലുകയും മഹാപ്രഭു കൊടുത്തയച്ച പ്രസാദം കൊടുക്കുകയും ചെയ്തു.

മഹാപ്രഭു കൃപാപൂർവ്വം അയച്ച പ്രസാദം സ്വീകരിച്ചു് വൃദ്ധനായ ആചാര്യർ ആനന്ദസാഗരത്തിലാറാടി. രോമാഞ്ചിതകളേബരനായി ആനന്ദാശ്രുക്കളെ ഒഴുക്കിക്കൊണ്ടു് അദ്ദേഹം നൃത്തംവെച്ചു. എല്ലാവരുംകൂടി ആലോചിച്ചു് ഉടൻ പുരിയിൽ ചെന്നു് മഹാപ്രഭുവിനെ ദർശിക്കണമെന്നു തീരുമാനിച്ചു.

പരമാനന്ദപുരി അപ്പോൾ നവദ്വീപിൽ ഉണ്ടായിരുന്നു. ഹരിദാസിൽനിന്നു് മഹാപ്രഭുവിനെപ്പററിയെല്ലാമറിഞ്ഞു് അദ്ദേഹം ആനന്ദഭരിതനായി. ഉടൻ കമലാകാന്തൻ എന്ന ഒരു ഭക്തനെയുംകൂട്ടി പുരിയിലേയ്ക്കു പോയി. വഴിക്കുള്ള പുണ്യതീർത്ഥങ്ങളിലെല്ലാം സ്നാനംചെയ്തു് അദ്ദേഹം പുരിയിൽ ചെന്നുചേർന്നു.

ആദ്യം ജഗന്നാഥദർശനത്തിനായി ക്ഷേത്രത്തിൽ ചെന്നു. അവിടെ ഭക്തവൃന്ദത്താൽ ചുററപ്പെട്ട മഹാപ്രഭുവിനെ കണ്ടു. മഹാപ്രഭു ദൂരത്തുനിന്നുതന്നെ പുരിയെ കണ്ടു് ഓടിവന്നു പാദങ്ങളിൽ വീണു വന്ദിച്ചു. രണ്ടാളും അന്യോന്യദർശനത്താൽ ആനന്ദപുളകിതരായി. പരസ്പരം ആലിംഗനം ചെയ്തു.

മഹാപ്രഭു: "അവിടന്നു് ഇവിടെ താമസിച്ചു് ഞങ്ങളെ ആനന്ദിപ്പിക്കണം."

പുരി: "അവിടത്തെ സംഗത്തിൽ ആനന്ദമനുഭവിക്കുവാൻതന്നെയാണു് ഞാനിവിടെ വന്നതു്."

മഹാപ്രഭു പുരിയോടുകൂടി ജഗന്നാഥദർശനാനന്തരം സ്വവാസസ്ഥാനത്തേയ്ക്കു പോയി. അവിടെ പുരിമഹാരാജിന്റെ താമസത്തിന്നുള്ള സൗകര്യങ്ങൾ എല്ലാം ഏർപ്പാടു ചെയ്യിച്ചു.

നവദ്വീപിൽ പുരുഷോത്തമാചാര്യൻ എന്ന പേരായ ഒരു അന്തരംഗഭക്തൻ ഉണ്ടായിരുന്നു. സന്ന്യാസാനന്തരം മഹാപ്രഭു നവദ്വീപം വിട്ടപ്പോൾ അദ്ദേഹത്തിന്ന് അതു സഹിക്കാതായി. മഹാപ്രഭുവില്ലാത്ത നവദ്വീപം അദ്ദേഹത്തിന്ന ശൂന്യപ്രായമായി തോന്നി. അദ്ദേഹം ഉടൻ നവദ്വീപം വിട്ട് കാശിയിൽ ചെന്നു ചൈതന്യാനന്ദജിയിൽ നിന്നു സന്ന്യാസം സ്വീകരിച്ചു. അദ്ദേഹത്തിൻെറ സന്ന്യാസനാമം സ്വരൂപനെന്നായിരുന്നു. ഗുരു ബുദ്ധിപ്രധാനിയായ ഒരു വേദാന്തിയായിരുന്നു. എന്നാൽ സ്വരൂപൻ ഹൃദയാലുവായ ഒരു മഹാഭക്തനുമായിരുന്നു. അദ്ദേഹത്തിന്ന് ഗുരുവിൻെറ ശുഷ്കവേദാന്തത്തോട് മുഴുവൻ യോജിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹം ഗുരുവിൻെറ അനുജ്ഞയോടുകൂടി പുരിയിലേയ്ക്കു വന്നു. സ്വരൂപനെ കണ്ട് മഹാപ്രഭു സ്നേഹപൂർവ്വം ഗാഢാലിംഗനം ചെയ്തു. പിന്നെ സദാ അദ്ദേഹം മഹാപ്രഭുവിൻെറ അന്തരംഗശിഷ്യനായി ഒന്നിച്ചു തന്നെ വസിച്ചു. മഹാപ്രഭു അദ്ദേഹത്തിൻെറ പേരോടുകൂടി ദാമോദർ എന്നുകൂടി കൂട്ടിച്ചേർത്തു.

സ്വരൂപദാമോദരഗോസ്വാമിക്ക മഹാപ്രഭുവിൽ അനിതരസാധാരണമായ ഭക്തിയുണ്ടായിരുന്നു. മഹാപ്രഭുവിൻെറ സൽഗ്ഗുണങ്ങളും അദ്ദേഹത്തിന്നുമുണ്ടായിരുന്നു. ഏകാന്തപ്രിയനായിരുന്ന അദ്ദേഹം മഹാപ്രഭുവിനെ വിട്ട് മറെറങ്ങും ഒരിക്കലും പോയിരുന്നില്ല. പന്ത്രണ്ടു വഷ്ക്കാലമത്രയും മഹാപ്രഭുവിന്നു ബാഹ്യബോധമില്ലാതിരുന്നപ്പോൾ അവിടുത്തെ ശിരസ്സു മടിയിൽവെച്ചുകൊണ്ട് അദ്ദേഹം രാത്രി കഴിച്ചുകൂട്ടി. മഹാപ്രഭു രാധാഭാവത്തിൽ വിരഹവേദനയാൽ പിടഞ്ഞുകൊണ്ടിരുന്നപ്പോൾ ലളിതഭാവത്തിൽ ദാമോദരഗോസ്വാമിയാണ് അവിടുത്തെ സാന്ത്വനപ്പെടുത്തിയിരുന്നതു്. അദ്ദേഹം ഛായപോലെ നിരന്തരം മഹാപ്രഭുവിനെ അനുഗമിച്ചിരുന്നില്ലെങ്കിൽ അവിടുത്തെ പന്ത്രണ്ടു സംവത്സരത്തെ ദിവ്യദിവ്യമായ

ഗംഭീരലീല ഇന്നു ലോകത്തിന്നു കിട്ടുമായിരുന്നില്ല. അദ്ദേഹം മഹാപ്രഭുവിൻെറ ആ ലീല നിത്യവും തൻെറ ഡയറിയിൽ കുറിച്ചിരുന്നു. ആ ഡയറിയാണു് ഭക്തലോകത്തിന്നു് ഈ മഹാഭാഗ്യം പ്രദാനംചെയ്തതു്.

മഹാപ്രഭുവിൻെറ സങ്കല്പം ഇതുപോലെ മററാർക്കും അറിയുവാൻ കഴിഞ്ഞിരുന്നില്ല. മഹാപ്രഭുവിനെ വല്ലതും കേൾപ്പിക്കണമെങ്കിൽ ആദ്യം സ്വരൂപദാമോദരഗോസ്വാമിയെ കേൾപ്പിക്കണം എന്ന ഒരു വ്യവസ്ഥതന്നെ ഗൗരഭക്തന്മാർ വെച്ചിരുന്നു. അദ്ദേഹത്തിൻെറ കണ്ഠം അതിമധുരമായിരുന്നു. അദ്ദേഹം ഗീതഗോവിന്ദം മുതലായ ഭക്തിരസപൂർണ്ണങ്ങളായ ഗ്രന്ഥങ്ങൾ നിത്യവും പാടി കേൾപ്പിച്ചിരുന്നു. ഒരു ദിവസംപോലും അതില്ലെങ്കിൽ മഹാപ്രഭുവിന്നു സങ്കടമായിരുന്നു. അദ്ദേഹത്തിൻെറ ആഗമനത്തിൽ മഹാപ്രഭുവിന്നുണ്ടായ സന്തോഷം സീമാതീതമായിരുന്നു. മഹാപ്രഭു സ്വയം അദ്ദേഹത്തോടു പറഞ്ഞിരുന്നു; ''അങ്ങു് ഇവിടെ വന്നതിൽ എനിക്കുള്ള സന്തോഷം എത്രയാണെന്നു വ്യക്തമാക്കുവാൻ ഞാനശക്തനാണു്. അങ്ങില്ലായിരുന്നുവെങ്കിൽ ഞാൻ അന്ധതുല്യനാകുമായിരുന്നു. ഇനി എന്നെ വിട്ടു പോവരുതു്.''

സ്വരൂപദാമോദർ: ''അവിടത്തെ കരുണയാലാണു് ഈയുള്ളവന്നു് ഇവിടെ വരുവാൻ സാധിച്ചതു്. ഇവനെ ഇവിടെത്തന്നെ വെയ്ക്കുവാൻ എത്രവരെ കരുണ ചെയ്യുന്നുവോ അതുവരെ ഇവന്നു മറെറവിടെ പോകുവാൻ കഴിയും?'' അന്നുമുതൽ അദ്ദേഹം മഹാപ്രഭുവിൻെറ ഒന്നിച്ചു് സദാ ഛായപോലെ വർത്തിച്ചു.

ഈശ്വരപുരിയുടെ വിശ്വസ്തഭൃത്യനായിരുന്ന ഗോവിന്ദൻ ഒരു ദിവസം മഹാപ്രഭുവിൻെറ സന്നിധിയിൽ വന്നു പറഞ്ഞു: ''ഈശ്വരപുരിമഹാരാജ് മഹാസമാധി പ്രാപിക്കുമ്പോൾ ഇവിടെ വന്നു സേവിക്കുവാനാണു് കല്പിച്ചി

ട്ടുള്ളതു്. ആ കല്പനയെ ശിരസാ വഹിച്ചാണു് ഈയുള്ള വൻ ഇവിടെ വന്നിട്ടുള്ളതു്. എന്തു ചെയ്യണമെന്നു് ആജ്ഞാപിച്ചാലും.''

ഗുരുമഹാരാജിൻെറ പേർ കേട്ടതോടുകൂടി മഹാപ്രഭുവി ൻെറ കണ്ണുകൾ അശ്രുപൂർണ്ണങ്ങളായി. ഗുരുമഹാരാജിൻെറ പ്രേമാതിശയമോർത്തു് അവിടുന്നു പറഞ്ഞു: ''ഗുരുമഹാ രാജിന്നു് എൻെറ നേരെ എന്തെന്നില്ലാത്ത വാത്സല്യമാ യിരുന്നു. മന്ത്രദീക്ഷയ്ക്കുശേഷം അവിടത്തെ ദർശിക്കുവാനുള്ള ഭാഗ്യമുണ്ടായില്ല. എങ്കിലും അവിടുന്നു് എന്നെ മറന്നി ട്ടില്ല. അവസാനസമയത്തും എന്നെ സ്മരിച്ചുവല്ലോ. ഹാ ഹാ! ഇതിലധികം എന്തൊരു കൃപയാണു് എൻെറ മേൽ ചെയ്യേണ്ടതായിട്ടുള്ളതു്?'' സാർവ്വഭൗമനോടു പറ ഞ്ഞു: ''അവിടുന്നു പറയൂ, ഞാനെന്തു ചെയ്യണം? ഗുരു മഹാരാജിൻെറ സേവകൻ എനിക്കു പൂജ്യനാകുന്നു. അദ്ദേ ഹത്തെക്കൊണ്ടു് എൻെറ ശുശ്രൂഷ ചെയ്യിക്കുന്നതു് ഉചി തമോ? ഇദ്ദേഹത്തെ അതിന്നനുവദിക്കാഞ്ഞാൽ ഗുരു വിൻെറ ആജ്ഞാഭംഗമെന്ന ദോഷം വരില്ലേ?''

സാർവ്വഭൗമൻ: ''ഗുരോരാജ്ഞാ ഗരീയസീ.'' ഗുരുവി ൻെറ ആജ്ഞയാണു് സർവ്വപ്രധാനം. ഗോവിന്ദൻ സുശീ ലനും നമ്രനുമാണു്. അതുകൊണ്ടു് ഗുരുദേവൻെറ ഇഷ്ടമനു സരിച്ചു് ഗോവിന്ദനെ സ്വീകരിക്കുന്നതാണു് ഉചിതം.

മഹാപ്രഭു അതു സമ്മതിച്ചു് തൻെറ ശരീരശുശ്രൂഷാ കാര്യം ആ ദിനംമുതൽ ഗോവിന്ദനെ ഏല്പിച്ചു. ഗോവിന്ദൻ മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തു. അമ്മ ചെറിയ കുട്ടിയെ എന്നപോലെ പന്ത്രണ്ടു കൊല്ലത്തെ ഗംഭീരലീല കളിൽ സദാ അവിടത്തെ ശുശ്രൂഷിച്ചു.

ഒരു ദിവസം മുകുന്ദൻ വന്നു വന്ദിച്ചു പറഞ്ഞു: ''ശ്രീ കേശവഭാരതിമഹാരാജിൻെറ ഗുരുഭായി ബ്രഹ്മാനന്ദജി

മഹാരാജ് പുറത്തു നില്ക്കുന്നുണ്ടു് ! ആജ്ഞയുണ്ടെങ്കിൽ അകത്തു കൊണ്ടുവരാം.''

മഹാപ്രഭു: ''അദ്ദേഹമെനിക്ക ഗുരുതുല്യനാണു്. ഞാൻ തന്നെ പുറത്തു വന്നു സ്വീകരിക്കാം.''

ഇപ്രകാരം പറഞ്ഞു് മഹാപ്രഭു പുറത്തുവന്നു. മൃഗചർമ്മം ധരിച്ച ഒരാളെയാണു് അവിടെ കണ്ടതു്. മുകുന്ദനോടു ചോദിച്ചു: ''ഭാരതീമഹാരാജ് എവിടെ?''

മുകുന്ദൻ ഇതു കേട്ടു് അദ്ഭുതപ്പെട്ടു. ഭാരതീമഹാരാജ് മഹാപ്രഭുവിൻെറ മുമ്പിൽത്തന്നെ നിന്നിരുന്നു. മുകുന്ദൻ പറഞ്ഞു—''ഇതാ ഭാരതീമഹാരാജ് നില്ക്കുന്നു.''

മഹാപ്രഭു: ''ഒരിക്കലും ഇതു ശരിയല്ല. ഭാരതീമഹാരാജ് മൃഗചർമ്മം ധരിച്ചു് ഇപ്രകാരം പുറമേസ്സു കാട്ടിക്കൂട്ടുകയില്ല.''

ഉടൻ ഭാരതി മൃഗചർമ്മമുപേക്ഷിച്ചു. മഹാപ്രഭു അപ്പോൾ അദ്ദേഹത്തിൻെറ പാദങ്ങളിൽ വീണു് ദണ്ഡനമസ്കാരം ചെയ്തു. അദ്ദേഹം തടുത്തുകൊണ്ടു പറഞ്ഞു: ''അവിടുന്നു് സാക്ഷാൽ നാരായണനാണു്. എന്നെ വന്ദിക്കരുതു്.''

കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ഗോവിന്ദൻെറ ഗുരുഭായിയായ കാശീശ്വരനും അവിടെ എത്തി. മഹാപ്രഭു അദ്ദേഹത്തെയും സ്നേഹപൂർവ്വം സ്വീകരിച്ചു. ഇപ്രകാരം നാലു ഭാഗത്തുനിന്നും ഭക്തന്മാർ വന്നു് മഹാപ്രഭുവിൻെറ ചുററും കൂടി.

# അധ്യായം മുപ്പത്തിരണ്ട്

സാർവ്വഭൗമഭട്ടാചാര്യരിൽനിന്നു കേട്ടുകേട്ട മഹാരാജാവു പ്രതാപരുദ്രന്ന് മഹാപ്രഭുവിൽ വളരെ ഭക്തിയുണ്ടായി. മഹാപ്രഭുവിൽ ഭക്തി വർദ്ധിച്ചതോടുകൂടി വിഷയഭോഗങ്ങളിലുള്ള ആഗ്രഹം കുറഞ്ഞുകുറഞ്ഞുവന്നു. മഹാരാജാവിൻെറ അടുത്തു് അനേകം സന്ന്യാസിമാരും മഹാത്മാക്കളും വന്നിരുന്നു. മഹാപ്രഭുവും അപ്രകാരം വരുമെന്നായിരുന്നു അദ്ദേഹത്തിൻെറ വിചാരം. എന്നാൽ പരമവിരക്തനായ മഹാപ്രഭുവിന്നു് രാജാവിനെക്കൊണ്ടു് എന്തു കാര്യം? ശരിക്കുള്ള ഒരു സന്ന്യാസിക്കു് രാജദർശനംതന്നെ നിഷിദ്ധമാകുന്നു. രാജാവു് ഭക്തിഭാവത്തിൽ ഇങ്ങോട്ടു വന്നു ദർശനം ചെയ്യുകയാണെങ്കിൽ അതു രാജദർശനമല്ല, ഭക്തദർശനമാണു്. മഹാരാജാവിന്നു് ഇതു് അറിഞ്ഞുകൂടായിരുന്നു. അപ്രകാരമുള്ള യഥാർത്ഥസന്ന്യാസിമാരെ ദർശിക്കുവാനുള്ള ഭാഗ്യം ഇതുവരെ അദ്ദേഹത്തിന്നു സിദ്ധിച്ചിട്ടുമില്ല. അതുകൊണ്ടു് സാർവ്വഭൗമനെ തൻെറ ആഗ്രഹം അറിയിച്ചു.

ഒരു ദിവസം ഭട്ടാചാര്യർ മഹാരാജാവിൻെറ അഭീഷ്ടമറിയിക്കുവാനായി മഹാപ്രഭുവിൻെറ സമീപത്തിലേയ്ക്കു പോയി. അവിടെച്ചെന്നു ഭയഭക്തിപൂർവ്വം പറഞ്ഞു: ''ഞാനൊരു കാര്യം അറിയിക്കുവാനാഗ്രഹിക്കുന്നു. അവിടുത്തെ ആജ്ഞയുണ്ടെങ്കിൽമാത്രം.''

മഹാപ്രഭു: ''എന്താണു് സംഗതി? പറയു, അങ്ങു് അവിഹിതമായ കാര്യം പറയുകയില്ലല്ലോ.''

ഭട്ടാചാര്യൻ: ''അവിടുന്നു് എൻെറ പ്രാർത്ഥന സ്വീകരിക്കണം.''

മഹാപ്രഭു: ''എന്താണെന്നു പറയൂ, സ്വീകാര്യമാണെങ്കിൽ തീർച്ചയായും സ്വീകരിക്കാം. അല്ലെങ്കിൽ നിവൃത്തിയില്ലല്ലൊ.''

ഭട്ടാചാര്യർ: ''മഹാരാജാവു പ്രതാപരുദ്രൻ അവിടത്തെ ദർശനമാഗ്രഹിക്കുന്നു. അതുകൊണ്ടു് അവിടെച്ചെന്നു ദർശനം കൊടുത്തു് അദ്ദേഹത്തെ കൃതാർത്ഥനാക്കിയാലും.''

മഹാപ്രഭു ചെവി പൊത്തിക്കൊണ്ടു പറഞ്ഞു: ''നാരായണ, നാരായണ ! അവിടുന്നു ധർമ്മജ്ഞനായിട്ടു് ഇപ്രകാരം അധർമ്മത്തിന്നു പ്രേരിപ്പിക്കുകയോ ? രാജദർശനം തന്നെ സന്ന്യാസിക്കു നിഷിദ്ധമാണു്. അവിടുന്നുതന്നെ അധർമ്മത്തിൽ പ്രേരിപ്പിക്കുകയാണെങ്കിൽ ഒരുപക്ഷേ പുരിയിലുള്ള വാസംതന്നെ ഉപേക്ഷിക്കേണ്ടിവരും. അതു കൊണ്ടു് ഇതു തീരെ സാധ്യമല്ലാത്തതിൽ ക്ഷമിച്ചാലും.''

ഭട്ടാചാര്യർ പറഞ്ഞു: ''സാധാരണ രാജദർശനം നിഷിദ്ധംതന്നെ. പക്ഷേ ഇദ്ദേഹം പരമഭക്തനും ജഗന്നാഥന്റെ സേവകനുമാകുന്നു. അവിടുത്തെ കൃപാപാത്രമാവാൻ അതുകൊണ്ടു യോഗ്യനാകുന്നു.''

മഹാപ്രഭു: ''വിഷയികളെ കാണുന്നതുതന്നെ നിഷിദ്ധമാണു്. പിന്നെ അവരോടുകൂടി വാർത്താലാപത്തിന്റെ കാര്യം പറയണമോ ? അതുകൊണ്ടു് രാജദർശനം സാധ്യമല്ലതന്നെ.''

പിന്നെ ഒന്നും പറയുവാൻ ഭട്ടാചാര്യർക്കു ധൈര്യമുണ്ടായില്ല. അദ്ദേഹം വിഷണ്ണനായി ഗൃഹത്തിലേയ്ക്കു മടങ്ങി. രാജാവിന്നു് ഒരു മറുപടിയും അയച്ചില്ല.

ഈ ഘട്ടത്തിലാണു് രാമാനന്ദറായി പുരിയിൽ എത്തിയതു്. അദ്ദേഹത്തെ കണ്ട ഉടൻ മഹാപ്രഭു ആനന്ദഭരിതനായി. തന്റെ പാദങ്ങളിൽ വീണു കിടക്കുന്ന രാമാനന്ദറായിയെ മഹാപ്രഭു തൃക്കൈകളാൽ എടുത്തു ഗാഢഗാഢമാലിംഗനംചെയ്തു. മഹാപ്രഭു പറഞ്ഞു: ''എനിക്കു് ആനന്ദത്തോടുകൂടി രാമനെ കിട്ടി. ഹാ! ഹാ! ഇനി ഞാൻ ആനന്ദകല്ലോലങ്ങളിൽ നീന്തിക്കളിക്കും.'' എല്ലാവരും ഇതു കേട്ടു് രാമാനന്ദറായിയുടെ ഭാഗ്യത്തെപ്പററി പ്രശംസിച്ചു.

രാമാനന്ദറായി: ''ഞാൻ മഹാരാജാവിനോട് അവിടുത്തെ അനുജ്ഞാപൂർവ്വം രാജിക്ക് അപേക്ഷിച്ചു. ശേഷജീവിതം പുരിയിൽ വസിച്ചു ശ്രീകൃഷ്ണചൈതന്യപാദസേവ ചെയ്യുവാനാഗ്രഹിക്കുന്നുവെന്നു തുറന്നുപറഞ്ഞു. അദ്ദേഹം ഇതു കേട്ട് ഏററവുമാനന്ദിച്ചു. അത്രതന്നെയല്ല, അവിടുത്തെപ്പററി പലതും ചോദിച്ചു. എന്നെ ആലിംഗനംചെയ്തു സമീപത്തിൽ ഇരുത്തി. അവിടുത്തെപ്പററി അദ്ദേഹത്തിന്നുള്ള ഭക്തി കണ്ടു് ഞാൻ അദ്ഭുതപ്പെട്ടു.''

മഹാപ്രഭു: ''അവിടുന്നു പരമഭക്തനല്ലേ? ഭാഗവതന്മാരെ സർവ്വരും ആദരിക്കും. അതു സ്വാഭാവികമാണു്.'' പിന്നെയും കുറെനേരം ഭഗവത്പരങ്ങളായ പല കാര്യങ്ങളും അവർ അന്യോന്യം സംസാരിച്ചു.രാമാനന്ദജി വന്ദിച്ചു് ആജ്ഞ വാങ്ങി ദർശനത്തിന്നു പോയി.

ഈ ഘട്ടത്തിൽ മഹാരാജാവു് മുറിയിൽ വന്നിരുന്നു. ഭട്ടാചാര്യരിൽനിന്നു് ഈ വർത്തമാനമറിഞ്ഞപ്പോറം വളരെ വ്യസനിച്ചു. മാത്രമല്ല, മഹാപ്രഭുവിന്റെ കൃപയ്ക്കു പാത്രമാകുവാൻ കഴിയാത്തപക്ഷം ഈ ജീവിതംതന്നെ താൻ ഉപേക്ഷിക്കുകയാണെന്നു് ഭട്ടാചാര്യരോടു് അദ്ദേഹം പറഞ്ഞു. ഭട്ടാചാര്യർ ഇതു കേട്ട് അദ്ദേഹത്തെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''മഹാപ്രഭു അവിടുത്തെ നേരെ തീർച്ചയായും കൃപ ചെയ്യുമെന്നു് എനിക്കു് ഉറപ്പുണ്ടു്. ഇന്നലെ രാമാനന്ദജി അവിടുത്തെപ്പററി വളരെ പ്രശംസിച്ചു പറഞ്ഞു. അവിടുന്നു കുറച്ചു ദിവസം ക്ഷമിക്കുക. ഈ രാജവേഷം കൂടാതെ ഒരു ദിവസം മഹാപ്രഭുവിനെ ദർശിക്കുക. രഥയാത്ര അടുത്തു് എത്തിക്കഴിഞ്ഞുവല്ലോ. മഹാപ്രഭു രഥത്തിന്റെ മുമ്പിൽ ആനന്ദനൃത്തമാടും. ആ സമയം അവിടെ ചെന്നു വന്ദിച്ചു ഭക്തിപൂർണ്ണമായ ഏതെങ്കിലും ഒരു ശ്ലോകം ചൊല്ലു. എല്ലാം ശരിപ്പെട്ടുകൊള്ളും.''

മഹാരാജാവിന്നു് അതു വളരെ പിടിച്ചു. അപ്രകാരം തന്നെ തീരുമാനിച്ചു ഭട്ടാചാര്യർ അനുജ്ഞ വാങ്ങിപ്പോയി.

# അധ്യായം മുപ്പത്തിമൂന്നു്

'അമൃതം പ്രിയദർശനം' എന്നു പറയുന്നതു് എത്ര പരമാർത്ഥം. പ്രിയദർശനത്തിൽ ആരുടെ ഹൃദയമാണു് ആനന്ദമനുഭവിക്കാത്തതു് ?

മഹാപ്രഭു പുരിയിൽ എത്തിയിരിക്കുന്നുവെന്ന വാർത്ത അറിഞ്ഞതോടുകൂടി ഭക്തന്മാരുടെ ഹൃദയത്തിലുള്ള പരമാനന്ദത്തിന്നു് അതിരില്ലാതായി. മഹാപ്രഭുവിനോടു കൂടി ഒന്നിച്ചു സങ്കീർത്തനാനന്ദമാസ്വദിച്ചവരുടെ കഥയിരിക്കട്ടെ, അതിന്നു യോഗ്യം സിദ്ധിച്ചിട്ടില്ലാത്തവർപോലും അവിടുത്തെ അദ്ഭുതലീലകൾ കേട്ടു് മഹാപ്രഭുവിൽ ആത്മസമർപ്പണം ചെയ്തിരുന്നു. അവരെല്ലാം അദ്വൈതാചാര്യരുടെകൂടെ പുരിയിൽ ചെന്നു് മഹാപ്രഭുവിനെ കാണുകയും തങ്ങളുടെ ജന്മം കൃതാർത്ഥമാക്കുവാൻ തീരുമാനിക്കുകയും ചെയ്തു. അവരുടെ നേതാവു് അദ്വൈതാചാര്യരായിരുന്നു. ഉടൻ പുരിയിൽ ചെന്നു മഹാപ്രഭുവിനെ ദർശിക്കുവാനും വർഷകാലത്തെ നാലു മാസം അവിടെ മഹാപ്രഭുവിനോടുകൂടിത്തന്നെ ഒന്നിച്ചു കഴിച്ചുകൂട്ടുവാനും അവർ തീരുമാനിച്ചു.

എല്ലാവരും നാലു മാസത്തേയ്ക്കു ഗൃഹത്തിൽ വേണ്ടതായ ഏർപ്പാടുകൾ എല്ലാം ചെയ്തുപോകുവാൻ തയ്യാറായി. ശ്രീവാസൻ മുതലായ ഭക്തന്മാർ ശചീമാതാവിൻെറ അടുത്തു പോകുവാനുള്ള അനുജ്ഞ ചോദിച്ചു. പ്രേമമയിയായ മാതാവു് സന്ന്യാസിയായ പുത്രന്നു പല പല സാധനങ്ങളും വാത്സല്യപൂർവ്വം കൊടുത്തയച്ചു. അവർ മാതാവിനെ വന്ദിച്ചു പുരിയിലേയ്ക്കു യാത്രയായി. സുമാർ 200 പേരുണ്ടായിരുന്നു. അവർ മധുരമായി കീർത്തനങ്ങൾ പാടിക്കൊണ്ടു് കാൽനടയായി പോയി. മുമ്പിൽ അദ്വൈതാചാര്യരും മററുള്ളവർ പിന്നിലുമായി അത്യുത്സാഹ

പൂർവ്വം നടന്നു വഴിക്കുള്ള സ്ഥലങ്ങളെല്ലാം അവരുടെ മധുരകീർത്തനങ്ങളാൽ മുഖരിതങ്ങളായി. സ്നാനയാത്രയ്ക്കു ശേഷം പതിനഞ്ചു ദിവസം ക്ഷേത്രം തുറക്കുകയില്ല. തന്തിരുവടി അന്തഃപുരത്തിൽ വസിക്കുന്നുവെന്നാണ് സങ്കല്പം. ഈ ദിവസങ്ങളിൽ അവിടെ ദർശനം സാധ്യമല്ല. മഹാപ്രഭുവിന്നു് ഇതു് അസഹ്യമായി തോന്നി. ഭഗവദ് ദർശനമില്ലാതെ ഒരു ദിവസംപോലും പുരിയിൽ താമസിക്കുന്നതു വളരെ വിഷമമായി മഹാപ്രഭുവിന്നു തോന്നി. അവിടുന്നു വിരഹാവേശത്താൽ പുരി വിട്ടു കലാലനാഥത്തിലേയ്ക്കു പോയി. ഭക്തന്മാരുടെ പ്രാർത്ഥനകളൊന്നും അപ്പോൾ അവിടുന്നു ഗണിച്ചില്ല. അതുകൊണ്ടു് ഭക്തന്മാർക്കെല്ലാം വലിയ ദുഃഖമായി. മഹാരാജാവും പ്രതാപരുദ്രനും ഏതു വിധമെങ്കിലും മഹാപ്രഭുവിനെ ഇങ്ങോട്ടു തന്നെ കൊണ്ടുവരണമെന്നു് സാർവ്വഭൗമൻ ഭട്ടാചാര്യരോടു പ്രാർത്ഥിച്ചു. അപ്പോഴേയ്ക്കും നവദ്വീപിൽനിന്നുള്ള ഭക്തന്മാരുടെ വരവിനെപ്പററി കേട്ടു. ഇതു കേട്ടു് സർവ്വർക്കും ആനന്ദമായി. എന്തെന്നാൽ ഈ ഭക്തസംഘത്തെ സ്വീകരിക്കുവാൻ മഹാപ്രഭു വരാതിരിക്കുകയില്ലെന്നു് അവർക്കു് അറിയാം. സാർവ്വഭൗമൻ, നിത്യാനന്ദൻ മുതലായ ഭക്തന്മാർ ഈ വാർത്ത മഹാപ്രഭുവിനെ അറിയിക്കുവാനായി കലാലനാഥത്തിലേയ്ക്കു പോയി. അവിടെ ചെന്നു് അറിയിച്ചു: ''നവദ്വീപിൽനിന്നു് അനേകം ഭക്തന്മാർ അവിടുത്തെ ദർശനത്തിൽ അത്യാർത്തിയോടെ പുരിയിൽ എത്തിയിരിക്കുന്നു. അങ്ങയെ അവിടെ കാണാത്തപക്ഷം അവരെല്ലാം അത്യന്തം ദുഃഖിക്കും, അതുകൊണ്ടു് കൃപ ചെയ്തു പുരിയിലേയ്ക്കു് എഴുന്നള്ളണം.''

മഹാപ്രഭു ആ പ്രാർത്ഥന സ്വീകരിച്ചു. നവദ്വീപത്തിൽനിന്നു് ഭക്തന്മാർ വന്ന വാർത്ത കേട്ടു് അവിടുന്നു് അത്യധികമാനന്ദിച്ചു. അവിടുന്നു് ഉടൻ പുരിയിലേയ്ക്കു ഭക്തന്മാരോടുകൂടി മടങ്ങിവന്നു. മഹാപ്രഭു പുരിയിൽ

തിരിച്ചെത്തി എന്ന വർത്തമാനം കേട്ട സർവ്വരും വിശിഷ്യ മഹാരാജാവും ആനന്ദഭരിതരായി. മഹാരാജാവു് വരുന്ന ഗൗഡീയഭക്തന്മാർക്കെല്ലാം എത്ര കാലം വേണമെങ്കിലും താമസിക്കുവാനുള്ള ഏർപ്പാടുകൾ ചെയ്യിച്ചു.

മഹാരാജാവു് സാർവ്വഭൗമാചാര്യരോടു പറഞ്ഞു: ''ആചാര്യ, എനിക്കു് മഹാപ്രഭുവിന്റെ സർവ്വഭക്തന്മാരേയും പരിചയപ്പെടണം. അങ്ങു പരിചയപ്പെടുത്തിത്തരണം.''

ഭട്ടാചാര്യർ: ''നവദ്വീപത്തിൽ അധികം താമസമുണ്ടായിട്ടില്ലാത്തതിനാൽ എനിക്കും എല്ലാവരുമായി പരിചയമില്ല. ഗോപീനാഥാചാര്യർ മിക്കവാറും എല്ലാവരെയുമറിയും. അദ്ദേഹം പരിചയപ്പെടുത്തിത്തരും. അവിടുന്നു ഭക്തന്മാർ വരുമ്പോൾ കാണത്തക്കവണ്ണം മാളികപ്പുറത്തു നിന്നാൽ മതി. ആചാര്യൻ വരുമ്പോൾ ഓരോരുത്തരെയും പരിചയപ്പെടുത്തട്ടെ.''

സാർവ്വഭൗമന്റെ അഭിപ്രായം മഹാരാജാവിന്നു് ഇഷ്ടമായി. ഉടൻ അദ്ദേഹം മാളികമുകളിൽ കയറി ഭക്തസംഘത്തിന്റെ വരവു നോക്കിനിന്നു. കൃഷ്ണപ്രേമോന്മത്തരായി സങ്കീർത്തനം പാടിക്കൊണ്ടുവരുന്ന ഭക്തസമൂഹത്തെ ദൂരത്തുനിന്നു കണ്ടു. ചിലർ പാടുന്നു, ചിലർ വാദ്യങ്ങൾ മുഴക്കുന്നു, ചിലർ പ്രേമോന്മത്തരായി നൃത്തം ചെയ്യുന്നു. മഹാരാജാവു് നിർന്നിമേഷദൃഷ്ടിയായി നോക്കിനിന്നു.

മഹാപ്രഭു അവരെ സ്വീകരിക്കുവാനായി മാലകളും കൊടുത്തു സ്വരൂപദാമോദരഗോസ്വാമിയെയും ഗോവിന്ദനെയും മുമ്പുതന്നെ അയച്ചിരുന്നു. അവർ ചെന്നു് ആദ്യം വൃദ്ധനും ഭക്താഗ്രഗണ്യനുമായ അദ്വൈതാചാര്യരുടെ കഴുത്തിൽ മാല ഇട്ടു സ്വാഗതം ചെയ്തു. ആചാര്യക്കു ഗോവിന്ദനെ ഗോസ്വാമിജി പരിചയപ്പെടുത്തിക്കൊടുത്തു.

ക്രമേണ അവർ എല്ലാവരെയും സ്വാഗതംചെയ്തു വന്ദിച്ചു. അവരെല്ലാം സിംഹദ്വാരത്തിലേയ്ക്കു പ്രവേശിച്ചു.

ഗോപീനാഥാചാര്യർ എല്ലാവരെയും മഹാരാജാവിനു പരിചയപ്പെടുത്തിക്കൊടുത്തു. മഹാരാജാവിന്നു് അത്യാനന്ദമായി. ഭക്തന്മാർക്കെല്ലാം വിതരണം ചെയ്യുവാൻ ധാരാളം പ്രസാദം മഹാരാജാവു കൊടുത്തയപ്പിച്ചു. മഹാപ്രഭുവും ഭക്തന്മാരും അന്യോന്യം ദർശിച്ചു പരമാനന്ദഭരിതരായി. അവരെല്ലാം മഹാപ്രഭുവിനെ വന്ദിച്ചു. അവിടുന്നു് ഓരോരോ ഭക്തന്മാരെയും പ്രത്യേകം പ്രത്യേകം ആലിംഗനംചെയ്തു കുശലപ്രശ്നം ചെയ്തു് ആനന്ദഭരിതരാക്കി.

# അധ്യായം മുപ്പത്തിനാലു്

ഭക്തന്മാരുടെ കൂട്ടത്തിൽ ഹരിദാസനെ കാണാത്തതിൽ കുറച്ചു കണ്ഠിതത്തോടെ മഹാപ്രഭു ചോദിച്ചു. ''ഹരിദാസനെ കാണാനില്ലല്ലോ. അദ്ദേഹം വന്നിട്ടില്ലേ?'' അവർ പറഞ്ഞു: ''ഹരിദാസ് വന്നിരിക്കുന്നു. ഇവിടെ വരുന്നതിലുള്ള സങ്കോചത്താൽ വഴിക്കു് എവിടെയെങ്കിലും ഇരുന്നിട്ടുണ്ടായിരിക്കും.'' ഉടൻതന്നെ രണ്ടുമൂന്നു ആളുകൾ അദ്ദേഹത്തെ അന്വേഷിച്ചു പുറപ്പെട്ടു. രാജമാർഗ്ഗം വിട്ടു് ഒരേകാന്തസ്ഥാനത്തു് അദ്ദേഹം കിടക്കുന്നതായി അവർ കണ്ടു. അവർ പറഞ്ഞു: ''ഹരിദാസ്, മഹാപ്രഭു അവിടുത്തെ സ്മരിക്കുന്നു, വേഗം വരൂ.''

ഹരിദാസ്: ''നീചനും പതിതനുമായ ഞാനെങ്ങനെ ക്ഷേത്രത്തിന്റെ പരിശുദ്ധാന്തരീക്ഷത്തിൽ വരും? മഹാപ്രഭുവിനോടു് എന്റെ ഭക്തിപൂർവ്വമുള്ള നമസ്കാരം അറിയിച്ചാലും, ഞാനിവിടെ വല്ല സ്ഥലത്തും കിടന്നു

കൊള്ളാം. ക്ഷേത്രസന്നിധിയിൽ വരുവാൻ ഞാൻ ശക്തനല്ല എന്നു് മഹാപ്രഭുവിൻെറ അടുത്തു് അറിയിച്ചാലും.''

ഭക്തന്മാർ വിവരം മഹാപ്രഭുവിനെ അറിയിച്ചു. ഇതു കേട്ടപ്പോൾ മഹാപ്രഭുവിന്നു് അപാരമായ ആനന്ദമുണ്ടായി. അവിടന്നു് അവരോടു പറഞ്ഞു: ''നിങ്ങൾ ഇതു കേട്ടില്ലേ? ഇതാണു് മഹാത്മാക്കളുടെ സ്വഭാവം. അവർ അതിവിനീതന്മാരാണു്. തൃണത്തെക്കാൾ താൻ നീചനാണെന്നു കരുതുന്നവനേ തിരുനാമസങ്കീർത്തനത്തിന്നു ശരിക്കുള്ള അധികാരമുള്ളു.''

മഹാപ്രഭു ഹരിദാസിനെപ്പററി ചിന്തിച്ചുകൊണ്ടിരിക്കേ കാശീമിശ്രൻ അവിടെ വന്നു. ഉടൻ മഹാപ്രഭു ചോദിച്ചു: ''ഈ ഗൃഹത്തിൻെറ സമീപത്തുള്ള ഉദ്യാനത്തിൽ ഒരേകാന്തകുടീരം ശരിപ്പെടുത്താമോ?''

കാശീമിശ്രൻ തൊഴുതുകൊണ്ടു പറഞ്ഞു: ''ഇതെല്ലാം അവിടുത്തെയാണല്ലൊ. പിന്നെ എന്താണു് എന്നോടു ചോദിക്കുന്നതു്? അവിടുത്തെ ഇഷ്ടപ്രകാരം ആരെ വേണമെങ്കിലും എവിടെ വേണമെങ്കിലും താമസിപ്പിക്കാമല്ലോ. ഞങ്ങളെല്ലാം അവിടുത്തെ ദാസന്മാരാണു്. കല്പനപോലെ സർവ്വവും ചെയ്തുകൊള്ളാം.''

കാശീനാഥമിശ്രൻ ഉടൻ ഉദ്യാനത്തിൽ സുന്ദരമായ ഒരു ഏകാന്തകുടീരം ഏർപ്പാടുചെയ്തു. മഹാപ്രഭു വേഗത്തിൽ ഹരിദാസിൻെറ സമീപത്തിലേയ്ക്കു ചെന്നു.

ഹരിദാസ് നിലത്തു കിടന്നു ഭഗവന്നാമങ്ങൾ കീർത്തിക്കുകയായിരുന്നു. മഹാപ്രഭു വരുന്നതു് ദൂരത്തുനിന്നു കണ്ടു ഉടൻ അദ്ദേഹം സാഷ്ടാംഗപ്രണാമം ചെയ്തു. അവിടന്നു് ഓടിച്ചെന്നു തൃക്കൈകൾകൊണ്ടു് ആ പരമഭാഗവതനെ എഴുന്നേല്പിച്ചു ഗാഢഗാഢമാലിംഗനം ചെയ്തു.

ഹരിദാസ് കാതരഭാവത്തിൽ അപേക്ഷിച്ചു: ''അവിടന്നു് ഈ നീചനെ സ്പർശിക്കരുതു്. ദയാമൂർത്തേ,

കുറച്ചു വിശ്രമിച്ചശേഷം മഹാപ്രഭുവും ഭക്തന്മാരും ജഗന്നാഥക്ഷേത്രത്തിലേക്കു പോയി. അവിടെ ചെന്നു് സുമധുരമായ സങ്കീർത്തനമാരംഭിച്ചു. മഹാപ്രഭുവിന്നു് ഇന്നു സംകീർത്തനത്തിൽ അനിതരസാധാരണമായ ആനന്ദമുണ്ടായി. പ്രേമത്തിന്റെ എല്ലാ സാത്വികഭാവങ്ങളും ഒവിടുത്തെ ശരീരത്തിൽ ആവിർഭവിച്ചു.

മഹാരാജാവു് പ്രതാപരുദ്രനും ഇതെല്ലാം മാളികയിൽ നിന്നു കണ്ടിരുന്നു. അദ്ദേഹത്തിന്നു മഹാപ്രഭുവിനെ ദർശിക്കുവാനുള്ള ആഗ്രഹം വദ്ധിച്ചു. ഭക്തന്മാരോടുകൂടി മഹാപ്രഭു സംകീർത്തനം ചെയ്തുകൊണ്ടുതന്നെ പ്രദക്ഷിണം വെച്ചു. പൂജാരി എല്ലാവക്കും പ്രസാദം കൊണ്ടുവന്നു ഭക്തിപൂർവ്വം കൊടുത്തു. പ്രസാദം സ്വീകരിച്ചു് അവരെല്ലാം മഹാപ്രഭുവിന്റെ വാസസ്ഥാനത്തു ചെന്നു. അവിടെനിന്നു് ആഹാരാദികളെല്ലാം കഴിച്ചു് പ്രഭുവിന്റെ അനുജ്ഞ വാങ്ങി എല്ലാവരും താന്താങ്ങളുടെ വാസസ്ഥാനങ്ങളിലേക്കു പോയി. ഇപ്രകാരം ആ ഗൗഡീയഭക്തന്മാർ അവിടെ എത്ര ദിവസം താമസിച്ചുവോ അന്നെല്ലാം അവരോടുകൂടി കീർത്തനംചെയ്തും നൃത്തംചെയ്തും മഹാപ്രഭു അവരെയെല്ലാം ആനന്ദഭരിതരാക്കി.

## അധ്യായം മുപ്പത്താറു്

മഹാപ്രഭു ദർശനത്തിന്നു് അനുവാദം കൊടുക്കാതിരുന്നപ്പോഴും രാജാവിന്നു് മഹാപ്രഭുവിനെ ദർശിക്കുവാനുള്ള ആഗ്രഹം ദിവസംപ്രതി അധികമധികം വദ്ധിച്ചു. അദ്ദേഹം ഇരിക്കുമ്പോഴും നടക്കുമ്പോഴും ഉണ്ണുമ്പോഴും സർവ്വദാ ഈ ഒരേ ചിന്തയിൽത്തന്നെ ലയിച്ചിരുന്നു.

ഒരു ദിവസം നിത്യാനന്ദജി, സാർവ്വഭൗമൻ, രാമാനന്ദജി മുതലായവരെല്ലാം മഹാപ്രഭുവിന്റെ സമീപത്തു

ഇതുകൊണ്ടുതന്നെയാണ് ഞാനങ്ങോട്ടു വരാതിരുന്നതു്. അവിടത്തെ അതിപരിശുദ്ധമായ ദിവ്യമംഗളവിഗ്രഹം ഈ പതിതൻെറ അശുദ്ധമായ അംഗത്തെ സ്പർശിക്കുവാൻ യോഗ്യമല്ല.''

മഹാപ്രഭു പറഞ്ഞു: ''ഹരിദാസ, അങ്ങയുടെ അംഗമാണ് ഏററവും പാവനം. അതു ഗംഗാതീർത്ഥത്തെപ്പോലും തീർത്ഥീകരിക്കുന്നു. ഞാൻ എന്നെ ശുദ്ധനാക്കുവാൻവേണ്ടിയാണ് അങ്ങയെ സ്പർശിക്കുന്നതു്.'' ഇത്രയും പറഞ്ഞു് അവിടുന്നു് അദ്ദേഹത്തെയുംകൂട്ടി ഉദ്യാനകുടീരത്തിൽ എത്തി. അതു കാണിച്ചുകൊടുത്തുകൊണ്ടു പറഞ്ഞു: ''അങ്ങ് ഈ ഏകാന്തസ്ഥാനത്തിരുന്നു് നിരന്തരം തിരുനാമസങ്കീർത്തനം നടത്തിയാലും. അങ്ങ് എന്നും ഇവിടെ എൻെറ അടുത്തുതന്നെ ഉണ്ടാവണം. അങ്ങേയ്ക്കു വേണ്ടതായ മഹാപ്രസാദമെല്ലാം ഇവിടെ എത്തും. ദൂരത്തിൽനിന്നു തന്നിരുവടിയുടെ ചക്രം കണ്ടു് ജഗന്നാഥൻെറ ദർശനാനന്ദമനുഭവിച്ചാലും. ഞാൻ നിത്യവും സമുദ്രസ്നാനാനന്തരം അങ്ങയെ സന്ദർശിക്കുവാൻ വന്നുകൊള്ളാം.'' ഹരിദാസ്ജി അന്നുമുതൽ അവിടെ താമസമാക്കി.

മഹാപ്രഭു പിന്നെ നിത്യാനന്ദാദി ഭക്തന്മാരോടുകൂടി സമുദ്രസ്നാനത്തിനുശേഷം ജഗന്നാഥജിയെ ദർശിക്കുവാൻ പോയി. ദർശനം കഴിഞ്ഞു് ഭക്തന്മാർ മടങ്ങിവന്നപ്പോഴേയ്ക്കും മഹാപ്രസാദം എത്തിക്കഴിഞ്ഞിരുന്നു. മഹാപ്രഭുതന്നെ സ്വയം എല്ലാവർക്കും മഹാപ്രസാദം വിളമ്പുകയും അവരുടെ ഇഷ്ടമനുസരിച്ചു് അവരോടുകൂടിത്തന്നെ ഇരുന്നു് പ്രസാദം അനുഭവിക്കുകയും ചെയ്തു.

രാമാനന്ദരായിയും സാർവ്വഭൗമാചാര്യരും അപ്പോഴം അവിടെ എത്തി. മഹാപ്രഭു ഭക്തന്മാരെയെല്ലാം അന്യോന്യം പരിചയപ്പെടുത്തി. എല്ലാവർക്കും അപാരമായ ആനന്ദമുളവായി.

വന്നു. ആൎക്കും മഹാരാജാവിന്നു ദർശനം കൊടുക്കണമെന്നു പറയുവാൻ ധൈര്യമുണ്ടായില്ല. അവസാനം നിത്യാനന്ദജി ധൈര്യമവലംബിച്ചു് ഒരുവിധം പറയുവാൻ തുടങ്ങി: "ഞങ്ങൾക്കു് ഒരു സംഗതി അവിടത്തെ അടുത്തു് അറിയിപ്പാൻകൊള്ളാമെന്നുണ്ടു്, പറയുവാൻ സങ്കോചവുമുണ്ടു്. അവിടത്തെ അടുത്തല്ലാതെ മററാരുടെ അടുത്താണു് ഞങ്ങൾ ഞങ്ങളുടെ ആഗ്രഹമറിയിക്കുക? അനുജ്ഞയുണ്ടെങ്കിൽ പറയാം."

മഹാപ്രഭു: "ശ്രീപാദ, എന്തിന്നു മടിക്കുന്നു? നിഃസംകോചം പറഞ്ഞാലും."

നിത്യാനന്ദജി: "മഹാരാജാവു് അവിടത്തെ ദർശനത്തിന്നു് അത്യാർത്തിപ്പെട്ടുകൊണ്ടിരിക്കുന്നു. അവിടുന്നു് എന്താണു് ദർശനം കൊടുക്കുവാൻ സമ്മതിക്കാത്തതു്? അദ്ദേഹം ഒരു ഉത്തമഭക്തനാണു്. അവിടുന്നു് അദ്ദേഹത്തിൽ കൃപചെയ്യണം."

മഹാപ്രഭു: "ശ്രീപാദ, അവിടുന്നു് എന്താണു് പറയുന്നതു്? ഞാൻ മഹാരാജാവിനെ അവിടെ പോയിക്കണ്ടു പ്രസിദ്ധനാവണമെന്നോ ആഗ്രഹിക്കുന്നതു്? ഇതു് എനിക്കു വിഷമംതന്നെ."

നിത്യാനന്ദജി: "അവിടുന്നു് അങ്ങോട്ടുപോകണമെന്നു് ആരു പറയുന്നു? മഹാരാജാവു് ഇവിടെത്തന്നെ ഉണ്ടു്. ക്ഷേത്രത്തിൽവെച്ചുതന്നെ അദ്ദേഹത്തിന്നു ദർശനംകൊടുത്താൽമതി. അല്ലെങ്കിൽ അനുജ്ഞയുണ്ടെങ്കിൽ അദ്ദേഹം ഇവിടെ വന്നു ദർശനംചെയ്തുകൊള്ളും."

മഹാപ്രഭു സ്നേഹപൂർവ്വം പറഞ്ഞു: "എനിക്കു് അദ്ദേഹത്തെ ഇങ്ങോട്ടു വിളിക്കേണ്ടതായ ആവശ്യം എന്തു്? ഞാനൊരു സംന്യാസി, അദ്ദേഹമൊരു മഹാരാജാവു്. ഞങ്ങൾക്കു് എന്തു ബന്ധം?"

നിത്യാനന്ദജി: ''അദ്ദേഹം രാജവേഷത്തിൽ ദർശനമാഗ്രഹിക്കുന്നില്ല. മററു ഭക്തന്മാരെപ്പോലെ ഇവിടെ വന്നു ദർശനം ചെയ്തുകൊള്ളും.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''സ്വരൂപദാമോദർ സമ്മതിക്കുകയാണെങ്കിൽ ഞാനും സമ്മതിക്കാം.'' എന്നാൽ അദ്ദേഹം കീഴ്പോട്ടു നോക്കി ഇരുന്നതേ ഉള്ളു. ഒന്നും പറഞ്ഞില്ല.

നിത്യാനന്ദജി: ''ദർശനത്തിനു സമയമായിട്ടില്ലെങ്കിൽ അവിടുന്നു സ്പർശിച്ച ഒരു വസ്ത്രം കൊടുത്താലും. അതു് അവിടുത്തെ മഹാപ്രസാദമായി കരുതി മഹാരാജാവു് കൃതാർത്ഥനായിക്കൊള്ളും.''

മഹാപ്രഭു ധരിക്കുന്ന വസ്ത്രം പ്രസാദമായി സാർവ്വഭൌമൻവശം കൊടുത്തയച്ചു. അതു കിട്ടിയപ്പോഴും മഹാരാജാവിന്നു് അപാരമായ ആനന്ദമുണ്ടായി. അതു ഭക്തിപൂർവ്വം സൂക്ഷിച്ചുവെച്ചു.

രാജപുത്രന്നു ദർശനം കൊടുക്കുവാൻ മഹാപ്രഭു സമ്മതിച്ചു. രാജപുത്രൻ അതികോമളനായിരുന്നു. അദ്ദേഹത്തെ യഥാവിധി അലങ്കരിച്ചു് രാമാനന്ദറായി മഹാപ്രഭുവിൻെറ സമീപത്തേയ്ക്കു കൊണ്ടുവന്നു.

മഹാപ്രഭു രാജപുത്രനെ കണ്ട ഉടൻ പ്രേമമഗ്നനായി. അവിടേയ്ക്കു ആ ബാലൻ സാക്ഷാൽ ബാലകൃഷ്ണനായിട്ടാണു് തോന്നിയതു്. ഉടൻതന്നെ സഖ്യഭാവാവേശത്തിൽ അവിടുന്നു് ഓടിച്ചെന്നു് ആലിംഗനംചെയ്തു. മഹാപ്രഭുവിൻെറ ആലിംഗനം കിട്ടിയതോടുകൂടി രാജപുത്രനും പ്രേമാവിഷ്ടനായി കൃഷ്ണ കൃഷ്ണ എന്നു പറഞ്ഞു നൃത്തംവെയ്ക്കാൻ തുടങ്ങി. വളരെ നേരം മഹാപ്രഭു കുട്ടികളെപ്പോലെ പലതും പറഞ്ഞുകൊണ്ടിരുന്നു. ഇനിയും വരണമെന്നു പറഞ്ഞു് രാജപുത്രനെ യാത്രയാക്കി. ഈ മഹാഭാഗ്യം സിദ്ധിച്ച പുത്രനെ മഹാരാജാവും പത്നിയുംകൂടി മടിയിൽവെച്ചു

സസ്നേഹമാലിംഗനം ചെയ്തു. അന്നുമുതൽ പ്രായേണ എല്ലാ ദിവസവും രാജപുത്രൻ മഹാപ്രഭുവിനെ ദർശിക്കുവാൻ വന്നുകൊണ്ടിരുന്നു. ക്രമേണ ആ ബാലൻ മഹാപ്രഭുവിൻെറ അന്തരംഗശിഷ്യന്മാരിൽ ഒരുവനായി ഗണിക്കപ്പെടുവാൻ തുടങ്ങി.

## അദ്ധ്യായം മുപ്പത്തിയാറ്

ഭഗവാൻ പ്രേമസ്വരൂപനാകുന്നു, പ്രേമബന്ധം വരുമ്പോൾ എല്ലാം ദിവ്യങ്ങളായിത്തീരുന്നു. പ്രേമം ഒന്നു മാത്രമാണ് സത്യം. പ്രേമപൂർവ്വം പ്രാണത്യാഗം ചെയ്യുന്നതുപോലും സുഖകരമായിത്തീരുന്നു. പ്രേമത്തിൻെറ മുമ്പിൽ ദുഃഖമില്ല, സന്താപമില്ല, ക്ഷീണവുമില്ല. പ്രേമികൾ ഒന്നിച്ചുചേർന്നാൽ വൈകുണ്ഠസുഖം അതുതന്നെ.

മഹാപ്രഭു ഗൗഡീയഭക്തന്മാരോടുകൂടി പ്രതിദിനം പുതിയ പുതിയ ലീലകൾ ആടിയിരുന്നു. അവിടത്തെ ഭോജനവും സ്നാനവും സംകീർത്തനവുമെല്ലാം പ്രേമമയമായിരുന്നു. ഭക്തന്മാർ നിത്യവും മഹാപ്രഭുവിനു ഭിക്ഷ കൊടുത്തിരുന്നു. എല്ലാവരുടെയും ഭിക്ഷയും അവിടുന്നു പ്രേമപൂർവ്വം സ്വീകരിക്കുകയും ചെയ്തിരുന്നു. നിത്യവും അവരോടുകൂടി സ്നാനംചെയ്യും. നിത്യവും അവരോടുകൂടിത്തന്നെ സംകീർത്തനം ചെയ്യും. ഇപ്രകാരം ദിവസങ്ങൾ കഴിഞ്ഞു. രഥയാത്രയ്ക്കുള്ള സമയമാസന്നമായി. പതിനഞ്ചു ദിവസത്തെ ഏകാന്തവാസം കഴിഞ്ഞു. ജഗന്നാഥക്ഷേത്രം തുറക്കാറായി. ആ ദിവസത്തിനു നേത്രോത്സവമെന്നു പറയും. അതിനു് ഒരു ദിവസംമുമ്പ് മഹാപ്രഭു ഒരു അദ്ഭുതലീലയാടുവാൻ തീരുമാനിച്ചു.

ജഗന്നാഥക്ഷേത്രത്തിൽനിന്ന് ഒരു ക്രോശം ദൂരത്ത് ഒരുദ്യാനമന്ദിരമുണ്ട്. രഥോത്സവകാലത്ത് ഭഗവാനെ

ഇങ്ങോട്ട് എഴുന്നള്ളിച്ചുകൊണ്ടുവരും. പിന്നെ ഏകദേശം ഒരാഴ്ചക്കാലത്തേയ്ക്കു തന്തിരുവടി ഇവിടെയാണ് വസിക്കുക. ആ ഉദ്യാനമന്ദിരം വൃത്തിയാക്കി ഭംഗിയാക്കണമെന്ന് അവിടുന്നു തീരുമാനിച്ചു.

മഹാപ്രഭു തന്റെ അഭിപ്രായം കാശീമിശ്രനെയും സാർവ്വഭൗമനെയുമറിയിച്ചു. കാശീമിശ്രൻ പറഞ്ഞു: ''അതെല്ലാം ഇവിടെ ഏർപ്പാടു ചെയ്തുകൊള്ളാം. അവിടുന്നു സംകീർത്തനംതന്നെ ചെയ്താൽ മതി.''

മഹാപ്രഭു: ''അവിടുന്നു ജഗന്നാഥന്റെ ഭക്തനായിട്ട് ഇപ്രകാരം പറയുന്നുവോ? ഭഗവാന്റെ ശുശ്രൂഷ സംകീർത്തനത്തെക്കാൾ മോശമായതല്ലെന്നതാണ് വാസ്തവം. എത്ര തുച്ഛമായ സേവചെയ്യുവാൻ സാധിക്കുന്നതും മഹാഭാഗ്യമായാണ് ഞാൻ കരുതുന്നതു്. തന്തിരുവടിയുടെ ആരാധനയിൽ ചെറിയതെന്നോ വലിയതെന്നോ ഉള്ള ഭേദമില്ല. അതുകൊണ്ട് ഇതിന്നുള്ള ഏർപ്പാടു ചെയ്യണം.''

മഹാപ്രഭുവിന്റെ കല്പനയനുസരിച്ച് കാശീമിശ്രൻ കുറെ ചൂലുകളും കൊട്ടകളും വെള്ളം മുക്കുവാൻ കുറെ കുടങ്ങളും ഏർപ്പാടു ചെയ്തു.

മഹാപ്രഭു, സാർവ്വഭൗമൻ, അദ്വൈതാചാര്യർ, രാമാനന്ദറായി മുതലായ ഭക്തന്മാരോടുകൂടി ഉദ്യാനമന്ദിരം വൃത്തിയാക്കുവാൻ പുറപ്പെട്ടു. അത്യുത്സാഹപൂർവ്വം എല്ലാവരും പണിയെടുത്തു. എല്ലാവരുടെയും ദേഹത്തിൽനിന്നു വിയർപ്പുതുള്ളികൾ ഇററിററുവീണു. മഹാപ്രഭു ഒരു യന്ത്രംപോലെ ഇടവിടാതെ പ്രവർത്തിച്ചു. അവിടുത്തെ അരുണവർണ്ണമായ കപോലം ചൂടും ശ്രമവും കാരണം കുറേക്കൂടി അധികം അരുണവർണ്ണമായി. ദേഹം മുഴുവൻ വിയർപ്പുകൊണ്ടു കുളിച്ചു. അടിച്ചു വൃത്തിയാക്കിയതിന്നുശേഷം വെള്ളം ഒഴിച്ചു കഴുകുവാൻ തുടങ്ങി. നൂറുകണക്കിൽ

കുടങ്ങളിൽ വെള്ളം കൊണ്ടുവന്നു. ചിലരുടെ കയ്യിൽ നിന്നും കുടം വീണിരുന്നു. ചിലർ വെള്ളം ചവിട്ടി വഴുക്കിവീണു. അങ്ങനെ കുറെ നേരംകൊണ്ടു് എല്ലാ സ്ഥലവും വൃത്തിയാക്കി. വൃത്തിയാക്കിക്കഴിഞ്ഞതിനുശേഷം എല്ലാവരുംകൂടി സംകീർത്തനം ചെയ്യുവാൻ തുടങ്ങി. ആനന്ദാതിശയത്താൽ ചിലർ നൃത്തമാടുകയും ചിലർ മൂർച്ഛിച്ചു വീഴുകയും ചെയ്തു. പിന്നെ അനേകം മണിക്കൂർ ജലക്രീഡ ചെയ്തു.

അപ്പോഴെയ്ക്കും മഹാരാജാവു് മഹാപ്രസാദം അവിടെ എത്തിച്ചിരുന്നു. എല്ലാവരും ഭക്തിപൂർവ്വം അതു സ്വീകരിച്ചു. അതിൽ ജാതിവിചാരമൊന്നുമില്ലായിരുന്നു. സാധാരണയായി സാർവ്വഭൌമൻ വലിയ ആചാരപ്രിയനായിരുന്നു. അദ്ദേഹം എല്ലാവരോടുംകൂടിയിരുന്നു് മഹാപ്രസാദം സ്വീകരിച്ചു.

ഗോപീനാഥാചാര്യർ പറഞ്ഞു: "ഭട്ടാചാര്യമഹാശയ, അവിടത്തെ ആചാരനിഷ്ഠയെല്ലാം ഇപ്പോൾ എവിടെ പോയി?" ഭട്ടാചാര്യർ: "അങ്ങയുടെ കൃപകൊണ്ടു് എന്റെ സർവ്വപാപങ്ങളും നശിച്ചിരിക്കുന്നു, എനിക്കു് ആചാരാദികളുടെ ആവശ്യം എന്തു്?"

മഹാപ്രഭു: "തന്തിരുവടിയുടെ പൂർണ്ണകൃപ ആചാര്യജിക്കു സിദ്ധിച്ചിരിക്കുന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ സംഗംകൊണ്ടു് ഞങ്ങൾക്കും അല്പം ഭക്തി സിദ്ധിക്കുന്നുണ്ടു്."

ഇതു കേട്ടു് ഭട്ടാചാര്യർ പറഞ്ഞു: "എന്നിൽ ഭഗവാൻ കൃപ ചെയ്തിട്ടുണ്ടെന്നതു തീർച്ചതന്നെ. അല്ലെങ്കിൽ ആ കൃപാമൂർത്തി സ്വയം ഞങ്ങളെയെല്ലാം ഊട്ടുമോ?" ഇപ്രകാരം അന്യോന്യം പ്രശംസിച്ചും ലീലയാടിയും എല്ലാവരും തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കുതന്നെ മടങ്ങി.

# അദ്ധ്യായം മുപ്പത്തിയേഴ്

പിറെറ ദിവസം നേത്രോത്സവമായിരുന്നു. മഹാപ്രഭു തൻെറ ഭക്തന്മാരോടെല്ലാം ഒന്നിച്ച് അതിന്നായി ക്ഷേത്രത്തിലേയ്ക്കു പോയി. പതിനഞ്ചു ദിവസത്തെ വിയോഗാനന്തരം ഇന്നു ശ്രീജഗന്നാഥൻെറ ദർശനം കിട്ടുകയല്ലേ? മഹാപ്രഭുവിൻെറ ആനന്ദത്തിന്നു് ഒരതിർത്തിയുണ്ടായിരുന്നില്ല. അവിടുന്നു നിർന്നിമേഷദൃഷ്ടിയായി ശ്രീജഗന്നാഥൻെറ ശ്രീമുഖാരവിന്ദത്തിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. കണ്ണുകളിൽനിന്നു് അശ്രുക്കൾ ധാരധാരയായി ഒഴുകുന്നുണ്ടായിരുന്നു. നവപല്ലവംപോലെ അരുണവർണ്ണങ്ങളായ ഓഷ്ഠങ്ങൾ ഇളക്കിക്കൊണ്ടിരുന്നു. ഉച്ചയ്ക്കു ശേഷം അവിടുന്നു വാസസ്ഥാനത്തേയ്ക്കു മടങ്ങി പ്രസാദം സ്വീകരിച്ചു. പിന്നെ സംകീർത്തനം തുടങ്ങി.

പിറെറ ദിവസം രഥയാത്രയായിരുന്നു. പ്രഭാതത്തിനു മുമ്പുതന്നെ മഹാപ്രഭു എഴുന്നേററു് ഭക്തന്മാരെയെല്ലാം വിളിച്ചു. സ്നാനാദികളെല്ലാം കഴിഞ്ഞു് ദർശനത്തിന്നായി പോയി.

ജഗന്നാഥൻെറ, ബലരാമൻെറ, സുഭദ്രയുടെ എന്നീ ക്രമത്തിൽ രഥയാത്രയ്ക്കു മൂന്നു തേരുകൾ ഉണ്ടു്. ജഗന്നാഥൻെറ രഥം വളരെ വലുതാണു്. അതു സുവർണ്ണാലംകൃതവും മണിമാലാവിരാജിതവുമായിരിക്കും. വലിയ വലിയ കണ്ണാടികൾ പട്ടുവസ്ത്രങ്ങൾ മുതലായവകൊണ്ടും അലങ്കരിച്ചിരിക്കും. അനേകമാളുകൾ ചാമരങ്ങൾ എടുത്തു വീശുന്നുണ്ടാവും. വലിയ കയർകെട്ടി അനേകായിരമാളുകൾ കൂടിയാണു് അതു വലിക്കുന്നതു്. ആ കാഴ്ച അത്യത്ഭുതകരവും അത്യാനന്ദപ്രദവുമാണു്.

രഥം പുറപ്പെടാറായി. മഹാപ്രഭു ഭക്തന്മാരോടുകൂടി ചെന്നു ദർശനം കഴിച്ചു. ഭാരതത്തിൻെറ പല ഭാഗങ്ങളിൽ

നിന്നും ഭക്തന്മാർ ദർശനാർത്ഥം വന്നുകൂടിയിട്ടുണ്ട്. സങ്കീർത്തനംകൊണ്ട് ദിക്കുകൾ മാറെറാലിക്കൊണ്ടു.

ആ സമയം മഹാരാജാവു പ്രതാപരുദ്രൻതന്നെ ജഗന്നാഥൻെറ എഴുന്നള്ളത്തിന്നുള്ള വഴി സ്വയം ചന്ദനവെള്ളംകൊണ്ടു തളിക്കുകയും മുമ്പിൽ നടക്കുകയും ചെയ്തു. ബ്രഹ്മാദികൾപോലും ഏതൊരാളുടെ ദാസ്യം മഹാഭാഗ്യമായി സ്വീകരിക്കുന്നുവോ, ആ സർവ്വേശ്വരനെ സശ്രദ്ധം സേവിച്ച് മഹാരാജാവു കൃതാർത്ഥനാവുന്നതിൽ എന്താണ് ആശ്ചര്യം? അവിടുത്തെ മുമ്പിൽ മഹാരാജാവും ദരിദ്രനും പണ്ഡിതനും പാമരനും എല്ലാം സമം. ഐശ്വര്യദേവതപോലും സർവ്വേശ്വരന്ന് ദാസ്യം വഹിക്കുന്നു. അവിടുത്തെ മുമ്പിൽ ഐശ്വര്യം എത്ര തുച്ഛം. പ്രേമം ഒന്നുകൊണ്ടേ അവിടുന്നു സന്തുഷ്ടനായിത്തീരുന്നുള്ളു. ''ജഗന്നാഥജി കീ ജയ്'' എന്നു വിളിച്ചുകൊണ്ട് എല്ലാവരുംകൂടി രഥം വലിക്കുവാൻ തുടങ്ങി. പലതരം വാദ്യവിശേഷങ്ങൾ മുഴങ്ങി. ഒന്നിന്നു പിന്നാലേ മറെറാന്നായി മൂന്നു തേരുകളും യാത്ര തുടന്നു. രാജമാർഗ്ഗത്തിൻെറ രണ്ടു ഭാഗത്തും കേരവൃക്ഷങ്ങൾ നിരനിരയായി നിന്നിരുന്നു. ഇടയ്ക്കു വേഗത്തിലും ഇടയ്ക്കു സാവകാശത്തിലും രഥം മുന്നോട്ടു പോയി.

മഹാപ്രഭു മുന്നിൽ നൃത്തം വെച്ചിരുന്നു. സങ്കീർത്തനം ചെയ്യുന്ന ഭക്തസംഘത്തെ അവിടുന്ന് ഏഴാക്കി ഭാഗിച്ചിരുന്നു; അവരുടെ കഴുത്തിൽ മാല ധരിപ്പിക്കുകയും ചെയ്തിരുന്നു.

ആദ്യത്തെ സംഘത്തിലെ പ്രധാനഗായകൻ സ്വരൂപദാമോദരഗോസ്വാമിയും കൂടെ പാടുന്നവർ നാരായണൻ, ഗോവിന്ദദത്തൻ, രാഘവപണ്ഡിതൻ, ഗോവിന്ദനന്ദൻ മുതലായവരുമായിരുന്നു. അതിൽ നൃത്തം വെയ്ക്കുന്നവരിൽ പ്രധാനി പരമഭാഗവതനും ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ അദ്വൈതാചാര്യരുമായിരുന്നു.

രണ്ടാമത്തെ സംഘത്തിൽ പ്രധാനഗായകൻ ശ്രീവാസനും കൂടെ പാടുന്നവർ ഗംഗാദാസ്, ഹരിദാസ്, ശുഭാനന്ദൻ, ശ്രീമാൻ, ശ്രീരാം മുതലായവരുമായിരുന്നു. പ്രധാനനർത്തകനാകട്ടെ ശ്രീപാദനും.

മൂന്നാമത്തെ സംഘത്തിലെ പ്രധാനഗായകൻ മുകുന്ദദത്തനും ഒന്നിച്ചു പാടുന്നവർ വാസുദേവൻ, ഗോപീനാഥൻ, മുരാരിഗുപ്തൻ, ശ്രീകാന്തൻ, വല്ലഭസേനൻ മുതലായവരും മഹാത്മാവായ ഹരിദാസൻ പ്രധാന നർത്തകനുമായിരുന്നു.

നാലാമത്തെ സംഘത്തിലെ പ്രധാനഗായകൻ ശ്രീഗോവിന്ദഘോഷ് ആയിരുന്നു കൂടെ പാടുന്നവർ വിഷ്ണുദാസ്, രാഘവൻ, മാധവൻ, വാസുദേവൻ മുതലായവരും പ്രധാന നർത്തകൻ വക്രേശ്വരപണ്ഡിതനുമായിരുന്നു.

അഞ്ചാമത്തെ സംഘത്തിൽ പ്രധാനഗായകൻ രാമാനന്ദജിയും കൂടെ പാടുന്നവർ അദ്ദേഹത്തിൻെറ ഗ്രാമത്തിലുള്ള ഭക്തന്മാരുമായിരുന്നു.

ആറാമത്തെ സംഘത്തിലെ പ്രധാനഗായകൻ അദ്വൈതാചാര്യരുടെ പുത്രൻ അച്യുതനും ശാന്തിപുരത്തിലെ ഭക്തന്മാർ കൂടെ പാടുന്നവരുമായിരുന്നു.

ഏഴാമത്തെ സംഘത്തിലെ പ്രധാനഗായകൻ ശ്രീഹരിയും രഘുനന്ദനനുമായിരുന്നു. അദ്ദേഹത്തിൻെറ നാട്ടുകാരായ ഭക്തന്മാർ ഏററു പാടുകയും ചെയ്തിരുന്നു. അവയിൽ നാലു സംഘങ്ങൾ തേരിൻെറ മുമ്പിലും ഒന്നു വലത്തും ഒന്ന് ഇടത്തും ഒന്നു പിന്നാലെയും അണിനിരന്നു. തിരുനാമഘോഷത്തിൻെറ പാവനശബ്ദംകൊണ്ട് ദിക്കുകൾ പ്രതിധ്വനിച്ചു.

മഹാപ്രഭു എല്ലാ സംഘങ്ങളിലും മാറി മാറി നൃത്തം വെച്ചിരുന്നു. അവിടുത്തെ വിശ്വമോഹനമായ നൃത്തം കണ്ട് സന്ദർശകരെല്ലാം അദ്ഭുതസ്തബ്ധരും നിന്നിമേഷദൃഷ്ടികളുമായി നോക്കിനിന്നു,

മഹാരാജാവായ പ്രതാപരുദ്രനും തന്റെ പരിവാരങ്ങളോടുകൂടി ഈ അദ്ഭുതകരമായ പ്രേമനൃത്തം കണ്ടു് അതീവ സന്തുഷ്ടനായി. ഈ മോഹനനൃത്തം ദർശിക്കുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചവരെല്ലാം സ്വയം ഭാഗ്യവാന്മാരായി കരുതി. ജനങ്ങൾ ''ഹരിബോൽ ഹരിബോൽ'' എന്നു് അത്യുച്ചത്തിൽ പാടി. ഇപ്രകാരം ശ്രീജഗന്നാഥന്റെ രഥം മുന്നോട്ടു നീങ്ങി.

പിന്നെ എല്ലാ സങ്കീർത്തനസംഘങ്ങളുമൊന്നിച്ചുചേർന്നു. പ്രധാനഗായകന്മാരെല്ലാം ഒരേ സംകീർത്തനംതന്നെ ക്രേത്യാവേശത്തോടുകൂടി പാടുവാൻ തുടങ്ങി. മഹാപ്രഭു തന്നെ തന്റെ ദിവ്യദിവ്യമായ അദ്ഭുതനൃത്തംകൊണ്ടു് സർവ്വരേയും ആനന്ദസാഗരത്തിലാറാടിച്ചു. പലതരം വാദ്യങ്ങൾ ഇടകലർന്നു് മനോഹരമാകുംവണ്ണം മുഴങ്ങി. കാണികളെല്ലാം നിന്നിമേഷദൃഷ്ടികളും നിശ്ചേഷ്ടരുമായി സ്തംഭിച്ചുനിന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ നൃത്തമവസാനിപ്പിച്ചു. വാദ്യങ്ങളെല്ലാം നിശ്ശബ്ദങ്ങളായി. സർവ്വത്ര നിശ്ശബ്ദത വ്യാപിച്ചു. മഹാപ്രഭു തന്റെ കളമോഹനസ്വരത്തിൽ ഇപ്രകാരം സ്തുതിക്കുവാൻ തുടങ്ങി:

ജയതി ജയതി ദേവോ ദേവകീനന്ദനോഽസൗ
ജയതി ജയതി കൃഷ്ണോ വൃഷ്ണിവംശപ്രദീപഃ
ജയതി ജയതി മേഘശ്യാമളഃ കോമളാംഗോ
ജയതി ജയതി പൃഥ്വീഭാരനാശോ മുകുന്ദഃ. 1

നാഹം വിപ്രോ ന ച നരപതിഃ
നാപി വൈശ്യോ ന ശൂദ്രോ
നാഹം വർണ്ണീ ന ച ഗൃഹപതിർ-
നോ വനസ്ഥോ യതിർവ്വാ
കിന്തു പ്രോദ്യന്നിഖിലപരമാ-
നന്ദപൂർണ്ണാമൃതാബ്ധേഃ
ഗോപീഭർത്തുഃ പദകമലയോഃ
ദാസദാസാനുദാസഃ. 2

ദേവകീനന്ദനനായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ സർവ്വോത്കർഷേണ ജയിക്കുന്നു, ജയിക്കുന്നു. വൃഷ്ണിവംശത്തെ മുഴുവൻ പ്രകാശം കൊടുത്തനുഗ്രഹിക്കുന്ന ദീപശ്രേഷ്ഠമായ തന്തിരുവടി ജയിക്കുന്നു. നീലമേഘശ്യാമളനും കോടി കന്ദർപ്പസുന്ദരനുമായ അവിടുന്നു ജയിക്കുന്നു. ഭൂഭാരം മുഴുവൻ നശിപ്പിച്ചനുഗ്രഹിക്കുന്ന ആ മുക്തിപ്രദൻ സർവ്വോത്കർഷേണ ജയിക്കുന്നു. ഞാൻ നാലുവർണ്ണത്തിൽപ്പെട്ടവനുമല്ല, നാലാശ്രമത്തിൽപ്പെട്ടവനുമല്ല, അഖണ്ഡദിവ്യാനന്ദമഹാസമുദ്രമായ ആ ഗോപികാരമണൻെറ ശ്രീപാദപദ്മങ്ങളുടെ ദാസാനുദാസനാകുന്നു.

വീണ്ടും നൃത്തവും വാദ്യഘോഷങ്ങളുമാരംഭിച്ചു. അവിടുത്തെ ശരീരത്തിൽ രോമാഞ്ചം, നേത്രങ്ങളിൽ അശ്രു, കണ്ഠത്തിൽ ഗദ്ഗദം മുതലായ സർവ്വസാത്വികഭാവങ്ങളും വ്യക്തമായി പ്രകാശിച്ചു.

മഹാപ്രഭുവിൻെറ ദിവ്യനൃത്തം കണ്ടു് രഥം വലിച്ചിരുന്നവർ നിശ്ചേഷ്ടരായി നിന്നുപോയി. രഥം നിന്നു. പിന്നിൽനിന്നു് ആളുകൾ തള്ളിത്തള്ളി മുന്നോട്ടു വന്നു. നിത്യാനന്ദജിക്കു പരിഭ്രമമായി. ഉടൻ അദ്ദേഹം ഭക്തന്മാരോടു മഹാപ്രഭുവിൻെറ ചുററും മണ്ഡലാകൃതിയിൽ നില്ക്കുവാനാജ്ഞാപിച്ചു. മഹാരാജാവു പ്രതാപരുദ്രൻ അവരുടെ രക്ഷയ്ക്കായി സൈന്യത്തെയും ഏർപ്പാടുചെയ്തു.

മഹാരാജാവു മഹാപ്രഭുവിൻെറ കീർത്തനാനന്ദലഹരി ആസ്വദിച്ചുകൊണ്ടിരുന്നു. എന്നാൽ ശ്രീവാസൻ ഭാവാവേശത്തിൽ മഗ്നനായി അങ്ങോട്ടുമിങ്ങോട്ടും ചാഞ്ചാടിക്കൊണ്ടു് ഈ അദ്ഭുതനൃത്തദർശനത്തിന്നു് ഇടയ്ക്കിടെ തടസ്സമുണ്ടാക്കി. മന്ത്രിമാർ അദ്ദേഹത്തെ നിയന്ത്രിക്കാൻ ശ്രമിച്ചു. എന്നാൽ പ്രേമോന്മത്തനായ അദ്ദേഹം അതു വകവെച്ചതേ ഇല്ല. പിന്നെയും മന്ത്രി നിർബ്ബന്ധിച്ചപ്പോൾ ശ്രീവാസൻ ഭാവാവേശത്തിൽ തൻെറ കൈ ശക്തിയായി വീശി.

അത്തു മന്ത്രിയുടെ കൈകിടത്തുതന്നെ കൊള്ളുവാനിടയായി. അദ്ദേഹം ക്ഷുബ്ധനായി. അപ്പോഠം മഹാരാജാവു മന്ത്രിയോടു പറഞ്ഞു: ''ഹേ ചന്ദനേശ്വര, ഇതെന്തു്? ഇങ്ങനെ ക്ഷോഭി ക്കുകയോ? അത്യന്തഭാവത്തിൽ വർത്തിക്കുന്ന ഈ മഹാ ഭാഗവതൻെറ കൈ കപോലത്തിൽ സ്പർശിക്കുവാനുള്ള മഹാഭാഗ്യമല്ലേ അങ്ങേയ്ക്കു സിദ്ധിച്ചതു്? ഇതു് എനിക്കു സിദ്ധിച്ചില്ലല്ലോ എന്നു ഞാൻ വ്യസനിക്കുന്നു.''പെട്ടെന്നു് മന്ത്രി താൻ ക്ഷോഭിച്ചതിൽ പശ്ചാത്തപിച്ചു.

ചൈതന്യദേവനാകട്ടെ ഇതൊന്നുമറിഞ്ഞതേയില്ല. അവിടേയ്ക്കു ബാഹ്യബോധമേ ഉണ്ടായിരുന്നില്ല. ഇടയ്ക്കു് ചിലരെ ആലിംഗനം ചെയ്യും. ഇടയ്ക്കു് ചിലരുടെ കൈ പിടിച്ചു കൂട്ടനൃത്തം ചെയ്യും. ജനങ്ങഠം അവിടുത്തെ ശ്രീ പാദരേണുക്കളെ എടുത്തു് ഭക്തിപൂർവ്വം ശിരസ്സിൽ ധരിച്ചി രുന്നു. ഇപ്രകാരം വളരെനേരം ഈ നൃത്തം തുടന്നു. മഹാ പ്രഭു നൃത്തം അവസാനിപ്പിച്ചപ്പോഠം അവിടുത്തെ ആജ്ഞ യനുസരിച്ചു് സ്വരൂപഗോസ്വാമി ഒരു ഗാനം ആലപിച്ചു. പിന്നെ രഥം മുന്നോട്ടു നീങ്ങിത്തുടങ്ങി.

ഇപ്പോഠം മഹാപ്രഭുവിന്നു് ഒരാവേശം. ശ്യാമസുന്ദരൻ വളരെ ദിവസത്തെ വിയോഗത്തിന്നുശേഷം വന്നിരിക്കു ന്നു എന്ന ഭാവത്തോടുകൂടി എന്തെല്ലാമോ ആംഗ്യങ്ങഠം കാണിച്ചുകൊണ്ടു് അവിടുന്നു നൃത്തംവെച്ചു. അവിടുത്തെ ആ അദ്ഭുതഭാവത്തെ സ്വരൂപഗോസ്വാമിക്കല്ലാതെ മററാ ക്കം ഗ്രഹിക്കുവാൻ കഴിഞ്ഞിരുന്നില്ല. അങ്ങനെ സങ്കീ ത്തകർ നൃത്തം ചെയ്തുകൊണ്ടു മുന്നോട്ടുപോയി ബാൽ ഗണ്ഡി എന്ന സ്ഥാനത്തു് എത്തി. അവിടെ തേരു നിന്നു. ഇവിടെവെച്ചു് പലതരം നിവേദ്യങ്ങഠം തന്തിരുവടിക്കു സമപ്പിക്കാറുണ്ടു്. ആയിരക്കണക്കിൽ ആളുകഠം ജഗന്നാഥ ന്നു് പല പല നിവേദ്യങ്ങഠം സമപ്പിക്കുവാനായി കൂട്ടം കൂട്ടമായി വന്നുതുടങ്ങി. തിരക്കു വല്ലാതെ കൂടുന്നുവെന്നു

കണ്ട് മഹാപ്രഭു വിശ്രമിക്കുവാനായി സമീപത്തുള്ള ഒരു ഉദ്യാനത്തിലേയ്ക്കു പോയി. ഇതിന്നെല്ലാം ഇടയിൽ മഹാരാജാവിന്നു് ഒരിക്കൽ മഹാപ്രഭുവിന്റെ ശ്രീപാദം സ്പർശിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചു.

# അധ്യായം മുപ്പത്തിയെട്ട്

ഇടയ്ക്കു മറയുണ്ടെങ്കിൽ ശരിക്കുള്ള ദർശനം സാധ്യമല്ലല്ലോ. ഏതുവരെ മാനധനാദി ഉപാധികളുണ്ടോ, പണ്ഡിതനെന്നും ഉത്കൃഷ്ടനെന്നുമുള്ള ഭേദമുണ്ടോ, അതുവരെ തന്റെ പ്രേമപാത്രത്തിന്റെ ദർശനം സാധ്യമല്ലതന്നെ.

മഹാരാജാവെന്ന ഭാവത്തിൽ പ്രതാപരുദ്രൻ മഹാപ്രഭുവിന്റെ അടുത്തേയ്ക്കു ദർശനാപേക്ഷയുമായി ആളുകളെ അയച്ചപ്പോഴെല്ലാം ആ പ്രാർത്ഥനകൾ മഹാപ്രഭു തിരസ്കരിച്ചു. എപ്പോൾ രാജാവെന്ന ഭാവമെല്ലാം വിട്ടു് താൻ ഒരു അകിഞ്ചനനായ ഭഗവദ്ദാസാനുദാസനെന്നു കരുതുവാൻ തുടങ്ങിയോ, അപ്പോൾമുതല്ക്കു് അദ്ദേഹത്തെ പരമഭക്തനെന്നു് ആളുകൾ കരുതുവാൻ തുടങ്ങി. മഹാപ്രഭു ഉദ്യാനത്തിൽ വിശ്രമിച്ചുകൊണ്ടു് അർദ്ധബോധാവസ്ഥയിൽ കിടക്കുമ്പോൾ മഹാരാജാവു് സാർവ്വഭൌമന്റെ അഭിപ്രായമനുസരിച്ചു് തന്റെ രാജവേഷമെല്ലാം ഉപേക്ഷിച്ചു് വെറും ഒരു സാധാരണക്കാരനെപ്പോലെ ഏകാകിയായി മഹാപ്രഭുവിനെ സമീപിച്ചു.

ഭക്തന്മാരെല്ലാം അവിടവിടെ കിടന്നു വിശ്രമിക്കുകയാണു്. അദ്ദേഹമെല്ലാവരെയും തൊഴുതു വന്ദിച്ചു. കുറച്ചു ദൂരത്തു് പകുതി അടഞ്ഞ കണ്ണുകളോടുകൂടി കിടക്കുന്ന മഹാപ്രഭുവിനെയും കണ്ടു. അടുത്തു ചെന്നു് ഭയഭക്തിപൂർവ്വം അവിടുത്തെ ശ്രീപാദപദ്മങ്ങൾ തന്റെ കൈകൾകൊണ്ടു

തലോടിക്കൊണ്ടു് ശ്രീമദ്ഭാഗവതത്തിലെ ഗോപികാ ഗീതം പാടുവാനും തുടങ്ങി. ഇതു കേട്ടുകേട്ടു് മഹാപ്രഭു ഭാവാവേശത്തിൽ ലയിച്ചു. ബാഹ്യജ്ഞാനം തീരെ ഇല്ലാതായി. ആരാണു് തന്റെ പാദങ്ങൾ തലോടുന്നതെന്നോ ആരാണു് ഈ ഗാനാമൃതരസം തന്നെ ഊട്ടുന്നതെന്നോ ഒന്നും അറിഞ്ഞില്ല. ഹാ ഹാ, ബഹുരസം, ബഹുരസം, ഇനിയും പാടു എന്നിപ്രകാരം മഹാപ്രഭു പറഞ്ഞുകൊണ്ടിരുന്നു. പാടിപ്പാടി "തവ കഥാമൃതം തപ്തജീവനം കവിഭിരീഡിതം കല്മഷാപഹം, ശ്രവണമംഗളം ശ്രീമദാതതം ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ" എന്ന ശ്ലോകമായി. അതു കേട്ടതോടുകൂടി മഹാപ്രഭു പെട്ടെന്നു് എഴുന്നേററു് ആനന്ദോന്മത്തനായി പ്രതാപരുദ്രനെ ഗാഢഗാഢമാലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു: "അവിടുന്നു ധന്യധന്യനാണു്. അവിടുത്തെ ഒരു കടക്കാരനായിത്തീർന്നിരിക്കുന്നു ഞാൻ. ഇന്നു് അവിടുന്നു പ്രേമാമൃതം പാനം ചെയ്യിച്ചു് എന്നെ കൃതാർത്ഥനാക്കിയിരിക്കുന്നു. അവിടുന്നു് എനിക്കു് അമൂല്യരത്നമാണു് ഇപ്പോൾ തന്നതു്. ഈ ദരിദ്രനായ ഞാൻ അതിനു് എന്തു പകരം തരും? അവിടുന്നു് ആരാണു്? ഇത്രയും കൃപ എന്നിൽ ചെയ്യുവാൻ കാരണമെന്തു്?"

അതിവിനീതഭാവത്തിൽ മഹാരാജാവു പറഞ്ഞു: "അടിയൻ അവിടുത്തെ ദാസന്മാരുടെ ദാസനായിത്തീരുവാനാഗ്രഹിക്കുന്ന ഒരു നിഷ്കിഞ്ചനനായ സേവകൻ. ഇന്നു് അടിയൻ കൃതകൃത്യനായി. അവിടുത്തെ ദിവ്യമംഗളസ്പർശം സിദ്ധിച്ച ഇവനു് ഇനി എന്താണു് വേറെ സിദ്ധിക്കുവാനുള്ളതു്? എന്റെ മനുഷ്യജന്മം ഇപ്പോൾ സാർത്ഥകമായി. അവിടുത്തെ ശ്രീപാദങ്ങളിലുള്ള പ്രേമം ഉത്തരോത്തരം വർദ്ധിക്കുമാറാകട്ടെ. അവിടുത്തെ ഹൃദയത്തിൽ ഈ ദാസാനുദാസനെപ്പററിയുള്ള സ്മരണ ഉണ്ടാവട്ടെ, ഇതാണു് എന്റെ ഒരേ ഒരു പ്രാർത്ഥന."

ഇത്രയും പറഞ്ഞു് മഹാപ്രഭുവിനെ വന്ദിച്ചു് മഹാരാജാവു് വിടവാങ്ങി. ഭക്തന്മാർ മഹാരാജാവിന്റെ ഭാഗ്യത്തെപ്പററി പ്രശംസിച്ചു.

മഹാരാജാവു് ഉടൻ വാണീനാഥൻവഴി മഹാപ്രഭുവിന്റെ സമീപത്തിലേയ്ക്കു മഹാപ്രസാദം അയച്ചു. ആ പ്രസാദത്തിൽ പലതരം പഴങ്ങളും പലതരം പലഹാരങ്ങളുമെല്ലാം ഉണ്ടായിരുന്നു. മഹാപ്രഭു ഭക്തന്മാർക്കു് അതെല്ലാം വിതരണംചെയ്തു. അവിടുന്നും അവരോടു് ഒന്നിച്ചിരുന്നു് ആ പ്രസാദം സകൌതുകം ആസ്വദിച്ചു.

രഥം അവിടെനിന്നു പുറപ്പെടേണ്ട സമയമായി. എന്നാൽ എന്തു ചെയ്താലും അതു് ഇളകുന്നില്ല. അപ്പോൾ മഹാപ്രഭു ഭക്തന്മാരോടുകൂടി വന്നു് അതു തള്ളുവാൻ തുടങ്ങി. മഹാപ്രഭു സ്പർശിച്ച ഉടൻ രഥം ഇളകി. ഭക്തന്മാരുടെ കണ്ഠങ്ങളിൽനിന്നു് ഉയൎന്ന ജയ് ജയ് ശബ്ദങ്ങൾകൊണ്ടു് ദിക്കുകൾ മുഴങ്ങി. ക്ഷണത്തിൽ ഉദ്യാനമന്ദിരസമീപമെത്തി. പൂജാരികൾ വന്നു് ജഗന്നാഥനു ദീപാരാധനയും മററും ചെയ്തു് ക്ഷേത്രത്തിൽ എഴുന്നള്ളിച്ചു് ഇരുത്തി. മഹാപ്രഭുവും ഭക്തന്മാരും സങ്കീർത്തനാനന്ദത്തിൽ മുഴുകി, സന്ധ്യയ്ക്കുള്ള പൂജയിൽ പങ്കുകൊണ്ടതിന്നുശേഷം അടുത്തുള്ള ഒരു ഉദ്യാനത്തിലേയ്ക്കു പോയി. ഒമ്പതു ദിവസം ഇപ്രകാരം സാനന്ദം കഴിഞ്ഞു.

# അദ്ധ്യായം മുപ്പത്തിയൊമ്പതു്

ഭോഗവാസനയുള്ളവൎക്കു് വാസ്തവമായ ആനന്ദം ആസ്വദിക്കുവാൻ സാദ്ധ്യമല്ല. വീതരാഗികളായ പരമഭാഗവതന്മാൎക്കേ വാസ്തവമായ ആനന്ദം അനുഭവപ്പെടുകയുള്ളു. അപ്രകാരമുള്ള മഹാത്മാക്കളുടെ സംഗംകൊണ്ടു് മററുള്ളവർ

കൂടി ഉത്കൃഷ്ടമായ ആദർശജീവിതം നയിക്കുവാൻ ശക്തരായിത്തീരുന്നു. അതുകൊണ്ട് സാധാരണഗൃഹസ്ഥന്മാർ പോലും ഇടയ്ക്കിടെ പുണ്യസ്ഥലങ്ങളിൽച്ചെന്നു് മഹാപുരുഷന്മാരുടെ സമീപത്തിൽ വസിക്കണമെന്നു് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. ഗൗഡീയഭക്തന്മാർ മഹാപ്രഭുവിനോടു് ഒന്നിച്ചു നാലുമാസം താമസിക്കുവാനായിട്ടാണ് പുരിയിൽ വന്നിട്ടുള്ളതു്. അവർ പരമഭാഗവതന്മാരും മഹാപ്രഭുവിൻെറ കൃപാപാത്രങ്ങളുമായിരുന്നുവല്ലോ. ഈ നാലുമാസക്കാലം മഹാപ്രഭു ആനന്ദമഗ്നനായി അവരോടുകൂടി നിത്യവും പലപല ലീലകൾ ആടി. എട്ടുദിവസം അദ്ദേഹം സുന്ദരാചലത്തിൽ ഇപ്രകാരം ലീലകളാടി കഴിച്ചുകൂട്ടി. നിത്യവും ഇന്ദ്രദ്യുമ്നസരസ്സിൽ ജലക്രീഡയും ചെയ്തിരുന്നു. രാമാനന്ദറായി, സാർവ്വഭൗമൻ മുതലായവരെല്ലാം ഈ ലീലകളിൽ എല്ലാം മറന്നു് പങ്കുകൊണ്ടിരുന്നു.

ശ്രീജഗന്നാഥനെ തേരിൽ എഴുന്നള്ളിച്ചു് സംകീർത്തനഘോഷങ്ങളോടുകൂടി സുന്ദരാചലത്തിൽനിന്നു നീലാചലത്തിലേയ്ക്കു പുറപ്പെട്ടു. മഹാപ്രഭുവും സംകീർത്തനംചെയ്തുകൊണ്ടും നൃത്തംവെച്ചുകൊണ്ടും ഭക്തസംഘങ്ങളോടുകൂടി തേരിൻെറ മുമ്പിൽ സഞ്ചരിക്കും. ശ്രീജഗന്നാഥക്ഷേത്രത്തിൽത്തന്നെ എത്തി ഭഗവദ്ദർശനാദികൾ കഴിച്ചു് അവിടുന്നും ഭക്തന്മാരും സ്വസ്ഥാനങ്ങളിലേയ്ക്കു പോകും. ഇങ്ങനെ കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ജന്മാഷ്ടമി ദിനം വന്നു. അവിടുന്നു് ആ പുണ്യദിനം അത്യാനന്ദപൂർവ്വം കൊണ്ടാടി. നന്ദോത്സവദിവസം അവിടുന്നു ഗോപഭാവാവേശത്തിൽ നൃത്തമാടി. രാസലീല മുതലായ പലപല ദിവ്യലീലകളും മഹാപ്രഭു ഭക്തന്മാരോടുകൂടി സ്വയമാടി. ഇങ്ങനെ നാലു മാസം പോയതു് ആരുമറിഞ്ഞില്ല. ഈ കാലങ്ങളിൽ ആക്കും ഗൃഹാദി ചിന്തകൾ ഒന്നും ഉണ്ടായില്ല. ചാതുർമാസ്യകാലം കഴിഞ്ഞപ്പോൾ ഭക്തന്മാക്ക മടങ്ങുവാനുള്ള സമയമായി. മഹാപ്രഭുവിൻെറ

വിയോഗമോർത്തപ്പോൾ അവർക്കുണ്ടായ ദുഃഖം അപാരമായിരുന്നു.

ഭക്തന്മാരുടെ നവദ്വീപയാത്രയ്ക്കുള്ള സമയമാസന്നമായി. മഹാപ്രഭു വളരെ സ്നേഹപൂർവ്വം ഏകാന്തത്തിൽ വെച്ചു് ഓരോ ഭക്തന്മാരെയും പ്രത്യേകം പ്രത്യേകമാശ്വസിപ്പിച്ചു. ഓരോരുത്തരേയും പ്രത്യേകം ഗാഢഗാഢം ആലിംഗനം ചെയ്യുകയും പ്രസാദം കൊടുത്തു് അനുഗ്രഹിക്കുകയുംചെയ്തു. മഹാപ്രഭുവിന്നു് തങ്ങളോടാണു് ഏററവും അധികം സ്നേഹം എന്നു് ഓരോരുത്തർക്കും തോന്നി. സർവ്വത്ര ഭഗവദ്ഭാവം ദർശിക്കുന്ന പരമഭാഗവതന്മാർക്കേ ഇപ്രകാരം സർവ്വരേയും ഒരുപോലെ സ്നേഹിക്കുവാൻ കഴിയുകയുള്ളു. അപ്രകാരമുള്ള മഹാത്മാക്കളുടെ സമീപത്തിൽ വരുവാൻ ഭാഗ്യം സിദ്ധിച്ച സർവ്വരും മഹാപുരുഷന്മാരായി മാറുന്നു.

ആദ്യം മഹാപ്രഭു നിത്യാനന്ദജിയെ ഏകാന്തത്തിൽ വിളിച്ചു് വളരെ നേരം സംസാരിക്കുകയും ഗൗഡദേശത്തു് ഭഗവന്നാമപ്രചരണത്തിന്നുള്ള ഭാരം ഏല്പിക്കുകയുംചെയ്തു.

പിന്നെ അദ്വൈതാചാര്യരോടു പറഞ്ഞു: "അവിടുന്നാണു് ഞങ്ങൾക്കെല്ലാം ഗുരുവും പൂജ്യനും. അവിടുന്നു് ഇപ്രകാരംതന്നെ ഭക്തവൃന്ദത്തെ ഉത്തരോത്തരം സംകീർത്തനത്തിന്നു പ്രോത്സാഹിപ്പിച്ചാലും."

പിന്നെ ശ്രീവാസപണ്ഡിതനോടരുളി: "അവിടുത്തോടു ഞങ്ങൾ എന്നെന്നും കടപ്പെട്ടവരാണു്. അതുകൊണ്ടു് അവിടുത്തെ മുററത്തു സംകീർത്തനം നടക്കുമ്പോഴെല്ലാം ഞാൻ ഗുപ്തഭാവത്തിൽ അവിടെ ആനന്ദനൃത്തം ചെയ്തുകൊണ്ടിരിക്കും."

പിന്നെ അവിടുന്നു കണ്ണുകളിൽ അശ്രുക്കൾ നിറച്ചുകൊണ്ടു മൊഴിഞ്ഞു: "പൂജ്യയായ വൃദ്ധമാതാവിന്റെ അടുത്തു നമസ്കാരം പ്രത്യേകമറിയിക്കണേ, വാർദ്ധക്യ

ത്തിൽ അവരെ ഒററയ്ക്കു വിട്ടുപോന്നതു് വലിയ അപരാധമാണു്. എന്റെ ക്ഷമായാചന അവിടുത്തെ ശ്രീചരണങ്ങളിൽ അറിയിക്കേ. അവരെ കുശലസമാചാരങ്ങൾ പറഞ്ഞു് ആശ്വസിപ്പിക്കണേ. ഞാൻ താമസിക്കാതെ വന്നു് അവരുടെ ശ്രീപാദങ്ങളെ ദർശിച്ചുകൊള്ളാമെന്നും പറയൂ.'' ഇപ്രകാരം പറഞ്ഞു് മഹാപ്രഭു ജഗന്നാഥന്റെ പ്രസാദവും മററും മാതാവിന്നു പ്രത്യേകം കൊടുത്തു് ഏല്പിച്ചു. പരമഭാഗവതൻ, ശ്രീശിവാനന്ദൻ, രാമാനന്ദൻ മുതലായവരെയെല്ലാം പ്രത്യേകം പ്രത്യേകം ആശ്വസിപ്പിച്ചു. മുകുന്ദദത്തൻ, മുരാരിഗുപ്തൻ മുതലായവരെയും അവിടുന്നു വേണ്ടതായ ഉപദേശങ്ങൾ കൊടുത്തു് സമാശ്വസിപ്പിച്ചു. സാർവ്വഭൗമൻ, വിദ്യാവാചസ്പതി ഇവക്കു കൃഷ്ണഭക്തിയെപ്പററി ഉപദേശവും കൊടുത്തു.

ഭക്തന്മാക്കു മഹാപ്രഭുവിനെ വിട്ടുപോകുന്നതിൽ വളരെയേറെ വ്യസനമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ഭക്തന്മാർ പൊട്ടിക്കരയുവാൻ തുടങ്ങി. മഹാപ്രഭു സവ്വരെയും പ്രത്യേകം പ്രത്യേകം ഗാഢഗാഢമാശ്ലേഷിച്ചു. ശവപ്രായരായ അവർ വളരെ വിഷമിച്ചു് ഒരുവിധം നീങ്ങിത്തുടങ്ങി. വളരെ ദൂരംവരെ അവിടുന്നു് അവരെ അനുയാത്രചെയ്തു. പിന്നെ ഒരു വിധം സ്വരൂപദാമോദർ, ഗോവിന്ദൻ മുതലായവരോടുകൂടി സ്വസ്ഥാനത്തേയ്ക്കുതന്നെ മടങ്ങി. കുറച്ചു ഭക്തന്മാർ നിത്യാനന്ദജിയുടെകൂടെ അവിടെത്തന്നെ കുറേ ദിവസംകൂടി വസിച്ചു. അവരെ മഹാപ്രഭു പിന്നെ ഭഗവന്നാമത്തിന്റെ പ്രചാരണാത്ഥം ഗൗഡദേശത്തേയ്ക്കു് അയച്ചു.

# അധ്യായം നാല്പത്

ഗൗഡീയഭക്തന്മാർ പോയശേഷം സാർവ്വഭൗമൻ മഹാപ്രഭുവിന്റെ പാദപദ്മങ്ങൾ വന്ദിച്ചു പ്രാർത്ഥിച്ചു: "അവിടുന്ന് കൃപചെയ്ത് ചുരുങ്ങിയത് ഒരു മാസമെങ്കിലും ഈയുള്ളവന്റെ ഗൃഹത്തിൽ ഭിക്ഷ സ്വീകരിക്കണേ." മഹാപ്രഭു: "സന്ന്യാസി മാധുകരീഭിക്ഷകൊണ്ടു ജീവിക്കേണ്ടതാണ്. അല്ലാതെ ഒരു ദിക്കിൽ സ്ഥിരമായി വസിച്ചു ഭിക്ഷ എടുക്കുന്നതു ശരിയല്ല." പക്ഷേ സാർവ്വഭൗമന്റെ നേരെയുള്ള കൃപാതിശയത്താൽ അഞ്ചു ദിവസം അവിടെ ഭിക്ഷയെടുക്കാമെന്നു സമ്മതിച്ചു.

സാർവ്വഭൗമന്റെ പുത്രിയുടെ ഭർത്താവ് അമോഘൻ തനി നാസ്തികനായിരുന്നു. മഹാപ്രഭുവിന്റെ ഭിക്ഷാസമയത്ത് അമോഘൻ വന്നു ബഹളമുണ്ടാക്കാതിരിക്കുവാൻ സാർവ്വഭൗമൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. എന്നാൽ ഒരു ദിവസം സാർവ്വഭൗമനില്ലാത്ത സമയം നോക്കി അമോഘൻ വന്ന് ഭിക്ഷാസാധനങ്ങൾ കണ്ടു് ഉറക്കെ വിളിച്ചുകൂവി. "ഇതു വല്ലാത്ത സന്ന്യാസിതന്നെ. മഹാവയറന്മാർക്കുപോലും ഇത്രയും സാധനങ്ങൾ ഭക്ഷിക്കുവാൻ സാധ്യമല്ല."

ഇതു കേട്ടുകൊണ്ടു ഭട്ടാചാര്യർ അവിടെ എത്തി. അമോഘനെ കഠിനമായി അധിക്ഷേപിച്ച് മഹാപ്രഭുവിന്റെ അടുത്തു ക്ഷമായാചനം ചെയ്തു.

മഹാപ്രഭു മന്ദഹാസപൂർവ്വമരുളിച്ചെയ്തു: "അമോഘൻ വാസ്തവം മാത്രമാണ് പറഞ്ഞത്. ഇത്രയും അധികം ഭക്ഷിക്കുന്ന ഒരാൾക്ക് എങ്ങനെ തന്റെ സന്ന്യാസിധർമ്മം പാലിക്കുവാൻ കഴിയും ? എനിക്ക് എഴുന്നേല്ക്കുവാൻ പോലും കഴിയാതിരിക്കത്തക്കവണ്ണം അത്ര അധികം അവിടുന്ന് എന്നെ ഊട്ടി. അമോഘൻ പറഞ്ഞതു

സത്യമാണ്. എനിക്ക് അമോഘന്റെ നേരെ ഒരപ്രിയവു മില്ല.'' മഹാപ്രഭു ഇത്രയും പറഞ്ഞ് ഭിക്ഷാനന്തരം സ്വസ്ഥാനത്തേയ്ക്കുതന്നെ മടങ്ങി.

സാർവ്വഭൌമനും പത്നിക്കും ഇതിൽ വളരെ വ്യസന മുണ്ടായി. അവർ അമോഘന്റെ നേരെ വളരെ ക്ഷോഭിച്ചു. ഭട്ടാചാര്യരും പത്നിയും അന്ന് ഒന്നും ഭക്ഷിച്ചില്ല. അദ്ദേഹ ത്തിന്റെ പുത്രി ഷാഠീദേവിയും തന്റെ ദൌർഭാഗ്യത്തെ പററി ചിന്തിച്ചു വളരെ വ്യസനിച്ചു. അവർ ഉപവാസ മനുഷ്ഠിച്ചുകൊണ്ട് ഭഗവാനോട് പ്രാർത്ഥിച്ചു: ''അവിടുന്നു സർവ്വാപരാധങ്ങളും ക്ഷമിച്ച് ഭർത്താവിന്ന് സദ്ബുദ്ധി കൊടുത്ത് അനുഗ്രഹിക്കേണമേ.''

ഭഗവല്ലീല വിചിത്രമെന്നേ പറയേണ്ടതുള്ളു. അമോ ഘന്നു തന്റെ നീചപ്രവൃത്തിയുടെ ഫലം ഉടൻ കിട്ടി. പിറേറ ദിവസംതന്നെ ഭയങ്കരമായ വിഷൂചികയെന്ന രോഗം പിടിപെട്ടു ബോധരഹിതനായി അദ്ദേഹം കിട പ്പായി. സാർവ്വഭൌമൻ ഇതറിഞ്ഞു പറഞ്ഞു: ''ഇതു് അവ ന്റെ നീചപ്രവൃത്തിയുടെ ഫലമാണ്. അവൻ ഇതു് അനുഭവിക്കുകതന്നെ വേണം.''

ആചാര്യഗോപീനാഥൻ ഈ വിവരമെല്ലാം മഹാ പ്രഭുവിനെ അറിയിച്ചു. അവിടുന്ന് ഉടൻ സാർവ്വഭൌമന്റെ ഗൃഹത്തിലെത്തി. അമോഘൻ ബോധരഹിതനായി കിട ക്കുകയാണ്. അമോഘൻ രക്ഷപ്പെടുമെന്ന ആശപോലും ആർക്കും ഇല്ലാതായിരിക്കുന്നു.

മഹാപ്രഭു കട്ടിലിന്റെ അടുത്തു വന്ന് ഹൃദയത്തിൽ തന്റെ തൃക്കൈ വെച്ച് പറഞ്ഞു: ''കുട്ടികളുടെ ഹൃദയം എത്ര നിർമ്മലമാണ്. അവരുടെ ഹൃദയം തന്തിരുവടിയുടെ ആവാസത്തിന്നു യോഗ്യമായ സ്ഥലമാണ്. ഈ മാത്സര്യ രാക്ഷസൻ ഈ പരിശുദ്ധഹൃദയത്തിൽ എങ്ങനെ വന്നു കൂടി? അമോഘ, അങ്ങയുടെ ഹൃദയത്തിൽനിന്നു് ഈ

മാത്സര്യരാക്ഷസൻ ദൂരത്തു പോകട്ടെ. അമോഘ, വേഗം എഴുന്നേററു് ശ്രീകൃഷ്ണകീർത്തനം ചെയ്യു.''

ഇത്രയും കേട്ട ഉടൻ അമോഘൻ ''ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ'' എന്ന കീർത്തനം ചെയ്തുകൊണ്ടു് എഴുന്നേല്ക്കുകയും ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങുകയും ചെയ്തു. അത്യദ്ഭുതകരമായ ഈ പരിവത്തനം കണ്ടു സാർവ്വഭൌമനും പത്നിയും പുത്രിയും മററുള്ളവരുമെല്ലാം അദ്ഭുതസ്തബ്ധരായി. ഇതു മഹാപ്രഭുവിൻെറ കൃപാകടാക്ഷഫലമാണെന്നു സർവ്വരും ഗ്രഹിച്ചു. അമോഘൻ മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ വീണു്, താൻ ചെയ്ത അപരാധങ്ങൾക്കു് ക്ഷമായാചനംചെയ്തു. മഹാപ്രഭു അദ്ദേഹത്തെ ആലിംഗനം ചെയ്തു് ആശ്വസിപ്പിച്ചു. അന്നുമുതൽ അമോഘൻ അവിടുത്തെ കൃപയാൽ പശ്ചാത്തപിച്ചു് പരമഭാഗവതനായിത്തീന്നു. മഹാപ്രഭുവിൻെറ ആജ്ഞപ്രകാരം സാർവ്വഭൌമനും അമോഘൻെറ അപരാധങ്ങൾ എല്ലാം ക്ഷമിച്ചു.

# അധ്യായം നാൽപത്തിയൊന്നു്

നിത്യാനന്ദജിയുടെ സ്വഭാവം ബാലന്മാരുടേതുപോലെ ആയിരുന്നു. മഹാപ്രഭുവിനെ തൻെറ പ്രാണനെക്കാരം അധികം സ്നേഹിച്ചിരുന്നു. അദ്ദേഹത്തിൻെറ ക്ഷണനേരത്തെ വിയോഗംപോലും ആ ഭക്തനു് അസഹ്യമായിരുന്നു. ഭഗവാനെ ഒഴിച്ചു് മററൊന്നും ആ ഭക്തൻ വകവെച്ചിരുന്നില്ല.

ഒരു ദിവസം മഹാപ്രഭു അദ്ദേഹത്തെ വിളിച്ചു് അരുളിച്ചെയ്തു: ''ശ്രീപാദ, അങ്ങു് എന്നെ എത്രത്തോളം സ്നേഹിക്കുന്നുവെന്നു് എനിക്കു നല്ലവണ്ണമറിയാം. അങ്ങയുടെ വിയോഗം എനിക്കു ദുസ്സഹമാണു്. എങ്കിലും ജീവരാശി

കളുടെ ക്ഷേമത്തിന്നായി അങ്ങു ഗൗഡദേശത്തു ചെന്നു് തിരുനാമത്തിന്റെ മഹിമ പ്രചരിപ്പിക്കണം. അവിടെ പാമരന്മാർ അജ്ഞാനാന്ധകാരത്തിൽ തപ്പിത്തടയുന്നു. പണ്ഡിതന്മാർ അഹംകാരമത്തരായി വെറും വാദകോലാഹലങ്ങളിൽത്തന്നെ മുഴുകി ജീവിതം വ്യർത്ഥമാക്കി കളയുന്നു. തിരുനാമമാഹാത്മ്യപ്രചരണം വഴി അവരെയെല്ലാമനുഗ്രഹിക്കണം. ഇതു മററാക്കും ചെയ്യുവാൻ സാധ്യമല്ല. ഉച്ചനീചഭേദമെന്വം കൂടാതെ സർവ്വരിലും തിരുനാമമാഹാത്മ്യം പ്രചരിപ്പിച്ചു് ജീവരാശികളെ അനുഗ്രഹിക്കു.''

മഹാപ്രഭുവിന്റെ ഈ ആജ്ഞ കേട്ടു് നിത്യാനന്ദജിയുടെ കണ്ണുകളിൽ അശ്രുക്കാം നിറഞ്ഞു. അദ്ദേഹം വ്യസനപൂർവ്വം ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു സർവ്വസമർത്ഥനാണു്. അവിടുത്തെ ലീലാരഹസ്യം ആക്കു മറിഞ്ഞുകൂടാ. എന്നാൽ അവിടുത്തെ വിട്ടു് ഒന്നും ചെയ്യുവാൻ ഞാൻ ശക്തനല്ല. അതുകൊണ്ടു് ഈയുള്ളവനെ അവിടുത്തെ ശ്രീചരണങ്ങളിൽനിന്നു വേർപെടുത്തരുതേ.''

മഹാപ്രഭു: ''ഇടയ്ക്കിടെ ഇവിടെ വന്നു് ജഗന്നാഥനെയും എന്നെയും ദർശിച്ചോളു. ലോകമംഗളാർത്ഥം ഈ ക്ഷണികവിയോഗം സഹിച്ചു് ഗൗഡദേശത്തിലേയ്ക്കു പോവുകതന്നെ വേണം.''

നിത്യാനന്ദജി സ്വപ്രഭുവിന്റെ അലംഘ്യമായ കല്പന ശിരസാ വഹിച്ചു് അഭിരാമദാസ്, ഗദാധരദാസ് ഹരിദാസ്, പുരന്ദരപണ്ഡിതൻ മുതലായ ഭക്തന്മാരോടുകൂടി ഗൗഡദേശത്തിലേയ്ക്കു പോയി. ''ഞാൻ സദാ അങ്ങയുടെ കൂടെ ഉണ്ടാവും.'' എന്നുള്ള മഹാപ്രഭുവിന്റെ വാക്കിൽ അദ്ദേഹത്തിന്നു പരിപൂർണ്ണവിശ്വാസമുണ്ടായിരുന്നു. അതു കൊണ്ടു് ഒരു ഭയവുമുണ്ടായിരുന്നില്ല. തിരുനാമഘോഷ

ങ്ങൾ ചെയ്തുകൊണ്ടു് നിത്യാനന്ദജി ഭക്തസംഘങ്ങളോടു കൂടി മുന്നോട്ടു പോയി. അദ്ദേഹത്തിന്നു മററാരു കർത്തവ്യവും ഉണ്ടായിരുന്നില്ല. ലോകമംഗളാർത്ഥം മഹാപ്രഭുവിന്റെ ആജ്ഞയെ ശിരസാ വഹിക്കുക എന്നതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ ഏകലക്ഷ്യം.

ഗൗഡദേശത്തു് അന്നു് അവർണ്ണർക്കു് ഭഗവദ്ഭജനത്തിന്നുപോലും അധികാരമുണ്ടായിരുന്നില്ല. വലിയ വലിയ പണ്ഡിതന്മാർ ഇവരെ അനധികാരികൾ എന്ന മുദ്ര കുത്തിയിരുന്നു. അവർ തങ്ങൾക്കു് ഉദ്ധരിക്കാൻ മാർഗ്ഗം കാണാതെ വിഷമിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഈ അവസരത്തിലാണു് നിത്യാനന്ദജി ഗൗഡദേശത്തു് എത്തിയതു്. അദ്ദേഹത്തിന്റെ വാക്കിൽ അദ്ഭുതശക്തിയും മുഖത്തു ബ്രഹ്മതേജസ്സും ശരീരത്തിൽ സ്ഫൂർത്തിയുമുണ്ടായിരുന്നതിനാൽ എല്ലാവരും ക്ഷണത്തിൽ ആകൃഷ്ടരായി, ഉപദേശത്തിന്നു് ക്ഷണത്തിൽ ദിവ്യഫലമുണ്ടായി. ഭേദോവം കൂടാതെ സർവ്വക്കും അദ്ദേഹം ഭഗവന്നാമം ഉപദേശിച്ചു. അത്രതന്നെയല്ല, അധികം അധഃകൃതരെന്നു ഗണിക്കപ്പെട്ടുന്നവരിൽ അധികം കൃപാമൃതം വർഷിച്ചിരുന്നു. ഉച്ചജാതികൾ അഹങ്കാരം കാരണം അത്രയും ആ ഉപദേശങ്ങളിൽ ശ്രദ്ധിച്ചിരുന്നില്ല. പാതിഹടി എന്ന ഗ്രാമത്തിൽ രാഘവപണ്ഡിതന്റെ ഗൃഹത്തിൽ വസിച്ചുകൊണ്ടു് മൂന്നുമാസത്തോളം തിരുനാമപ്രചരണവും സങ്കീർത്തനവും നടത്തി. സർവ്വരേയും ക്രമേണ ആകർഷിച്ചു. ഗൗഡദേശത്തിലെ വിഭിന്നഭാഗങ്ങളിൽ സഞ്ചരിച്ചു മഹാപ്രഭുവിന്റെ ആജ്ഞ നിറവേററി. ഗദാധരദാസിന്റെ ഗൃഹത്തിൽ ഭക്തന്മാരോടുകൂടി വസിച്ചു് 'എഡദഹ' എന്ന ദിക്കിലും ഭഗവന്നാമം പ്രചരിപ്പിച്ചു. മുസൽമാന്മാർ ചിലർ ഇതിന്നു് ആദ്യം വലിയ വിരോധം ചെയ്തുവെങ്കിലും ക്രമേണ അവരെല്ലാം നിത്യാനന്ദജിയുടെ ഭക്തരായി

മാറി. ദിക്കുകൾ എല്ലാം ശ്രീകൃഷ്ണചൈതന്യജി കീ ജയ്, നിത്യാനന്ദജി കീ ജയ് എന്ന ധ്വനികൾകൊണ്ടു പ്രതിധ്വനിച്ചു. അവിടെനിന്ന് ഖഡദഹ എന്ന സ്ഥലംവഴി സപ്തഗ്രാമത്തിൽ എത്തി.

ആ കാലത്തു് സ്വർണ്ണക്കച്ചവടക്കാർ ബംഗാളിൽ അതിനികൃഷ്ടരായി കരുതപ്പെട്ടിരുന്നു. അവർ അസ്പൃശ്യരായാണ് ഗണിക്കപ്പെട്ടിരുന്നതു്. നിത്യാനന്ദജി അവരേയും വാത്സല്യപൂർവ്വം സ്വീകരിച്ചു. അവർക്കെല്ലാം കൃഷ്ണഭക്തിയും തിരുനാമവ്രതമുപദേശിച്ചു. ഇതുകാരണം അവരുടെ ഇടയിൽ വലിയ ഉണർവ്വുണ്ടായി. എന്നാൽ സവർണ്ണവിഭാഗത്തിൽപ്പെട്ടവർ ഇതു തടയുവാൻ അങ്ങേ അററംവരെ ശ്രമിച്ചുനോക്കി. പക്ഷെ നിത്യാനന്ദജി അതൊന്നും തീരെ വകവെച്ചില്ല. അവസാനം എല്ലാവർക്കും അദ്ദേഹത്തിൻെറ മുമ്പിൽ തലകുനിക്കേണ്ടതായിത്തന്നെ വന്നു.

ഇപ്രകാരം സപ്തഗ്രാമത്തിൽ ഹരിനാമപ്രചാരം ചെയ്തു് അവിടുന്നു ശാന്തിപുരത്തിൽ അദ്വൈതാചാര്യരുടെ ഗൃഹത്തിൽ എത്തി. ആചാര്യർ ഇദ്ദേഹത്തെ കണ്ടു് രോമാഞ്ചിതകളേബരനായി ഗാഢമായാലിംഗനം ചെയ്തു് ആനന്ദാശ്രുക്കൾ ഒഴുക്കി. വളരെ നേരം രണ്ടാളും അന്യോന്യം പ്രേമാലിംഗനംചെയ്തുകൊണ്ടു നിന്നു. പിന്നെ ആചാര്യർ പറഞ്ഞു: ''മഹാപ്രഭുവിൻെറ ആശയം ശരിക്കു ഗ്രഹിച്ചിട്ടുള്ളതു് അവിടുന്നാകുന്നു. അവിടുന്ന് മഹാപ്രഭുവിൻെറ പുറമേയുള്ള പ്രാണനാകുന്നു.'' ആചാര്യരുടെ ആഗ്രഹമനുസരിച്ചു നിത്യാനന്ദജി കുറച്ചുകാലം അവിടെ താമസിച്ചു തിരുനാമപ്രചരണം നിർവ്വഹിച്ചു.

പിന്നെ നിത്യാനന്ദജി നവദ്വീപിലേക്കു പോന്നു. നവദ്വീപത്തിൽ നിത്യാനന്ദജി എത്തിയ വർത്തമാനം ക്ഷണനേരംകൊണ്ടു് സർവ്വത്ര വ്യാപിച്ചു. ഭക്തന്മാർ സംഘം സംഘമായി വന്നു തുടങ്ങി. അവിടെ എത്തിയ

ഉടൻ അദ്ദേഹം ശചീമാതാവിന്റെ പാദങ്ങറം ചെന്നു വന്ദിച്ചു. ആ സമയം മാതാവിന്നുണ്ടായ ആനന്ദത്തിന്നു് ഒരതിരുമുണ്ടായിരുന്നില്ല. അവർ അദ്ദേഹത്തെ ഒരു ചെറിയ കുട്ടിയെ എന്നപോലെ മടിയിൽ എടുത്തുവെച്ചു താലോടുവാൻ തുടങ്ങി. മാതാവു് പ്രേമപൂർവ്വം പറഞ്ഞു: "നിതായി, വിശ്വരൂപനും നിമായിയുമെല്ലാം എന്നെ വിട്ടുപോയി. അതുപോലെ എന്നെ വിട്ടുപോവരുതേ. ഇവിടെ ഇരുന്നു യഥേഷ്ടം തിരുനാമം പ്രചരിപ്പിക്കുകയും ഭക്തസംഘങ്ങളോടുകൂടി സങ്കീർത്തനം നടത്തുകയും ചെയ്യു. അങ്ങയെ സദാ കണ്ടു് ഞാൻ മറ്റെല്ലാ ദുഃഖങ്ങളും മറന്നു കൊള്ളാം." നിത്യാനന്ദജി ആ ആജ്ഞ ശിരസാ വഹിച്ചു നവദ്വീപിൽത്തന്നെ താമസിച്ചു് സങ്കീർത്തനപ്രസ്ഥാനത്തെ പുനരുജ്ജീവിപ്പിച്ചു. പണ്ടത്തെപ്പോലെതന്നെ നവദ്വീപിലെ ആകാശം തിരുനാമഘോഷങ്ങറംകൊണ്ടു വീണ്ടും മുഖരിതമായി.

# അധ്യായം നാൽപത്തിരണ്ടു്

മഹാപുരുഷന്മാർ ധർമ്മാധർമ്മങ്ങളെ രണ്ടിനെയും അതിക്രമിച്ചവരാകുന്നു. വിധിനിഷേധങ്ങറം അവക്കു ബാധകമല്ല. അവരുടെ എല്ലാ പ്രവൃത്തികളും സാധാരണക്കാക്കു് അനുകരണീയവുമല്ല. അതുകൊണ്ടാണു് "തേഷാം യത് സ്വവചോയുക്തം ബുദ്ധിമാംസ്തത് സമാചരേത്—അവരുടെ ഉപദേശപൂർവ്വമുള്ള പ്രവൃത്തിമാത്രമേ അനുസരിക്കാവൂ" എന്നു ശാസ്ത്രങ്ങറം ഉദ്ഘോഷിക്കുന്നതു്.

ധർമ്മാധർമ്മാതീതരായവരുടെ പ്രവൃത്തിയെ നിന്ദിക്കാനും പാടില്ല. അത്രതന്നെയല്ല ഒന്നിനേയും സാധകൻ നിന്ദിക്കരുതു്. നിന്ദകന്റെ മനസ്സു് സ്വാഭാവികമായി

നീചവിഷയങ്ങളിലേയ്ക്കു് അധഃപതിക്കും. മഹാത്മാക്കൾ നിന്ദാസ്തുതികളിൽനിന്നു് അതീതന്മാരാകുന്നു.

നിത്യാനന്ദജി നവദ്വീപിൽ താമസമാക്കിയതുമുതൽ അദ്ദേഹത്തിന്റെ വസ്ത്രധാരണരീതിയിലും ഭക്ഷണത്തിലും ചില മാററങ്ങൾ വരുത്തിയിരുന്നു. ഇതിനെപ്പററി ചിലർ നിന്ദിച്ചിരുന്നു. ഈ വർത്തമാനം മഹാപ്രഭുവിന്റെ ചെവിയിലും എത്തി. നിത്യാനന്ദജി വിധിനിഷേധാതീതനാണെന്നു് അവിടുന്നു് അരുളിച്ചെയ്തു. പലരുടേയും നിന്ദാപരങ്ങളായ വാക്കുകൾ കേട്ടു് നിത്യാനന്ദജി ഇതു മാതാവിനെ അറിയിച്ചു. മാതാവു് നിമായിയെ ചെന്നു കണ്ടു് എന്തു വേണമോ അതുപ്രകാരം ചെയ്യുവാൻ പറഞ്ഞു. അദ്ദേഹം കുറച്ചു ഭക്തന്മാരെയുംകൂട്ടി പുരിയിലെത്തി. സങ്കോചംകൊണ്ടു് ആദ്യം മഹാപ്രഭുവിന്റെ സമീപം ചെന്നില്ല. പക്ഷേ അവിടുന്നു വർത്തമാനമറിഞ്ഞു് ഓടിവന്നു സമീപത്തിൽ പ്രേമപൂർവ്വം നിത്യാനന്ദജിയെ ആലിംഗനംചെയ്തു. നിത്യാനന്ദജി മഹാപ്രഭുവിന്റെ സ്പർശമേററു പ്രേമോന്മത്തനായി താഴെ വീണു. ഈ അവസരത്തിൽ മഹാപ്രഭു അദ്ദേഹത്തിന്റെ പാദപാംസു ശിരസ്സിൽ ധരിച്ചു, ഭക്തന്മാരും അപ്രകാരം ചെയ്തു. ബാഹ്യബോധമുണ്ടായതിന്നുശേഷം മഹാപ്രഭു തൃകൈകൊണ്ടു പിടിച്ചു് എഴുന്നേല്പിച്ചു് തന്റെ വാസസ്ഥലത്തേയ്ക്കു കൊണ്ടുപോയി. മഹാപ്രഭുവിന്റെ കൂടെത്തന്നെ അദ്ദേഹം താമസിക്കുവാൻ തുടങ്ങി.

ഗദാധരജി ക്ഷേത്രസന്ന്യാസം സ്വീകരിച്ചു് ഗോപീനാഥജിയുടെ ക്ഷേത്രത്തിൽ താമസിച്ചിരുന്നു. നിത്യാനന്ദജിയും കുറെ ദിവസത്തിന്നുശേഷം അവിടെ ചെന്നു താമസിക്കുവാൻ തുടങ്ങി. ഗൗഡദേശത്തിൽനിന്നു് ഗദാധരജിക്കു് വിശിഷ്ടസാധനങ്ങൾ നിത്യാനന്ദജിതന്നെ കൊണ്ടുവന്നിരുന്നു. അതു പാകംചെയ്തു നിവേദിച്ചു. മഹാ

പ്രഭു അപ്പോഠം അവിടെ ഉണ്ടായിരുന്നില്ല. ആ സമയത്ത് ആക്കം അവിടത്തെ വിളിക്കുവാൻ ധൈര്യവുമുണ്ടായില്ല. മഹാപ്രഭുകൂടി ഇപ്പോഠം ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു എന്ന് എല്ലാവക്കും തോന്നി. ഉടൻ വാതിലിൽ ഒരാഠം മുട്ടുന്നതു കേട്ടു. തുറന്നു നോക്കിയപ്പോഠം മഹാപ്രഭുവിനെ കണ്ട് സവ്വരും ആനന്ദപരവശരായി. അവിടത്തെ അഹൈതുകകൃപയെപ്പററി മനസ്സുകൊണ്ടു പ്രശംസിച്ചു. മഹാപ്രഭു എല്ലാവരോടുംകൂടി ഇരുന്ന് ആ പ്രസാദം കഴിച്ച് ഏററവുമാനന്ദിച്ചു. എല്ലാവക്കും അത്യാനന്ദമായി.

അപ്പോഠഴേയ്ക്കും രഥയാത്രാകാലമായി. അനേകം ഭക്തന്മാർ നവദ്വീപിൽനിന്നു വേറെയും വന്നിരുന്നു. രഥയാത്രാനന്തരം അവരെല്ലാം മടങ്ങുവാൻ തുടങ്ങിയപ്പോഠം മഹാപ്രഭു നിത്യാനന്ദജിയെ ഏകാന്തത്തിൽ വിളിച്ച് പറഞ്ഞു: ''അങ്ങേയ്ക്കു വിധിനിഷേധങ്ങഠം ബാധകമല്ല. വൃന്ദാവനവിഹാരിയുടെ ഉപാസകനായ അങ്ങേയ്ക്കു വിധിനിഷേധങ്ങഠം എന്തിന്? അവിടുന്നു നവദ്വീപിൽ ചെന്ന് വിവാഹം ചെയ്ത് ഗൃഹസ്ഥധമ്മം ആചരിച്ച് മററുള്ളവക്കു മാതൃകയാകുക. ഗൃഹസ്ഥനായിരുന്നിട്ടും തന്തിരുവടിയുടെ ശ്രീപാദസേവ ചെയ്യുവാൻ കഴിയുമെന്നു ലോകത്തിന്നു കാണിച്ചുകൊടുക്കു.''

നിത്യാനന്ദജി ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു ഗൃഹത്തിൽ സന്താനശൂന്യയും ബാലികയുമായ വിഷ്ണുപ്രിയയെ വിട്ട് സന്ന്യാസം സ്വീകരിച്ചു. സന്ന്യാസിയായ എന്നോടു ഗൃഹസ്ഥനാകുവാൻ ഉപദേശിക്കുന്നു. അവിടത്തെ ലീല ദുർജ്ഞേയമെന്നല്ലാതെ എന്തു പറയട്ടെ.''

മഹാപ്രഭു: ''ശ്രീപാദ, ഞാൻ ഉന്മത്തനായിത്തീന്നിരിക്കുന്നു. എനിക്കിനി ഗൃഹസ്ഥനായിരിക്കുക സാധ്യ

മല്ല. ഗൗഡദേശം മുഴുവൻ അങ്ങയെ ആശ്രയിച്ചാണ് ഇരിക്കുന്നതു്. അവക്ക് ഗൃഹസ്ഥനായിരുന്നിട്ടും ഭക്തിമാർഗ്ഗാനുസരണം എങ്ങനെ സാധിക്കുമെന്നു കാണിക്കുവാനായി അങ്ങു ഗൃഹസ്ഥാശ്രമം സ്വീകരിക്കൂ.''

നിത്യാനന്ദജി മഹാപ്രഭുവിന്റെ ആജ്ഞ ശിരസാ വഹിച്ച് നവദ്വീപിലേയ്ക്കുതന്നെ മടങ്ങുകയും അവിടെ വന്ന് അംബികാനഗരവാസിയായ സൂര്യദേവനെന്ന പരമഭാഗവതന്റെ പുത്രിമാരായ വസുധാ, ജാഹ്നവി എന്ന രണ്ടു പുത്രിമാരെ വിവാഹം ചെയ്യുകയും ചെയ്തു. ഇതിൽ വസുധയുടെ പുത്രനാണ് വൈഷ്ണവസമ്പ്രദായ പ്രവർത്തകനും പരമഭാഗവതനുമായ ശ്രീവീരചന്ദ്രജി. പതിയായ ജാഹ്നവീദേവിയും ഭക്തിമാർഗ്ഗത്തെ വളരെ പ്രചരിപ്പിച്ചു. നിത്യാനന്ദജിയുടെ ആ കുലപരമ്പര ഒരു തരത്തിൽ ഇന്നും ബംഗാളിൽ അവശേഷിക്കുന്നുണ്ടു്.

നിത്യാനന്ദജി മഹാപ്രഭുവിന്റെ അനന്യോപാസകനായിരുന്നു. അവിടുത്തെ ആജ്ഞയനുസരിച്ചു ഗൃഹസ്ഥനായി ഗൃഹസ്ഥാശ്രമത്തിലും സന്ന്യാസാശ്രമത്തിലെന്ന പോലെ അനാസക്തനായി സർവ്വേശ്വരാരാധനയിൽ ദിവസം നയിക്കുവാൻ കഴിയുമെന്ന് ലോകത്തിനു കാണിച്ചുകൊടുത്തു.

## അധ്യായം നാൽപത്തിമൂന്ന്

മഹാപ്രഭു ആരുടെയും ദോഷം ദർശിച്ചിരുന്നില്ല. മററുള്ളവരുടെ ദോഷത്തെപ്പററി ചിന്തിക്കുകപോലും ചെയ്തിരുന്നില്ല. അവിടുന്ന് അതിവിനീതനായിരുന്നു. സന്ന്യാസിയാണെങ്കിലും ജ്ഞാനവൃദ്ധന്മാരെയും വയോവൃദ്ധന്മാരെയും വന്ദിച്ചിരുന്നു. സാധാരണ ആളുകളുടെ അടുത്തും

വളരെ സ്നേഹപൂർവ്വം പെരുമാറിയിരുന്നു. അതുകൊണ്ട് സർവ്വർക്കും മഹാപ്രഭു പ്രാണാധികപ്രിയനായി ഭവിച്ചു.

പ്രേമമുള്ളേടത്ത് ഈശ്വരൻ പ്രകാശിക്കും. അവിടേയ്ക്കു നിയതമായ നാമമോ രൂപമോ ഇല്ല. ആർക്ക് ഏതു നാമമോ രൂപമോ അധികം പ്രിയപ്പെട്ടതു്, ആ നാമരൂപങ്ങളിലൂടെ അവിടുന്നു പ്രകാശിക്കുന്നു.

ഗൗഡദേശത്തിലെ ഭക്തന്മാർ മഹാപ്രഭുവിലുള്ള പ്രേമത്താൽ ഉന്മത്തരായിരുന്നു. അദ്ദേഹത്തിൽ സാക്ഷാൽ ശ്രീകൃഷ്ണചന്ദ്രനെത്തന്നെ അവർ ദർശിച്ചു. അന്നു് ഗൗരസങ്കീർത്തനം ആരംഭിച്ചുകഴിഞ്ഞിരുന്നില്ല. ശ്രീകൃഷ്ണസങ്കീർത്തനംതന്നെയായിരുന്നു അന്നു നടന്നിരുന്നതു്. മഹാപ്രഭുവിൽ ശ്രീകൃഷ്ണഭാവന ചെയ്യുകയായിരുന്നു. ഈ ഭക്തവൃന്ദത്തിലെ അഗ്രഗണ്യൻ ശ്രീ അദ്വൈതാചാര്യരായിരുന്നു. അദ്ദേഹംതന്നെയായിരുന്നു ആദ്യം ഗൗരസങ്കീർത്തനം ആരംഭിച്ചതു്. അന്നു് ഗൗരാംഗനെപ്പററി കീർത്തനങ്ങൾ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ആചാര്യർതന്നെ ശ്രീചൈതന്യനെപ്പററി ഒരു ഗാനം നിർമ്മിച്ചു. അതു ഭക്തന്മാരെക്കൊണ്ടു പാടിച്ചു ശരിപ്പെടുത്തി. ഭക്തന്മാർ അതിപ്രേമപൂർവ്വം ആ ഗാനം പാടുവാൻ തുടങ്ങി. മഹാപ്രഭു അതു തന്നെസ്സംബന്ധിച്ചാണെന്നറിഞ്ഞു കുറച്ചു കോപഭാവത്തിൽ പറഞ്ഞു: "നിങ്ങൾ എന്താണു് ചെയ്യുന്നതു് ? ശ്രീഹരി ഒരേ ഒരാൾമാത്രമാണു് കീർത്തനീയൻ. നിങ്ങൾ എന്നെ പാപിയാക്കുവാൻ ശ്രമിക്കുകയാണു്."

ഭക്തസംഘം സങ്കീർത്തനം ചെയ്തുകൊണ്ടു് ജഗന്നാഥദർശനാനന്തരം മഹാപ്രഭുവിനെ ദർശിക്കുവാൻ വന്നെത്തി. അവർ 'ജയ് ശ്രീചൈതന്യജീ കീ ജയ്', ജയ് ജഗന്നാഥജീ കീ ജയ്, ജയ് ശ്രീകൃഷ്ണജീ കീ ജയ്" എന്നു പാടിക്കൊണ്ടാണു് വന്നതു്. ശ്രീവാസൻ പറഞ്ഞു: "ഞങ്ങൾ അവിടുത്തെ കല്പനപ്രകാരമേ ചെയ്യൂ. എന്നാൽ ആയിരക്കണ

ക്കിൽ ആളുകൾ കീർത്തിക്കുന്നതു തടുക്കുവാൻ ഞങ്ങൾക്കു സാധ്യമല്ല.''

മഹാപ്രഭു ഒന്നും ഉത്തരം പറഞ്ഞില്ല. നിശ്ശബ്ദനായി നിന്നു. ക്രമേണ സങ്കീർത്തനങ്ങളുടെ കൂട്ടത്തിൽ ഗൗരസങ്കീർത്തനമാരംഭിച്ചു.

എല്ലാവരും മഹാപ്രഭുവിനെ ഈശ്വരനായി കരുതിയിരുന്നുവെങ്കിലും അവിടുന്നു് അതിവിനീതനും തന്റെ മഹിമ ആരുടെയും മുമ്പിൽ പ്രകാശിപ്പിക്കാത്തവനുമായിരുന്നു.

മഹാപ്രഭു ദാമോദരപണ്ഡിതനെ മാതാവിന്റെ ശുശ്രൂഷാർത്ഥം നവദ്വീപിലേയ്ക്കു് അയച്ചിരുന്നു. ഒരിക്കൽ അദ്ദേഹം പ്രഭുവിനെ കാണുവാനായി നവദ്വീപിൽനിന്നു വന്നിരുന്നു. വർത്തമാനങ്ങളുടെ കൂട്ടത്തിൽ മഹാപ്രഭു ചോദിച്ചു: ''മാതാവു് ശ്രീകൃഷ്ണോപാസന ചെയ്തുകൊണ്ടിരിക്കുന്നില്ലേ?''

ദാമോദരപണ്ഡിതൻ ഇതു കേട്ടു കുറച്ചു ക്ഷോഭിച്ചു പറഞ്ഞു: ''മാതാവിന്റെ ഭക്തിയെക്കുറിച്ചു് അവിടുന്നു സംശയിക്കുന്നുവോ? അവിടെയ്ക്കു സിദ്ധിച്ച ഭക്തിയെല്ലാം മാതാവിന്റെ കൃപയുടെ ഫലമാണു്.''

ഇതു കേട്ടു് മഹാപ്രഭു അത്യന്തം പ്രസന്നനായി. മാതാവിന്റെ പ്രേമാതിശയമോർത്തു ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അങ്ങു പറഞ്ഞതു് എത്ര പരമാർത്ഥം. പ്രേമമയിയായ മാതാവിന്റെ ഭക്തിയെപ്പററി ആർക്കു് അറിയുവാൻ കഴിയും? അങ്ങാണു് മാതാവിന്റെ മഹിമ കുറച്ചെങ്കിലും അറിഞ്ഞിട്ടുള്ളതു്. എനിക്കു കുറച്ചെങ്കിലും ഭക്തി സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതെല്ലാം മാതാവിന്റെ പ്രസാദംമാത്രമാണു്.'' ഇത്രയും പറഞ്ഞു് അവിടുന്നു രോദനംചെയ്തു.

മഹാപ്രഭുവിന്റെ ദിവ്യകീർത്തി സർവ്വത്ര പരന്നു. മഹാപണ്ഡിതന്മാർപോലും ഇതു കേട്ടു് ആശ്ചര്യപ്പെട്ടു.

സാർവ്വഭൗമനെപ്പോലെയുള്ള മഹാപണ്ഡിതന്മാരും ധാരണാശക്തിസമ്പന്നരുമായവർപോലും മഹാപ്രഭുവിന്റെ ദാസാനുദാസന്മാരായിത്തീർന്ന കഥ സർവ്വത്ര പരന്നു. കാശിയിലെ മഹാപണ്ഡിതന്മാരിൽവെച്ച് പ്രഥമഗണനീയനും അലൗകികപ്രതിഭാസമ്പന്നനുമായ സ്വാമി പ്രകാശാനന്ദജിപോലും ഇതു കേട്ട് അദ്ഭുതസ്തബ്ധനായി. അദ്ദേഹം അദ്വൈതവേദാന്തത്തിൽവലിയ നിഷ്ഠയുള്ളവനായിരുന്നു. ഭക്തിയെ അദ്ദേഹം സാധനയിൽ ഒരു താണ കല്പടയായി മാത്രമേ കരുതിയിരുന്നുള്ളു. അദ്ദേഹത്തിന്നും ഹൃദയത്തിൽ ആന്തരമായി ദ്രവീഭാവമുണ്ടായിരുന്നു. പക്ഷേ അതിന്നു വേണ്ടത്ര പരിപാകം സിദ്ധിക്കുവാനുള്ള സാഹചര്യം ഇതുവരെ സിദ്ധിച്ചിരുന്നില്ല. അദ്ദേഹം ഒരു ശ്ലോകമെഴുതി ഒരു ഗൗഡീയഭക്തന്റെ കയ്യിൽ മഹാപ്രഭുവിന്ന് അയച്ചുകൊടുത്തു. ആ ശ്ലോകം ഇതായിരുന്നു:

''യത്രാസ്തേ മണികർണ്ണികാ മലഹരീ
    സ്വർദീർഘികാ ദീർഘികാ
രത്നം താരകമോക്ഷദം മൃതതനൗ
    ശംഭുഃ സ്വയം യച്ഛതി
ഏതത്തദ്ഭുതമേവ യത് സുരപുരാ–
    ന്നിർവ്വാണമാർഗ്ഗസ്ഥിതാ–
ന്മൂഢോ/ന്യത്ര മരീചികാസു പശുവത്
    പ്രത്യാശയാ ധാവതി.''

യാതൊരു സ്ഥാനത്ത് സർവ്വപാപനാശകമായ മണികർണ്ണികാതീർത്ഥമുണ്ടോ, പതിതപാവനിയായ സാക്ഷാൽ ശ്രീഗംഗയുണ്ടോ, യാതൊരു ദിക്കിൽ സാക്ഷാൽ ശ്രീപരമേശ്വരൻതന്നെ മരിക്കുന്നവരുടെ ചെവികളിൽ മുക്തിപ്രദമായ താരകമന്ത്രം ഉപദേശിക്കുന്നുവോ, അപ്രകാരം മുക്തിമാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്ന ആ പരമപാവനമായ ശ്രീകാശി വിട്ടു മൂഢൻ മററു ദിക്കുകളിൽ പശുവിനെപ്പോലെ

അലഞ്ഞുതിരിയുന്നു. ആശ്ചര്യം! ഇതായിരുന്നു ആ ശ്ലോകത്തിന്റെ യഥാർത്ഥാർത്ഥം. ഈ എഴുത്തു കിട്ടിയപ്പോൾ മഹാപ്രഭു ഏററവും പ്രസന്നനായി. അവിടേയ്ക്കു് ആരോടും മാത്സര്യമോ വിദ്വേഷമോ ഇല്ലല്ലോ. ഇതിന്റെ ആശയം ഗ്രഹിച്ചു് മഹാപ്രഭു മന്ദഹാസപൂർവ്വം സാർവ്വഭൌമാദികളെ നോക്കി. അത്രതന്നെയല്ല, അവിടുന്നു പ്രകാശാനന്ദസ്വാമിയുടെ പാണ്ഡിത്യത്തെ പ്രശംസിക്കുകയും ചെയ്തു.

സ്വരൂപദാമോദരസ്വാമി ഇതിന്നു് ഉടൻ ഒരു മറുപടി എഴുതി എഴുത്തു കൊണ്ടുവന്ന ഭക്തന്റെ വശംതന്നെ ഏല്പിച്ചു. ആ ശ്ലോകം ഇതായിരുന്നു:

''ധർമ്മാംഭോ മണികർണ്ണികാ ഭഗവതഃ
പാദാംബു ഭാഗീരഥീ
കാശീനാം പതിരർദ്ധമേവ ഭജതേ
ശ്രീവിശ്വനാഥഃ സ്വയം
ഏതസ്യൈവ ഹി നാമ ശംഭുനഗരേ
നിസ്താരകം താരകം
തസ്മാത് കൃഷ്ണപദാംബുജം ഭജ സഖേ
ശ്രീപാദ, നിർവ്വാണദം.''

യാതൊരാളുടെ വിയർപ്പിൽനിന്നു മണികർണ്ണികയുണ്ടായോ, പതിതപാവനി യാതൊരാളുടെ ശ്രീപാദതീർത്ഥമാണോ, സാക്ഷാൽ ശ്രീപരമേശ്വരൻ യാതൊരാളുടെ അംശമാണോ, യാതൊരാളുടെ തിരുനാമമാണോ സംസാരികൾക്കു കാശിയിൽ മുക്തിപ്രദമായ താരകമന്ത്രമായിത്തീരുന്നതു്, ആ സച്ചിദാനന്ദമൂർത്തിയായ ശ്രീകൃഷ്ണചന്ദ്രന്റെ നിത്യാനന്ദപ്രദമായ ശ്രീപാദപത്മംതന്നെ ഭജിച്ചാലും. ഇതാണു് ഈ ശ്ലോകത്തിന്റെ അർത്ഥം. പൂർവ്വശ്ലോകം ജ്ഞാനപ്രാധാന്യം കാണിക്കുന്നു. ഇതു ഭക്തിയുടെ പ്രാധാന്യവും കാണിക്കുന്നു. ഈ മറുപടി കിട്ടിയപ്പോൾ പ്രകാശാനന്ദസരസ്വതിയിൽ എന്തു പ്രതികരണമുണ്ടായി എന്നു്

അറിഞ്ഞുകൂടാ. അദ്ദേഹം കുറച്ചു ദിവസത്തിന്നുശേഷം ഭക്തന്മാർ സമർപ്പിക്കുന്ന സർവ്വഭക്ഷ്യസാധനങ്ങളും മഹാപ്രഭു സ്വീകരിക്കുന്നുവെന്നു കേട്ട് മറ്റൊരു എഴുത്തുകൂടി അയച്ചു. സന്യാസി അപ്രകാരം ചെയ്യുവാൻ പാടില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. പ്രേമത്തിന്റെ നിയമാതീതമായ സ്ഥിതി അദ്ദേഹത്തിന്ന് അറിയുകയുമില്ലല്ലോ. ഭർത്തൃഹരിയുടെ ഒരു ശ്ലോകമാണിത്.

''വിശ്വാമിത്രപരാശരപ്രഭൃതയോ
വാതാംബുപർണ്ണാശനാഃ
തേƒപി സ്ത്രീമുഖപങ്കജം സുലളിതം
ദൃഷ്ട്വൈവ മോഹം ഗതാഃ
ശാല്യന്നം സഘൃതം പയോദധിയുതം
ഭുംജന്തി യേ മാനവാഃ
തേഷാമിന്ദ്രിയനിഗ്രഹോ യദി ഭവേദ്
വിന്ധ്യസ്തരേത് സാഗരം.''

വിശ്വാമിത്രൻ, പരാശരൻ മുതലായ ഋഷീശ്വരന്മാർ വായു, ജലം, ഇലകൾ ഇവമാത്രം ഭക്ഷിച്ച് അനേകായിരം സംവത്സരം തപസ്സു ചെയ്തു; എന്നിട്ടും സ്ത്രീകളുടെ മുഖപങ്കജം കണ്ടു ഉടൻ അവരും മോഹപരവശരായിത്തീർന്നു. അപ്പോൾ നെയ്യ്, പാല്, തൈര് ഇവയോടുകൂടി അന്നം ഭുജിക്കുന്ന സാധാരണക്കാർക്ക് ഇന്ദ്രിയജയം സാധ്യമാകുമോ? അതു സാദ്ധ്യമാവുമെങ്കിൽ വിന്ധ്യപർവ്വതം സമുദ്രം നീന്തിക്കടക്കും. അതു് അസാധ്യമെന്നു ഭാവം.

ഇതു വളരെ വാസ്തവമാണെന്നും ഇതിന്നു മറുപടി അയയ്ക്കുകതന്നെ വേണമെന്നും മഹാപ്രഭു പറഞ്ഞു. എങ്കിലും ഭക്തന്മാർ കുറച്ചു ദിവസം കഴിഞ്ഞു് ഒരു ശ്ലോകം മറുപടിയായി അയച്ചു.

"സിംഹോ ബലീ ദ്വിരദസൂകരമാംസഭോജീ
സംവത്സരേണ കുരുതേ രതിമേകവാരം
പാരാവതസ്ത്രൃണശിലാകണമാത്രഭോഗീ
കാമീ ഭവേദനുദിനം വദ കോഽത്ര ഹേതുഃ."

അതിബലവാനായ സിംഹം ആനയുടെയും പന്നിയുടെയും മാംസം ഭക്ഷിക്കുന്നുവെങ്കിലും അനുദിനം കാമലമ്പടനായിത്തീരുന്നില്ല. കൊല്ലത്തിൽ ഒരിക്കൽമാത്രം ഭോഗസുഖമനുഭവിക്കുന്നു. എന്നാൽ പുല്ലിന്റെ അഗ്രഭാഗവും ധാന്യകണങ്ങളും തിന്നുന്ന അമ്പലപ്രാവ് അനുദിനം സദാ കാമലമ്പടമായി വർത്തിക്കുന്നു. എന്താണ് ഇതിന്നു ഹേതു എന്നു പറഞ്ഞാലും. ഭക്ഷണത്തെമാത്രമാശ്രയിച്ചല്ല കാമിയാകുന്നതും അല്ലാതാവുന്നതുമെന്ന് താത്പര്യം. പിന്നെ എഴുത്തുകുത്തുകൾ നടന്നില്ല.

സാർവ്വഭൌമൻ കാശിയിൽച്ചെന്നു പ്രകാശാനന്ദസ്വാമിയെ കണ്ടു പരസ്പരം ശാസ്ത്രാർത്ഥങ്ങൾ ചർച്ച ചെയ്തു നോക്കി. രണ്ടാളും തങ്ങളുടെ അഭിപ്രായത്തിൽത്തന്നെ ഉറച്ചുനിന്നതേയുള്ളു. രണ്ടാൾക്കും അവരുടെ അഭിപ്രായം അന്യോന്യം മാറ്റുവാൻ കഴിഞ്ഞില്ല.

## അദ്ധ്യായം നാൽപത്തിനാല്

പ്രിയപ്പെട്ടവരുടെ ദർശനം എത്രത്തോളം ആനന്ദകരമാണെന്നുള്ളത് അനുഭവൈകവേദ്യമാണ്, വാക്കുകൊണ്ടു വർണ്ണിക്കുവാൻ വിഷമമാണ്. പ്രിയപ്പെട്ടവർക്കുവേണ്ടി ദുഃഖമനുഭവിക്കുന്നതിൽപ്പോലും ഒരു അവാച്യമായ സുഖമുണ്ട്. പ്രേമപാത്രത്തിന്റെ സ്മരണയിൽ ആനന്ദം, അവർക്കുവേണ്ടി ക്ലേശിക്കുന്നതിൽ ആനന്ദം, അവരുടെ വിയോഗജന്യദുഃഖത്തിലും ആനന്ദം, ഇതെല്ലാം വർണ്ണനാതീതമാണ്. അനുഭവിച്ചുതന്നെ അറിയണം.

രഥയാത്രയെ ഉദ്ദേശിച്ച് കൊല്ലംതോറും ഗൗഡീയ ഭക്തന്മാർ നവദ്വീപിൽനിന്നു വന്നിരുന്നു. അന്നത്തെ ആ തീർത്ഥയാത്രയിലെ ക്ലേശങ്ങൾ എത്രമാത്രമുണ്ടെന്ന് ഊഹിക്കുവാൻപോലും ഇന്നത്തെ ആളുകൾക്ക സാധ്യമല്ല. യാത്ര മുഴുവൻ കാൽനടയായിത്തന്നെ വേണ്ടിയിരുന്നു. വഴിക്ക് അനേകം നദികളും മററും കടക്കേണ്ടിവന്നിരുന്നു. തോണികളും മററും വേണ്ടത്ര ഇല്ലാത്തപ്പോൾ രണ്ടും മൂന്നും ദിവസം ഓരോ ദിക്കിൽ താമസിക്കേണ്ടിവന്നിരുന്നു. പല രാജാതിർത്തികളും കടന്നുപോകേണ്ടതായും വന്നിരുന്നു. രാജാക്കന്മാർതമ്മിൽ യുദ്ധം നടക്കുമ്പോൾ ആ അതിർത്തികൾ കടന്നുപോകുന്നതിൽ വളരെ വിഷമം ഉണ്ടായിരുന്നു. വസ്ത്രങ്ങളും മററ് ആവശ്യസാധനങ്ങളും സ്വയം ഏററി കൊണ്ടുപോകേണ്ടിയുമിരുന്നു. ഈ കാരണങ്ങൾകൊണ്ടെല്ലാം അന്നത്തെ യാത്രകൾ എല്ലാം ക്ലേശഭൂയിഷ്ഠമായിരുന്നു.

നവദ്വീപിൽനിന്നു ജഗന്നാഥത്തിലേയ്ക്കു സുമാർ ഇരുപത്തിയഞ്ചു ദിവസത്തോളം കാൽനടയായി നടക്കേണ്ടിയിരുന്നു. ഇത്രയെല്ലാം ക്ലേശമുണ്ടെങ്കിലും ഭക്തന്മാർ മഹാപ്രഭുവിൻെറ ദർശനത്തിലുള്ള അത്യാർത്തികൊണ്ട് ആ ക്ലേശങ്ങൾ ഒന്നും വകവെയ്ക്കാതെ പ്രതിവർഷം പുരിയിൽ വന്നിരുന്നു. ആദ്യമാദ്യം പുരുഷന്മാർ മാത്രമേ വന്നിരുന്നുള്ളു. അവർ നാലു മാസത്തോളം മഹാപ്രഭുവിൻെറ ഒന്നിച്ചു താമസിച്ചു മടങ്ങുകയും ചെയ്തിരുന്നു. ക്രമേണ ഭക്തകളും വന്നുതുടങ്ങി. രണ്ടാമത്തെ കൊല്ലം കാൎച്ചു ഭക്തകളായ സ്ത്രീകളും പുരിയിൽവന്നു് മഹാപ്രഭുവിനെ ദർശിച്ചു കൃതകൃത്യരായി. മൂന്നാമത്തെ കൊല്ലം ഭക്തന്മാരുടെ സ്ത്രീകളെല്ലാം തങ്ങളുടെ കുട്ടികളെയും കൂട്ടി പുറപ്പെട്ടു. കുടുംബത്തെപ്പററിയോ യാത്രാച്ചെലവിനെപ്പററിയോ അവൎക്ക് ഒരു ചിന്തയുമുണ്ടായിരുന്നില്ല. മഹാപ്രഭു വസി

ക്കുന്ന സ്ഥാനമാണ് അവരുടെ സ്വർഗ്ഗവും വൈകുണ്ഠവു മെല്ലാം. വിഷ്ണുപ്രിയയോടു ചോദിച്ച് മഹാപ്രഭുവിന്ന് ഇഷ്ടമായ സാധനങ്ങൾ പലതുമുണ്ടാക്കി അവർ ഒന്നിച്ചു കൊണ്ടുപോയിരുന്നു. നവദ്വീപ്, പാനിഹാട്ടി, കുലീൻ ഗ്രാമം, ശാന്തിപുരം മുതലായ ഭാഗങ്ങളിലുള്ള ഭക്തന്മാർ ഒന്നിച്ചുകൂടി ശചീമാതാവിന്റെ പാദങ്ങൾ വന്ദിച്ച് പാദ രജസ്സ് ശിരസ്സിൽ വഹിച്ചു. ശചീമാതാവിന്റെ സഹോ ദരി, ആചാര്യപത്നി സീതാദേവി, ശ്രീവാസപത്നി മാല തീദേവി മുതലായവരെല്ലാം കൂട്ടത്തിൽ പുറപ്പെട്ടി രുന്നു. മാതാവു കണ്ണീരൊഴുക്കിക്കൊണ്ടും ഗദ്ഗദത്തോടു കൂടിയും അവർക്കെല്ലാം പോകുവാനനുജ്ഞ നല്കി, പറഞ്ഞു: "പുരിയിൽ ചെന്ന് നിമായിയുടെ കോമളമുഖം ദർശിക്കു വാൻ സാധിക്കുന്ന നിങ്ങൾ ഭാഗ്യവാന്മാരാണ്. എനിക്ക് ആ ഭാഗ്യം എന്നു സിദ്ധിക്കുമെന്ന് ഈശ്വരന്നു മാത്രമേ അറിയൂ. ദുഃഖിതയായ ഈ വൃദ്ധമാതാവിന്ന് ഒരിക്കലെങ്കിലും ദർശനം തരണേ എന്നു നിങ്ങൾ അവിടെ ചെന്നു പറയണം." വിഷ്ണുപ്രിയയും തന്റെ മൂകഭാഷ യിൽ ഈ അഭിപ്രായം പ്രകടിപ്പിച്ചു.

എല്ലാവരും അവിടെനിന്നു പുറപ്പെട്ടു. തിരുനാമ ഘോഷം ചെയ്തു പോകുന്നതുകൊണ്ട് അവർ യാത്രാ ക്ലേശം അറിഞ്ഞതേയില്ല.

ഭക്തന്മാരുടെ വരവിനെപ്പററി കേട്ട മഹാപ്രഭു അവരെ സ്വാഗതം ചെയ്യുവാൻ എല്ലാ ഏപ്പാടുകളും മുൻകൂട്ടിത്തന്നെ ചെയ്തിരുന്നു. സ്വരൂപദാമോദരഗോസ്വാമി, ഗോവിന്ദൻ മുതലായവർ അദ്വൈതാചാര്യർ മുതലായവരെ വന്ദിക്കു കയും മാലകൾ അണിയിക്കുകയും ചെയ്തു. മഹാപ്രഭുവും അവരെ പ്രേമപൂർവ്വം സ്വീകരിച്ച് തന്റെ വാസസ്ഥാന ത്തേയ്ക്കു കൊണ്ടുപോയി. എല്ലാവർക്കും താമസിക്കുവാനും മററുമുള്ള ഏർപ്പാടുകൾ എല്ലാം ചെയ്തിരുന്നു. സ്ത്രീകൾ

പലരും ഇദംപ്രഥമമായി മഹാപ്രഭുവിനെ സന്ന്യാസ വേഷത്തിൽ കണ്ടു പൊട്ടിക്കരഞ്ഞു. നാലുമാസം അവരെല്ലാം പരമാനന്ദമനുഭവിച്ചുകൊണ്ടു് പുരിയിൽ താമസിച്ചു.

ഭക്തന്മാർ മടങ്ങുവാൻ തുടങ്ങുകയായി. ഓരോരുത്തരെയും മഹാപ്രഭു പ്രത്യേകം പ്രത്യേകം ആശ്വസിപ്പിച്ചു. ഭക്തന്മാരെ വേണ്ടവിധം നയിക്കേണ്ടതായ ഭാരം അദ്വൈതാചാര്യരെത്തന്നെ ഏല്പിച്ചു. അവരെ പുരിയിലേയ്ക്കു കൊണ്ടുവരുവാനും മററുമുള്ള ഭാരം ശിവാനന്ദസേനനെ ഏല്പിച്ചു.

ഇപ്രകാരം നാലു സംവത്സരം കഴിഞ്ഞു. അഞ്ചാം വർഷം മഹാപ്രഭു പറഞ്ഞു: ''ഇത്തവണ നിങ്ങൾ പുരിയിലേയ്ക്കു വരേണ്ടതില്ല. ഞാൻ വൃന്ദാവനത്തിലേയ്ക്കു പോവുകയാണു്. ആ വഴിക്കു് ഞാൻ നവദ്വീപിൽ വന്നു് നിങ്ങളെയെല്ലാം കണ്ടുകൊള്ളാം. മാതാവിനോടു് ഈ വർത്തമാനം പ്രത്യേകം പറയണം.'' മഹാപ്രഭുവിന്നു വൃന്ദാവനയാത്രയ്ക്കുള്ള ഉത്കണ്ഠ ദിനംപ്രതി വർദ്ധിച്ചു. അതിന്നു് അവിടുന്നു തയ്യാറായി.



# ഭാഗം നാല്

## അധ്യായം ഒന്നു്

മഹാപ്രഭു പുരിയിൽ വന്നു് നാലു സംവത്സരം കഴിഞ്ഞു. എല്ലാ കൊല്ലവും അദ്ദേഹം വൃന്ദാവനയാത്രയ്ക്കു് ആലോചിച്ചിരുന്നു. എന്നാൽ സാർവ്വഭൌമൻ, രാമാനന്ദ റായി മുതലായ ഭക്തന്മാരുടെ നിർബ്ബന്ധംകാരണം അവിടെനിന്നു വിട്ടുപോരുവാൻ കഴിഞ്ഞില്ല. രഥോത്സവം കഴിഞ്ഞാൽ നാലു മാസത്തോളം ഗൌഡീയഭക്തന്മാർ അവിടത്തെ ഒന്നിച്ചുതന്നെ ഉണ്ടാവും. അപ്പോഴേയ്ക്കും തണുപ്പു തുടങ്ങുകയായി. അതു കഴിയുമ്പോഴേയ്ക്കും ഭയങ്കര ചൂടായി. ഇങ്ങനെ ഓരോ തടസ്സങ്ങൾ പറഞ്ഞു് അവർ മഹാപ്രഭുവിന്റെ യാത്രയെ തടഞ്ഞിരുന്നു. ഇനി തടുക്കുവാൻ സാധ്യമല്ലെന്നു കണ്ടു് അവർ ഗത്യന്തരമില്ലാതെ യാത്രയ്ക്കു് അനുവദിച്ചു. ആ കൊല്ലം ഗൌഡീയഭക്തന്മാരോടു് ഇങ്ങോട്ടു രഥയാത്രയ്ക്കു പുറപ്പെടേണ്ട എന്നു് മുൻകൂട്ടി അവിടുന്നു് ഏർപ്പാടു ചെയ്തിട്ടുമുണ്ടായിരുന്നല്ലോ.

വിജയദശമീദിവസമാണു് അവിടുന്നു പുറപ്പെട്ടതു്. പ്രഭാതത്തിൽ എഴുന്നേററു സ്നാനാദികൾ എല്ലാം കഴിഞ്ഞു് മഹാപ്രഭു ഭക്തന്മാരോടുകൂടി ശ്രീജഗന്നാഥനെ ദർശിക്കുവാൻ പോയി. അവിടെ ചെന്നു് വൃന്ദാവനയാത്രയ്ക്കുള്ള അനുജ്ഞ വാങ്ങി മടങ്ങി സ്വസ്ഥാനത്തു് എത്തിയപ്പോഴേയ്ക്കും ഭക്തന്മാരെല്ലാം അവിടെ കൂട്ടംകൂട്ടമായി എത്തി. മഹാപ്രഭു പുറപ്പെട്ടപ്പോൾ സാർവ്വഭൌമൻ, രാമാനന്ദരായി, സ്വരൂപഗോസ്വാമി, ഗോവിന്ദൻ മുതലായവരെല്ലാം ഒന്നിച്ചു പുറപ്പെട്ടു. അനേകം ഭക്തന്മാർ

വിയോഗദുഃഖം സഹിക്കാതെ കണ്ണുനീർ ഒഴുക്കിക്കൊണ്ടു് പിന്നാലെ പുറപ്പെട്ടു. മഹാപ്രഭു അവരോടെല്ലാം മടങ്ങു വാൻ പറഞ്ഞു. എങ്കിലും അവർ സ്നേഹാതിശയത്താൽ യന്ത്രങ്ങളെപ്പോലെ അവശരായി അനുഗമിച്ചു. മഹാപ്രഭു പലതും പറഞ്ഞു് ആശ്വസിപ്പിച്ചുനോക്കി. പക്ഷേ ആക്കും മടങ്ങുവാൻ കഴിഞ്ഞില്ല. വിയോഗത്തെപ്പററി സ്മരിക്കുമ്പോഴുംതന്നെ അവരുടെ ഹൃദയം പിളരുന്ന മാതിരി അനുഭവപ്പെട്ടു. അന്നു് ഭവാനീപുരത്തു് എത്തി. രാത്രി അവിടെ സംകീർത്തനാദികഠം ചെയ്തു കഴിച്ചുകൂട്ടി. മഹാരാജാവു് പ്രതാപരുദ്രൻ എല്ലാവക്കും പ്രസാദവിതര ണത്തിന്നു് ഏപ്പാടുചെയ്തിരുന്നു. എല്ലാവരും മഹാപ്രഭു വിനോടുകൂടി പ്രസാദം കഴിച്ചു.

അവിടെനിന്നു കുറെ ഭക്തന്മാരെ മഹാപ്രഭു പുരിയി ലേയ്ക്കുതന്നെ നിർബ്ബന്ധപൂർവ്വം അയച്ചു. എങ്കിലും സാർവ്വ ഭൗമൻ, രാമാനന്ദൻ, സ്വരൂപദാമോദരസ്വാമി മുതലായ കുറെ ആളുകഠം പിന്നെയും അനുഗമിച്ചു. കടകനഗരത്തിൽ അവർ എത്തി. അവിടെ ശ്രീഗോപാലഭഗവാനെ ദർശിക്കു കയും സംകീർത്തനം നടത്തുകയും ചെയ്തു. അവിടെ ഒരു ഭക്തനായ ബ്രാഹ്മണൻെറ ക്ഷണം സ്വീകരിച്ചു മഹാപ്രഭു ഭിക്ഷ കഴിച്ചു. മററെല്ലാവരെയും രാമാനന്ദറായി പ്രസാദം കൊടുത്തു് സത്കരിച്ചു. ഭിക്ഷാനന്തരം മഹാപ്രഭു ഒരു ബകുളവൃക്ഷത്തിൻെറ ചുവട്ടിൽ വിശ്രമിച്ചു.

രാമാനന്ദറായി മഹാപ്രഭുവിൻെറ ആഗമനവാർത്ത മഹാരാജാവിനെ അറിയിച്ചു. അപ്പോഠം മഹാരാജാവിന്നു് വളരെയേറെ സന്തോഷമായി. അദ്ദേഹം പ്രേമോന്മത്തനാ യി രാജചിഹ്നങ്ങഠം ഒന്നുമില്ലാതെ കാൽനടയായി ദശ് നാത്ഥം വന്നു. അദ്ദേഹത്തിൻെറ പിന്നാലെ പരിവാര ങ്ങളും ഭക്തിഭാവത്തിൽ വന്നു.

മഹാരാജാവു് കണ്ണുനീർ ഒഴുക്കിക്കൊണ്ടു് മഹാപ്രഭു വിൻെറ ശ്രീപാദങ്ങളിൽ വീണു. മഹാപ്രഭു തൃക്കൈകൊ

ണ്ടു് എഴുന്നേല്പിച്ച ഗാഢഗാഢമാലിംഗനംചെയ്തു. രണ്ടാളു കളുടെ കണ്ണുകളിൽനിന്നും പ്രേമാശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. ബാഹ്യബോധരഹിതരായി വളരെ നേരം അവർ ഇപ്രകാരം നിന്നു. അനേകദിവസങ്ങളായി താൻ കണ്ട ആ സ്വപ്നം സഫലമായതിൽ മഹാരാജാവിന്റെ ആനന്ദത്തിന്നു് ഒരതിർത്തിയുണ്ടായിരുന്നില്ല. തന്റെ ജന്മം ഇപ്പോഠം കൃതാർത്ഥമായെന്നു് അദ്ദേഹം കരുതി. മഹാപ്രഭു പിന്നെ അദ്ദേഹത്തെ അടുത്തുതന്നെ ഇരുത്തി വളരെ നേരം കുശലപ്രശ്നങ്ങഠം ചെയ്തു. മഹാരാജാവു് മഹാപ്രഭുവിന്റെ വൃന്ദാവനയാത്രയ്ക്കുള്ള എല്ലാ ഏർപ്പാടുകളും ചെയ്തുകഴിഞ്ഞിരുന്നു. ഓരോ ദിവസം ഓരോ സ്ഥലത്തു ചെല്ലുമ്പോഴും വേണ്ടതായ എല്ലാ സൗകര്യങ്ങഠംക്കും ഏർപ്പാടുചെയ്തിരുന്നു. തന്റെ രാജ്യാതിർത്തി കടക്കുന്നതുവരെ അനുയാത്ര ചെയ്യുവാൻ തന്റെ രണ്ടു മന്ത്രിമാരെത്തന്നെ ഏർപ്പാടുചെയ്തിരുന്നു. കുറെ നേരം മഹാപ്രഭുവിനോടുകൂടി കഴിച്ചുകൂട്ടി അവിടത്തെ അനുജ്ഞയോടുകൂടി മഹാരാജാവു രാജധാനിയിലേയ്ക്കു തന്നെ മടങ്ങി. മഹാപ്രഭു ഭക്തന്മാരോടുകൂടി ചിത്രോല്പലാ നദി കടന്നു ചതുർദ്വാരത്തിൽ എത്തി. അന്നവിടെ വിശ്രമിച്ചു. ഈ ചിത്രോല്പലാനദീതീരത്തു മഹാപ്രഭുവിന്റെ സ്മരണയ്ക്കായി മഹാരാജാവു് ഒരു വലിയ സ്തംഭം പണി കഴിപ്പിച്ചിട്ടുണ്ടു്. . മഹാപ്രഭു നദി കടന്ന ആ സ്ഥാനത്തു ഭക്തന്മാർ അന്നുമുതൽ തീർത്ഥയാത്ര നടത്തുവാൻ തുടങ്ങി.

ഗദാധരപണ്ഡിതൻ ക്ഷേത്രസംന്യാസം സ്വീകരിച്ചു് ഗോപീനാഥജിയുടെ ക്ഷേത്രത്തിൽ താമസിച്ചിരുന്നുവല്ലോ. മഹാപ്രഭു പുരിയിൽനിന്നു പോകുന്നു എന്നു അദ്ദേഹം കേട്ടു. മഹാപ്രഭുവിന്റെ വിയോഗം അദ്ദേഹത്തിന്നു തീരെ അസഹ്യമായിത്തോന്നി. മഹാപ്രഭുവിന്റെ കൂടെ പുറപ്പെട്ടു. പക്ഷേ അവിടുന്നു് അതു സമ്മതിച്ചില്ല. അപ്പോഠം പ്രണയകോപത്താൽ അദ്ദേഹം പറഞ്ഞു: ''ഞാനവിടുത്തെ കൂടെ വരുന്നില്ല. എന്നാൽ പോരേ, ഞാൻ ശചീമാതാ

വിനെ കണ്ടു വന്ദിക്കുവാൻ നവദ്വീപിലേയ്ക്കു പോവുക യാണ്! അവിടുന്ന് അതു് എന്തിന്നു തടയുന്നു?'' ഇത്രയും പറഞ്ഞു് അദ്ദേഹം ഒററയ്ക്കു കടകവഴി യാത്ര പുറപ്പെട്ടു. ചിത്രാനദീതീരത്തുവെച്ച്, മഹാപ്രഭുവിനെ കണ്ടു. അപ്പോഴം മഹാപ്രഭു നീലാചലത്തിലേയ്ക്കു മടങ്ങണമെന്നു പറഞ്ഞു. ഗോപീനാഥഭഗവാൻെറ പൂജാദികാംക്കു തടസ്സം വരും, അങ്ങയുടെ ക്ഷേത്രസംന്യാസപ്രതിജ്ഞയ്ക്കും ഭംഗം വരും എന്നെല്ലാം അവിടുന്നു പറഞ്ഞു. എന്നിട്ടും ഗദാധരൻ സമ്മതിക്കുന്നില്ലെന്നു കണ്ടു് മഹാപ്രഭു നിർബന്ധപൂർവ്വം അദ്ദേഹത്തെയും സാർവ്വഭൗമനെയും നീലാചലത്തിലേയ്ക്കുതന്നെ അയച്ചു. മഹാപ്രഭു പരമാനന്ദപുരി, സ്വരൂപഗോസ്വാമി, ജഗദാനന്ദൻ, മുകുന്ദൻ, ഗോവിന്ദൻ, വക്രേശ്വരൻ, ഹരിദാസ് മുതലായവരോട്ടുകൂടി മുന്നോട്ടു പോയി. സംകീർത്തനംചെയ്തും വഴിക്കുള്ളവരെ മുഴുവൻ തൻെറ ദർശനത്താൽ കൃതാർത്ഥരാക്കിയും മഹാപ്രഭു ഉഡ്രീസാമ്രാജ്യത്തിൻെറ അതിർത്തിയിലെത്തി.

## അധ്യായം രണ്ട്

നീലാചലത്തിൽനിന്നു പുറപ്പെട്ടപ്പോറം മഹാപ്രഭു പറഞ്ഞിരുന്നു: ''ശ്രീവൃന്ദാവനയാത്രയിൽ രണ്ടു കാര്യം ഒന്നിച്ചു സാധിക്കാം. തന്തിരുവടിയുടെ മനോഹരലീലകളുടെ രംഗങ്ങറം നേരിട്ടു കണ്ടാനന്ദിക്കാം. കൂട്ടത്തിൽ വഴിക്കു മാതാവിനെയും ജന്മദേശത്തെയും പതിതപാവനിയായ ഗംഗയെയും ദർശിക്കാം.'' ഇവയെല്ലാം മഹാപ്രഭുവിൻെറ ഹൃദയത്തിൽ മഹത്തായ സ്ഥാനമുണ്ടായിരുന്നു. ഉഡ്രീസാപ്രാന്തത്തിൻെറ അതിർത്തിയിൽ എത്തിയതോടുകൂടി ഭഗവതിയായ ഗംഗയുടെ പുണ്യദർശനം സിദ്ധിച്ചു. ഗംഗയുടെ ദർശനമാത്രത്താൽ അവിടുന്നു പ്രേമോന്മത്തനായി

''ഗംഗേ ഗംഗേ'' എന്നു് ഉച്ചത്തിൽ കീർത്തിക്കുവാൻ തുടങ്ങി. കുറച്ചു കഴിഞ്ഞു് അവിടുന്നു ഭക്തന്മാരോടുകൂടി ഗംഗയിൽ സ്നാനാദികൾ കഴിച്ചു. ഉഡിസാസംസ്ഥാനത്തിലെ അധികാരികൾ മഹാപ്രഭുവിന്റെ സ്വാഗതാർത്ഥം യഥോചിതം വ്യവസ്ഥകളെല്ലാം ചെയ്തിരുന്നു. ജനങ്ങളും അധികാരികളുമെല്ലാം അവിടുത്തെ ദർശനത്തിൽ പരമാനന്ദമഗ്നരായിത്തീർന്നു. അവർ ''ജയ് ഗൗരാംഗ കീ ജയ്'' എന്ന പുണ്യശബ്ദംകൊണ്ടു് ദിക്കുകളെ പ്രതിധ്വനിപ്പിച്ചു.

ഗംഗ കടന്നാൽ ഗൗഡദേശത്തിന്റെ അതിർത്തിയായി. അവിടുത്തെ പ്രധാനാധികാരിയായ യവനൻ ഈ കോലാഹലങ്ങൾ കേട്ടു് എന്താണെന്നറിയുവാനായി ചാരന്മാരെ അയച്ചു. അവർ മഹാപ്രഭുവിന്റെ സമീപത്തിൽ ചെന്നു കണ്ടതോടുകൂടി ആകൃഷ്ടരായിത്തീർന്നു. അവർ മഹാപ്രഭുവിന്റെ മഹിമാതിശയം അറിയിച്ചപ്പോൾ പ്രധാനാധികാരിയായ യവനനും മഹാപ്രഭുവിനെ വന്നു കണ്ടു വന്ദിച്ചു കൃതാർത്ഥനായി.

മഹാപ്രഭുവിന്റെ അനുജ്ഞയോടുകൂടി യവനൻ പോകുവാൻ പുറപ്പെട്ടപ്പോൾ മുകുന്ദദത്തൻ ഗംഗ കടക്കുവാനുള്ള ഏർപ്പാടുചെയ്താൽ കൊള്ളാമെന്നു് അറിയിച്ചു. യവനൻ അതു സസന്തോഷം സ്വീകരിച്ചു. പിറേറ ദിവസം പ്രഭാതത്തിൽത്തന്നെ അതിന്നുള്ള ഏർപ്പാടുകൾ എല്ലാം ചെയ്തു. മഹാപ്രഭുവിനെ വന്ദിച്ചു യവനൻ സ്വസ്ഥാനത്തേയ്ക്കു തന്നെ പോയി.

പ്രഭാതത്തിൽ മഹാപ്രഭു ഉഡിസാപ്രാന്തത്തിലെ ജനങ്ങളോടെല്ലാം യാത്ര പറഞ്ഞു തോണിയിൽ കയറി. അനേകം തോണികളിൽ ഭക്തന്മാരെല്ലാം അനുയാത്ര ചെയ്തു. സംകീർത്തനത്തിൽ ലയിച്ചതിനാൽ ആരും വഴി നടന്ന ക്ഷീണം അറിഞ്ഞില്ല. അവർ ക്രമേണ പാനിഹട്ടി എന്ന സ്ഥലത്തു് എത്തിച്ചേർന്നു.

മഹാപ്രഭുവിൻെറ എഴുന്നള്ളത്തിനെപ്പററിയുള്ള വാൎത്ത ക്ഷണത്തിൽ അവിടെയെല്ലാം പരന്നു. ആയിരക്കണക്കിൽ ആളുകറം അവിടുത്തെ ദശ്നത്തിന്നായി അവിടെ എത്തി. ''ശചീനന്ദൻ കീ ജയ്'' എന്ന ശബ്ദംകൊണ്ടു് ആകാശം മുഖരിതമായി. രാഘവപണ്ഡിതൻ മഹാപ്രഭുവിനെയും ഭക്തന്മാരെയും പ്രേമപൂൎവ്വം സ്വീകരിച്ചു തൻെറ ഗൃഹത്തിലേയ്ക്കു കൊണ്ടുവന്നു. ഒരു ദിവസം അവിടെ വസിച്ചു് അവിടുന്നു ഭക്തസംഘങ്ങളോടുകൂടി കുമാരഹാടിയിലെത്തി. ശ്രീവാസന്നു് അവിടെയും ഒരു ഗൃഹമുണ്ടായിരുന്നു. ശ്രീവാസൻ കുടുംബസഹിതം അവിടെ മഹാപ്രഭുവിനെ ഭക്തിപൂൎവ്വം സ്വീകരിച്ചു സല്ക്കരിച്ചു. ഒരു ദിവസം അവിടെയും താമസിച്ചു് അവിടുന്നു ശാന്തിപുരത്തിൽ അദ്വൈതാചാര്യരുടെ ഗൃഹത്തിലേയ്ക്കു് എഴുന്നള്ളി.

ആചാൎയ്യർ മഹാപ്രഭുവിനെ ഭക്തസംഘങ്ങളോടുകൂടി കണ്ടു് ആനന്ദപരവശനായി പ്രേമാശ്രുക്കറം ഒഴുക്കിക്കൊണ്ടു് ശ്രീപാദങ്ങളിൽ വീണു സമസ്കരിച്ചു. മഹാപ്രഭു തൃക്കൈകൊണ്ടു് ഉടൻ പിടിച്ചു് എഴുന്നേല്പിച്ചു് ആശ്ലേഷിച്ചു. ആചാൎയ്യരുടെ പ്രിയപുത്രനായ അച്യുതൻെറ ശിരസ്സിൽ തലോടി.

ശചീമാതാവിന്നും ഈ വിവരം കിട്ടി. പുത്രദശനലാലസയായ ആ വൃദ്ധമാതാവിന്നു് അപ്പോറം അനിർവ്വചനീയമായ ആനന്ദമുണ്ടായി. പുത്രമുഖദശനത്തിൽ അത്യാർത്തിപ്പെട്ടു് അവർ ചന്ദ്രശേഖരാചാൎയ്യരെ ആളയച്ചുവരുത്തി വിവരം അറിയിച്ചു. ഉടൻ മാതാവിനെ ശാന്തിപുരത്തേയ്ക്കു കൊണ്ടുപോകുവാനുള്ള ഡോലി വരുത്തി ഏൎപ്പാടുചെയ്തു. അപ്പോഴേയ്ക്കും മാതാവിൻെറ ഗൃഹാങ്കണം ഭക്തന്മാരാൽ നിറയപ്പെട്ടുകഴിഞ്ഞിരുന്നു.

പ്രിയപ്പെട്ട ഭർത്താവിൻെറ വിയോഗത്തിൽ പതിവ്രതാരത്നങ്ങറക്കുള്ള പീഡ എത്രയാണെന്നു് അറിയു

വാനോ വർണ്ണിക്കുവാനോ ആർക്കും ശക്തിയില്ല. ഭക്തന്മാരെല്ലാം തങ്ങളുടെ പ്രിയപ്പെട്ട സ്വാമിയെ ദർശിക്കുവാൻ പോകുന്നു. വൃദ്ധമാതാവും അവരൊന്നിച്ച് ശാന്തിപുരത്തിൽ ചെന്ന് പ്രിയപുത്രനെ ദർശിക്കുവാൻ പോവുകയാണ്. എന്നാൽ പതിവ്രതാരത്നമായ ശ്രീ വിഷ്ണുപ്രിയയുടെ സ്ഥിതി എന്താണ്? രണ്ടുനാഴിക അടുത്തു് എത്തിയിട്ടും തന്റെ പ്രാണപ്രിയനെ ദർശിക്കുവാനുള്ള ഭാഗ്യമവൾക്കില്ല. മഹാപ്രഭു നീലാചലത്തിൽ ഇരുന്നാലും ശാന്തിപുരത്തിൽ ഇരുന്നാലും വിഷ്ണുപ്രിയയെസ്സംബന്ധിച്ചിടത്തോളം ഒരു വ്യത്യാസവുമില്ല. രാവും പകലും യാതൊരാളുടെ സ്വരൂപം ഹൃദയത്തിൽ നൃത്തം ചെയ്യുന്നുവോ, ഓരോ ക്ഷണവും യാതൊരാളുടെ ധ്യാനത്തിൽ മുഴുകിയിരിക്കുന്നുവോ, ആ പ്രാണസർവ്വസ്വം ഇത്രയും അടുത്തു വന്നിട്ടും ഒന്നു ദർശിക്കുവാനുള്ള അനുജ്ഞ അവൾക്കില്ല. ഈ ഭയങ്കരമായ പീഡ അവർ ആരോടു പറയും? അനുഭവൈകഗോചരമായ ആ ആന്തരികപീഡയെ വർണ്ണിക്കുവാൻ വാക്കിന്നു ശക്തി എവിടെ?

വിഷ്ണുപ്രിയ പീഡാപരവശയായി മഹാപ്രഭുവിന്റെ ശയനഗൃഹത്തിൽ ചെന്നിരുന്നു. അവരുടെ കണ്ണുകൾ ഈറനണിഞ്ഞിരുന്നില്ല. ഹൃദയജ്വാലകളിൽ കണ്ണുനീരെല്ലാം വററിപ്പോയിരുന്നു. അവരുടെ ഹൃദയത്തിൽ ജ്വലിച്ചുകൊണ്ടിരുന്ന താപാഗ്നിയിലെ പുകതട്ടി മുഖകമലം വാടിയിരിക്കുന്നു. അവർ മഹാപ്രഭുവിന്റെ വസ്ത്രം തൂക്കിയിരുന്ന ആണിയിലേയ്ക്കു നിർന്നിമേഷദൃഷ്ടിയായി നോക്കി; മഹാപ്രഭുവിന്റെ വിയോഗരാത്രിയിലെ ഓരോ സംഭവവും അവരുടെ ഹൃദയപടത്തിലൂടെ അതിവേഗം നൃത്തംവെച്ചു വരുവാൻ തുടങ്ങി. ഇതേ കട്ടിലിൽ ഇരുന്നുകൊണ്ടായിരുന്നു ചെന്താമരപ്പൂവിനെ നിസ്സാരമാക്കുന്ന ആ പാദകമലങ്ങളെ താൻ മന്ദംമന്ദം തലോടിക്കൊണ്ടിരു

ന്നതു്, അവിടുന്നു പിന്നെയും പിന്നെയും എന്നെ ആലിംഗനം ചെയ്യുകയും ഇപ്രകാരം പറയുകയും ചെയ്തു. "എന്തിനാണു് നിലവിളിക്കുന്നതു്? ചിരിക്കൂ, എത്ര ദിവസമായി ഞാൻ ആ ചിരി കണ്ടിട്ടു്. ഒന്നു ചിരിക്കൂ." ഇപ്രകാരം പറഞ്ഞു് അവിടുന്നു് തന്റെ താടി തൃക്കൈ കൊണ്ടു പിടിച്ചു് ഉയർത്തി. ഹാ, ഹാ! ആ പ്രേമസർവ്വസ്വത്തെ ഒരു നോക്കു കാണുവാൻ പോലും തനിക്കു ഭാഗ്യമില്ലാതായല്ലോ. ഈ ചിന്തകളിൽപ്പെട്ടു് അവർ ഒന്നു മയങ്ങി.

മാതാവു് ശാന്തിപുരയാത്രയ്ക്കു പിടഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. അവർ വിചാരിച്ചു: "എനിക്കു ചിറകുണ്ടായിരുന്നുവെങ്കിൽ ഞാൻ ക്ഷണനേരംകൊണ്ടു് അവിടെ പറന്നെത്തി തന്റെ നിമായിയുടെ ചന്ദ്രതുല്യമായ മുഖം ചുംബിക്കുമായിരുന്നു. സ്വർണ്ണവർണ്ണമായ ശരീരത്തിൽ തലോടി ചിരകാലത്തെ ആഗ്രഹം പൂർണ്ണമാക്കുമായിരുന്നു." അവർ യാത്ര പറയുവാനായി വിഷ്ണുപ്രിയയെ അന്വേഷിച്ചുകൊണ്ടു മഹാപ്രഭുവിന്റെ ശയനഗൃഹത്തിൽ എത്തി. അവിടെ വന്നു കണ്ടപ്പോൾ മാതാവു് ഭയചകിതയായിത്തീർന്നു. വിഷ്ണുപ്രിയയുടെ കണ്ണുകൾ തുറന്നിരുന്നു. പോളകൾ അടയുന്നില്ല. മുഖത്തു് എന്തെന്നില്ലാത്ത ഒരു അസഹ്യവേദനയുടെ ചിഹ്നം കാണാനുണ്ടു്. ശരീരം ജഡവസ്തുപോലെ നിശ്ചേഷ്ടമായിരിക്കുന്നു. അതിൽ ജീവന്റെ ചിഹ്നമൊന്നും കാണുന്നില്ല. ഭയപ്പെട്ടുകൊണ്ടു മാതാവു വിളിച്ചു—"വിഷ്ണുപ്രിയേ, പുത്രി, വിഷ്ണുപ്രിയേ, നീയും എന്നെ വഞ്ചിച്ചു പൊയ്ക്കളഞ്ഞുവോ?" ഇപ്രകാരം പറഞ്ഞു് മാതാവു തന്റെ വിറയ്ക്കുന്ന കൈകൾകൊണ്ടു പിടിച്ചു ശക്തിയായി കുലുക്കി. പെട്ടെന്നു് എഴുന്നേററ വിഷ്ണുപ്രിയ ഉന്മത്തഭാവത്തിൽ ചോദിച്ചു: "ഉറക്കത്തിൽ അവിടുന്നു് എന്നെ വിട്ടു പൊയ്ക്കളഞ്ഞുവോ? ഹാ, ഞാനനാഥയായി. എന്റെ സർവ്വസ്വവും നഷ്ടപ്പെട്ടു.

നോക്കു, അതാ ആ വസ്ത്രം തൂക്കിയിരുന്ന ആണി ശൂന്യമായി കാണപ്പെടുന്നു.'' ഇത്രയും പറഞ്ഞു് പിന്നെയും ബോധരഹിതയായി താഴെ വീണു. മാതാവു് പിന്നെയും പതുക്കെ തലോടിക്കൊണ്ടു പറഞ്ഞു: ''മകളെ, നീ എന്താണു് ഭ്രാന്തു പറയുന്നതു്? ഞാൻ ശാന്തിപുരത്തു് ഒന്നു പോയിവരട്ടെ.''

മാതാവിന്നു വിഷ്ണുപ്രിയയുടെ ഹൃദയവേദന മനസ്സിലായി. നാരീഹൃദയത്തിന്റെ ആ വേദന ഒരു നാരിക്കേ കുറെച്ചെങ്കിലും മനസ്സിലാക്കുവാൻ കഴിയുകയുള്ളൂ. വിഷ്ണുപ്രിയയ്ക്കു ബോധം വന്നപ്പോഴം അവർ തന്റെ ഭാവം മറച്ചുകൊണ്ടു പറഞ്ഞു: ''അമ്മേ, ഞാനൊന്നു് ഉറങ്ങിപ്പോയി. അപ്പോഴം എന്തൊ ഒരു സ്വപ്നം കണ്ടു. അതുകൊണ്ടു് എന്തൊക്കെയാ പറഞ്ഞുപോയതാണു്. സാരമില്ല. അവിടുന്നു ശാന്തിപുരത്തിൽ ചെന്നു പ്രിയപുത്രനെ കണ്ടുവന്നാലും. ആ ഭാഗ്യം എന്റെ ശിരസ്സിൽ എഴുതിയിട്ടില്ലല്ലോ. സാരമില്ല, എന്റെ പ്രാണസർവ്വസ്വത്തെ കാണുവാൻ ലക്ഷക്കണക്കിൽ ആളുകഠം പോകുന്നുവെന്നതുതന്നെ എന്റെ ഭാഗ്യമല്ലേ? എന്നെപ്പററി ചിന്തിച്ചു വിഷമിക്കാതെ അവിടുന്നു പോയാലും.''

ഇതു കേട്ടു് മാതാവിന്റെ ഹൃദയത്തിലുണ്ടായ വേദന അസഹ്യമായിത്തീൻ. എങ്കിലും അതു് അവർ പ്രകടിപ്പിച്ചില്ല. തന്റെ പുത്രവധുവിന്റെനേരെ പ്രേമപൂർവ്വം നോക്കിക്കൊണ്ടു് അവർ ഡോലിയിൽ കയറി. നിത്യാനന്ദൻ, ചന്ദ്രശേഖരാചാര്യർ മുതലായ ഭക്തന്മാർ മാതാവിനെ അനുഗമിച്ചു.

മാതാവു വരുന്നു എന്നറിഞ്ഞു് മഹാപ്രഭു പുറത്തുവന്നു തന്റെ തൃക്കൈകഠംകൊണ്ടുതന്നെ അവരെ ഡോലിയിൽ നിന്നു് ഇറക്കി പാദങ്ങളിൽ ഭക്തിപൂർവ്വം വീണു വന്ദിച്ചു. നിത്യാനന്ദാദിഭക്തന്മാർ മഹാപ്രഭുവിന്റെ പാദങ്ങളിലും.

ഭക്തന്മാർ അന്യോന്യം പാദങ്ങളിൽ വീണു വന്ദിച്ചു. ഈ ദൃശ്യം ഏറ്റവും കരുണാപൂർണ്ണമായിരുന്നു. മാതാവു് തന്റെ വിറയ്ക്കുന്ന കൈകൾകൊണ്ടു് സന്ന്യാസിയായ പുത്രനെ ഗാഢമായി ആലിംഗനംചെയ്തു. മാതാവു് പുത്രന്റെ ദേഹത്തിലെ ചളി തന്റെ മുണ്ടുകൊണ്ടു തുടച്ചു വൃത്തിയാക്കി. ശിരസ്സിൽ ചുംബിച്ചു. വളരെനേരം ശരീരത്തിൽ തലോടി. അപ്പോൾ പ്രേമാതിശയത്താൽ അവൎക്കു് ഒന്നും പറയുവാൻ കഴിഞ്ഞില്ല. കുറച്ചുകഴിഞ്ഞു് മഹാപ്രഭു അമ്മയെയുംകൂട്ടി അകത്തേയ്ക്കു പോയി. താൻ ഗൃഹം ത്യജിച്ച അപരാധം ക്ഷമിക്കണമെന്നു പ്രാൎത്ഥിക്കുകയും തനിക്കു് മാതാവിലുള്ള നിരതിശയമായ പ്രേമം വ്യക്തമാക്കുകയും ചെയ്തു. മാതാവു് വളരെ ദിവസത്തെ വിയോഗത്തിനുശേഷം പുത്രനെ കണ്ടു പരമാനന്ദസാഗരമഗ്നയായി. ആ സമയത്തെ അവരുടെ സമ്മേളനം അപൂർവ്വവും അവൎണ്ണ്യവുമായിരുന്നു. മാതാവു് തന്റെ കൈകൊണ്ടുതന്നെ അന്നു് പുത്രനെ ഊട്ടി. മാതാവിനെ സന്തോഷിപ്പിക്കുവാൻ അവിടുന്നു് അന്നു നന്നായി ഊണുകഴിച്ചു. രാത്രി മുഴുവൻ സംകീൎത്തനാദികളിൽ മുഴുകി. പിറേറദിവസം മഹാപ്രഭു മാതാവിനെ ഭക്തന്മാരോടുകൂടി യാത്രയാക്കി. ''അഞ്ചാറു ദിവസം ഞാനിവിടെ ഉണ്ടാവും. സാധിച്ചുവെങ്കിൽ ഞാൻ വന്നു കണ്ടുകൊള്ളാം'' എന്നു് അവിടുന്നു് അരുളിച്ചെയ്തു. ഇനിയും കാണുവാൻ കഴിയുമെന്ന ആശയോടെ തന്നെ മാതാവു് മടങ്ങി.

## അധ്യായം മൂന്നു്

പതിവ്രതാരത്നങ്ങളായ പുണ്യസ്ത്രീകളുടെ മഹിമാതിശയത്തെപ്പററി ആൎക്കു വൎണ്ണിക്കുവാൻ കഴിയും ? അവരുടെ മഹത്തായ ത്യാഗത്തിന്റെ മുമ്പിൽ മറെറല്ലാ ത്യാഗങ്ങളും

സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങുകൾ എന്നപോലെ നിഷ്പ്രഭങ്ങളായിത്തീരുന്നു. പതിവ്രതമാർ വനത്തിലെ മനോഹരപുഷ്പങ്ങൾപോലെ വികസിച്ച് ആരുമറിയാതെ ഏകാന്തത്തിൽവെച്ചുതന്നെ വാടിപ്പോകുന്നു. അതിന്റെ അവ്യക്തഗന്ധം ലോകങ്ങളിൽ വ്യാപിച്ചു മംഗളം ചെയ്യുന്നുണ്ടാവാം. പക്ഷേ ദുർലഭം ചില പുണ്യാത്മാക്കൾക്കു മാത്രമേ അതു് അറിയുവാൻ കഴിയുന്നുള്ളു. സാമാന്യജനങ്ങൾക്കു് അതിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. അതു കൊണ്ടുതന്നെയാണു് മഹാത്മാക്കൾ ആ മഹാത്യാഗികളുടെ മാഹാത്മ്യത്തിന്നുമുമ്പിൽ മററെല്ലാം നിസ്സാരമെന്നു് ഉദ്ഘോഷിക്കുന്നതു്. എന്നാൽ അങ്ങനെയുള്ള പതിവ്രതാരത്നങ്ങൾ ലോകത്തിൽ അപൂർവ്വമായേ ആവിർഭവിക്കാറുള്ളു. അപ്രകാരമുള്ള പതിവ്രതാരത്നങ്ങളിൽവെച്ചു് പ്രഥമഗണനീയയായിരുന്നു വിഷ്ണുപ്രിയാദേവി.

വിഷ്ണുപ്രിയയുടെ മനോവ്യഥയെപ്പററി എന്തു പറയട്ടെ! അവൾക്കു യൗവനാരംഭംമുതൽക്കുതന്നെ പ്രേമമൂർത്തിയായ തന്റെ പ്രാണേശ്വരന്റെ അസഹ്യമായ വിരഹപീഡ സഹിക്കേണ്ടതായിവന്നു. അവരുടെ പ്രാണേശ്വരൻ ഭക്തന്മാർക്കു സാക്ഷാൽ ശ്രീനാരായണൻതന്നെയായിരുന്നു. അവിടുത്തെ കൃപാലേശത്താൽ ലക്ഷക്കണക്കിൽ ഭക്തന്മാർ നിത്യാനന്ദമടയുകയും ചെയ്തു. എന്നാൽ വിഷ്ണുപ്രിയയ്ക്കു് അവിടുന്നു് പ്രാണസർവ്വസ്വമായ പതിതന്നെയാകുന്നു. ശരീരംകൊണ്ടു് അവിടുത്തെ സാന്നിധ്യം കിട്ടിയില്ലെങ്കിലും ഇരിക്കുമ്പോഴും നടക്കുമ്പോഴും ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും സർവ്വദാ മനസ്സു് അവിടുത്തെ ജഗന്മംഗളവിഗ്രഹത്തിൽത്തന്നെ വിഹരിച്ചിരുന്നു. മറെറാരു ചിന്തയും സ്വപ്നത്തിൽപ്പോലും അവൾക്കു് ഉണ്ടായിരുന്നില്ല. ഹാ, ഹാ, അവരുടെ ജീവിതം ധന്യധന്യംതന്നെ. അവൾക്കു തന്റെ പ്രാണസർവ്വസ്വത്തെ ഒരിക്കലെങ്കിലും പ്രത്യക്ഷമായി കണ്ടാൽക്കൊള്ളാമെന്നു് അത്യാർത്തിയുണ്ടായിരുന്നു.

പക്ഷേ എങ്ങനെ ആരുടെ അടുത്തു് അതു വ്യക്തമാക്കും? നിത്യസ്വതന്ത്രനായ അവിടുന്നു് ആരുടെയും ശുപാർശ കേട്ടുകൊള്ളണമെന്നില്ലല്ലോ. അതുകൊണ്ടു് അവർ തന്റെ ആ ആഗ്രഹം പുറമേ പ്രകടിപ്പിക്കാതെ തന്റെ ഇഷ്ടമൂർത്തിയായ അവിടുത്തെ ശ്രീപാദങ്ങളെത്തന്നെ ആശ്രയിച്ചു മാനസികമായി പ്രാർത്ഥിച്ചു. 'സർവ്വസാക്ഷിയായ അവിടുന്നു് എന്റെ ഹൃദയത്തിലെ ഭാവമറിയാതിരിക്കുമോ? അവിടുന്നു കരുണാനിധിയുമല്ലേ? എന്റെ പ്രേമം സത്യമാണെങ്കിൽ അവിടുന്നു് ഇവിടെ വന്നു് എനിക്കു ദർശനം തരാതിരിക്കുമോ?' ഇപ്രകാരമാലോചിച്ചു് അവർ മൗനമായിത്തന്നെ ഇരുന്നു. എന്നാൽ പ്രേമത്തിന്റെ ശക്തി അത്യദ്ഭുതകരമാകുന്നു. അതു വാസ്തവമായിട്ടുണ്ടെങ്കിൽ പ്രേമപാത്രത്തെ ബലാൽ ആകർഷിക്കുകതന്നെ ചെയ്യും.

ശാന്തിപുരത്തിൽ ഇരിക്കുന്ന മഹാപ്രഭുവിന്നു് വിഷ്ണുപ്രിയയുടെ ഇംഗിതം മനസ്സിലായി. അവിടുന്നു് അവരെ കൃതാർത്ഥയാക്കുവാനായി അദ്വൈതാചാര്യരോടു യാത്ര പറഞ്ഞു വിദ്യാനഗരത്തിലേയ്ക്കു പോയി. ആയിരക്കണക്കിൽ ആളുകൾ മഹാപ്രഭുവിന്റെ സമീപത്തിലേയ്ക്കു വരുവാൻ തുടങ്ങി. ഈ ബഹളത്തിൽനിന്നു് ഒഴിഞ്ഞുമാറുവാനായി അവിടുന്നു രണ്ടുനാലു ഭക്തന്മാരോടുകൂടി ജനങ്ങളുടെ ദൃഷ്ടിയിൽപ്പെടാതെ അവിടെനിന്നു കുലിയയിലേയ്ക്കു് എഴുന്നള്ളി. കുലിയയിലേയ്ക്കാണു് പോയതെന്നറിഞ്ഞു് അവരെല്ലാം മഹാപ്രഭുവിനെ അനുഗമിച്ചു. കുലിയയിൽവെച്ചു് അവിടുന്നു് അവരെയെല്ലാം ദർശനം കൊടുത്തനുഗ്രഹിച്ചു.

മഹാപ്രഭുവിനെ പണ്ടു ദൂഷിച്ചിരുന്നവർപോലും ഇപ്പോൾ പശ്ചാത്തപിച്ചു് പരമഭക്തന്മാരായിത്തീർന്നു. തങ്ങളുടെ അപരാധം ക്ഷമിക്കണമെന്നു പ്രാർത്ഥിച്ചു വന്ദിച്ചവരെയെല്ലാം അവിടുന്നു പ്രേമപൂർവ്വം ആലിംഗനംചെയ്തു് ആശ്വസിപ്പിച്ചു. സർവ്വത്ര കൃപാമൃതം വർഷിക്കുന്ന അവിടേയ്ക്കു ശത്രു എവിടെ? മിത്രമെവിടെ? അവിടുന്നു് അഞ്ചാറു്

ദിവസം കലിയയിൽ താമസിച്ചു. വിഷ്ണുപ്രിയ ഒഴിച്ചു മറെറല്ലാവരും മഹാപ്രഭുവിനെ ദർശിച്ചുകഴിഞ്ഞിരുന്നു. വിഷ്ണുപ്രിയ ഗൃഹത്തിൽത്തന്നെ ഇരുന്നു് ഏകാന്തധ്യാനത്തിൽ ലയിച്ചിരുന്നു. ആ ദിവ്യമായ പ്രേമത്തിൻെറ മുമ്പിൽ പ്രേമസ്വരൂപനു തലകുനിക്കാതെ കഴിയുമോ? മഹാപ്രഭു കുറച്ചു് അന്തരംഗഭക്തന്മാരെയുംകൂട്ടി നവദ്വീപത്തിൽ ശുക്ലാംബരബ്രഹ്മചാരിയുടെ ആശ്രമത്തിൽ ചെന്നു. ബ്രഹ്മചാരി മഹാപ്രഭുവിനെ കണ്ടു് ആനന്ദോന്മത്തനായി ഓടിവന്നു സ്വീകരിച്ചു. ഈ വാർത്ത ക്ഷണനേരംകൊണ്ടു സർവ്വത്ര പരന്നു. നാലു ഭാഗത്തുനിന്നും ആളുകൾ വന്നു പ്രഭുവിനെ ദർശിച്ചു കൃതാർത്ഥരായി. ശചീമാതാവും ഈ വർത്തമാനമറിഞ്ഞു് ഓടിയെത്തി. മഹാപ്രഭു മാതാവിൻെറ പാദങ്ങളിൽ വീണു നമസ്കരിച്ചു. മഹാപ്രഭു പാദുക ധരിച്ചുകൊണ്ടു മാതാവിൻെറ ഒന്നിച്ചു് തൻെറ പൂർവ്വ ഗൃഹത്തിൻെറ നേരെ നടന്നു. അദ്ദേഹം ദൃഷ്ടി താഴെയാക്കി നടക്കുകയായിരുന്നു. ഭക്തസംഘം കീർത്തനങ്ങൾ പാടിക്കൊണ്ടു പിന്നാലെ അനുഗമിച്ചിരുന്നു. അവിടുന്നു സ്വഗൃഹത്തിൻെറ മുന്നിൽ വന്നു നിന്നു. വിഷ്ണുപ്രിയയുടെ ഹൃദയം പിടയുകയായിരുന്നു. ജനലിലൂടെ തൻെറ ജീവിതസർവ്വസ്വത്തെ അവർ നോക്കിക്കണ്ടു. ശിരസ്സു മുണ്ഡനം ചെയ്തു കാഷായവസ്ത്രമുടുത്ത തൻെറ പ്രാണേശ്വരനെ ആദ്യമായിട്ടായിരുന്നു അവർ അപ്പോൾ കണ്ടതു്. കുറച്ചുനേരം അവർ നിശ്ചേഷ്ടയും നിർന്നിമേഷദൃഷ്ടിയുമായി നോക്കിനിന്നു.

അവിടത്തെ ശ്രീപാദങ്ങളിൽ ചെന്നു വീഴുവാൻ വിഷ്ണുപ്രിയയ്ക്കു് അത്യാർത്തിയുണ്ടായിരുന്നു. പക്ഷേ ഈ ബഹളത്തിൽ പതിവ്രതയായ ഒരു കുലവധു എങ്ങനെ ഏകാകിനിയായി പുറത്തു വരും? അപ്പോഴേയ്ക്കും അവരുടെ ഹൃദയത്തിൽ ഈ വിചാരം വന്നു— "അവിടുന്നു സന്ന്യാസിയായിട്ടും എന്നെ അനുഗ്രഹിക്കുവാനായി ഇവിടെ എഴു

ന്നുള്ളൂ. ഈ സുവർണ്ണാവസരം ഞാൻ വ്യർത്ഥമാക്കുകയോ? ഒരിക്കലും വയ്യ. അവിടുത്തെ പ്രീതിക്കല്ലേ സർവ്വധർമ്മങ്ങളും? അവിടുന്നു കൃപാപൂർവ്വം ഇവിടെ വരുമ്പോഴും പിന്നെ സങ്കോചമെന്തിന്നു്?'' മറ്റെല്ലാം മറന്നു് ഉന്മത്തയെപ്പോലെ അവർ മഹാപ്രഭുവിൻെറ സമീപത്തേയ്ക്കു് ഓടി.

നിരാഡംബരയും കൃശഗാത്രിയുമായ വിഷ്ണുപ്രിയ ഓടിച്ചെന്നു് ശ്രീപാദപദ്മങ്ങളിൽ വീണു. മലിനവസ്ത്രം ധരിച്ചു് കണ്ണീർ ഒഴുക്കിക്കൊണ്ടു് ഒരു കൃശാംഗിനി തൻെറ പാദങ്ങളിൽവന്നു വീണതു കണ്ടു പെട്ടെന്നു് ഒന്നു പിൻമാറി അവിടുന്നു ചോദിച്ചു: ''അങ്ങു് ആരാണു്?'' ഹാ വൈരാഗ്യമേ, നിൻെറ കഠോരത! യാതൊരാൾ അർദ്ധാംഗിനിയെന്നു പറയപ്പെടുന്നുവോ, യാതൊരാൾക്കു താനല്ലാതെ മററു ഗതിയില്ലയോ, അവരുടെ സ്വാമി, അവരുടെ ജീവിതസർവ്വസ്വം, അവരുടെ ഇഷ്ടമൂർത്തി അവരോടു ചോദിക്കുകയാണു് ''നിങ്ങൾ ആരാണു്'' എന്നു്. വിഷ്ണുപ്രിയ നിശ്ശബ്ദയായി നിന്നു. മററാരെങ്കിലും പറയട്ടെ എന്നു കരുതി കുറച്ചുനേരം നിന്നു. എന്നാൽ ആ കരുണാജനകമായ ദൃശ്യം കണ്ടു് എല്ലാവരും സ്തംഭിച്ചുനിന്നതേയുള്ളു. ആക്കും ശബ്ദം പുറപ്പെട്ടില്ല. ഇത്ര വലിയ ജനക്കൂട്ടമുണ്ടായിട്ടും പരിപൂർണ്ണനിശ്ശബ്ദത അവിടെ സർവ്വത്ര വ്യാപിച്ചു. ആരും പറയുന്നില്ലെന്നു കണ്ടു ദേവിതന്നെ കരുണസ്വരത്തിൽ പറഞ്ഞു: ''അവിടുത്തെ അതിദീനയായ ഒരു ശ്രീപാദദാസിയാണു് ഈയുള്ളവൾ.''

മഹാപ്രഭുവിന്നു ബോധമുണ്ടായി, അവിടുന്നു കൃപാപൂർവ്വം ചോദിച്ചു: 'എന്തു വേണം വിഷ്ണുപ്രിയേ' ഈയുള്ളവൾ അവിടുത്തെ കൃപ ആഗ്രഹിക്കുന്നു.' പ്രഭു താഴത്തേയ്ക്കുതന്നെ നോക്കിക്കൊണ്ടു പറഞ്ഞു: ''അങ്ങു് സ്വനാമം സാർത്ഥകമാക്കുന്നു. തന്തിരുവടിയിലുള്ള ഭക്തിതന്നെ സാരാത്സാരം. ഉത്തരോത്തരം അതു വർദ്ധിപ്പിച്ചു ജീവിതം സഫലമാക്കു.''

വിഷ്ണുപ്രിയ കണ്ണീർ ഒഴുക്കിക്കൊണ്ടു സഗദ്ഗദം പറഞ്ഞു: ''അവിടുന്നല്ലാതെ വേറെ ഒരു ഈശ്വരനെ ഞാനറിയുന്നില്ല. അറിയുവാനാഗ്രഹവുമില്ല. വിഷ്ണുവും കൃഷ്ണനും ശിവനുമെല്ലാം അവിടുന്നുതന്നെ. ഈ ശ്രീപാദങ്ങളല്ലാതെ എനിക്കു മറെറാരു ആശ്രയവുമില്ല.''

ഇതു കേട്ട് അവിടെ നിന്നിരുന്ന സർവ്വരുടെയും ഹൃദയം തകൻറു. സർവ്വരുടെയും കണ്ണുകളിൽനിന്നു് അശ്രു ധാരധാരയായി ഒഴുകി. വിഷ്ണുപ്രിയ പറഞ്ഞു: ''ഹേ പ്രഭോ, അവിടുന്നു ജഗത്തിനെ മുഴുവൻ ഉദ്ധരിക്കുന്നവനാണെന്നു കേൾക്കുന്നു. ഈ അനാഥയെമാത്രം അവിടുന്നു് ജഗത്തിൽ നിന്നു് പുറംതള്ളിയിരിക്കുകയാണോ?''

മഹാപ്രഭു ചോദിച്ചു: ''എന്താണു് ഭവതിയുടെ ആഗ്രഹം?'' വിഷ്ണുപ്രിയ:—''അവിടുത്തെ പാവനസ്മരണയ്ക്കായി എന്തെങ്കിലും ഒന്നു് ഈ ദാസിക്കു വേണ്ടേ? അതു് എന്തായാലും കൊള്ളാം.''

കുറച്ചുനേരമാലോചിച്ച് മഹാപ്രഭു തൻെറ മെതിയടി ഊരി പറഞ്ഞു: ''സന്ന്യാസിമാരായ ഞങ്ങളുടെ അടുത്തു് മറെറന്താണു് തരാനുള്ളതു്? ഇതു് എടുത്തുകൊള്ളു. ഇതിനെ അവലംബിച്ചു ജീവിതം നയിക്കു.''

ഇത്രയും കേട്ട ഉടൻ വിഷ്ണുപ്രിയ പൊടി പുരണ്ട തൻെറ ശിരസ്സ് ഉയർത്തി ആ പാവനപാദുകകൾ വാങ്ങി ശിരസ്സിൽ വെച്ചു കണ്ണീരൊഴുക്കി. ജനങ്ങൾ ഹാഹാകാരം മുഴക്കി. എല്ലാവരും പൊട്ടിക്കരഞ്ഞുപോയി. മഹാപ്രഭു ഉടൻ മാതാവിനെ വന്ദിച്ചു മടങ്ങി. മാതാവ് താഴെ മൂർച്ഛിച്ചു വീണു. അവിടുന്നു പിന്നാക്കം നോക്കാതെതന്നെ മുമ്പോട്ടുപോയി. ഉടൻ ഗംഗ കടന്നു് ശ്രീവൃന്ദാവനത്തിലേയ്ക്കുള്ള യാത്ര തുടൻറു. ആയിരക്കണക്കിലാളുകൾ കീർത്തനം പാടിക്കൊണ്ടും ''ജയ്ഗൗരാംഗ കീ ജയ്'' എന്നു ഘോഷിച്ചുകൊണ്ടും അവിടുത്തെ അനുഗമിച്ചു.

# അധ്യായം നാലു്

ഈ വൃന്ദാവനയാത്രയിൽ അനേകം ഭക്തന്മാർ മഹാപ്രഭുവിനെ അനുഗമിച്ചിരുന്നു. മഹാരാജാവു് അനേകം സാമന്തഗണങ്ങളോടുകൂടി ദിഗ്വിജയത്തിന്നു യാത്ര ചെയ്യുന്നതുപോലെ പ്രേമോന്മത്തരായ ഭക്തസംഘങ്ങളോടുകൂടി മഹാപ്രഭു മുന്നോട്ടു പോയിക്കൊണ്ടിരുന്നു. പ്രേമാവതാരമായ മഹാപ്രഭുവും ഒന്നിച്ചു യാത്ര ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ചവൎക്കുണ്ടാവുന്ന ആനന്ദത്തെപ്പററി നമുക്കു് എങ്ങനെ ചിന്തിക്കുവാൻ കഴിയും? വഴിക്കുള്ള ഓരോ ഗ്രാമങ്ങളിലും സംകീർത്തനം നടത്തിക്കൊണ്ടാണു് മുന്നോട്ടു പോയിരുന്നതു്. തന്റെ ശ്രീപാദസ്പൎശംകൊണ്ടു് ആ ഗ്രാമങ്ങളെയെല്ലാം പാവനമാക്കിയും അവിടെയുള്ളവരെയെല്ലാം തിരുനാമാമൃതം പാനം ചെയ്യിച്ചും വൃന്ദാവനദൎശനത്തിലുള്ള അത്യാൎത്തിയോടുകൂടി അവിടുന്നു മുന്നോട്ടു നീങ്ങി.

സാധാരണയായി ഭിക്ഷാനന്തരം മഹാപ്രഭു മുഖശുദ്ധിക്കായി എന്തെങ്കിലും കഴിക്കാറുണ്ടായിരുന്നു. ഒരു ദിവസം അതിന്നായി കൈനീട്ടിയപ്പോറം ഗോവിന്ദഘോഷ് ആ ഗ്രാമത്തിൽനിന്നു കിട്ടിയ ഒരു കടുക്കയുടെ കഷ്ണം കൊടുത്തു. അവിടുന്നു് അതു കഴിക്കുകയും ചെയ്തു. പിറേറ ദിവസം ഭിക്ഷാനന്തരം കൈ നീട്ടിയപ്പോറം ആ ഹരീതകിയുടെതന്നെ ബാക്കി സൂക്ഷിച്ചിരുന്ന കഷണം കൊടുത്തു. അതു കഴിക്കാതെ കയ്യിൽവെച്ചുകൊണ്ടുതന്നെ അവിടുന്നു ചോദിച്ചു: "ഗോവിന്ദ, ഇതു് എവിടെനിന്നു കിട്ടി?" വിനീതഭാവത്തിൽ ഗോവിന്ദൻ പറഞ്ഞു: "ഇന്നലെ കിട്ടിയതിന്റെ ബാക്കി സൂക്ഷിച്ചതായിരുന്നു." പ്രഭു ഗംഭീരഭാവത്തിൽ പറഞ്ഞു: "എന്തിന്നു് ഇതു സൂക്ഷിച്ചുവെച്ചു? സന്ന്യാസിയെ സംബന്ധിച്ചേടത്തോളം സംഭരിച്ചുവെയ്ക്കുന്നതു് അക്ഷന്തവ്യമായ ഒരപരാധമാണു്. ഗൃഹസ്ഥന്നു കുറച്ചെല്ലാം

സൂക്ഷിച്ചുവെയ്ക്കാം. സന്ന്യാസിക്കു് ഒരിക്കലും അതു പാടില്ല. അതുകൊണ്ടു് അങ്ങു് ഇനി എന്റെ കൂടെ നടക്കുന്നതു ശരിയല്ല. വിവാഹം ചെയ്തു് ഇവിടെത്തന്നെ ഗൃഹസ്ഥനായി വസിച്ചു് തന്തിരുവടിയെ സേവിക്കു.''

ഇതു കേട്ട ഗോവിന്ദൻ നിലവിളിക്കുവാൻ തുടങ്ങി. മഹാപ്രഭു തൃക്കൈകൊണ്ടു തലോടിക്കൊണ്ടു പറഞ്ഞു: ''അങ്ങു പരമഭാഗവതനാണു്. എന്റെ നേരെയുള്ള സ്നേഹാതിശയത്താലാണു് അങ്ങു് ഇപ്രകാരം ചെയ്തതു്. സാരമില്ല. ഇവിടെ ശ്രീഗോപീനാഥജിയുടെ പൂജാദികൾ ചെയ്തു വസിക്കു. ഭാഗവതനു വിവാഹം ചെയ്തു ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നതിൽ ഒരു ദോഷവുമില്ല.''

ഗോവിന്ദൻ മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ചു് പിന്നെ അവിടെത്തന്നെ ഗംഗാതീരത്തിൽ ഒരു ചെറിയ കുടിൽ നിർമ്മിച്ചു് അതിൽ താമസിച്ചു: അവിടുത്തെ ആജ്ഞയനുസരിച്ചു വിവാഹവും ചെയ്തു. അതിൽ ഒരു പുത്രനുണ്ടായി. പതിവ്രതയായ സ്ത്രീ താമസിയാതെ ദേഹത്യാഗം ചെയ്തു. പിന്നാലെ ആ പുത്രനും മരിച്ചു. വ്യസനാക്രാന്തനായ ഗോവിന്ദൻ അവിടം വിട്ടുപോകുവാൻ തുടങ്ങിയപ്പോൾ ഗോപീനാഥജി സ്വപ്നത്തിൽ ദർശനം കൊടുത്തു പറഞ്ഞു: ''ഒരു പുത്രൻ മരിച്ചാലെന്തു്? ഞാൻ അങ്ങേയ്ക്കു പുത്രനായിട്ടുണ്ടല്ലോ. അങ്ങയുടെ ശേഷക്രിയകളെല്ലാം ഞാൻതന്നെ നിർവ്വഹിച്ചുകൊള്ളാം. എന്നെ ഉപേക്ഷിച്ചു പോവരുതു്.'' ഈ ദർശനമുണ്ടായതോടുകൂടി അദ്ദേഹം അവിടെത്തന്നെ വസിക്കുവാൻ തീരുമാനിച്ചു.

ആ മഹാഭക്തന്റെ മരണസമയത്തു ഭഗവാൻതന്നെ പുത്രരൂപേണ ശുശ്രൂഷകൾ ചെയ്യുകയും ശേഷക്രിയകൾ നടത്തുകയും ചെയ്തുവത്രേ! അവിടുത്തെ ഭക്തവാത്സല്യവും ഭക്തന്റെ മഹിമാതിശയവും രണ്ടും ഒരുപോലെ വിചിത്രം തന്നെ.

മഹാപ്രഭു പോയിപ്പോയി നാമനഗർ എന്ന ദിക്കിലെത്തി. ഭക്തന്മാരുടെ സങ്കീർത്തനശബ്ദംകൊണ്ടു് ആകാശം മുഖരിതമായിരുന്നു. ആയിരക്കണക്കിൽ ആളുകൾ മഹാപ്രഭുവിനെ കാണുവാൻ വന്നു. അവരെല്ലാം മഹാപ്രഭുവിൻെറ ദർശനത്താൽ പ്രേമോന്മത്തരായി.

രാമകേളി എന്ന സ്ഥലം ഗൗഡദേശത്തിൻെറ രാജധാനിയുടെ സമീപത്തായിരുന്നു. ചക്രവർത്തി ഈ ശബ്ദകോലാഹലം കേട്ടു് ശത്രുക്കളാണോ എന്നു ഭയപ്പെട്ടു. അദ്ദേഹത്തിന്നു് ഹിന്ദുക്കളിൽനിന്നു പ്രത്യേകം ശങ്കയുണ്ടായിരുന്നു. ദഖിർഖാൻ, ശാകിർമല്ലിക്ക് ഇവർ രണ്ടാളും ഹിന്ദുക്കളായിരുന്നുവെങ്കിലും ചക്രവർത്തിയുടെ കൃപാപാത്രമായതിനാൽ തങ്ങൾ ഹിന്ദുക്കളാണെന്നുപോലും മറന്നിരുന്നു. ഇവരിൽ ചക്രവർത്തിക്കു വലിയ വിശ്വാസവുമായിരുന്നു. അവരോടു ചക്രവർത്തി ചോദിച്ചപ്പോൾ അവർ മഹാപ്രഭുവിൻെറ ഗുണഗണങ്ങളെപ്പററി പറഞ്ഞു: ''ഇതു് നവദ്വീപിലെ ഗൗരാംഗമഹാപ്രഭുവാണു്. അവിടുന്നു് ഒരു മഹാത്യാഗിയായ സന്ന്യാസിവര്യനാണു്. ഇദ്ദേഹം സാക്ഷാൽ ശ്രീഹരിതന്നെ എന്നു് അനേകായിരമാളുകൾ വിശ്വസിക്കുന്നു. ഇദ്ദേഹത്തിൻെറ കരുണയാൽ അങ്ങേയ്ക്കും മംഗളം വരും.'' ഇപ്രകാരം പറഞ്ഞു് അവർ സ്വസ്ഥാനത്തേയ്ക്കു പോയി. മഹാപ്രഭുവിനെ നേരിട്ടു ചെന്നു കണ്ടു് അനുഗ്രഹം ഞു്വണമെന്നു് അവർ തീരുമാനിച്ചു.

## അധ്യായം അഞ്ചു്

പശ്ചാത്താപം പ്രായശ്ചിത്തം. അതുണ്ടായാൽ എത്രതന്നെ പതിതനായവനും ഉയരുവാൻ മാർഗ്ഗമുണ്ടു്. താൻ ചെയ്ത നീചകർമ്മങ്ങളിൽ പശ്ചാത്താപമില്ലെങ്കിൽ അവൻെറ ഉദ്ഗതിക്കു മാർഗ്ഗമില്ലതന്നെ.

രൂപസനാതനന്മാരുടെ പൂർവ്വജന്മാർ കർണ്ണാടകദേശക്കാരായിരുന്നു. ഇവരുടെ പ്രപിതാമഹനായ പദ്മനാഭൻ എന്തോ കാരണവശാൽ കർണ്ണാടകദേശംവിട്ട് നവഹട്ടിൽ വന്നു താമസിച്ചു. അദ്ദേഹത്തിന്നു് അഞ്ചു പുത്രന്മാരുണ്ടായി. അതിൽ ഒടുക്കത്തെ പുത്രന്റെ പേർ മുകുന്ദദേവൻ എന്നായിരുന്നു. അദ്ദേഹത്തിന്നു് കുമാരദേവൻ എന്ന പേരിൽ ഒരു മഹാഭാഗവതനായ പുത്രൻ ഉണ്ടായി. അദ്ദേഹം നവഹട്ട വിട്ടു് ഫതേഹാബാദിൽ വന്നു താമസം തുടങ്ങി. അദ്ദേഹം ഹരിനാരായണവിശാരദന്റെ പുത്രി രേവതീദേവിയെ വിവാഹംചെയ്തു. അതിൽ മൂന്നു പുത്രന്മാരുണ്ടായി. അവർ മൂന്നു പേരും കാലക്രമത്തിൽ പരമഭാഗവതന്മാരായിത്തീർന്നു. ഇവക്കു് അമർ, സന്തോഷ്, അനൂപ് എന്നായിരുന്നു പേർ. ഇവരാണു് പിന്നീടു് രൂപഗോസ്വാമി, സനാതനഗോസ്വാമി, വല്ലഭഗോസ്വാമി എന്നു പ്രസിദ്ധരായിത്തീർന്നതു്.

പിതാവു് ഇവരെ സംസ്കൃതം, അറബി, ഫാരസി, എന്നീ ഭാഷകൾ നല്ലവണ്ണം പഠിപ്പിച്ചു. അവർ അവയിലെല്ലാം നല്ല പാണ്ഡിത്യവും സമ്പാദിച്ചു.

ആ കാലത്തു് മാലാധരവസു (ഗുണരാജ്ഖാൻ) ഗൗഡദേശത്തിലെ ചക്രവർത്തിയുടെ ഒരു മന്ത്രിയായിരുന്നു. അദ്ദേഹം രൂപസനാതനന്മാരുടെ ബുദ്ധിശക്തിയും പാണ്ഡിത്യവും കണ്ടു് അവക്കു് രാജദർബാറിൽ ഉദ്യോഗം കൊടുത്തു. അവർ തങ്ങളുടെ ബുദ്ധിശക്തിയും ശേഷിയും കൊണ്ടു് ചക്രവർത്തിയെ സന്തോഷിപ്പിച്ചു. ക്ഷണത്തിൽ അവർ മന്ത്രിപദത്തിലേയ്ക്കു് ഉയന്നു. അവർ വലിയ യാഥാസ്ഥിതികരായിരുന്നില്ല. അതുകൊണ്ടു് വേഷഭൂഷാദികൾ മുഹമ്മദീയരുടേതുപോലെ ആയിരുന്നു. ചക്രവർത്തി സനാതനന്നു് ദബീർഖാസ് എന്നും രൂപന്നു് ശാകീർമല്ലിക്ക് എന്നും പേരു മാററി. ഈ പേരിലായിരുന്നു അവർ ദർബാറിൽ പ്രസിദ്ധരായിരുന്നതു്.

അവർ ഒരു പുതിയ നഗരം നിർമ്മിച്ച് രാമകേളി എന്ന സ്ഥലത്തായിരുന്നു വസിച്ചിരുന്നത്. അവർ പണ്ഡിതന്മാരേയും വൈഷ്ണവന്മാരേയും മാനിച്ചിരുന്നു.

സജ്ജനസഹവാസംകൊണ്ടും ശാസ്ത്രവിചാരംകൊണ്ടും അവർക്ക് വൈരാഗ്യമുദിച്ചു. സർവ്വേശ്വരനിൽ ആത്മസമർപ്പണം ചെയ്യുവാനുള്ള അത്യുൽക്കടമായ ഇച്ഛ ഹൃദയത്തിലുദിച്ചു. ആ സമയത്താണ് അവർ മഹാപ്രഭുവിനെപ്പററി കേട്ടത്. ഭഗവന്നാമംവഴി എത്ര പതിതനും ഉയരുവാൻ മാർഗ്ഗമുണ്ടെന്നും നിരാശപ്പെടേണ്ടതില്ലെന്നുമുള്ള മഹാപ്രഭുവിൻെറ സന്ദേശം അവർക്ക് വലുതായ ആശ്വാസം നല്കി.

മഹാപ്രഭു സന്ന്യസിച്ചു പുരിയിലേയ്ക്കു പോയി എന്നു കേട്ട് അവർ ദുഃഖാകുലരായി. തങ്ങളുടെ പതിതാവസ്ഥ കാണിച്ചുകൊണ്ടും ഉയരാനുള്ള ഒരു മാർഗ്ഗം കാണിച്ചുതരണമെന്നപേക്ഷിച്ചുകൊണ്ടും അവർ മഹാപ്രഭുവിന്ന് ഒരു പത്രമയച്ചു. അതിന്ന് അവിടുത്തെ മറുപടി ഇതായിരുന്നു: ''ഹേ സഹോദരന്മാരേ, പരിഭ്രമിക്കേണ്ടതില്ല. ഭഗവാൻ കരുണാനിധിയാണ്, ദീനബന്ധുവാണ്. മാനസികമായി തന്തിരുവടിയെ സദാ സ്മരിച്ചുകൊണ്ടുതന്നെ സ്വസ്വപ്രവൃത്തികൾ ചെയ്തുകൊള്ളുക. ഒരു ദോഷവും വരുകയില്ല.'' ഈ മറുപടി അവർക്ക് ഏററവും ആശ്വാസകരമായിരുന്നു. അവർക്ക് മഹാപ്രഭുവിനെ ദർശിക്കുവാനുള്ള ആഗ്രഹം ദിനംപ്രതി വർദ്ധിച്ചുവന്നു. എന്നാൽ വലിയ ഉത്തരവാദിത്വമുണ്ടായിരുന്നതിനാൽ തൽക്കാലം രാജ്യം വിട്ടു പോകുവാൻ സൗകര്യവുമുണ്ടായിരുന്നില്ല. ആ സമയത്താണ് മഹാപ്രഭു വൃന്ദാവനയാത്രാമദ്ധ്യേ അവിടെ വന്നത്. അപ്പോൾ അവർക്കുണ്ടായ ആനന്ദത്തിന്ന് ഒരതിർത്തിയുമുണ്ടായിരുന്നില്ല. ഏകാന്തത്തിൽവെച്ച് അധികം ആളുകൾ അറിയാതെതന്നെ മഹാപ്രഭുവിനെ ചെന്നു കാണണമെന്ന് അവർ തീരുമാനിച്ചു.

രാത്രി എല്ലാവരും ഉറക്കമായപ്പോഠം അവർ മഹാ പ്രഭുവിൻെറ സമീപത്തിലേയ്ക്കു സാധാരണവേഷത്തിൽ പോയി. ഭക്തന്മാരെല്ലാം ഉറങ്ങുകയായിരുന്നു. അവർ നിത്യാനന്ദജിയെയും ഹരിദാസനെയും ആദ്യം ചെന്നു കണ്ടു് അവർ മുഖാന്തരം മഹാപ്രഭുവിൻെറ സമീപം പ്രാപിച്ചു. അവർ പുളകിതഗാത്രരും അശ്രുഗളിതനേത്രരു മായി അവിടുത്തെ ശ്രീപാദങ്ങളിൽ വീണുകിടന്നു രോദനം ചെയ്തു. മഹാപ്രഭു തൻെറ തൃക്കൈകഠംകൊണ്ടു് എഴുന്നേല്പി ച്ചു് ആലിംഗനംചെയ്തു് ആശ്വസിപ്പിച്ചു: "പരമഭാഗവത ന്മാരായ നിങ്ങഠം എൻെറ ജന്മജന്മാന്തരങ്ങളിലെ സുഹൃത്തു ക്കളാണു്. വ്യസനിക്കരുതു്. നിങ്ങളെ ദർശിക്കുവാൻ വേണ്ടിത്തന്നെയായിരുന്നു എൻെറ ഈ വഴിക്കുള്ള യാത്ര. ഇന്നുമുതൽ നിങ്ങഠം രൂപസനാതനന്മാർ എന്നു് അറിയ പ്പെടും."

മഹാപ്രഭുവിൻെറ വാക്കുകഠം കേട്ടു് അവർ ആശ്വസി ച്ചു. സനാതനൻ പ്രാർത്ഥനാപൂർവ്വം പറഞ്ഞു: "ഈ യുദ്ധ കാലത്തു് ഇത്രയുമാളുകളോടുകൂടി വൃന്ദാവനയാത്ര ചെയ്യു ന്നതു വലിയ വിഷമമാണു്. അതുകൊണ്ടു് കുറച്ചു ദിവ സം കഴിയട്ടെ. പിന്നെ അധികമാളുകളോടുകൂടാതെ വൃന്ദാ വനയാത്ര ചെയ്യാം." മഹാപ്രഭു അതു സമ്മതിച്ചു. ശാന്തി പുരത്തിൽ അദ്വൈതാചാര്യരുടെ ഗൃഹത്തിലേയ്ക്കുതന്നെ ഭക്തന്മാരോടുകൂടി അവിടുന്നു് എഴുന്നള്ളി.

## അദ്ധ്യായം ആറു്

മഹാപുരുഷന്മാരുടെ ഹൃദയം എത്ര നിർമ്മലവും പവി ത്രവുമാകുന്നു. അവരുടെ ഹൃദയത്തിൽ കാമക്രോധാദി കഠംക്കു പ്രവേശംപോലുമില്ല. അവിടെ പ്രേമമൂർത്തിയായ തന്തിരുവടി സദാ നൃത്തമാടുന്നു. ഹാ, ഹാ, അവരുടെ

ജീവിതം എത്ര ധന്യധന്യം. അവരുടെ ക്ഷണസംഗത്താൽ മഹാപാപികൾകൂടി മഹാത്മാക്കളായി മാറുന്നു. അവർ തീർത്ഥങ്ങളെപ്പോലും തീർത്ഥീകരിക്കുന്നു. അപ്രകാരമുള്ള മഹാത്മാവായിരുന്നു രഘുനാഥദാസൻ.

രഘുനാഥദാസന്റെ പിതാവും അദ്ദേഹത്തിന്റെ സഹോദരനും കുലീനരായ കായസ്ഥജമിന്ദാർമാരായിരുന്നു. ചക്രവർത്തിയുടെ ദർബാറിൽപോലും അവർക്കു വലിയ സ്ഥാനമുണ്ടായിരുന്നു. അവർ മഹാത്മാക്കളേയും പണ്ഡിതന്മാരേയും ആദരിച്ചിരുന്നു. മഹാപ്രഭുവിന്റെ പിതാവായ ജഗന്നാഥമിശ്രജിയേയും അദ്വൈതാചാര്യരേയും അവർ ഭക്തിപൂർവ്വം ആദരിച്ചിരുന്നു. അവരുടെ പുരോഹിതൻ ബലരാമ ആചാര്യരും അദ്വൈതാചാര്യരും തമ്മിൽ വലിയ സ്നേഹമായിരുന്നു. അതു കാരണം ഹരിദാസജി ഇടയ്ക്കിടെ അവർ വസിക്കുന്ന സപ്തഗ്രാമത്തിൽ പോയിരുന്നു. ബലരാമാചാര്യർ ഹരിദാസന്റെ നാമനിഷ്ഠയിൽ അദ്ഭുതപ്പെട്ടിരുന്നു. ഈ സഹോദരന്മാരും ഹരിദാസനിൽ അത്യന്തം ശ്രദ്ധ ചെയ്തിരുന്നു. ഹിരണ്യദാസ്, ഗോവർദ്ധനദാസ് എന്നായിരുന്നു ആ സഹോദരന്മാരുടെ പേര്.

അതിൽ ഹിരണ്യദാസന്നു സന്താനമുണ്ടായില്ല. ഗോവർദ്ധനദാസ്സിന്നു് ഒരു പുത്രനുണ്ടായി. ആ പുത്രനെക്കൊണ്ടുതന്നെ അദ്ദേഹം ജഗത്പൂജ്യനായിത്തീർന്നു. മഹാത്മാവായ രഘുനാഥദാസജിയുടെ പിതാവാകാനുള്ള മഹാഭാഗ്യം ഈ ഗോവർദ്ധനദാസിന്നാണ് സിദ്ധിച്ചതു്. രഘുനാഥദാസ് കുട്ടിക്കാലംമുതൽക്കുതന്നെ ശാന്തസ്വഭാവനും ഗംഭീരപ്രകൃതിയും വിനയശീലനും അതിസുന്ദരനുമായിരുന്നു. വാത്സല്യനിധിയായ പിതാവ് പുത്രനെ സംസ്കൃതാധ്യയനാർത്ഥം ആചാര്യസമീപത്തിലേയ്ക്ക് അയച്ചു. ആ കാലത്തു് ഹരിദാസജി പലപ്പോഴും അവിടെ ചെന്നിരുന്നു. ഹരിദാസജിയുടെ നാമനിഷ്ഠ കണ്ടു്

ബാലനായ രഘുനാഥദാസ് ആകൃഷ്ടനായി. മണിക്കൂറുകഠം അദ്ദേഹം ഹരിദാസജിയെ നിനിമേഷദൃഷ്ടിയായി നോക്കുകയും അദ്ദേഹത്തിൻെറ സമീപത്തിൽ ഇരുന്ന് തിരുനാമം ഉച്ചരിക്കുകയും ചെയ്തിരുന്നു. ഹരിദാസജിക്കും ഈ ബാലൻെറ നേരെ എന്തോ ഒരാകർഷണം തോന്നിയിരുന്നു.

രഘുനാഥദാസജി ക്രമേണ വലുതായിവരുന്നതോടുകൂടി അദ്ദേഹത്തിൻെറ ഹൃദയത്തിൽ സർവ്വേശ്വരപ്രേമവും ഒന്നിച്ചു വർദ്ധിച്ചുവന്നു. വിഷയഭോഗങ്ങളോ ഐശ്വര്യമോ ഒന്നുംതന്നെ അദ്ദേഹത്തെ ആനന്ദിപ്പിച്ചില്ല. അത്രതന്നെയല്ല അവ ഘോരസർപ്പങ്ങളെപ്പോലെ തന്നെ ഗ്രസിക്കുവാൻ വരുന്നതായി അദ്ദേഹത്തിന്നു തോന്നി. ജനങ്ങഠം പ്രാണതുല്യം സ്നേഹിക്കുന്ന ദ്രവ്യത്തെ രഘുനാഥദാസജി വെറും ലോഷ്ടപ്രായമായി കരുതി. രാജ്യകാര്യങ്ങളിൽ അദ്ദേഹത്തിൻെറ മനസ്സു രമിച്ചില്ല. സജ്ജനസംഗത്തിന്നായി സദാ പിടഞ്ഞുകൊണ്ടിരുന്നു. മഹാപ്രഭു സന്ന്യാസം സ്വീകരിച്ച് അദ്വൈതാചാര്യരുടെ ഗൃഹത്തിൽ താമസിച്ചുവരവേ അവിടുത്തെ ദർശിക്കുവാനുള്ള ഭാഗ്യവും സിദ്ധിച്ചിരുന്നു. ഇദ്ദേഹം ജന്മസിദ്ധനാണെന്നു മഹാപ്രഭു ഒരു നോട്ടത്തിൽത്തന്നെ ഗ്രഹിച്ചു. എങ്കിലും അനാസക്തനായി ഗൃഹത്തിൽത്തന്നെ ഇരുന്ന് ഈശ്വരാരാധന ചെയ്യുവാനാണ് അന്ന് ഉപദേശിച്ചതു്.

പുത്രൻ പരമവിരക്തനായിത്തീരുന്നുവെന്നു കണ്ട് പിതാവു പരിഭ്രാന്തനായി. ഒരു സുന്ദരിയായ പത്നി ഉണ്ടായാൽ ഈ വൈരാഗ്യമെല്ലാം ക്രമത്തിൽ നശിച്ചുകൊള്ളുമെന്നു കരുതി സുന്ദരിയായ ഒരു കന്യകയെ വിവാഹം ചെയ്യിച്ചു. എന്നാൽ വിഷയഭോഗങ്ങഠംതന്നെ സർവ്വസ്വമെന്നു കരുതുന്ന സാധാരണജനങ്ങഠംക്കു പ്രേമവൈരാഗ്യങ്ങളുടെ സ്വാദ് ആസ്വദിച്ച മഹാത്മാക്കളുടെ സ്വഭാവത്തെപ്പററി എന്തറിയാം ? തൻെറ പുത്രൻെറ ഹൃദയത്തിൽ

കളിയാടുന്ന കോടികന്ദർപ്പസുന്ദരമായ സർവ്വേശ്വരസ്വരൂപത്തിന്റെ മുമ്പിൽ സാംസാരികസൗന്ദര്യം തുച്ഛാതിതുച്ഛമാണെന്നു് പിതാവിന്നു് ആദ്യം ഗ്രഹിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ പിതാവിന്റെ യത്നമെല്ലാം വ്യർത്ഥമായി. രഘുനാഥദാസ്സിന്റെ ഹൃദയത്തിൽ വൈരാഗ്യവും പ്രേമവും ഉത്തരോത്തരം വർദ്ധിച്ചുവന്നു.

ഈ ഘട്ടത്തിലാണു് മഹാപ്രഭു വൃന്ദാവനയാത്ര തല്ക്കാലം നിർത്തിവെച്ചു് അദ്വൈതാചാര്യരുടെ ഗൃഹത്തിൽ എത്തിയിട്ടുണ്ടെന്നു കേട്ടതു്. മഹാപ്രഭുവിനെ ദർശിക്കുവാൻ വലുതായ ആഗ്രഹമുണ്ടായി. പിതാവിനോടു് അതിനുള്ള അനുജ്ഞ തരണമെന്നു് അപേക്ഷിച്ചു.

ഇതു കേട്ടു പിതാവു കർത്തവ്യവിമൂഢനായിത്തീർന്നു. എന്നാൽ യുവാവായ പുത്രനെ ബലാൽ തടുക്കുന്നതു വ്യർത്ഥമെന്നറിയുന്ന ഗോവർദ്ധനദാസ് കണ്ണുകളിൽ വെള്ളം നിറച്ചുകൊണ്ടു് പുത്രനോടു പറഞ്ഞു: ''പ്രിയപുത്ര, ഈ കുലത്തിലെ ഒരേ ഒരു ദീപം നീയാണു്, ഞങ്ങൾക്കെല്ലാം ഏകാവലംബവും. നിന്നെ കാണാതെ ക്ഷണംപോലും ഞങ്ങൾക്കു ജീവിക്കുവാൻ സാധ്യമല്ല. മഹാപ്രഭുവിനെ ചെന്നു കണ്ടുകൊള്ളുക. എന്നാൽ വൃദ്ധരായ ഞങ്ങളെ വിചാരിച്ചു വേഗത്തിൽ മടങ്ങിവരണം. ഗൃഹം വിട്ടു പോകരുതു്.''

പിതാവിന്റെ വാക്കുകൾ കേട്ടു് രഘുനാഥദാസ്സും കണ്ണീർ ഒഴുക്കിക്കൊണ്ടു വിനീതനായി പറഞ്ഞു: ''അച്ഛാ, ഞാനെന്തു ചെയ്യട്ടെ. എന്റെ മനസ്സു് ലൗകികകാര്യങ്ങളിൽ ഒരിക്കലും സക്തമായിത്തീരുന്നില്ല. അവിടേയ്ക്കു ഞാൻ കാരണം ഒരു ക്ലേശവും വരരുതെന്നു് എനിക്കു വലിയ ആഗ്രഹമുണ്ടു്. എന്നാൽ ഞാൻ സ്വതന്ത്രനല്ല. ഏതോ ഒരു ശക്തി എന്നെ ബലാൽ ആകർഷിക്കുന്നു. കഴിയുന്നതും അവിടുത്തെ ആജ്ഞ പാലിക്കുവാൻ ശ്രമിക്കാം. വേഗത്തിൽ മടങ്ങിവരുകയും ചെയ്യാം.''

പിതാവു വിശ്വസ്തരായ കുറച്ചു ഭൃത്യന്മാരോടുകൂടി പുത്രനെ മഹാപ്രഭുവിൻെറ സമീപത്തിലേയ്ക്കു കുറേ കാഴ്ചദ്രവ്യങ്ങളോടുകൂടി അയച്ചു സുന്ദരമായ ഒരു ഡോലിയിലാണ് അയച്ചതു്. എന്നാൽ ശാന്തിപുരം കണ്ടുതുടങ്ങിയതോടുകൂടി ഡോലിയിൽനിന്നു് ഇറങ്ങി കാൽനടയായിത്തന്നെ മഹാപ്രഭുവിൻെറ സമീപത്തിൽ എത്തിച്ചേർന്നു. മഹാപ്രഭുവിനെ കണ്ട ഉടൻ ദൂരത്തിൽനിന്നുതന്നെ സാഷ്ടാംഗം പ്രണമിച്ചു. മഹാപ്രഭു ഓടിവന്നു് തൃക്കൈകൾകൊണ്ടു് എഴുന്നേല്പിച്ചു് ആലിംഗനം ചെയ്യുകയും അദ്ദേഹത്തിൻെറ കറുത്തു ചുരുണ്ട മുടി സാവകാശത്തിൽ തലോടുകയുംചെയ്തു. മഹാപ്രഭു കുട്ടികളെപ്പോലെ അദ്ദേഹത്തെ മടിയിൽവെച്ചു പ്രേമപൂർവ്വം ചോദിച്ചു: ''ഈ കൊടുംവെയിലത്തു് ഒററയ്ക്കു കാൽനടയായി വന്നുവോ? കൂടെ ആരുമില്ലേ? എന്തേ മുഖം വാടുവാൻ കാരണം?'' എന്നാൽ രഘുനാഥദാസ് ഒന്നും മറുപടി പറഞ്ഞില്ല. കണ്ണീരുകൊണ്ടു് അവിടുത്തെ വസ്ത്രം നനച്ചു. അപ്പോഴേയ്ക്കും ഭൃത്യന്മാർ വന്നു വന്ദിക്കുകയും കാഴ്ചദ്രവ്യങ്ങൾ സമർപ്പിക്കുകയും ചെയ്തു. മഹാപ്രഭു തൻെറ തൃക്കൈകൊണ്ടു സുവർണ്ണവർണ്ണമായ അദ്ദേഹത്തിൻെറ ദേഹത്തിൽ തലോടിക്കൊണ്ടിരുന്നു. മഹാപ്രഭുവിൻെറ അപാരകരുണ കണ്ടു് രഘുനാഥദാസ് പറയുവാൻ തുടങ്ങി: ''പ്രഭോ, പിതൃഗൃഹം എനിക്കു് ഒരു ജയിലായിത്തോന്നിരിക്കുന്നു. ഒരു സ്വാതന്ത്ര്യവുമില്ല. സ്വേച്ഛയാ ഒരു യാത്രയും ചെയ്യുവാൻ സാധ്യമല്ല. ഈ ബന്ധനത്തിൽനിന്നു മോചിപ്പിച്ചു് അവിടുത്തെ തൃപ്പാദങ്ങളിൽ ശരണം തന്നനുഗ്രഹിച്ചാലും.''

മഹാപ്രഭു പ്രേമപൂർവ്വം പറഞ്ഞു: ''എന്താണു് പറയുന്നതു്? ഗൃഹം കാരാഗാരമോ? അതിൽ സക്തികൂടാതിരുന്നാൽ അതു പിന്നെ ഒരനർത്ഥവും ചെയ്യുകയില്ല. സക്തിയാണു് സർവ്വാനർത്ഥകരം, അതു വിട്ടുകളയൂ. പിന്നെ സർവ്വത്ര ആനന്ദംതന്നെ. നിവൃത്തരാഗിക്കു് ഗൃഹം തപോവനമല്ലേ?''

രഘുനാഥദാസ് കണ്ണീരൊഴുക്കിക്കൊണ്ട് പറഞ്ഞു: ''ഗൃഹത്തിൽ സക്തികൂടാതെ വസിച്ച് സർവ്വേശ്വരാരാധനയിൽത്തന്നെ സദാ മുഴുകുക എന്നതു സാധാരണക്കാർക്കു വിഷമംതന്നെ. പിന്നെ വൈരാഗ്യമില്ലാത്തവർ മററു മാർഗ്ഗമില്ലാത്തതിനാൽ അങ്ങനെ ചെയ്തുകൊള്ളട്ടെ. അവിടുത്തെ കരുണയാൽ ഗൃഹാദികളിൽ ഒട്ടും സക്തിയില്ലാത്തതിനാൽ ഇനിയും അവിടെത്തന്നെ ഇട്ടു ക്ലേശിപ്പിക്കരുതേ.''

മഹാപ്രഭു പറഞ്ഞു: ''ശ്മശാനവൈരാഗ്യംകൊണ്ടു കാര്യമില്ല. അതു ക്ഷണികമാണ്, വൈരാഗ്യം പ്രബലമായിത്തീരുമ്പോൾ സ്വയം ഗൃഹാദിബന്ധം വിട്ടുകൊള്ളും. ബലാൽക്കാരേണ അവയെ വിടുവാൻ ശ്രമിച്ചിട്ടു കാര്യമില്ല. അതുവരെ ഗൃഹത്തിൽത്തന്നെ കഴിയൂ. അനാസക്തനായി സർവ്വേശ്വരാരാധനം ചെയ്തുകൊണ്ടു വസിക്കു. ക്രമേണ എല്ലാം ശരിപ്പെട്ടുകൊള്ളും.''

രഘുനാഥദാസ് അതികരുണസ്വരത്തിൽ പിന്നെയും പറഞ്ഞു: ''അവിടുത്തെ ശ്രീപാദങ്ങളിൽ ശരണം കിട്ടിയാൽ പിന്നെ വൈരാഗ്യം നഷ്ടപ്പെടുമോ? അമൃതപാനം ചെയ്യുവനെ ജരാമരണാദികൾ ബാധിക്കുമോ! അതുകൊണ്ട് ശ്രീപാദങ്ങളിൽ സ്ഥാനം തന്നനുഗ്രഹിക്കു.''

മഹാപ്രഭു പ്രേമപൂർവ്വം പറഞ്ഞു: ''ഇപ്പോൾ ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങു. ഞാൻ വൃന്ദാവനത്തിൽനിന്നു മടങ്ങി എത്തിയാൽ പുരിയിലേയ്ക്കു വരും. എല്ലാം മംഗളമായിത്തീരും.'' മഹാപ്രഭുവിൻെറ ഈ വാക്കുകൊണ്ട് രഘുനാഥദാസ്സിനു കുറച്ച് ആശ്വാസമായി. ഏഴു ദിവസം അവിടെത്തന്നെ മഹാപ്രഭുവും ഒന്നിച്ചു താമസിച്ചു. പിന്നെ പ്രഭുവിൻെറ ആജ്ഞയെ ശിരസാ വഹിച്ചു ഗൃഹത്തിലേയ്ക്കു തന്നെ മടങ്ങി.

ശ്രീമാധവേന്ദ്രപുരിയുടെ പുണ്യതിഥി സമീപിച്ചിരുന്നു. അതുകൊണ്ട് അദ്വൈതാചാര്യരുടെ പ്രാർത്ഥനയനു

സരിച്ച് പത്തു ദിവസം മഹാപ്രഭു അവിടെ താമസിച്ചു. ആ പുണ്യദിനങ്ങളിൽ ഭക്തസംഘങ്ങൾ വന്ന് മഹാപ്രഭുവിനെ സന്ദർശിച്ചു കൃതാർത്ഥരായി. ശചീമാതാവും കുറച്ചു ദിവസം അവിടുത്തെ സമീപത്തിൽ വസിച്ച് തന്റെ കൈകൾകൊണ്ടുതന്നെ ഭിക്ഷ നല്കി കൃതാർത്ഥയായി. ഈ ദിവസങ്ങളിൽ ഒരു ദിവസം അവിടുന്ന് ഗംഗ കടന്ന് ഗൗരീദാസ്ജിയുടെ അടുത്തേയ്ക്കു പോയി. അദ്ദേഹം വലിയ ഒരു ഭക്തനായിരുന്നു. അദ്ദേഹം മഹാപ്രഭുവിനോട് അവിടുത്തെ നിത്യസാന്നിധ്യം ഇവിടെ ഉണ്ടാവണമെന്നു പ്രാർത്ഥിച്ചു. ഒരു പ്രതിമയിൽ താൻ സന്നിധാനം ചെയ്യാമെന്ന് അവിടുന്നു സമ്മതിച്ചു. ആ ഗൗരീദാസനാണ് ആദ്യം മഹാപ്രഭുവിന്റെ പ്രതിമ പ്രതിഷ്ഠിച്ചത്. അത് അതിദിവ്യസാന്നിധ്യമുള്ളതായി കരുതപ്പെടുന്നു. പിന്നെ അവിടുന്നു ശാന്തിപുരത്തിലേയ്ക്കു ചെന്ന് അവിടെനിന്ന് ശ്രീജഗന്നാഥപുരിയിലേയ്ക്കുതന്നെ മടങ്ങി.

## അധ്യായം ഏഴ്

ശാന്തിപുരത്തിൽനിന്ന് മഹാപ്രഭു പിന്നെയും പുരിയിലേയ്ക്കുതന്നെ മടങ്ങി. സാർവ്വഭൗമഭട്ടാചാര്യർ, രാമാനന്ദറായി, കാശീമിശ്രൻ, ഗദാധരൻ മുതലായ ഭക്തന്മാർ മഹാപ്രഭുവിനെ കണ്ട് ആനന്ദഭരിതരായി. ഇത്രയും വേഗം അവിടുന്നു മടങ്ങി വന്നതു തങ്ങളുടെ ഭാഗ്യാതിശയമാണെന്ന് അവർ കരുതി. മഹാപ്രഭു പറഞ്ഞു: "ഗദാധരനെ ഒന്നിച്ചു കൊണ്ടുപോവാത്തതു കാരണം എനിക്കു ശാപം പററിയിരിക്കുകയാണ്. അതുകൊണ്ട് വൃന്ദാവനം പ്രാപിക്കുവാൻ കഴിഞ്ഞില്ല."

അപ്പോൾ ഗദാധരൻ തൊഴുതുകൊണ്ടു പറഞ്ഞു: "അവിടേയ്ക്കു വൃന്ദാവനയാത്ര എന്തിന്ന്? അവിടുന്നു

വസിക്കുന്ന സ്ഥലംതന്നെ വൃന്ദാവനം. അവിടുത്തെ തീർത്ഥയാത്ര ലോകസംഗ്രഹാർത്ഥവും ലോകോദ്ധാരണാർത്ഥവുമാകുന്നു.''

മഹാപ്രഭു: ''സ്വരൂപനും സനാതനനും പരമഭാഗവതന്മാരാകുന്നു. അവരുടെ ഹൃദയം പ്രേമനിർഭരമാണ്. ആയാസമേറിയ രാജ്യകാര്യങ്ങളിൽ വ്യാപൃതരായാലും അവരുടെ ഹൃദയം സദാ തന്തിരുവടിയിൽ രമിച്ചുകൊണ്ടിരിക്കുന്നു. അവരുടെ അഭിമതമനുസരിച്ചാണ് ഞാൻ വൃന്ദാവനയാത്ര കുറച്ചു ദിവസത്തേയ്ക്കു നീട്ടിവെച്ചതു്. ഏകാകിയായി യാത്ര തുടരണമെന്നാണ് അവരുടെ അഭിമതം.''

രാമാനന്ദറായി: ''വർഷകാലമാസന്നമായിരിക്കുന്നു. ഇനി രഥയാത്രയും ചാതുർമ്മാസ്യവും കഴിഞ്ഞു് യാത്ര തുടരാം. അതുവരെ ഇവിടെത്തന്നെ വസിച്ച് ഞങ്ങളെ കൃതാർത്ഥരാക്കിയാലും.''

മഹാപ്രഭു ഈ അഭിപ്രായം സ്വീകരിച്ചു. രഥയാത്രയും വർഷകാലവും ചാതുർമ്മാസ്യവും കഴിഞ്ഞു് അവിടുന്നു പിന്നെയും വൃന്ദാവനയാത്രയ്ക്കു് ഏകാകിയായി പുറപ്പെട്ടു. സ്വരൂപദാമോദരഗോസ്വാമി മുതലായവരുടെ പ്രാർത്ഥനയനുസരിച്ച് ബലഭദ്രഭട്ടാചാര്യരെ ഒന്നിച്ചുകൊണ്ടുപോകുവാൻ അവസാനം സമ്മതിച്ചു. ഭഗവാൻ ഭക്തദാസനല്ലേ? അതുകൊണ്ട് ഭക്തന്മാരുടെ ആഗ്രഹത്തിന്റെ മുമ്പിൽ തല കുനിച്ചു. രാത്രി ജഗന്നാഥനെ ദർശിച്ച് അനുജ്ഞ വാങ്ങി പ്രഭാതത്തിന്നുമുമ്പുതന്നെ അവിടുന്നു ബലഭദ്രഭട്ടാചാര്യരെയും കൂട്ടി യാത്രയായി.

രാജമാർഗ്ഗം വിട്ട് വനപ്രദേശങ്ങളിലൂടെയാണ് ഇത്തവണ യാത്ര ചെയ്തതു്. വളരെ ദൂരംവരെ പലപ്പോഴും ഗ്രാമങ്ങൾതന്നെ ഉണ്ടായിരുന്നില്ല. അതുകൊണ്ട് ഭട്ടാചാര്യർക്ക് ഫലമൂലാദികൾകൊണ്ടുതന്നെ മഹാപ്രഭുവിന്റെ

ഭിക്ഷയ്ക്കു് ഏർപ്പാടു ചെയ്യേണ്ടിവന്നു. ഇടയ്ക്കു ഗ്രാമങ്ങൾ വരു മ്പോൾ രണ്ടുനാലുദിവസത്തേയ്ക്കുള്ള ഭിക്ഷാസാമഗ്രികൾ കരുതിവെയ്ക്കും. മഹാപ്രഭു ബലഭദ്രഭട്ടാചാര്യരുടെ ശുശ്രൂഷ യിൽ വളരെ സന്തോഷിച്ചു. മുമ്പു് യാത്രയിൽ ഒരു ഹരി തകീകഷണം സൂക്ഷിച്ചതുകൊണ്ടു് ഗോവിന്ദഘോഷിന്റെ നേരെ അതൃപ്തി പ്രകടിപ്പിച്ചു. മഹാത്മാക്കളുടെ അഭിപ്രായം ആർക്കും അറിയുവാൻ സാധ്യമല്ല എന്നാണു് ഇതു കാണിക്കു ന്നതു്.

മഹാപ്രഭു തന്റെ ദിവ്യപ്രേമപ്രഭാവത്തിൽ വനത്തിലുള്ള ദുഷ്ടജന്തുക്കളെപ്പോലും മിത്രങ്ങളാക്കി മാററിക്കൊണ്ടാണു് മുന്നോട്ടുപോയതു്. അവ തങ്ങളുടെ നൈസർഗ്ഗികമായ ക്രൂരത വിട്ടു് മഹാപ്രഭുവിന്റെ പാദങ്ങ ളെ സേവിച്ചു. വഴിക്കുള്ള ഗ്രാമങ്ങളിലെ ജനങ്ങൾക്കെല്ലാം ഹരിനാമകീർത്തനം ഉപദേശിച്ചും ആയിരക്കണക്കിൽ പ്രാണികളെ കൃതാർത്ഥരാക്കിയും ശ്രീകാശിയിൽ ചെന്നു ചേൻറു. മണികർണ്ണികയിൽ സ്നാനം കഴിഞ്ഞപ്പോഴേയ്ക്കും തപനമിശ്രൻ എന്ന ബ്രാഹ്മണൻ മഹാപ്രഭുവിന്റെ സമീ പത്തിൽ വന്നു വന്ദിച്ചു. അവിടുന്നു പണ്ടു ശിഷ്യസംഘങ്ങ ളോടുകൂടി കിഴക്കേ ബങ്കാളിൽ യാത്രചെയ്യുമ്പോൾ ഒരു ബ്രാഹ്മണനു തിരുനാമോപദേശം ചെയ്തു കാശിയിലേയ്ക്കു് അയച്ചതു് ഓർക്കുന്നുണ്ടായിരിക്കുമല്ലോ. ആ ബ്രാഹ്മണനാ ണു് തപനമിശ്രൻ. അദ്ദേഹം മഹാപ്രഭുവിന്റെ പാദങ്ങ ളിൽ സാഷ്ടാംഗം നമസ്കരിച്ചു പ്രാർത്ഥിച്ചു: ''അവിടുന്നു കുറച്ചു ദിവസം ഈ ദാസാനുദാസനുമൊന്നിച്ചു വസിച്ചു് ഇവനെ കൃതാർത്ഥനാക്കണം.''

മഹാപ്രഭു ആ പ്രാർത്ഥന സ്വീകരിക്കുകയും അദ്ദേഹ ത്തോടുകൂടി വിശ്വനാഥൻ, വേണീമാധവൻ മുതലായ ഭാവത്തിൽ തന്തിരുവടി സന്നിധാനം ചെയ്യുന്ന പുണ്യ സ്ഥാനങ്ങൾ ദർശിച്ചു് തപനമിശ്രന്റെ ഗൃഹത്തിലേയ്ക്കു

പോവുകയും ചെയ്തു. അദ്ദേഹം മഹാപ്രഭുവിൻെറ കാൽ കഴുകിച്ച് ഭക്തിശ്രദ്ധാപുരസ്സരം പൂജിച്ചു. പാദതീർത്ഥം പാനം ചെയ്യുകയും ഗൃഹത്തിൽ മുഴുവൻ തളിക്കുകയും ചെയ്തു. മിശ്രജിയുടെ പുത്രൻ രഘുനാഥൻ ആ സമയങ്ങളിൽ ക്ഷണനേരംപോലും മഹാപ്രഭുവിനെ വിട്ടുപിരിയാതെ സദാ ശുശ്രൂഷിച്ചു. പത്തുപന്ത്രണ്ടുദിവസം അവിടുന്നു ശ്രീകാശിയിൽ വസിച്ചു. ചന്ദ്രശേഖരനെന്ന ഒരു ബംഗാളിവൈദ്യനും അവിടെ വെച്ച് മഹാപ്രഭുവിനെ സേവിച്ചു.

അവിടെവെച്ച് ഒരു മറാഠാബ്രാഹ്മണൻ മഹാപ്രഭുവിൻെറ വലിയ ഭക്തനായിത്തീൎന്നു. അദ്ദേഹത്തിന്നു് പ്രബോധാനന്ദസരസ്വതി മുതലായ കാശിയിലെ അദ്വൈതവാദികളായ സന്ന്യാസിമാർ ഭക്തിയേയും മഹാപ്രഭുവിനെയും വേണ്ടത്ര ആദരിക്കാതിരിക്കുന്നതു കണ്ടു വളരെ വ്യസനമുണ്ടായി. സംഗതി മഹാപ്രഭുവിനെ അറിയിച്ചപ്പോൾ അവിടുന്നു് ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ലോകത്തിൽ ജനങ്ങൾ ഭിന്നപ്രകൃതികളാണു്, ഭിന്നാധികാരികളാണു്. മറ്റൊരാളുടെ കാൎയ്യത്തെപ്പററി എന്തിന്നു ചിന്തിക്കുന്നു? ഭഗവത്കൃപയുണ്ടെങ്കിൽ മാത്രമേ ഭക്തിയിൽ അഭിരുചി ഉണ്ടാവുകയുള്ളു. മററുള്ളവരെപ്പററി ചിന്തിക്കാതെ ഭഗവാനിൽ ഉറച്ചു വിശ്വസിക്കു. അവിടുത്തെ തിരുനാമങ്ങൾതന്നെ സദാ കീർത്തിക്കു.'' ഇപ്രകാരമാശ്വസിപ്പിച്ച് അവിടുന്നു പ്രയാഗയിലേയ്ക്കു പോയി.

അവിടെ ഗംഗാകാളിന്ദീസംഗമത്തിൽ ചെന്നു് അവിടുന്നു് ആനന്ദഭരിതനായി. തൻെറ പ്രേമപാത്രത്തിൻെറ വിഹാരരംഗമായ കാളിന്ദിയുടെ ദർശനത്താൽ ഭാവോന്മത്തനായിത്തീർന്നു് കാളിന്ദിയിലേയ്ക്കു് എടുത്തുചാടി. ബലഭദ്രഭട്ടാചാൎയ്യർ ഒരുവിധം പിടിച്ചു കേററി. പ്രയാഗയിൽ സ്നാനാദികൾ ചെയ്തു് മൂന്നുദിവസം അവിടെ താമസിച്ചു. പിന്നെ ശ്രീവൃന്ദാവനത്തിലെത്തുവാനുള്ള ഉൽക്കണ്ഠാതിശയത്താൽ അവിടുന്നു മുന്നോട്ടു പോയി. ക്രമേണ കുറച്ചു

ദിവസങ്ങൾകൊണ്ടു് ശ്രീമഥുരയിൽ ചെന്നുചേർന്നു. ഉടൻ തന്നെ വിശ്രാമഘട്ടിൽ സ്നാനം ചെയ്തു് വ്രജഭൂമിയിലെ പുണ്യരജസ്സു ശിരസ്സിൽ ധരിച്ചു് അവിടുന്നു പരമാനന്ദത്താൽ പുളകിതഗാത്രനായി. ബ്രഹ്മാദികൾപോലും ഭക്തിപൂർവ്വം ശിരസ്സിൽ ധരിക്കുന്ന ആ പാവനരജസ്സിൽ അവിടുന്നു് ഉന്മത്തനെപ്പോലെ കിടന്നുരുണ്ടു. കാളിന്ദിയിലെ ശ്യാമളജലത്തിൽ വളരെ നേരം നീന്തിക്കളിച്ചു. അവിടെനിന്നു കേറി നനഞ്ഞ വസ്ത്രത്തോടുകൂടിത്തന്നെ കീർത്തനങ്ങൾ ഉറക്കെ പാടിക്കൊണ്ടു നൃത്തം ചെയ്യുവാൻ തുടങ്ങി. ഈ അദ്ഭുതനൃത്തം കണ്ടു് അവിടെയുള്ളവർ നിന്നിമേഷദൃഷ്ടികളായി നോക്കിനിന്നു. ആയിരക്കണക്കിൽ ആളുകൾ വന്നുകൂടി. അതിൽ ഒരു ബ്രാഹ്മണൻ പ്രേമോന്മത്തനായി ബാഹ്യബോധമില്ലാതെ നൃത്തം ചെയ്യുന്നതായി കണ്ടു. അദ്ദേഹത്തിൽ എല്ലാ സാത്വികഭാവങ്ങളും വ്യക്തമായി പ്രകാശിച്ചിരുന്നു. മഹാപ്രഭു അദ്ദേഹത്തിൻെറ കൈ പിടിച്ചു നൃത്തംചെയ്യുവാൻ തുടങ്ങി.

സംകീർത്തനം കഴിഞ്ഞതിന്നുശേഷം മഹാപ്രഭു ആ ബ്രാഹ്മണനോടു് ഈ ദിവ്യപ്രേമനിധി എവിടെനിന്നു സിദ്ധിച്ചുവെന്നു ചോദിച്ചു. ആ ബ്രാഹ്മണൻ അതിവിനീതനായി പറഞ്ഞു: ''പ്രേമാവതാരമായ ശ്രീമാധവേന്ദ്രപുരി മഹാരാജ് എന്നിൽ കൃപ ചെയ്തു് മന്ത്രദീക്ഷ തന്നനുഗ്രഹിച്ചു. ലേശമെങ്കിലും പ്രേമം സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു് അവിടുത്തെ കൃപാകടാക്ഷഫലമാണു്.'' ഇതു കേട്ട ഉടൻ മഹാപ്രഭു അദ്ദേഹത്തിൻെറ പാദങ്ങളിൽ വീണു പിന്നെയും പിന്നെയും നമസ്കരിച്ചു.

ബ്രാഹ്മണൻ ഗദ്ഗദകണ്ഠനായി പറഞ്ഞു: ''അവിടുന്നു് എന്താണു് ചെയ്യുന്നതു്? സന്ന്യാസി സർവ്വവന്ദ്യനാകുന്നു. അവിടുന്നു് എന്നെ വന്ദിച്ചാൽ എനിക്കു പാപഭാരം വന്നു ചേരും. അതു ചെയ്യരുതേ.''

മഹാപ്രഭു പറഞ്ഞു: ''ശ്രീമാധവേന്ദ്രപുരിയുടെ ശിഷ്യനിലേ ഈ ദിവ്യപ്രേമഭാവം കാണുകയുള്ളൂ. ഭക്തിയുടെ ഉദ്ഭവസ്ഥാനം മാധവേന്ദ്രപുരിയാകുന്നു. ഞാനവിടത്തെ ശിഷ്യശിഷ്യനാകുന്നു. അപ്പോൾ അവിടുന്ന് എനിക്കു ഗുരുതുല്യനാണല്ലോ.''

ഇതു കേട്ട് ആ ബ്രാഹ്മണന്നു വലിയ ആനന്ദമുണ്ടായി. അദ്ദേഹം മഹാപ്രഭുവിനെ സ്വഗൃഹത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി ഭിക്ഷ കഴിപ്പിച്ചു. ആ ബ്രാഹ്മണനേയും കൂട്ടി അവിടുന്നു മഥുരയിലെ ഇരുപത്തിനാലു ഘട്ടങ്ങളും ദർശിച്ചു. അദ്ദേഹത്തോടുകൂടിത്തന്നെ വ്രജത്തിലെ പന്ത്രണ്ടു വനങ്ങളിലും യാത്രയ്ക്കായി പുറപ്പെട്ടു.

# അധ്യായം എട്ട്

മഥുരയിൽനിന്ന് മധുവനം, താലവനം, കുമുദവനം, ബഹുളവനം മുതലായവ സന്ദർശിച്ച് ഭഗവാന്റെ പ്രധാന ലീലാരംഗമായ ശ്രീവൃന്ദാവനത്തിലെത്തി. പരമപാവനമായ ആ സ്ഥാനത്ത് എത്തിയ ഉടൻതന്നെ പ്രേമാവേശത്താൽ മൂർച്ഛിച്ചു താഴെ വീണു. ബോധം വന്നതിനുശേഷം അവിടുന്നു നിർനിമേഷദൃഷ്ടിയായി നാലു ഭാഗത്തേയ്ക്കും നോക്കി. ചില ഭാഗത്തു ഫലപുഷ്പഭാരംകൊണ്ടു നമിച്ച വൃക്ഷങ്ങളെയും ചില ഭാഗത്തു പച്ചപ്പുല്ലുകൾ തിന്നു നടക്കുന്ന പൈക്കളെയും മററു ചില ഭാഗത്തു നൃത്തമാടുന്ന മയിലുകളെയും എല്ലാം കണ്ടു പരമാനന്ദഭരിതനായി. അവിടുന്നു വൃക്ഷലതാദികളെ ആലിംഗനം ചെയ്യുകയും പശുക്കളെയും മററും പ്രേമപൂർവ്വം തലോടുകയും ചെയ്തു. പശുക്കൾ അവിടത്തെ ശ്രീപാദങ്ങൾ നക്കിത്തോർത്തി. പക്ഷികൾ അവ്യക്തമധുരമായ ഭാഷയിൽ മഹാപ്രഭുവിനോടു കുശല

പ്രശ്നംചെയ്തു. മഹാപ്രഭുവിന്റെ ആനന്ദത്തിന്നു് അതിരുണ്ടായിരുന്നില്ല.

അന്നു് വൃന്ദാവനം വനപ്രദേശംതന്നെയായിരുന്നു. കുറച്ചു ബ്രാഹ്മണരുടെയും ഗോപന്മാരുടെയും ഗൃഹങ്ങൾ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. പരമഭാഗവതന്മാരായ ദുർലഭം ചിലർ ദർശനത്തിന്നു വരുകയും ദർശനംചെയ്തു് മഥുരയിലേയ്ക്കു മടങ്ങുകയുമായിരുന്നു പതിവു്. വ്രജത്തിലെ അനേകം തീർത്ഥങ്ങളും മററും ലുപ്തപ്രായമായി കിടന്നിരുന്നു. ജനങ്ങൾക്കു് അവയെപ്പററി ഒന്നും അറിവുണ്ടായിരുന്നില്ല. സന്ന്യാസത്തിന്നുമുമ്പുതന്നെ അവിടുന്നു ലോകനാഥഗോസ്വാമി മുതലായവരെ തീർത്ഥസ്ഥാനങ്ങൾ കണ്ടുപിടിക്കുവാനും നന്നാക്കുവാനുമായി വൃന്ദാവനത്തിലേയ്ക്കു് അയച്ചിരുന്നു. മഹാപ്രഭുവും ചില തീർത്ഥങ്ങൾ കണ്ടുപിടിച്ചു പ്രസിദ്ധമാക്കിത്തീർത്തു. രാധാകുണ്ഡമെന്ന പാവനതീർത്ഥം മഹാപ്രഭുവാണു് ആദ്യം കാണിച്ചുകൊടുത്തതു്. പിന്നെ മഹാപ്രഭു കുസുമസരോവരത്തിൽ സ്നാനം ചെയ്തു് ഗോവർദ്ധനത്തെ ഭക്തിപൂർവ്വം ദർശിച്ചു. ഗോവർദ്ധനം തന്തിരുവടിയുടെ വിഗ്രഹമായിത്തന്നെ ശാസ്ത്രങ്ങളിൽ പറയപ്പെടുന്നു. അതുകൊണ്ടു് അതിന്റെ മുകളിലേയ്ക്കു ചവിട്ടിക്കേറുവാൻ മഹാപ്രഭുവിന്നു് മനസ്സു വന്നില്ല.

അതിന്റെ മുകളിൽ മാധവേന്ദ്രപുരി സ്ഥാപിച്ച ഗോപാലഭഗവാന്റെ പുണ്യക്ഷേത്രം ദർശനം ചെയ്താൽ കൊള്ളാമെന്നു വലിയ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ചവിട്ടിപ്പോകുവാൻ കഴിയാത്തതുകൊണ്ടു് എന്തു വേണ്ടുമെന്നു് മഹാപ്രഭു ചിന്തയിലായിരുന്നു.

അന്നു് മുഹമ്മദീയാക്രമണങ്ങൾ ഇടയ്ക്കിടെ ഉണ്ടായിരുന്നു. അതുകൊണ്ടു് വ്രജവാസികൾ ഭയചകിതരായി ഒരു ദിക്കിൽനിന്നു മറെറാരു ദിക്കിലേയ്ക്കു പോകുമ്പോൾ ഒന്നിച്ചു് വിഗ്രഹവും കൊണ്ടുപോയിരുന്നു. അതുകൊണ്ടു്

അന്നു ശ്രീഗോപാലജി പർവ്വതത്തിന്നു താഴെ ഒരു ഗ്രാമത്തിലായിരുന്നു. ഈ വിവരമറിഞ്ഞു് മഹാപ്രഭു ആനന്ദമഗ്നനായി അവിടെ ചെന്നു ദർശനംചെയ്തു സന്തുഷ്ടനായി. ഗോവർദ്ധനം പ്രദക്ഷിണംചെയ്തു പിന്നെയും ഭാണ്ഡീരവനം, ഭദ്രവനം, ഗോകുലം മുതലായ സ്ഥലങ്ങൾ ദർശിച്ചു മഥുരയിൽത്തന്നെ മടങ്ങിവന്നു് ആ ഭാഗവതബ്രാഹ്മണൻെറ ഗൃഹത്തിൽ അവിടുന്നു താമസിച്ചു.

ഒരിക്കൽ അവിടുന്നു ശ്രീവൃന്ദാവനത്തിൽ ചെന്നു ദർശനം കഴിച്ചു രാസലീലാരംഗം, വംശീവടം മുതലായ പാവനസ്ഥാനങ്ങൾ ദർശിച്ചു് അക്രൂരതീർത്ഥത്തിൽ എത്തി. ജനങ്ങളുടെ തിരക്കു് അധികമായി വരുന്നുവെന്നു കണ്ടപ്പോൾ അവിടുന്നു കാളിന്ദീതീരത്തു് ഏകാന്തമായ സ്ഥാനത്തിരുന്നു തിരുനാമജപത്തിൽ ലയിച്ചിരുന്നു. അവിടെ കൃഷ്ണദാസനെന്ന ഒരു ക്ഷത്രിയൻ അവിടുത്തെ ശരണം പ്രാപിക്കുകയും ഒന്നിച്ചു വസിക്കുവാൻ തുടങ്ങുകയുംചെയ്തു.

മഹാപ്രഭു ശ്രീവൃന്ദാവനത്തിൽ വസിക്കുന്ന കാലത്തു് ഒരു സംഭവമുണ്ടായി. കാളിയമർദ്ദനസ്ഥാനത്തിന്നടുത്തു് നന്ദനന്ദനൻ രാത്രി പ്രത്യക്ഷമായി പ്രകാശിച്ചു് കാളിയഫണങ്ങളിൽ നൃത്തംചെയ്യുന്നുവെന്നും കാളിയഫണത്തിൽ ഒരു ദിവ്യരത്നം പ്രകാശിക്കുന്നുവെന്നും ഒരു കിംവദന്തി പരന്നു. വളരെ ആളുകൾ മഹാപ്രഭുവിൻെറ സമീപം വന്നു് ഇതു സത്യമാണോ എന്നു് അന്വേഷിച്ചു. മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഇതു നിങ്ങൾതന്നെ സ്വയം ചെന്നു് സത്യമാണോ എന്നു് അന്വേഷിക്കുക.'' ഒരു ശ്യാമളപുരുഷൻ രാത്രിയിൽ കാളിന്ദീതീരത്തു കാണപ്പെട്ടിരുന്നു. ദൂരത്തുനിന്നു് ഒരു രത്നം പ്രകാശിക്കുന്നതായും കാണപ്പെട്ടിരുന്നു. ആളുകൾ ആയിരക്കണക്കിൽ ഈ വർത്തമാനം കേട്ടു വന്നുകൂടുവാൻ തുടങ്ങി. ബലഭദ്രഭട്ടാചാര്യർക്കും ഒന്നുപോയി കണ്ടാൽക്കൊള്ളാമെന്നു വലിയ ആഗ്രഹമുണ്ടായി.

മഹാപ്രഭു പ്രേമപൂർവ്വം പറഞ്ഞു: ''ഒരു പശുവിനെ തുടൎന്നു് മററു പശുക്കളെല്ലാം പിന്നാലെ പോകുന്നതു പോലെ ജനങ്ങൾ ഗതാനുഗതികന്മാരാണു്. സൎവ്വക്കും തന്തിരുവടിയുടെ ദർശനം സിദ്ധിക്കുക സാദ്ധ്യമാണോ? കോടിക്കണക്കിലുള്ള ആളുകളിൽ അവിടത്തെ കൃപയ്ക്കു പാത്രീഭൂതരായ ഒന്നോ രണ്ടോ ആളുകൾക്കു് ആ ഭാഗ്യം സിദ്ധിച്ചാൽ വലിയ കാൎയ്യമായി. അതുകൊണ്ടു് ഇതിൽ ഭ്രമിക്കാതെ ഇവിടെ ഇരുന്നുകൊണ്ടുതന്നെ തന്തിരുവടിയുടെ തിരുനാമം ജപിക്കൂ. അവിടത്തെ കൃപാകടാക്ഷം സിദ്ധിച്ചാൽ ഏതു ദിക്കിലും ഏതു കാലത്തും ആ ദർശനം സിദ്ധിക്കാം.'' കാളിന്ദിയിൽനിന്നു് മത്സ്യം പിടിക്കുന്ന ഒരു മുക്കുവനായിരുന്നു അതെന്നു പിന്നീടു് പരക്കെ വ്യക്തമായി.

പിറേറ ദിവസം ആളുകൾ മഹാപ്രഭുവിനെ ദർശിക്കുവാൻ വന്നപ്പോൾ അവിടുന്നു ചോദിച്ചു: ''നിങ്ങൾക്കു് ശ്രീകൃഷ്ണഭഗവാന്റെ ദർശനം സിദ്ധിച്ചുവോ?''

ആ കൂട്ടത്തിലുണ്ടായിരുന്ന ഒരു തേജസ്വിയായ ബ്രാഹ്മണൻ പറഞ്ഞു: ''ഇവിടെ ഞങ്ങൾക്കു തന്തിരുവടിയുടെ പ്രത്യക്ഷദർശനം ഇപ്പോൾ കിട്ടിയിരിക്കുന്നു.'' മഹാപ്രഭു നാലുഭാഗത്തും നോക്കിക്കൊണ്ടു പറഞ്ഞു: ''ആ ശ്യാമസുന്ദരൻ എവിടെ? എനിക്കു കാണിച്ചു തരൂ.''

ബ്രാഹ്മണൻ: ''ഇതാ സന്ന്യാസിവേഷത്തിൽ തന്തിരുവടി ഈ പാവനസ്ഥാനത്തു ശോഭിക്കുന്നു'' എന്നു പറഞ്ഞു മഹാപ്രഭുവിന്റെ നേരെതന്നെ ചൂണ്ടിക്കാട്ടി.

മഹാപ്രഭു ആ ബ്രാഹ്മണനെ വന്ദിച്ചുകൊണ്ടു പറഞ്ഞു: ''ഭഗവദ്ഭാവത്തിൽ അവിടുന്നു ലോകം മുഴുവൻ കണ്ടിട്ടുള്ളതിൽ അദ്ഭുതമില്ല. ഉത്തമഭക്തൻ ലോകത്തെ മുഴുവൻ ഭഗവദ്ഭാവത്തിൽ ദർശിക്കുമല്ലൊ.'' ഇപ്രകാരമെല്ലാം പറഞ്ഞു് ആ ബ്രാഹ്മണനെ യാത്രയാക്കി.

വൃന്ദാവനവാസക്കാലത്തു് മഹാപ്രഭുവിൻെറ അവസ്ഥ മിക്കവാറും പ്രേമാതിശയത്താൽ ഉന്മത്തൻെറതുപോലെ ആയിരുന്നു. പലപ്പോഴും അവിടത്തെ ശരീരരക്ഷയ്ക്കായി ഭട്ടാചാര്യർക്ക വലിയ ക്ലേശം സഹിക്കേണ്ടിവന്നിരുന്നു. അതുകൊണ്ടു് അദ്ദേഹം മഹാപ്രഭുവിനോടു പറഞ്ഞു: ''ഇവിടെ ഏകാന്തത്തിൽ വസിക്കുവാൻ വിഷമമായിരിക്കുന്നു. ആയിരക്കണക്കിൽ ജനങ്ങൾ വന്നു ശല്യപ്പെടുത്തുന്നു. അതുകൊണ്ടു് ഇനി പ്രയാഗയ്ക്കു പുറപ്പെടണമെന്നാണു് എൻെറ പ്രാത്ഥന.''

മഹാപ്രഭു പറഞ്ഞു: ''അങ്ങയുടെ കരുണകൊണ്ടാണു് എനിക്കു് ശ്രീവൃന്ദാവനദശ്നഭാഗ്യം സിദ്ധിച്ചതു്. അതുകൊണ്ടു് അങ്ങയുടെ ആഗ്രഹമെന്തോ അതു് അനുസരിക്കുവാൻ ഞാൻ ബാധ്യസ്ഥനായിരിക്കുന്നു.''

ഭട്ടാചാര്യർക്ക സമാധാനമായി. അവിടെനിന്നു് പ്രയാഗയ്ക്കു പുറപ്പെട്ടു. യാത്രയിൽ മഥുരയിലെ ആ ഭക്തനായ ബ്രാഹ്മണനും രാജപുത്രഭക്തനും മഹാപ്രഭുവിനെ അനുഗമിച്ചു. വ്രജം വിട്ടുപോകുന്നതിൽ അദ്ദേഹത്തിനു വലിയ സങ്കടമായിരുന്നു.

## അധ്യായം ഒമ്പതു്

വ്രജഭൂമി വിട്ടുവെങ്കിലും മഹാപ്രഭുവിൻെറ ഹൃദയസരസ്സിൽ ഓളംവെട്ടിയിരുന്നതു വൃന്ദാവനചിന്താതരംഗങ്ങളാണു്. വഴിക്കു് ഒരു സുന്ദരമായ വൃക്ഷത്തിൻെറ ശീതളച്ഛായയിൽ മഹാപ്രഭുവും കൂട്ടുകാരും വിശ്രമിക്കുകയായിരുന്നു. ചില ഗോപബാലന്മാർ പശുക്കളെ മേച്ചുകൊണ്ടു് മനോഹരമായ ഗാനങ്ങളും പാടിക്കൊണ്ടു വരുന്നുണ്ടായിരുന്നു. പാട്ടു കേട്ടു് പ്രേമോന്മത്തനായി അവിടുന്നു

നൃത്തം വെയ്ക്കുകയും ബാഹ്യബോധമില്ലാതെ താഴെ വീഴുകയും ചെയ്തു. ഈ ഘട്ടത്തിൽ ഒരു മുഹമ്മദീയരാജകുമാരൻ തന്റെ ഗുരുവിനോടും കുറെ സൈന്യങ്ങളോടും കൂടി അവിടെ വന്നു. മഹാപ്രഭു ബോധരഹിതനായിക്കിടക്കുന്നതു കണ്ടു് അവർ കുതിരപ്പുറത്തുനിന്നു് ഇറങ്ങി. മഹാപ്രഭുവിന്റെ ദിവ്യസുന്ദരദേഹം കണ്ടു് അവരെല്ലാം ആകൃഷ്ടരായി. കൂടെയുള്ളവർ ഇദ്ദേഹത്തെ മോഹാലസ്യപ്പെടുത്തി സർവ്വസ്വവും അപഹരിക്കുവാൻ തുടങ്ങുകയാണെന്നു കരുതി രാജകുമാരൻ അവരെ ഭയപ്പെടുത്തി. അവർ ഭയചകിതരായി പറഞ്ഞു: ''ഞങ്ങളദ്ദേഹത്തിന്റെ അനുചരന്മാരാണു്. ഞങ്ങളെ ദ്രോഹിക്കരുതു്.'' എന്നാൽ ആദ്യം അവക്കു വിശ്വാസം വന്നില്ല. അപ്പോഴേയ്ക്കും മഹാപ്രഭുവിന്നു കുറഞ്ഞൊരു ബാഹ്യബോധമുണ്ടായി. ഒരു വിധം ആ മുഹമ്മദീയരെ സമാധാനിപ്പിച്ചു.

പിന്നെ രാജകുമാരന്റെ ധർമ്മഗുരുവും മഹാപ്രഭുവും തമ്മിൽ ധർമ്മരഹസ്യത്തെപ്പററി സംഭാഷണങ്ങൾ നടന്നു. മഹാപ്രഭുവിന്റെ പ്രേമവാണികൾ കേട്ടു് അവർ അവിടുത്തെ അനുയായികളായിത്തീന്നു. അവർ മഹാപ്രഭുവിനെ ശരണം പ്രാപിച്ചു രക്ഷിക്കണമെന്നപേക്ഷിച്ചു. മഹാപ്രഭു പറഞ്ഞു: ''ഭഗവാൻ സർവ്വസാക്ഷിയാണു്, സർവ്വാന്തര്യാമിയാണു്. ഏതു പേരിൽ ഏതു ഭാവത്തിൽ ആരാധിച്ചാലും അവിടുന്നു കൃപാമൃതം വർഷിക്കും. എന്തെന്നാൽ സർവ്വനാമരൂപങ്ങളും തന്തിരുവടിയുടെതന്നെയാകുന്നു.'' രാജകുമാരനും അവിടുത്തെ ശ്രീപാദത്തെ വന്ദിച്ചു. മഹാപ്രഭു കൃപാപൂർവ്വം ആലിംഗനംചെയ്തു. അന്നു മുതൽ അവർ വലിയ ഭാഗവതന്മാരായി രൂപാന്തരപ്പെട്ടു.

പിന്നെയും ആ ഭക്തസംഘം മുന്നോട്ടുതന്നെ പോയി. ഗംഗയുടെ പാവനതീരത്തിൽക്കൂടിയാണു് അവർ സഞ്ചരിച്ചതു്. ഗംഗാതീരത്തുള്ള ഗ്രാമങ്ങൾ അതി

ഷരിശുദ്ധങ്ങളാണ്. അവിടെയുള്ളവരെല്ലാം മഹാത്മാക്കളെ ആദരപൂർവ്വം സേവിക്കുന്നു. സജ്ജനങ്ങളും പാവനമായ ഗംഗാതീരത്തിലൂടെയാണ് അധികം സഞ്ചരിക്കുക. മഹാപ്രഭു ഇപ്രകാരം സഞ്ചരിച്ച് തിരുനാമമാഹാത്മ്യം പ്രചരിപ്പിച്ചുകൊണ്ടും പ്രേമമഹാസാഗരത്തിൽ ആളുകളെ ആറാടിച്ചുകൊണ്ടും ക്രമേണ പ്രയാഗയിൽ എത്തി. പ്രയാഗയിൽ കാളിന്ദീദർശനംചെയ്ത് അവിടുന്ന് ആനന്ദാതിശയത്താൽ നൃത്തംവെച്ചു. പ്രയാഗയിൽ നിത്യവും ഉത്സവംതന്നെയായിരുന്നു. വിശിഷ്യ മഹാപ്രഭുവിന്റെ ആഗമനത്താൽ ആ ദിവസങ്ങൾ അത്യധികം പുണ്യപ്രദങ്ങളായിത്തീർന്നു. സർവ്വത്ര തിരുനാമഘോഷം മുഴങ്ങി.

# അധ്യായം പത്ത്

ഗൗഡദേശത്തിലെ ചക്രവർത്തിയുടെ മന്ത്രിമാരായ രൂപസനാതനന്മാരെ വായനക്കാർ മറന്നിരിക്കുകയില്ലല്ലോ. രാമകേളീഗ്രാമത്തിൽവെച്ച് മഹാപ്രഭുവിനെ കണ്ടതോടുകൂടി അവരുടെ ഹൃദയത്തിൽ ഒളിഞ്ഞുകിടന്നിരുന്ന പ്രേമപ്രവാഹം ഉത്തരോത്തരം വർദ്ധിച്ചു പൊട്ടിപ്പുറപ്പെട്ടു. അവർക്കു തങ്ങളുടെ പൂർവ്വകാലപ്രവൃത്തികളിൽ വലിയ പശ്ചാത്താപമുണ്ടായി. സജ്ജനസഹവാസംകൊണ്ടാണ് മനുഷ്യർക്കു ജീവിതലക്ഷ്യമെന്തെന്നറിയുവാൻ കഴിയുന്നതും ഇതഃപര്യന്തമുള്ള കൃത്യങ്ങളിൽ പശ്ചാത്താപമുണ്ടാവുന്നതും. പശ്ചാത്താപത്താൽ മനസ്സിലെ മാലിന്യങ്ങൾ നശിച്ച് പരിശുദ്ധമായ മനസ്സിൽ ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെടുന്നു.

രൂപസനാതനന്മാർ രണ്ടാളും ഭാഗ്യവാന്മാരും ഈശ്വരന്റെ കൃപയ്ക്കു പാത്രങ്ങളുമായിരുന്നു. മഹാപ്രഭുവിന്റെ

ങ്ങനോടുകൂടി അവക്ക ലൗകികവിഷയങ്ങളിൽ പരമ വിരക്തിയുണ്ടായി. അവരുടെ മനസ്സാകുന്ന വണ്ട് വൃന്ദാ വനത്തിലെ കുഞ്ജങ്ങളിൽ വിഹരിക്കവോനായി കിടന്നു പിടയുവാൻ തുടങ്ങി. സാധാരണക്കാർ അത്യന്തം കാംക്ഷി ക്കുന്ന രാജമന്ത്രിപദം അവക്ക ഭയങ്കരമായ ബന്ധന സ്ഥാനമായി തോന്നി. രൂപൻ പിന്നെ മടങ്ങി ഗൗഡ ദേശത്തിലേയ്ക്കു പോയതേ ഇല്ല. തൻെറ സർവ്വസ്വവും ദാനം ചെയ്തു.

സനാതനൻ രാജധാനിയിലേയ്ക്കു മടങ്ങി. എന്നാൽ രാജ്യകാര്യങ്ങൾ ചെയ്യുവാൻ തീരെ ശക്തനായില്ല. മനസ്സ് സർവ്വദാ തന്തിരുവടിയിൽ വിഹരിച്ചുകൊണ്ടിരുന്നു. താൻ രാജിവെച്ചാലും ചക്രവത്തി അതു സ്വീകരിക്കുകയി ല്ലെന്നു് അദ്ദേഹത്തിന്നു് അറിയാമായിരുന്നു. പോരെ ങ്കിൽ ഉഡീസരാജാവുമായിട്ട് യുദ്ധം നടന്നിരുന്ന ആ ഘട്ടത്തിൽ രാജി ഒരിക്കലും സ്വീകരിക്കുകയില്ല എന്നു റച്ച് തനിക്ക തീരെ ദേഹസുഖമില്ലെന്നും കുറച്ചു ദിവസ ത്തേയ്ക്കു ഒഴിവ് അനുവദിക്കണമെന്നും പ്രാത്ഥിച്ചു.

ചക്രവത്തി ഇതു കേട്ട് പരിഭ്രാന്തനായി. ഉടൻ രാജവൈദ്യനെ സനാതനൻെറ അടുത്തേയ്ക്കു് അയച്ചു. അദ്ദേഹമവിടെച്ചെന്നു പരിശോധിച്ചപ്പോൾ ഒരു രോഗ ലക്ഷണവും കണ്ടില്ല. അദ്ദേഹം ചക്രവത്തിയുടെ അടുത്തു ചെന്നു വിവരമറിയിച്ചു.

ചക്രവത്തി ഇതു കേട്ട് ഉടൻ സ്വയം സനാതന ൻെറ ഗൃഹത്തിലേയ്ക്കു ചെന്നു. ചക്രവത്തിയെ കണ്ട് അദ്ദേഹം ആസനം കൊടുത്തു് ഇരുത്തി വന്ദിച്ചു. ചക്ര വത്തി ചോദിച്ചു: ''എന്താണു് അങ്ങേയ്ക്കു ദീനം?''

സനാതനൻ: ''ഒന്നും ചെയ്യുവാൻ മനസ്സ വരുന്നില്ല. കാരണമറിഞ്ഞുകൂടാ.''

ചക്രവർത്തി: ''അങ്ങയെ പരിശോധിച്ചതിൽ ഒരു രോഗവും കാണുന്നില്ല. ഈ സ്ഥിതിയിൽ രാജ്യകാര്യങ്ങളിൽ ഉദാസീനത ചെയ്യുന്നതു ശരിയല്ല. നിങ്ങൾ രണ്ടുപേരിലും ഞാൻ എത്രത്തോളം വിശ്വാസമർപ്പിച്ചിട്ടുണ്ടെന്ന് അറിയുമോ? അങ്ങയുടെ സഹോദരൻ എന്നെ വഞ്ചിച്ച് ഈ സ്ഥലം വിട്ടു പോയിക്കഴിഞ്ഞു. അങ്ങും അതുതന്നെ ആവർത്തിക്കുവാനാഗ്രഹിക്കുന്നുവോ? നിങ്ങളുടെ ഉദാസീനതകൊണ്ട് എനിക്കു സർവ്വനാശം സംഭവിക്കും. അതുകൊണ്ട് അങ്ങ് രാജ്യകാര്യങ്ങളിൽ പ്രവർത്തിക്കുക തന്നെ വേണം.''

സനാതനൻ നിർഭയനായി പറഞ്ഞു: ''അവിടുന്ന് എങ്ങനെ വിചാരിച്ചാലും ഞാനവിടത്തെ ഹിതൈഷിയാണ്. എങ്കിലും ഇനി രാജ്യകാര്യങ്ങൾ നിർവ്വഹിക്കുവാൻ എനിക്കു സാധ്യമല്ല.''

ചക്രവർത്തി പറഞ്ഞു: ''ശാകിർമല്ലിക്, അങ്ങു ബോധപൂർവ്വം ഇതു പറയുന്നുവോ? അതോ അബോധപൂർവ്വമോ? ആരോടാണ് സംസാരിക്കുന്നതെന്ന് അങ്ങേക്ക് അറിയാമോ? ഒന്നുകൂടി നല്ലവണ്ണമാലോചിച്ചു സമാധാനം പറയൂ.''

സനാതനൻ: ''ഗൗഡദേശത്തിലെ ചക്രവർത്തിയോടാണ് ഞാൻ സംസാരിക്കുന്നതെന്ന് എനിക്കറിയാം. ഞാൻ ഒരു ലഹരിസാധനവും കഴിച്ചിട്ടില്ല. ബോധപൂർവ്വം തന്നെയാണ് സംസാരിക്കുന്നത്.''

ചക്രവർത്തി: ''എന്റെ ആജ്ഞ ധിക്കരിച്ചാലത്തെ ഫലമെന്തെന്ന് അറിയാമോ?''

സനാതനൻ: ''ഒരു പക്ഷേ ശിരസ്സു ദേഹത്തിൽ നിന്നു വേർപെട്ടേയ്ക്കാം. അതേപ്പററി എനിക്കു പരിഭ്രമമില്ല.''

ഇതു കേട്ടപ്പോഠം ചക്രവത്തി നിശ്ശബ്ദനായി. ഉടൻ അദ്ദേഹം ആരവിടെ എന്നു് ഉറക്കെ വിളിച്ചു. രാജ്യസൈന്യത്തലവന്മാർ അവിടെ ഉടൻ വന്നു വന്ദിച്ചു. ചക്രവത്തി സനാതനനെ അറസ്ററുചെയ്തു ജയിലിൽ വെയ്ക്കുവാൻ കല്പന കൊടുത്തു. രാജകല്പനയനുസരിച്ചു് സനാതനൻ ജയിലിലായി. അനന്തരം ചക്രവത്തി ഉഡീസായുദ്ധത്തിൽ പങ്കുകൊള്ളുവാനായി അവിടെനിന്നു പോയി.

രൂപൻ മഹാപ്രഭുവിൻെറ വത്തമാനമറിയുവാനായി പുരിയിലേയ്ക്കു് ആളെ അയച്ചു. അവിടുന്നു വൃന്ദാവനയാത്രയ്ക്കു പോയിരിക്കുകയാണെന്ന വത്തമാനം അവർ മുഖാന്തരമറിഞ്ഞു. മഹാപ്രഭുവിനെ അന്വേഷിച്ചുകൊണ്ടു് രൂപനും സഹോദരൻ അനുപനും വൃന്ദാവനത്തിലേയ്ക്കു യാത്രയായി. യാത്രയ്ക്കു മുമ്പു് വിവരം സഹോദരനായ സനാതനനെ അറിയിച്ചിരുന്നു. പതിനായിരം ഉറുപ്പിക ഇന്ന വ്യാപാരിയുടെ വശം കൊടുത്തിട്ടുണ്ടെന്നും കാരാഗൃഹമോചനത്തിന്നു് അതു് ഉപകരിക്കുമെങ്കിൽ അതിലേയ്ക്കു് അതു് ഉപയോഗിക്കണമെന്നും അതിൽ പ്രാത്ഥിച്ചിരുന്നു.

രൂപനും അനുപനും കാശിവഴി വൃന്ദാവനത്തിലേയ്ക്കു യാത്രചെയ്തു. വഴിക്കു പ്രയാഗയ്ക്കടുത്തുവെച്ചു് മഹാപ്രഭുവിനെ ദശിക്കുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചു. അദ്ദേഹം വൃന്ദാവനയാത്ര കഴിഞ്ഞു മടങ്ങുമ്പോഠം ഒരു ദാക്ഷിണാത്യബ്രാഹ്മണൻെറ പ്രാത്ഥനയനുസരിച്ചു് അദ്ദേഹത്തിൻെറ ഗൃഹത്തിൽ വസിക്കുകയായിരുന്നു. തിരക്കൊന്നു കുറഞ്ഞപ്പോഠം ഈ രണ്ടു സഹോദരന്മാരും മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. അവിടുന്നു് അവരെ പ്രേമപൂർവ്വം എഴുന്നേല്പിച്ചു് ആശീർവദിച്ചു. മഹാപ്രഭു അനുപനെപ്പററി ചോദിക്കയും സനാതനൻെറ വത്തമാനം അന്വേഷിക്കുകയും ചെയ്തു. മഹാപ്രഭുവിൻെറ അനുജ്ഞയോടുകൂടി അവർ രണ്ടുപേരും കുറച്ചു ദിവസം അവിടെ ഗുരുസേവാരതരായി വസിച്ചു.

# അധ്യായം പതിനൊന്നു്

പുഷ്ടിമാർഗ്ഗപ്രവർത്തകനായ ശ്രീവല്ലഭാചാര്യർ മഹാപ്രഭു ശ്രീചൈതന്യദേവൻെറ സമകാലികനായിരുന്നു. ഈ രണ്ടു മഹാത്മാക്കളുടെ ജീവിതത്തിലും വളരെ അധികം സാമ്യമുണ്ടായിരുന്നു. രണ്ടാളും പരമഭാഗവതന്മാരായിരുന്നു, ലോകാനുഗ്രഹംചെയ്യുന്ന ആചാര്യന്മാരായിരുന്നു. രണ്ടുപേരും ഈശ്വരാവതാരമായി ഗണിക്കപ്പെടുന്നു. അവർ തമ്മിൽ നാലഞ്ചുവയസ്സിൻെറ അന്തരമേ ഉണ്ടായിരുന്നുള്ളു. ഇവർ രണ്ടാളുകളുടെ ജീവിതത്തിലും പ്രേമം, വൈരാഗ്യം, ത്യാഗം ഇവ പരിപൂർണ്ണവികാസം പ്രാപിച്ചിരുന്നു. രണ്ടാളും വിനീതരും സമദർശികളുമായിരുന്നു. രണ്ടു തവണ ഇവർതമ്മിലുള്ള സമ്മേളനമുണ്ടായിട്ടുണ്ടു്. ഇവർ അന്യോന്യം അത്യന്തം സ്നേഹിച്ചിരുന്നു. പ്രയാഗയിൽവെച്ചു് വല്ലഭാചാര്യർ മഹാപ്രഭുവിനെ ദർശിച്ചു. വല്ലഭാചാര്യരുടെ ജീവചരിത്രം ചുരുക്കി പറയുന്നതു് അപ്രകൃതമല്ല.

ശ്രീവല്ലഭാചാര്യർ ഒരു കുലീനബ്രാഹ്മണകുലത്തിലാണു് ജനിച്ചതു്. പിതാവിൻെറ പേരു് ശ്രീ ലക്ഷ്മണഭട്ടൻ എന്നും മാതാവിൻെറ പേർ യല്ലമ്മാഗാരു എന്നുമായിരുന്നു. ഇവർ ആന്ധ്രപ്രദേശത്തു് കൃഷ്ണാനദിയുടെ ദക്ഷിണതീരത്താണു് വസിച്ചിരുന്നതു്.

പിതാവു് ഒരിക്കൽ തീർത്ഥയാത്രയ്ക്കായി പത്നീസമേതനായി കാശിയിലേയ്ക്കു പോയി. അവിടെ ഹനുമാൻഘാട്ടിൽ ഒരു വീടു് എടുത്തു വസിച്ചു. പക്ഷേ കാശിയിൽ അന്നു വലിയ കലാപങ്ങൾ ഉണ്ടായിരുന്നതുകൊണ്ടു് അദ്ദേഹം താമസിയാതെ സ്വദേശത്തേയ്ക്കു മടങ്ങി. അന്നു പത്നി ഗർഭിണിയായിരുന്നു. വഴിക്കുവെച്ചാണു് വല്ലഭാചാര്യർ ജനിച്ചതു്. പിതാവു് പുത്രൻെറ ജാതകർമ്മാദിസംസ്കാരങ്ങൾ യഥാവിധി നടത്തി കാശിക്കു വീണ്ടും മടങ്ങി.

അഞ്ചാമത്തെ വയസ്സിൽ പുത്രൻെറ യജ്ഞോപവീത സംസ്കാരം നിർവ്വഹിച്ചതോടൊപ്പം വേദശാസ്ത്രാധ്യയനവു മാരംഭിച്ചു. അപാരബുദ്ധിശക്തിയുള്ള പുത്രൻ ക്ഷണത്തിൽ വേദശാസ്ത്രങ്ങളിൽ പാരംഗതനായിത്തീൎന്നു. പതിനൊന്നാമത്തെ വയസ്സിൽ അച്ഛൻ പരലോകം പ്രാപിച്ചു. അദ്ദേഹം മാതാവിനേയും കുറച്ചു ശിഷ്യസംഘത്തേയും ഒന്നിച്ചുകൂട്ടി സ്വദേശത്തേയ്ക്കു മടങ്ങി. വിദ്യാനഗരത്തിൽ ചെന്നു് മഹാപണ്ഡിതന്മാരെയെല്ലാം ജയിച്ചു് ഈ പ്രായത്തിൽത്തന്നെ വലിയ കീൎത്തി സമ്പാദിച്ചു. പിന്നെ അദ്ദേഹം കുറേ ശിഷ്യന്മാരോടുകൂടി പണ്ഡർപൂർ, കന്യാകുമാരി മുതലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. നാസികു്, ത്ര്യംബകം, നൎമ്മദാതടം, ഓംകാരേശ്വർ, ഉജ്ജയിനീ, സിദ്ധവടം, മുതലായ സ്ഥാനങ്ങളിൽ ചെന്നു പണ്ഡിതന്മാരെ വാദിച്ചു ജയിച്ചുകൊണ്ടു് മഥുരവഴി ശ്രീഗോകുലത്തിൽ എത്തി. ഇവിടെവെച്ചു് ഭക്തിമാൎഗ്ഗത്തെ പുഷ്ടിപ്പെടുത്തുവാനുള്ള ഭഗവദാജ്ഞ ആചാൎയ്യൎക്കു കിട്ടി. അനേകശിഷ്യന്മാർ ഇവിടെ വെച്ചു് അവിടുത്തെ ശരണം പ്രാപിച്ചു. ഇവിടെവെച്ചു തന്നെ ഭക്തിമാൎഗ്ഗം സ്ഥാപിക്കുവാൻ അനേകം പുണ്യ ഗ്രന്ഥങ്ങൾ നിൎമ്മിക്കുകയും ചെയ്തു.

പിന്നെ ഭക്തിമാൎഗ്ഗം സ്ഥാപിക്കുവാനായിത്തന്നെ അവിടുന്നു തെക്കുദിക്കിലേയ്ക്കു പുറപ്പെട്ടു. ഗുജറാത്തു്, കത്തിയവാടു് മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു് ഭക്തിമാൎഗ്ഗത്തെ പ്രചരിപ്പിച്ചു. വലിയ വലിയ ധനികന്മാർ അവിടുത്തെ ഗുരുവായി വരിച്ചു. പിന്നെയും അവിടുന്നു് ഉത്തരപ്രദേശത്തേയ്ക്കു തിരിച്ചു. കുരുക്ഷേത്രം, ഹരിദ്വാരം, ഋഷീകേശം, ഗംഗോത്രി, കേദാരനാഥു്, ബദ്രീനാഥു് മുതലായ പുണ്യസ്ഥാനങ്ങളിൽ സഞ്ചരിച്ചു മടക്കത്തിൽ പുരിയിൽ ചെന്നു് ശ്രീജഗന്നാഥദർശനം ചെയ്തു് തൻെറ ഗ്രാമത്തിൽത്തന്നെ മടങ്ങിയെത്തി.

കുറച്ചുകാലം സ്വദേശത്തു വസിച്ചശേഷം പിന്നെയും തീത്ഥയാത്രയ്ക്കു പുറപ്പെട്ടു. വിദ്യാനഗരം, മംഗളപ്രസ്ഥം മുതലായ സ്ഥലങ്ങൾ ദർശിച്ച് പണ്ഡർപുരത്തിൽ വന്നെത്തി. ഇതുവരെ അവിടുന്നു ബ്രഹ്മചാരിവേഷത്തിലായിരുന്നു. ഇവിടെവെച്ച് ഗൃഹസ്ഥാശ്രമം സ്വീകരിക്കുവാൻ വിഠൽനാഥജിയുടെ ആജ്ഞയുണ്ടായി. ആ ആജ്ഞയെ അവിടുന്നു മാനിച്ചു. ഇവിടെനിന്ന് ഗുജറാത്ത്, കാത്തിയവാട് വഴി പിന്നെയും വ്രജത്തിൽ എത്തി. ഗോവദ്ധനത്തിൽ ശ്രീഗോപാലന്റെ ആവിർഭാവം പുരി മഹാരാജ് വഴി നടന്നുകഴിഞ്ഞിരുന്നു. അവിടെ ദർശനാദികൾ കഴിച്ച് കുറച്ചുദിവസം പൂജാദികളിൽ പങ്കുകൊണ്ടു. പിന്നെയും ഉത്തരഖണ്ഡയാത്ര ചെയ്ത് പുരിവഴി ശ്രീകാശിയിൽ വന്നു. അവിടെവെച്ച് ദേവഭട്ടൻ എന്ന ബ്രാഹ്മണന്റെ പുത്രി ലക്ഷ്മിയെ വിധിപ്രകാരം വിവാഹം ചെയ്തു. കുറച്ചു ദിവസം കാശിയിൽ താമസിച്ചു. പിന്നെയും ഗോകുലത്തിലേയ്ക്കുതന്നെ പോയി. ഒരിക്കൽക്കൂടി ശ്രീബദര്യാശ്രമാദി പുണ്യസ്ഥലങ്ങൾ ദശിച്ചു ഗോകുലത്തിൽത്തന്നെ മടങ്ങി വന്നു. അവിടെനിന്നു കാളിന്ദീതീരത്തിലൂടെ സഞ്ചരിച്ച് പ്രയാഗയിൽ ചെന്നുചേന്നു. അവിടെ യമുനാതീരത്ത് അരൈൽ എന്ന ഗ്രാമത്തിൽ കുറച്ചുകാലം വസിച്ചു. കുറച്ചു കഴിഞ്ഞ് പിന്നെയും ഗോകുലത്തിലേയ്ക്കുള്ള യാത്രയിലാണ് പരമഭക്തനായ സൂരദാസനായി കണ്ടുമുട്ടിയത്. അദ്ദേഹം ആചാര്യരുടെ ശിഷ്യനായിത്തീന്നു.

പിന്നെയും അരൈനിൽ വന്നു കുറച്ചുദിവസം താമസിച്ചു. അവിടെവെച്ചാണ് പ്രഥമപുത്രനായ ഗോസ്വാമി ഗോപീനാഥൻ ജനിച്ചത്.

ചുനാരിലെ രാജാവിന്റെ പ്രാത്ഥനയനുസരിച്ച് അവിടുന്നു കുറച്ചു ദിവസം ചുനാരിൽ പോയി താമസിച്ചു. അവിടെവെച്ചാണ് ദ്വിതീയപുത്രനായ ഗോസ്വാമി

വിഠൽനാഥൻ ജനിച്ചതു്. കാശിയിൽവെച്ചു് അവിടുന്നു സന്ന്യാസം സ്വീകരിച്ചു കാഷായവസ്ത്രധാരിയായി ഭിക്ഷാടനംചെയ്തു ജീവിച്ചു. അവിടുന്നു പെട്ടെന്നു തന്റെ സർവ്വസമ്പത്തും പ്രസിദ്ധിയുമെല്ലാം പുല്ലുപോലെ വിട്ടു് നിരന്തരം ഭഗവച്ചിന്തയിൽ ലയിച്ചു.

വല്ലഭസമ്പ്രദായം ഒരു സമ്പ്രദായത്തെയും നിന്ദിച്ചിരുന്നില്ല. ശ്രീകൃഷ്ണഭക്തിക്കായിരുന്നു പ്രാധാന്യം കൊടുത്തിരുന്നതു്. ആചാര്യർ വേദാന്തസൂത്രങ്ങൾക്കും ശ്രീമദ്ഭാഗവതത്തിന്നും ഭാഷ്യങ്ങൾ എഴുതി. അഞ്ചു സുന്ദരശ്ലോകങ്ങളിൽ അവിടുന്നു തന്റെ സിദ്ധാന്തം വ്യക്തമാക്കിയിരിക്കുന്നു.

ഗൃഹം സർവ്വാത്മനാ ത്യാജ്യം
തച്ചേത് ത്യക്തും ന ശക്യതേ
കൃഷ്ണാർത്ഥം തത് പ്രയുംജീത
കൃഷ്ണോ ƒനർത്ഥസ്യ മോചകഃ. 1

ഗൃഹം സർവ്വാത്മനാ ഉപേക്ഷിക്കേണ്ടതാണു്. അതു സാധ്യമല്ലെങ്കിൽ അതിനെ കൃഷ്ണാർത്ഥമാക്കിത്തീർക്കുക. എന്നാൽ പിന്നെ ഒരു അനർത്ഥവും ഗൃഹംകൊണ്ടു വരുകയില്ല. എന്തെന്നാൽ തന്തിരുവടി സർവ്വാനർത്ഥങ്ങളിൽനിന്നും മോചനം തരുന്നു.

സംഗഃ സർവ്വാത്മനാ ത്യാജ്യഃ
സ ചേത് ത്യക്തും ന ശക്യതേ
സ സദ്ഭിഃ സഹ കർത്തവ്യഃ
സന്തഃ സംഗസ്യ ഭേഷജം. 2

ആരായിട്ടും സംഗം അരുതു്. അതു് അപരിത്യാജ്യമാണെങ്കിൽ സജ്ജനങ്ങളോടുകൂടി ചെയ്യുക. എന്നാൽ ഒരനർത്ഥവും വരുകയില്ല. എന്തെന്നാൽ സജ്ജനങ്ങൾ സംഗദോഷം നശിപ്പിക്കുന്ന ദിവ്യൗഷധമാകുന്നു.

ഭാര്യാദിരനുകൂലശ്ചേത്
കാരയേത് ഭഗവത്ക്രിയാഃ
ഉദാസീനേ സ്വയം കുര്യാത്
പ്രതികൂലേ ഗൃഹം ത്യജേത്. 3

ഭാര്യാപുത്രാദികൾ സർവ്വേശ്വരസേവയ്ക്കു് അനുകൂലികളാണെങ്കിൽ അവരെക്കൊണ്ടു ഭഗവത്ശുശ്രൂഷാദികൾ ചെയ്യിക്കുക. അവർ ഉദാസീനരാണെങ്കിൽ സ്വയം സേവാദികൾ ചെയ്യുക. അവർ പ്രതികൂലികളാണെങ്കിൽ ഉടൻ ഗൃഹം വിടുക.

തത്ത്യാഗേ ദൂഷണം നാസ്തി
യതോ വിഷ്ണുപരാങ്മുഖഃ
അനുകൂലസ്യ സങ്കല്പഃ
പ്രതികൂലവിസർജനം. 4

രക്ഷിഷ്യതീതി വിശ്വാസോ
ഭർത്തൃത്വേ വരണം യഥാ
ആത്മനൈവേദ്യകാർപണ്യേ
ഷഡ്‌വിധാ ശരണാഗതിഃ. 5

തന്തിരുവടിയിൽനിന്നു വിമുഖമായതേതോ അതിനെ ഉപേക്ഷിക്കുന്നതു ദോഷമല്ല. തന്തിരുവടിക്കു് അനുകൂലമായതുമാത്രം സംകല്പിക്കുക, പ്രതികൂലത്തെ വിടുക, അഗ്നിസാക്ഷിയായി വിവാഹം ചെയ്ത സ്ത്രീക്കു് ഭർത്താവിൽ എപ്രകാരമോ അപ്രകാരം തന്തിരുവടി തന്നെ സർവ്വാത്മനാ രക്ഷിക്കുമെന്നു ദൃഢവിശ്വാസമുണ്ടാവുക, ആത്മസമർപ്പണം ചെയ്യുക, താൻ ദീനദീനനെന്നു ഭാവം പുലർത്തുക, ഇപ്രകാരം ശരണാഗതി ആറു പ്രകാരത്തിലാകുന്നു.

ഇപ്രകാരം വല്ലഭാചാര്യർ മഹാപ്രഭു ശ്രീചൈതന്യദേവൻെറ കാലത്തുതന്നെ ശ്രീഗോകുലത്തിൽ ഇരുന്നു് ഭക്തിമാർഗ്ഗം പ്രചരിപ്പിച്ചു.

# അധ്യായം പന്ത്രണ്ടു്

മഹാപ്രഭു തൻെറ സുമധുരകീർത്തനംകൊണ്ടും ആനന്ദ നൃത്തംകൊണ്ടും പ്രയാഗാവാസികളെ മുഴവൻ പരമാനന്ദ ഭരിതരാക്കി. ജനങ്ങളുടെ തിരക്കു് ഏറുന്നതു കണ്ടു് ഏകാന്തപ്രിയനായ അവിടുന്നു് ദശാശ്വമേധഘട്ടത്തിന്നടുത്തു ചെന്നു വസിച്ചു. പ്രയാഗയിലുള്ള മഹാപണ്ധിതന്മാരും മഹാത്മാക്കളുമെല്ലാം അവിടുത്തെ മഹിമയെപ്പററി കേട്ടു് ദർശനത്തിന്നായി വന്നു. കൂട്ടത്തിൽ മഹാത്മായ വല്ലഭാചാര്യരും അവിടുത്തെ ദർശനാർത്ഥം വന്നു.

വന്ന ഉടൻ ആചാര്യർ മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ വീണു വന്ദിച്ചു. അദ്ദേഹവും ആചാര്യരെ കണ്ടു് അതിസന്തുഷ്ടനായി ഗാഢഗാഢമാലിംഗനം ചെയ്തു. ആചാര്യരുടെ പാണ്ധിത്യത്തെയും മഹിമയെയും പ്രശംസിച്ചു. തൻെറ സമീപത്തിലുള്ള ശ്രീരൂപനെയും അരൂപനെയും ആചാര്യക്കു പരിചയപ്പെടുത്തിയപ്പോൾ ശ്രീവല്ലഭാചാര്യർ അവരെ ആലിംഗനം ചെയ്യുവാൻ തുടങ്ങി. എന്നാൽ അവർ അതിവിനീതരായി തങ്ങൾ ബ്രാഹ്മണാധമന്മാരാണെന്നും അവിടുന്നു ഞങ്ങളെ സ്പർശിച്ചു് അവിടുത്തെ മംഗളസ്വരൂപത്തെ അപവിത്രമാക്കരുതെന്നും പറഞ്ഞുകൊണ്ടു് ആചാര്യരുടെ പാദങ്ങളിൽ വീണു വന്ദിച്ചു.

ആചാര്യർ അവരുടെ വിനയത്തെയും നിഷ്കപടഭാവത്തെയും പ്രശംസിക്കുകയും തന്തിരുവടിയുടെ തിരുനാമങ്ങളെ ജപിക്കുന്ന ശ്വപചനും ശ്രേഷ്ഠനാണെന്നു പറഞ്ഞുകൊണ്ടു് അവരെ ആലിംഗനം ചെയ്യുകയും ചെയ്തു.

തൻെറ ഗൃഹത്തിൽ വന്നു ഭിക്ഷ സ്വീകരിച്ചു തന്നെയും കുടുംബത്തെയും പവിത്രരും കൃതാർത്ഥരുമാക്കിച്ചെയ്യണ

മെന്നു് മഹാപ്രഭുവിനോടു് ആചാര്യർ പ്രാർത്ഥിച്ചു. അദ്ദേഹം ആ ക്ഷണം സസന്തോഷം സ്വീകരിച്ചു്, ഭക്തന്മാരോടും ആചാര്യരോടുംകൂടി ആചാര്യഗൃഹത്തിലേയ്ക്കു പോയി.

ആരൈൽ എന്ന സ്ഥലത്തായിരുന്നു ആചാര്യർ വസിച്ചിരുന്നതു്. അവിടേയ്ക്കു യമുന കടന്നു പോകേണ്ടതുണ്ടായിരുന്നു. മഹാപ്രഭുവിനെയും ഭക്തന്മാരെയും ഒരു നല്ല തോണിയിൽക്കയററി താനും അതിൽ കേറി. മഹാപ്രഭു യമുനയുടെ ലീലയെല്ലാം കണ്ടതോടുകൂടി ഭാവാവിഷ്ടനായി തോണിയിൽനിന്നു് ആനന്ദനൃത്തം ചെയ്യുവാൻ തുടങ്ങി. തോണി ഇളകിമറിഞ്ഞു. ആചാര്യരും ഭക്തന്മാരും പരിഭ്രാന്തരായി. പെട്ടെന്നു് ആനന്ദാവേശത്താൽ മഹാപ്രഭു യമുനാജലത്തിൽ ചാടി. ആളുകൾ ചാടി അവിടുത്തെ വളരെ വിഷമിച്ചു് ഒരു വിധം തോണിയിലേയ്ക്കുതന്നെ കേററി ആചാര്യഗൃഹത്തിൽ ഒരു തരത്തിൽ ചെന്നുചേർന്നു.

ആചാര്യരും ശിഷ്യരും മററു ഗ്രാമവാസികളുമെല്ലാം അതിശ്രദ്ധാപുരസ്സരം അവിടുത്തെ സ്വീകരിച്ചു. ആചാര്യർ ഭക്തിശ്രദ്ധാപൂർവ്വം മഹാപ്രഭുവിൻെറ ശ്രീപാദങ്ങൾ കഴുകിച്ചു് ആ പാവനജലം ശിരസ്സിൽ ധരിച്ചു കൃതാർത്ഥനായി. ഭക്തിപൂർവ്വം പൂജിച്ചു് ഭിക്ഷ കഴിപ്പിച്ചു. ഭക്തന്മാരെയുമെല്ലാം ശ്രദ്ധാപൂർവ്വമൂട്ടി. മഹാപ്രഭു വിശ്രമിക്കാൻ തുടങ്ങിയപ്പോൾ ആചാര്യർ സ്വയം വന്നു് അവിടുത്തെ ശ്രീപാദം തലോടുവാൻ തുടങ്ങി.

ഉടൻ മഹാപ്രഭു പാദം വലിച്ചിട്ടു പറഞ്ഞു: ''ജഗത്പൂജ്യനായ അവിടുന്നു് എന്താണു് ചെയ്യുന്നതു്? അവിടുന്നു് ആചാര്യരും വയോവൃദ്ധനും എനിക്കു് പിതൃതുല്യനുമാകുന്നു.''

ആചാര്യർ പറഞ്ഞു: ''അവിടുന്നു സാക്ഷാൽ ശ്രീനാരായണനാണു്, സന്ന്യാസിയാണു്, എൻെറ അതിഥി

യാണ്. അപ്പോഠം അവിടുത്തെ ശുശ്രൂഷിക്കേണ്ടതു് എന്റെ കടമയാകുന്നു.''

മഹാപ്രഭു അതിവിനീതനും സരളസ്വഭാവനുമായിരുന്നു. മഹാന്മാരുടെ മുമ്പിൽ അവിടുത്തെ വിനയത്തിന്നു് ഒരതിരുമുണ്ടായിരുന്നില്ല. അവിടുന്നു പറഞ്ഞു: ''ഇവിടെ വന്നു് അവിടുത്തെ കൃപക്കു പാത്രീഭൂതനായിത്തീരുവാൻ സാധിച്ചതു് എന്റെ മഹാഭാഗ്യമാണു്. എന്റെ തീർത്ഥയാത്ര ഇന്നു സഫലമായി.'' ഇപ്രകാരം രണ്ടു മഹാപുരുഷന്മാരും പരസ്പരം ആദരിച്ചു. പിന്നെ മഹാപ്രഭുവിന്റെ ആജ്ഞപ്രകാരം വല്ലഭാചാര്യർ പ്രസാദം കഴിക്കുവാൻ പോയി. അതു കഴിച്ചു മടങ്ങിവന്നു് ഭഗവല്ലീലാസംലാപങ്ങളിൽത്തന്നെ ഏർപ്പെടുകയും ചെയ്തു.

അപ്പോഠം രഘുപതി ഉപാധ്യായൻ എന്ന സുപ്രസിദ്ധനായ ഒരു മൈഥിലപണ്ഡിതൻ മഹാപ്രഭുവിനെ ദർശിക്കുവാനായി അവിടെ വന്നു. അദ്ദേഹം ഒരു നല്ല കവിയും ഭക്തനുമായിരുന്നു. മഹാപ്രഭു പറഞ്ഞു: ''അങ്ങു് ഒരു നല്ല കവിയാണെന്നു കേട്ടിട്ടുണ്ടു്. തന്തിരുവടിയെപ്പററി ഒരു കവിത ചൊല്ലി കേഠപ്പിക്കു.'' രഘുപതി ഉപാധ്യായൻ: ''ഭഗവല്ലീലയെ ആക്കു ശരിക്കു വർണ്ണിക്കുവാൻ കഴിയും? അതു് അവർണ്ണനീയമത്രേ, അവിടുത്തെ ഗുണഗണങ്ങഠം മായാബദ്ധനായ ഈയുള്ളവൻ എങ്ങനെ വർണ്ണിക്കുവാൻ ശക്തനായിത്തീരും? അവിടുത്തെ കൃപയാൽ ഒന്നു കേഠപ്പിക്കാം'' എന്നു പറഞ്ഞു് അദ്ദേഹം തന്റെ സുമധുരസ്വരത്തിൽ പാടുവാൻ തുടങ്ങി.

''ശ്രുതിമപരേ സ്മൃതിമിതരേ
ഭാരതമന്യേ ഭജന്തു ഭവഭീതാഃ
അഹമിഹ നന്ദം വന്ദേ
യസ്യാലിന്ദേ പരം ബ്രഹ്മ.''

''സംസാരഭീതരായ ചിലർ വേദത്തെയും ചിലർ സ്മൃതിയെയും മററു ചിലർ ഭാരതത്തെയും ഭജിക്കുന്നു. അവർ അപ്രകാരം ചെയ്തുകൊള്ളട്ടെ. എന്നാൽ ഞാൻ പൂർണ്ണബ്രഹ്മം യാതൊരാളുടെ ഗൃഹത്തിന്റെ വരാന്തയിൽ നൃത്തംവെച്ചു കൊണ്ടിരിക്കുന്നുവോ, ആ ഭാഗ്യശാലിയായ നന്ദനെ വന്ദിക്കുന്നു.''

ഇതു കേട്ട ഉടൻ മഹാപ്രഭു എഴുന്നേററ് അദ്ദേഹത്തെ ഗാഢഗാഢമാലിംഗനം ചെയ്തു. ശ്ലോകം അതിസുന്ദരമായിരിക്കുന്നു. മറെറാന്നുകൂടി കേൾപ്പിച്ചാലും എന്ന് അദ്ദേഹം പറഞ്ഞു. ഉപാധ്യായൻ പിന്നെയും അതേ ഭക്തി നിർഭരസ്വരത്തിൽ പാടി.

''കം പ്രതി കഥയിതുമീശേ
സംപ്രതി കോവാ പ്രതീതിമായാതു
ഗോപതിതനയാകുഞ്ജേ
ഗോപവധൂടീവിടം ബ്രഹ്മ.''

''ആരുടെ അടുത്തുപോയി പറയട്ടെ, പറഞ്ഞാലും ആരു് ഇതു വിശ്വസിക്കും? കാളിന്ദീതീരത്തിലുള്ള വള്ളിക്കുടിലുകളിൽ ഗോപിമാരിൽ ലമ്പടനായി പൂർണ്ണബ്രഹ്മം ക്രീഡിക്കുന്നു.''

മഹാപ്രഭു അത്യന്തം മാനിച്ച് അദ്ദേഹത്തെ പ്രശംസിച്ചു. മാധവേന്ദ്രപുരിയുടെ ശ്ലോകത്തിൽ വ്യക്തമാക്കിയതുപോലെ തന്തിരുവടിയുടെ നീലമേഘശ്യാമളസ്വരൂപത്തിന്റെ മാധുര്യാതിശയത്തെയും മധുപുരിയുടെ ശ്രേഷ്ഠതയെയും ബാലപൗഗണ്ഡകൗമാരാവസ്ഥകളിൽ കൗമാരത്തിന്റെ അതിരമ്യതയെയും വൃന്ദാവനലീലയുടെ പ്രാധാന്യത്തെയും മററും പററി അവർ അന്യോന്യം സംഭാഷണം ചെയ്തു.

പിന്നെ വല്ലഭാചാര്യർ മഹാപ്രഭുവിനെയും ഭക്തന്മാരെയും വന്ദിച്ച് അവിടത്തെ വാസസ്ഥാനമായ ദശാശ്വമേധഘട്ടത്തിൽ കൊണ്ടുചെന്നാക്കി.

# അധ്യായം പതിമ്മൂന്നു്

ശ്രീരൂപൻ തന്റെ സഹോദരനായ അനുപനോടുകൂടി പത്തു ദിവസം ശ്രീപ്രയാഗയിൽ മഹാപ്രഭുവിന്റെ ശ്രീപാദസേവ ചെയ്തുകൊണ്ടു് ഒന്നിച്ചു വസിച്ചു. അവർ അതിബുദ്ധിമാന്മാരും വിദ്വാന്മാരും പ്രേമാവതരമായ മഹാപ്രഭുവിന്റെ കൃപാപാത്രങ്ങളുമായിരുന്നു. ഗുരുഭൂതനായ മഹാപ്രഭുവിന്റെ കൃപാകടാക്ഷത്താൽ ഒന്നിലും സക്തിയില്ലാത്ത പരമവിരക്തരുമായിരുന്നു. താമരവളയം ഭക്ഷിച്ചു മാനസസരസ്സിൽ നീന്തിക്കളിക്കുന്ന ഹംസങ്ങൾ കാക്കകളുടെ ക്രീഡാസ്ഥാനമായ ചളിക്കണ്ടിൽ പിന്നെ രമിക്കുമോ?

ഗുരുകൃപാസിദ്ധിയോടുകൂടി സർവ്വബന്ധങ്ങളും ഛിന്നഭിന്നമായിത്തീരുന്നു. സദ്ഗുരു സാക്ഷാൽ സർവ്വേശ്വരൻ തന്നെയാകുന്നു. ശ്രീരൂപന്റെ ദൃഷ്ടിയിൽ മഹാപ്രഭു സാക്ഷാൽ ഈശ്വരൻതന്നെയായിരുന്നു. സാക്ഷാൽ ശ്രീകൃഷ്ണചന്ദ്രനിലും മഹാപ്രഭുവിലും അദ്ദേഹം ഒട്ടും ഭേദം ദർശിച്ചിരുന്നില്ല. പത്തു ദിവസം മഹാപ്രഭുവിന്റെ ഒന്നിച്ചു വസിച്ചു. ഭക്തിയുടെ പരമരഹസ്യം യഥാവിധി ഗ്രഹിക്കുകയും അതിനെ തന്റെ ഭക്തിഗ്രന്ഥങ്ങളിൽ പിന്നെ വ്യക്തമാക്കുകയുമുണ്ടായി.

മഹാപ്രഭു കൃപാപൂർവ്വം അരുളിച്ചെയ്തു: ''രൂപ, നോക്കൂ, ജനങ്ങൾ ഭോഗങ്ങളിൽ ഭ്രാന്തരായിത്തീർന്നിരിക്കുന്നു. സ്ഥാനമാനങ്ങൾ, പുത്രമിത്രാദികൾ മുതലായവയുടെ പ്രാപ്തിക്കായി അവർ അമൂല്യമായ മനുഷ്യജന്മത്തെ വ്യർത്ഥമാക്കിക്കളയുന്നു. കാമിനി, കാഞ്ചനം, കീർത്തി ഈ മൂന്നു ചങ്ങലകളാണു് ജീവനെ വരിഞ്ഞു ബന്ധിച്ചിട്ടുള്ളതു്. അതുകൊണ്ടു് സ്വല്പംപോലും ഇളകുവാൻ കഴിയാതെ ബദ്ധരായിക്കിടക്കുന്നു. ഈ മൂന്നിനേയും കടക്കു

വാൻ കഴിഞ്ഞവക്കേ ഭഗവാൻെറ ശ്രീപാദത്തിൽ എത്തുവാൻ കഴിയുകയുള്ളൂ. ഇവയിൽ പ്രീതി തോന്നുന്ന കാലംവരെ ഈശ്വരനിൽ ഭക്തി സിദ്ധിക്കുകയില്ല തന്നെ.

''ക്രൂപ, ആലോചിക്കു, സ്ത്രീ വാസ്തവത്തിൽ എന്താണു്? പഞ്ചഭൂതങ്ങളുടെ ഒരു പിണ്ഡംമാത്രം. ഒരുവരം എത്രതന്നെ പരമസുന്ദരിയായിക്കൊള്ളട്ടെ, അവളുടെ ശരീരം രോഗഗ്രസ്തമായാൽ ദുർഗ്ഗന്ധപൂരിതമായിത്തീരുന്നു. ആരും അടുത്തുതന്നെ പോകുവാൻ മടിക്കുന്നു. കണ്ണുകരം കുണ്ടിൽ പോകുന്നു. കണ്ണുകളിൽ പീള വന്നു കെട്ടുന്നു. മൂത്രപുരീഷങ്ങരം ഒഴുകിത്തുടങ്ങുന്നു. നാലു ദിവസംമുമ്പു് അവളുടെ പതി അവളെ സൗന്ദര്യസാരസർവ്വസ്വമെന്നു കരുതി ഗാഢമായി ആലിംഗനം ചെയ്തിരുന്നു. ഇപ്പോരം അദ്ദേഹം അടുത്തുതന്നെ വരുവാൻ മടിക്കുന്നു. ഇപ്രകാരം ക്ഷണികമായ സൗന്ദര്യം സർവ്വസ്വമെന്നു കരുതി അതിന്നായി ഭ്രാന്തനായിത്തീരുന്നതു് എന്തു മൂഢതയാണു്! പാഞ്ചഭൗതികവും മലമൂത്രപൂർണ്ണവുമായ ഈ ശരീരാദികളിൽ സുഖമെവിടെ? ശാന്തിയെവിടെ? സൗന്ദര്യമെവിടെ? സർവ്വസുഖങ്ങളിലും കാണുന്നതു് ബ്രഹ്മാനന്ദത്തിൻെറ ഒരു കണികയുടെ ആഭാസംമാത്രമാണെന്നറിയൂ. ഛായയെ വിട്ടു വാസ്തവമായ ആനന്ദത്തെ അന്വേഷിക്കൂ.''

''കാഞ്ചനത്തിൻെറ സ്ഥിതിയും ഇതുതന്നെ. ഈ ഭൂമി അനന്തരത്നങ്ങളുടെ വിളനിലമാണു്! അതു മുഴുവൻ കിട്ടിയാലും മനുഷ്യന്നു ശാന്തിയോ തൃപ്തിയോ ഇല്ല. അപ്പോരം മൂന്നു ലോകങ്ങളുടെയും ആധിപത്യമാഗ്രഹിക്കുന്നു. അതു സ്വായത്തമായാൽ പതിന്നാലു ലോകങ്ങളുടെയും ആധിപത്യത്തിൽ ആത്തിവരുന്നു. അതു സിദ്ധിച്ചാലും ആത്തി നശിക്കുന്നില്ല. അപ്പോരം പിന്നെ കുറച്ചു ദ്രവ്യങ്ങരം സമ്പാദിച്ചു തൃപ്തനാവാമെന്നു കരുതുന്നതു് എത്ര വിഡ്ഢി

ത്തമാണു് ! സ്വർണ്ണത്തിലും മണ്ണിലും എന്താണു് വ്യത്യാസമുള്ളതു് ? മഞ്ഞവർണ്ണത്തിലുള്ള മണ്ണാണു് സുവർണ്ണം; അല്ലാതെ അതിൽ എന്തുണ്ടു് ? മനസ്സു് അതിൽ ശ്രേഷ്ഠത കല്പിച്ചു ഭ്രമിക്കുന്നു. ഛായയുടെ പിന്നാലെ ഓടിയാൽ അതിനെ പിടിക്കുവാൻ കഴിയുമോ ? തിരിഞ്ഞോടിയാൽ ഛായ അങ്ങയെ പിന്തുടരും, മനസ്സിലായോ ?''

ശ്രീരൂപൻ: ''പ്രഭോ ! അവിടുത്തെ കൃപയാൽ കുറച്ചൊക്കെ മനസ്സിലാവുന്നുണ്ടു്. സുവർണ്ണത്തിൽ ശ്രേഷ്ഠതയോ മണ്ണിൽ നിസ്സാരതയോ സ്വയമില്ല. അതെല്ലാം മനസ്സിൻെറ കല്പനകൾ മാത്രമാണു് എന്നല്ലേ അവിടുന്നു് അരുളിച്ചെയ്തതു് ?''

മഹാപ്രഭു: ''ശരിതന്നെ. അങ്ങു് ഇതുവരെ പണത്തെ സർവ്വസ്വമായി കരുതി. അതിൻെറ പ്രാപ്തിക്കാണല്ലോ ചക്രവർത്തിയുടെ ദർബാറിൽ അംഗമായി വസിച്ചിരുന്നതു്. തൻെറ കുലീനതയും വിദ്വത്വവും ധാർമ്മികതയുമെല്ലാം നിസ്സാരമെന്നു കരുതി ഒരുവൻെറ മുമ്പിൽ തല കുനിച്ചു വർത്തിച്ചു. ഇപ്പോൾ ബോധമുദിച്ചപ്പോൾ എല്ലാം മൺകട്ടപോലെ വിട്ടുപോന്നു, അല്ലേ ?''

ശ്രീരൂപൻ: ''അവിടുന്നു് അരുളിച്ചെയ്തതു ശരിയാണു്. ഇപ്പോൾ ആ ദ്രവ്യങ്ങൾക്കു് എന്നെ ഗ്രസിക്കുവാൻ പററാത്തതായി തോന്നുന്നു. അതുകൊണ്ടു് അവയെല്ലാം ദരിദ്രനാരായണന്മാർക്കു ദാനംചെയ്തു് ഒരുവിധം അവിടുത്തെ സന്നിധാനത്തിൽ എത്തി.''

മഹാപ്രഭു: ''ഈ മൂർത്തിയായിരുന്നു ഇതുവരെ അങ്ങയെ ചക്രവർത്തിയുടെ മുമ്പിൽ തല കുനിപ്പിച്ചതു്. ഇപ്പോൾ അങ്ങു പ്രബുദ്ധനായിത്തീർന്നു. അതുകൊണ്ടു് ഇനിയൊരു ഭൗതികവസ്തുവിലും ഭ്രമിക്കുകയില്ല. ഹൃദയത്തിൽ ആഗ്രഹമില്ലാതായാൽ ആ പുണ്യാത്മാവിൻെറ ദൃഷ്ടിയിൽ ധനികനും ദരിദ്രനുമെല്ലാം തുല്യൻതന്നെ.

കീർത്തിയും ധനാദികളെപ്പോലെതന്നെ അനിത്യവും തുച്ഛവുമാകുന്നു. അതു പ്രയത്നംകൊണ്ടു സിദ്ധിക്കുന്നതുമല്ല. പൂർവ്വകർമ്മഫലമായി ചിലക്ക് ഇടയ്ക്കു കിട്ടുന്നുവെന്നു മാത്രം. ബ്രഹ്മാണ്ഡൈശ്വര്യം മുഴുവൻ സ്വായത്തമാക്കിയ എത്ര എത്ര ആളുകൾ ഉണ്ടായി നശിച്ചു! അവരുടെ പേരുപോലും ഇന്ന് ആരും ഓക്കുന്നില്ല. അപ്പോൾ പിന്നെ നിസ്സാരജീവന്മാർ തങ്ങളുടെ കീർത്തി അനശ്വരമാക്കിക്കളയാമെന്നു മോഹിക്കുന്നതു് എത്ര മൂഢതയാണ്! കീർത്തി പതിവ്രതയാണ്, പുംശ്ചലിയല്ല. അതു തന്തിരുവടിയെ മാത്രമേ നിത്യവും സേവിക്കുകയുള്ളു. അതുകൊണ്ട് കീർത്തിയിലുള്ള മോഹവും വിട്ടു് തന്തിരുവടിയെത്തന്നെ സദാ കീർത്തിക്കൂ. അപ്പോൾ തന്റെ പതിയുടെ ഗുണഗണങ്ങൾ സദാ വർണ്ണിക്കുന്ന അങ്ങയിൽ കീർത്തി സ്വയം അനുകമ്പ ചെയ്യും.''

ശ്രീരൂപൻ: ''പ്രഭോ, ഭക്തിമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർ കാമിനീകാഞ്ചനങ്ങളും കീർത്തിയിലുള്ള ആഗ്രഹവുമെല്ലാം വിട്ടു് തന്തിരുവടിയെ സർവ്വാത്മനാ ആശ്രയിക്കേണ്ടതാണെന്ന് അവിടുത്തെ കൃപയാൽ ഇപ്പോൾ മനസ്സിലായി. സാധനതത്ത്വവും കുറച്ചു് അരുളിച്ചെയ്താലും.''

മഹാപ്രഭു: ''ജീവന്റെ സ്വരൂപം ദുർവ്വിജ്ഞേയമാണ്. വാസ്തവത്തിൽ തന്തിരുവടിതന്നെയാകുന്നു ജീവഭാവത്തിലും സ്ഥിതിചെയ്യുന്നതു്. അവിടുത്തെ സ്വരൂപം പ്രകാശിക്കുന്നതിന്റെ തോതനുസരിച്ചു ചേതനമെന്നും അചേതനമെന്നും ജീവന്മാരെ ഭാഗിക്കാം. അതിൽ ചേതനം അചേതനത്തെക്കാൾ ശ്രേഷ്ഠമാണ്. ചേതനങ്ങളിൽവെച്ച് മനുഷ്യൻ ശ്രേഷ്ഠൻ, മനുഷ്യരിൽവെച്ച് ബ്രാഹ്മണൻ ശ്രേഷ്ഠൻ. അതിൽവെച്ച് വിദ്വാനും വിദ്വാന്മാരിൽവെച്ച് ജ്ഞാനിയും ജ്ഞാനികളിൽവെച്ച് മുക്തനും മുക്തന്മാരിൽവെച്ച് പരമഭാഗവതനും ശ്രേഷ്ഠനാകുന്നു.

പരമഭാഗവതനെക്കാരം ശ്രേഷ്ഠനായി മററാരാളുമില്ല തന്നെ. ശ്രീമദ്ഭാഗവതമുദ്ഘോഷിക്കുന്നു:

മുക്താനാമപി സിദ്ധാനാം നാരായണപരായണഃ
സുദുർലഭഃ പ്രശാന്താത്മാ കോടിഷ്വപി മഹാമുനേ.

'ഹേ മഹാമുനേ, അനേകകോടി മുക്തന്മാരും സിദ്ധന്മാരുമായവരുടെ ഇടയിൽത്തന്നെ പരമശാന്തനും പരമഭാഗവതനുമായ ഒരു മഹാത്മാവ് ദുർലഭനേത്രേ.' ആ ഭക്തി സിദ്ധിക്കുവാനുള്ള മാർഗ്ഗം അവിടുത്തെ തിരുനാമങ്ങളുടെയും ലീലകളുടെയും കീർത്തനശ്രവണാദികരംതന്നെയാകുന്നു. സർവ്വവും വിട്ട് തന്തിരുവടിയെ ശരണം പ്രാപിച്ച് നിരന്തരം ശ്രവണകീർത്തനസ്മരണാദികരംതന്നെ ചെയ്യു. അപ്പോരം ഗംഗാപ്രവാഹംപോലെ ഇടവിടാതെ മനസ്സ് തന്തിരുവടിയിലേയ്ക്കു പ്രവഹിക്കും. ആ ഭക്തി സിദ്ധിച്ചാൽ ഭഗവാൻ പ്രാപ്തനായിക്കഴിഞ്ഞു. അവിടുന്നു സ്വയം എഴുന്നള്ളി ആ പുണ്യാത്മാവിനെ ആലിംഗനം ചെയ്യുന്നു. അവിടുന്നു ഭക്തദാസനാണ്.

ആരംഭത്തിൽ സാധനഭക്തി വേിക്കുന്നു. അതിൽ നിന്നു രതിഭക്തിയും പിന്നെ ശുദ്ധപ്രേമഭക്തിയും സിദ്ധിക്കുന്നു. രതിഭക്തി അഞ്ചുതരത്തിലുണ്ട്. 1. ശാന്തരതി, 2. ദാസ്യരതി, 3. സഖ്യരതി, 4. വാത്സല്യരതി, 5. മധുരരതി. ശാന്തരതിക്ക് ശുകാദികളും ദാസ്യരതിക്ക് ഉദ്ധവഹനുമദാദികളും സഖ്യരതിക്ക് ഗോപബാലന്മാരും വാത്സല്യരതിക്ക് യശോദാനന്ദാദികളും മധുരരതിക്ക് ഗോപിമാരും ഉദാഹരണമാകുന്നു. ശാന്തരതിയിലും ദാസ്യരതിയിലും തങ്ങരം ചെറിയവരെന്ന ഭാവനയുണ്ട്. അപ്പോരം തന്തിരുവടിയുടെ സമീപത്തിൽ സങ്കോചം വേിക്കുന്നു. സഖ്യത്തിൽ അതില്ല. എങ്കിലും അതിൽ ഒരു ഭാഗത്തു് സ്നേഹത്തിൻെറ കമ്മി തോന്നപ്പെട്ടാൽ വിഷമം വേിക്കുന്നു. വാത്സല്യത്തിൽ അതില്ല. പ്രേമത്തിനു നല്ല്

ശർഡ്യമുണ്ട്. എങ്കിലും അവിടെയും ദോഷമുണ്ട്. മധുരഭാവത്തിൽ എല്ലാ ഭാവങ്ങളുടെയും ഗുണങ്ങൾ ഉണ്ട്. ഒന്നിന്റെയും ദോഷഭാവമില്ല. ഈ മധുരഭാവരീതിതന്നെ സർവ്വോത്കൃഷ്ടം. ഈ മധുരഭാവത്തിൽ എത്തുവാൻ കഴിഞ്ഞ പുണ്യാത്മാക്കൾ അതിദുർലഭമത്രേ. അങ്ങ് ഈ ഭാവങ്ങളെല്ലാം വിസ്തരിച്ച് ഭക്തന്മാരുടെ മുമ്പിൽ വെയ്ക്കു. ഞാൻ താമസിക്കാതെ കാശിക്കു പോകുന്നു.''

ശ്രീപാദങ്ങളെ വന്ദിച്ചുകൊണ്ട് ശ്രീരൂപൻ ഗദ്ഗദ കണ്ഠനായി പറഞ്ഞു: ''അടിയൻ ഇപ്പോൾ കൃതാർത്ഥനായി. അവിടുത്തെ ശ്രീപാദങ്ങളെ ശുശ്രൂഷിച്ചാൽ കൊള്ളാമെന്ന് അതിയായ ആഗ്രഹമുണ്ട്. അടിയൻ എന്തു ചെയ്യണമെന്ന് ആജ്ഞാപിച്ചാലും.''

മഹാപ്രഭു: ''ഹേ രൂപ, അങ്ങേയ്ക്ക് ഇനി എന്റെ അടുത്തു വസിച്ചിട്ട് ഒന്നും കിട്ടേണ്ടതായിട്ടില്ല. അങ്ങു നേരിട്ടു ശ്രീവൃന്ദാവനത്തിൽ ചെല്ലൂ. അവിടെയുള്ള പുണ്യതീർത്ഥങ്ങൾ കഴിയുന്നതും വ്യക്തമാക്കിക്കൊണ്ട് അവിടെ കുറെ കാലം വസിക്കൂ. പിന്നെ പുരിയിൽ എന്റെ സമീപത്തു വരൂ.'' ഇത്രയുമരുളിച്ചെയ്ത് പിറേറ ദിവസംതന്നെ അവിടെനിന്ന് കാശിക്കു യാത്രതിരിച്ചു. ശ്രീരൂപൻ മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ച് സഹോദരനോടുകൂടി ശ്രീവൃന്ദാവനത്തിലേയ്ക്കും പോയി.

മഹാപ്രഭു ഗംഗാതീരത്തുകൂടി മുന്നോട്ടുപോയി ശ്രീകാശിയിൽ എത്തി. നഗരത്തിന്റെ പുറത്തുവെച്ചു തന്നെ ഭക്തനായ ചന്ദ്രശേഖരജിയെ കണ്ടുമുട്ടി. അദ്ദേഹം ശ്രീപാദങ്ങളിൽ വീണു വന്ദിച്ച് മഹാപ്രഭുവിനെ തന്റെ ഗൃഹത്തിൽ കൊണ്ടുവന്നു സല്ക്കരിച്ചു. മഹാപ്രഭു വന്ന വർത്തമാനമറിഞ്ഞ് വളരെ ഭക്തന്മാർ അവിടെ വന്നു ചേർന്നു. ഇവിടെ വസിക്കുന്ന കാലം മുഴുവൻ തന്റെ ഭിക്ഷ സ്വീകരിക്കണമെന്ന് തപനമിശ്രൻ പ്രാർത്ഥനാപൂർവ്വം

അപേക്ഷിച്ചു. ഭക്തവത്സലനായ അവിടുന്നു് അതു സ്വീക രിക്കുകയും ചെയ്തു. രണ്ടു മാസക്കാലം ഇപ്രകാരം മഹാപ്രഭു കാശിയിൽ വസിച്ചു. ഇവിടെവെച്ചു്സനാതനൻ മഹാ പ്രഭുവിനെ വന്നു ദർശിക്കുകയുണ്ടായി.

## അധ്യായം പതിന്നാലു്

ശ്രീരൂപഗോസ്വാമിയുടെ സഹോദരനായ സനാ തനൻ ജ്യേഷ്ഠനാണെങ്കിലും മഹാപ്രഭുവിന്റെ ശിഷ്യത്വം ആദ്യം സ്വീകരിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചതിനാൽ ശ്രീരൂപഗോസ്വാമി ജ്യേഷ്ഠനായും സനാതനൻ കനിഷ്ഠ നായും കരുതപ്പെടുന്നു.

കാരാഗൃഹത്തിൽ ഇരുന്നാലും സനാതനന്റെ മനസ്സു് സദാ മഹാപ്രഭുവിൽത്തന്നെ രമിച്ചിരുന്നു. ഭക്ഷണവും ഉറക്കവും തീരെ ഉണ്ടായിരുന്നില്ല. ഗൗരചന്ദ്രനാമം സദാ കീർത്തിച്ചിരുന്നു. ദിവസങ്ങളും മാസങ്ങളും അങ്ങനെ കഴിഞ്ഞു. ശരീരചിന്തപോലുമില്ലാതെ മനസ്സു് മഹാപ്രഭു വിന്റെ അരുണസുന്ദരമായ ശ്രീപാദകമലങ്ങളിൽത്തന്നെ സ്ഥിതിചെയ്തു. ഈ ഘട്ടത്തിലാണു് അദ്ദേഹത്തിന്റെ സഹോദരൻ ശ്രീരൂപന്റെ എഴുത്തു് ഒരു ദൂതൻവഴി കിട്ടി യതു്. പതിനായിരം ഉറുപ്പിക തന്റെ മോചനത്തി ന്നായി ഒരു കച്ചവടക്കാരന്റെ സമീപത്തു കൊടുത്തിട്ടുള്ള വർത്തമാനമറിഞ്ഞു വിചാരിച്ചു: ''ഇതുകൊണ്ടു് ഏതു വിധവും ഇവിടെനിന്നു മുക്തി സമ്പാദിച്ചു് മഹാപ്രഭു വിന്റെ ശ്രീപാദങ്ങൾ ദർശിക്കുവാൻ ശ്രമിക്കുകതന്നെ'' എന്നു്. പണംകൊടുത്തു് കാരാഗൃഹത്തിൽനിന്നു മോചനം തേടുന്നതു ശരിയല്ലെന്ന കഥപോലും അപ്പോൾ ആലോ ചിച്ചില്ല.

അദ്ദേഹം പ്രധാനജയിലരോടു ചോദിച്ചു: ''ഞാനാരാണെന്നു് അങ്ങേയ്ക്കറിയുമോ?''

ജയിലർ: ''നല്ലവണ്ണമറിയുന്നു, അവിടുന്നു രാജ്യത്തിലെ പ്രധാനമന്ത്രിയാകുന്നു.''

സനാതനൻ: ''ഞാൻ എന്തുകൊണ്ടു് ജയിലിൽ ഇരിക്കുന്നു?''

ജയിലർ: ''അവിടുന്നു് ഒരപരാധവും ചെയ്തിട്ടില്ലെന്നു് എല്ലാവർക്കുമറിയാം. അവിടുന്നു ജോലി രാജിവെയ്ക്കുവാനാഗ്രഹിക്കുന്നു. അതിനാണു് അവിടത്തെ അറസ്റ്റു് ചെയ്തിട്ടുള്ളതു്.''

സനാതനൻ: ''ഞാൻ എന്തുകൊണ്ടാണു് ജോലി രാജിവെയ്ക്കുന്നതു്?''

ജയിലർ: ''ജോലി രാജിവെച്ചു നിരന്തരം സർവ്വേശ്വരഭജനം ചെയ്യുവാനാഗ്രഹിക്കുന്നുവെന്നാണു് അറിവുള്ളവർ പറഞ്ഞു കേൾക്കുന്നതു്.''

സനാതനൻ: ''നിരന്തരം ഭജിക്കുന്നതു നല്ല കാര്യമോ ചീത്ത കാര്യമോ? എന്താണു് അങ്ങയുടെ അഭിപ്രായം?''

ജയിലർ: ''വെറും പണത്തിന്റെ ദാസന്മാരായ ഞങ്ങൾക്കു് ഈശ്വരഭജനത്തിന്റെ നിരതിശയമഹിമയെപ്പറ്റി എന്തറിയുവാൻ കഴിയും? അവിടുന്നു ഭാഗ്യവാനാണു്. എന്തെന്നാൽ സർവ്വവും വിട്ടു് ഭഗവത്പാദം സേവിക്കുവാനാഗ്രഹിക്കുന്നുവല്ലൊ.''

സനാതനൻ: ''എന്നാൽ ആ ഭജനകാര്യത്തിൽ സഹായിക്കുന്നതു പുണ്യമോ പാപമോ?''

ജയിലർ: ''കഴിയുന്നതും ഇതിൽ സഹായിക്കേണ്ടതു സർവ്വരുടേയും കടമയാകുന്നു. ഇതിൽക്കവിഞ്ഞ ഒരു പുണ്യമില്ല.''

സനാതനൻ നാലുഭാഗവും നോക്കി പതുക്കെ ചെവിയിൽ പറഞ്ഞു: ''എന്നാൽ അങ്ങ് എന്നെ ഇവിടെനിന്നു രക്ഷപ്പെടുവാൻ കഴിയുന്നതും സഹായിക്കു.''

ജയിലർ പറഞ്ഞു: ''ശ്രീമൻ, ഇതു് എൻെറ ശക്തിയിൽനിന്നു് അതീതമായ കാര്യമാണു്. ഈ വർത്തമാനം ഒരുപക്ഷേ ചക്രവർത്തി അറിഞ്ഞാൽ എൻെറ സർവ്വവും നഷ്ടപ്പെടും.''

സനാതനൻ: ''എന്തെല്ലാം ഉപകാരങ്ങൾ ഞാൻ അങ്ങയ്ക്കു ചെയ്തിട്ടുണ്ടു്. ഈ ഒരു ചെറിയ ഉപകാരംപോലും ചെയ്യുവാൻ കഴിയില്ലെന്നോ? ഇന്നു കച്ചവടക്കാരൻെറ അടുത്തു് എൻെറ പതിനായിരം ഇരിപ്പുണ്ടു്. അതു് ഇപ്പോൾതന്നെ അങ്ങയ്ക്കു തരാനേർപ്പാടു ചെയ്യാം. അതുകൊണ്ടു ബാക്കി ജീവിതം സസുഖം നയിക്കു.''

പതിനായിരം ഉറുപ്പികയുടെ കാര്യം കേട്ടതോടുകൂടി ജയിലർ കർത്തവ്യവിമൂഢനായിത്തീർന്നു. പതിനായിരം ഉറുപ്പിക ഈ ജീവിതത്തിൽ കാണുവാൻതന്നെ കഴിഞ്ഞിട്ടില്ല. മുപ്പതു് ഉറുപ്പികമാത്രം ശമ്പളമുള്ള അദ്ദേഹത്തിന്നു് പതിനായിരം ഉറുപ്പികയുടെ കാര്യം എങ്ങനെ ചിന്തിക്കുവാൻ കഴിയും? അദ്ദേഹം പറഞ്ഞു: ''കഴിയുന്നതും അവിടെയ്ക്കു് ഉപകാരം ചെയ്യുവാൻ ഞാൻ എപ്പോഴും സന്നദ്ധനാണു്. പക്ഷേ ചക്രവർത്തി ചോദിച്ചാൽ ഞാനെന്തു പറയും?''

തൻെറ പ്രയോഗം ഫലിക്കുന്നുണ്ടെന്നു സനാതനൻ മനസ്സിലാക്കി. ദൃഢതയോടുകൂടി പറഞ്ഞു: ''ഞാൻ വെറും കള്ളന്മാരെപ്പോലെയുള്ള ഒരു തടവുപുള്ളിയല്ലല്ലോ. രാജാവിനോടു് ഗംഗാസ്നാനത്തിന്നു പോയപ്പോൾ ഒഴുക്കിൽപ്പെട്ടു് ഒഴുകിപ്പോയി എന്നു് പറഞ്ഞുകൊള്ളു. ഞാൻ ഗൗഡദേശം വിട്ടുകൊള്ളാം. തിരികെ ഇങ്ങോട്ടു വരുകയേയില്ല. അപ്പോൾ പിന്നെ ചക്രവർത്തിക്കു സംശയം വരുവാൻ കാരണമില്ല.''

ജയിലർ അതു സമ്മതിച്ചു. സംഖ്യ ആ കച്ചവടക്കാരന്റെ കയ്യിൽനിന്നു ഗൂഢമായി വരുത്തി. ജയിലിൽനിന്നു വിട്ടുപോകുവാനുള്ള ഏർപ്പാടുകൾ എല്ലാംചെയ്തു.

രാത്രി കൂരിരുട്ട്. സർവ്വരും ഉറക്കം. രണ്ടാളുകൾ മാത്രം ഉറങ്ങാതെ കിടന്നിരുന്നു. ഒന്ന് മഹാപ്രഭുവിന്റെ ദർശനം അത്യാർത്തിയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരുന്ന സനാതനൻ, മറേറതു് പതിനായിരത്തിന്റെ പ്രതീക്ഷയിൽ മുഴുകിയ ജയിലരും. സാവകാശത്തിൽ സനാതനന്റെ മുറിയുടെ വാതിൽ തുറക്കപ്പെട്ടു. ഒരു വിശ്വസ്തഭൃത്യനോടുകൂടി ജയിലർ അവിടെ വന്നു. അദ്ദേഹം പതുക്കെ പറഞ്ഞു: ''എല്ലാ ഏർപ്പാടുകളും ആയിക്കഴിഞ്ഞിരിക്കുന്നു. വേഗം പുറപ്പെടുക.'' സനാതനനും ''ഞാനും എല്ലാം തയ്യാറായിരിക്കുന്നു'' എന്നു പറഞ്ഞു. അദ്ദേഹം തന്റെ വിശ്വസ്തഭൃത്യനായ ഈശാനനോടുകൂടി പുറപ്പെട്ടു. എല്ലാവരും പിൻഭാഗത്തുള്ള വാതിലിലൂടെ ഗംഗാതീരത്തു വന്നു. അവിടെ തോണി മുമ്പുതന്നെ തയ്യാറായി നിന്നിരുന്നു. അവർ അതിൽ കേറി. തോണി പുറപ്പെട്ടു. സനാതനൻ ഗൗഡദേശത്തിന്നു നമസ്കാരംചെയ്തു. ക്ഷണത്തിൽ ഗംഗ കടന്നു മറുകരയിൽ എത്തി.

സനാതനൻ ആ സംഖ്യ ജയിലർക്ക് കൊടുത്തു കൃതജ്ഞതാപൂർവ്വം അദ്ദേഹത്തെ നോക്കി. ജയിലർ ഭയഭക്തിപൂർവ്വം അദ്ദേഹത്തെ വന്ദിച്ചു. ആ തോണിയിൽ തന്നെ മടങ്ങുകയും ചെയ്തു.

സനാതനൻ കാട്ടുവഴിയിൽക്കൂടി മുന്നോട്ടു പോയി. 'പാതഡാ' എന്ന പർവ്വതപ്രദേശത്തു് എത്തി. അവിടെ ചില കൊള്ളക്കാർ പാർത്തിരുന്നു. ഈശാനന്റെ കയ്യിൽ കുറച്ചു ദ്രവ്യങ്ങളുണ്ടെന്നറിഞ്ഞു് അവർ ആദ്യം ആദരവോടുകൂടി സ്വീകരിച്ചു. അവരുടെ ആദരാതിശയം കണ്ടപ്പോൾ തന്നെ സനാതനന്നു് സംശയം തോന്നി. അദ്ദേഹം ഈശാ

നൻെറ കയ്യിൽ ഉണ്ടായിരുന്ന ദ്രവ്യം കള്ളന്മാക്കു കൊടു പ്പിച്ചു. അവർ അദ്ദേഹത്തെ ആ മലയുടെ മറുവശത്തു് എത്തിച്ചു. ഈശാനന്നു ദ്രവ്യത്തിലുള്ള ആഗ്രഹം ശമിച്ചി ട്ടില്ലെന്നു കണ്ടു് അദ്ദേഹത്തെ മടക്കി അയച്ചു് സനാതനൻ ഒററയ്ക്കു ശ്രീകാശിയിൽ ചെന്നുചേന്നു. മഹാപ്രഭു ചന്ദ്ര ശേഖരൻെറ ഗൃഹത്തിലുണ്ടെന്നറിഞ്ഞു് അവിടെ ചെന്നു പുറത്തുനിന്നു.

പ്രേമത്തിൻെറ ആകർഷണം വിചിത്രമെന്നു പറയട്ടെ. മഹാപ്രഭു ഉള്ളിൽ ഇരിക്കുകയായിരുന്നു. അവിടുന്നു ചന്ദ്രശേഖരനെ വിളിച്ചു് അരുളിച്ചെയ്തു: ''പുറത്തു് ഒരു വൈഷ്ണവസാധു വന്നു നില്ക്കുന്നുണ്ടു്. അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരൂ.''

ചന്ദ്രശേഖരൻ പുറത്തു പോയി നോക്കി മടങ്ങി വന്നു പറഞ്ഞു: ''അവിടെ വൈഷ്ണവസാധു ഇല്ല.''

മഹാപ്രഭു: ''ഒന്നുകൂടി പോയി നല്ലവണ്ണം നോക്കൂ.'' ചന്ദ്രശേഖരൻ പിന്നെയും പോയി നോക്കി. അവിടെ ഒരു മുസൽമാനല്ലാതെ മററാരും ഉണ്ടായിരുന്നില്ല. അദ്ദേഹം മഹാപ്രഭുവിനോടു ചെന്നു് അറിയിച്ചു: ''അവിടെ ഒരു മുഹമ്മദീയനല്ലാതെ മററാരെയും ഞാൻ കണ്ടില്ല.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''അതു മുഹമ്മദു വേഷത്തിൽ ഉള്ള ഒരു മഹാത്മാവായ വൈഷ്ണവസാധു വാണു്. അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരൂ.''

പ്രഭുവിൻെറ ആജ്ഞയാൽ ചന്ദ്രശേഖരൻ സനാത നനെ കൂട്ടിക്കൊണ്ടു ചെന്നു. മഹാപ്രഭുവും സനാതനനും പര സ്പരം പ്രേമപൂർവ്വം ആലിംഗനബദ്ധരായി കുശലപ്രശ്നങ്ങരം നടത്തി.

സനാതനൻ മഹാപ്രഭുവിൻെറ കൃപാഭാരത്തെ മനസാ പ്രകീർത്തിച്ചു. മഹാപ്രഭു എല്ലാ വർത്തമാനങ്ങളും ചോദി ച്ചറിഞ്ഞു. സഹോദരന്മാർ വൃന്ദാവനത്തിലുണ്ടെന്നും അറി യിച്ചു. കുറച്ചു ദിവസം അവിടെത്തന്നെ താമസിപ്പിച്ചു.

# അധ്യായം പതിനഞ്ച്

വൈരാഗ്യമില്ലാതെ ത്യാഗം നിലനില്ക്കുകയില്ല. ശ്മശാന വൈരാഗ്യംകൊണ്ട് കാര്യമില്ല. അതുകൊണ്ട് അവിടുത്തെ ശരണംപ്രാപിക്കുന്ന ഭക്തന്മാരെ അവരുടെ വൈരാഗ്യം എത്രത്തോളം പ്രബലമാണെന്നു നല്ലവണ്ണം പരീക്ഷിച്ചിരുന്നു. നല്ലവണ്ണം വൈരാഗ്യമുള്ളവർക്കുമാത്രമെ മഹാപ്രഭു ഗേഹത്യാഗം ഉപദേശിക്കാറുള്ളു. മററുള്ളവരോട് ഗൃഹത്തിൽ അനാസക്തരായിരുന്ന് തന്തിരുവടിയെ ആരാധിക്കുവാനാണ് ഉപദേശിച്ചിരുന്നത്.

രൂപനും സനാതനനും പരമവിരക്തരാണെന്ന് അറിഞ്ഞിരുന്നു. ആദ്യം അവർ എത്രത്തോളം ഭോഗികളായിരുന്നുവോ പിന്നെ അവർ അത്രത്തോളം വിരക്തരുമായിത്തീർന്നു! സനാതനൻ പില്ക്കാലങ്ങളിൽ പർണ്ണകുടീരം പോലും ഉപേക്ഷിച്ച് വെറും വൃക്ഷച്ചുവട്ടിലായിരുന്നു വാസം. അതും ഒരു വൃക്ഷച്ചുവട്ടിൽ അധികദിവസം താമസിച്ചിരുന്നില്ല. വ്രജവാസികളുടെ ഗൃഹങ്ങളിൽനിന്നു കിട്ടുന്ന ഭിക്ഷാന്നവും യമുനാജലവും ഭക്ഷിച്ചുപോന്നു. കീറിപ്പൊളിഞ്ഞ വസ്ത്രഖണ്ഡംകൊണ്ടു കേവലം നാണം മാത്രം മറച്ചിരുന്നു. ഇപ്രകാരം സനാതനൻ അനേകവർഷം ശ്രീവൃന്ദാവനത്തിൽ വസിച്ചു. മഹാപ്രഭു ഈ വർത്തമാനം കേട്ട് ഏററവും ആനന്ദിച്ചിരുന്നു. വൃന്ദാവനത്തിൽനിന്നു വരുന്നവരോടെല്ലാം അദ്ദേഹത്തിന്റെ വർത്തമാനമന്വേഷിച്ചിരുന്നു. ശ്രീകാശിയിൽവെച്ച് മഹാപ്രഭു അദ്ദേഹത്തിന്ന് ഉപദേശം കൊടുത്തിരുന്നു. മഹാപ്രഭുവിന്റെ കൃപാവൈഭവത്താൽ അദ്ദേഹത്തിന്ന് അതെല്ലാം വളരെ വേഗത്തിൽ ഗ്രഹിക്കുവാനും കഴിഞ്ഞു.

ചന്ദ്രശേഖരന്ന് മഹാപ്രഭുവിന്റെയും സനാതനന്റെയും പരസ്പരസ്നേഹം കണ്ട് അത്യാശ്ചര്യമുണ്ടായി.

ഇത്രയും പ്രേമാതിശയത്തോടുകൂടി മഹാപ്രഭു പെരുമാറുന്നതിൻെറ കാരണമെന്തെന്നറിയാതെ അദ്ദേഹം ചിന്താഗ്രസ്തനായതറിഞ്ഞു മഹാപ്രഭു സനാതനനെ പരിചയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: ''ഹേ ചന്ദ്രശേഖർ, അങ്ങ് ഇദ്ദേഹത്തെ അറിയില്ല, അല്ലേ? ഇദ്ദേഹം ഗൗഡദേശത്തെ ചക്രവർത്തിയുടെ പ്രധാനമന്ത്രിയായിരുന്നു. വലിയ പണ്ഡിതനും പരമഭാഗവതനുമാണ്. തൻെറ സ്ഥാനമാനങ്ങളും ധനസമ്പത്തുമെല്ലാം വിട്ട് ഭഗവദ്ഭജനാർത്ഥം പുറപ്പെട്ടിരിക്കുകയാണ്. ഇദ്ദേഹത്തിൻെറ രണ്ടു സഹോദരന്മാരും ഇതുപോലെത്തന്നെ സർവ്വവും വിട്ട് ശ്രീവൃന്ദാവനത്തിൽ വസിക്കുവാനായി പോയിരിക്കുകയാണ്. ഇന്ന് ഇദ്ദേഹത്തിൻെറ പാദപാംസുകൊണ്ട് അങ്ങയുടെ ഗൃഹം പുണ്യതീർത്ഥമായിരിക്കുകയാണ്.''

ചന്ദ്രശേഖരൻ ഈ വാക്കുകൾ കേട്ട് ഭക്തിശ്രദ്ധാപുരസ്സരം സനാതനൻെറ പാദങ്ങളിൽ വീണു നമസ്കരിച്ചു. അവർ രണ്ടാളും പ്രേമപൂർവ്വമാലിംഗനം ചെയ്ത് കണ്ണുനീർ വാർത്തു. മഹാപ്രഭു അവരുടെ പരസ്പരമേളനം കണ്ടു സന്തോഷിച്ചു. അവിടുന്നു ചന്ദ്രശേഖരനോടു പറഞ്ഞു: ''അങ്ങ് ഇദ്ദേഹത്തെ ഗംഗയിൽ കൊണ്ടുപോയി കുളിപ്പിക്കുകയും ക്ഷൗരം കഴിപ്പിച്ച് വൈഷ്ണവവേഷം ധരിപ്പിക്കുകയും ചെയ്യൂ.'' അദ്ദേഹം അവിടുത്തെ ആജ്ഞയനുസരിച്ച് അപ്രകാരമെല്ലാം ചെയ്യിച്ചു.

അപ്പോഴേയ്ക്കും തപനമിശ്രൻ മഹാപ്രഭുവിനെ ഭിക്ഷയ്ക്കു കൊണ്ടുപോകുവാനായി വന്നു. അവിടുന്നു ചിരിച്ചു കൊണ്ടു പറഞ്ഞു: ''ഇന്ന് എൻെറ കുടുംബവും വലുതായിരിക്കുന്നു. ഇന്നു ഭിക്ഷയ്ക്കു രണ്ടാളുണ്ട്.''

തപനമിശ്രൻ പറഞ്ഞു: ''ബ്രാഹ്മണർ മുഴുവൻ അവിടുത്തെ കുടുംബംതന്നെ. ഈയുള്ളവൻ അവിടുത്തെ ഒരു ദാസാനുദാസൻമാത്രമാണ്. അവിടുത്തെ ആജ്ഞ എന്തോ

അതുപ്രകാരം ചെയ്യാം.'' മഹാപ്രഭു സനാതനനെ പരിചയപ്പെടുത്തി. രണ്ടാളും അന്യോന്യം വന്ദിച്ചു. പിന്നെ മഹാപ്രഭുവിന്റെ പിന്നാലെ സനാതനനും മിശ്രന്റെ ഗൃഹത്തിലേയ്ക്കു പോയി.

ഭിക്ഷയ്ക്കു് സനാതനനെക്കൂടി വിളിക്കുവാൻ പറഞ്ഞപ്പോറം മിശ്ര പറഞ്ഞു: ''അവിടുന്നു മുമ്പു ഭിക്ഷ കഴിച്ചാലും. അതിന്നുശേഷം അദ്ദേഹം ഞങ്ങളോടുകൂടി ഭിക്ഷ കഴിച്ചുകൊള്ളാമെന്നു പറയുന്നു.'' മഹാപ്രഭുവിന്റെ പ്രസാദം സനാതനന്നു കൊടുക്കുവാനുള്ള ഒരുപായമായിരുന്നു ഇതു്. ഇതു കേട്ടു് മഹാപ്രഭു ഭിക്ഷ കഴിച്ചു.

ഭിക്ഷാനന്തരം സനാതനനും മററും പ്രസാദം കഴിച്ചു. മിശ്ര ഒരു പുതിയ വസ്ത്രം സനാതനനെ ധരിപ്പിക്കുവാൻ ശ്രമിച്ചു. പക്ഷേ അദ്ദേഹമതു സ്വീകരിച്ചില്ല. ഗത്യന്തരമില്ലാതെ ഒരു പഴയ തുണിത്തുണ്ടു് സ്വീകരിച്ചു. അതുകൊണ്ടു് ഒരുവിധം നാണം മറച്ചു. സനാതനൻ മാധുകരീ ഭിക്ഷയല്ലാതെ മററു തരത്തിലുള്ള ഭിക്ഷപോലും സ്വീകരിച്ചിരുന്നില്ല. ഇതു കണ്ടു് മഹാപ്രഭു ഏററവും സന്തുഷ്ടനായി. ഇപ്രകാരം സനാതനൻ മഹാപ്രഭുവിന്റെ സമീപത്തിൽത്തന്നെ വസിക്കുവാൻ തുടങ്ങി.

സനാതനന്റെ അടുത്തുണ്ടായിരുന്ന ഒരേ ഒരു കംബളം പോലും അദ്ദേഹം മഹാപ്രഭുവിന്റെ ഇംഗിതമറിഞ്ഞു് ഉപേക്ഷിച്ചു. ത്യാഗത്തിന്റെയും വൈരാഗ്യത്തിന്റെയും സാക്ഷാൽ സ്വരൂപമായി അദ്ദേഹം ശോഭിച്ചു. മഹാപ്രഭുവിന്നു തന്റെ നേരെയുള്ള അപാരകരുണ സ്മരിച്ചു് അദ്ദേഹം ഗദ്ഗദകണ്ഠനായിത്തീന്നു. അവിടുത്തെ ശ്രീപാദം പിടിച്ചു് ഇടയ്ക്കു പൊട്ടിക്കരയും. ആ ഭക്തവത്സലൻ തൃക്കൈകൊണ്ടു തലോടി പ്രേമപൂർവ്വം ആശ്വസിപ്പിച്ചിരുന്നു. ഭക്തന്മാർ സനാതനന്റെ ഭക്ത്യതിശയവും മഹാപ്രഭുവിന്റെ കൃപാതിശയവും കണ്ടു് ആനന്ദഭരിതരായി പ്രശംസിച്ചു.

# അദ്ധ്യായം പതിനാറ്

കരുണാനിധിയായ മഹാപ്രഭു സനാതനന്റെ സംശയങ്ങൾ പലതിനും നിവൃത്തി വരുത്തി. സനാതനൻ വീണ്ടും ചോദിച്ചു: ''ലോകത്തിൽ പല തരക്കാരെയും കാണാനുണ്ടല്ലോ. അവരെ എത്രയാക്കി തിരിക്കാം ?''

മഹാപ്രഭു: ''നിത്യമുക്തന്മാർ, നിത്യജീവന്മാർ, മുമുക്ഷുക്കൾ, ബദ്ധന്മാർ—ഇപ്രകാരം ജനങ്ങൾ നാലു തരക്കാരാകുന്നു. സനകാദികളും ശ്രീശുകനാരദാദികളും മററും നിത്യമുക്തന്മാർ. അവർ സംസാരത്തിൽ ഇരുന്നാലും ഒരിക്കലും ബദ്ധരായിത്തീരുന്നില്ല. അവർ സദാ ഈശ്വരലീലകളും തിരുനാമങ്ങളും ജപിച്ചും കീർത്തിച്ചും ആനന്ദമത്തരായി വർത്തിക്കുന്നു. മനു, പ്രജാപതിമാർ മുതലായവർ നിത്യജീവന്മാരാകുന്നു. അവർ ലോകഹിതാർത്ഥം ഭഗവദാജ്ഞ ശിരസാ വഹിച്ചു നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഭോഗങ്ങൾ എല്ലാം നശ്വരങ്ങളെന്നറിഞ്ഞ് അവയിൽ സക്തരാവാതെ നിത്യാനന്ദസിദ്ധിക്കായി ഈശ്വരനെ ശരണം പ്രാപിക്കുന്നവർ മുമുക്ഷുക്കളാകുന്നു; വെറും വിഷയികൾ ബദ്ധജീവന്മാരും. സംസാരത്തിലെ അധികം ജീവന്മാരും ബദ്ധജീവന്മാരാകുന്നു. അവർ ജനിച്ചും മരിച്ചും ഈ സംസാരചക്രത്തിൽ ഭ്രമിച്ചുകൊണ്ടിരിക്കും. മായ ഇവരെ നാനായോനികളിൽ ഭ്രമിപ്പിച്ചുകൊണ്ടുതന്നെയിരിക്കും.''

സനാതനൻ ''ഈ മായയിൽനിന്നു മുക്തി എങ്ങനെ സിദ്ധിക്കും ? അതിന്നു മാർഗ്ഗമില്ലേ ?''

മഹാപ്രഭു: ''മാർഗ്ഗമുണ്ട്. മായയെ വിട്ട്, മായാവിയായ ഭഗവാനെ സർവ്വാത്മനാ ശരണം പ്രാപിക്കുകയാണ് അതിന്നുള്ള അക്ലിഷ്ടസുന്ദരമായ മാർഗ്ഗം.''

സനാതനൻ: ''അതു് എങ്ങനെ സാധിക്കും ?''

മഹാപ്രഭു: 'ശാസ്ത്രകൃപ, ഗുരുകൃപ, ഭഗവത്കൃപ— ഇവയാണു് മുഖ്യഹേതു. അവയുണ്ടെങ്കിൽ എല്ലാം ശരിപ്പെട്ടുകൊള്ളും.'

സനാതനൻ: 'ബ്രഹ്മാദിലോകങ്ങളിൽ ശാന്തി സിദ്ധിക്കുകയില്ലേ ?'

മഹാപ്രഭു: ''ആബ്രഹ്മസ്തംബപര്യന്തം സർവ്വം നശ്വരമാകുന്നു. ബ്രഹ്മാദികൾക്കുപോലും ശാന്തിയില്ല. പിന്നെ അവിടെ ചെന്നവർക്കു് അതെങ്ങനെ സിദ്ധിക്കും? ഭഗവാന്റെ ശ്രീപാദപദ്മങ്ങളിൽ മാത്രമേ അതു സിദ്ധിക്കുകയുള്ളൂ.''

സനാതനൻ: ''സർവ്വേശ്വരനായ ബ്രഹ്മാവു് സർവ്വസൃഷ്ടികർത്താവല്ലേ ? അദ്ദേഹത്തിന്നും ശാന്തി സിദ്ധിച്ചിട്ടില്ലെന്നോ ?''

മഹാപ്രഭു: ''ബ്രഹ്മാവിന്നും രണ്ടു പരാർദ്ധകാലം കഴിഞ്ഞാൽ നാശമുണ്ടു്. ബ്രഹ്മാദികൾ എല്ലാം തന്തിരുവടിയുടെ ആജ്ഞയനുസരിച്ചു് സ്വസ്വപ്രവൃത്തി നടത്തുന്നവരാണു്. നിത്യസ്വതന്ത്രന്മാരല്ല. ഈശ്വരന്റെ ഓരോ രോമകൂപംതോറും കോടാനുകോടി ബ്രഹ്മാണ്ഡങ്ങൾ അണുപ്രായമായി ഭ്രമിക്കുന്നു. അതിൽ വെറും ഒരു ബ്രഹ്മാണ്ഡത്തിന്റെ കർത്താവിന്നു് എന്തറിയുവാൻ കഴിയും ? ബ്രഹ്മാവിന്റെ ദൃഷ്ടിയിൽ നാമെല്ലാം വെറും പാററകളെപ്പോലെയുള്ള ക്ഷുദ്രജന്തുക്കളാണു്. അപ്പോൾ ഈ ക്ഷുദ്രജീവിതം ശാശ്വതമെന്നു ഭ്രമിക്കുന്നതു് മൂഢതയല്ലാതെ മറെറന്താണു്? സർവ്വേശ്വരൻ മാത്രമേ ഇതിൽനിന്നു് അതീതനായിട്ടുള്ളൂ. അവിടത്തെ ശരണം പ്രാപിക്കുക. അപ്പോൾ മായാമോചനം സ്വയം സിദ്ധിക്കും. ഈശ്വരപ്രേമമുദിക്കുവാൻ സജ്ജനസഹവാസംതന്നെ ഏകാവ

ലംബം. പരമഹംസശിഖാമണിയായ ജഡഭരതൻ രഹൂഗണനോടു പറയുന്നതു നോക്കുക:

രഹൂഗണൈതത് തപസാ ന യാതി
ന ചേജ്യയാ നിർവപണാദ് ഗൃഹാദ്വാ
ന ഛന്ദസാ നൈവ ജലാഗ്നിസൂര്യൈഃ
വിനാ മഹത്പാദരജോഭിഷേകം.

തപസ്സുകൊണ്ടോ യജ്ഞംകൊണ്ടോ ദാനാദികൾകൊണ്ടോ ഗൃഹാദികൾകൊണ്ടോ അധ്യയനംകൊണ്ടോ ജലം, അഗ്നി, സൂര്യൻ ഇവയെ ഉപാസന ചെയ്തുകൊണ്ടോ ഭഗവത് പ്രസാദം സിദ്ധിക്കുകയില്ല. ഈ ഭഗവത്കൃപ സജ്ജനങ്ങളുടെ ശ്രീപാദരജസ്സുകൊണ്ട് അഭിഷേകം ചെയ്യാതെ ഒരിക്കലും സിദ്ധിക്കുകയില്ല.

പരമഭാഗവതനായ പ്രഹ്ലാദൻ പറയുന്നതു നോക്കുക:

നൈഷാം മതിസ്താവദുരുക്രമാംഘ്രിം
സ്പൃശത്യനർത്ഥാപഗമോ യദർത്ഥഃ
മഹീയസാം പാദരജോഭിഷേകം
നിഷ്കിഞ്ചനാനാം ന വൃണീത യാവത്.

ഒന്നിലും ആഗ്രഹലേശംപോലുമില്ലാത്ത പരമഭാഗവതന്മാരുടെ ശ്രീപാദപാംസുകൊണ്ട് ഏതുവരെ അഭിഷേകം ചെയ്യുന്നില്ലയോ, അതുവരെ അവരുടെ ബുദ്ധി ഭഗവാന്റെ ശ്രീപാദങ്ങളിലേയ്ക്കു തിരിയുകയില്ല. ശ്രീപാദങ്ങളിലേയ്ക്കു ബുദ്ധി തിരിഞ്ഞാൽമാത്രമേ സർവാനർത്ഥങ്ങളും നിവർത്തിക്കുകയുള്ളൂ. ഹേ സനാതന, എന്തിനധികം? ജീവിതത്തിന്റെ പരമലക്ഷ്യം തന്തിരുവടിയുടെ ശ്രീപാദപദ്മങ്ങളിൽ ദിവ്യപ്രേമം പ്രാപിക്കുകതന്നെയാകുന്നു. ഗോപിമാരെപ്പോലെ മററു സർവസ്വവും വിട്ട് ഭഗവാനെത്തന്നെ ശരണം പ്രാപിക്കുക. അവിടുന്നുമാത്രമാണ് സേവ്യൻ. ശ്രീമദ്ഭാഗവതമാണ് സർവശാസ്ത്രങ്ങളിലും വെച്ചു പഠനീയമായ ശാസ്ത്രം. ശ്രീവേദവ്യാസമുനി സർവ്വ

ശാസ്ത്രപാരാവാരത്തെ കടഞ്ഞു് അതിൽനിന്നു സിദ്ധിച്ച വെണ്ണ ഇതിലാണു് നിറച്ചുവെച്ചിട്ടുള്ളതു്.''

ഇതെല്ലാം കേട്ടു് സനാതനൻ അവിടുത്തെ ശ്രീപാദ പദ്മങ്ങളിൽ സാഷ്ടാംഗം പ്രണാമംചെയ്തു. അവിടുന്നു് കൃപാപൂർവ്വം തൃക്കൈകൊണ്ടു തലോടി അനുഗ്രഹിച്ചു. ഇപ്രകാരം രണ്ടു മാസം സനാതനൻ മഹാപ്രഭുവിന്റെ കൂടെ കാശിയിൽ താമസിച്ചു. പല പല ശാസ്ത്രരഹസ്യങ്ങളും ചോദിച്ചു ഗ്രഹിച്ചു. മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ചു് അവയെല്ലാം പിന്നെ അദ്ദേഹം ലോകഹിതാർത്ഥം ഗ്രന്ഥരൂപത്തിൽ പ്രചരിപ്പിച്ചു: ജീവിതശേഷം പ്രേമവിഹാരരംഗമായ ശ്രീവൃന്ദാവനത്തിൽത്തന്നെ കഴിച്ചുകൂട്ടുകയും ചെയ്തു.

# അധ്യായം പതിനേഴ്

ദക്ഷിണഭാരതയാത്രാമദ്ധ്യേ ശ്രീരംഗക്ഷേത്രസമീപത്തുള്ള ഭാഗ്യവാനായ ശ്രീവെങ്കിടഭട്ടന്റെ ഗൃഹത്തിൽ ചാതുർമാസ്യം കഴിച്ചുകൂട്ടുകയുണ്ടായല്ലൊ. കാശിയിലെ സുപ്രസിദ്ധനായിരുന്ന പ്രകാശാനന്ദസ്വാമിജി ഭട്ടന്റെ സഹോദരനായിരുന്നു. വെങ്കിടഭട്ടന്റെ പുത്രനായ ശ്രീ ഗോപാലഭട്ടർ ചാതുർമാസ്യകാലത്തു മഹാപ്രഭുവിനെ ഭക്തിപൂർവ്വം സേവിക്കുകയുണ്ടായി.

പ്രകാശാനന്ദജി സഹോദരപുത്രനായ ഗോപാലനെ വളരെയധികം സ്നേഹിച്ചിരുന്നു. ഭാവിയിൽ ഇദ്ദേഹം ജഗത്പ്രസിദ്ധനായ ഒരു പണ്ഡിതനായിത്തീരുമെന്നു് സ്വാമിജി കരുതുകയും ചെയ്തിരുന്നു. എന്നാൽ ഒരു ബംഗാളിസംന്യാസിയുടെ സംസർഗ്ഗത്താൽ അദ്ദേഹം ശാസ്ത്രപാഠങ്ങളെല്ലാം വിട്ടു് കൃഷ്ണകൃഷ്ണ എന്നു് നിരന്തരം കീർത്തനം

ചെയ്യുവാൻ തുടങ്ങിയിരിക്കുകയാണെന്നു കേട്ടപ്പോൾ സ്വാമിജിക്കു വലിയ ദുഃഖംതോന്നി. ആ സംന്യാസിയെ വാദത്തിൽ പരാജിതനാക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്തു. സാർവ്വഭൗമനെപ്പോലെയുള്ള മഹാപണ്ഡിതന്മാരെപ്പോലും ഈ സംന്യാസി സ്വവശത്താക്കിയിരിക്കുന്നുവെന്നറിഞ്ഞു കുറച്ച് ഈർഷ്യയുമുണ്ടായിരുന്നു. തരം കിട്ടുമ്പോൾ മഹാപ്രഭുവിനെ നിന്ദിക്കുവാനും മുതിർന്നിരുന്നു.

തനിയ്ക്കു പ്രിയപ്പെട്ട ഗോപാലനെ ജ്ഞാനമാർഗ്ഗത്തിൽനിന്നും തെററിച്ച ആ സംന്യാസി ശ്രീകൃഷ്ണചൈതന്യൻ കാശിയിൽ ഉണ്ടെന്നറിഞ്ഞപ്പോൾ കണ്ടാൽക്കൊള്ളാമെന്ന് ആഗ്രഹിച്ചു. എന്നാൽ എങ്ങനെ കാണും? പ്രകാശാനന്ദജി കാശിയിലെ ഏററവും പ്രസിദ്ധനും പണ്ഡിതനുമായ സന്ന്യാസി. അദ്ദേഹം ഒരു അപ്രസിദ്ധനായ സന്ന്യാസിയെ കാണുവാൻ പോവുകയോ? മഹാപ്രഭുവാകട്ടെ യുവാവും അപ്രസിദ്ധനും. പോരെങ്കിൽ മഹാപ്രഭു ഹീനസംപ്രദായമായ ഭാരതിയിൽനിന്ന് സന്ന്യാസം സ്വീകരിച്ചവൻ. അപ്പോൾ സ്വയം ഉത്കൃഷ്ടനായ സന്ന്യാസിയാണെന്നഭിമാനിക്കുന്ന പ്രകാശാനന്ദജി എങ്ങനെ മഹാപ്രഭുവിനെ കാണുവാൻ പോവും? വാദകോലാഹലങ്ങളിൽപ്പെടുവാൻ തീരെ ഇഷ്ടമില്ലാതിരുന്ന മഹാപ്രഭുവും പ്രകാശാനന്ദജിയെ ചെന്നു കണ്ടിരുന്നില്ല. രണ്ടാളുകളും താമസിക്കുന്ന സ്ഥലം ബിന്ദുമാധവക്ഷേത്രത്തിന്നു സമീപത്തായിരുന്നു. വൃന്ദാവനയാത്രയിൽ ആദ്യം പത്തുപന്ത്രണ്ടു ദിവസം കാശിയിൽ താമസിച്ചുവെങ്കിലും അവർ അന്യോന്യം കണ്ടില്ല.

മഹാപ്രഭു വൃന്ദാവനത്തിൽനിന്നുള്ള മടക്കയാത്രയിൽ രണ്ടു മാസം കാശിയിൽ താമസിച്ചു. അന്നും പുറമെ അധികം പോയിരുന്നില്ല. ഗംഗാസ്നാനം, വിശ്വനാഥദർശനം, ഇവ കഴിച്ചു സദാ ഭഗവന്നാമസംകീർത്തനത്തിൽ തന്നെ ലയിച്ചിരുന്നു. അതുകൊണ്ടു് പുണ്യാത്മാക്കളായ കുറച്ചു ഭക്തന്മാരൊഴിച്ച് മററാൾക്കും അവിടത്തെ നിരതിശയ

മഹിമ വ്യക്തമായിരുന്നില്ല. പ്രകാശാനന്ദജി വിചാരിച്ചു: ''ഈ ചൈതന്യൻ ഒരു അസാധാരണൻതന്നെ. ഇത്ര അടുത്തു താമസിച്ചിട്ടും ഇവിടെ ഒന്നു വന്നില്ല.''

മഹാപ്രഭുവിന്റെ ഭക്തനായ മഹാരാഷ്ട്രബ്രാഹ്മണൻ ഇടയ്ക്കിടെ പ്രകാശാനന്ദസ്വാമിജിയെ ചെന്നു കണ്ടിരുന്നു. മഹാപ്രഭുവിനെപ്പററി എന്തെങ്കിലും പ്രസംഗം വന്നാൽ സ്വാമിജി പരിഹസിക്കുക പതിവായിരുന്നു. പരിശുദ്ധ ഹൃദയനും സരസനും കവിയുമായിരുന്ന പ്രകാശാനന്ദജിയുടെ ഹൃദയത്തെ അദ്വൈതത്തിലുള്ള സക്ത്യതിശയം ബാധിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ ഹൃദയത്തിലെ പ്രേമം വ്യക്തമായി വികസിച്ചുകഴിഞ്ഞിരുന്നില്ല. അതിന്ന് ഒരു മഹാപുരുഷന്റെ സംയോഗം ആവശ്യമായിരുന്നു. പല പല മഹാപുരുഷന്മാർക്കും മാററം വന്നിട്ടുള്ളത് അപ്രകാരമാണ്. ലോകത്തിലെങ്ങുമുള്ള മഹാപുരുഷന്മാരുടെ ജീവിതചരിത്രങ്ങളിലും ഇത്തരം സംഭവങ്ങൾ നമുക്കു കാണാം. നരേന്ദ്രൻ നാസ്തികവാദങ്ങൾ ചെയ്തുകൊണ്ടിരുന്ന ഘട്ടത്തിലാണ് ശ്രീരാമകൃഷ്ണദേവന്റെ ദർശനഭാഗ്യം സിദ്ധിച്ചതും പിന്നീട് വിവേകാനന്ദനായി മാറിയതും അവിടത്തെ ശിഷ്യത്വം സ്വീകരിച്ച് ആ മഹാസന്ദേശം ലോകം മുഴുവൻ പ്രചരിപ്പിച്ചതും. അതുപോലെ മഹാപ്രഭുവിനെ പരിഹാസപൂർവ്വം വിമർശിച്ചിരുന്ന പ്രകാശാനന്ദജി അവിടത്തെ ദർശനത്താൽ കൃതാർത്ഥനായിത്തീരുകയും ശ്രീചൈതന്യചരിതാമൃതം എന്ന ഗ്രന്ഥംവഴി മഹാപ്രഭുവിന്റെ നിരതിശയമഹിമ ലോകത്തിൽ പരത്തുകയും ചെയ്തു.

ഒരു ദിവസം മഹാരാഷ്ട്രബ്രാഹ്മണൻ പ്രകാശാനന്ദസ്വാമിയോടു പറഞ്ഞു: ''സ്വാമിൻ, ഇവിടെ സമീപത്തിൽത്തന്നെ വസിക്കുന്ന ആ ബംഗാളിസംന്യാസിയുടെ മുഖത്തു പ്രകാശിക്കുന്ന ദിവ്യമായ ആകർഷണം അദ്ഭുതകരം

തന്നെയാകുന്നു. ഒരിക്കൽ അദ്ദേഹത്തെ കണ്ടവരെല്ലാം അദ്ദേഹത്തിന്റെ സ്വന്തമായിത്തീരുന്നു. അദ്ദേഹത്തിന്റെ വാക്കു് കരുണാപൂർണ്ണമാണു്. അദ്ദേഹം തിരുനാമകീർത്തനം ചെയ്തു ചെയ്തു് ഇടയ്ക്കു് ആനന്ദാതിശയത്താൽ മൂർച്ഛിതനാ യിത്തീരുന്നു. ഇടയ്ക്കു തന്മയീഭാവിച്ചു ഭഗവാന്റെ ദിവ്യ ലീലകരം വർണ്ണിക്കുന്നു.''

പ്രകാശാനന്ദജി:—''ഓ, ഞാൻ നല്ലവണ്ണമറിയും. അദ്ദേഹത്തിന്നു ചില മന്ത്രതന്ത്രങ്ങളെല്ലാം അറിയാം. അതു കൊണ്ടാണു് സാർവ്വഭൗമനെപ്പോലെയുള്ളവരെപ്പോലും മോഹിപ്പിച്ചിരിക്കുന്നതു്. എന്നാൽ ഈ കാശിയിൽ അദ്ദേ ഹത്തിന്റെ സൂത്രവിദ്യകളൊന്നും ഫലിക്കുകയില്ല. ജ്ഞാ നപ്രധാനമായ ഈ വിശ്വനാഥപുരിയിൽ അദ്ദേഹത്തി ന്റെ ഭക്തിയെ ആരും വകവെയ്ക്കുകയില്ല. ഇവിടെ സ്ത്രീക ളെപ്പോലെ നൃത്തം വെയ്ക്കുവാൻ ആളുകളെ കിട്ടുകയില്ല. ബംഗാളിലെപ്പോലെ ഇവിടെ അത്ര പഠിപ്പില്ലാത്തവർ ഇല്ലതന്നെ. ഇവിടുത്തെ തോട്ടികരംക്കുപോലും ബ്രഹ്മത്തെ പ്പററി ചിലതെല്ലാം അറിയാം.''

ഇതു കേട്ടു് മഹാരാഷ്ട്രബ്രാഹ്മണന്നു വലിയ വ്യസനമു ണ്ടായി. അദ്ദേഹം വിചാരിച്ചു: ''ഇത്ര വലിയ വിദ്വാന്മാ രിലും ഇത്ര വലുതായ ഈർഷ്യയോ? ഇത്രയും ജ്ഞാനി യായിട്ടും മററുള്ളവരുടെ പ്രശംസ കേട്ടു സഹിക്കുവാൻ കഴി യില്ലെന്നോ? കഷ്ടംതന്നെ.''

പിറേറ ദിവസം ആ ബ്രാഹ്മണൻ മഹാപ്രഭുവിന്റെ സമീപത്തിൽ ചെന്നു. ഈ ജ്ഞാനപുരിയിൽ ഈ ഭക്തി യെ കൗഡികുപോലും ആരും ആവശ്യപ്പെടുകയില്ല എന്ന പ്രകാശാനന്ദജിയുടെ അഭിപ്രായമറിയിച്ചു.

മഹാപ്രഭു: ''കൗഡിക്കു് എടുക്കില്ലെങ്കിൽ വേണ്ട. വെറുതെ കിട്ടുകയാണെങ്കിൽ എടുക്കുമോ? അങ്ങനെയാണു് അതു് ഇവിടെ വിതരണം ചെയ്യപ്പെടുക.''

മഹാപ്രഭുവിന്റെ ഈ വാക്കുകൾ കേട്ട മഹാരാഷ്ട്രബ്രാഹ്മണന്നു മഹാപ്രഭുവിൽ ഭക്തിയും ശ്രദ്ധയും വദ്ധിച്ചു. മഹാപ്രഭുവിനെ നേരിട്ടു കാണുവാൻ സംഗതി വന്നാൽ പ്രകാശാനന്ദജിയുടെ ഹൃദയത്തിലും മാററം വരാതിരിക്കുകയില്ലെന്നു് ആ ബ്രാഹ്മണന്നു തോന്നിയിരുന്നു. എന്നാൽ അതിന്നുള്ള മാർഗ്ഗമെന്തു് ? അവസാനം തന്റെ വിചാരം തപനമിശ്രൻ മുതലായ ഭക്തന്മാരെ അറിയിച്ചു. തപനമിശ്രൻ അതിന്നു് ഒരു മാർഗ്ഗം കണ്ടുപിടിച്ചു. കാശിയിലുള്ള സർവ്വസന്ന്യാസിമാരെയും ഒന്നിച്ചു ഭിക്ഷയ്ക്കു ക്ഷണിക്കുക. മഹാപ്രഭുവും ഭക്തവാത്സല്യം ഹേതുവായി ശ്രദ്ധാപൂർവ്വം ഉള്ള പ്രാർത്ഥന തിരസ്കരിക്കുകയില്ല.

മഹാരാഷ്ട്രബ്രാഹ്മണൻ അതിന്നുള്ള ഏർപ്പാടുകളെല്ലാം ചെയ്തു. കാശിയിലെ സർവ്വസന്ന്യാസിമാരെയും അദ്ദേഹം ക്ഷണിച്ചു. സർവ്വരും തങ്ങളുടെ ശിഷ്യസംഘങ്ങളോടു കൂടി അവിടെ വന്നുചേർന്നു. മഹാരാഷ്ട്രബ്രാഹ്മണൻ എല്ലാവക്കും ഇരിക്കുവാനും മററും എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. എല്ലാവരും തങ്ങളുടെ സ്ഥാനങ്ങളിൽ വന്നു് ഇരിപ്പുറപ്പിച്ചു.

പ്രകാശാനന്ദസ്വാമിജി അവരുടെ മധ്യത്തിൽ പ്രധാനസിംഹാസനത്തിൽ ശിഷ്യസംഘങ്ങളാൽ ചുററപ്പെട്ടു് ശോഭിച്ചു. അവർ വേദാന്തവിഷയങ്ങളെപ്പററി സംസാരിച്ചുകൊണ്ടിരുന്നു. മഹാപ്രഭു അവിടെ പോവാതിരിക്കുവാൻ കഴിയുന്ന എല്ലാ ഒഴികഴിവുകളും പറഞ്ഞു നോക്കി. പക്ഷേ ഭക്തവത്സലനായ അവിടേയ്ക്കു് ആ ബ്രാഹ്മണന്റെയും തപനമിശ്രൻ മുതലായവരുടേയും ശ്രദ്ധാപൂർവ്വമുള്ള പ്രാർത്ഥന തീരെ തിരസ്കരിക്കുവാൻ കഴിഞ്ഞില്ല. അവസാനം പോകുവാൻതന്നെ തീരുമാനിച്ചു.

മഹാപ്രഭു സനാതനന്റെ ചുമലിലേയ്ക്കു കൈ വെച്ചുകൊണ്ടു നടന്നു. പിന്നാലെ ആ മഹാരാഷ്ട്രബ്രാഹ്മണനും

മററുമുണ്ടായിരുന്നു. ക്രമേണ ആ സ്ഥാനത്തു് എത്തിച്ചേർന്നു. മഹാപ്രഭുവിനെ കണ്ട ഉടൻ ചിലർ ഓടിവന്നു തീർത്ഥംകൊണ്ടു് ശ്രീപാദം കഴുകിക്കുവാൻ ശ്രമിച്ചു. എന്നാൽ സങ്കോചംഹേതുവായി അവിടുന്നു കാലു വലിച്ചെടുത്തു. ജലം വാങ്ങി സ്വയം കാലു കഴുകി. ആസ്ഥാന മണ്ഡപത്തിൽ കേറാതെ ദൂരത്തു താഴെത്തന്നെ ഒരു ദിക്കിൽ ചെന്നിരുന്നു.

സർവ്വരുടേയും ദൃഷ്ടി മഹാപ്രഭുവിലേയ്ക്കു തിരിഞ്ഞു. അതിതേജസ്വിയായ ഒരു സുന്ദരയുവസന്ന്യാസി അഭിമാനലേശംപോലുമില്ലാതെ താഴെ വന്നു് ഇരുന്നതു കണ്ടു് സർവ്വരും ആശ്ചര്യസ്തബ്ധരായി. നിർന്നിമേഷദൃഷ്ടികളായി നോക്കി നിന്നു. ആളുകൾ അവിടുത്തെപ്പററിത്തന്നെ ആശ്ചര്യപൂർവ്വം പലതും പറഞ്ഞു. പ്രകാശാനന്ദജിയും ആസ്ഥാനമണ്ഡപത്തിലേയ്ക്കു് മഹാപ്രഭുവിനെ ക്ഷണിച്ചു. എന്നാൽ അവിടുന്നു് അവിടെത്തന്നെ ഇരുന്നതേയുള്ളു. അവസാനം പ്രകാശാനന്ദജി സ്വയം ചെന്നു കൈപിടിച്ചു നിർബ്ബന്ധപൂർവ്വം ആസ്ഥാനമണ്ഡപത്തിൽ കൊണ്ടുവന്നു് തൻെറ സമീപത്തിൽത്തന്നെ ഇരുത്തി. അവിടുന്നു് അത്യന്തം സങ്കോചത്തോടുകൂടി അവിടെ ഇരുന്നു. മഹാപ്രഭു സാവകാശത്തിൽ തിരുനാമസങ്കീർത്തനം ചെയ്തിരുന്നു. അപ്പോൾ അവിടുത്തെ ചെന്തൊണ്ടിപ്പഴംപോലെ സുന്ദരമായ അധരങ്ങൾ ഇളകിക്കൊണ്ടിരുന്നു. സംസാരിക്കുവാൻ നിശ്ചയിച്ചുകൊണ്ടു് പ്രകാശാനന്ദസ്വാമിജി പറഞ്ഞു: ''ഞാനവിടുത്തോടു് ഒരു സംഗതി ചോദിക്കട്ടെ: അവിടുന്നു് വൃന്ദാവനയാത്രയിൽ ഇവിടെ വന്നു. എന്നാൽ അന്നു് എന്നെ കാണാതെതന്നെ പോയിക്കളഞ്ഞു. ഇവിടെ സന്ന്യാസിമാരുടെ ഒരു മഠമുണ്ടെന്നു് അവിടേയ്ക്കു് അറിയാമല്ലോ. എന്നിട്ടും അവിടെ വരാതെ ഒരു ഗൃഹസ്ഥൻെറ സമീപത്തിൽ വസിക്കുന്നതു് ഉചിതമാണോ ? അവിടുന്നു് എന്നെ സ്വന്തമായി കരുതാത്തതെന്തു കൊണ്ടു് ?''

മഹാപ്രഭു അതിവിനീതഭാവത്തിൽ പറഞ്ഞു: ''അവിടത്തെപ്പോലെയുള്ള മഹാത്മാരുടെ മുമ്പിൽ വരുവാൻ ഞാൻ യോഗ്യനല്ലെന്നു കരുതി വന്നില്ലെന്നുമാത്രം.''

പ്രകാശാനന്ദജി: ''അവിടുന്നു് കേശവഭാരതിയിൽ നിന്നാണു് സന്ന്യാസം സ്വീകരിച്ചതു് അല്ലേ ?''

മഹാപ്രഭു: ''അതേ, അവിടുന്നുതന്നെയാണു് എന്റെ ദീക്ഷാഗുരു.''

പ്രകാശാനന്ദജി: ''സന്ന്യാസിയുടെ ധർമ്മം വൈരാഗ്യപൂർവ്വം വേദാന്തചിന്ത ചെയ്തുകൊണ്ടിരിക്കുകയാണല്ലൊ. അതു വിട്ടു് അവിടുന്നു് എന്തുകൊണ്ടു് നിരന്തരം ഹരിനാമസ്മരണം ചെയ്തുകൊണ്ടിരിക്കുന്നു ?''

മഹാപ്രഭു പറഞ്ഞു: ''എന്റെ ഗുരുദേവൻ എനിക്കു് അപ്രകാരം ചെയ്യുവാനാണു് ഉപദേശം തന്നിട്ടുള്ളതു്.''

''ഹരേർനാമ ഹരേർനാമ ഹരേർനാമൈവ കേവലം
കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ.''

കലികാലത്തു് തന്തിരുവടിയുടെ തിരുനാമമൊന്നു മാത്രമേ അവലംബമായിട്ടുള്ളു, മറെറാരു ഗതിയുമില്ല തന്നെ എന്നാണു് അവിടുന്നു് അരുളിച്ചെയ്തതു്. അതനുസരിച്ചു് ഞാൻ നിരന്തരം തിരുനാമസാധന ചെയ്തുകൊണ്ടിരിക്കുന്നു. നിരന്തരാഭ്യാസംകൊണ്ടു് അതു് എന്റെ ഒരു സ്വഭാവമായിത്തീർന്നിരിക്കുന്നു. ഇപ്പോഴും അതു് ഉപേക്ഷിക്കാൻ സാധ്യമല്ലാതാനും.''

പ്രകാശാനന്ദജി: ''ഭഗവന്നാമസങ്കീർത്തനം ഉത്തമം തന്നെ, കലിസന്തരണോപനിഷത്തു് അതിന്റെ മഹിമ പ്രഖ്യാപനം ചെയ്യുന്നുണ്ടു്. എന്നാൽ വേദാന്തസൂത്രങ്ങളോടു് എന്താണു് ഉദാസീനത കാണിക്കുന്നതു് ?''

മഹാപ്രഭു: "സാക്ഷാൽ ശ്രീവേദവ്യാസവിരചിതമായ വേദാന്തസൂത്രത്തെ മാനിക്കാത്ത ഒരു ആസ്തികനുമുണ്ടാവുകയില്ല."

പ്രകാശാനന്ദജി: "വേദാന്തസൂത്രങ്ങളിൽ നിർവ്വിശേഷബ്രഹ്മത്തെയാണല്ലോ പ്രതിപാദിച്ചിട്ടുള്ളത്. സോഽഹംഭാവംവഴി നിർവ്വിശേഷബ്രഹ്മചിന്തനം ചെയ്യാതെ നൃത്തഗാനങ്ങളിൽ രമിക്കുന്നത് വേദാന്തസൂത്രങ്ങളെ മാനിക്കാതിരിക്കുന്നതിനു തുല്യം തന്നെയല്ലേ?"

മഹാപ്രഭു: "വേദാന്തസൂത്രങ്ങളിൽ നിർവ്വിശേഷബ്രഹ്മം മാത്രമാണ് പ്രതിപാദിക്കപ്പെടുന്നതെന്ന് ഞാൻ കരുതുന്നില്ല. അനന്തകല്യാണഗുണഗണാർണ്ണവനായ തന്തിരുവടിയുടെ വർണ്ണനയും ധാരാളമുണ്ട്."

പ്രകാശാനന്ദജി ഒന്നു ഞെട്ടി നാലുഭാഗവും നോക്കിക്കൊണ്ടു പറഞ്ഞു: "എന്താണ് ഇപ്രകാരം ശാസ്ത്രവിരുദ്ധമായി പറയുന്നത്? നിർവ്വിശേഷബ്രഹ്മത്തെയാണ് പ്രതിപാദിച്ചിട്ടുള്ളതെന്ന് ഭഗവാൻ ഭാഷ്യകാരൻ ശ്രീശങ്കരൻ വ്യക്തമാക്കിയിട്ടുണ്ടല്ലൊ. അവിടുന്നു ശാരീരകഭാഷ്യം പഠിച്ചിട്ടില്ലെന്നുണ്ടോ?"

മഹാപ്രഭു: "സാർവ്വഭൗമനിൽനിന്ന് ഞാൻ ഭാഷ്യം ശ്രവിക്കയും യഥാശക്തി ഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. ശ്രീശങ്കരാചാര്യർ ദശനാമികളുടെ ആദി ആചാര്യനും ജഗന്മാന്യനുമാണല്ലൊ. അദ്ദേഹം എനിക്ക് ഏററവും വന്ദ്യനാകുന്നു."

പ്രകാശാനന്ദജി: "സൂത്രങ്ങൾ നിർവ്വിശേഷബ്രഹ്മപരങ്ങളാണെന്ന് ശ്രീശങ്കരഭഗവത്പാദർ തൻെറ ഭാഷ്യത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. അതിനു വിരുദ്ധമായി പറയുന്നതു് ഭാഷ്യത്തെ മാനിക്കാതിരിക്കുകതന്നെയാവില്ലേ? അദ്വിതീയസച്ചിദാനന്ദം മാത്രം വാസ്തവമാണെന്നു വരുമ്പോൾ ആര് ആരോടു പ്രാർത്ഥിക്കുന്നു?"

മഹാപ്രഭു: ''ബ്രഹ്മസൂത്രങ്ങൾക്ക ഭാഷ്യമെഴുതിയ ശേഷമാണ് അദ്ദേഹത്തിന്ന മനശ്ശാന്തിയും സുഖവും സിദ്ധിച്ചതു്. ആ ഭാഷ്യമാകുന്ന ശ്രീമദ്ഭാഗവതം. ഇതാണ് ശ്രീവേദവ്യാസമഹർഷിയുടെ അവസാനകൃതി. അതിൽ ലീലാലോലനായ ശ്രീകൃഷ്ണചന്ദ്രനോ അതോ നിർവ്വിശേഷബ്രഹ്മത്തിനോ ഏതിനാണ് പ്രാധാന്യം കൊടുത്തിരിക്കുന്നതു് ?''

പ്രകാശാനന്ദജി: ''ശ്രീവേദവ്യാസൻ സർവ്വശാസ്ത്ര സാരവുമെടുത്തു നിർമ്മിച്ചതാണ് ശ്രീമദ്ഭാഗവതം. അതു കൊണ്ടാണ് അദ്ദേഹത്തിന്നു് ശാന്തി ലഭിച്ചതെന്നുള്ളതും സത്യംതന്നെ. അതിൽ തന്തിരുവടിയുടെ ദിവ്യമംഗള ലീലകളാണ് വർണ്ണിച്ചിട്ടുള്ളതെന്നതും സത്യംതന്നെ. എന്നാൽ ഭാഷ്യകാരനായ ഭഗവാൻ ശ്രീശങ്കരൻ നിർവ്വി ശേഷപരമായി വ്യാഖ്യാനിക്കുവാൻ കാരണമെന്തു് ?''

മഹാപ്രഭു: ''സംശയങ്ങളും തർക്കങ്ങളുമുണ്ടാവുന്നതു തന്നെ പാപഫലമാകുന്നു. ഭാഗ്യവാന്മാരായ പുണ്യാത്മാക്കൾക്ക സംശയവുമില്ല, തർക്കവുമില്ല. അവർ തന്തിരുവടി സർവ്വശക്തനും സർവ്വജ്ഞനും അനന്തകല്യാണഗുണഗണാർണ്ണവനുമാണെന്നറിഞ്ഞു് ശ്രദ്ധാഭക്തിപുരസ്സരം ഭജിക്കുന്നു. അവരെ ഉദ്ദേശിച്ചു് ഗ്രന്ഥങ്ങൾ എഴുതേണ്ടതായ ആവശ്യം തന്നെ ഇല്ല. ഗ്രന്ഥങ്ങളും ശാസ്ത്രങ്ങളുമെല്ലാം അജ്ഞന്മാരെയും ശങ്കാകുലരെയും ഉദ്ദേശിച്ചാകുന്നു. ക്രമേണ അവരെ ശ്രദ്ധാലുക്കളാക്കുവാൻവേണ്ടിയാകുന്നു തർക്കപ്രധാനങ്ങളായ ശാസ്ത്രങ്ങൾ. വികാരപ്രധാനരായ ഹൃദയാലുക്കളും, വിചാരശീലരായ ബുദ്ധിശാലികളും എന്നു് രണ്ടു തരത്തിൽ ആണ് ആളുകൾ. ഇവരിൽ രണ്ടാമത്തെ കൂട്ടർ തർക്കംകൂടാതെ ഒന്നും സ്വീകരിക്കുകയില്ല. അവരെ തർക്കം വഴിക്കുതന്നെ ലക്ഷ്യത്തിൽ എത്തിക്കണം. സർവ്വേശ്വര കരുണയ്ക്കു പാത്രീഭൂതരായ ദുർല്ലഭം ചില പുണ്യാത്മാക്കളെ

ഹൃദയാലുക്കളായി ഉണ്ടാവുകയുള്ളു. അധികമാളുകളും ശങ്കാകലരും തർക്കപ്രിയരുമാണ്. അവരെയുമനുഗ്രഹി ക്കവാൻവേണ്ടിയാണ് ഭഗവാൻ ശ്രീശങ്കരൻ തർക്കപ്രധാന മായി ഭാഷ്യം നിർമ്മിച്ചതു്.

ആർദ്രഹൃദയന്നു് സംശയമേ ഇല്ല. തർക്കത്തിന്റെ ആവശ്യകതയുമില്ല. അവർ നിരന്തരം തന്തിരുവടിയുടെ ലീലകളുടെയും തിരുനാമങ്ങളുടെയും ശ്രവണകീർത്തനാദി കളിൽ തത്പരരാകുന്നു. സർവ്വേശ്വരൻ നിർവ്വിശേഷനോ സവിശേഷനോ ആയിക്കൊള്ളട്ടെ, അവക്കു് അതിനെ പ്പറ്റി വിചാരമേ ഇല്ല. അവക്കു ഭഗവാന്റെ ശ്രീപാദ സേവതന്നെ സർവ്വസ്വം, ജഗത്തു സത്യമായാലും കൊള്ളാം, അസത്യമായാലും കൊള്ളാം.''

പ്രകാശാനന്ദജി: ''നിർവ്വിശേഷബ്രഹ്മംമാത്രം സത്യ മെന്നു പറയുന്ന ഭഗവാൻ ശങ്കരൻ സവിശേഷബ്രഹ്മത്തെ ഉപാസിക്കവാൻ പറയുമോ?''

മഹാപ്രഭു: ''ശ്രീശങ്കരൻ അതു പറഞ്ഞിട്ടുണ്ടാവുമെന്നു വ്യക്തം. വിചാരപ്രധാനമായ വാദമാണു് നിർവ്വിശേഷ ബ്രഹ്മത്തെപ്പററിയുള്ളതെല്ലാം. അവിടത്തെ ഹൃദയത്തോടു ചോദിക്ക, എന്നാൽ അതു പറയും:

'സത്യപി ഭേദാപഗമേ
നാഥ, തവാഹം ന മാമകീനസ്ത്വം
സാമുദ്രോ ഹി തരംഗഃ
ക്വചന സമുദ്രോ ന താരംഗഃ.'

'ഹേ നാഥ, ജീവപരമാത്മാക്കൾക്കു് വാസ്തവത്തിൽ ഭേദമില്ലെങ്കിലും ഞാനവിടത്തെയാകുന്നു. അവിടന്നു് എന്റെയല്ല. സമുദ്രവും തിരമാലയും അത്യന്തഭിന്നങ്ങള ല്ലെങ്കിലും തിരമാല സമുദ്രത്തിന്റേതാകുന്നു. സമുദ്രം തിരമാലയുടെയല്ല' എന്നു് ആ ശ്രീശങ്കരന്റെ ഹൃദയം

തന്നെയാണ് ഉദ്ഘോഷിച്ചതു്. ശങ്കരൻ ഭാഷ്യത്തിൽ കാണിച്ചതു കൗശലമല്ല, വിചാരശീലന്മാരെ തൃപ്തിപ്പെടുത്തി ശ്രദ്ധാലുക്കളാക്കുവാൻവേണ്ടിമാത്രമാകുന്നു. അവിടുത്തെ ഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ടുന്ന പ്രാർത്ഥന കേട്ടാലും: ''മത്സ്യാദിഭിരവതാരൈരവതാരവതാവതാ സദാ വസുധാം, പരമേശ്വര പരിപാല്യോ ഭവതാ ഭവതാപഭീതോഽഹം.'' മത്സ്യകൂർമ്മാദ്യവതാരകോടികളെ എടുത്തു ലീലയാടി ലോകത്തെ അനുഗ്രഹിക്കുന്ന നിന്തിരുവടി സംസാരതാപഭീതനായ അടിയനെ രക്ഷിക്കേണമേ. ഇതു് ഹൃദയപ്രധാനമായ അവിടുത്തെ പ്രാർത്ഥനയാണ്. ഭഗവാൻ പ്രേമസ്വരൂപനാകുന്നു; ആ പ്രേമലബ്ധിയാണ് ജീവിതത്തിന്റെ പരമലക്ഷ്യം. ഇതു തർക്കങ്ങൾകൊണ്ടോ വാക്പാടവംകൊണ്ടോ സാധ്യമല്ല. ഇതു ഹൃദയംകൊണ്ട് അനുഭവപ്പെടേണ്ടതാകുന്നു. ഇതു തർക്കസിദ്ധമല്ല, സ്വതസ്സിദ്ധമാകുന്നു; തന്തിരുവടിയുടെ കരുണയിൽനിന്നു പ്രകാശിക്കേണ്ടതാകുന്നു. ഭഗവാൻ ശങ്കരൻ വിചാരശീലന്മാരെ ഉദ്ദേശിച്ചാണ് ഭാഷ്യം നിർമ്മിച്ചതു്. വാസ്തവത്തിൽ അവിടുന്നു മുക്തിയെപ്പോലും അതിതുച്ഛമായി കരുതുന്ന പരമഭാഗവതനാണ്. അവിടുന്നു പാടുന്നതു നോക്കുക:

'കാമ്യോപാസനയാർത്ഥയന്ത്യനുദിനം
  കിഞ്ചിത് ഫലം സ്വേപ്സിതം
കേചിത് സ്വർഗമഥാപവർഗമപരേ
  യോഗാദി യജ്ഞാദിഭിഃ
അസ്മാകം യദുനന്ദനാംഘ്രിയുഗള-
  ധ്യാനാവധാനാർത്ഥിനാം
കിം ലോകേന ദമേന കിം നൃപതിനാ
  സ്വർഗാപവർഗൈശ്ച കിം?'

ജനങ്ങൾ പലവിധം കാമ്യങ്ങളായ ഉപാസനകൊണ്ടു പലതരം അഭീഷ്ടങ്ങൾ ആഗ്രഹിക്കുന്നു. ചിലർ യജ്ഞാ

ദികരംചെയ്തു സ്വർഗ്ഗാദികളെ പ്രാർത്ഥിക്കുന്നു. മററു ചിലർ യോഗാദികരം ചെയ്തു മുക്തിയെ വരിക്കുന്നു. ശ്രീകൃഷ്ണ ചന്ദ്രൻെറ ശ്രീപാദപദ്മധ്യാനത്തിൽത്തന്നെ താത്പര്യമുള്ള ഞങ്ങരംക്ക് ലോകങ്ങളെക്കൊണ്ടെന്തു കാര്യം? രാജാവായിട്ടെന്തു കാര്യം? ഇന്ദ്രിയനിഗ്രഹാദികരംകൊണ്ടെന്തു കാര്യം? സ്വർഗ്ഗംകൊണ്ടോ മുക്തികൊണ്ടോ എന്തു കാര്യം? ഇതു പറഞ്ഞതോടുകൂടി മഹാപ്രഭു പ്രേമോന്മത്തനായി ബാഹ്യബോധമില്ലാതെ താഴെ വീണു. കണ്ണുകളിൽനിന്നു അശ്രുക്കരം പ്രവഹിച്ചിരുന്നു. ഹൃദയസ്പന്ദംപോലും കേരംക്കാതായി. പ്രകാശാനന്ദജീയും മററു സന്ന്യാസിമാരുമെല്ലാം ആശ്ചര്യസ്തബ്ധരായിത്തീൎന്നു. അവരുടെ മനസ്സിൽ പെട്ടെന്നു വലിയ പരിവത്തനമുണ്ടായി. പ്രകാശാനന്ദജീയുടെ ഹൃദയം മന്ത്രിച്ചു: ''അരേ മൂർഖ, സാക്ഷാൽ ശ്രീഹരി നിൻെറ സമീപത്തിൽ വന്നിരിക്കുന്നു. എന്നിട്ടും ആ ശ്രീപാദങ്ങളെ എന്തുകൊണ്ട് സർവ്വാത്മനാ ശരണം പ്രാപിക്കുന്നില്ല?'' അദ്ദേഹത്തിൻെറ ഹൃദയം മഹാപ്രഭുവിൽ അപ്പിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്നാൽ ലോകമര്യാദയനുസരിച്ചു കുറഞ്ഞൊരു ലജ്ജ ഉണ്ടായിരുന്നതിനാൽ ശാരീരികമായി അപ്രകാരം ചെയ്തില്ലെന്നുമാത്രം.

ക്രമേണ മഹാപ്രഭുവിന്നു ബോധമുണ്ടായി. പിന്നെ ഭിക്ഷ കഴിഞ്ഞു് അവിടുന്നു് പ്രകാശാനന്ദസ്വാമിയോടു് അനുജ്ഞ വാങ്ങി ഭക്തന്മാരോടുകൂടി ചന്ദ്രശേഖരൻെറ ഗൃഹത്തിലേയ്ക്കുതന്നെ മടങ്ങി.

## അധ്യായം പതിനെട്ടു്

ഭക്തന്മാരുടെ ചിത്തത്തെ അപഹരിക്കുന്ന ശ്രീഗൗരാംഗ മഹാപ്രഭു അദ്വൈതവേദാന്തത്തിൽ പാരംഗതനായ ശ്രീപ്രകാശാനന്ദജിയെ തൻെറ പ്രേമപ്രഭാവത്താൽ തന്നി

ലേയ്ക്ക് ആകർഷിച്ചുകഴിഞ്ഞു. മഹാപ്രഭു അവിടെനിന്നു പോയതിനുശേഷം അദ്ദേഹവും തൻെറ മഠത്തിലേയ്ക്കു പോയി. ശ്രീചൈതന്യമഹാപ്രഭുവിൻെറ ശ്രീപാദധ്യാനത്തിൽ വല്യതായ ആനന്ദം അനുഭവപ്പെട്ടു. അവിടുത്തെ ദിവ്യമംഗളസ്വരൂപം ഹൃദയത്തിൽ പ്രതിഷ്ഠിതമായി. താൻ ചെയ്ത അപരാധത്തെപ്പററി വലിയ പശ്ചാത്താപമുണ്ടായി. 'ഹാ, അവിടുന്നു സരളഹൃദയൻ! വിനീതൻ! പരമസുന്ദരൻ! ഞാൻ അവിടുത്തെ ധിക്കരിച്ചുവല്ലോ. അവിടുത്തെ സ്വരൂപം എത്ര ദിവ്യം, എത്ര തേജോമയം, എത്ര പ്രേമമയം!' പ്രകാശാനന്ദജി ഇപ്രകാരം ആലോചിച്ചുകൊണ്ടിരിക്കെ, ആ മഹാരാഷ്ട്രബ്രാഹ്മണൻ അവിടെ എത്തി. അദ്ദേഹം സ്വാമിജിയെ വന്ദിച്ച് സാവകാശത്തിൽ ചോദിച്ചു: ''ഭഗവൻ, അവിടുന്നു മഹാപ്രഭുവിനെ നേരിട്ടു കണ്ടുവല്ലോ. ഇപ്പോഴം എന്തുപറയുന്നു?''

ഇതു കേട്ട് പ്രകാശാനന്ദസ്വാമിജി ഗദ്ഗദകണ്ഠനായി പറഞ്ഞു: ''സഹോദര, അങ്ങ് എന്നെ ഉദ്ധരിച്ചു. അഹങ്കാരിയായ ഞാൻ അവിടുത്തെ നിന്ദിച്ചു. അവിടുന്നു സാക്ഷാൽ ശ്രീനാരായണൻതന്നെ; അവിടുത്തെ ഓരോ വാക്കും പരിപൂർണ്ണസത്യംതന്നെ.''

ബ്രാഹ്മണൻ: ''അവിടുന്നു സാക്ഷാൽ ശങ്കരനാണ്, സർവജ്ഞനാണ്. ഭക്തിയില്ലെങ്കിൽ ജ്ഞാനം വ്യർത്ഥമെന്ന തത്ത്വം അങ്ങയുടെ ഈ അനുഭവം വെളിവാക്കുന്നു.''

പിറേറ ദിവസം ആ ബ്രാഹ്മണൻ മഹാപ്രഭുവിനെ കണ്ടു പറഞ്ഞു: ''അവിടുത്തെ ലീല അദ്ഭുതമെന്നല്ലാതെ എന്തു പറയട്ടെ! അവിടുത്തെ ഇതുവരെ നിന്ദിച്ചിരുന്ന പ്രകാശാനന്ദസ്വാമിജി ഇപ്പോഴം കുട്ടികളെപ്പോലെ സരളഹൃദയനായിരിക്കുന്നു. നിരന്തരം അവിടുത്തെ ശ്രീപാദപത്മങ്ങളെത്തന്നെ ചിന്തിച്ച് തർക്കങ്ങളെല്ലാം ഉപേക്ഷിച്ച് ഭക്തനായിരിക്കുന്നു.''

ഇതു കേട്ടു് മഹാപ്രഭു പറഞ്ഞു: ''തന്തിരുവടി കൃപാ വാരിധിയല്ലെ? അവിടുന്നു സ്വാമിജിയിൽ ആ കൃപ വർഷി ച്ചിരിക്കുന്നു. ദിവ്യപ്രേമം കൊടുത്തു് അദ്ദേഹത്തെ സ്വന്ത മാക്കിയിരിക്കുന്നു. ഹാഹാ, ആ മഹാത്മാവിൻെറ ശ്രീപാദ ധൂളി ശിരസ്സിൽ വഹിച്ചു് എൻെറ ജീവിതത്തെ ധന്യ ധന്യമാക്കുന്നുണ്ടു്.'' ഇത്രയും പറഞ്ഞു് അവിടുന്നു ബിന്ദുമാധവക്ഷേത്രത്തിൽ പോയി, ദർശനംചെയ്തു് പ്രേമോന്മത്തനായി നൃത്തംവെയ്യുവാൻ തുടങ്ങി. മഹാപ്രഭു വിന്നു തീരെ ബാഹ്യബോധമുണ്ടായിരുന്നില്ല. അനേകം ഭക്തന്മാർ ചുററും വന്നുകൂടി. സങ്കീർത്തനം തുടങ്ങി. ശബ്ദം കേട്ടു് പ്രകാശാനന്ദജിയും അവിടെ വന്നു് ഒന്നിച്ചു പാടു വാൻ തുടങ്ങി. ക്രമേണ സംകീർത്തനമവസാനിച്ചു. മഹാ പ്രഭുവിന്നു ബാഹ്യബോധമുണ്ടായി. മുമ്പിൽ പ്രകാശാനന്ദ ജിയെ കണ്ടു് ശ്രീപാദങ്ങളിൽ വീണു നമസ്കരിച്ചു. സ്വാമിജി മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിലും വീണു വന്ദിച്ചു. മഹാപ്രഭു അതു തടഞ്ഞുകൊണ്ടു്, ''അവിടുന്നു് എനിക്കു പരമപൂജ്യനാകുന്നു. അവിടുത്തെ ശിഷ്യന്മാരുടെ ശിഷ്യനാകുവാൻപോലും ഞാനധികാരിയല്ല. അതു കൊണ്ടു് ഇപ്രകാരം ചെയ്യരുതു്.'' എന്നു പറഞ്ഞു.

പ്രകാശാനന്ദജി സവിനയം പറഞ്ഞു: ''ഞാൻ മുമ്പു് മൂർഖനായി അങ്ങയെ നിന്ദിച്ചതിന്നു് ജനങ്ങളുടെ മുമ്പിൽ വെച്ചു് പ്രായശ്ചിത്തം ചെയ്യുകയായിരുന്നു.''

മഹാപ്രഭു കൂടുതൽ വിനയാന്വിതനായി പ്രകാശാനന്ദ ജിയെ വീണ്ടും വന്ദിച്ചു.

സന്ധ്യാസമയത്തു് പ്രകാശാനന്ദജി ഏകാകിയായി മഹാപ്രഭുവിൻെറ അടുത്തു വന്നു് അവിടുത്തെ ശ്രീപാദ ങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. മഹാപ്രഭു അദ്ദേഹത്തെ തൃക്കൈകൾകൊണ്ടു പിടിച്ചു ഗാഢഗാഢമാലിംഗനം ചെയ്തു.

സ്വാമിജി തൊഴുതുകൊണ്ടു പറഞ്ഞു: ''പ്രഭോ, ഇതു വരെ ഞാൻ അഹംകാരമത്തനായി ചെയ്യേണ്ടതൊന്നും ചെയ്യാതെ അമൂല്യമായ ജീവിതം വ്യർത്ഥമാക്കിക്കളഞ്ഞു. അതുകൊണ്ട് കൃപചെയ്ത് ഇപ്പോൾ എന്തുചെയ്യണമെന്ന് ആജ്ഞാപിച്ചാലും.''

മഹാപ്രഭു: ''ഭഗവൻ, അവിടുന്നു സാധാരണജീവനല്ല, ജീവന്മുക്തനാണ്. അവിടേയ്ക്ക് എല്ലാമറിയാം. എങ്കിലും ലോകസംഗ്രഹാർത്ഥം ചോദിക്കുകയാണ്, അതു കൊണ്ടു പറയാം. ശ്രീകൃഷ്ണപ്രേമസിദ്ധിയാണ് സർവ്വ സാധനകളുടെയും അന്തിമമായ ലക്ഷ്യം.''

പ്രകാശാനന്ദജി: ''ആ പ്രേമം എങ്ങനെ സിദ്ധിക്കും?''

മഹാപ്രഭു: ''അനന്യഭാവത്തിൽ ശരണം പ്രാപിക്കുകയാണ് അതിന്നുള്ള സർവ്വോത്തമമായ മാർഗ്ഗം.''

പ്രകാശാനന്ദജി: ''ദ്വിതീയാദ്വൈ ഭയം ഭവതി'' എന്നാണല്ലോ ശാസ്ത്രങ്ങൾ ഘോഷിക്കുന്നത്. സേവ്യ സേവകഭാവത്തിൽ ആശ്രയിക്കുമ്പോഴും ആ ഭയമുണ്ടല്ലൊ. അപ്പോൾ ഏതു ഭാവത്തിലാണ് ശരണം പ്രാപി ക്കേണ്ടത് ?''

മഹാപ്രഭു: ''ദ്വൈതത്തിൽ ഭയമുണ്ട്, ശാന്തിയില്ല എന്നതു് ഒരുവിധം സത്യംതന്നെ. എന്നാൽ അംശാംശി ഭാവത്തിലും സേവ്യസേവകഭാവത്തിലും സഖ്യഭാവ ത്തിലും വാത്സല്യഭാവത്തിലും മധുരഭാവത്തിലും ദ്വൈത ഭാവമുണ്ടോ ? ദ്വൈതമുള്ളേടത്തു പ്രേമം വരുകയില്ല. പ്രേമ മുള്ളേടത്തു ദ്വൈതവും വരുകയില്ല. ആരെ നാം സ്വന്ത മെന്നു കരുതി സ്വീകരിക്കുന്നുവോ, അവൻ മറെറാരാളായി കരുതപ്പെടാറില്ല. സ്വന്തമെന്ന ഭാവം വന്നാൽ പിന്നെ ഭയത്തിന്നു സ്ഥാനമില്ല.''

''തന്തിരുവടിയെ ആശ്രയിക്കുന്നതിൽ അഞ്ചുതരത്തി ലുള്ള ഭാവമാകാം. അംശാംശിഭാവം, സേവ്യസേവകഭാവം,

സഖ്യഭാവം, പിതൃപുത്രഭാവം, പതിപത്നീഭാവം. ഇവയെ യഥാക്രമം ശാന്തഭാവം ദാസ്യഭാവം സഖ്യഭാവം വാത്സല്യഭാവം മധുരഭാവം എന്നും പറയുന്നു. ഇതിൽ ഏതെങ്കിലും ഒരു ഭാവത്തിൽ ഈശ്വരനെ സ്വന്തമാക്കിയാൽ ദ്വൈതഭയം നശിക്കും. അതിൽ ശാന്തഭാവത്തിൽ ഐശ്വര്യഭാവനയുള്ളതിനാൽ കുറച്ച ദ്വൈതഭാവം വന്നേയ്ക്കാം. ദാസ്യഭാവത്തിൽ നിരന്തരശുശ്രൂഷഹേതുവായി ദ്വൈതഭാവം അതിനേക്കാൾ കുറയും. സഖ്യഭാവത്തിൽ അത്രയുമില്ല. വാത്സല്യഭാവത്തിൽ തീരെ ഇല്ലെന്നുതന്നെ പറയാം. പുത്രനെ മാതാപിതാക്കന്മാർ ആത്മാവായിത്തന്നെ കരുതുന്നു. സൂക്ഷ്മഭാവത്തിൽ കുറച്ചൊന്നു് അവിടെയും അവശേഷിക്കുന്നുണ്ടു്. മധുരഭാവത്തിൽ അഥവാ കാന്താഭാവത്തിൽ സൂക്ഷ്മരൂപത്തിലുമില്ലതന്നെ. ഇതാണു് സർവ്വശ്രേഷ്ഠമായ ഭാവം. ഭഗവാൻ സ്വയം സ്വന്തമായി സ്വീകരിച്ചവർക്കേ ഇതിൽ എത്തുവാൻ കഴിയൂ. യോഗയജ്ഞാദികർമ്മംകൊണ്ടു് അതു പ്രാപിക്കാമെന്നു കരുതുന്നതു വെറും ഭ്രാന്താകുന്നു.'' പ്രകാശാനന്ദജി അത്യന്തം ദീനഭാവത്തിൽ പറഞ്ഞു: ''പ്രഭോ, തന്തിരുവടി എന്നെ ഇന്നു സ്വന്തമായി സ്വീകരിച്ചിരിക്കുന്നു. എനിക്കു പുനർജ്ജന്മം ലഭിച്ചിരിക്കുന്നു. എനിക്കു പുതിയ പേരിട്ടാലും, ഞാൻ എവിടെ വസിക്കണം, എന്തു ചെയ്യണമെന്നു പറഞ്ഞാലും.''

മഹാപ്രഭു പ്രേമപൂർവ്വം പറഞ്ഞു: ''പ്രകൃഷ്ടമായ ബോധം ഇന്നു് ഉണ്ടായതിനാൽ പ്രബോധാനന്ദജി എന്നാവട്ടെ അങ്ങയുടെ പുതിയ പേർ. വസിക്കുവാൻ ഏററവും ശ്രേഷ്ഠമായ സ്ഥാനം ശ്രീവൃന്ദാവനമാകുന്നു. ചെയ്യേണ്ടതായ മഹാകൃത്യം ആ വൃന്ദാവനലോലൻെറ തിരുനാമസംകീർത്തനവുമാകുന്നു.''

ഗുർവ്വാജ്ഞ ശിരസാ വഹിച്ചു് പ്രകാശാനന്ദജി ഉടൻ തൻെറ സർവ്വസ്വവുമുപേക്ഷിച്ചു് ശ്രീവൃന്ദാവനത്തിലേയ്ക്കു

പോവുകയും അവിടെ കാളിയമർദ്ദനഘട്ടിൻെറ സമീപ ത്തിൽ വാസം തുടങ്ങുകയും ചെയ്തു. നിരന്തരം സംകീർത്തന ത്തിൽ ആനന്ദമഗ്നനായി ദിവസങ്ങൾ നയിച്ചു. അദ്ദേഹം ഗോപലീലകൾ വർണ്ണിച്ചുകൊണ്ടു് സംസ്കൃതത്തിൽ സുന്ദ രഗ്രന്ഥങ്ങൾ നിർമ്മിച്ചു. ശ്രീവൃന്ദാവനത്തിൽ വെച്ചു തന്നെ ദേഹം വിട്ടു് നിത്യശാന്തിയടഞ്ഞു. കാളിയമർദ്ദന ഘട്ടിന്നടുത്തു് സ്വാമിജിയുടെ സമാധിസ്ഥാനം ഇന്നും കാണാം.

# അധ്യായം പത്തൊമ്പതു്

മഹാപണ്ഡിതനായ പ്രകാശാനന്ദജിയെ പ്രേമോന്മ ത്തനാക്കുകയും സനാതനനെ യഥാവിധി തത്വങ്ങൾ ബോധിപ്പിക്കുകയുമാണു് മഹാപ്രഭു കാശിയിൽവെച്ചു ചെയ്ത രണ്ടു മഹാകൃത്യങ്ങൾ. ഈ വാർത്ത പ്രചരിച്ചതോ ടെ പലരും മഹാപ്രഭുവിനെ കാണുവാൻ വന്നുതുടങ്ങി. എന്നാൽ അവിടുന്നു് ആരോടും വാദിച്ചിരുന്നില്ല. "വാദ കോലാഹലംകൊണ്ടു് എന്തു കാര്യം ? പരിപൂർണ്ണവിശ്വാസ ത്തോടുകൂടി സർവ്വേശ്വരപാദപത്മങ്ങളെ ആശ്രയിക്കൂ. എന്നാൽ നിത്യാനന്ദം സിദ്ധിക്കും. തർക്കത്തിന്നു് ഒരു വ്യവസ്ഥയില്ല. ബുദ്ധിമാന്നു് കാര്യം ശരിയാണെന്നു യുക്തികൊണ്ടു സ്ഥാപിക്കാം. എന്നാൽ അതിനെക്കാൾ ബുദ്ധിയുള്ളവക്കു് അതിനേയും ഖണ്ഡിക്കുവാൻ കഴിയും. അല്ലാതെ യുക്തി പരമാർത്ഥത്തെ സ്പർശിക്കുന്നില്ല." എന്നു പറഞ്ഞു മഹാപ്രഭു അവരെയെല്ലാം സമാധാനിപ്പിച്ചു. ജനബാഹുല്യം ഭയന്നു് അവിടുന്നു പുരിയിലേയ്ക്കുതന്നെ മടങ്ങുവാൻ തീരുമാനിച്ചു. ഇതറിഞ്ഞു് സനാതനൻ തൊഴു തുകൊണ്ടു ചോദിച്ചു: "ഈയുള്ളവൻ എന്തു ചെയ്യണ മെന്നു് ആജ്ഞാപിച്ചാലും."

മഹാപ്രഭു: "അങ്ങ് സഹോദരനെ അനുസരിച്ച് ശ്രീവൃന്ദാവനത്തിലേയ്ക്കുതന്നെ ചെല്ലു. ലുപ്തപ്രായമായ തന്തിരുവടിയുടെ ലീലാരംഗങ്ങൾ എല്ലാം അവിടത്തെ കൃപയാൽ ഉദ്ധരിക്കുക. തന്തിരുവടിയുടെ ദിവ്യപ്രേമം ഗ്രന്ഥങ്ങൾവഴി പ്രചരിപ്പിക്കുക. നിങ്ങൾ പണ്ഡിതന്മാരും പരമഭാഗവതന്മാരും കവികളുമാകുന്നു. നിങ്ങൾവഴി ലോകത്തിന്നു മംഗളം ഭവിക്കട്ടെ."

തൊഴുതുകൊണ്ട് സനാതനൻ പറഞ്ഞു: "ഈ മഹാകാര്യം ചെയ്യുവാൻ അധമരായ ഞങ്ങൾക്ക് എങ്ങനെ കഴിയും? ഞങ്ങൾ വെറും യന്ത്രങ്ങൾ; അവിടന്ന് യന്ത്രി, അവിടത്തെ സങ്കല്പമെന്തോ അതു സ്വയം നടക്കും."

മഹാപ്രഭു: "നിങ്ങൾ ആ പുണ്യസ്ഥാനത്തു ചെന്ന് ആ പുണ്യകർമ്മത്തിൽ ഏർപ്പെടുക. എല്ലാം ആ കൃപാനിധി നടത്തിക്കൊള്ളും." ഇപ്രകാരം പറഞ്ഞു സനാതനനെ വൃന്ദാവനത്തിലേയ്ക്കു പോകുവാൻ സമ്മതിപ്പിച്ചു.

പിറേറ ദിവസം മഹാപ്രഭു പുരിയിലേയ്ക്കു പുറപ്പെട്ടു. തപനമിശ്രൻ, ചന്ദ്രശേഖരൻ, രഘുനാഥൻ, മഹാരാഷ്ട്ര ബ്രാഹ്മണൻ, സനാതനൻ മുതലായ അന്തരംഗശിഷ്യന്മാരെല്ലാം അവിടത്തെ അനുയാത്രചെയ്തു. അവിടന്ന് ദുഃഖിതരായ അവരെ എല്ലാവരേയും ആശ്വസിപ്പിച്ചു മടക്കി അയച്ചു. ബലഭദ്രഭട്ടാചാര്യരോടുകൂടി മുന്നോട്ടു പോയി. സനാതനൻ അവിടത്തെ കല്പനയനുസരിച്ച് ശ്രീവൃന്ദാവനത്തിലേയ്ക്കുതന്നെ പോയി.

സനാതനൻ മഥുരയിൽ വന്ന് അന്വേഷിച്ചപ്പോൾ രൂപഗോസ്വാമി അനുരൂപനോടുകൂടി തന്നെ അന്വേഷിച്ചു കാശിയിലേയ്ക്കു പോയ വർത്തമാനമറിഞ്ഞു. അദ്ദേഹം പരമവിരക്തനായി ഭിക്ഷാടനംചെയ്തു ശ്രീവൃന്ദാവനത്തിൽ താമസമാക്കി. നിരന്തരം തന്തിരുവടിയുടെ തിരുനാമങ്ങൾ പ്രേമോന്മത്തനായി കീർത്തിച്ചുകൊണ്ടും ലുപ്തപ്രായ

ങ്ങളായ പുണ്യതീർത്ഥങ്ങൾ ഉദ്ധരിച്ചുകൊണ്ടും രാത്രി മര ച്ചുവട്ടിൽ കിടന്നും ആ ധന്യധന്യൻ ജീവിതം നയിച്ചു.

തിരുനാമസങ്കീർത്തനാലാപംകൊണ്ടും, ദർശനസ്പർശനാ ദികൾകൊണ്ടും യാത്രാമദ്ധ്യത്തിൽ അനവധി ഭക്തന്മാരെ അനുഗ്രഹിച്ചുംകൊണ്ട് പ്രഭു പുരിയിലേയ്ക്ക് യാത്രയായി. മാർഗ്ഗമദ്ധ്യേ ദാഹിച്ചപ്പോൾ തൈര് കൊടുത്തു ശുശ്രൂ ഷിച്ച ഒരു ബാലൻ മഹാപ്രഭുവിന്റെ സ്പർശനഭാഗ്യം കൊണ്ട് പ്രേമോന്മത്തനായ കഥ അത്തരം അനുഭവങ്ങ ളിലൊന്നുമാത്രമാണ്. ദൂരെനിന്ന് ജഗന്നാഥക്ഷേത്രധ്വജം കണ്ടതോടെ പ്രേമോന്മത്തനായി സാഷ്ടാംഗം പ്രണമിച്ചു കൊണ്ട് മഹാപ്രഭു പുരിയിൽ പ്രവേശിച്ചു.

## അധ്യായം ഇരുപത്

മഹാപ്രഭു ശ്രീവൃന്ദാവനത്തിൽനിന്നു തിരിച്ചെത്തിയ മംഗളവാർത്ത ക്ഷണനേരംകൊണ്ട് സർവ്വത്ര പരന്നു. അദ്ദേ ഹത്തിന്ന് ഏറ്റവും പ്രിയപ്പെട്ട സ്ഥാനമായ ശ്രീവൃന്ദാ വനം വിട്ട് അവിടുന്ന് മടങ്ങിവരുമോ എന്നുപോലും പലരും സംശയിച്ചിരുന്നു. അവർക്കെല്ലാം ഈ വർത്തമാനം കേട്ടപ്പോൾ ഉണ്ടായ ആനന്ദം അപാരമായിരുന്നു. സംഘം സംഘമായി ആളുകൾ മഹാപ്രഭുവിനെ സ്വീകരിക്കുവാ നായി വന്നു. സാർവ്വഭൗമൻ, രാമാനന്ദറായി മുതലായവ രായിരുന്നു അതിൽ പ്രധാനികൾ. തിരുനാമകീർത്തനം ചെയ്തുകൊണ്ടു വരുന്ന മഹാപ്രഭുവിനെ അവരെല്ലാം സാഷ്ടാംഗം പ്രണമിച്ചു. അവിടുന്ന് ഓടിവന്ന് ഓരോരു ത്തരേയും തൃക്കൈകൊണ്ട് എഴുന്നേല്പിച്ച് ഗാഢമായി ആലിംഗനംചെയ്തു. വളരെ ദിവസത്തിന്നുശേഷം മഹാ പ്രഭുവിന്റെ ആലിംഗനമേറ്റ് സർവ്വരും ആനന്ദപരവശ രായി തങ്ങളുടെ ഭാഗ്യാതിരേകത്തെ പ്രശംസിച്ചു. അവി

ടന്നു് ഭക്തന്മാരേയുംകൂട്ടി ദർശനത്തിന്നായി ക്ഷേത്രത്തിലേയ്ക്കു പോയി.

ജഗന്നാഥദർശനം കഴിഞ്ഞു് വാസസ്ഥാനത്തു ചെന്നിരുന്നു് തൻെറ വൃന്ദാവനയാത്ര ഭക്തന്മാരെ വിവരിച്ചു കേൾപ്പിച്ചു. സാർവ്വഭൗമൻ ഭിക്ഷയ്ക്കു ക്ഷണിച്ചെങ്കിലും മഹാപ്രഭു എല്ലാവരും ഒന്നിച്ചു് ഭിക്ഷ കഴിക്കാനാഗ്രഹിച്ചു് അവിടെത്തന്നെ എല്ലാവക്കും ആഹാരത്തിന്നു് ഏപ്പാടു ചെയ്തു. അവിടുത്തെ വാത്സല്യാതിശയം കണ്ടു് സർവ്വരും ആനന്ദസാഗരത്തിലാറാടി. മഹാപ്രഭു വിശ്രമിക്കുവാൻ തുടങ്ങിയപ്പോൾ എല്ലാവരും തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കു യാത്രയായി. സ്വരൂപദാമോദരഗോസ്വാമി ഈ വർത്തമാനം നവദ്വീപിലേയ്ക്കു് ഉടൻ അറിവു കൊടുത്തു. നവദ്വീപവാസികളെല്ലാം അവിടുത്തെ വരവു് അത്യൗത്സുക്യത്തോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. സർവ്വരും മഹാപ്രഭുവിൻെറ ദർശനത്തിൽ അത്യുൽകണ്ഠയുള്ളവരായിത്തീന്നു. അപ്പോഴേയ്ക്കും രഥയാത്രയുടെ സമയവും ആസന്നമായിരുന്നു. അദ്വൈതാചാര്യർ, നിത്യാനന്ദൻ മുതലായവരെല്ലാം കുടുംബസമേതം പുറപ്പെട്ടിരുന്നു. അവരെല്ലാം ശചീമാതാവിൻെറയും വിഷ്ണുപ്രിയയുടെയും അനുജ്ഞ വാങ്ങി കീർത്തനങ്ങളും പാടി പുരിയിലേയ്ക്കു യാത്രയായി.

ശിവാനന്ദസെന്നിൻെറ ഒരു നായ്ക്കുടി ഇവരുടെ കൂടെ പുറപ്പെട്ടു. എന്തു ചെയ്തിട്ടും അതു വിട്ടുപോയില്ല. അവരുടെയെല്ലാം പിന്നാലെ അതും യാത്ര തുടന്നു. ഒരു ദിവസം അതിന്നു ഭക്ഷണംകൊടുക്കുവാൻ ആരും ഓത്തില്ല. പിറേറ ദിവസം നോക്കിയപ്പോൾ അതിനെ കണ്ടില്ല. കുറേ തിരഞ്ഞുനോക്കി. ഒരു ഫലവുമുണ്ടായില്ല. അവസാനം അവർ മുന്നോട്ടു പോയി. പുരിയിൽ ചെന്നു് ആദ്യം അവർ കണ്ടതു് ആ നായ് മഹാപ്രഭുവിൻെറ ശ്രീ

പാദത്തിൽ ശരണം പ്രാപിച്ച കിടക്കുന്നതാണ്. സവ്വരു മാശ്ചര്യപ്പെട്ടു. മഹാപ്രഭു ചിരിച്ചുകൊണ്ട് അതിനെ ലാളിച്ചുകൊണ്ടിരുന്നു. ഇതു് ഏതോ ഒരു യോഗഭ്രഷ്ടൻ ഇപ്രകാരം നവദ്വീപിൽ വന്നു ജനിച്ചതാണെന്നു് അവർ കരുതി അതിനെ വന്ദിച്ചു. പിന്നെ ആരും അതിനെ കണ്ടിട്ടില്ല.

മഹാപ്രഭു എല്ലാ ഭക്തന്മാരേയും പ്രേമപൂർവ്വം സ്വീകരിച്ചു. സ്ത്രീകൾ മഹാപ്രഭുവിനെ ദൂരത്തുനിന്നു പ്രണമിച്ചു.

നവദ്വീപിൽ പ്രഭുവിൻെറ ഗൃഹത്തിന്നു സമീപം പരമേശ്വരൻ എന്നു പേരായ ഒരു ഭക്തൻ വസിച്ചിരുന്നു. അദ്ദേഹം ലഡ്ഡു വിററാണു് ഉപജീവനം കഴിച്ചിരുന്നതു്. കുട്ടിക്കാലം മുതല്ക്കുതന്നെ മഹാപ്രഭുവിനെ അത്യന്തം സ്നേഹിച്ചിരുന്നു. കുട്ടിക്കാലത്തു് പലപ്പോഴും മഹാപ്രഭുവിനെ മടിയിൽവെച്ചു ലഡ്ഡു കൊടുത്തിരുന്നു. മഹാപ്രഭുവും അദ്ദേഹത്തെ വളരെ സ്നേഹിച്ചിരുന്നു. വൃദ്ധനായ അദ്ദേഹവും പത്നിയും പുത്രനും പുത്രവധുവും ഒന്നിച്ചു് മഹാപ്രഭുവിനെ കാണുവാനായി പുരിയിൽ വന്നുചേന്നു. മഹാപ്രഭു സ്ത്രീകളെ ദശിച്ചിരുന്നില്ല എന്നൊന്നും അദ്ദേഹത്തിന്നു് അറിഞ്ഞുകൂടായിരുന്നു. അദ്ദേഹം മഹാപ്രഭുവിൻെറ ശ്രീപാദങ്ങളിൽ വീണു വന്ദിച്ചു ചോദിച്ചു: ''അവിടുന്നു് ഈ പരമേശ്വരനെ മറന്നുവോ?''

മഹാപ്രഭു പറഞ്ഞു: ''എനിക്കു് അങ്ങയെ മറക്കുവാൻ കഴിയുമോ? അങ്ങയുടെ ലഡ്ഡു ഇന്നും എൻെറ വായിലുണ്ടു്.''

പരമേശ്വരൻ: ''പുത്രനും പുത്രവധുവും മററും അവിടുത്തെ ദർശനാത്ഥം വന്നിട്ടുണ്ടു്. അവരേയും അനുഗ്രഹിച്ചാലും.'' എന്നു പറഞ്ഞു് അവരെക്കൊണ്ടു് ശ്രീപാദങ്ങളിൽ വന്ദിപ്പിച്ചു. ഭക്തവത്സലനായ അവിടുന്നു് ഒന്നും അപ്രിയം പറഞ്ഞില്ല. നിശ്ശബ്ദനായി നിന്നു. എല്ലാ ഭക്തന്മാരും

സാധാരണപോലെതന്നെ മഹാപ്രഭുവിനോടുകൂടി അവിടെ താമസിച്ചു പരമാനന്ദമേിതരായിത്തീൎന്നു.

ശ്രീരൂപൻ സഹോദരനായ അരൂപനോടുകൂടി മഹാപ്രഭുവിനെ ദർശിക്കുവാനായി ഗൗഡദേശത്തിലൂടെ പുരിയിലേയ്ക്കു പുറപ്പെട്ടിരുന്നു. വഴിക്കുവെച്ചു് അരൂപൻ ശരീരം വിട്ടു പരമഗതിയടഞ്ഞു. രൂപൻ അത്യന്തദുഃഖിതനായി മഹാപ്രഭുവിൻെറ സമീപത്തിലെത്തി. അദ്ദേഹം വിദഗ്ദ്ധമാധവം, ലളിതമാധവം എന്നു് രണ്ടു സുന്ദരകൃതികഠം സംസ്കൃതത്തിൽ നിൎമ്മിച്ചിരുന്നു. ഒന്നു് തന്തിരുവടിയുടെ വൃന്ദാവനലീലയെപ്പററിയും മററതു് ശ്രീദ്വാരകാലീലയെപ്പററിയുമായിരുന്നു.

പുരിയിൽ എത്തിയിട്ടു് ശ്രീരൂപൻ മഹാപ്രഭുവിൻെറ വാസസ്ഥാനത്തേയ്ക്കു പോയില്ല. തനിക്കു ക്ഷേത്രസമീപത്തിൽ ചെല്ലുവാൻതന്നെ അധികാരമില്ലെന്നു വിനയാന്വിതനായ അദ്ദേഹം കരുതി. അതുകൊണ്ടു് നേരിട്ടു് ശ്രീഹരിദാസൻ വസിക്കുന്ന ഉദ്യാനത്തിൽ ചെന്നുചേൎന്നു. പിറേറദിവസം മഹാപ്രഭു പതിവുപോലെ സമുദ്രസ്നാനാനന്തരം അവിടെ ചെന്നപ്പോഠം ശ്രീരൂപൻ സാഷ്ടാംഗം ശ്രീപാദങ്ങളിൽ വീണു വന്ദിച്ചു. ഊൎദ്ധ്വദൃഷ്ടിയായ മഹാപ്രഭു അയാളെ കണ്ടതേയില്ല. ഹരിദാസൻ പറഞ്ഞു: ''ശ്രീരൂപൻ ഇതാ വന്ദിക്കുന്നു.''

ഇതു കേട്ടു് മഹാപ്രഭു: ''എന്തു് രൂപൻ വന്നിട്ടുണ്ടോ?'' അവിടുന്നു രൂപനെ ഗാഢഗാഢമാലിംഗനം ചെയ്യുകയും അവിടെത്തന്നെ കുറച്ചുദിവസം താമസിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു. പിന്നെ അവിടുന്നു് എല്ലാ ഭക്തന്മാൎക്കും ശ്രീരൂപനെ പരിചയപ്പെടുത്തിക്കൊടുത്തു. എല്ലാവരും അന്യോന്യം വന്ദിച്ചു് ആനന്ദപരവശരായി. പരമഭാഗവതനും കവിഹൃദയമുള്ളവനുമായ രാമാനന്ദറായി, സാൎവ്വഭൗമൻ മുതലായവർ ഏററവുമാനന്ദിച്ചു. ശ്രീരൂപൻെറ കവിത കേട്ടാൽ കൊള്ളാമെന്നു പ്രാൎത്ഥിക്കുകയും ചെയ്തു.

ഒരുദിവസം മഹാപ്രഭു ഭക്തവൃന്ദങ്ങളോടുകൂടി രൂപന്റെ സുന്ദരകവിത കേൾക്കവാനായി ഹരിദാസന്റെ വാസസ്ഥലത്ത് എത്തിച്ചേർന്നു. മഹാപ്രഭു രൂപനോടു പറഞ്ഞു: ''ഇവരെല്ലാം ശ്രീകൃഷ്ണലീലാപ്രധാനമായ അങ്ങയുടെ കവിത കേൾക്കവാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. അത് അവരെ കേൾപ്പിച്ചാലും.''

ഇതു കേട്ട രൂപൻ ലജ്ജിച്ചു കീഴ്പോട്ടു നോക്കിയിരുന്നു. ഒന്നും ശബ്ദിച്ചില്ല. അപ്പോൾ മഹാപ്രഭു പറഞ്ഞു: ''എന്താണ് ലജ്ജിക്കുന്നത്? തന്തിരുവടിയുടെ ലീലകൾ കേൾപ്പിക്കവാൻ ലജ്ജിക്കുന്നതു യുക്തമാണോ? റായി, സാർവ്വഭൌമൻ മുതലായവർ കാവ്യമർമ്മജ്ഞരുമാണ്. ഇവരെ കേൾപ്പിക്കു.''

ശ്രീരൂപൻ ലജ്ജിതനായി. രാമാനന്ദജി മുതലായവരുടെ ആഗ്രഹമനുസരിച്ചും മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ചും വിദഗ്ദ്ധമാധവത്തിലെ മംഗളാചരണം വായിച്ചു:

സുധാനാം ചാന്ദ്രീണാമപി ച മധു-
　　രിമോന്മാദദമനീ
ദധാനാ രാധാദിപ്രണയഘന-
　　സാരൈഃസുരഭിതാം
സമന്താത് സംതാപോദ്ഗമവിഷമ-
　　സംസാരസരണീ-
പ്രണീതാം തേ ബുദ്ധിം ഹരതു ഹരി-
　　ലീലാശിഖരിണീ.

ചന്ദ്രികയുടെ മാധുര്യത്തെ നിസ്സാരമാക്കിത്തീർക്കുന്നതും രാധാദിഗോപിമാരുടെ പ്രണയരൂപിയായ കർപ്പൂരത്താൽ അതിസുഗന്ധിയുമായ തന്തിരുവടിയുടെ ലീലാരൂപമായ ശ്രീഖണ്ഡം സംതാപത്തെ വദ്ധിപ്പിക്കുന്ന സംസാരമാർഗ്ഗത്തിൽ ചരിക്കുന്നതിനാലുണ്ടായ തൃഷ്ണയെ നശിപ്പി

ക്കട്ടെ. എല്ലാവരും ഇതിനെ മുക്തകണ്ഠം പ്രശംസിച്ചു. ശ്രീഗുരുവന്ദനംകൂടി കേട്ടാൽ കൊള്ളാമെന്നു് സർവ്വരും നിർബന്ധിച്ചപ്പോൾ വീണ്ടും സങ്കോചപൂർവ്വം വായിച്ചു:

അനർപിതചരീം ചിരാത്
കരുണയാവതീർണഃ കലൗ
സമർപയിതുമുന്നതോ-
ജ്ജ്വലരസാം സ്വഭക്തിശ്രിയം
ഹരിഃ പുരടസുന്ദര-
ദ്യുതികദംബസംദീപിതഃ
സദാ ഹൃദയകന്ദരേ
സ്ഫുരതു വഃ ശചീനന്ദനഃ.

'വളരെ കാലമായി വിതരണം ചെയ്യിട്ടില്ലാത്ത ഭക്തി സമ്പത്തിനെ ലോകത്തിൽ വിതരണം ചെയ്യുവാനായി കരുണാതിശയത്താൽ ശ്രീഗൗരാംഗരൂപേണ അവതാരമെടുത്ത സുവർണ്ണവർണ്ണദ്യുതിയായ തന്തിരുവടി നിങ്ങളുടെ ഹൃദയഗുഹയിൽ സദാ സ്ഫുരിക്കട്ടെ.' ഇതു കേട്ടു് സർവ്വരും വളരെ ആനന്ദിച്ചു. പ്രശംസ കേട്ടു് സഹിക്കാതെ മഹാപ്രഭു അതിനെ നിശിതമായി വിമർശിച്ചു. എങ്കിലും മററുള്ളവർ അതിനെ മുക്തകണ്ഠം പ്രശംസിച്ചു. രൂപൻ ആ ഭക്തവൃന്ദങ്ങളുടെ ആഗ്രഹപ്രകാരം ഇതുപോലെ പല ഭാഗങ്ങളിൽനിന്നും ശ്ലോകങ്ങൾ ചൊല്ലി കേൾപ്പിച്ചു. അവസാനം മഹാപ്രഭു ഭക്തന്മാരോടുകൂടി തന്റെ വാസസ്ഥാനത്തേയ്ക്കുതന്നെ പോയി.

ഇപ്രകാരം കുറേ മാസങ്ങൾ ഭക്തന്മാരോടുകൂടി വസിച്ചു് രഥയാത്രയും ചാതുർമാസ്യവും കഴിഞ്ഞപ്പോൾ അവരെ യാത്രയാക്കി. ശ്രീരൂപൻ പിന്നെയും കുറേക്കാലം ഗൗഡദേശത്തിൽ മഹാപ്രഭുവിനോടുകൂടി താമസിച്ചു. അവസാനം മഹാപ്രഭുവിന്റെ ആജ്ഞയെ ശിരസാ വഹിച്ചു് അദ്ദേഹം ഗൗഡദേശംവഴി ശ്രീവൃന്ദാവനത്തി

വൃന്ദാവനത്തിലേയ്ക്കു പോയി. ഇതു് അദ്ദേഹത്തിൻെറ മഹാപ്രഭുവുമായിട്ടുള്ള അവസാനത്തെ സമ്മേളനമായിരുന്നു. പിന്നെ അവസാനകാലംവരെ ശ്രീവൃന്ദാവനത്തിൽത്തന്നെ തിരുനാമങ്ങൾ കീർത്തിച്ചുകൊണ്ടും പുണ്യഗ്രന്ഥങ്ങൾ രചിച്ചുകൊണ്ടും അദ്ദേഹം ദിനങ്ങൾ കഴിച്ചുകൂട്ടി.

## അധ്യായം ഇരുപത്തിയൊന്നു്

സനാതനൻ വ്രജത്തിലെ എല്ലാം പുണ്യസ്ഥാനങ്ങളും ദർശിച്ചശേഷം തൻെറ സഹോദരനെയും മഹാപ്രഭുവിനെയും ദർശിക്കുവാനായി നീലാചലത്തിലേയ്ക്കു പുറപ്പെട്ടു. ഘോരവനപ്രദേശങ്ങളിലൂടെയുള്ള ആ യാത്ര അത്യന്തം ക്ലേശകരമായിരുന്നു.

നീലാചലത്തിൽ ചെന്നു് മഹാപ്രഭുവിനെ കണ്ട സനാതനൻ വിനയപൂർവ്വം അദ്ദേഹത്തെ സാഷ്ടാംഗം പ്രണമിച്ചു. യാത്രയ്ക്കിടയിലുണ്ടായ വ്രണങ്ങളിൽനിന്നു് ഒലിയ്ക്കുന്ന ദുർഗ്ഗന്ധപൂർണ്ണമായ ദുഷ്ടു് ഒന്നും കണക്കാക്കാതെ മഹാപ്രഭു സനാതനനെ പ്രേമപൂർവ്വം ആശ്ലേഷിച്ചനുഗ്രഹിച്ചു.

ശ്രീരൂപൻ വന്നിട്ടുള്ള വിവരവും അനുപമൻെറ ദേഹവിയോഗവാർത്തയും മഹാപ്രഭു പറഞ്ഞു് സനാതനൻ അറിഞ്ഞു. വീതരാഗനെങ്കിലും സഹോദരവിയോഗവാർത്ത സനാതനനെ വളരെയധികം ദുഃഖിപ്പിച്ചു.

മഹാപ്രഭു അദ്ദേഹത്തെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു: ''അങ്ങയുടെ സഹോദരൻ പരമഗതിയടഞ്ഞിരിക്കുന്നു. അവസാനസമയം സർവ്വവും വിട്ടു് ശ്രീവൃന്ദാവനത്തിൽ ചെന്നു വസിക്കുവാൻ ഭാഗ്യമുണ്ടായി. തൻെറ ഗുരുഭൂതനായ ശ്രീരൂപൻെറ മടിയിൽ കിടന്നുകൊണ്ടു് ഗംഗാതീരത്തുവെച്ചു ദേഹം ത്യജിക്കുവാൻ ഭാഗ്യം

സിദ്ധിച്ച അദ്ദേഹം ധന്യധന്യനാണ്. അദ്ദേഹത്തെപ്പററി ഒട്ടും വ്യസനിക്കരുതു്.''

കണ്ണീർ തുടച്ചുകൊണ്ടു ഗദ്ഗദകണ്ഠനായി സനാതനൻ പറഞ്ഞു: ''പ്രഭോ, ഞാനദ്ദേഹത്തിൻെറ ആത്മാവിനെപ്പററിയല്ല വ്യസനിക്കുന്നതു്. എന്നെപ്പററിയാണ് വ്യസനിക്കുന്നതു്. അവസാനസമയം ആ പുണ്യാത്മാവിനെ ദർശിക്കുവാൻ എനിക്കു സാധിച്ചില്ലല്ലോ.''

മഹാപ്രഭു കരുണസ്വരത്തിൽ പറഞ്ഞു: ''അദ്ദേഹത്തിൻെറ നിഷ്ഠ അലൗകികമായിരുന്നു. അവസാനസമയത്തും തൻെറ ഇഷ്ടമൂർത്തിയായ ശ്രീ സീതാരാംജിയെ ധ്യാനിച്ചും അവിടത്തെ തിരുനാമം ജപിച്ചും പ്രസന്നനായിത്തന്നെ ശരീരം വിട്ടുവെന്നു് ശ്രീരൂപൻ പറഞ്ഞു.''

സനാതനൻ പശ്ചാത്താപപൂർവ്വം പറഞ്ഞു: ''അനുപൻെറ നിഷ്ഠയെപ്പററി ഞാനെന്തു പറയട്ടെ. അനുപൻ ഞങ്ങളുടെ ചെറിയ സഹോദരനാണ്. എന്നാൽ അദ്ദേഹത്തിൻേറതുപോലുള്ള ദൃഢനിഷ്ഠ ഞാൻ മററാരിലും ഇതുവരെ കണ്ടിട്ടില്ല. ആ നിഷ്ഠയുടെ മുമ്പിൽ ഞങ്ങളുടെ നിഷ്ഠ എത്രയോ നിസ്സാരമാണ്. ഞങ്ങൾ ഭാഗവതത്തെപ്പററി പരസ്പരാനുകഥനം നടത്താറുണ്ടായിരുന്നു. അനുപൻ ശ്രീരാമഭക്തനായിരുന്നു. ഒരു ദിവസം ഞങ്ങൾ പരീക്ഷാർത്ഥം പറഞ്ഞു: ''അനുപ, ശ്രീകൃഷ്ണലീലകളാണ് ഏററവുമധികം സുന്ദരങ്ങളും സുമധുരങ്ങളും. അതുകൊണ്ടു നമുക്കു മൂന്നാളുകൾക്കും ഒന്നിച്ചു മറെറല്ലാം വിട്ടു് കൃഷ്ണോപാസനംതന്നെ ചെയ്യാം.''

അനുപൻ ഞങ്ങളെ വളരെ ആദരിച്ചിരുന്നു. ഒരിക്കലും ഞങ്ങളുടെ ആജ്ഞ ധിക്കരിച്ചിരുന്നില്ല. അങ്ങനെത്തന്നെയാവാമെന്നു സമ്മതിച്ചു. ഇത്രയും പറഞ്ഞു് ഉറങ്ങുവാൻ പോയി. എന്നാൽ രാത്രി ഉറക്കം തീരെ വന്നില്ല. രാത്രി നിലവിളിച്ചുതന്നെ കഴിച്ചുകൂട്ടി. പ്രഭാത

മായപ്പോരം വന്നു ഞങ്ങളെ വന്ദിച്ചു പറഞ്ഞു: ''സഹോദരന്മാരേ, ഞാനെന്തു ചെയ്യട്ടെ. എന്റെ ശിരസ്സ് കരുണാമൂർത്തിയായ ശ്രീരാമചന്ദ്രനു് സമർപ്പിച്ചുകഴിഞ്ഞതാകുന്നു. അതു് അവിടെനിന്നു് എടുക്കുവാൻ ഞാൻ ശക്തനല്ല. ഞാൻ സസന്തോഷം ശരീരംപോലും വിടാം. എന്നാൽ ഇഷ്ടമൂർത്തിയായ ശ്രീ സീതാരാമന്റെ ഉപാസന ഒരിക്കലും ഉപേക്ഷിക്കാൻ സാധ്യമല്ല.'' അത്രുപന്റെ ഈ അനുപമനിഷ്ഠ കണ്ടു് ഞങ്ങരം ആശ്ചര്യസ്തബ്ധരായി. പ്രഭോ, അത്രുപൻ അനുപമൻതന്നെയായിരുന്നു.''

മഹാപ്രഭുവും അത്രുപന്റെ ഇഷ്ടനിഷ്ഠയെ അനുമോദിച്ചു. മഹാപ്രഭു സനാതനനോടു് കുറേ ദിവസം അവിടെത്തന്നെ താമസിക്കുവാനാജ്ഞാപിച്ചു് സ്വസ്ഥാനത്തേയ്ക്കു പോയി. ഗോവിന്ദന്റെ കയ്യിൽ പ്രസാദം കൊടുത്തയച്ചു. ദിവസവും മഹാപ്രഭു ആ രണ്ടു മഹാത്മാക്കളേയും കാണുവാൻ അവിടെ വന്നിരുന്നു.

സനാതനൻ ചൈത്രമാസത്തിൽ പുരിയിൽ വന്നിട്ടു് ജഗന്നാഥക്ഷേത്രത്തിൽ പോവാതെ. ദൂരത്തുനിന്നു കൊടിമരം കണ്ടു വന്ദിച്ചുതേയുള്ളു. താനതിനു് അധികാരിയല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ വിനീതഭാവം.

ജേഷ്ഠമാസമായിരുന്നു. മഹാപ്രഭു പുരിയിൽനിന്നു നാലഞ്ചുനാഴിക ദൂരമുള്ള യമേശ്വരത്തേയ്ക്കു പോയിരുന്നു. ഒരു ദിവസം അവിടുന്നു് ഉച്ചയ്ക്കു ഭിക്ഷയ്ക്കായി സനാതനനെ അങ്ങോട്ടു ക്ഷണിച്ചു. യമേശ്വരത്തേയ്ക്കു രണ്ടു വഴികരം ഉണ്ടായിരുന്നു. ഒന്നു് സിംഹദ്വാരത്തിലൂടെയുള്ള പ്രധാന രാജമാർഗ്ഗം, രണ്ടാമത്തെ വഴി മണൽപ്പുറത്തുകൂടിയുള്ളതും. വേനൽക്കാലത്തെ ഭയങ്കര ചൂടിൽ ചുട്ടുപഴുത്ത ആ വഴിയിലൂടെ ആർക്കും ഉച്ചയ്ക്കു പോകുവാൻ സാധ്യമല്ലായിരുന്നു. പ്രധാന മാർഗ്ഗത്തിൽക്കൂടി പോകുവാൻ താൻ അധികാരി

യല്ലെന്നു കരുതി സനാതനൻ മണൽപ്രദേശങ്ങളിലൂടെ യാണു് പോയതു്. കാലുകളിലെല്ലാം വലിയ പൊള്ള ങ്ങൾ പൊട്ടി.

മഹാപ്രഭു സനാതനനെ കണ്ട ഉടൻ ചോദിച്ചു: "ഏതു വഴിയെയാണു് വന്നതു് ?"

സനാതനൻ: "മണൽപ്പുറത്തുകൂടിയാണു് വന്നതു്."

മഹാപ്രഭു: "കാലിൽ ഒന്നും ധരിക്കാതെ ചുട്ടുപഴുത്ത മണലിൽക്കൂടി നടന്നു് വലിയ പൊള്ളങ്ങൾ ഉണ്ടായതു കാണുന്നുവല്ലോ? എന്തിനാണു് ഈ വഴി വന്നതു്? സിംഹദ്വാരത്തിലൂടെ വരാമായിരുന്നില്ലെ?"

സനാതനൻ: "ശ്രീജഗന്നാഥന്റെ സേവകന്മാർ നട ക്കുന്ന വഴിയിലൂടെ ഞാൻ നടക്കുകയോ? അവരെ അശുദ്ധ മാക്കരുതെന്നു കരുതിയാണു് ഈ അധമൻ ആ വഴി വരാ തെയിരുന്നതു്."

മഹാപ്രഭു ഇതു കേട്ടു് ഏററവും പ്രസന്നനായി. സനാ തനനെ ഗാഢഗാഢമാലിംഗനം ചെയ്തു പറഞ്ഞു: "അങ്ങാ ണു് ധന്യൻ. വൈഷ്ണവന്റെ ശരിക്കുള്ള രഹസ്യം അങ്ങാ ണു് ഗ്രഹിച്ചിട്ടുള്ളതു്. അങ്ങയ്ക്കു വിധിനിഷേധങ്ങൾ ഒന്നും ബാധകമല്ലെങ്കിലും ലോകശിക്ഷാർത്ഥമാണു് അങ്ങു് ഇപ്ര കാരം മര്യാദകൾ എല്ലാം പാലിക്കുന്നതു്. മനുഷ്യൻ എത്ര തന്നെ ഉയർന്നാലും ലോകശിക്ഷാർത്ഥം മര്യാദകളെ പാലി ക്കണം, ലംഘിക്കരുതു്."

സനാതനനെ ആലിംഗനംചെയ്തുകൊണ്ടു് മഹാപ്രഭു വിന്റെ സുവർണ്ണവർണ്ണമായ ശരീരത്തിൽ ചലവും മററും പററി. ഇതു കണ്ടു സനാതനനു സഹിച്ചില്ല. അദ്ദേഹം വിചാരിച്ചു: "മഹാപ്രഭു എന്തുവന്നാലും എന്നെ പിന്നെ യും ആലിംഗനം ചെയ്യും. അവിടത്തെ ജഗന്മംഗളവിഗ്രഹം വൃത്തികേടു് ആകുന്നതു് അതികഷ്ടംതന്നെ. ഏതായാലും

മഹാപ്രഭുവിന്റെ ദർശനം കിട്ടിക്കഴിഞ്ഞുവല്ലോ. രഥയാത്രാസമയത്തു് രഥത്തിന്റെ താഴെ വീണു ശരീരം ത്യജിച്ചുകളയാം.''

മഹാപ്രഭു ഇതറിഞ്ഞു. ഒരു ദിവസം സംഭാഷണമധ്യത്തിൽ പറഞ്ഞു: ''വെറും ശരീരത്യാഗംകൊണ്ടു് എന്തു കാര്യം? ഈശ്വരപ്രാപ്തിയാകുന്നു ജീവിതലക്ഷ്യം. വെറുതെ ശരീരം ത്യജിക്കുന്നതു താമസപ്രവൃത്തിയാകുന്നു. അതുകൊണ്ടു സദ്ഗതി ഒരിക്കലും സിദ്ധിക്കുകയില്ല. ജീവിതം മുഴുവൻ തന്തിരുവടിയെ സേവിച്ചുകൊണ്ടിരിക്കുക എന്നതാണു് സർവ്വശ്രേഷ്ഠമായ പ്രവൃത്തി.''

സനാതനൻ തലതാഴ്ത്തിക്കൊണ്ടു പറഞ്ഞു: ''അശുദ്ധമായ ഈ ശരീരം വെച്ചിട്ടു് എന്തു കാര്യം? ഇതുകൊണ്ടു് മററുള്ളവർക്കു ദുഃഖമല്ലാതെ ഒന്നും വരാനില്ല.''

മഹാപ്രഭു: ''അങ്ങു സ്വശരീരത്തെ എനിക്കു് അർപ്പിച്ചിട്ടില്ലേ? സ്വേച്ഛയാ അതിനെ മടക്കി എടുക്കുന്നതു ദത്താപഹാരമല്ലേ? ഇതുകൊണ്ടു ലാഭമുണ്ടോ നഷ്ടമുണ്ടോ എന്നു ചിന്തിക്കുവാൻപോലും അങ്ങേയ്ക്കു് അധികാരമില്ല.''

സനാതനൻ: ''അവിടുത്തെ ആജ്ഞയെ ലംഘിക്കുവാൻ ആർക്കു കഴിയും? അവിടുത്തെ ഇഷ്ടമെന്തോ അതു നടക്കട്ടെ.''

ദേഹത്യാഗകാര്യം വേണ്ടെന്നുവെച്ചുവെങ്കിലും മഹാപ്രഭുവിന്റെ മംഗളസ്വരൂപത്തിൽ തന്റെ വൃത്തികെട്ട ശരീരം സ്പർശിക്കുന്നതിൽ വലിയ സങ്കടം സനാതനനു് ഉണ്ടായിരുന്നു. എന്നാൽ ആ ഭക്തവത്സലൻ ആലിംഗനം ചെയ്യാതെ വിടുകയുമില്ല. ഈ സങ്കടം ഒരിക്കൽ അദ്ദേഹം മഹാപ്രഭുവിന്റെ ഒന്നിച്ചു വസിക്കുന്ന ജഗദാനന്ദപണ്ഡിതനോടു പറഞ്ഞു. അപ്പോൾ അദ്ദേഹം സനാതനനോടു പറഞ്ഞു: ''അങ്ങു് ഇവിടെ വസിക്കുന്നതു ശരിയല്ല, രഥയാത്രയ്ക്കുശേഷം ശ്രീവൃന്ദാവനത്തിലേയ്ക്കുതന്നെ പോവുക.

അവിടെ വസിക്കുവാനാണല്ലോ മഹാപ്രഭു അങ്ങയോടു കല്പിച്ചിട്ടുള്ളതു്.''

സനാതനനു സന്തോഷമായി. അദ്ദേഹമപ്രകാരം തന്നെ തീരുമാനിച്ചു. ഒരു ദിവസം ഈ സംഗതി മഹാപ്രഭുവിനോടു പറഞ്ഞു. അവിടുന്നു പറഞ്ഞു: ''ജഗദാനന്ദനു താൻ വലിയ പണ്ഡിതനാണെന്നഭിമാനമുണ്ടു്. സനാതനനെ പഠിപ്പിക്കുവാൻ അദ്ദേഹമാരാണു്? നൂറുകൊല്ലം അദ്ദേഹത്തെ പഠിപ്പിക്കുവാനുള്ള കഴിവു് സനാതനനു് ഉണ്ടെന്നു് അദ്ദേഹത്തിന്നറിഞ്ഞുകൂടാ. സാധു!''

ഇതു കേട്ടു് ജഗദാനന്ദൻെറ അഭിമാനമെല്ലാം തവിടു പൊടിയായി. കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകി. ഇതു കണ്ടു് സനാതനൻ മഹാപ്രഭുവിൻെറ ശ്രീപാദം പിടിച്ചു കൊണ്ടു് പറഞ്ഞു: ''ജഗദാനന്ദൻ എൻെറ പ്രിയമാണു് ചിന്തിച്ചു പറഞ്ഞതു്. അവിടുന്നു് ഈ പതിതനെ സ്പർശിക്കുന്നെങ്കിൽ എനിക്കു വലിയ വിഷമം തോന്നുന്നു.''

മഹാപ്രഭു: ''ഇദ്ദേഹം എൻെറ ശരീരത്തെപ്പററിയാണു് ചിന്തിക്കുന്നതു്. വൈഷ്ണവന്മാരുടെ മഹിമ ഇദ്ദേഹത്തിന്നു് അറിഞ്ഞുകൂടാ. സനാതനൻെറ ശരീരം സാധാരണക്കാരുടെ ശരീരംപോലെ ഇദ്ദേഹം വിചാരിക്കുന്നു. ആ ശരീരം ചിന്മയമാണു്. അതു് ആലിംഗനം ചെയ്യുവാൻ ഭാഗ്യവാന്മാൎക്കേ സാധിക്കുകയുള്ളു. സനാതനനെ അനുഗ്രഹിക്കുവാനല്ല അദ്ദേഹത്തെ ആലിംഗനം ചെയ്യുന്നതു്, എന്നെ ശുദ്ധനാക്കുവാനാകുന്നു. അടുത്ത വർഷം വൃന്ദാവനത്തിലേയ്ക്കു പോവാം. ഈ വർഷം സനാതനൻ ഇവിടെത്തന്നെ വസിച്ചു് വിനയത്തിൻെറ അത്യുത്കൃഷ്ടമാതൃക കാണിക്കട്ടെ.'' ഇത്രയും പറഞ്ഞു് അവിടുന്നു സനാതനനെ ഒന്നുകൂടി ഗാഢമായി ആലിംഗനം ചെയ്തു. ആശ്ചര്യമാശ്ചര്യം, ആ വ്രണങ്ങളും പഴുപ്പും എല്ലാം ഉടൻ അന്തൎദ്ധാനം ചെയ്തു. അദ്ദേഹത്തിൻെറ ശരീരം സുവർണ്ണവർണ്ണമായി പ്രകാശിച്ചു. സൎവ്വരും ഇതു കണ്ടു് അദ്ഭുതവിവശരായി.

രഥയാത്രയ്ക്ക് ഇത്തവണയും സാധാരണപോലെ നവ ദ്വീപിൽനിന്നും മററും ഭക്തന്മാർ വന്നിരുന്നു. എല്ലാവക്കും സനാതനനെ മഹാപ്രഭു പരിചയപ്പെടുത്തി. അവർ അന്യോന്യം വന്ദിച്ച് ആനന്ദപരവശരായി. നാലു മാസം കഴിഞ്ഞു് അവരെല്ലാം മടങ്ങി. സനാതനൻ ആ വർഷം മുഴവൻ അവിടെ താമസിച്ചു. അടുത്ത കൊല്ലം അദ്ദേഹം മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ച് ശ്രീവൃന്ദാവനത്തി ലേയ്ക്കുതന്നെ പോയി.

# അധ്യായം ഇരുപത്തിരണ്ട്

സപ്തഗ്രാമത്തിലെ ഗോവർധനദാസമസുന്ദാരുടെ പുത്രൻ രഘുനാഥദാസിനെപ്പററി വായനക്കാർ ഓർക്കുന്നു ണ്ടായിരിക്കുമല്ലോ. മഹാപ്രഭു അദ്ദേഹത്തോടു് 'ഗൃഹ ത്തിൽത്തന്നെ ഇരുന്നു് ഈശ്വരനെ ആരാധിക്കു, വൈരാ ഗ്യം പരിപക്വമായതിന്നുശേഷം, ഞാൻ വൃന്ദാവനത്തിൽ നിന്നു് പുരിയിലേയ്ക്കു മടങ്ങിക്കഴിഞ്ഞാൽ, അവിടെ വരു' എന്നു് അരുളിച്ചെയ്തിരുന്നു.

മഹാപ്രഭു വൃന്ദാവനയാത്ര കഴിഞ്ഞു് പുരിയിൽ മട ങ്ങി എത്തി എന്നു കേട്ടപ്പോഠം രഘുനാഥദാസിന്നു് അവിടെ ചെന്നു് ശ്രീപാദങ്ങഠം ദശിക്കുവാനുള്ള ഉത്കണ്ഠ വദ്ധിച്ചു. സംസാരത്തിൻെറ ഭയങ്കരരൂപം ദിനംപ്രതി അധികമധികം അദ്ദേഹത്തിന്നു് അനുഭവപ്പെട്ടു. ദുഃഖവും സ്വാത്ഥ്യവുമല്ലാതെ ഈ സംസാരത്തിൽ മറെറന്താണു ള്ളതു്? നിസ്സാരമായ മാനപ്രതിഷ്ഠാദികളിൽ മനുഷ്യൻ അഹങ്കാരമത്തനായി സർവ്വവും മറക്കുന്നു. വിത്തം ആജ്ജി ക്കുന്ന കാലംവരെ സേവകന്മാരും സ്തുതിപാഠകന്മാരുമെല്ലാ മുണ്ടാവും. അതിന്നുള്ള ശക്തിയില്ലാതായാൽ ആരും തിരി

ഞ്ഞുനോക്കകപോലുമില്ല. നിസ്സാരമായ ദ്രവ്യത്തിന്നു വേണ്ടി പിതാവു പുത്രനോടും പുത്രൻ പിതാവിനോടും കലഹിക്കുന്നു. കുപുത്രനാണെങ്കിൽ ദുഃഖം. സത്പുത്രനാണെങ്കിൽ അവൻ അല്പായുസ്സായാൽ ദുഃഖം. അവൻ ത്യാഗിയായാൽ ദുഃഖം. ഈ സംസാരം ഏതുവിധം നോക്കിയാലും ദുഃഖത്തിന്റെ കേളീരംഗംതന്നെ. ഇതിൽ സുഖമെവിടെ? ശാന്തി എവിടെ? തന്തിരുവടിയുടെയും അവിടുത്തെ ശ്രീപാദഭക്തന്മാരുടെയും ശ്രീപാദസേവയിൽ മാത്രമേ ശാന്തിയും ആനന്ദവും സിദ്ധിക്കുകയുള്ളു. രഘുനാഥദാസ് ഇപ്രകാരം ചിന്തിച്ച് ഏതുവിധവും സർവ്വവും വിട്ട് ശ്രീചൈതന്യചരണങ്ങളെത്തന്നെ ആശ്രയിക്കുവാൻ തീരുമാനിച്ചു. എന്നാൽ പുരിയാത്രയ്ക്കു പുറപ്പെട്ടാൽ തന്റെ ബന്ധുക്കൾ അതു തടയുമെന്നു് അദ്ദേഹത്തിന്നു് അറിയാമായിരുന്നു. അതുകൊണ്ടു് ആരുമറിയാതെ ഒരു ദിവസം അദ്ദേഹം വീടു വിട്ടു.

യാത്രയ്ക്കു വിഘ്നം വരാതിരിക്കുവാൻ ഒററയ്ക്കു കാട്ടുവഴിക്കാണു് യാത്ര ചെയ്തതു്. കയ്യിൽ ഒരു ജലപാത്രംപോലും എടുക്കാതെ നിഷ്കിഞ്ചനനായി ശ്രീചൈതന്യചരണം മാത്രം ആശ്രയമായിക്കരുതി സഞ്ചരിച്ചു. അവിടുത്തെ ശ്രീപാദപദ്മം സർവ്വാഭീഷ്ടപ്രദമായ കല്പവൃക്ഷത്തിളിരാണെന്നു് അദ്ദേഹത്തിന്നു് അറിയാമായിരുന്നു. ചൂടോ മാർഗ്ഗക്ലേശമോ ഒന്നും വകവെയ്ക്കാതെ നിരന്തരം ഗൗര, ഗൗര എന്നു കീർത്തിച്ചുകൊണ്ടു മുന്നോട്ടു പോയി. അടുത്തുള്ള ഉദ്യാനത്തിലേയ്ക്കുപോലും കാൽനടയായി പോയിട്ടില്ലാത്ത രാജകുമാരൻ 25, 30 നാഴിക നടന്നു സന്ധ്യയ്ക്കു് ഒരു ഗോപഗൃഹത്തിൽ എത്തി. വിശപ്പു്, ദാഹം ഈ ചിന്തകളൊന്നും അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. എങ്കിലും ആ ഗോപൻ ശ്രദ്ധാപൂർവ്വം കൊടുത്ത പാൽ കഴിച്ചു് അന്നവിടെ വിശ്രമിച്ചു. പ്രഭാതത്തിൽ പിന്നെയും യാത്ര തുടർന്നു.

പ്രഭാതമായപ്പോൾ രഘുനാഥദാസിനെ കാണാതെ വീട്ടുകാർ അന്വേഷണമാരംഭിച്ചു. പല ദിക്കുകളിലും അന്വേഷിച്ചുനോക്കി. അദ്ദേഹത്തെ എങ്ങനെ കാണും ? ആ പുണ്യപുരുഷൻ തന്റെ ലക്ഷ്യസ്ഥാനത്തു് എത്തിക്കഴിഞ്ഞിരിക്കുന്നു. സ്ത്രീകളും മററും കൂട്ടനിലവിളിയായി. ഗോവർദ്ധനദാസമസുന്ദാർ പലയിടത്തും ആളെ അയച്ചു് അന്വേഷിപ്പിച്ചു. എന്നിട്ടും വിവരമൊന്നും കിട്ടിയില്ല. ബന്ധുക്കൾ എല്ലാവരും ശോകസാഗരത്തിലാററടി.

രഘുനാഥദാസൻ സർവ്വക്ലേശങ്ങളും സഹിച്ചും വിശപ്പും ദാഹവും വകവെയ്ക്കാതെയും ഒരു മാസംകൊണ്ടു് എത്തേണ്ടതായ പുരിയിൽ കേവലം പന്ത്രണ്ടു ദിവസം കൊണ്ടു ചെന്നുചേർന്നു. ആ സമയം മഹാപ്രഭു സ്വരൂപാദിഭക്തന്മാരോടു ശ്രീകൃഷ്ണലീലകൾ പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. കണ്ട ഉടൻ രഘുനാഥദാസ് സാഷ്ടാംഗം നമസ്കരിച്ചു. എല്ലാവരും അദ്ദേഹത്തിന്റെ നേരെ നോക്കുവാൻ തുടങ്ങി. ആദ്യം ആർക്കും മനസ്സിലായില്ല. മുകുന്ദൻ പിന്നെ തിരിച്ചറിഞ്ഞു പറഞ്ഞു: ''പ്രഭോ, രഘുനാഥദാസാണു്.'' മഹാപ്രഭു സന്തോഷപൂർവ്വം പറഞ്ഞു: ''ഓ രഘു വന്നുകഴിഞ്ഞുവോ, വളരെ നന്നായി.'' അവിടുന്നു വേഗത്തിൽ ചെന്നു വാരി എടുത്തു് ആലിംഗനം ചെയ്തു. മഹാപ്രഭുവിന്റെ സ്പർശമാത്രത്തിൽ രഘുവിന്റെ സർവ്വക്ലേശങ്ങളും നശിച്ചു. അദ്ദേഹം പ്രേമോന്മത്തനായി ആനന്ദാശ്രു പൊഴിച്ചു. മഹാപ്രഭു തന്റെ തൃക്കൈകൾ കൊണ്ടു് തലയിൽ തലോടി. ഭക്തന്മാർ അന്യോന്യം വന്ദിച്ചു് ആലിംഗനം ചെയ്തു.

മഹാപ്രഭു സ്വരൂപദാമോദരനോടു പറഞ്ഞു: ''രഘു വളരെ ക്ഷീണിച്ചിരിക്കുന്നു. വനപ്രദേശത്തിലൂടെ കാൽനടയായി നടന്നു വളരെ കഷ്ടപ്പെട്ടു. രഘുവിൽ ഭഗവാൻ പരിപൂർണ്ണകൃപ ചെയ്തിരിക്കുന്നു. അല്ലെങ്കിൽ രാജകുമാരനെപ്പോലെ വളർന്ന ഇദ്ദേഹത്തിന്നു് ഇത്രയും വലുതായ

ക്ലേശം സഹിക്കുവാൻ ഒരിക്കലും കഴിയുകയില്ലായിരുന്നു. ഐശ്വര്യപൂർണ്ണമായ കൊട്ടാരവും മററും പുല്ലുപോലെ ദൂരത്തു വലിച്ചെറിഞ്ഞു് ഇത്ര ദൂരം നടന്നു് ഇവിടെ വരുവാൻ സാധിച്ചതു് ഈശ്വരൻെറ കൃപാകടാക്ഷംതന്നെ.''

രഘുനാഥദാസൻ പതുക്കെ പറഞ്ഞു: ''എല്ലാം അവിടുത്തെ കൃപതന്നെ. ഈ ശ്രീപാദപദ്മങ്ങൾമാത്രമാണു് എൻെറ സർവ്വസ്വം.''

മഹാപ്രഭു സ്നേഹസ്വരത്തിൽ സ്വരൂപദാമോദരഗോസ്വാമിയോടു പറഞ്ഞു: ''ഈ രഘുനാഥനെ ഞാൻ ഇതാ അങ്ങയെ ഏല്പിക്കുന്നു. ഇദ്ദേഹത്തിന്നു് അച്ഛനും അമ്മയും ഗുരുവും സഹോദരനും സഖാവുമെല്ലാം അങ്ങുതന്നെ.'' ഇത്രയും പറഞ്ഞു് അവിടുന്നു രഘുവിൻെറ കൈ പിടിച്ചു് സ്വരൂപദാമോദരഗോസ്വാമിയുടെ കയ്യിൽ ഏൾപ്പിച്ചു. രഘു സ്വരൂപദാമോദരജിയെ സാഷ്ടാംഗം പ്രണമിച്ചു വന്ദിക്കുകയും അദ്ദേഹം രഘുവിനെ സാനന്ദം ആലിംഗനം ചെയ്യുകയും ചെയ്തു.

പിന്നെ സമുദ്രസ്നാനം ചെയ്തു് ശ്രീജഗന്നാഥനെ ദർശിക്കുകയും മഹാപ്രഭുവിൻെറ ഭിക്ഷാനന്തരം അവിടുത്തെ ഉച്ഛിഷ്ടം മഹാപ്രസാദമെന്ന ഭാവത്തിൽ സ്വീകരിക്കുകയുംചെയ്തു. അന്നുമുതൽ ആ പുണ്യാത്മാവു് പരമവിരക്തനായി മഹാപ്രഭുവിൻെറ സന്നിധിയിൽത്തന്നെ വസിക്കുവാൻ തുടങ്ങി.

## അധ്യായം ഇരുപത്തിമൂന്നു്

രഘുനാഥദാസ് പുരിയിൽ വന്നു് ആദ്യത്തെ അഞ്ചു ദിവസം ഗോവിന്ദനിൽനിന്നു് മഹാപ്രസാദം സ്വീകരിച്ചു, അതിന്നുശേഷം അദ്ദേഹം വിചാരിച്ചു, ''ഇവിടെ

പല ഭാഗവതന്മാരും ദിവസവും വന്നുകൊണ്ടിരിക്കും. അവരെല്ലാം അനുഭവിക്കേണ്ടതാണ് ഈ മഹാപ്രസാദം. അത് ഞാൻ നിത്യവും ഇവിടെനിന്നു സ്വീകരിക്കുന്നത് അനുചിതമാണ്. എന്തുകൊണ്ട് എനിക്കു ഭിക്ഷയെടുത്തു ജീവിച്ചുകൂടാ?'' ഇപ്രകാരം വിചാരിച്ച് അദ്ദേഹം മഹാപ്രഭുവിൻെറ സമീപത്തിൽ വന്നു മഹാപ്രസാദം സ്വീകരിക്കുന്നതു് നിർത്തി.

രാത്രി ക്ഷേത്രസമീപത്തിൽ ഭിക്ഷുക്കൾക്ക് അന്നന്ന് അവശേഷിച്ച മഹാപ്രസാദം ഭിക്ഷയായി കൊടുക്കാറുണ്ട്. അതുകൊണ്ടു ജീവിക്കാമെന്നു രഘുനാഥദാസ് തീരുമാനിച്ചു. എന്നാൽ പലപ്പോഴും വിതരണം ചെയ്യുവാനുള്ള പ്രസാദം അല്പവും, ആളുകൾ അധികവുമായിരിക്കും. അതുകൊണ്ട് അവിടെ ആളുകളുടെ വലിയ തിരക്കുണ്ടാവാറുണ്ട്. എന്നാൽ രഘുനാഥദാസ് എല്ലാവരുടെയും പിന്നിൽ ശാന്തനായി ചെന്നു നില്ക്കുകയല്ലാതെ ഒരിക്കലും മുന്നിലേയ്ക്ക് തിരക്കിച്ചെന്നിരുന്നില്ല. അതുകൊണ്ട് പലപ്പോഴും അവസാനം പ്രസാദം കഴിഞ്ഞതിനാൽ ഒന്നും കിട്ടാതെ മടങ്ങേണ്ടതായും വന്നിരുന്നു. എന്നാലും ഒരാക്ഷേപവും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല.

കുറച്ചു ദിവസത്തിന്നുശേഷം മഹാപ്രഭു ഗോവിന്ദനോടു ചോദിച്ചു: ''ഇപ്പോൾ പ്രസാദം സ്വീകരിക്കുവാൻ രഘുവിനെ കാണാറില്ലല്ലോ. രഘു ഇപ്പോൾ എവിടെ നിന്നാണ് ഭിക്ഷ സ്വീകരിക്കുന്നതു്?''

ഗോവിന്ദൻ: ''സിംഹദ്വാരത്തിൽ ചെന്ന് മററു ഭിക്ഷുക്കളുടെ കൂട്ടത്തിൽ രഘു ഭിക്ഷ സ്വീകരിക്കുന്നു.''

ഇതു കേട്ട് മഹാപ്രഭു അത്യന്തം സന്തുഷ്ടനായി പറഞ്ഞു: ''ഗോവിന്ദ, രഘു രത്നംതന്നെയാണ്. ഇതാണ് ശരിക്കുള്ള വൈരാഗ്യം. അതുണ്ടെങ്കിൽ മാനം, പ്രതിഷ്ഠ, സ്വാദ്, ലോകലജ്ജ ഇവയൊന്നും പിന്നെ വകവെയ്ക്കുക

യില്ല. നിത്യവും ഭിക്ഷയെടുത്തു ജീവിക്കുന്നതുതന്നെയാണ് ഒരു ത്യാഗിക്കു ഭൂഷണം. ഭിക്ഷയിൽ സങ്കോചമുള്ളവൻ ഇന്ദ്രിയങ്ങൾക്ക് അടിമയാണ്. ഭിക്ഷകൊണ്ടു ജീവിച്ച് ഭഗവന്നാമങ്ങൾ സദാ കീർത്തിച്ചുകൊണ്ടിരിക്കുന്നവൻതന്നെ ധന്യൻ.''

രണ്ടാഴ്ചമുമ്പ് രാജകുമാരനെപ്പോലെ ജീവിച്ചിരുന്ന രഘു ഇപ്പോൾ ഭിക്ഷുവായി മററുള്ളവരുടെകൂടെ മണിക്കൂറുകൾ കാത്തുനില്ക്കുന്ന ദൃശ്യം അദ്ഭുതകരംതന്നെ. വൈരാഗ്യമേ, നിൻെറ ശക്തി അത്യദ്ഭുതകരമെന്നല്ലാതെ എന്തു പറയട്ടെ! ഭാരതത്തിൻെറ പുനീതസംസ്കാരം ഭോഗത്തിലല്ല, ത്യാഗത്തിലാണ് എന്നല്ലേ ഇതു കാണിക്കുന്നത്? രഘുനാഥദാസന്ന് ഈ ത്യാഗംകൊണ്ട് വലുതായ ശാന്തിയാണ് സിദ്ധിച്ചതു്.

ഒരിക്കൽ മഹാപ്രഭു സ്വരൂപഗോസ്വാമിയോടുകൂടി ശ്രീകൃഷ്ണലീലകൾ വർണ്ണിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ രഘുനാഥദാസ് വന്ന് ശ്രീപാദങ്ങളിൽ വന്ദിച്ചു സ്വരൂപഗോസ്വാമിയുടെ പിന്നിൽ ചെന്നിരുന്നു. മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''അങ്ങയുടെ ഈ രഘുവിന്ന് വലിയ സങ്കോചം. എന്നോട്ട് ഒന്നും സംസാരിക്കുകപോലുമില്ല.''

സ്വരൂപഗോസ്വാമി: ''രഘു ആധ്യാത്മികസാധനയിൽ ദിനംപ്രതി പുരോഗതി പ്രാപിക്കുന്നുണ്ടു്. എന്നാൽ സങ്കോചംകൊണ്ടു് ഒന്നും നേരിട്ടു പറയുന്നില്ലെന്നുമാത്രം. എന്താണ് തൻെറ കർത്തവ്യമെന്ന് മഹാപ്രഭുവിനോടു ചോദിച്ചറിഞ്ഞാൽക്കൊള്ളാമെന്ന് ഇന്നലെ എന്നോടു രഘു പറഞ്ഞു.''

മഹാപ്രഭു ചിരിച്ചുകൊണ്ടു പറഞ്ഞു: ''സംസാരത്തിൽ സർവ്വശ്രേഷ്ഠമായ സാധന തന്തിരുവടിയുടെ തിരുനാമസ്മരണവും സംകീർത്തനവുമാകുന്നു. സർവ്വശ്രേയസ്സുകളു

ടെയും മൂലകാരണം സജ്ജനസഹവാസമാകുന്നു. അവരുടെ ശ്രീമുഖങ്ങളിൽനിന്നു തന്തിരുവടിയുടെ ദിവ്യലീലകളെയും തിരുനാമങ്ങളെയും ശ്രവിക്കുന്നതിനും സ്വയം കീർത്തിക്കുന്നതിനുമുള്ള മഹാഭാഗ്യം സിദ്ധിക്കുന്നു. 'അന്യാ വാചോ വിമുഞ്ചഥ, അമൃതസ്യൈഷ സേതുഃ' തന്തിരുവടിയെ പററിയല്ലാത്ത വാക്കുകൾ കേൾക്കുകയോ പറയുകയോ ചെയ്യാതിരിക്കുക—ഇതു നിത്യാനന്ദത്തിലേയ്ക്കുള്ള സുഗമമാർഗ്ഗമാകുന്നു. മററുള്ളവരുടെ ദോഷങ്ങൾ ചിന്തിക്കുകയോ പറയുകയോ ചെയ്യരുതു്. മററുള്ളവരുടെ ദോഷം ചിന്തിക്കുന്നവരുടെ മനസ്സു് സ്വയം നീചവാസനകളാൽ അതിമലിനമായിത്തീരുന്നു. അതുകൊണ്ടു് ആരുടെയും ദോഷം ചിന്തിക്കാതെ മഹാത്മാക്കളെ സേവിച്ചു് അവരിൽനിന്നു് തന്തിരുവടിയെപ്പററി ശ്രദ്ധാപൂർവ്വം കേൾക്കുകയും ലീലകളും തിരുനാമങ്ങളും നിരന്തരം കീർത്തിക്കുകയും ചെയ്യുക. ഇതുതന്നെ മനുഷ്യന്റെ പരമകർത്തവ്യം.''

മഹാപ്രഭുവിന്റെ ഉപദേശാമൃതം പാനംചെയ്തു് രഘുനാഥദാസിന്റെ ജിജ്ഞാസ ശാന്തമായി. അന്നു മുതൽ അദ്ദേഹം സദാ തിരുനാമസംകീർത്തനത്തിൽത്തന്നെ ലയിച്ചു ജീവിതം നയിച്ചു. ഗൗഡീയഭക്തന്മാർ പുരിയിൽ വന്നു നാലു മാസത്തോളം മഹാപ്രഭുവിന്റെ ഒന്നിച്ചു താമസിച്ചു് നവദ്വീപിലേയ്ക്കുതന്നെ മടങ്ങി. ഗോവർദ്ധനദാസ്മസുന്ദാർ പുരിയിൽനിന്നു് ഭക്തസംഘം മടങ്ങിയെത്തി എന്നു് അറിഞ്ഞു് ശിവാനന്ദസെന്നിന്റെ അടുത്തേയ്ക്കു രഘുവിന്റെ വർത്തമാനമറിയുവാനായി ആളെ അയച്ചു. ശിവാനന്ദസെൻ രഘുനാഥദാസിന്റെ വർത്തമാനങ്ങളും വൈരാഗ്യാതിശയവും മററും വർണ്ണിച്ചു കേൾപ്പിച്ചു.

ഈ വിവരമെല്ലാമറിഞ്ഞു് ഗോവർദ്ധനദാസും ബന്ധുക്കളും അത്യന്തം വ്യസനിച്ചു. തങ്ങളുടെ പ്രിയപുത്രൻ

ഭിക്ഷയ്ക്കായി തിരക്കിൽ മണിക്കൂറുകളോളം കാത്തുനിൽക്കണമെന്നു കേട്ട് അവരുടെ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ഒരു വിശ്വസ്തഭൃത്യൻവശം നാനൂറുറുപ്പിക രഘുനാഥദാസിന്റെ സമീപത്തിലേയ്ക്കു ഗോവർദ്ധനദാസ് അയച്ചു. പക്ഷേ പരമവിരക്തനായ രഘു അതു സ്വീകരിക്കുമോ? അവസാനം അതു മഹാപ്രഭുവിന്റെ സേവാർത്ഥം വിനിയോഗിക്കാമെന്നു തീരുമാനിക്കപ്പെട്ടു. മാസത്തിൽ രണ്ടു തവണ വിശിഷ്ടപദാർത്ഥങ്ങൾ ജഗന്നാഥന്നു സമർപ്പിച്ച് ആ പ്രസാദംകൊണ്ട് മഹാപ്രഭുവിന്നു ഭിക്ഷ നടത്തിവന്നു. മഹാപ്രഭു ഭക്തവത്സലനാകയാൽ ആ ഭക്തന്റെ ക്ഷണം സ്വീകരിക്കുകയും ചെയ്തിരുന്നു. എന്നാൽ കുറച്ചു കഴിഞ്ഞപ്പോൾ രഘുനാഥദാസിന്നു തോന്നി— എല്ലാം ത്യജിച്ചു ത്യാഗിയായിത്തീർന്നിട്ടും പിതാവിന്റെ ധനംകൊണ്ട് മഹാപ്രഭുവിനെ ഊട്ടുന്നതു ശരിയാണോ? അവിടുന്നു ഭക്തവത്സലനായതിനാൽ ഈ ഭിക്ഷ സ്വീകരിക്കുന്നുവെങ്കിലും അതിൽ അവിടേയ്ക്ക് ഒട്ടും സന്തോഷമുണ്ടാവുകയില്ല, നിശ്ചയം. ഇപ്രകാരം ചിന്തിച്ച് അതും വേണ്ടെന്നുവെച്ചു. മഹാപ്രഭു ഇതു് അറിഞ്ഞു് ഏററവും സന്തോഷിച്ചു.

ക്ഷേത്രത്തിൽ ചെന്നു ഭിക്ഷയെടുക്കുമ്പോഴും കുറച്ചു കഴിഞ്ഞപ്പോൾ ഭക്തജനങ്ങൾ രഘുനാഥദാസിന്റെ നേരെയുള്ള ഭക്ത്യതിശയത്താൽ അദ്ദേഹത്തിനു് വിശിഷ്ടസാധനങ്ങൾ വിശിഷ്യ ഭിക്ഷയായിക്കൊടുക്കുവാൻ തുടങ്ങി. അതു കണ്ടു് രഘുനാഥദാസ് അതും നിരസിച്ചു.

പ്രസാദം കേടുവരുമ്പോൾ പശുക്കൾക്കു ഭക്ഷണമായി കൊടുക്കും. അവ തിന്നു് അവശേഷിക്കുന്നതു് പുല്ലുതൊട്ടിയിൽനിന്നു് എടുത്തുകൊണ്ടുവന്നു കഴുകി അതുകൊണ്ടു ജീവസന്ധാരണം ചെയ്യുവാൻ തുടങ്ങി. ആരും അറിയാതിരിക്കുവാനായി ഇതെല്ലാം രാത്രികാലത്താണ്

ചെയ്തിരുന്നതു്. സർവ്വവും അറിയുന്ന മഹാപ്രഭുവിൽനിന്നു് അതു മറയ്ക്കുവാൻ കഴിയുമോ?

ഒരു ദിവസം രഘു ആ ഭക്ഷണമെല്ലാം തയ്യാറാക്കി ഉണ്ണുവാൻ തുടങ്ങുമ്പോൾ മഹാപ്രഭു പെട്ടെന്നു പിന്നിൽ വന്നു് ഇത്രയും സ്വാദുള്ള സാധനം ഒററയ്ക്കു കഴിക്കരുതു്, കുറച്ചു് എനിക്കും തരൂ എന്നു പറഞ്ഞു പിടികൂടി. ബലാത്കാരേണ തട്ടിപ്പറിച്ചു് അവിടുന്നു് അത്യാർത്തിയോടുകൂടി അതു കഴിക്കുവാൻ തുടങ്ങി. രഘുനാഥദാസ് പരിഭ്രാന്തനായി തടഞ്ഞു നോക്കി. പക്ഷേ ആ ഭക്തദാസൻ അതു സമ്മതിക്കുമോ? യദൃച്ഛയാ സ്വരൂപഗോസ്വാമിയും അപ്പോൾ അവിടെ എത്തി. മഹാപ്രഭു പറഞ്ഞു: 'സ്വരൂപ, ഇത്രയും സ്വാദുള്ള ഭക്ഷണം ഞാൻ ഈ ജീവിതത്തിൽ ഇതുവരെ കഴിച്ചിട്ടില്ല. ഹാ, എന്തൊരു സ്വാദു്!'

സ്വരൂപഗോസ്വാമി സാദരം പറഞ്ഞു: ''അവിടുത്തെ ഭക്തവാത്സല്യം വിചിത്രംതന്നെ. അവിടുന്നുതന്നെ ലോകത്തിന്നു ദിവ്യപ്രേമം കൊടുത്തനുഗ്രഹിക്കുന്നു, അവിടുന്നുതന്നെ ആ നിരതിശയപ്രേമമാഹാത്മ്യം കണ്ടു് ആനന്ദമഗ്നനായിത്തീരുന്നു.''

മഹാപ്രഭു വളരെ സന്തുഷ്ടനായി തന്റെ ജീവിതസർവ്വസ്വമായ പൂങ്കാവനത്തിലെ ഗുഞ്ജാമാലയും ഗോവർദ്ധനത്തിലെ ശിലയും രഘുവിന്നായിക്കൊണ്ടു് കൊടുത്തനുഗ്രഹിച്ചു. ഇപ്രകാരം അവിടുത്തെ കൃപയ്ക്കു പാത്രീഭൂതനായി പതിനാറു സംവത്സരം ആ പുണ്യാത്മാവു് പുരിയിൽ വസിച്ചു.

---

# ഭാഗം അഞ്ച്

## അധ്യായം ഒന്ന്

കാമിനി കാഞ്ചനം ഇവ രണ്ടുമാണ് പരമാത്ഥശ്രേയസ്സ് ആഗ്രഹിക്കുന്നവക്ക് ഏററവും അനത്ഥകരമെന്ന മഹാത്മാക്കാം അരുളുന്നു. ഇവയെ ജയിച്ചവർ സംസാരസാഗരത്തെ കടന്നുകഴിഞ്ഞുവെന്നുതന്നെ പറയാം. ഇവയിൽ ബദ്ധരായവർ നശിക്കുന്നു. നിത്യാനന്ദം സ്വപ്നം കാണുവാൻപോലും അവക്കു സാധ്യമല്ല. അതുകൊണ്ടു് ഇവയിൽ ഒരിക്കലും സക്തരായിത്തീരരുതെന്നു മഹാത്മാക്കാം ഉദ്ഘോഷിക്കുന്നു. വൈരാഗ്യത്തിൻെറ മൂർത്തീഭാവമായ ചൈതന്യദേവനും തൻെറ അനുയായികാംക്ക് ഈ ഉപദേശം സദാ കൊടുത്തുകൊണ്ടിരുന്നു.

മഹാത്മാ ഹരിദാസിൻെറ പേർ അതിപ്രസിദ്ധമാണല്ലോ. ചെറിയ ഹരിദാസൻ എന്ന പേരിൽ മററൊരാളും ഉണ്ടായിരുന്നു. അദ്ദേഹം പുരിയിൽ മഹാപ്രഭുവിൻെറ ഒന്നിച്ചു വസിച്ചു് ഭജനകീർത്തനങ്ങാം നടത്തിക്കൊണ്ടിരുന്നു.

ഭഗവാനാചാര്യൻ എന്ന ഒരു വിരക്തനായ പണ്ഡിതൻ പുരിയിൽ താമസിച്ചിരുന്നു. അദ്ദേഹം മഹാപ്രഭുവിൻെറ ഭക്തനും സ്വരൂപഗോസ്വാമിയുടെ മിത്രവുമായിരുന്നു. അദ്ദേഹം ഇടയ്ക്കിടെ മഹാപ്രഭുവിന്നു ഭിക്ഷ അർപ്പിച്ചിരുന്നു.

ശിഖിമഹനി എന്ന ഒരു ജഗന്നാഥഭക്തൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്നു മുരാരി എന്ന ഒരു സഹോദരനും മാധവി എന്ന ഒരു സഹോദരിയും ഉണ്ടായിരുന്നു. അവർ

മൂന്നാളുകളും വലിയ ശ്രീകൃഷ്ണഭക്തന്മാരായിരുന്നു. ശ്രീചൈതന്യദേവനിലും അവക്കു വലിയ വിശ്വാസവും ശ്രദ്ധയുമുണ്ടായിരുന്നു.

ചെറിയ ഹരിദാസൻ മാധവിയുടെ വീട്ടിൽനിന്നു കൊണ്ടുവന്ന അരികൊണ്ടു് വിശിഷ്ടഭക്ഷണപദാൎത്ഥം തയ്യാറാക്കി. ശിഖിമഹിനി മഹാപ്രഭുവിനെ ഊട്ടി. ചെറിയ ഹരിദാസൻ കൊണ്ടുവന്നതാണു് ഈ അരി എന്നു് അറിഞ്ഞപ്പോൾ അദ്ദേഹത്തിനു വലിയ വിഷമം തോന്നി. ഭിക്ഷാനന്തരം ഗോവിന്ദനോടും സ്വരൂപ ദാമോദരനോടും ഇപ്രകാരം പറഞ്ഞു: ''മേലാൽ ചെറിയ ഹരിദാസൻ എന്റെ സമീപത്തിൽ ഒരിക്കലും വരരുതു്. ഒരു സ്ത്രീയുടെ സമീപത്തിൽ ഒരു വിരക്തഭക്തൻ ഒരിക്കലും പോകരുതു്. ചെറിയ ഹരിദാസൻ അക്ഷന്തവ്യമായ അപരാധമാണു് ചെയ്തതു്.''

ഇതു കേട്ടു് ഗോവിന്ദനും സ്വരൂപഗോസ്വാമിയും അത്യന്തം വ്യസനിച്ചു. മഹാപ്രഭുവിന്റെ അടുത്തു് ഇതു ക്ഷമിക്കണമെന്നു വളരെ കേണപേക്ഷിച്ചു. എന്നാൽ ഒരു ഫലവുമുണ്ടായില്ല. ''പദാഽപി യുവതീം ഭിക്ഷുഃ ന സ്പൃശേദ് ദാരവീമപി'' എന്ന ശ്രീമദ്ഭാഗവതവാക്യം അക്ഷരശഃ സത്യമാണെന്നു കാണിക്കുവാനായി മഹാപ്രഭു കുസുമത്തെക്കാൾ അതിമൃദുഹൃദയനാണെങ്കിലും അപ്പോൾ വജ്രം പോലെ കഠിനഹൃദയനായി രൂപാന്തരപ്പെട്ടു. അവരുടെ പ്രാൎത്ഥന അവിടുന്നു തീരെ തിരസ്കരിച്ചു. അവിടുന്നു് ഇതു വഴി ഭക്തന്മാരുടെ ഇടയിൽ ത്യാഗവൈരാഗ്യങ്ങളുടെ അത്യന്താവശ്യകത വ്യക്തമാക്കുകയാണു് ചെയ്തതു്.

ചെറിയ ഹരിദാസൻ ഇതറിഞ്ഞു് ഏററവും പശ്ചാത്തപിച്ചു. അദ്ദേഹം അന്നവും ജലവുംകൂടി കഴിക്കാതെ ഉപവാസം കിടന്നുനോക്കി. എന്നിട്ടും മഹാപ്രഭുവിൽ ഒരു മാററവും ഉണ്ടായില്ല.

സ്വരൂപഗോസ്വാമി മുതലായവരുടെ നിർബ്ബന്ധം കാരണം അവസാനം ചെറിയ ഹരിദാസൻ ഉപവാസം ഉപേക്ഷിച്ചു. കുറച്ചു ദിവസം ദൂരത്തുനിന്നു മഹാപ്രഭുവിനെ കണ്ടു വന്ദിച്ച് ഭഗവന്നാമങ്ങൾ നിരന്തരം ഉച്ചരിച്ചുകൊണ്ട് അവിടെത്തന്നെ താമസിച്ചു. പിന്നെ മഹാപ്രഭുവിന്ന് അനിഷ്ടമായിത്തീൎന്ന ശരീരത്തെ ഇനി വെച്ചുകൊണ്ടിരിക്കുകയില്ലെന്നു ദൃഢനിശ്ചയംചെയ്ത് പാവനതീൎത്ഥമായ ത്രിവേണിയിൽ തൻെറ ശരീരം ഉപേക്ഷിച്ചു.

ഭക്തന്മാർ ദുഃഖിച്ചെങ്കിലും ഹരിദാസൻെറ ശ്രദ്ധയെ പലരും അഭിനന്ദിച്ചു. ചെയ്തതു് ഉചിതമായി എന്നു് മഹാപ്രഭുവും അതിനെ അഭിനന്ദിക്കുകയാണ് ഉണ്ടായതു്.

മൃദുലഹൃദയനായ മഹാപ്രഭു ഈ കാര്യത്തിൽ ഇത്രയും കഠോരത പ്രദേശിപ്പിച്ചതു് തൻെറ അനുയായികളെ ഒരു ഉത്തമപാഠം പഠിപ്പിക്കുവാൻവേണ്ടിയായിരുന്നു. ത്യാഗികളുടെ വേഷം കെട്ടി കാമിനീകാഞ്ചനങ്ങളുടെ ബന്ധം പുലൎത്തുന്നതു് അനുചിതമാണെന്നാണ് അവിടുന്നു കരുതുന്നതു്. വിരക്തൻെറ ഹൃദയത്തെപ്പോലും കാമിനീകാഞ്ചനങ്ങൾ ഹഠാദ് ആകർഷിക്കും. മുക്തന്മാരെ ഒഴിച്ച് മററു സാധകന്മാർ ഇതിൽ പ്രത്യേകം ശ്രദ്ധിക്കണം. ഇതിൽ ഒരു താക്കീതു കൊടുക്കുവാനായിട്ടാണ് മഹാപ്രഭു ഇവിടെ ഇത്രയും കഠോരത പ്രദർശിപ്പിച്ചതു്. മഹാത്മാക്കളുടെ ഹൃദയം അധ്യാത്മനിഷ്ഠയുടെ കാര്യത്തിൽ വജ്രത്തെക്കാൾ കഠോരവും പുഷ്പത്തെക്കാൾ മൃദുവുമാകുന്നു.

## അധ്യായം രണ്ടു്

ധനം, ലോഭം, ദ്വേഷം, ഘൃണ ഇവ സാധകൻെറ സൎവ്വനാശത്തിന്നു കാരണമായിത്തീരുമെന്നുള്ളതിനാൽ

ത്യാഗികഠം ഒരിക്കലും ദ്രവ്യത്തെ കാംക്ഷിക്കാറില്ല. എന്നാൽ ഗൃഹസ്ഥന്നു ന്യായമായ മാൎഗ്ഗത്തിലൂടെ സമ്പാദിക്കപ്പെട്ട ദ്രവ്യം നിഷിദ്ധമല്ല. പഞ്ചയജ്ഞങ്ങഠംവഴി സൎവ്വേശ്വരാരാധനയ്ക്കു് ഉതകുന്നതിനാൽ അതു നിഷിദ്ധമായി ഗണിക്കപ്പെടുന്നില്ല.

അദ്വൈതാചാൎയ്യർ ഗൃഹസ്ഥനാണല്ലൊ. അദ്ദേഹത്തിൻെറ ഗൃഹം അതിഥിപൂജയ്ക്കു സുപ്രസിദ്ധവുമാണെങ്കിലും അദ്ദേഹം ദ്രവ്യസമ്പാദനാൎത്ഥം യത്നിച്ചിരുന്നില്ല. അദ്ദേഹം നിരന്തരം ഈശ്വരാരാധന ചെയ്യുന്ന നിൎമ്മമനായ ഒരു ഉത്തമഭക്തനായിരുന്നു. അദ്ദേഹത്തിൻെറ ഗൃഹത്തിൽ അതിഥികഠംക്കു സ്വന്തം ഗൃഹംപോലെ സ്വാതന്ത്ര്യത്തോടെ എത്ര ദിവസം വേണമെങ്കിലും താമസിക്കാമായിരുന്നു. അദ്ദേഹം അവരെ യഥാസുഖം ഊട്ടി ശുശ്രൂഷിക്കും. ഇതു കാരണം അദ്ദേഹത്തിന്നു കുറച്ചു കടം വന്നുകൂടി.

ആചാൎയ്യർക്കു് 'ബാ ഉൽ' എന്നു പേരുള്ള അത്യന്ത ശ്രദ്ധാലുവും വിശ്വസ്തനുമായ ഒരു ഭൃത്യൻ ഉണ്ടായിരുന്നു. ഒരിക്കൽ ആചാൎയ്യരോടുകൂടി അദ്ദേഹവും പുരിയിലേയ്ക്കു പോയിരുന്നു. ആചാൎയ്യൎക്കു കടം വരുന്നുവെന്നു കണ്ടു് അദ്ദേഹത്തിന്നു വലിയ ദുഃഖമുണ്ടായിരുന്നു. പുരിയിൽ പോയപ്പോഠം ഈ വിവരം മഹാപ്രഭുവിൻെറ പരമഭക്തനായിരുന്ന പ്രതാപരുദ്രമഹാരാജാവിനെ ആ ഭൃത്യൻ മററാരുമറിയാതെ അറിയിക്കുകയും ഈ കടത്തിൽ നിന്നു് പരമഭാഗവതനും അവതാരഭൂതനുമായ ആചാൎയ്യരെ രക്ഷിക്കണമെന്നു പ്രാൎത്ഥിക്കുകയുംചെയ്തു. മഹാരാജാവാകട്ടെ ഈ വിവരം മഹാപ്രഭുവിനെ അറിയിച്ചു. ഇതു കേട്ടപ്പോഠം ഭക്തിയുടെയും ഭക്തന്മാരുടെയും പ്രഭാവത്തെ ഈ ഭൃത്യൻ ദുരുപയോഗപ്പെടുത്തുന്നുവെന്നു കണ്ടു് അവിടെയ്ക്കു ഭൃത്യൻെറ നേരെ വലുതായ കോപം തോന്നി. ഉടൻ ഗോവിന്ദനെ വിളിച്ചു് ആ ഭൃത്യൻ മേലാലിവിടെ

വരരുതെന്നു് മഹാപ്രഭു ആജ്ഞാപിച്ചു. ഗോവിന്ദൻ ഈ വർത്തമാനം മററു ഭക്തന്മാരെയെല്ലാം അറിയിച്ചു. ഇതു കേട്ട ആചാര്യർ ഉടൻ മഹാപ്രഭുവിൻെറ സമീപം ചെന്നു് കാലു പിടിച്ചു കരഞ്ഞുകൊണ്ടു പറഞ്ഞു: ''പ്രഭോ, ഈ ഭൃത്യൻ ഒന്നുമറിയാത്ത അജ്ഞനാണു്. അവൻ ചെയ്ത തെററു വലുതാണെങ്കിലും സ്വാൎത്ഥലോഭത്താൽ ചെയ്തതല്ല. എൻെറ നേരെയുള്ള സ്നേഹാതിശയത്താൽ ചെയ്തതാണു്. അതുകൊണ്ടു് അവൻെറ അപരാധം എൻെറ അപരാധമായി ഗണിക്കേണ്ടതാണു്. അവനെ കൃപചെയ്തു രക്ഷിക്കണം. പകരം എന്നെ ശിക്ഷിക്കാമല്ലൊ.''

പരമഭക്തനും തൻെറ അവതാരത്തിന്നു കാരണഭൂതനും കൃപാനിധിയുമായ ആചാൎയ്യരുടെ പ്രാൎത്ഥന തള്ളിക്കളയുവാൻ ഭക്തവത്സലനായ അവിടെയ്ക്കു സാധിച്ചില്ല. അതുകൊണ്ടു് അവിടുന്നു് ആചാൎയ്യക്കുവേണ്ടി ആ അപരാധം ക്ഷമിച്ചു. എങ്കിലും മേലാൽ ഒരിക്കലും ഇപ്രകാരം ചെയ്യരുതെന്നു താക്കീതു ചെയ്തു.

## അധ്യായം മൂന്നു്

ഭവാനന്ദജീയുടെ അഞ്ചു പുത്രന്മാരിൽ രാമാനന്ദരായും, ഗോപീനാഥപട്ടനായക്കം, മഹാപ്രഭുവിനെത്തന്നെ സദാ സേവിച്ചുകൊണ്ടിരുന്നു. അവരുടെ അനുജനായ ഗോപീനാഥപട്ടനായക് ഉഡീസയിലെ ഒരു സംസ്ഥാനത്തിൻെറ ഭരണാധിപനായിരുന്നു. അദ്ദേഹം വലിയ വിഷയലോലുപനായിരുന്നതിനാൽ സംസ്ഥാനത്തുനിന്നു പിരിച്ചെടുത്തു് ഖജനാവിലടയ്ക്കേണ്ട പണം സമയത്തു് അടയ്ക്കാതെ വലിയ കുടിശ്ശിക വരുത്തി. പല തവണ രാജശാസനമുണ്ടായിട്ടും പണമടച്ചില്ലെന്നു മാത്രമല്ല, അതു സംബന്ധിച്ചു് അന്വേഷണത്തിനു വന്ന രാജകുമാരനെ

ധിക്കരിക്കുകകൂടി ചെയ്തപ്പോൾ കടുത്ത ശിക്ഷയ്ക്ക് – മരണ ശിക്ഷയ്ക്കുതന്നെ – വിധിക്കപ്പെട്ടു.

വാർത്തയറിഞ്ഞ് രാമാനന്ദറായിയുടെ സുഹൃത്തുക്കളായ ഭക്തന്മാരെല്ലാം ചേർന്ന് ഗോപീനാഥനെ രക്ഷിക്കുവാനായി മഹാപ്രഭുവിനെ ശരണം പ്രാപിച്ചു. വിഷയാസക്തിമൂലം തെററു ചെയ്ത ആൾ ശിക്ഷ അനുഭവിക്കുന്നത് യുക്തമാണെന്ന് ആയിരുന്നു അദ്ദേഹത്തിൻെറ കർശനമായ മറുപടി.വീണ്ടും കെഞ്ചിയ അവരോട് ഈശ്വരനെ ഭജിച്ച് പാപപരിഹാരം നേടുവാനവരെ ഉപദേശിച്ചു. അതനുസരിച്ച് അവർ ഭജിച്ചതിൻെറ ഫലമായി ഗോപീനാഥഭട്ടനായിക്ക് രാജശിക്ഷയിൽനിന്ന് രക്ഷപ്പെട്ടതിൽ ഭക്തന്മാരെല്ലാം അതീവ സന്തുഷ്ടരായി.

ഇപ്രകാരം ഭഗവദനുഗ്രഹത്തിന്നു പാത്രമായ പല ഭക്തന്മാരുടേയും കഥകൾ ശ്രീചൈതന്യചരിതത്തിൽ ഉണ്ട്. ശ്രീ ശിവാനന്ദസെൻ ഭഗവത്കൈങ്കര്യംചെയ്ത് പ്രസാദം നേടിയ ഒരു ഉത്തമഭക്തനായിരുന്നു. പരമഭക്തനും കവിയുമായ പരമാനന്ദദാസിനെ തനിക്കു പുത്രനായി ലഭിച്ചതു് മഹാപ്രഭുവിൻെറ അനുഗ്രഹമായി ശ്രീസെൻ കരുതിയിരുന്നു. ശ്രീചൈതന്യചരിതം, ശ്രീചൈതന്യചന്ദ്രോദയം, വൃന്ദാവനചമ്പു, അലങ്കാരകൌസ്തുഭം മുതലായവ ശ്രീ സെന്നിൻെറ കൃതികളിൽ ചിലവയാകുന്നു.

# അധ്യായം നാല്

ശ്രീചൈതന്യദേവനെ ഭക്തന്മാർ സാക്ഷാൽ സർവ്വേശ്വരനായിത്തന്നെ കണ്ടു് പൂജിച്ചിരുന്നു. അദ്ദേഹത്തിൻെറ സർവ്വ പ്രവൃത്തികളേയും, ദുർലഭം ചിലരൊഴികെ, ബാക്കി എല്ലാവരും അലൗകികമാണെന്നു വിശ്വസിച്ചു പ്രകീർത്തി

ക്കകയും ചെയ്യിരുന്നു. ശ്രീചൈതന്യലീലകളെ അപ്ര കാരം വിമശിച്ചിരുന്ന ഒരു ക്ഷേതനായിരുന്നു ദാമോദര പണ്ഡിതൻ.

അയൽപക്കത്തു വസിച്ചിരുന്ന സുന്ദരിയും വിധവയു മായ ഒരു ബ്രാഹ്മണസ്ത്രീയുടെ പുത്രനായ ഒരു നിഷ്ക്കളങ്ക ബാലൻ ചൈതന്യദേവൻെറ അടുക്കൽ പതിവായി വന്നു കൊണ്ടിരുന്നു. അദ്ദേഹം വാത്സല്യപൂർവ്വം ആ കട്ടിയെ അടുത്തിരുത്തി കഥകഠം പറഞ്ഞും തമാശകഠം പറഞ്ഞും രസിപ്പിക്കുക പതിവായിരുന്നു. ഇപ്രകാരം വിധവയുടെ ആ കട്ടിയെ ഓമനിച്ചാൽ മലിനമാനസരായ തദ്ദേശ വാസികഠം ചൈതന്യദേവനെക്കുറിച്ച് അപവാദങ്ങഠം പറയാനിടയാകുമോ എന്നു ഭയന്നു ദാമോദരപണ്ഡിതൻ അദ്ദേഹത്തെ അതിൽനിന്നു പലതവണ തടഞ്ഞു. ഫല മുണ്ടായില്ലെന്നു കണ്ടപ്പോഠം പണ്ഡിതൻ മഹാപ്രഭുവിനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു: "അവിടുന്നു മററുള്ളവ രോട് പലപ്പോഴും ഉപദേശിക്കാറുണ്ട്. എന്നാൽ സ്വ പ്രവൃത്തികളെപ്പററി ചിന്തിക്കാറുമില്ല. ഇങ്ങനെയായാൽ മററുള്ളവർ എന്തു വിചാരിക്കും ?'' "അതിനു ഞാനെന്തു പാപകർമ്മമാണു ചെയ്യുതു് ?'' മഹാപ്രഭു അന്വേഷിച്ചു.'' ആ ബ്രാഹ്മണവിധവയുടെ മകൻ എപ്പോഴും ഇവിടെ വരുന്നതു ശരിയാണെന്നു തോന്നുന്നില്ല. ആളുകഠം പല അപവാദങ്ങളും പറയുവാൻ തുടങ്ങും.'' എന്നു പണ്ഡിതൻ.

മഹാപ്രഭു: "ആ കട്ടി നിഷ്ക്കളങ്കനല്ലേ? അയാളിൽ ഒരു ദോഷവും ഞാൻ കാണുന്നില്ല.''

ദാമോ. പണ്ഡിതൻ: "ഒരു യുവതിയായ വിധവയുടെ പുത്രൻ, സുന്ദരൻ, അവളാണെങ്കിൽ ഒററയ്ക്കു താമസിക്കുന്നു. അവിടുന്നു ആ കട്ടിയെ താലോലിക്കുന്നു. ഇതു മതി പലരും പലതും പറയുവാൻ.''

ദാമോദരപണ്ഡിതൻെറ വാക്കിൽ മഹാപ്രഭുവിന്നു സന്തോഷമേ ഉണ്ടായുള്ളു. കാരണം പണ്ഡിതൻ തൻെറ

പവിത്രതയിലാണു് അധികം തത്പരനായിരിക്കുന്ന തെന്നു് അവിടുന്നു് മനസ്സിലാക്കി. എന്നാൽ അദ്ദേഹ ത്തിന്റെ ചിന്താശൂന്യമായ വെറും ആശങ്കയിൽ അനു കമ്പയും തോന്നി.

മഹാപ്രഭു ദാമോദരപണ്ഡിതനെ നവദ്വീപിലേയ്ക്കു മാതാ വിന്റെ അടുക്കലേയ്ക്കു് അയച്ചു. അവിടെയുള്ള ഭക്തജന ങ്ങളുടെ മേൽനോട്ടത്തിന്റെ ഭാരം അദ്ദേഹത്തെ ഏല്പിച്ചു.

നിന്ദകന്മാരെപ്പോലും മഹാപ്രഭു മാനിച്ചിരുന്നു. മഹാപ്രഭുവിന്റെ പരമഗുരുവായ മാധവേന്ദ്രപുരിയായി രുന്നു സന്ന്യാസിമാരിൽ ഭക്തിമാർഗ്ഗം വളരെ അധികം പ്രചരിപ്പിച്ച പുണ്യാത്മാവു്. അദ്ദേഹം നിർവ്വിശേഷ ബ്രഹ്മത്തെ നിന്ദിച്ചിരുന്നില്ല. എങ്കിലും ആ സച്ചിദാനന്ദ മൂർത്തിയുടെ അത്യന്തസുന്ദരമായ അവതാരസ്വരൂപത്തിലും ലീലയിലുമായിരുന്നു അദ്ദേഹത്തിന്നു് അധികം അഭി രുചി. മധുസൂദനസരസ്വതിയെപ്പോലെയും വില്വമംഗ ലത്തെപ്പോലെയും അദ്ദേഹവും ഈശ്വരന്റെ ലീലാതരം ഗങ്ങളിലാണു് സദാ നീന്തിക്കളിച്ചിരുന്നതു്.

മാധവേന്ദ്രപുരിയുടെ ശിഷ്യന്മാരിൽ രാമചന്ദ്രപുരി എന്ന ഒരാളും ഉണ്ടായിരുന്നു. അദ്ദേഹം ഗുരുവിനെപ്പോലും വിമർശിച്ചിരുന്നു. അദ്ദേഹം പുരിയിൽ വന്നു് മഹാപ്രഭു വിനെയും വല്ലാതെ വിമർശിക്കുവാൻ തുടങ്ങി. എന്നാലും മഹാപ്രഭു അദ്ദേഹത്തെ ഗുരുതുല്യം മാനിച്ചിരുന്നു. മഹാ പ്രഭു ഭക്തവാത്സല്യാതിരേകത്താൽ ഭക്തന്മാരുടെയെല്ലാം ഭിക്ഷ സ്വീകരിച്ചിരുന്നു. ജഗന്നാഥന്റെ പ്രസാദം എന്തു തന്നെയായാലും അതു സ്വീകരിച്ചിരുന്നു. ഇതിനെപ്പററി യെല്ലാം രാമചന്ദ്രപുരി കഠിനമായി വിമർശിച്ചു. അതു കൊണ്ടു് അവിടുന്നു തന്റെ ഭിക്ഷ വളരെ ചുരുക്കി. ഭക്ത ന്മാർക്കെല്ലാം വലിയ സങ്കടമായി. അവർ പരമാനന്ദ പുരിയുടെ അടുത്തു് ഈ സങ്കടമെല്ലാം അറിയിച്ചു.

അദ്ദേഹം മഹാപ്രഭുവിൻെറ സമീപം വന്ന് രാമചന്ദ്രപുരി ഗുരുനിന്ദകൻകൂടിയാണെന്നും അദ്ദേഹത്തിൻെറ വാക്കു മാനിക്കേണ്ടെന്നും മേലാൽ ഭിക്ഷ പണ്ടത്തെപ്പോലെ തന്നെ സ്വീകരിക്കണമെന്നും അനുശാസിച്ചു. മഹാപ്രഭു മനസ്സില്ലാമനസ്സോടെ അതു കുറെയൊക്കെ സമ്മതിച്ചു.

രാമചന്ദ്രപുരിയെ പുരിയിൽനിന്ന് അകററണമെന്ന് ശ്രീജഗന്നാഥനോട് ഭക്തന്മാർ പ്രാർത്ഥിച്ചു. ഭക്തവത്സലനായ ഭഗവാൻ അവരുടെ പ്രാർത്ഥന ചെവിക്കൊണ്ടു. കുറച്ചു ദിവസത്തിന്നുള്ളിൽ രാമചന്ദ്രപുരി പുരിവിട്ടു സ്വമനസ്സാലെ എവിടെയോ പോയി. ഭക്തന്മാർക്ക് ആശ്വാസമായി.

*

## അധ്യായം അഞ്ച്

ഏതവസ്ഥയിലും എവിടെയും എപ്പോഴും ഹരിനാമസ്മരണകൊണ്ടും കീർത്തനംകൊണ്ടും മൃണ്മയമായ ശരീരത്തെപ്പോലും ചിന്മയമാക്കിയിട്ടുള്ള മഹാത്മാക്കൾ ഇടയ്ക്കിടെ ഈ ലോകത്തിൽ അവതരിക്കാറുണ്ട്; നാമമാഹാത്മ്യം വ്യക്തമാക്കാറുമുണ്ട്. അവർ നിത്യസിദ്ധന്മാരാണ്. അവർക്ക് ജനനമരണമോ, ജാതിഗോത്രകുലാദ്യഭിമാനമോ ഇല്ല. അവതാരകാര്യം സാധിച്ചുകഴിഞ്ഞാൽ അവർ അന്തർദ്ധാനം ചെയ്യുന്നു. അപ്രകാരമുള്ള ഒരു മഹാനായിരുന്നു, ശ്രീഹരിദാസനും.

നേരം ഉച്ചയായി. മഹാപ്രഭുവിൻെറ സേവകനായ ഗോവിന്ദൻ സാധാരണപോലെ മഹാപ്രസാദവുംകൊണ്ട് ഹരിദാസൻെറ സമീപമെത്തി. സാധാരണ ഹരിദാസ് തിരുനാമസാധന ചെയ്തുകൊണ്ടിരിക്കുന്നതു കാണാം. എന്നാൽ അന്നു ഹരിദാസ് കണ്ണടച്ചു കിടക്കുന്നതായിട്ടാണ് കണ്ടതു്.

''ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ!
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ!''

എന്ന മഹാമന്ത്രം ഉച്ചരിക്കുന്നുമുണ്ടായിരുന്നു.

ഗോവിന്ദൻ: ''ഹരിദാസ്, എഴുന്നേൽക്കു, എന്താണ് കിടക്കുന്നതു് ? സുഖമില്ലേ ?''

ഹരിദാസ്: ''സുഖംതന്നെ, പക്ഷേ നാമസംഖ്യ കഴിഞ്ഞിട്ടില്ല. അതു മുഴമിക്കാതെ എങ്ങനെ ആഹാരം കഴിക്കും? പ്രസാദത്തെ അനാദരിക്കുകയും വയ്യല്ലോ.'' എന്നു പറഞ്ഞു് ഒരു വററെടുത്തു ഭക്ഷിച്ചു.

ഗോവിന്ദൻ എല്ലാ സംഗതിയും മഹാപ്രഭുവിനോട് പറഞ്ഞു. പിറേറദിവസം മഹാപ്രഭു പതിവുപോലെ സമുദ്രസ്നാനാനന്തരം ഹരിദാസൻെറ ആശ്രമത്തിലെത്തി. ഹരിദാസ് അപ്പോഴം നാമകീർത്തനം ചെയ്തുകൊണ്ടു കിടക്കുകയായിരുന്നു. മഹാപ്രഭു ചോദിച്ചു: ''ഹരിദാസ്, എന്താണ് ദേഹസുഖമില്ലേ ?''

ഹരിദാസ് പെട്ടെന്നു് എഴുന്നേററു് മഹാപ്രഭുവിനെ വന്ദിച്ചു്, പറഞ്ഞു: ''മനസ്സിന്നു സുഖമില്ല.''

മഹാപ്രഭു: ''എന്താണ് മനസ്സിന്നസുഖം ? പറയു.''

ഹരിദാസ്: ''നാമസംഖ്യ ഇപ്പോഴം പൂർണ്ണമാവുന്നില്ല.''

മഹാപ്രഭു സ്നേഹപൂർവ്വം പറഞ്ഞു: ''ഹരിദാസ്, അങ്ങു് ഇത്രയും വൃദ്ധനായില്ലേ? ഇനി കഠിനസാധനകൾ എന്തിന്നു് ? അങ്ങയ്ക്കു് സാധനയുടെ ആവശ്യംതന്നെ ഇല്ലല്ലോ. ലോകസംഗ്രഹാർത്ഥമല്ലേ അങ്ങു് ഇതെല്ലാം ചെയ്യുന്നതു് ? ഇനി ഈ നിർബന്ധം വിടൂ.''

ഹരിദാസ്: ''എനിക്കു് അവിടത്തെ ശ്രീചരണങ്ങളിൽ ഒന്നറിയിക്കുവാനുണ്ടു്.''

മഹാപ്രഭു പ്രേമപൂർവ്വം അടുത്തിരുന്നു പറഞ്ഞു: ''പറയൂ, എന്താണ് കാര്യം ?''

ഹരിദാസ് ദീനസ്വരത്തിൽ പറഞ്ഞു: ''അവിടുന്ന് ഈ അവതാരലീല താമസിക്കാതെ ഉപസംഹരിക്കുവാനാഗ്രഹിക്കുന്നതായി തോന്നുന്നു. ഈ ദുഃഖകരമായ കാഴ്ച കാണുവാൻ എനിക്കു ശക്തിയില്ല. അതു വിചാരിക്കുമ്പോഴും തന്നെ എൻെറ ഹൃദയം പിളർന്നുപോകുന്നു. അതിനു മുമ്പുതന്നെ അവിടുത്തെ മോഹനമൂർത്തി കണ്ടുകൊണ്ടും അവിടുത്തെ തിരുനാമങ്ങളും ഉച്ചരിച്ചുകൊണ്ടും ഈ നശ്വര ശരീരത്തെ ഞാൻ വിടുവാനാഗ്രഹിക്കുന്നു. ഇതാണ് ഈ ദാസൻെറ അന്തിമപ്രാർത്ഥന. ഇതാണ് ഈയുള്ളവൻെറ ഉത്കടമായ ആഗ്രഹം. അവിടുന്ന് നിത്യസ്വതന്ത്രനായ ഈശ്വരനാകുന്നു. ഈ പ്രാർത്ഥന അവിടുന്നു കൃപാപൂർവ്വം സ്വീകരിക്കണം.''

മഹാപ്രഭു കണ്ണുകളിൽ കണ്ണുനീർ വാർത്തുകൊണ്ടു ഗദ്ഗദകണ്ഠനായി പറഞ്ഞു: ''ഹരിദാസ്, അവിടുന്ന് ഈ ലീല അവസാനിപ്പിക്കുവാൻ ഭാവിക്കുന്നതായി തോന്നുന്നു. അവിടുന്നു പോയാൽ പുരിയിൽ എനിക്ക് ആരാണുള്ളത് ? അവിടുത്തെ സംഗസുഖമനുഭവിച്ചുകൊണ്ടു ഞാനിവിടെ വസിക്കുന്നു. അങ്ങ് എന്നെ ഒററയ്ക്കു വിട്ടു പോകുന്നതു ശരിയാണോ ?''

ഹരിദാസ് മഹാപ്രഭുവിൻെറ ശ്രീപാദങ്ങളെ വന്ദിച്ചുകൊണ്ടു പറഞ്ഞു: ''അവിടുന്ന് ഇപ്രകാരമരുളിച്ചെയ്യരുത്. ഭക്തവാത്സല്യംകൊണ്ട് അവിടുന്ന് എല്ലാം മറക്കുന്നു. ഈയുള്ളവൻ നീചനീചൻ, ഒന്നുമറിയാത്ത മൂർഖൻ; എന്നിട്ടും അവിടുന്ന് ഈ അധമനെ സ്വന്തമായി കരുതി അനുഗ്രഹിച്ച് അതിധന്യനാക്കിത്തീർത്തു ! അവിടുത്തെ മഹിമാപ്രഭാവം ആർക്ക് അറിയുവാൻ കഴിയും ? എൻെറ പ്രാർത്ഥന ചെവിക്കൊണ്ടാലും.''

മഹാപ്രഭു ഗദ്ഗദകണ്ഠനായി പറഞ്ഞു: "അങ്ങയുടെ ഇച്ഛയ്ക്കു വിരുദ്ധമായി ചെയ്യുവാൻ ആർക്കു സാധിക്കും?" ഇത്രയും പറഞ്ഞ് അവിടുന്നു സ്വസ്ഥാനത്തിലേയ്ക്കുതന്നെ പോയി.

മഹാപ്രഭു ഗോവിന്ദനോടു സംഗതികൾ എല്ലാം പറഞ്ഞു: "ഹരിദാസൻ, തന്റെ പാഞ്ചഭൗതികശരീരം ഇനി ഒട്ടും വെച്ചുകൊണ്ടിരിക്കുവാൻ ആഗ്രഹിക്കുന്നില്ല. പ്രത്യേകിച്ചും ശ്രദ്ധിക്കണം."

അദ്ദേഹം നിത്യവും ഹരിദാസനെ കാണുവാൻ പോയിരുന്നു. ഒരു ദിവസം അവിടുന്ന് ഹരിദാസന്റെ ശാരീരിക നില അത്യന്തം ശോചനീയമായി കണ്ട് ഭക്തന്മാരെയെല്ലാം ആളയച്ചു വരുത്തി. അവരോടുകൂടി മഹാപ്രഭു ആശ്രമത്തിൽ എത്തിയപ്പോൾ ഹരിദാസൻ ഹരേ രാമ എന്ന തിരുനാമജപത്തിൽ ലയിച്ചു കിടക്കുകയായിരുന്നു. അദ്ദേഹം ചോദിച്ചു: "എന്താ ഹരിദാസ്, സുഖം തന്നെയല്ലെ?"

ഹരിദാസൻ സുഖംതന്നെ എന്നു പറഞ്ഞ് ഒന്നു തിരിഞ്ഞുകിടന്നു. മഹാപ്രഭു തൃക്കൈകൊണ്ടു ശിരസ്സിൽ സാവകാശത്തിൽ തലോടുവാൻ തുടങ്ങി. രായിരാമാനന്ദൻ, സാർവ്വഭൗമൻ, സ്വരൂപദാമോദർ മുതലായ ഭക്തന്മാരെല്ലാം നാലു ഭാഗത്തും ഇരുന്ന് സങ്കീർത്തനമാരംഭിച്ചു. അവർ ആനന്ദനൃത്തം ചെയ്യുകയും വാദ്യങ്ങൾ മുഴക്കുകയും ചെയ്തു. ഈ ശബ്ദം കേട്ട് വളരെ ആളുകൾ അവിടെ വന്നുകൂടി. ക്രമേണ സങ്കീർത്തനമവസാനിച്ചു. കുറച്ചു കഴിഞ്ഞ് അവിടുന്നു ഹരിദാസന്റെ നിരതിശയമഹിമ ഭക്തന്മാരോടു പറഞ്ഞു. എല്ലാവരും ആ പുണ്യാത്മാവിന്റെ പാവനപാദധൂളി ശിരസ്സിൽ ധരിച്ചു. ആ സമയം ഹരിദാസൻ നിന്നിമേഷദൃഷ്ടിയായി മഹാപ്രഭുവിന്റെ ശ്രീമുഖപദ്മത്തിലേയ്ക്കു നോക്കുവാൻ തുടങ്ങി. അവിടുത്തെ ആ

മോഹനസ്വരൂപത്തിന്റെ സൗന്ദര്യാമൃതം അത്യാർത്തിയോടുകൂടി പാനം ചെയ്തു. അവിടെ സർവ്വത്ര നിശ്ശബ്ദത വ്യാപിച്ചു. ആ പുണ്യാത്മാവിന്റെ ആത്മാവ് ഇപ്രകാരം ഭഗവാനിൽ ലയിച്ച് നിത്യശാന്തിയടഞ്ഞു. ഭക്തവത്സലനായ മഹാപ്രഭു ആ പുണ്യദേഹമെടുത്തു നൃത്തമാടി. ദിക്കുകൾ തിരുനാമഘോഷത്താൽ മുഖരിതമായി. പിന്നെ ശ്രീജഗന്നാഥന്റെ പ്രസാദമായ ഒരു വസ്ത്രംകൊണ്ടു മൂടി ആ പാവനശരീരം ഒരു തേരിൽ കയററി മഹാപ്രഭുവും ഭക്തന്മാരുംകൂടി സ്വയം വലിച്ച് സമുദ്രതീരത്തു കൊണ്ടു ചെന്ന് സമുദ്രസ്നാനം ചെയ്യിച്ച് ആ പാദതീർത്ഥം സർവ്വരും ഭക്തിപൂർവ്വം പാനംചെയ്തു. പിന്നെ സമുദ്രതീരത്തുതന്നെ ആ പുണ്യശരീരം മറവു ചെയ്യുകയുംചെയ്തു. ഇന്നും ആ പുണ്യപുരുഷന്റെ സമാധിമണ്ഡപം ഭക്തന്മാരുടെ ഭക്തിശ്രദ്ധകളെ ആകർഷിച്ചുകൊണ്ട് അവിടെ സ്ഥിതിചെയ്യുന്നു.

മഹാപ്രഭു പിന്നെ സ്വയം ഭിക്ഷയെടുത്ത് ഹരിദാസന്റെ വിജയോത്സവം കൊണ്ടാടി. ഭക്തന്മാർ അവിടുത്തെ ഭക്തവാത്സല്യത്തെപ്പററി മുക്തകണ്ഠം പ്രശംസിച്ചു.

## അധ്യായം ആറ്

വൈഷ്ണവശാസ്ത്രപ്രകാരം ഭക്തപാദപാംസു, ഭക്തപാദോദകം, ഭക്തോച്ഛിഷ്ടം ഇവ മൂന്നും അതിപവിത്രങ്ങളാകുന്നു. ഭഗവത്കൃപയ്ക്കു പാത്രീഭൂതരായവർക്കുമാത്രമേ ഇവയിൽ പൂർണ്ണമായ ശ്രദ്ധയും വിശ്വാസവും കിട്ടുകയുള്ളൂ. അതു കിട്ടി അനുഗ്രഹീതരായവരുടെ പാദപാംസു ധരിക്കുവാനായി തന്തിരുവടികൂടി ആഗ്രഹിക്കുന്നു. ഹാ ഹാ !! അവരുടെ ഭാഗ്യാതിശയത്തെപ്പററി എന്തു പറയട്ടെ!

രഘുനാഥദാസന്റെ അയൽവാസിയും കായസ്ഥനുമായിരുന്ന ഭക്തകാളിദാസൻ ഭഗവന്നാമത്തിൽ അതീവ ശ്രദ്ധാലുവായിരുന്നു. ഇരിക്കുമ്പോഴും നടക്കുമ്പോഴും ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും സദാ ഇദ്ദേഹത്തിന്റെ ജിഹ്വാഗ്രത്തിൽ തിരുനാമങ്ങൾ നൃത്തമാടിയിരുന്നു. മറെറാരു ശബ്ദവും ഇദ്ദേഹത്തിന്റെ നാവിൽനിന്നു പുറപ്പെട്ടിരുന്നില്ല. ഭക്തശുശ്രൂഷയിൽ അതിയായ താല്പര്യവുമുണ്ടായിരുന്നു. ഭക്തന്മാരുടെ പാദധൂളി, പാദോദകം, ഉച്ഛിഷ്ടം ഇവയിൽ ഇദ്ദേഹത്തിന്നു് അതിയായ ശ്രദ്ധയുമുണ്ടായിരുന്നു.

ഇതേ ഗ്രാമത്തിൽത്തന്നെ ഝാഡു എന്നു പേരായി ഭക്തനായ ഒരു ശൂദ്രൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പതിവ്രതയായ പത്നിയും പരമഭക്തയായിരുന്നു. ഒരു ദിവസം കാളിദാസൻ പെട്ടെന്നു് അവിടെ ചെന്നു. അദ്ദേഹത്തെ കണ്ടു് ആനന്ദമഗ്നനായിത്തീൎന്ന ഝാഡു ആസനം കൊടുത്തു് ഇരുത്തി വന്ദിച്ചു പറഞ്ഞു: ''അവിടുത്തെ പാദധൂളികൊണ്ടു് ഇന്നു ഞങ്ങളുടെ ഗൃഹം ധന്യധന്യമായി. ശൂദ്രാധമനായ ഈയുള്ളവൻ അവിടേയ്ക്കു് എന്തു സേവയാണു ചെയ്യേണ്ടതു്? അരുളിച്ചെയ്താലും.''

കാളിദാസൻ പറഞ്ഞു: ''നിങ്ങളുടെ ദൎശനംകൊണ്ടു തന്നെ ഞാൻ കൃതാൎത്ഥനായിരിക്കുന്നു. എന്നാൽ ഒരാഗ്രഹമുണ്ടു്. പാദധൂളി തന്നു് അങ്ങു് എന്നെ അനുഗ്രഹിച്ചാലും.''

ഝാഡു: ''അവിടുന്നു് എന്താണു് പറയുന്നതു്? ഞങ്ങൾ ശൂദ്രർ. അവിടുത്തെ സ്പൎശിക്കുവാൻപോലും യോഗ്യരല്ല. അപ്പോൾ പാദങ്ങൾകൊണ്ടു് അവിടുത്തെ സ്പൎശിക്കുകയോ?''

കാളിദാസൻ: ''ഭക്തന്മാൎക്കു ജാതിയില്ല. അവർ ഏതു ജാതിയിൽ പെട്ടവരായാലും തീൎത്ഥങ്ങളെപ്പോലും പാവനങ്ങളാക്കുന്നവരാകുന്നു. അതുകൊണ്ടു് കൃപചെയ്തു് എന്റെ ആഗ്രഹം സാധിപ്പിച്ചാലും.''

ഝാഡു: ''അവിടുന്നു പറഞ്ഞതു ശരിതന്നെ. ഭാഗവതന്മാർ പാവനപാവനന്മാരാകുന്നു. പക്ഷേ ഞാൻ അപ്രകാരമല്ല. ഒരു ശുദ്രാധമനാകുന്നു.''

കാളിദാസൻ: ''ശരിക്കുള്ള ഭക്തന്മാർ സ്വയം ഭക്തരെന്നു കൊട്ടിഘോഷിക്കുന്നവരല്ല. വാസ്തവഭക്തന്മാർ സ്വയം അഹങ്കാരരഹിതരും മററുള്ളവരെ മാനിക്കുന്നവരുമാകുന്നു.'' ഇപ്രകാരം കാളിദാസൻ വളരെ പറഞ്ഞിട്ടും അതിവിനീതനായ ഝാഡു അതിന്നു സമ്മതിച്ചില്ല. അവസാനം അദ്ദേഹത്തോടു യാത്ര പറഞ്ഞു കാളിദാസൻ അവിടെനിന്നു യാത്രയായി. ഝാഡു കുറേദൂരം അനുയാത്രചെയ്തു. അദ്ദേഹം മടങ്ങിപ്പോയപ്പോൾ കാളിദാസൻ അദ്ദേഹം നടന്ന വഴിയിൽനിന്നു് ആ 'പാവനരജസ്സു്' എടുത്തു ശിരസ്സിൽ ധരിച്ചു് അവിടെത്തന്നെ ഒരു ഭാഗത്തു് ഒളിഞ്ഞിരുന്നു. രാത്രിയായപ്പോൾ പത്നി ഝാഡുവിനോടു പറഞ്ഞു: ''കാളിദാസൻ തന്ന മാങ്ങകൾ ഭഗവാന്നു് അർപ്പിച്ചു് ആ പാവനപ്രസാദം നമുക്കു് അനുഭവിക്കാം.'' ഇപ്രകാരം പറഞ്ഞു് അവർ ആ മാങ്ങകൾ നിവേദിക്കുകയും പ്രസാദമായി അവ സ്വീകരിക്കുകയും ചെയ്തു. തൊലി, അണ്ടി മുതലായവ പുറത്തു കളഞ്ഞപ്പോൾ കാളിദാസൻ അവയെടുത്തു ഭക്തിപൂർവ്വം പ്രസാദമായി അനുഭവിച്ചു കൃതാർത്ഥനായി.

ഇപ്രകാരം ഭക്തന്മാരിൽ അതിശ്രദ്ധയുള്ള കാളിദാസൻ ഒരിക്കൽ മഹാപ്രഭുവിനെ ദർശിക്കുവാനായി പുരിയിലേയ്ക്കു ഭക്തന്മാരോടുകൂടി പോയി. ഇദ്ദേഹത്തിൻെറ ശ്രദ്ധാതിശയത്തെപ്പററി കേട്ടു് മഹാപ്രഭു അത്യന്തം സന്തോഷിക്കുകയും കുറച്ചുദിവസം തന്നോടൊന്നിച്ചു താമസിപ്പിക്കുകയും ചെയ്തു. മഹാപ്രഭു ജഗന്നാഥദർശനത്തിന്നു പോകുമ്പോൾ സിംഹദ്വാരസമീപത്തിൽ ഒരു കുഴിയിൽ കാൽ കഴുകാറുണ്ടായിരുന്നു. അവിടെനിന്നു് ആരും പാദോദകം എടുത്തു പാനംചെയ്യരുതെന്നു് മഹാപ്രഭു കർശനമായി

ആജ്ഞാപിച്ചിരുന്നു. എന്നാൽ ആ പാദോദകംതന്നെ സർവ്വസ്വമെന്നു കരുതുന്ന കാളിദാസൻ അതു സമ്മതിക്കു മോ? അദ്ദേഹം ഉടൻ അവിടെ ചെന്നു് ആ പാദോദകം പാനം ചെയ്യുവാൻ തുടങ്ങി. ആ ഭക്തന്റെ ശ്രദ്ധാതിശയം കണ്ടു് ഭക്തദാസനായ മഹാപ്രഭു സ്തബ്ധനായി നിന്നു. മൂന്നു തവണ പാനംചെയ്തു. നാലാമത്തും പാനംചെയ്യുവാൻ തുട ങ്ങിയപ്പോൾ മഹാപ്രഭു മതി മതി എന്നു പറഞ്ഞു തടുത്തു. ജഗന്നാഥദർശനം കഴിഞ്ഞു് അവർ രണ്ടു പേരുംകൂടി വാസ സ്ഥലത്തേയ്ക്കു മടങ്ങിവന്നു. മഹാപ്രഭുവിന്റെ ഭിക്ഷയ്ക്കു ശേഷം ഉച്ഛിഷ്ടം മഹാപ്രസാദമായി ഗോവിന്ദൻ കാളി ദാസന്നു കൊടുത്തു. അദ്ദേഹം സസന്തോഷം അതു സ്വീക രിച്ചു് സ്വയം കൃതാർത്ഥനായെന്നു കരുതി. മഹാപ്രഭുവി ന്റെ അപാരകരുണയ്ക്കു പാത്രീഭൂതനായ അദ്ദേഹത്തിന്റെ ഭാഗ്യാതിശയത്തെപ്പററി ഭക്തവൃന്ദം പ്രശംസിച്ചു.

# അധ്യായം ഏഴ്

നവദ്വീപിൽവെച്ചു് സങ്കീർത്തനങ്ങളിൽ നിത്യ പങ്കാളിയായിരുന്ന പണ്ഡിതജഗദാനന്ദൻ മഹാപ്രഭു വിന്റെ അന്തരംഗഭക്തന്മാരിൽ ഒരാളായിരുന്നു. നവദ്വീ പിൽവെച്ചു് മഹാപ്രഭു സന്ന്യാസം സ്വീകരിച്ചു പുരിയി ലേയ്ക്കു പോയപ്പോൾ ഇദ്ദേഹവും അവിടുത്തെ ഒന്നിച്ചു് പുരിയിലേയ്ക്കു പോയി. സദാ മഹാപ്രഭുവിനോടുകൂടി ത്തന്നെ വസിച്ചിരുന്നു. മഹാപ്രഭുവിൽ ഇദ്ദേഹത്തിന്നുള്ള ഭക്തി അതിദിവ്യമായിരുന്നു എങ്കിലും യതിധർമ്മത്തിന്നു വിപരീതമായി അദ്ദേഹത്തെ നല്ല നല്ല ഭക്ഷണസാധന ങ്ങൾ ഭക്ഷിപ്പിക്കണമെന്നും നല്ല നല്ല വസ്ത്രങ്ങൾ ധരിപ്പി ക്കണമെന്നും മററും താത്പര്യം കാണിക്കുമ്പോൾ പര സ്പരം അല്പാല്പം കലഹവും ഉണ്ടാവുക പതിവായിരുന്നു.

ഒരിക്കൽ നവദ്വീപിൽ പോയി മടങ്ങുമ്പോൾ ശിവാനന്ദസെന്നിൻെറ ഗൃഹത്തിൽനിന്നു കുറച്ച് നല്ല സുഗന്ധമുള്ള ചന്ദനാദിതൈലം മഹാപ്രഭുവിന്നായി കൊണ്ടുവന്നു. അതു് അദ്ദേഹം സ്വീകരിച്ചില്ല. ''ഇതുകൊണ്ടു് ശ്രീജഗന്നാഥനു് വിളക്കു വെയ്ക്കട്ടെ. സുഗന്ധദ്രവ്യങ്ങൾ യതിധർമ്മവിരുദ്ധമാകുന്നു. ഇതു് എനിക്കു് ഒരിക്കലും സ്വീകാര്യമല്ല.'' എന്നു പറഞ്ഞു് അവിടുന്നു് അതു തിരസ്കരിച്ചു. ഇതറിഞ്ഞു് ജഗദാനന്ദൻ ക്ഷോഭിച്ചു് നിരാഹാരവ്രതമാരംഭിച്ചു. രണ്ടു ദിവസം കഴിഞ്ഞു. മഹാപ്രഭു സ്വയം അദ്ദേഹത്തിൻെറ അടുത്തു ചെന്നു, വാതിലിൽ മുട്ടി വിളിച്ചു: ''പണ്ഡിത്‌ജി, എന്താണു് അകത്തു ചെയ്യുന്നതു്, പുറത്തു വരൂ, ചില സംഗതികൾ പറയുവാനുണ്ടു്.'' മറുപടി ഒന്നുമുണ്ടായില്ല. മഹാപ്രഭു പുറത്തുനിന്നുകൊണ്ടുതന്നെ പറഞ്ഞു: ''ഞാൻ ഭിക്ഷയ്ക്കായി അങ്ങയുടെ ഗൃഹദ്വാരത്തിൽ വന്നിരിക്കുന്നു. അങ്ങു വാതിൽ തുറക്കുന്നില്ല. ഇതു് ഉചിതമാണോ? ഇന്നു് എനിക്കു് അങ്ങയുടെ ഗൃഹത്തിലാണു് ഭിക്ഷ, ഞാൻ സമുദ്രസ്നാനം കഴിച്ചു് ഉടൻ വരാം.'' ഇത്രയും പറഞ്ഞു് മഹാപ്രഭു അവിടെനിന്നു പോയി.

ഇനി ജഗദാനന്ദനു് കലഹം വെച്ചുകൊണ്ടിരിക്കുവാൻ കഴിയുമോ? തൻെറ ഇഷ്ടമൂർത്തി സ്വയം ഇങ്ങോട്ടു വന്നു് ഭിക്ഷയ്ക്കായി പ്രാർത്ഥിക്കുന്നു. ഉടൻ എഴുന്നേററു കുളിച്ചു് ഭിക്ഷയ്ക്കു് എല്ലാം ഒരുക്കി. അപ്പോഴേയ്ക്കും മഹാപ്രഭുവും അവിടെ എത്തി. അദ്ദേഹം സ്വയം ഒരു ആസനമെടുത്തു് അവിടെ ഇരുന്നു. ജഗദാനന്ദൻ കീഴ്പ്പോട്ടുതന്നെ നോക്കിക്കൊണ്ടു ജലംകൊണ്ടു് മഹാപ്രഭുവിൻെറ പാദങ്ങൾ കഴുകിച്ചു. വിശിഷ്ടപദാർത്ഥങ്ങൾ എല്ലാം വിളമ്പി. എന്നാൽ മഹാപ്രഭു ഒന്നും കഴിക്കാതെ നിശ്ശബ്ദനായിരുന്നു. ''എന്താണു് പ്രസാദം കഴിക്കാത്തതു്?'' ജഗദാനന്ദൻ ചോദിച്ചു.

മഹാപ്രഭു: ''അങ്ങ് എൻെറക്കൂടെ ഇരുന്നു കഴിക്കാത്തപക്ഷം ഞാനും കഴിക്കുകയില്ല.'' അവസാനം ഗത്യന്തരമില്ലാതെ അദ്ദേഹത്തിന്നു് ''അവിടുത്തെ ഭിക്ഷയ്ക്കുശേഷം ഞാൻ മററു ഭക്തന്മാരോടുകൂടി പ്രസാദം കഴിച്ചുകൊള്ളാം,'' എന്നു് പ്രതിജ്ഞ ചെയ്യേണ്ടതായിത്തന്നെ വന്നു. അതു കേട്ടു് പ്രഭു ഭിക്ഷ സ്വീകരിച്ചു. എന്നാൽ അവിടുന്നു ഗോവിന്ദനോടു് അരുളിച്ചെയ്തു: ''ജഗദാനന്ദൻ പ്രസാദം കഴിക്കുന്നില്ലേ എന്നു ശ്രദ്ധിക്കണേ.'' മഹാപ്രഭുവും ജഗദാനന്ദനും തമ്മിലുള്ള പ്രേമം അത്ര സുദൃഢമായിരുന്നു. പലപ്പോഴും അതു് ഇപ്രകാരം പ്രണയകലഹരൂപം പൂണ്ടിരുന്നു. അതിൻെറ മാധുര്യം പ്രേമികൾക്കുമാത്രമേ ആസ്വദിക്കുവാൻ കഴിയുകയുള്ളൂ. അപ്രകാരം പ്രേമം സിദ്ധിച്ച ഒരു പുണ്യാത്മാവായിരുന്നു ജഗദാനന്ദൻ.

## അധ്യായം എട്ടു്

ഭക്തിയുടെ ആരംഭദശയിൽ ഇഷ്ടനിഷ്ഠ ഭക്തന്നു് അത്യന്താപേക്ഷിതമാണു്. ഇല്ലെങ്കിൽ ഒന്നിലും ഉറപ്പു കിട്ടുകയില്ല. ''വിഹായ കോദണ്ഡശരൗ മുഹൂർത്തം ഗൃഹാണ പാണൗ മണിചാരുവേണും, മയൂരബർഹം ച നിജോത്തമാംഗേ, സീതാപതേ ത്വാം പ്രണമാമി പശ്ചാത്'' — ഹേ ശ്രീരാമചന്ദ്ര, അവിടുന്നുതന്നെ എൻെറ ഇഷ്ടമൂർത്തിയായ വേണുഗോപാലൻ എന്നു് എനിക്കറിയാം. എന്നാൽ എനിക്കു് ഒരപേക്ഷയുണ്ടു്. കുറച്ചു നേരത്തേയ്ക്കു് ഈ വില്ലും ശരവും വിട്ടു് തൃക്കൈയിൽ മനോഹരമായ വേണു ഒന്നു് എടുക്കൂ, ഈ രത്നഖചിതകിരീടം ശിരസ്സിൽനിന്നു മാററിവെച്ചു മുടിയിൽ ഒരു മയിൽപ്പീലിയും ധരിക്കൂ. എന്നാൽ ഒരു നമസ്കാരമുണ്ടു്. അല്ലെങ്കിൽ നമസ്കാരം നാസ്തി എന്നു ഭാവം. ഭക്തന്നു് ആരംഭത്തിൽ ഇഷ്ടനിഷ്ഠ

വേണമെന്നാണ് വിലാപമംഗലത്തിൻെറ ഈ പുണ്യശ്ലോകം സൂചിപ്പിക്കുന്നതു്. നല്ല ഇഷ്ടനിഷ്ഠയുള്ള ഒരു ആളായിരുന്നു ജഗദാനന്ദൻ. മഹാപ്രഭുവിൻെറ മുമ്പിലല്ലാതെ മററാരുടെ മുമ്പിലും അദ്ദേഹം നമ്രശിരസ്സനായിരുന്നില്ല.

മഹാപ്രഭു സർവ്വേശ്വരനാകയാൽ വിധിനിഷേധങ്ങളൊന്നും അവിടെ നോക്കേണ്ടതില്ലെന്നും അദ്ദേഹം കരുതി. മഹാപ്രഭു രാത്രി കേവലം ഇലകളിലും മററുമാണ് ശയിച്ചിരുന്നതു്. ഇതു് അദ്ദേഹത്തിന്നു കണ്ടു സഹിക്കാതായി.

അദ്ദേഹം നല്ല വസ്ത്രം വാങ്ങി; അതു കാവിയിൽ മുക്കി അതിൽ മാർദ്ദവമുള്ള പഞ്ഞി നിറച്ച് മഹാപ്രഭുവിന്നു കിടക്കുവാനായി പ്രത്യേകം ഏർപ്പാടുചെയ്തു്, അതു ഗോവിന്ദനെ ഏല്പിച്ചു. ഗോവിന്ദൻ അതിൽ പ്രഭുവിൻെറ വസ്ത്രം വിരിച്ച്, ശയ്യ തയ്യാറാക്കി. കിടന്ന ഉടൻതന്നെ പന്തിയല്ലെന്നു് മഹാപ്രഭുവിന്നു തോന്നി. വസ്ത്രം നീക്കി നോക്കിയപ്പോറം കാര്യം മനസ്സിലായി. ഗോവിന്ദനെ വിളിച്ചു. ഗോവിന്ദൻ ഭയചകിതനായി വാതില്ക്കൽ ചെന്നുനിന്നു.

മഹാപ്രഭു സ്നേഹസ്വരത്തിൽ പറഞ്ഞു: "നിങ്ങറം എല്ലാംകൂടി എന്നെ ധർമ്മഭ്രഷ്ടനാക്കുവാൻ നോക്കുകയാണ്, കഷ്ടംതന്നെ. ഞാൻ സ്വശരീരം നിങ്ങളെ ഏല്പിച്ചിരിക്കുകയാണ്. നിങ്ങറം എന്നെ ഭോഗലമ്പടനാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു. ഇതിന്നാണോ ഞാൻ ഗൃഹവും മാതാവിനെയും മററും വിട്ടതു്?"

ഗോവിന്ദൻ ഒന്നും മറുപടി പറഞ്ഞില്ല. തല താഴ്ത്തി നിശ്ശബ്ദനായി നിന്നു. സ്വരൂപഗോസ്വാമിയും ഒരു ഭാഗത്തു നിശ്ശബ്ദനായി ഇരിക്കുന്നുണ്ടായിരുന്നു.

മഹാപ്രഭു പിന്നെയും പറഞ്ഞു: "ഈ നശ്വരശരീരത്തെ ഹൃഷ്ടപുഷ്ടമാക്കാമെന്നാണോ നിങ്ങളുടെ വിചാരം? ഇതു ദുഃഖരൂപവും നശ്വരവുമാണ്. ഇതിനെയാണ്

നിങ്ങൾ അനാശാരമാകുവാനാഗ്രഹിക്കുന്നതു്. ഇതില ധികം മൂഢത എന്താണു്? ഇതു് എവിടെനിന്നു കിട്ടി? ആരാണു് തന്നതു്?''

ഗോവിന്ദൻ സാവകാശത്തിൽ പറഞ്ഞു: ''ജഗദാനന്ദ നാണു് ഇതു തന്നതു്. അദ്ദേഹത്തിന്റെ ആജ്ഞപ്രകാര മാണു് ഇതു വിരിച്ചതു്.'' ഇതു കേട്ടതോടുകൂടി അവിടുത്തെ രോഷം കുറെ ശാന്തമായി. ഇതു് ഉപയോഗിക്കാത്തപക്ഷം വരുന്ന പ്രത്യക്ഷഫലം അവിടുത്തെ കൺമുന്നിൽ കളി യാടി. അവിടുത്തെ ഹൃദയത്തിലെ ഭാവം സ്വരൂപഗോ സ്വാമിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞു. അദ്ദേഹം പറഞ്ഞു: ''പ്രഭോ, ഇതു് ഉപയോഗിക്കാഞ്ഞാൽ ജഗദാനന്ദനു് സങ്ക ടമാവും. അദ്ദേഹം പ്രേമപൂർവ്വം അത്യധ്വാനം ചെയ്തു് ഉണ്ടാ ക്കിയതാണു് ഇതു്. പിന്നെ അവിടുത്തെ ശരീരസ്ഥിതി ഇപ്പോൾ സ്വസ്ഥമല്ല. ആപദ്ധർമ്മമായി ഇതു് ഈ ഘട്ട ത്തിൽ സ്വീകരിക്കുന്നതിൽ ഒരു ദോഷവും വരികയില്ല.''

മഹാപ്രഭു വീണ്ടും പറഞ്ഞു: ''സ്വരൂപ, അങ്ങു് സ്വയം അറിവുള്ളവനല്ലേ? ഞാൻ പറയേണ്ടതായ കാര്യ മില്ലല്ലോ. ഇപ്രകാരം കരുതി സന്ന്യാസി ഓരോ വിഷയ ങ്ങൾ സ്വീകരിക്കുവാൻ തുടങ്ങിയാൽ ക്രമത്തിൽ മഹാ വിഷയിയായി അധഃപതിക്കും. വിഷയങ്ങൾക്കു് അവ സാനമുണ്ടോ? ഒന്നു കഴിഞ്ഞാൽ മറ്റേതു വേണമെന്നു തോന്നുകയായി. കുറഞ്ഞൊന്നു പതിക്കുവാൻ തുടങ്ങിയാൽ അതിവേഗം താഴോട്ടു താഴോട്ടു വീഴും. അതു് അതിന്റെ സ്വഭാവമാണു്. അതുകൊണ്ടു് ഏതു ഘട്ടത്തിലും സന്ന്യാ സി ഈവക ഭോഗോപകരണങ്ങൾ സ്വീകരിക്കുന്നതു് അയുക്തംതന്നെയാകുന്നു.''

ഇതു കേട്ടു് സ്വരൂപഗോസ്വാമി പിന്നെ ഒന്നും പറ ഞ്ഞില്ല. ഗോവിന്ദനോടു് അതെല്ലാം എടുത്തുമാററുവാൻ ആംഗ്യം കാണിച്ചു. ഗോവിന്ദൻ അതു് എടുത്തുമാററി. മഹാ പ്രഭു സാധാരണപോലെതന്നെ ഇലകളിൽ കിടന്നുറങ്ങി.

പിറേറദിവസം സ്വരൂപഗോസ്വാമി വാഴ പൊളിച്ച ചെറിയ ചെറിയ നാരുകളാക്കി അതു കാഷായവസ്ത്രത്തിൽ പൊതിഞ്ഞു് ഒരു ശയ്യ തയാറാക്കി. അതു വളരെ നിർബ്ബന്ധിച്ചപ്പോഠം മഹാപ്രഭു സ്വീകരിച്ചു.

ഈ വർത്തമാനമറിഞ്ഞപ്പോഠം ജഗദാനന്ദന്നു് വലിയ സങ്കടമായി. എന്നാൽ അതു മഹാപ്രഭുവിൻെറ അടുത്തു പ്രകടമാക്കിയില്ല.

വൃന്ദാവനയാത്രയ്ക്കു വളരെ കാലമായി ജഗദാനന്ദന്നു് ആഗ്രഹമുണ്ടായിരുന്നു. അതിന്നു പുറപ്പെട്ടുകളയാമെന്നു് അദ്ദേഹമാലോചിച്ചു സ്വരൂപഗോസ്വാമിയോടു് അതിനെപ്പററി പറഞ്ഞു. അദ്ദേഹമതു മഹാപ്രഭുവിൻെറ അടുത്തു് അറിയിച്ചു. ആദ്യം അവിടുന്നു് അതു സമ്മതിച്ചില്ലെങ്കിലും സ്വരൂപാദികളുടെ പ്രാൎത്ഥനകഠംക്കു വശംവദനായി അവസാനം സമ്മതിച്ചു് അരുളിച്ചെയ്തു: ''വലിയ ഇച്ഛയുണ്ടെങ്കിൽ പോയിവരൂ, ആരായിട്ടും അധികം സമ്പൎക്കമരുതു്. വൃന്ദാവനത്തിൽ എത്തിയാൽ സനാതനൻെറ ഒന്നിച്ചു വസിച്ചാൽ മതി. അവിടെയെല്ലാം ദൎശനം കഴിച്ചു് താമസിയ്ക്കാതെ മടങ്ങുകയും വേണം.'' മഹാപ്രഭുവിൻെറ ആജ്ഞ ശിരസാ വഹിച്ചു് ജഗദാനന്ദൻ ശ്രീവൃന്ദാവനത്തിലേയ്ക്കു യാത്രയായി.

വഴിക്കു് ഭിക്ഷയെടുത്തു ഭക്ഷിച്ചും തിരുനാമങ്ങഠം ഉച്ചരിച്ചും കാശി—പ്രയാഗവഴി അദ്ദേഹം വൃന്ദാവനത്തിൽ എത്തി. രൂപനും സനാതനനും ഇദ്ദേഹത്തെ സ്നേഹപൂൎവ്വം സ്വീകരിച്ചു. മഹാപ്രഭുവിൻെറ ആജ്ഞയനുസരിച്ചു് സനാതനൻെറ കൂടെത്തന്നെ താമസിച്ചു. അദ്ദേഹത്തോടുകൂടി വ്രജത്തിലെ പന്ത്രണ്ടു വനങ്ങളിലും ചെന്നു ദൎശനം ചെയ്തു.

അനന്തരം ഗോകുലത്തിൽ വന്നു്, യമുനാതീരത്തു് ഒരു ഗുഹയിൽ സനാതനനും ജഗദാനന്ദനും കുറച്ചു ദിവസം താമസിച്ചു. സനാതനനാകട്ടെ സമദൎശിയായ ഒരു

ഉത്കൃഷ്ടസാധകനായിരുന്നു. എല്ലാ മഹാത്മാക്കളെയും ശ്രീ ചൈതന്യഭാവത്തിൽ അദ്ദേഹം മാനിച്ചിരുന്നു.

അവിടെ മുകുന്ദസരസ്വതി എന്നു പേരായ ഒരു സന്ന്യാസി ഉണ്ടായിരുന്നു. അദ്ദേഹം സനാതനന്നു് ഒരു കാഷായവസ്ത്രം കൊടുത്തിരുന്നു. സനാതനൻ സാധാരണ ഒരു കൗപീനമല്ലാതെ മററൊന്നും ധരിച്ചിരുന്നില്ല. എന്നാൽ ഇതു് ഒരു പ്രസാദമെന്ന ഭാവത്തിൽ സൂക്ഷിച്ചിരുന്നു. ഒരു ദിവസം ആ വസ്ത്രം തലയിൽ കെട്ടി ജഗദാനന്ദന്റെ സമീപം ചെന്നു. ഇതു മഹാപ്രഭു കൊടുത്ത പ്രസാദമായിരിക്കുമെന്നു് ജഗദാനന്ദൻ ആദ്യം കരുതി. എന്നാൽ ഇതു മററൊരു സന്ന്യാസി കൊടുത്തതാണെന്നറിഞ്ഞു പെട്ടെന്നു ക്ഷോഭിച്ചു. അദ്ദേഹം ചൈതന്യദേവനെയല്ലാതെ മററാരെയും വകവെച്ചിരുന്നില്ല. അദ്ദേഹം പറഞ്ഞു: ''അവിടുന്നു മഹാപ്രഭുവിന്റെ പ്രധാനപാർഷദന്മാരിൽ മുഖ്യനാകുന്നു. എന്നിട്ടും മററൊരു സന്ന്യാസി തന്ന വസ്ത്രം പ്രസാദരൂപത്തിൽ ശിരസ്സിൽ ധരിക്കുകയോ?''

സനാതനൻ—''ഞാനവിടുത്തെ ഏകനിഷ്ഠ ഒന്നു പരീക്ഷിക്കുവാൻവേണ്ടി ചെയ്തതാണു്. ക്ഷമിക്കണം. ഈ ഏകനിഷ്ഠ പ്രശംസാവഹംതന്നെ.''

ജഗദാനന്ദൻ കുറച്ചു ദിവസം വൃന്ദാവനത്തിൽ വസിച്ചു് മഹാപ്രഭുവിന്റെതന്നെ സമീപത്തിലേയ്ക്കു പോകുവാൻ തയ്യാറായി. സനാതനൻ മഹാപ്രഭുവിന്നായിക്കൊണ്ടു് രാസലീലാസ്ഥലത്തെ രജസ്സും ഗോവർദ്ധനത്തിലെ ശിലയും കുന്നിക്കുരുമാലയും ഉണക്കിയ പിലു എന്ന ഒരുതരം പഴവും പ്രസാദമായി കൊടുത്തയച്ചു.

ജഗദാനന്ദൻ മടങ്ങിയെത്തിയതു കണ്ടു് മഹാപ്രഭു അത്യന്തം സന്തോഷിച്ചു. ജഗദാനന്ദൻ ആ പ്രസാദമെല്ലാം മഹാപ്രഭുവിന്നു സമർപ്പിച്ചു. മഹാപ്രഭു അതെല്ലാം സ്വീകരിച്ചു് ഭക്തിപൂർവ്വം ശിരസ്സിൽ വെച്ചു വന്ദിച്ചു.

# അധ്യായം ഒമ്പതു്

കാക്ക കൊത്തിയ പഴം നിവേദിക്കുവാൻ കൊള്ളുകയില്ലെന്നു പ്രസിദ്ധമാണു്. അതുപോലെതന്നെ വിഷയലമ്പടമായിത്തീൎന്ന മനസ്സു് ഈശ്വരനിലേയ്ക്കു തിരിച്ചുവിടുവാൻ കൊള്ളുകയില്ല. അതുകൊണ്ടു് കൗമാരത്തിൽത്തന്നെ ഭാഗവതധൎമ്മങ്ങളം അനുഷ്ഠിച്ചു മനസ്സിനെ ഭഗവാനിലേയ്ക്കു തിരിക്കുവാൻ ശ്രമിക്കണമെന്നു് മഹാത്മാക്കരം പറയുന്നു. മഹാപ്രഭുവും ഇതു ദൃഢമായി ശിഷ്യന്മാൎക്കു് ഉപദേശിച്ചിരുന്നു.

ഒരിക്കൽ അവിടുന്നു ടോടായമേശ്വരത്തേയ്ക്കു പോകുന്ന വഴിക്കു് ഒരു ദേവദാസീകന്യക ജയദേവരുടെ ഗീതഗോവിന്ദം മനോഹരമായി പാടുന്നതു കേട്ടു് പ്രേമോന്മത്തനായിത്തീൎന്നു. ആ ഗാനാമൃതം ഒഴുക്കുന്ന ആളെ ആലിംഗനം ചെയ്യുവാനായി ബാഹ്യബോധരഹിതനായ അദ്ദേഹം മുന്നോട്ടു് ഓടി. പ്രേമോന്മത്താവസ്ഥയിൽ പുംസ്ത്രീഭേദമൊന്നും അവിടുന്നു് അറിഞ്ഞിരുന്നില്ല. ഗോവിന്ദൻ ഇതറിഞ്ഞു് ''പ്രഭോ അവിടുന്നു് എന്താണു് ചെയ്യുന്നതു് ? അതു് ഒരു സ്ത്രീയാണു്. നില്ക്കണേ'' എന്നു് ഉറക്കെ വിളിച്ചു പറഞ്ഞു തടഞ്ഞു. ഗോവിന്ദനോടു കൃതജ്ഞതാപൂൎവ്വം പറഞ്ഞു: ''അങ്ങു് എനിക്കു വലിയ ഉപകാരമാണു് ചെയ്തതു്. ഞാൻ അതിൽ എന്നെന്നും കൃതജ്ഞനായിരിക്കും. ഉന്മത്താവസ്ഥയിലാണെങ്കിലും ഞാൻ സ്ത്രീസ്പൎശം ചെയ്തിരുന്നുവെങ്കിൽ ആ പാപശാന്തിക്കായി സമുദ്രത്തിൽ ദേഹം ത്യജിക്കേണ്ടിവരുമായിരുന്നു.'' ഗോവിന്ദൻ തൊഴുതുകൊണ്ടു പറഞ്ഞു: ''അവിടുത്തേയ്ക്കു് ഉപകാരം ചെയ്യുവാൻ ഞാനാരാണു് ? ജഗന്നാഥൻതന്നെ അവിടുത്തെ രക്ഷിച്ചു.'' മഹാപ്രഭു ഗോവിന്ദനോടു പറഞ്ഞു: ''അങ്ങു സദാ എന്റെ സമീപ

ത്തിൽത്തന്നെ ഉണ്ടാവണം. എനിക്ക് ഇപ്പോഴം ഭേചിന്ത തീരെ വരുന്നില്ല. ഏതു സമയം എന്തനത്ഥം ഞാൻ ചെയ്യുമെന്ന് അറിഞ്ഞുകൂടാ.''

ഭക്തിശ്രദ്ധാപൂർവ്വം പത്തുപതിനാറു മാസം ശ്രീചൈതന്യദേവനെ ശുശ്രൂഷിച്ച ഒരു ഭക്തനായിരുന്നു തപനമിശ്രന്റെ പുത്രൻ രഘുനാഥഭട്ടാചാര്യർ. അതിനുശേഷം ചൈതന്യദേവന്റെ നിർദ്ദേശപ്രകാരം ഭട്ടാചാര്യർ വൃന്ദാവനത്തിലേയ്ക്കു പോയി.

ശ്രീവൃന്ദാവനത്തിൽ രൂപസനാതനന്മാർ ഇദ്ദേഹത്തെ സ്നേഹപൂർവ്വം സ്വീകരിച്ചു. ഭാഗവതത്തിലെ ശ്ലോകങ്ങൾ സുമധുരമായി പാടുകയും സദാ തിരുനാമങ്ങൾ ഉച്ചരിക്കുകയും ചെയ്തുകൊണ്ട് ആ ധന്യാത്മാവ് തന്റെ ജീവിതം ധന്യധന്യമാക്കി .ഇപ്രകാരം ജീവിതം നയിക്കുന്ന പുണ്യപുരുഷന്മാർ ദേവന്മാരാൽപ്പോലും വന്ദ്യരാകുന്നു. അവരുടെ പാദധൂളി ഭൂമിദേവിയെ അതിപാവനയാക്കിത്തീർക്കുന്നു. അവർ മനുഷ്യവേഷമെടുത്ത സാക്ഷാൽ ശ്രീഹരി എന്നുതന്നെ പറയാം. അവരുടെ ക്ഷണനേരത്തെ സംഗം വിഷയലമ്പടനെപ്പോലും മഹാത്യാഗിയാക്കി മാററുന്നു.

# അദ്ധ്യായം പത്ത്

മഹാപ്രഭു ഇരുപത്തിനാലാമത്തെ വയസ്സിൽ സന്ന്യാസം സ്വീകരിച്ച് പുരിയിലേയ്ക്കു വന്നശേഷം ആറു സംവത്സരം ഭാരതത്തിലെ വിഭിന്ന പുണ്യസ്ഥലങ്ങൾ ദർശനം ചെയ്തുസഞ്ചരിച്ചു. അവസാനം തനിക്ക് ഏററവും പ്രിയപ്പെട്ട ശ്രീവൃന്ദാവനയാത്രയും നിർവ്വഹിച്ചു. പിന്നെ പതിനെട്ടു സംവത്സരം അവിടുന്നു പുരിയിൽത്തന്നെ പ്രത്യക്ഷജഗന്നാഥന്റെ ഭാവത്തിൽ പ്രകാശിച്ചു.

ഗൗഡദേശത്തുനിന്നു ഭക്തന്മാർ പ്രതിവർഷം പുരിയിലേയ്ക്കു വരുകയും കുറച്ചുകാലം മഹാപ്രഭുവിനോടുകൂടി ഒന്നിച്ചു വസിക്കുകയും ചെയ്തിരുന്നു. അഞ്ചാറുകൊല്ലം അവിടുന്നു് അവരോടുകൂടി ക്രീഡിച്ചും കീർത്തനം ചെയ്തും ആനന്ദിച്ചിരുന്നു. എന്നാൽ ക്രമേണ ഈ പ്രേമോന്മാദാവസ്ഥ വർദ്ധിക്കുകയും ശരീരചിന്ത തീരെ ഇല്ലാതായിത്തീരുകയും ചെയ്തു. ഈ അവസ്ഥയിൽ സ്നേഹിതന്മാരെ കാണുകയോ, അവരുമായി സംലപിക്കുകയോ ഒന്നും സാധ്യമല്ലാതായിത്തീർന്നു. അവസാനത്തെ പന്ത്രണ്ടു സംവത്സരം അവിടുന്നു് ഗംഭീരാമന്ദിരത്തിൽ ബാഹ്യബോധരഹിതനായി കഴിച്ചുകൂട്ടി.

മഹാപ്രഭു വസിച്ചിരുന്ന കാശീമിശ്രന്റെ വലിയ ഭവനത്തിലെ ഒരു ചെറിയ ഏകാന്തമായ മുറിയായിരുന്നു ഗംഭീരാമന്ദിരം. ഏകാന്തതയാഗ്രഹിക്കുമ്പോൾ അവിടുന്നു് ആ മുറിയിലായിരുന്നു വന്നു് വിശ്രമിച്ചിരുന്നതു്.

ഗോവിന്ദൻ ഒരു ഛായപോലെ സദാ അദ്ദേഹത്തെ സേവിച്ചുകൊണ്ടു് സർവ്വത്ര അനുഗമിച്ചിരുന്നു. ആ മുറി വളരെ ചെറുതായിരുന്നതിനാൽ ഇടയ്ക്കു മഹാപ്രഭു വിശ്രമിക്കുമ്പോൾ അവിടുത്തെ ശ്രീപാദങ്ങൾ തലോടുവാനും മററുമായി അവിടുത്തെ ദിവ്യമംഗളവിഗ്രഹം ചാടിക്കടക്കേണ്ടതായും വന്നിരുന്നു. അതു് സദാചാരവിരുദ്ധമാണെന്നു് ഗോവിന്ദനു് അറിയാമായിരുന്നു. എന്നാൽ തന്മൂലം തനിയ്ക്കുണ്ടാവുന്ന പാപത്തെപ്പോലും വകവെയ്ക്കാതെ ഭഗവത്സേവയിൽ അദ്ദേഹം മുഴുകി.

ഈ ഗംഭീരാമന്ദിരത്തിൽവെച്ചാണു് അവിടുത്തെ അവസാനത്തെ പന്ത്രണ്ടു സംവത്സരകാലത്തെ പ്രേമലീലകൾ നടന്നതു്. അവിടുത്തെ ഗംഭീരലീലകൾക്കു സാക്ഷ്യം വഹിച്ചതിനാൽ ആ മന്ദിരത്തിന്നു് ഗംഭീരാമന്ദിർ എന്ന പേരു വന്നുവെന്നാണു് കരുതപ്പെടുന്നതു്.

അവിടത്തെ അത്യദ്ഭുതപ്രേമലീലയെ കുറച്ചെന്തെങ്കിലും മനസ്സിലാക്കിയവരുണ്ടെങ്കിൽ അതു് സ്വരൂപഗോസ്വാമിയും റായിരാമാനന്ദനുമായിരുന്നു. ഈ പന്ത്രണ്ടു സംവത്സരവും വിരഹിണിയായ ശ്രീരാധികയുടെ ഭാവത്തിലായിരുന്നു മഹാപ്രഭു അവിടെ വസിച്ചതു്. സ്വരൂപഗോസ്വാമിയും രാമാനന്ദനും ലളിതാവിശാഖ സഖിമാരുടെ ഭാവത്തിലും വർത്തിച്ചു് അവിടത്തെ ശുശ്രൂഷിച്ചു. ഗോസ്വാമി സുമധുരഗാനങ്ങൾ പാടിയും രാമാനന്ദൻ കൃഷ്ണകഥകൾ വർണ്ണിച്ചു കേൾപ്പിച്ചും അവിടത്തെ സേവിച്ചു. ഓരോ ദിവസത്തെ ലീലയും സ്വരൂപദാമോദരഗോസ്വാമി തന്റെ ഡയറിയിൽ കുറിച്ചിരുന്നു. ആ ഡയറിയാണു് അവിടത്തെ ഗംഭീരലീലയെ കുറച്ചെങ്കിലും ലോകത്തിന്നു കാണിച്ചുകൊടുക്കുവാൻ സഹായിച്ച പുണ്യഗ്രന്ഥം. അല്ലെങ്കിൽ പ്രേമത്തിന്റെ അനിർവ്വചനീയവും ദിവ്യദിവ്യവുമായ ഈ ഭാവങ്ങൾ ലോകം തീരെ അറിയുകപോലും ചെയ്യുമായിരുന്നില്ല.

അവിടുന്നു ബാഹ്യബോധമില്ലാതെ കിടന്നിരുന്ന അക്കാലങ്ങളിൽ അവിടത്തെ അടുത്തിരുന്നു സേവിച്ചവർ ഗോവിന്ദനും സ്വരൂപദാമോദരനും ജഗദാനന്ദനും രഘുനാഥദാസും റായിരാമാനന്ദനുമായിരുന്നു. സ്വരൂപദാമോദരന്റെ ഡയറിയെല്ലാം രഘുനാഥദാസു് അപ്പോൾത്തന്നെ കണ്ഠസ്ഥമാക്കിയിരുന്നു. മഹാപ്രഭു അന്തർധാനം ചെയ്തതിന്നുശേഷം രഘുനാഥദാസു് ശ്രീവൃന്ദാവനം പ്രാപിച്ചു. അദ്ദേഹത്തിൽനിന്നു് ശിഷ്യനായ കൃഷ്ണദാസ് ഗോസ്വാമി (ശ്രീചൈതന്യചരിതാമൃതകർത്താവു്) അതെല്ലാം ഗ്രഹിച്ചു് തന്റെ പുസ്തകത്തിൽ അവസാനത്തെ ഏഴദ്ധ്യായത്തിൽ വർണ്ണിച്ചിരിക്കുന്നു. കൃഷ്ണദാസ് ഗോസ്വാമി മഹാപ്രഭുവിന്റെ ഗംഭീരലീലയെ വർണ്ണിച്ചതു് വായിക്കുമ്പോൾ നാം അറിയാതെ കണ്ണുനീർ വാർത്തു പോകും. പ്രേമാവതാരമായ മഹാപ്രഭുവിന്റെ ശിഷ്യപരമ്പരയിൽ

പെട്ട അനുഭവസമ്പന്നരായ മഹാത്മാക്കൾതന്നെ ആ ലീലയെപ്പററി ഒന്നും വൎണ്ണിക്കുവാൻ സാധ്യമല്ലെന്നു പറയുമ്പോൾ പ്രേമമാൎഗ്ഗത്തിൽ പ്രവേശിക്കുവാൻപോലും കഴിഞ്ഞിട്ടില്ലാത്ത നമുക്കു് അതിനെപ്പററി എന്തു വൎണ്ണിക്കുവാൻ കഴിയും? എന്നാൽ ആ ഭാഗം വിട്ടുകളഞ്ഞാലോ? മഹാപ്രഭുവിൻെറ ജീവിതത്തിലെ ഏററവും പ്രധാനമായ ആ ഭാഗം തീരെ സ്പൎശിക്കാതെ പോകുന്നതു് അനുചിതവുമായിരിക്കും. അതുകൊണ്ടു് ആ മഹത്തായ ലീലയെ നമ്മുടെ ക്ഷുദ്രബുദ്ധിക്കു യോജിച്ചവിധം ഒന്നു് അനുസന്ധാനം ചെയ്യുവാൻ ശ്രമിക്കുന്നതു് നമ്മുടെ ഹൃദയത്തെ ശുദ്ധീകരിക്കുവാനുതകുമെന്നു കരുതി ഈ സാഹസത്തിന്നു പുറപ്പെട്ടുകയാണു്. ഈ സാഹസം ക്ഷമിച്ചു് അനുഗ്രഹിക്കുവാൻ പരമഭാഗവതന്മാരായ സജ്ജനങ്ങളോടു പ്രാൎത്ഥിച്ചുകൊള്ളുന്നു.

## അധ്യായം പതിനൊന്നു്

പ്രേമത്തിന്നു മൂന്നവസ്ഥകൾ ഉണ്ടു്. ഒന്നു് പൂൎവ്വരാഗം, രണ്ടു് സംയോഗം, മൂന്നു് വിയോഗം. സൎവ്വേശ്വരദർശനത്തിന്നു മുമ്പുണ്ടാവുന്ന പിടച്ചിലാണു് പൂൎവ്വരാഗമെന്നു പറയുന്നതു്. ആ സമയം ഓരോ നിമിഷവും ഭഗവാനെ വിളിച്ചു നിലവിളിച്ചുകൊണ്ടുതന്നെ "ഹേ ദേവ ഹേ ദയിത ഹേ ഭുവനൈകബന്ധോ, ഹേ കൃഷ്ണ ഹേ ചപല ഹേ കരുണൈകസിന്ധോ, ഹേ നാഥ ഹേ രമണ ഹേ നയനാഭിരാമ ഹാ ഹാ, കദാ നു ഭവിതാസി പദം ദൃശോർമ്മേ." ഹേ ഭുവനൈകബന്ധോ, കൃപാമൂൎത്തേ, ഹേ നാഥ എന്നാണു് അങ്ങു് അനാഥനായ ഇവൻെറ കണ്ണുകളിൽ അമൃതവൎഷം ചെയ്തുകൊണ്ടു് മുന്നിൽ പ്രകാശിക്കുക, കൃപ ചെയ്താലും എന്നു് സദാ പ്രാൎത്ഥിച്ചുകൊണ്ടിരിക്കും.

സംയോഗത്തിൽ ഉണ്ടാവുന്ന ആനന്ദം നിരുപമമാണു്. അതിനെ വർണ്ണിക്കുവാൻ അതാസ്വദിച്ച മഹാത്മാക്കൾക്കല്ലാതെ മററാക്കും സാധ്യമല്ല. എന്നാൽ വിയോഗത്തിലെ പ്രേമത്തിൻെറ മാധുരി സർവ്വോത്കൃഷ്ടമെന്നു കരുതപ്പെടുന്നു. രാധികാപ്രേമത്തിൻെറ അത്യുത്കൃഷ്ടമാധുരിയിൽ മറെറല്ലാം നിസ്സാരമായിത്തീരുന്നു. ഈ വിയോഗപ്രേമമാധുരിയാണു് മഹാപ്രഭുവിൻെറ ഗംഭീരലീലയിൽ ഉടനീളം കാണപ്പെടുന്നതു്. ഈ പതിനെട്ടു സംവത്സരം അവിടുന്നു് ഒഴുക്കിയ അശ്രുക്കൾകൊണ്ടു് ഗരുഡസ്തംഭത്തിൻെറ സമീപമുള്ള ഒരു കണ്ഡം നിത്യവും നിറഞ്ഞിരുന്നുവത്രേ. ആ ദിവ്യപ്രേമമാധുര്യം അനുഭവിക്കുവാൻ കഴിഞ്ഞ പുണ്യാത്മാക്കൾക്കല്ലാതെ മററാക്കു ഗ്രഹിക്കുവാൻ കഴിയും ?

പുരിയിൽവെച്ചു് പതിനെട്ടു വർഷം മുഴുവൻ രാധാഭാവത്തിൽത്തന്നെ മഹാപ്രഭു തന്മയനായി സ്ഥിതിചെയ്തു. ഒരു ദിവസം സ്വപ്നത്തിൽ രാസലീല ദശിച്ചു. അതു ജാഗ്രത്തോ സ്വപ്നമോ എന്നുപോലും പ്രേമോന്മത്തനായ അദ്ദേഹം അറിഞ്ഞിരുന്നില്ല. വളരെ ദിവസത്തെ വിരഹത്തിന്നുശേഷം വൃന്ദാവനത്തിൽവെച്ചു് തൻെറ പ്രിയതമൻെറ ദശനം സിദ്ധിച്ചതായി രാധികാഭാവത്തിൽ വർത്തിച്ചിരുന്ന മഹാപ്രഭുവിന്നു തോന്നി. സുന്ദരമായ അളകാവലി, സുമധുരമന്ദഹാസം, കടാക്ഷപാതങ്ങൾ, ഗോപിമാരുടെ മധ്യത്തിൽ നിന്നുകൊണ്ടുള്ള മോഹനനൃത്തം, എന്തൊരു ആനന്ദാതിശയം ! അതേ വേണുഗാനം, ഹാ ഹാ ! മഹാപ്രഭു ആനന്ദസാഗരതരംഗങ്ങളിൽ ആറാടി രാത്രി കഴിച്ചുകൂട്ടി. പിറേറ ദിവസം നേരം വളരെയായി. എന്നിട്ടും മഹാപ്രഭു എഴുന്നേല്ക്കുന്നില്ല. ഗോവിന്ദൻ പരിഭ്രമിച്ചു് വിളിച്ചു പറഞ്ഞു: ''പ്രഭോ, നേരം വളരെയായിരിക്കുന്നു. ജഗന്നാഥദശനത്തിന്നു പോകണ്ടേ ?'' മഹാപ്രഭു ഉണന്നു്, ഹേ കൃഷ്ണ അവിടുന്നു് എവിടെ പോയി ?' എന്നു പറഞ്ഞു കരഞ്ഞു.

ബാഹ്യബോധമില്ലെങ്കിലും ഗോവിന്ദൻെറ സഹായത്താൽ ഒരു യന്ത്രമെന്നപോലെ മഹാപ്രഭു സ്നാനാദികൾ കഴിച്ചു ദർശനത്തിന്നു പോയി. അന്നു ക്ഷേത്രത്തിലും അതേ രാസലീലാലോലൻെറ ദർശനംതന്നെ അവിടേയ്ക്കു സിദ്ധിച്ചു. മുരളീധരൻ മുരളിക ഊതിക്കൊണ്ടു് തൻെറ നേരെ കടാക്ഷിക്കുന്നതായി മഹാപ്രഭു ദർശിച്ചു. അവിടുന്നു നിർന്നിമേഷദൃഷ്ടിയായി വളരെനേരം നോക്കിക്കൊണ്ടു നിന്നു. ദർശനം കഴിഞ്ഞു് അവിടുന്നു സ്വസ്ഥാനത്തിലേയ്ക്കു തന്നെ മടങ്ങി. ആ വിരഹവേദനയാൽ അവിടുന്നു് ഓരോ നിമിഷവും പിടയുവാൻ തുടങ്ങി. ആശ്വസിപ്പിക്കുവാൻ രാമാനന്ദൻ, സ്വരൂപദാമോദരൻ മുതലായവർ പലതും ചെയ്തുനോക്കി. ഒരു മാററവുമുണ്ടായില്ല. 'ഹേ ശ്യാം, ഈ ദുഃഖിതയെ ഇവിടെ വിട്ടു് അവിടുന്നു് എവിടേയ്ക്കു പോയി? ഞാൻ ഭാഗ്യംകെട്ടവൾതന്നെ, തൻെറ പ്രാണപ്രിയനെ പ്രാപിച്ചിട്ടും ഇപ്പോൾ അവിടുത്തെ കളഞ്ഞുകുളിച്ചുവല്ലോ. ഞാൻ അവിടുത്തെ വിയോഗം സഹിച്ചുകൊണ്ടു ജീവിക്കുവാൻ ശക്തയല്ല, ഇപ്രകാരം സദാ വിലപിച്ചുകൊണ്ടിരുന്നു. മഹാപ്രഭുവിനെ ഗംഭീരാമന്ദിരത്തിൽ ശയിപ്പിച്ചു് രാമാനന്ദറായി വിശ്രമാർത്ഥം പോയി. സ്വരൂപദാമോദരനും ഗോവിന്ദനും അവിടെ സമീപത്തിൽത്തന്നെ കിടന്നു. ''ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ ഹേ നാഥ നാരായണ വാസുദേവ'' എന്നിപ്രകാരം മഹാപ്രഭു ഉച്ചരിച്ചുകൊണ്ടിരുന്നു. ഈ തിരുനാമങ്ങൾ കേട്ടുകേട്ടു് അവരും ഒന്നു മയങ്ങി. പക്ഷേ മഹാപ്രഭുവിന്നു നിദ്ര എവിടെ? നിരന്തരം തിരുനാമങ്ങൾ കീർത്തിച്ചുകൊണ്ടുതന്നെ രാത്രി കഴിച്ചിരുന്നു. കുറച്ചു കഴിഞ്ഞു് ഉണർന്നപ്പോൾ സ്വരൂപൻ തിരുനാമശബ്ദം കേൾക്കാത്തതിനാൽ പരിഭ്രാന്തനായി വിളക്കു കൊളുത്തി ഗംഭീരാമന്ദിരത്തിൽ നോക്കിയപ്പോൾ മഹാപ്രഭു അവിടെ ഉണ്ടായിരുന്നില്ല. ഉടൻ അദ്ദേഹത്തിന്നു വജ്രപാതമേററതുപോലെ തോന്നി. ഗോവിന്ദനെയും വിളിച്ചു് അവിടെ

യെല്ലാം തിരഞ്ഞു. അവിടെയൊന്നുമില്ല. ക്ഷേത്രത്തിലേയ്ക്കു പോയി നോക്കി. അവിടെ സിംഹദ്വാരത്തിൽ മഹാപ്രഭുവിൻെറ ശരീരം ചേഷ്ടയററു കിടക്കുന്നതു കണ്ടു. സന്ധിബന്ധങ്ങളെല്ലാം ഛിന്നഭിന്നമായി കാണപ്പെട്ടു. ശ്വാസഗതി തീരെ നിലച്ചിരുന്നു. അപ്പോഠം സ്വരൂപഗോസ്വാമി ചെവിയിൽ തിരുനാമങ്ങഠം ജപിച്ചു. അതു കേട്ട് മഹാപ്രഭുവിന്നു കുറഞ്ഞൊരു ബാഹ്യബോധമുണ്ടായി. ഈ അവസ്ഥകളെല്ലാം രഘുനാഥദാസൻ തൻെറ കണ്ണുകഠം കൊണ്ടു നേരിട്ടു കണ്ട സംഭവങ്ങളാണെന്ന് തൻെറ ''ചൈതന്യസ്തവകല്പവൃക്ഷ''മെന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയിരിക്കുന്നു.

# അധ്യായം പന്ത്രണ്ട്

മഹാപ്രഭു ഒരു ദിവസം സമുദ്രസ്നാനത്തിന്നു പോവുകയായിരുന്നു. നീലവർണ്ണമായ സമുദ്രം അവിടേയ്ക്കു കാളിന്ദിയായി തോന്നി, തീരപ്രദേശത്തിലെ വൃക്ഷലതാദികഠം വൃന്ദാവനത്തിലെ വൃക്ഷലതാദികളായും. അവിടുന്ന് അവയുടെ ദർശനത്താൽ പ്രേമോന്മത്തനായിത്തീർന്നു. ബാഹ്യബോധം മിക്കവാറുമില്ലാതായി. രാസലീലയിൽ വിരഹബാധിതരായ ഗോപിമാരെപ്പോലെ അവിടുന്ന് ഓരോ വൃക്ഷലതാദികളോടും തൻെറ മനസ്സിനെ അപഹരിച്ചുകൊണ്ടുപോയ ഹരിയെ ദർശിച്ചുവോ എന്ന് അന്വേഷിച്ചു കൊണ്ടു ചുററിനടന്നു. 'ഹേ കദംബ, ഹേ നിംബ, ചൂത, നിങ്ങഠം ഞങ്ങളുടെ പ്രേമസർവ്വസ്വമായ ഹരിയെ കണ്ടുവോ? എന്താണ് ഇവർ ഒന്നും സംസാരിക്കാത്തതു്? ഇവർ പുരുഷന്മാരായതിനാൽ ഹൃദയത്തിന്നു ദ്രവീഭാവം പോരാ. അതുകൊണ്ട് സ്ത്രീകളോടുതന്നെ ചോദിക്കാം,'

എന്നു പറഞ്ഞ് 'ഹേ മാലതി, ഹേ ജാതികേ, മല്ലികേ, നിങ്ങൾ മാധവനെ ദർശിച്ചുവോ ?' ഇപ്രകാരം ഗോപികാഭാവത്തിൽ തന്മയീഭവിച്ച് മഹാപ്രഭു വളരെ നേരം കൃഷ്ണാന്വേഷണം ചെയ്തുകൊണ്ടു സഞ്ചരിച്ചു.

അപ്പോഴേയ്ക്കും രാമാനന്ദറായി, സ്വരൂപദാമോദര ഗോസ്വാമി, മുതലായവർ മഹാപ്രഭുവിന്റെ ഈ പ്രേമോന്മാദാവസ്ഥ കുറയ്ക്കുവാൻ വളരെ ശ്രമിച്ചുനോക്കി. വളരെ നേരത്തേയ്ക്ക് ഒരു ഫലവുമുണ്ടായില്ല. പിന്നെ മുഖത്തെല്ലാം വെള്ളംതളിച്ചു വീശി ചെവിയിൽ തിരുനാമങ്ങൾ ഉച്ചരിച്ചു. അങ്ങനെ കുറെ കഴിഞ്ഞപ്പോൾ കുറഞ്ഞൊരു ബോധമുണ്ടായി.

പിന്നെ സ്നാനാദികൾ കഴിപ്പിച്ചു മഹാപ്രഭുവിനെയും കൂട്ടി ഭക്തന്മാർ വാസസ്ഥാനത്തു തിരിച്ചെത്തി.

## അധ്യായം പതിമ്മൂന്ന്

ഗംഭീരലീലയാടിയ പന്ത്രണ്ടു സംവത്സരം മഹാപ്രഭുവിന്നു ശരീരചിന്തതന്നെ തീരെ ഉണ്ടായിരുന്നില്ല. അവിടുത്തെ കരുണയ്ക്കു പാത്രീഭൂതനായ രഘുനാഥദാസൻ ആ ലീലകളെല്ലാം നേരിട്ടു കണ്ട് ആസ്വദിച്ച പുണ്യാത്മാവാണ്. അദ്ദേഹമാണ് പ്രേമത്തിന്റെ അത്യുച്ചകോടിയെ പ്രകാശിപ്പിക്കുന്ന ആ ലീലകളെ ശ്രീവൃന്ദാവനത്തിൽ വെച്ച് പിന്നെ പ്രഖ്യാപനം ചെയ്തത്.

ആ കാലത്ത് ഒരു നിമിഷവും മഹാപ്രഭുവിന്നു നിദ്രയുണ്ടായിരുന്നില്ല. ഇടയ്ക്കു വിരഹപീഡ സഹിക്കാതെ മുഖവും ശിരസ്സും ചുമരിൽ വെച്ചുരയ്ക്കും. മുഖമെല്ലാം മുറിഞ്ഞു രക്തം ധാരയായൊഴുകും. ഇടയ്ക്ക് അവിടുത്തെ ശരീരം ബോധരഹിതമായി സിംഹദ്വാരത്തിൽ കിടക്കുന്നതായി കാണപ്പെടും.

മററുചിലപ്പോഠം സമുദ്രജലത്തിൽ ചാടി താണുപോയി രുന്നു. അവിടുത്തെ ഗംഭീരലീല മുഴുവൻ ഇപ്രകാരം ഹൃദയ സ്പർശിയായ വർണ്ണനകളാൽ ഓതപ്രോതമാണ്. "ഹേ പ്രാണനാഥ, അവിടുന്ന് എവിടെ? വൃന്ദാവനത്തിലെ സർവ്വത്തെയും പ്രേമരസത്തിൽ അലിയിച്ച ആ മുരളീധരൻ എവിടെ? ഹേ സഖി, ഞാനെന്തു ചെയ്യട്ടെ, എവിടെ പോവട്ടെ? എൻെറ പ്രാണപ്രിയനെ എവിടെ കണ്ടെത്തും? എൻെറ ഈ വിരഹവേദന ആരോടു പറയട്ടെ? പറഞ്ഞാലും ആക്ക് അതു മനസ്സിലാവും? മററുള്ളവരുടെ വേദന അറിയു വാനാക്ക കഴിയും? എൻെറ പ്രാണപ്രിയൻെറ വിയോഗ ത്തിൽ എൻെറ ഹൃദയം പിളന്നുപോകുന്നു." ഇപ്രകാരം അവിടുന്നു സദാ പ്രലപിച്ചുകൊണ്ടിരുന്നു. വെള്ളത്തിൽ നിന്നു കരയ്ക്കിട്ട മത്സ്യമെന്നപോലെ അവിടുന്ന് സദാ പിടഞ്ഞിരുന്നു. രാത്രിയാണ് ആ വിരഹവേദന അധി കം മൂർച്ഛിച്ചിരുന്നത്. ഇടയ്ക്കിടെ അവിടവിടെ ഓടുകയും ചിലപ്പോഠം ശരീരം പ്രജ്ഞാഹീനമായി വീഴുകയും ചെയ്തിരുന്നു.

ഒരു ദിവസം രാമാനന്ദറായി അർധരാത്രിയായ പ്പോഠം തൻെറ സ്ഥാനത്തേയ്ക്കു പോയി. സ്വരൂപദാമോദര ഗോസ്വാമിയും തൻെറ കുടിലിലേയ്ക്കു പോയി. ഗോവിന്ദൻ അവിടെത്തന്നെയുണ്ടായിരുന്നു. അദ്ദേഹത്തിന്ന് മഹാപ്രഭു വിൻെറ നേരെ വാത്സല്യഭാവമാണുണ്ടായിരുന്നത്. വത്സ ലയായ മാതാവിന്ന് തൻെറ പുത്രൻെറ ഉന്മാദാവസ്ഥ കണ്ടു സഹിക്കുവാൻ കഴിയാത്തതുപോലെ, ഗോവിന്ദനും മഹാപ്രഭുവിൻെറ ഈ അവസ്ഥ കണ്ടു സഹിക്കുവാൻ സാ ധിച്ചില്ല. അദ്ദേഹം എപ്പോഴും മഹാപ്രഭുവിൻെറ അടുത്തു തന്നെ ഇരുന്നിരുന്നു. പ്രഭുവിനെ ഗംഭീരാമന്ദിരത്തിൻെറ ഉള്ളിൽ കിടത്തി അതിൻെറ വാതിൽക്കൽത്തന്നെ സ്വയം കിടന്നു. എഞ്ചിൻ സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോഠം അതിൻെറ ശബ്ദം നിദ്രയ്ക്കു തടസ്സം ചെയ്യാറില്ല. പെട്ടെന്ന്

അതു നിന്നാലാണ്  അവിടെ ശയിക്കുന്നവർ സാധാരണ ഉണരുന്നതു്. അതുപോലെ ഗംഭീരാമന്ദിരത്തിൽ നിന്നു് രാത്രി കേരംക്കാറുള്ള നിരന്തരസംകീർത്തനം ഗോവിന്ദന്റെ നിദ്രയ്ക്കു ഭംഗംചെയ്യാറില്ല. എന്നാൽ പെട്ടെന്നു് അതു നില ച്ചാലാണ് ഗോവിന്ദൻ ഉണരാറുള്ളതു്. ''ഹേ കൃഷ്ണ ഗോവിന്ദ ഹരേ മുരാരേ ഹേ നാഥ നാരായണ വാസുദേവ'' എന്നിപ്രകാരം മഹാപ്രഭു നിരന്തരം ജപിച്ചുകൊണ്ടിരുന്നു. ശബ്ദം പെട്ടെന്നു കേരംക്കാതായപ്പോരം ഗോവിന്ദൻ ഞെട്ടിയുണർന്നു. പരിഭ്രമിച്ചുകൊണ്ടു ഗോവിന്ദൻ അകത്തു കടന്നുനോക്കി. മഹാപ്രഭുവിനെ അവിടെ കാണാനില്ല. ഒരായിരം തേളുകരം ഒന്നിച്ചു കുത്തിയതുപോലെ ഗോവിന്ദ ന്റെ ഹൃദയം പിടഞ്ഞു. ഉടൻ സ്വരൂപഗോസ്വാമിയെ വി ളിച്ചു. ഗോവിന്ദന്റെ ദയനീയമായ വിലാപം കേട്ടു ദാമോ ദരഗോസ്വാമി ഓടിവന്നു. വർത്തമാനമറിഞ്ഞു രണ്ടാളും മൃത പ്രായരായി. ഗംഭീരാമന്ദിരത്തിന്റെ മററു ഭാഗങ്ങളിലെ ല്ലാം ചെന്നു നോക്കി. എവിടെയും മഹാപ്രഭുവിനെ കാണാ നില്ല. പുറത്തു് എങ്ങനെ പോയി? വാതിലുകരം എല്ലാം അടച്ചിട്ടുണ്ടു്. ഏതായാലും പുറത്തുപോയി സമുദ്രതീരത്തി ലും ക്ഷേത്രപരിസരത്തിലും അന്വേഷിക്കുവാൻ തീരുമാനി ച്ചു. രഘുനാഥദാസ്, ജഗദാനന്ദൻ, വക്രേശ്വരപണ്ഡിററ് മുതലായവരെല്ലാം തയ്യാററായി പുറപ്പെട്ടു. ആദ്യം സിംഹ ദ്വാരസമീപത്തിലേയ്ക്കുതന്നെ പോയി. അവിടെ കുറെ പശുക്കരം ഉണ്ടായിരുന്നു. അവയുടെ മധ്യത്തിൽ ഏതോ ഒരു പദാർത്ഥമുണ്ടെന്നു ഗോവിന്ദനു തോന്നി. പന്തവുമെടുത്തു ചെന്നു നോക്കിയപ്പോരം മഹാപ്രഭുവിന്റെ ബോധരഹിത മായ ശരീരം അവിടെ കിടക്കുന്നതായി കാണപ്പെട്ടു. എല്ലാ വരും വന്നു സൂക്ഷിച്ചുനോക്കി. വായിൽ നിന്നു നുരയും പതയും വന്നുകൊണ്ടിരിക്കുന്നുണ്ടു്. കണ്ണുകളിൽ നിന്നു് അശ്രുക്കരം പ്രവഹിക്കുന്നുണ്ടായിരുന്നു. ദേഹത്തിൽ മുഴുവൻ രോമാഞ്ചമുണ്ടു്. പുറമേയ്ക്കു കണ്ടാൽ ബോധശൂന്യമാണെ

ങ്കിലും അകത്തു് അപാരമായ ആനന്ദമാസ്വദിക്കുന്നതു പോലെ. പശ്ചാത്ക്കാം ശ്രീപാദങ്ങൾ നക്കിത്തോർത്തുന്നുണ്ടായിരുന്നു.

ഭക്തന്മാർ കുറച്ചുനേരം സങ്കീർത്തനം ചെയ്തുനോക്കി. മുഖത്തു വെള്ളം വീഴ്ത്തി, വീശി, ശുശ്രൂഷിച്ചു. എന്നിട്ടും ബാഹ്യബോധമുണ്ടായില്ല. അപ്പോൾ എല്ലാവരുംകൂടി എടുത്തു് വാസസ്ഥാനത്തേയ്ക്കുതന്നെ കൊണ്ടുവന്നു. അവിടെ കുറേനേരം തിരുനാമകീർത്തനം ചെയ്തപ്പോൾ കുറഞ്ഞൊരു അർധബാഹ്യബോധച്ഛായ ഉണ്ടായി. അങ്ങോട്ടുമിങ്ങോട്ടും നോക്കിക്കൊണ്ടു പറയുവാൻ തുടങ്ങി: ''എന്നെ ആരാണു് ഇവിടെ കൊണ്ടുവന്നതു് ? ആ മോഹനനായ ശ്യാം എവിടെ പോയി ? ഞാനവിടത്തെ വേണുനാദം കേട്ടാണു് ഗോപിമാരോടുകൂടി അവിടെ എത്തിയതു്. ആ മുരളിയുടെ ശബ്ദത്തിനു് എന്തൊരു ആകർഷണമായിരുന്നു? ത്രിഭംഗഗതിയിൽ നിന്നു് അങ്ങു് എത്ര മനോഹരമായിട്ടാണു് വേണുഗാനം ചെയ്തിരുന്നതു് ! ആ ശബ്ദത്തിൽ എന്തൊരു മാധുര്യമായിരുന്നു ? അതു കേട്ടു് ഞാനുന്മത്തയായി. അവിടുന്നു് എന്റെ നേരേ നോക്കി മന്ദഹസിച്ചിരുന്നു.'' പിന്നെയും അവിടുന്നു ഞെട്ടിക്കൊണ്ടു പറഞ്ഞു: ''സ്വരൂപ, ഞാനെവിടെയാകുന്നു ? ഞാനാരാകുന്നു ? എന്നെ എന്തിന്നു് ഇവിടെ കൊണ്ടുവന്നു ? ഞാനിപ്പോൾത്തന്നെ വൃന്ദാവനത്തിലായിരുന്നുവല്ലൊ.''

സ്വരൂപദാമോദരഗോസ്വാമി ചില കീർത്തനശ്ലോകങ്ങൾ ഭക്തിനിർഭരമായി പാടി. മഹാപ്രഭു അതു കേട്ടു് ആനന്ദഭരിതനായി. ഇനിയും പാടൂ എന്നു പറഞ്ഞു് അതിനെ പ്രോത്സാഹിപ്പിച്ചു. ഗോസ്വാമി മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ചു് ഗീതഗോവിന്ദത്തിൽനിന്നു ചില രാഗങ്ങൾ പാടി മഹാപ്രഭുവിനെ ആനന്ദിപ്പിച്ചു.

# അധ്യായം പതിന്നാല്

ദിവസം ചെല്ലുംതോറും മഹാപ്രഭുവിന്റെ വിരഹപീഡാവസ്ഥ അധികമധികം അസാധാരണവും ദിവ്യവുമായി ഭവിച്ചു. അതിനെപ്പററി ചിന്തിക്കുകയോ കേൾക്കുകയോ ചെയ്താൽ വജ്രത്തെക്കാരം കഠോരമായ ഹൃദയംപോലും അലിഞ്ഞുപോകും. സദാ രാധാഭാവത്തിൽ ഇരുന്നുകൊണ്ട് അവിടുന്നു പ്രലപിച്ചുകൊണ്ടിരുന്നു. ''എന്റെ പ്രാണസർവ്വസ്വമായ കൃഷ്ണനെ ഞാനെവിടെ കാണും? എങ്ങനെ പ്രാപിക്കും?'' ഇത്രമാത്രമായിരുന്നു അവിടുത്തെ ചിന്ത. അവിടുന്നു പ്രലപിച്ചു: ''ഹേ പ്രിയസഖി, നന്ദകുലത്തിലെ പ്രകാശചന്ദ്രൻ എവിടെ പോയി? പീലിത്തിരുമുടി കെട്ടിവെച്ച ആ മോഹനകളേബരൻ എവിടെ? വൃന്ദാവനത്തിലെ പാറകളെപ്പോലുമലിയിക്കുന്ന വേണുഗാനംചെയ്യുന്ന ആ ലീലാലോലൻ എവിടെ പോയി? ആ നീലമേഘശ്യാമളൻ എവിടെ ഒളിച്ചിരിക്കുന്നു? രാസലീലയിൽ മോഹനമായി നൃത്തമാടിയ ആ നടനകലാനിധി എവിടെ? എന്റെ ജീവിതസർവ്വസ്വമായ അവിടുന്ന് എന്നെ വിട്ട് എങ്ങോട്ടു പോയി?'' ഇപ്രകാരം സദാ പ്രലപിച്ചുകൊണ്ടും അശ്രുക്കരം പ്രവഹിപ്പിച്ചുകൊണ്ടും അവിടുന്നു സദാ പ്രേമോന്മാദാവസ്ഥയിൽ തന്നെ വർത്തിച്ചു.

അർദ്ധരാത്രി കഴിഞ്ഞപ്പോരം സ്വരൂപദാമോദരഗോസ്വാമി മഹാപ്രഭുവിനെ കിടത്തി സ്വസ്ഥാനത്തേയ്ക്കു പോയി. മഹാപ്രഭു ഉറക്കെ തിരുനാമങ്ങരം കീർത്തിച്ചുകൊണ്ടിരുന്നു. ഇന്ന് അവിടുത്തെ വിരഹവേദന അത്യുച്ചാവസ്ഥയെ പ്രാപിച്ചു. മഹാപ്രഭു തന്റെ ആവേശത്തെ നിയന്ത്രിക്കുവാൻ അശക്തനായി. അവിടുന്നു തന്റെ സുന്ദരമായ ശ്രീമുഖം ചുമരിൽവെച്ച് ഉരച്ചു. അവിട

വിടെ മുറിവുപററി രക്തം വന്നിരുന്നു. കണ്ഠം രുദ്ധമായിരുന്നു. ശ്വാസം വളരെ വിഷമിച്ചാണ് പുറത്തു വന്നിരുന്നതു്. കണ്ഠത്തിൽനിന്ന് ഒരു ഭയങ്കരശബ്ദം പുറത്തുവന്നു.

ഇതു കേട്ടു് സ്വരൂപദാമോദരഗോസ്വാമി എഴുന്നേററു വിളക്കു കൊളുത്തി വന്നു നോക്കി. ഈ സ്ഥിതി കണ്ടു് അദ്ദേഹം ദുഃഖിതനും ആശ്ചര്യസ്തബ്ധനുമായി നിന്നു. മഹാപ്രഭുവിൻെറ കാവിവസ്ത്രം മുഴുവൻ രക്തംകൊണ്ടു നനഞ്ഞിരിക്കുന്നു. രണ്ടു ദൃഷ്ടികളും മുകളിലേയ്ക്കു പോയിട്ടുണ്ടു്. സ്വരൂപദാമോദരഗോസ്വാമി മഹാപ്രഭുവിനെ പിടിച്ചു മുഖമുരസ്സുന്നതിൽനിന്നു തടഞ്ഞു. അപ്പോറം അവിടേയ്ക്കു കുറച്ചൊരു ബാഹ്യബോധമുണ്ടായി. ഗോസ്വാമി ദുഃഖിതനായി ചോദിച്ചു: ''പ്രഭോ, അവിടുന്ന് എന്താണു് ചെയ്യുന്നതു് ?'' മഹാപ്രഭു പറഞ്ഞു: ''സ്വരൂപ, ഞാൻ തീരെ ഭ്രാന്തനായിരിക്കുന്നു. രാത്രി എനിക്കു് അസഹ്യമായിത്തീൎന്നിരിക്കുന്നു. ഈ വിരഹവേദന രാത്രിയിൽ അത്യധികം മൂർച്ഛിക്കുന്നു. ഞാൻ വികലനായി പുറത്തു പോകുവാനാഗ്രഹിക്കുന്നു. ഇരുട്ടത്തു ദ്വാരം കണ്ടെത്തുന്നില്ല. അതുകൊണ്ടു ദ്വാരമുണ്ടാക്കുവാനായി ഞാൻ ചുമരിൽ മുഖംവെച്ചു് ഉരസ്സുകയാകുന്നു.''

അന്നുമുതൽ ശങ്കരൻ എന്ന ഒരു ഭക്തൻ മഹാപ്രഭുവിൻെറ ശ്രീപാദം ഹൃദയത്തിൽവെച്ചു ഉറങ്ങുവാൻ തീരുമാനിച്ചു. എന്നാൽ ഭാവിയിൽ ഇപ്രകാരം അനിഷ്ടം സംഭവിക്കാതെ കഴിക്കാമെന്നു് ഭക്തന്മാരെല്ലാവരുംകൂടി തീരുമാനിച്ചു. ഭാഗ്യവാനായ ശങ്കരൻ മഹാപ്രഭുവിൻെറ പാദോപധാനമെന്ന പൂജ്യസ്ഥാനം പ്രാപിച്ചു. മഹാപ്രഭു ഒന്നു് ഇളകിയാൽ അദ്ദേഹം ഉണരും. ഇപ്രകാരം രാത്രി മുഴുവൻ മഹാപ്രഭുവിനെ സേവിച്ചുകൊണ്ടുതന്നെ ശങ്കരൻ ദിവസങ്ങറം നയിച്ചു.

# അധ്യായം പതിനഞ്ച്

ശരത്കാലത്തെ ചന്ദ്രികാധവളിതമായ രാത്രി വിരഹികളുടെ വിരഹപീഡയെ ഏററവുമധികം വർദ്ധിപ്പിക്കുന്നതാകുന്നുവല്ലൊ. വൈശാഖപൂർണ്ണിമാരാത്രി, പൂർണ്ണചന്ദ്രൻ ലോകത്തെ മുഴുവൻ തന്റെ ശീതളകിരണങ്ങൾകൊണ്ട് ആനന്ദത്തിലാറാടിച്ചുകൊണ്ടിരുന്നു. സമുദ്രതീരത്തുള്ള ജഗന്നാഥവല്ലഭ എന്ന ഉദ്യാനത്തിൽ മഹാപ്രഭു തന്തിരുവടിയുടെ വിരഹത്തിൽ ഉന്മത്തഭാവത്തിൽ നടന്നുകൊണ്ടിരുന്നു. സ്വരൂപദാമോദർ, രാമാനന്ദറായി മുതലായ ശിഷ്യന്മാർ കൂടെ ഉണ്ടായിരുന്നു. അവിടത്തെ രണ്ടു കണ്ണുകളിൽനിന്നും അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. ശ്രീമുഖകമലം വാടിയിരുന്നു. അവിടുന്ന് സ്വയം പറയുകയാണ്: ''ഹേ പ്രാണനാഥ, അവിടുത്തെ ശൈശവമാധുര്യം ലോകവിഖ്യാതവും അത്യദ്ഭുതകരവുമാകുന്നു. അതു് എന്നാണ് എനിക്ക് ദർശിക്കുവാൻ കഴിയുക? അതു ദർശിച്ച് ഉന്മത്തയെപ്പോലെ ആയിത്തീരുവാൻ ഞാനാഗ്രഹിക്കുന്നു.'' ഇപ്രകാരം പറഞ്ഞുകൊണ്ടും അവിടെയുള്ള വൃക്ഷലതാദികളോട് തന്തിരുവടിയെപ്പററി ചോദിച്ചുകൊണ്ടും അവിടവിടെ ചുററിനടന്നു. പെട്ടെന്ന് അതാ മുരളീമനോഹരന്റെ കോമളദർശനം അവിടേയ്ക്കു സിദ്ധിക്കുന്നു. ആ കൃപാമൂർത്തി വേണുവിന്റെ സുഷിരങ്ങളിലൂടെ ഗീതാമൃതം ഒഴുക്കിക്കൊണ്ടും കടാക്ഷപാതംകൊണ്ടു ലോകത്തെ അനുഗ്രഹിച്ചുകൊണ്ടും അതാ ശോഭിക്കുന്നു.

മഹാപ്രഭു ആ മോഹനമൂർത്തിയുടെ നേരെ ഓടി. തന്റെ പ്രാണനാഥനെ ഗാഢാലിംഗനം ചെയ്യുവാനായി അവിടുന്നു മുന്നോട്ട് അതിവേഗം ഗമിച്ചു. പെട്ടെന്ന് അതാ ആ ദിവ്യസ്വരൂപം അന്തർധാനം ചെയ്തു. മഹാപ്രഭു ഉടൻ മൂർച്ഛിതനായി താഴെ വീണു.

കുറച്ചു കഴിഞ്ഞ് അർദ്ധബോധാവസ്ഥയിൽ അവിടുന്ന് എഴുന്നേററു. അപ്പോഴും ഒരു ദിവ്യഗന്ധം വന്നുകൊണ്ടിരുന്നു. പക്ഷേ സ്വരൂപം കാണപ്പെട്ടിരുന്നില്ല. ആ ഗന്ധത്തെ അനുസരിച്ച് അവിടുന്ന് അവിടെയെല്ലാം തൻെറ പ്രാണസർവ്വസ്വത്തെ അന്വേഷിച്ചു നടന്നു. കാണപ്പെടുന്ന സർവ്വചരാചരങ്ങളോടും ഉന്മത്തഭാവത്തിൽ തൻെറ പ്രാണനാഥനെ കണ്ടുവോ എന്നു ചോദിച്ചു. വിരഹപീഡാതിശയത്താൽ വിലപിച്ചുകൊണ്ടുതന്നെ ആ രാത്രി കഴിച്ചുകൂട്ടി. ഗോസ്വാമി, രാമാനന്ദറായി മുതലായവർ അവിടുത്തെ ആശ്വസിപ്പിക്കുവാൻ കഴിയുന്നതും ശ്രമിച്ചു നോക്കി. അരുണോദയത്തിൽ അവർ ഒരുവിധം മഹാപ്രഭുവിനെ വാസസ്ഥാനത്തേയ്ക്കുതന്നെ കൊണ്ടുപോയി.

# അധ്യായം പതിനാറ്

മാതൃഭക്തനായ മഹാപ്രഭു ഉന്മാദാവസ്ഥയിലും തൻെറ പ്രേമസ്വരൂപിണിയായ മാതാവിനെ തീരെ മറന്നിരുന്നില്ല. ഇടയ്ക്കിടെ അമ്മയെപ്പററി അദ്ദേഹം അന്വേഷിച്ചിരുന്നു. കൊല്ലംതോറും പ്രസാദവും മററുംകൊടുത്ത് ജഗദാനന്ദനെ മാതാവിൻെറ സമീപത്തിലേയ്ക്ക് അയച്ചിരുന്നു. ഒരു തവണ ജഗദാനന്ദജി മാതാവിനെ വന്ദിച്ച് പ്രസാദവും മററും കൊടുത്ത് അവിടുത്തെ വർത്തമാനങ്ങൾ എല്ലാം അറിയിച്ചു. പുത്രവത്സലയായ മാതാവ് പുത്രൻെറ ഈ സ്ഥിതികളെല്ലാം കേട്ടു കരയുവാൻ തുടങ്ങി. അവിടുത്തെ വിയോഗം സഹിച്ച് അധികം ദിവസം ജീവിക്കുവാനുള്ള ശക്തിപോലും മാതാവിന്നു നഷ്ടപ്രായമായി. എങ്കിലും ആശീർവ്വാദങ്ങളും മററും കൊടുത്ത് ജഗദാനന്ദനെ യാത്രയാക്കി.

ജഗദാനന്ദൻ അവിടെനിന്നു് അദ്വൈതാചാര്യരുടെ ഗൃഹത്തിലേയ്ക്കു പോയി. ആചാര്യർ അത്യുത്സാഹപൂർവ്വം അദ്ദേഹത്തെ സ്വീകരിച്ചു സത്കരിച്ചു. മഹാപ്രഭുവിന്റെ കുശലങ്ങളെപ്പററി അന്വേഷിച്ചു. ആചാര്യർക്കു് ഇപ്പോൾ തൊണ്ണൂറിൽ അധികം വയസ്സായിരിക്കുന്നു. പുറത്തേയ്ക്കു തന്നെ അധികം വരാറില്ല. നാലഞ്ചു ദിവസം ജഗദാനന്ദൻ ആചാര്യരുടെ ആജ്ഞയനുസരിച്ചു് അവിടെ താമസിച്ചു. പുരിയിലേയ്ക്കു മടങ്ങുമ്പോൾ മഹാപ്രഭുവിന്നു് ഒരെഴുത്തു് ആചാര്യർ ജഗദാനന്ദന്റെ വശം കൊടുത്തയച്ചു. അദ്ദേഹം അതുംകൊണ്ടു് മഹാപ്രഭുവിന്റെ സമീപമെത്തി. എല്ലാവരുടേയും കുശലപ്രശ്നങ്ങൾ പ്രത്യേകംപ്രത്യേകം മഹാപ്രഭു അന്വേഷിച്ചതിന്നുശേഷം ആചാര്യരുടെ എഴുത്തു് എടുത്തു വായിച്ചു. അതിന്റെ ആന്തരാർത്ഥം ഗ്രഹിച്ചു് മഹാപ്രഭു ഒന്നു മന്ദഹസിച്ചു. അവിടുത്തെ അനുഗ്രഹത്താൽ സ്വരൂപദാമോദരഗോസ്വാമിക്കു് അതിന്റെ ഓരേകദേശതാത്പര്യം ഗ്രഹിക്കുവാൻ കഴിഞ്ഞു. ആചാര്യരുടെ പ്രാർത്ഥനയ്ക്കനുസരിച്ചാണു് തന്തിരുവടി ഗൗരാംഗരാവത്തിൽ ആവിർഭവിച്ചതു്. ഇപ്പോൾ അവതാരോദ്ദേശ്യം സഫലമായതിനാൽ ഇനി അവതാരലീല ഉപസംഹരിക്കാമെന്നായിരുന്നു ആചാര്യരുടെ പത്രത്തിന്റെ ആന്തരാർത്ഥം. ഗോസ്വാമി ഇതറിഞ്ഞു് അസ്വസ്ഥനായി. മഹാപ്രഭുവിന്റെ ഉന്മാദാവസ്ഥ ദിവസം ചെല്ലുംതോറും വദ്ധിച്ചുവന്നു. രാവും പകലും വ്യത്യാസമില്ലാതെ അവിടുന്നു് ആ ഉന്മാദാവസ്ഥയിൽത്തന്നെ വർത്തിച്ചു. ഇടയ്ക്കു ചിരിക്കും, ഇടയ്ക്കു കരയും, ഇടയ്ക്കു നൃത്തം വെയ്ക്കും, ഇടയ്ക്കു മോഹാലസ്യപ്പെട്ടു വീഴും. ഇപ്രകാരം അവിടുത്തെ സ്ഥിതി സദാ അലൗകികമായിരുന്നു.

ഹേ പ്രഭോ, ദീനവത്സല, ഭക്തന്റെ അതിദിവ്യമായ ഈ പ്രേമാവസ്ഥ സ്വയം അഭിനയിച്ചു ലോകത്തിന്നു പ്രകാശിപ്പിക്കുകയല്ലേ അവിടുന്നു ചെയ്യുന്നതു് ?

പ്രേമാമൃതം ലോകത്തിൽ സർവ്വത്ര വിതരണം ചെയ്യു വാനായി അവതാരമെടുത്ത ഹേ ഭക്തവത്സല, ആ പ്രേമ രസത്തിൻെറ ഒരു കണികയെങ്കിലും തന്നു് ഈ ദാസാനു ദാസനെ അനുഗ്രഹിക്കേണമേ.

# അധ്യായം പതിനേഴ്

ശ്രീമദ്ഭാഗവതം സർവ്വശാസ്ത്രങ്ങളിലുംവെച്ചു ശ്രേഷ്ഠ മാകുന്നു. അതിൽ ദശമസ്കന്ധം ശ്രേഷ്ഠതരമാകുന്നു. അതിൽ രാസപഞ്ചാധ്യായി ശ്രേഷ്ഠതമമാകുന്നു. ഒരു ദിവസം രാമാനന്ദറായി അതിൽനിന്നു് ചില ശ്ലോകങ്ങൾ ഭക്തി പൂർവ്വം ഗാനംചെയ്തു മഹാപ്രഭുവിനെ കേൾപ്പിച്ചു. അതു കാളിന്ദിയിൽ തന്തിരുവടി പ്രേമപൂർവ്വം ചെയ്ത ജല ക്രീഡയെപ്പററിയ ഭാഗമായിരുന്നു. അന്നു മുഴവൻ മഹാ പ്രഭുവിൻെറ ഹൃദയത്തിൽ മനോഹരലീല നൃത്തമാടി ക്കൊണ്ടിരുന്നു. പകൽ കഴിഞ്ഞു രാത്രിയായി. മഹാപ്രഭു വിൻെറ വിരഹവേദന വദ്ധിച്ചു. അവിടുന്നു് പ്രേമാവേ ശത്താൽ സ്വയം നിയന്ത്രിക്കുവാൻ അശക്തനായി ത്തീർന്നു. രാത്രി അവിടുന്നു് എങ്ങനെയോ ഭക്തന്മാരുടെ ദൃഷ്ടിയിൽപ്പെടാതെ സമുദ്രതീരത്തിലേയ്ക്കു ഓടി. സമുദ്ര ജലം കാളിന്ദീജലമായിത്തന്നെ അവിടേയ്ക്കു തോന്നി. അത്രതന്നെയല്ല അതിൽ തന്തിരുവടി ഗോപിമാരോടു കൂടി ലീലയാടുന്നതായും തോന്നി. ഉടൻതന്നെ മഹാ പ്രഭു ഉന്മത്തഭാവത്തിൽ ആ ക്രീഡയിൽ പങ്കുകൊള്ളു വാനായി സമുദ്രജലത്തിലേയ്ക്കു് എടുത്തുചാടി. വളരെ നേരം ലീലയിൽ പങ്കുകൊണ്ടുകൊണ്ടു് സമുദ്രജലത്തിൽ വിഹരിച്ചു.

മഹാപ്രഭുവിനെ കാണാതെ ഭക്തന്മാർ വല്ലാതെ പരി ഭ്രമിച്ചു. സ്വരൂപദാമോദരഗോസ്വാമി, ഗോവിന്ദൻ, ജഗ

ദാനന്ദൻ, രഘുനാഥദാസ്, ശങ്കർ മുതലായവർ അത്യന്തം ദുഃഖപീഡിതരായി എല്ലാ സ്ഥലങ്ങളിലും അന്വേഷിച്ചു. സിംഹദ്വാരത്തിലും, ജഗന്നാഥവല്ലഭഉദ്യാനത്തിലും മററും അന്വേഷിച്ചുനോക്കി. ഒരു വിവരവും കിട്ടിയില്ല. അവരുടെ സങ്കടത്തിന്നു് അതിരില്ലാതായി. പിന്നെ സമുദ്രതീരത്തു് അന്വേഷിക്കുവാൻ തുടങ്ങി.

മഹാപ്രഭുവിൻെറ ശരീരം ബാഹ്യബോധരഹിതമായി സമുദ്രജലത്തിൽ കിടന്നിരുന്നു. ഒരു മുക്കുവൻെറ വലയിൽ അതു പെട്ടു. വലിയ മത്സ്യമാണെന്നു കരുതി അവൻ അതു വലിച്ചു കരയ്ക്കു് അടുപ്പിച്ചു. നോക്കിയപ്പോഠം അതു മത്സ്യമല്ല, ഒരു ശവമാണെന്നു് അവന്നു ബോധ്യപ്പെട്ടു. ശവപ്രായമായ ആ ശരീരം വെള്ളത്തിൽനിന്നു് കരയിലെടുത്തു കിടത്തി. ഒരു ഷോക്കു് തട്ടിയതുപോലെ അവന്നു തോന്നി. ഉടൻ അവൻ പ്രേമോന്മത്തനായി നൃത്തംചെയ്യുവാൻ തുടങ്ങി. എല്ലാ സാത്വികഭാവങ്ങളും അവൻെറ ശരീരത്തിൽ കാണപ്പെട്ടു. അവൻ ഭയചകിതനെപ്പോലെ ഓടുവാൻ തുടങ്ങി. ഇതു കണ്ടു് മഹാപ്രഭുവിൻെറ ഭക്തന്മാർ കാരണം ചോദിച്ചറിഞ്ഞു. അവക്കു കാര്യം ക്ഷണത്തിൽ മനസ്സിലായി. അവർ മഹാപ്രഭുവിൻെറ ശരീരം കിടക്കുന്ന ദിക്കിലേയ്ക്കു് ഓടി. സുവർണ്ണവർണ്ണമായ അവിടുത്തെ ശരീരം നിശ്ചേഷ്ടമായി കിടക്കുന്നു. ദൃഷ്ടി മുകളിലേയ്ക്കു കേറിയിരിക്കുന്നു. വായിൽനിന്നു നുരയും പതയും വന്നിരുന്നു. എല്ലാവരും ചുററും ചെന്നിരുന്നു.

അവർ മഹാപ്രഭുവിൻെറ ചെവിയിൽ തിരുനാമങ്ങഠം ഉച്ചത്തിൽ ഉച്ചരിച്ചു. ക്രമേണ അവിടേയ്ക്കു ബാഹ്യബോധം വന്നു. അവിടുന്നു നാലുഭാഗത്തേയ്ക്കും നോക്കി സ്വരൂപദാമോദരഗോസ്വാമിയോടു ചോദിച്ചു: "ഞാൻ ഇവിടെ എങ്ങനെ വന്നു ? ആരാണു് എന്നെ ശ്രീവൃന്ദാവനത്തിൽ

നിന്നു് ഇവിടെ കൊണ്ടുവന്നതു് ?'' സ്വരൂപഗോസ്വാമി എല്ലാ സംഗതികളും പറഞ്ഞു കേൾപ്പിച്ചു. സ്നാനം കഴിപ്പിച്ചു് അവിടത്തെ വാസസ്ഥാനത്തേയ്ക്കു കൊണ്ടുവരുകയും ചെയ്തു.

# അധ്യായം പതിനെട്ട്

ശ്രീചൈതന്യമഹാപ്രഭുവിന്റെ പുണ്യചരിതമെഴുതിയവർ അവിടത്തെ അന്തർദ്ധാനലീല അധികം വർണ്ണിച്ചിട്ടില്ല. അവിടത്തെ അന്തർദ്ധാനത്തെപ്പററി സ്മരിക്കുവാൻ പോലും അവർക്കു സാധ്യമല്ലായിരുന്നു. ആ ഭാഗം കേൾക്കുവാനവർ ആഗ്രഹിച്ചില്ല. എങ്കിലും ചൈതന്യമംഗളകാരൻ ഇതിനെപ്പററി കുറഞ്ഞൊന്നു വർണ്ണിച്ചിട്ടുണ്ടു്. അതനുസരിച്ചു് അവിടത്തെ ആ ലീലയെപ്പററിയും ഹൃദയശുദ്ധ്യർത്ഥം കുറഞ്ഞൊന്നു വിവരിക്കാം.

ഇരുപത്തിനാലു സംവത്സരം ഗൃഹസ്ഥനായും പിന്നെ ഇരുപത്തിനാലു സംവത്സരം സന്ന്യാസിയായും അവിടുന്നു ലീലയാടി. സന്ന്യാസാനന്തരം ഏകദേശം ആറു സംവത്സരം പുണ്യതീർത്ഥങ്ങളിൽ ചുററിസ്സഞ്ചരിച്ചു. പതിനെട്ടു സംവത്സരം പ്രത്യക്ഷജഗന്നാഥനായി പുരിയിൽത്തന്നെ വസിച്ചു. അതിൽ അവസാനത്തെ പന്ത്രണ്ടു സംവത്സരം പ്രേമോന്മാദാവസ്ഥയിൽത്തന്നെ കഴിഞ്ഞു. അതിന്റെ ഒരു ചെറിയ വിവരണമാണു് കഴിഞ്ഞ ചില അധ്യായങ്ങളിൽ നാം കണ്ടതു്.

ഈ അവതാരത്തിന്നു കാരണഭൂതനായ അദ്വൈതാചാര്യരും അവതാരലീല ഉപസംഹരിക്കാമെന്നു സൂചിപ്പിച്ചുകഴിഞ്ഞിരുന്നു. ശചീമാതാവും പുത്രന്റെ ഉന്മാദാവസ്ഥ കേട്ടു് ദുഃഖിതയായി. വിയോഗദുഃഖം സഹിക്കാതെ

തൻെറ ശരീരം പതിതപാവനിയായ ഗംഗയിൽ ഉപേക്ഷിച്ചു. മഹാപ്രഭു ഇതെല്ലാമറിഞ്ഞു് തൻെറ ലീല ഉപസംഹരിക്കുവാൻ തീരുമാനിച്ചു.

ക്രിസ്ത്വബ്ദം 1533 ആഷാഢമാസം. രഥയാത്രയിൽ പങ്കുകൊള്ളുവാനായി ഗൗഡദേശത്തിൽനിന്നു് അനേകം ഭക്തന്മാർ പുരിയിലേക്കു വന്നിട്ടുണ്ടു്. ഇത്തവണ മഹാപ്രഭുവിൽ ഒരു വലിയ ഗംഭീരഭാവമാണു് കാണപ്പെട്ടതു്. ഇത്രയും ഗംഭീരഭാവം അവിടത്തെ'ജീവിതലീലയിൽ മറൊരിക്കലും ഭക്തന്മാർ കണ്ടിരുന്നില്ല.

മഹാപ്രഭു സ്വരൂപദാമോദരഗോസ്വാമിയിൽനിന്നു് ദേവലീലകരം ശ്രദ്ധാപൂരസ്സരം കേട്ടുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു് അവിടുന്നു് ഉന്മത്തഭാവത്തിൽ അവിടെനിന്നു് എഴുന്നേററു് ജഗന്നാഥൻെറ ക്ഷേത്രത്തിലേക്കു് ഒററക്കു് ഓടി. മുമ്പൊരിക്കലും അവിടുന്നു് ഇപ്രകാരം ഒററക്കു പോകാറില്ലായിരുന്നു. ഭക്തന്മാർ ആശ്ചര്യഭരിതരായി പിന്നാലെ ഓടി. സാധാരണപോലെ അവിടുന്നു ഗരുഡസ്തംഭത്തിൻെറ സമീപത്തിൽ നിന്നില്ല. ശ്രീകോവിലിലേക്കു് ഓടി. ഉന്മത്തഭാവത്തിൽത്തന്നെ അവിടുന്നു ശ്രീകോവിലിൻെറ ഉള്ളിൽ ചെന്നു പ്രവേശിച്ചു. ആശ്ചര്യം! ഉടൻ വാതിൽ തന്നത്താൻ അടഞ്ഞു. ഭക്തന്മാരെല്ലാം ആശ്ചര്യസ്തബ്ധരായി വാതിൽക്കൽത്തന്നെ നിന്നു.

അവിടത്തെ ദിവ്യമംഗളവിഗ്രഹം പിന്നെ ആരും കണ്ടില്ല. കുറച്ചുകഴിഞ്ഞു് വാതിലുകരം തുറന്നുനോക്കി. അവിടുന്നു് ശ്രീജഗന്നാഥനിൽ ലയിച്ചതായി അവർ കരുതി. അവിടത്തെ വിയോഗത്തിൽ സർവ്വരും ദുഃഖപീഡിതരായി. സ്വരൂപദാമോദരഗോസ്വാമി മഹാപ്രഭുവിൻെറ വിയോഗത്തിൽ അതികാതരനായി. ഉടൻ ദേഹം വിട്ടു് മഹാപ്രഭുവിനെത്തന്നെ അനുഗമിച്ചു.

ജഗന്നാഥപുരി ക്ഷേത്രവൃന്ദത്തിന്നു ശൂന്യപ്രായമായി തോന്നി. പലരും വിയോഗദുഃഖം സഹിക്കുവാൻ ശക്തരാകാതെ സമുദ്രജലത്തിൽ ചാടി ദേഹമുപേക്ഷിച്ചു. പലരും പുരി വിട്ടു് മററു സ്ഥലങ്ങളിലേയ്ക്കു പോയി. മഹാപ്രഭു ലോകത്തിന്നു മുഴുവൻ പ്രേമാമൃതം വിതരണം ചെയ്തു കൊണ്ടു് നാല്പത്തിയെട്ടു സംവത്സരം ഈ ഭൂമിയിൽ ലീലയാടി. അനന്തരം അവിടുന്നു് ഈ അവതാരലീല ഉപസംഹരിച്ചു് സ്വസ്വരൂപം പ്രാപിക്കുകയും ചെയ്തു.

## അധ്യായം പത്തൊമ്പതു്

പതിവ്രതയായ വിഷ്ണുപ്രിയയുടെ ത്യാഗത്തിൻെറ മുമ്പിൽ മഹാപ്രഭുവിൻെറ ത്യാഗംപോലും നിസ്സാരമായി ത്തീരുന്നു. മഹാപ്രഭുവിൻെറ ത്യാഗത്തിന്നു ലോകരിൽ നിന്നു പ്രോത്സാഹനം സിദ്ധിച്ചിരുന്നു. വിഷ്ണുപ്രിയയുടെ മഹാത്യാഗത്തെപ്പററി ആരുമധികം, അറിഞ്ഞിരുന്നില്ല. എന്നാൽ ആ ത്യാഗത്തെപ്പററി വിചാരിക്കുമ്പോഠം നാം അദ്ഭുതപരതന്ത്രരായിത്തീരുന്നു. ഇപ്രകാരം കഠിന സാധന ഒരാഠംക്ക ചെയ്യുവാൻ കഴിയുമോ എന്നുകൂടി നമുക്ക സംശയം തോന്നുന്നു. ഹാ ഹാ! എന്തൊരു ദിവ്യ ത്യാഗം! എന്തൊരു ദിവ്യസാധന!

തൻെറ പ്രാണസവ്വസ്വം യൗവനാരംഭത്തിൽത്തന്നെ തന്നെ വിട്ടു സന്ന്യാസിയായിത്തീൎന്നു. ഇതിൽ വിഷ്ണുപ്രിയയ്ക്കുണ്ടായ സങ്കടം അനിർവ്വചനീയവും അതികഠിനവുമായിരുന്നു. നിശ്ശബ്ദമായി അതെല്ലാം അവർ സഹിച്ചു. മഹാപ്രഭു കൊടുത്ത പാദുകയെത്തന്നെ അവലംബിച്ചു് അവർ ഒരുവിധം ദേഹത്തെ നിലനിൎത്തി. ശചീമാതാവു് അവരെ സന്തോഷിപ്പിക്കുവാൻ കഴിയുന്നതും ശ്രമിച്ചു. മഹാപ്രഭു

പ്രസാദരൂപത്തിൽ കൊടുത്തയച്ചിരുന്ന വസ്ത്രങ്ങളും മാലകളും മാതാവ് പുത്രവധുവിനെ ധരിപ്പിച്ചു. പക്ഷേ അവരുടെ മനസ്സും പ്രസന്നതയുമെല്ലാം പുരിയിൽ ഗംഭീരാമന്ദിരത്തിലായിരുന്നു.

മഹാപ്രഭുവിന്റെ കുട്ടിക്കാലത്തെ ഭൃത്യനായ ഈശാനൻ ഇപ്പോഴും പ്രഭുവിന്റെ ഗൃഹത്തിൽത്തന്നെയായിരുന്നു ശചീമാതാവ് അദ്ദേഹത്തെ പുത്രനെപ്പോലെ സ്നേഹിച്ചിരുന്നു. മാതാവിനേയും വിഷ്ണുപ്രിയയേയും അദ്ദേഹമായിരുന്നു ശുശ്രൂഷിച്ചിരുന്നത്. ഈശാനൻ വൃദ്ധനായതിനാൽ മഹാപ്രഭു വംശീവദനൻ എന്ന മറ്റൊരു ബ്രാഹ്മണനെക്കൂടി മാതാവിന്റെ ശുശ്രൂഷയ്ക്കായി അയച്ചിരുന്നു. അവർ രണ്ടാളും മാതാവിനേയും വിഷ്ണുപ്രിയയേയും സശ്രദ്ധം ശുശ്രൂഷിച്ചുകൊണ്ടിരുന്നു. കാഞ്ചന എന്നു പേരായ വിഷ്ണുപ്രിയയുടെ സഖിയും സദാ ഒന്നിച്ചു വസിച്ച് ശുശ്രൂഷാദികൾ ചെയ്തിരുന്നു. ദാമോദരപണ്ഡിതനും മഹാപ്രഭുവിന്റെ ആജ്ഞയനുസരിച്ച് അവരുടെ മേൽനോട്ടം വഹിക്കുകയും ഇടയ്ക്കിടെ മഹാപ്രഭുവിനെ വർത്തമാനമറിയിക്കുകയും ചെയ്തിരുന്നു. വിഷ്ണുപ്രിയയുടെ ത്യാഗപൂർണ്ണമായ ജീവിതത്തെക്കുറിച്ച് അറിഞ്ഞു മഹാപ്രഭു ഏററവും സന്തോഷിച്ചു.

വിഷ്ണുപ്രിയയുടെ ഒരേ ഒരു അവലംബം മഹാപ്രഭുവിന്റെ ശ്രീപാദുകകൾ മാത്രമായിരുന്നു. അവയെ ഭക്തിശ്രദ്ധാപുരസ്സരം പൂജിക്കുകയും സദാ ''ഹരേ രാമ ഹരേ രാമ'' എന്നു ഷോഡശതിരുനാമസാധനയിൽ ലയിക്കുകയും ചെയ്തിരുന്നു. ഭോജനാദികളെപ്പററി ചിന്തതന്നെ ഉണ്ടായിരുന്നില്ല. ശചീമാതാവിന്റെ ആജ്ഞയുമാഗ്രഹവുമനുസരിച്ച് ഇടയ്ക്കിടെ ഒന്നോ രണ്ടോ ഉരുള പ്രസാദമെന്ന ഭാവത്തിൽ കഴിച്ചിരുന്നുവെന്നുമാത്രം.

പുത്രന്റെ പ്രേമോന്മാദാവസ്ഥ കേട്ട് മാതാവ് ഏററവും തപിച്ചു. അധികദിവസം ഈ അപാരദുഃഖം

സഹിച്ചു് ദേഹസംധാരണം ചെയ്യുവാൻ സാധ്യമല്ലെന്നു് മാതാവിന്നു തോന്നി. അവർ വിഷ്ണുപ്രിയയോടും ഭക്തന്മാരോടുംകൂടി ഗംഗാതീരം പ്രാപിച്ചു് തൻെറ നശ്വരശരീരം ഉപേക്ഷിച്ചു.

വിഷ്ണുപ്രിയയുടെ ഏകാന്തവാസം കുറച്ചുകൂടി ശക്തിപ്പെട്ടു. ഇങ്ങനെ കുറച്ചു ദിവസം കഴിഞ്ഞപ്പോളാണു് തൻെറ പ്രാണസർവ്വസ്വമായ മഹാപ്രഭു അവതാരലീല ഉപസംഹരിച്ച വർത്തമാനമറിഞ്ഞതു്. ഉടൻ അവർ മോഹാലസ്യപ്പെട്ടു താഴെ വീണു. പിന്നെ അവർ ഭക്ഷണം ഉപേക്ഷിച്ചു. ഭക്തന്മാർ പലതും പറഞ്ഞു നിർബ്ബന്ധിച്ചു നോക്കി. എന്നാൽ ഒരു ഫലവുമുണ്ടായില്ല. ഒടുക്കം മഹാപ്രഭു തന്നെ ദർശനം കൊടുത്തു് അരുളിച്ചെയ്തു: ''ഹേ വിഷ്ണുപ്രിയേ, കുറച്ചു ദിവസംകൂടി ശരീരം നിലനിർത്തണം. അമ്മ എന്നെ സ്തന്യപാനം ചെയ്യിച്ചതു് ഏതു വേപ്പുവൃക്ഷത്തിൻെറ ചുവട്ടിൽ വെച്ചാണോ, അതിൻെറ കൊമ്പുകൊണ്ടു് ഒരു വിഗ്രഹമുണ്ടാക്കി പ്രതിഷ്ഠിക്കുക, അതിൽ ഞാൻ സന്നിധാനംചെയ്തു് ലോകത്തെ അനുഗ്രഹിച്ചുകൊള്ളാം.''

വംശീവദനന്നും ഇതേവിധം ഒരു ദർശനമുണ്ടായി. ഉടൻ തന്നെ ആ വേപ്പുവൃക്ഷത്തിൻെറ കൊമ്പുകൊണ്ടു മനോഹരമായ ഒരു വിഗ്രഹമുണ്ടാക്കി പ്രതിഷ്ഠിച്ചു. അവിടെ പൂജാദികം യഥാവിധി നടത്തിവന്നു. വിഷ്ണുപ്രിയ നിത്യവും അവിടെ ദർശനംചെയ്യുകയും കുറച്ചുദിവസംകൂടി ദേഹസംധാരണം ചെയ്യുകയും ചെയ്തു.

കുറച്ചു കഴിഞ്ഞു വംശീവദനനും നശ്വരദേഹം വിട്ടു് മഹാപ്രഭുവിൻെറ സന്നിധാനം പ്രാപിച്ചു. വിഷ്ണുപ്രിയയ്ക്കു് തൻെറ ശിഷ്യൻെറ വിയോഗം അസഹ്യമായി തോന്നി. അന്നുമുതൽ ദേവി ഗൃഹത്തിൽനിന്നു പുറത്തിറങ്ങാതായി. ഗംഗാസ്നാനത്തിന്നുപോലും പുറത്തു പോവാതായി. ഭക്ത

ന്മാക്കപോലും ദർശനം കൊടുക്കന്നതു നിർത്തി. സന്ധ്യയ്ക്കു ദേവിയുടെ അരുണവർണ്ണമായ ശ്രീചരണം മാത്രമേ കാണുവാൻ കഴിഞ്ഞിരുന്നുള്ളു.

അദ്വൈതാചാര്യൻ ഇപ്പോഴും ജീവിച്ചിരുന്നു. വാദ്ധക്യം കാരണം ദേഹം വളരെ ക്ഷീണിച്ചിരുന്നു. അദ്ദേഹം വിഷ്ണുപ്രിയയുടെ ഈ കഠിനതപസ്സിനെപ്പററി കേട്ട വിവരമറിയുവാനായി തൻെറ ശിഷ്യനായ ഈശാനനെ നവദ്വീപിലേയ്ക്കു് അയച്ചു. അദ്ദേഹമവിടെ ചെന്നു് ദാമോദര പണ്ഡിതനേയും ശ്രീവാസനേയും കണ്ടു് വിഷ്ണുപ്രിയയെ കണ്ടാൽക്കൊള്ളാമെന്നുള്ള ആഗ്രഹം അറിയിച്ചു. അവർ അദ്ദേഹത്തെ അന്തഃപുരത്തിലേയ്ക്കു കൊണ്ടുപോയി. എന്നാൽ അദ്ദേഹത്തിന്നും വിഷ്ണുപ്രിയയുടെ ശ്രീപാദദർശനത്താൽത്തന്നെ കൃതാർത്ഥനാകേണ്ടിവന്നു.

ആ ദിവസങ്ങളിൽ വിഷ്ണുപ്രിയയുടെ തപസ്സു് അലൗകികവും അനുപമവും അതികഠിനവുമായിരുന്നു. പൂജാമുറിയിൽത്തന്നെ ഇരുന്നു സദാ തിരുനാമജപത്തിൽത്തന്നെ സമയം കഴിക്കും. പ്രഭാതം മുതൽ ഹരേ രാമ എന്ന ഷോഡശനാമം ജപിച്ചു് ഓരോ മണി അരി ഒരു പാത്രത്തിൽ ഇട്ടിരുന്നു. ഉച്ചതിരിയുമ്പോഴേയ്ക്കും എത്ര അരിമണിയാകുമോ, അതു് എടുത്തു പാകംചെയ്തു് തന്തിരുവടിക്കു സമർപ്പിക്കുകയും പ്രസാദം അതിഥികൾക്കു സമർപ്പിച്ചു് ഒന്നോ രണ്ടോ ഉരുളമാത്രം പ്രസാദരൂപത്തിൽ കഴിക്കുകയും ചെയ്തിരുന്നു. ദേവിയുടെ തപസ്സു് എത്ര കഠിനമായിരുന്നുവെന്നു് ഇതുകൊണ്ടുതന്നെ ഊഹിക്കാമല്ലൊ.

നിത്യാനന്ദജിയുടെ പത്നിമാർ ദേവിയെ ഈ കഠോരതപസ്സിൽനിന്നു നിവർത്തിപ്പിക്കുവാൻ പലതവണ ശ്രമിച്ചുനോക്കി. എന്നാൽ ഒരു ഫലവും ഉണ്ടായില്ല. ദേവി അവരോടു പറഞ്ഞു: ''എൻെറ പ്രാണസർവ്വസ്വം പുരിയിൽ കഠോരതപസ്സിൽ ദിവസങ്ങൾ നയിച്ചു. അപ്പോൾ ഞാൻ

ഈ ശരീരത്തെ പോഷിപ്പിച്ചുകൊണ്ടിരിക്കുന്നത് ഉചിതമോ'' എന്നു്.

അദ്വൈതാചാര്യരുടെ പത്നി സീതാദേവിയും വളരെ പറഞ്ഞുനോക്കി. ദേവി ആ പുണ്യമാതാവിന്റെ പാദങ്ങളെ വന്ദിച്ചു. ദേവിയുടെ കണ്ണുകളിൽനിന്നു് അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരുന്നു. സീതാദേവി സ്നേഹപൂർവ്വം തലോടിക്കൊണ്ടു പറഞ്ഞു: ''വിഷ്ണുപ്രിയേ,അങ്ങു ഗൗരാംഗദേവന്റെ അർദ്ധാംഗിനിയാകുന്നു, ജഗന്മാതാവാകുന്നു. അതുകൊണ്ടു് എന്റെ പാദം സ്പർശിക്കരുതു്. അവിടുന്നു ലോകവന്ദ്യയാകുന്നു. അവിടുത്തെ കമലസുന്ദരമായ ശ്രീമുഖം കണ്ടാണു് ഞങ്ങൾ ശ്രീഗൗരാംഗദേവന്റെ വിയോഗദുഃഖം ഒരുവിധം സഹിക്കുന്നതു്. ആ കോമളമുഖത്തെ കഠോരതപസ്സുകൊണ്ടു് അധികം ശോഷിപ്പിക്കരുതു്.'' സീതാദേവി തന്റെ വസ്ത്രാഞ്ചലംകൊണ്ടു് വിഷ്ണുപ്രിയയുടെ കണ്ണുനീർ തുടച്ചു. പക്ഷേ കണ്ണുനീർ പിന്നെയും തുടച്ചയായി വന്നുകൊണ്ടിരുന്നു.

ഓരോ ദിവസം ചെല്ലുംതോറും വിഷ്ണുപ്രിയയ്ക്കു പ്രിയവിരഹം അധികമധികം അസഹ്യമായിത്തീർന്നു. അന്നു ഫാൽഗുനമാസത്തിലെ പൂർണ്ണിമയായിരുന്നു. ദേവി ''ഹേ പ്രാണനാഥ, ജീവിതസർവ്വസ്വമേ,'' എന്നു പറഞ്ഞു നിലവിളിക്കുവാൻ തുടങ്ങി. കാഞ്ചന എന്ന പ്രിയസഖി മഹാപ്രഭുവിന്റെ ലീലകൾ വർണ്ണിച്ചു് ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു. എന്നാൽ അന്നു് ഒരുവിധവും ശാന്തി സിദ്ധിച്ചില്ല. ദേവി കാഞ്ചനയോടു പറഞ്ഞു: ''പ്രാണനാഥന്റെ ക്ഷേത്രത്തിലെ പൂജാരിയെ വിളിച്ചുകൊണ്ടുവരു. ഇന്നു ക്ഷേത്രത്തിന്റെ അകത്തു കടന്നു് ഒന്നു ദർശിക്കുവാൻ ഞാനാഗ്രഹിക്കുന്നു.''

കാഞ്ചന യാദവിനെ വിളിച്ചു വരുത്തി. അദ്ദേഹം ക്ഷേത്രം തുറന്നു. ദേവി ക്ഷേത്രാന്തർഭാഗത്തു പ്രവേശിക്കയും

കവാടം അടയ്ക്കുകയും ചെയ്തു. കാഞ്ചന പുറത്തുതന്നെ നിന്നിരുന്നു. നേരം വളരെ കഴിഞ്ഞു. ദേവി പുറത്തു വന്നില്ല. കാഞ്ചന വാതിൽ തുറപ്പിച്ചു. യാദവു ഭയപ്പെട്ടു കൊണ്ടു് അകത്തേയ്ക്കു നോക്കി. അവിടെ ദേവിയെ കണ്ടില്ല. ദേവി തന്റെ പ്രാണസർവ്വസ്വത്തോടുകൂടി ഐക്യം പ്രാപിച്ചു കഴിഞ്ഞിരുന്നു. ദേവിയുടെ ദേഹം പോലും അവിടെ അവശേഷിച്ചിരുന്നില്ല. കാഞ്ചന ദേവിയെ കാണാതെ ഭയചകിതയായി. ഉറക്കെ നില വിളിച്ചു താഴെ വീണു. ഭക്തന്മാരെല്ലാം കരഞ്ഞുപോയി ഹാ ഗൗര, ഹാ വിഷ്ണുപ്രിയേ, എന്ന ശബ്ദങ്ങൾകൊണ്ടു് ദിക്കുകൾ മുഖരിതങ്ങളായി.

# ശിക്ഷാഷ്ടകം

**ചേതോദർപ്പണമാർജനം ഭവമഹാദാവാഗ്നിനിർവ്വാപണം
ശ്രേയഃകൈരവചന്ദ്രികാവിതരണം വിദ്യാവധൂജീവനം
ആനന്ദാംബുധിവർദ്ധനം പ്രതിപദം പൂർണ്ണാമൃതാസ്വാദനം
സർവ്വാത്മസ്നപനം പരം വിജയതേ ശ്രീകൃഷ്ണസംകീർത്തനം. 1**

തന്തിരുവടിയുടെ തിരുനാമസംകീർത്തനമാണ് ചേതസ്സാകുന്ന കണ്ണാടിയെ അത്യന്തം നിർമ്മലമാക്കുന്നത്. കണ്ണാടിയിൽ ചളിയുണ്ടെങ്കിൽ അതിൽ മുഖം വ്യക്തമായി പ്രകാശിക്കുകയില്ലല്ലോ. അതുപോലെ മനസ്സിൽ മാലിന്യം ലേശംപോലുമുണ്ടെങ്കിൽ തന്തിരുവടി സർവ്വവ്യാപകനാണെങ്കിലും അതിൽ വ്യക്തമായി പ്രകാശിക്കുകയില്ല. തിരുനാമസംകീർത്തനം സംസാരമഹാവനത്തിൽ പലപ്പോഴും പൊട്ടിപ്പുറപ്പെടുന്ന ത്രിവിധക്ലേശങ്ങളാകുന്ന കാട്ടുതീയിനെ നശിപ്പിക്കുന്നു; ആമ്പൽപൂവിനെ ചന്ദ്രിക എന്നപോലെ സർവ്വപുരുഷാർത്ഥങ്ങളേയും വികസിപ്പിക്കുന്നു. ജ്ഞാനമാകുന്ന വധുവിന്നു് തിരുനാമമാണു് ജീവൻ കൊടുക്കുന്നതു്. ജീവനില്ലെങ്കിൽ ഒരു സുന്ദരിക്കു് മറ്റു് അലംകാരങ്ങൾകൊണ്ടു് എന്തു കാര്യം? "ജ്ഞാനം തപശ്ച വിനയാന്വിതമേവ മാന്യം" എന്നു് മഹാത്മാക്കൾ പാടുന്നതു് അതുകൊണ്ടാണു്. തിരുനാമസംകീർത്തന ചന്ദ്രനാണു് ആനന്ദസമുദ്രത്തിന്നു് വൃദ്ധിയുണ്ടാക്കുന്നതു്. തിരുനാമം ഓരോ പദംതോറും ദിവ്യമായ പ്രേമാമൃതം ആസ്വദിപ്പിക്കുന്നു. അതു കീർത്തനം ചെയ്യുമ്പോളുണ്ടാവുന്ന ശബ്ദതരംഗങ്ങൾവഴി ബ്രഹ്മാണ്ഡത്തിലുള്ള സർവ്വജീവരാശികളേയും ഗംഗാദിപുണ്യതീർത്ഥസ്നാനംപോലെ ശുദ്ധീകരിക്കുന്നു. ഇപ്രകാരമെല്ലാമുള്ള തന്തിരുവടിയുടെ

ദിവ്യങ്ങളായ തിരുനാമങ്ങളുടെ സംകീർത്തനം സർവ്വോൽ കർഷേണ വിജയിക്കുന്നു.

നാമ്നാമകാരി ബഹുധാ നിജസർവ്വശക്തി–
സ്തത്രാർപ്പിതാ, നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവംസ്മമാപി
ദുർദ്ദൈവമീദൃശമിഹാജനി നാനുരാഗഃ. 2

കൃപാമൂർത്തിയായ തന്തിരുവടി അനേകമവതാരങ്ങളും എടുത്തു് ലോകങ്ങളെ അനുഗ്രഹിച്ചു. അതുകൊണ്ടും തൃപ്തി വരാതെ അനേകം തിരുനാമങ്ങളുടെ രൂപത്തിൽ ആവിർഭവിച്ചു. ആ ഓരോ തിരുനാമത്തിന്നു് തന്റെ സർവ്വശക്തികളും പ്രദാനം ചെയ്യുകയും ചെയ്തു. മാത്രമല്ല, ദേശകാലനിയമങ്ങളുടെ ഒരു ബാധയും കൂടാതെ ഏതു ദേശത്തിലും ഏതു കാലത്തിലും ഒരു നിയമത്തിലും അടിമപ്പെടാതെ കീർത്തിക്കുന്ന സർവ്വർക്കും അഭയമരുളുവാനുള്ള സംപൂർണ്ണശക്തി കൊടുത്തു് അവിടുന്നു് തന്റെ കാരുണ്യാതിശയം സുവ്യക്തമാക്കി. ഇത്രയെല്ലാമായിട്ടും ഈ ഭാഗ്യം കെട്ടവന്നു് ആ തിരുനാമത്തിൽ വേണ്ടത്ര ശ്രദ്ധയും അനുരാഗവും വരുന്നില്ലല്ലൊ. കഷ്ടം! എന്തൊരു ദൗർഭാഗ്യാതിശയം! ഒരു നിയമവുമില്ലാതെ ''മരാമരാ'' എന്നു് ഉച്ചരിച്ച കാട്ടാളൻ പോലും ബ്രഹ്മർഷികളിൽ അഗ്രഗണ്യനായ വാല്മീകിയായി തീർന്നില്ലെ? ഇത്രയെല്ലാമായിട്ടും ആ പാവനപാവനങ്ങളായ തിരുനാമങ്ങളിൽപ്പോലും വിശ്വാസം വരാത്ത ഈയുള്ളവന്റെ ദുരിതത്തെ നശിപ്പിച്ചു് അതിൽ വിശ്വാസവും ശ്രദ്ധയും തന്നു് അനുഗ്രഹിക്കേണമേ.

തൃണാദപി സുനീചേന തരോരപി സഹിഷ്ണുനാ
അമാനിനാ മാനദേന കീർത്തനീയഃ സദാ ഹരിഃ. 3

തൃണത്തിൽനിന്നാണു് നമ്രതയുടെ മഹത്തായ പാഠം പഠിക്കേണ്ടതു്. ഒരു ദയാലു അതിനെ എടുത്തു് ശിരസ്സിൽ വെച്ചാലും അതു് പിന്നെയും ഭൂമിയിലേയ്ക്കുതന്നെ

വന്നു് പണ്ടത്തെപ്പോലെ വിനീതമായി കിടക്കുന്നു. ശിരസ്സിലേയ്ക്കു കേറുവാൻ ആഗ്രഹിക്കുന്നില്ല. ആ തൃണത്തെക്കാളും അധികം വിനീതനായിരിക്കണം തിരുനാമസാധകൻ. അതുപോലെ വൃക്ഷത്തിൽനിന്നുവേണം സഹിഷ്ണുത പഠിക്കുവാൻ. വൃക്ഷത്തിന്റെ ജീവിതം മുഴുവൻ പരോപകാരാർത്ഥമാണു്. ശത്രുമിത്രഭേദം കൂടാതെ സർവ്വർക്കും ഒരുപോലെ തന്റെ ശീതളച്ഛായയും സുമധുരപഴങ്ങളും കൊടുത്തു സേവിക്കുന്നു. ചിലർ കല്ലെടുത്തു് എറിയുന്നു. അവർക്കും വൃക്ഷം തന്റെ സുമധുരപഴങ്ങൾ കൊടുക്കുന്നു. അവർ ചെയ്യുന്ന സർവ്വ പീഡകളും ഒരാക്ഷേപംപോലുമില്ലാതെ സഹിക്കുന്നു. ചില കഠിനഹൃദയന്മാർ ശീതളച്ഛായ കൊടുത്തനുഗ്രഹിക്കുന്ന കൊമ്പുകൾപോലും വെട്ടിമുറിക്കുന്നു. എന്നാലും അങ്ങോട്ടു് ഒന്നും ചെയ്യുന്നില്ല. ആ വൃക്ഷങ്ങളെക്കാൾപോലും അധികം സഹിഷ്ണുതയുള്ളവരായിരിക്കണം തിരുനാമസാധകന്മാർ. അതുപോലെ സ്ഥാനമാനങ്ങൾ കൊണ്ടുള്ള അഹങ്കാരത്തിന്റെ ഗന്ധംപോലും തിരുനാമസാധകനു് ഉണ്ടാവരുതു്. സർവ്വരിലും തന്തിരുവടിയുണ്ടെന്നു് ഭാവനയാൽ തിരുനാമസാധകൻ സർവ്വരേയും മാനിക്കുകയും ചെയ്യണം. ഇപ്രകാരമെല്ലാമുള്ളവനാണു്തിരുനാമസംകീർത്തനത്തിനുള്ള ഉത്തമാധികാരി.

ന ധനം ന ജനം ന സുന്ദരീം
കവിതാം വാ ജഗദീശ കാമയേ
മമ ജന്മനി ജന്മനീശ്വരേ
ഭവതാദ് ഭക്തിരഹൈതുകീ ത്വയി. 4

പ്രാണനെ പണയംവെച്ചും ജനങ്ങൾ ധനസമ്പാദനത്തിന്നുവേണ്ടി ക്ലേശിക്കുന്നു. ആ ധനമത്രെക്കാറ് മനുഷ്യരെ ആകർഷിക്കുന്നതാണു് ജനസംമതി. അതിന്നുവേണ്ടി അതിക്ലേശപൂർവ്വം സമ്പാദിച്ച ധനംപോലും സസന്തോഷം ചിലവഴിക്കുന്നു. ഒരു സുന്ദരിയുടെ കടാക്ഷത്തിന്നു മുന്നിൽ അതെല്ലാം നിഃസാരമായി തീരുന്നു. അവൾക്കുവേണ്ടി

ധനവും ജനസമ്മതിയുമെല്ലാം ദൂരെ വലിച്ചെറിയുന്നു. കവിതാകാന്ത ഏതൊരുവനെ കടാക്ഷിച്ചിട്ടുണ്ടോ അദ്ദേഹത്തിന്നു് ആ സുന്ദരിപോലും നിഃസാരമായി തീരുന്നു. ഇപ്രകാരം സാധാരണജനങ്ങളുടെ മനസ്സിനെ അത്യന്തമാകർഷിക്കുന്ന ധനമോ, ജനസമ്മതിയോ, സുന്ദരിയോ അല്ലെങ്കിൽ കവിതയോ ഒന്നും ഞാൻ തീരെ ആഗ്രഹിക്കുന്നില്ല. എന്നാൽ പിന്നെ എന്താണു് വേണ്ടതു്. എന്നാണെങ്കിൽ പറയാം: ഹേ ജഗദീശ്വര, മുക്തിപോലും ഞാനാഗ്രഹിക്കുന്നില്ല. അവിടുത്തെ ഇഷ്ടത്തിന്നുവേണ്ടി ആയിരമായിരം ജന്മങ്ങൾ എടുക്കുവാനും ഞാൻ തയ്യാറാണു്, ആ ജന്മങ്ങളിലെല്ലാം കാമനാഗന്ധംപോലുമില്ലാത്ത ദിവ്യഭക്തി സർവ്വേശ്വരനായ നിന്തിരുവടിയിൽ ഭവിക്കട്ടെ.

അയി നന്ദതനുജ, കിങ്കരം പതിതം
മാം വിഷമേ ഭവാംബുധൗ
കൃപയാ തവ പാദപങ്കജസ്ഥിതധൂളീ-
സദൃശം വിചിന്തയ. 5

ഹേ വ്രജകിശോർ, അടിയൻ പൂർവ്വകർമ്മവാസനകളാൽ ഭയങ്കരമായ ഈ സംസാരസമുദ്രത്തിൽ പെട്ടു് മുങ്ങിപൊങ്ങി, അവശനായി അതിന്റെ ഭയങ്കരമായ തിരകളാൽ അങ്ങോട്ടുമിങ്ങോട്ടുമടിക്കപ്പെട്ടു് നീന്തി ക്ലേശിക്കുന്നു. ഇവനെ അവിടുത്തെ സ്വന്തമായി കരുതി അഭയസ്ഥാനം തന്നു് അനുഗ്രഹിക്കേണമേ. താമര വെള്ളത്തിലാണെങ്കിലും താമരയിലുള്ള പരാഗങ്ങൾ എപ്രകാരം അതിൽ മുങ്ങിനശിക്കാതെ ഇരിക്കുന്നുവോ അതുപോലെ അവിടുത്തെ ശ്രീപാദപദ്മത്തിലെ ഒരു ചെറിയ ധൂളിയായിത്തീന്നു് അടിയൻ ഈ സംസാരസാഗരത്തിൽ മുങ്ങിനശിക്കാതെ രക്ഷപ്പെട്ടുകൊള്ളാം. അതിന്നു് കൃപാമൂർത്തിയായ അവിടുന്നു് അടിയനെ ശ്രീപാദപദ്മത്തിലെ ഒരു ചെറിയ ധൂളിയായി കരുതി സ്വീകരിക്കേണമേ.

നയനം ഗളദശ്രുധാരയാ
വദനം ഗദ്ഗദരുദ്ധയാ ഗിരാ
പുളകൈർനിചിതം വപുഃ
കദാ തവ നാമസ്മരണേ ഭവിഷ്യതി. 6

ഹേ ദേവൻ, കൃപാമൃതേ, അവിടത്തെ ദിവ്യദിവ്യങ്ങളായ തിരുനാമങ്ങളുടെയും ലീലകളുടെയും കീർത്തനസ്മരണങ്ങളിൽ അടിയന്റെ നേത്രം ഒഴുകുന്ന ആനന്ദാശ്രുക്കളാൽ എന്നാണ് വ്യാപ്തമായിത്തീരുക ? വാക്കുകൾ എന്നാണ് ഗദ്ഗദങ്ങളാൽ തടയപ്പെടുക? ദേഹം മുഴുവൻ എന്നാണ് രോമാഞ്ചകഞ്ചുകിതമായിത്തീരുക? അവിടത്തെ തിരുനാമസ്മരണയിൽ യാതൊരുവന്റെ ഹൃദയത്തിൽ ഒരു വികാരവും വരുന്നില്ലയോ അവന്റെ ഹൃദയം തനി കല്ലുതന്നെ. ഹൃദയത്തിന്ന് ലേശമെങ്കിലും അലിവ് ഉണ്ടായാൽ ആനന്ദാശ്രുക്കളും ഗദ്ഗദവും രോമാഞ്ചവും ഉണ്ടാവും. അതിന്നുള്ള ഭാഗ്യം തന്നനുഗ്രഹിക്കേണമേ.

യുഗായിതം നിമേഷേണ ചക്ഷുഷാ പ്രാവൃഷായിതം
ശൂന്യായിതം ജഗത് സർവ്വം ഗോവിന്ദവിരഹേണ മേ. 7

ജനങ്ങൾ പറയുന്നു, ആയുസ്സ് അല്പമാണെന്ന്. എന്നാൽ അവിടുന്ന് എന്റെ ആയുസ്സ് അനന്തമാക്കിയിരിക്കുന്നു. ഇപ്രകാരം എന്നെ അമരനാക്കി അവിടുന്ന് എവിടെയോ പോയി ഒളിച്ചിരിക്കുന്നു. അവിടത്തെ വിയോഗത്തിൽ ഒരു നിമിഷം യുഗമായി തോന്നുന്നു. സാധാരണക്കാർക്ക് നാലു മാസമല്ലെ വർഷക്കാലമുള്ളു. എന്റെ കണ്ണുകൾക്ക് എന്നും വർഷമാണ്. ധാര ഒഴിയുന്ന സമയമില്ല. സദാ കണ്ണുകളിൽനിന്ന് അശ്രുക്കൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ലോകം പലപ്രകാരത്തിലുള്ളതാണെന്ന് ജനങ്ങൾ പറയുന്നു. എന്നാൽ അവിടത്തെ വിയോഗത്തിൽ ലോകംമുഴുവൻ എനിക്കു ശൂന്യമായിരിക്കുന്നു. ഹേ കൃപാമൃതേ, ദർശനം തന്ന് അനുഗ്രഹിച്ചാലും.

ആശ്ലിഷ്യ വാ പാദരതാം പിനഷ്ടു മാ-
മദർശനാന്മർമ്മഹതാം കരോതു വാ
യഥാ തഥാ വാ വിദധാതു ലമ്പടോ
മത്പ്രാണനാഥസ്തു സ ഏവ നാപരഃ. 8

ശ്രീരാധികാഭാവത്തിൽ പറയുകയാണ്: ശ്രീപാദദാസിയായ ഇവളെ രസികലമ്പടനായ അവിടുന്ന് സ്നേഹപൂർവ്വം ആലിംഗനം ചെയ്തു് ആനന്ദാതിശയത്താൽ വിശ്ലഥഹൃദയയാക്കി ചെയ്യട്ടെ, അല്ലെങ്കിൽ ദർശനം തരാതെ വെള്ളത്തിൽ നിന്ന് പുറത്തു പിടിച്ചിട്ട മത്സ്യംപോലെ പീഡാതിശയത്താൽ പിടയുന്നവളാക്കിത്തീർക്കട്ടെ, അവിടുത്തെ ഇഷ്ടമെന്തോ അതു ചെയ്തുകൊള്ളട്ടെ. അവിടുന്ന് നിത്യസ്വതന്ത്രനല്ലെ? ഇവളുടെ സർവ്വസ്വവും അവിടെ അർപ്പിച്ചുകഴിഞ്ഞു. ഇപ്പോഴം ഈ ശരീരാദികളുടെയെല്ലാം സ്വാമി അവിടുന്നാണ്. ഏതായാലും എന്റെ പ്രാണസർവ്വസ്വം അവിടുന്നുതന്നെ, മററാരുമല്ല, അവിടുന്ന് പ്രസാദിക്കട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ